ഭാസ്കരാഹസ്കരബ്രധ്നപ്രഭാകരവിഭാകരാഃ
ഭാസ്വദ്വിവസ്വൽസപ്താശ്വഹരിദശ്വോഷ്ണരശ്മയഃ ൨൯
വികൎത്തനാൎക്കമാൎത്താണ്ഡമിഹിരാരുണപൂഷണഃ
ദ്യുമണിസ്തരണിൎമ്മിത്രശ്ചിത്രഭാനുൎവ്വിരോചനഃ. ൩൦
വിഭാവസുൎഗ്രഹപതിസ്ത്വിഷാംപതിരഹൎപ്പതിഃ
ഭാനുൎഹംസസ്സഹസ്രാംശുസ്സവിതാ തപനോ രവിഃ ൩൧
പത്മാക്ഷസ്തേജസാം രാശിശ്ഛായാനാഥസ്തമിസ്രഹാ
കൎമ്മസാക്ഷീജഗച്ചക്ഷുൎല്ലോകബന്ധുസ്ത്രയീതനുഃ ൩൨
പ്രദ്യോതനോ ദിനമണിഃ ഖദ്യോതോ ലോകബാന്ധവഃ
ഇനോ ഭഗോ ധാമനിധിശ്ചാംശുമാൻ വ്യഞ്ജിനീപതിഃ.

ലഗ്നം (അ-ന-പ്ര-ഏ) രാശികളുടെ ഉദയത്തിന്റെ പേർ. തേതുമേഷവൃഷാദയഃ എന്നതിന്നു രാശികൾ മേടം, ഇടവം മുതലായവയാകുന്നു എന്നൎത്ഥമാകുന്നു. സൂരഃ സൂൎയ്യഃ (അ-പു-പ്ര-ഏ) അൎയ്യമാ (ന-പു-പ്ര-ഏ) ആദിത്യഃ (അ-പു-പ്ര-ഏ) ദ്വാദശാത്മാ (ന-പു-പ്ര-ഏ) ദിവാകരഃ, ഭാസ്കരഃ, അഹസ്കരഃ, ബ്രധ്നഃ, പ്രഭാകരഃ, വിഭാകരഃ (അ-പു-പ്ര-ഏ) ഭാസ്വാൻ, വിവസ്വാൻ (ത-പു-പ്ര-ഏ) സപ്താശ്വഃ, ഹരിദശ്വഃ (അ-പു-പ്ര-ഏ) ഉഷ്ണരശ്മിഃ (ഇ-പു-പ്ര-ഏ) വികൎത്തനഃ, അൎക്കഃ, മാൎത്താണ്ഡഃ (മാൎത്തണ്ഡഃ എന്നും പാഠമുണ്ടു്) മിഹിരഃ, അരുണഃ (അ-പു-പ്ര-ഏ) പൂഷാ (ന-പു-പ്ര-ഏ) ദ്യുമണിഃ, തരണിഃ (ഇ-പു-പ്ര-ഏ) മിത്രഃ (അ-പു-പ്ര-ഏ) ചിത്രഭാനുഃ (ഉ-പു-പ്ര-ഏ) വിരോചനഃ (അ-പു-പ്ര-ഏ) വിഭാവസുഃ (ഉ-പു-പ്ര-ഏ) ഗ്രഹപതിഃ, ത്വിഷാംപതിഃ, അഹൎപ്പതിഃ (ഇ-പു-പ്ര-ഏ) ഭാനുഃ (ഉ-പു-പ്ര-ഏ) ഹംസഃ (അ-പു-പ്ര-ഏ) സഹസ്രാംശുഃ (ഉ-പു-പ്ര-ഏ) സവിതാ (ഋ-പു-പ്ര-ഏ) തപനഃ (അ-പു-പ്ര-ഏ) രവിഃ (ഇ-പു-പ്ര-ഏ) പത്മാക്ഷഃ (അ-പു-പ്ര-ഏ) തേജസാംരാശിഃ (ഇ-പു-പ്ര-ഏ) ഛായാനാഥഃ (അ-പു-പ്ര-ഏ) തമിസ്രഹാ, കൎമ്മസാക്ഷീ (ന-പു-പ്ര-ഏ) ജഗച്ചക്ഷുഃ (സ-ന-പ്ര-ഏ) ലോകബന്ധുഃ ത്രയീതനുഃ (ഉ-പു-പ്ര-ഏ) പ്രദ്യോതനഃ (അ-പു-പ്ര-ഏ) ദിനമണിഃ (ഇ-പു-പ്ര-ഏ) ഖദ്യോതഃ, ലോകബാന്ധവഃ (അ-പു-പ്ര-ഏ) ഇനഃ, ഭഗഃ (അ-പു-പ്ര-ഏ) ധാമനിധിഃ (ഇ-പു-പ്ര-ഏ) അംശുമാൻ (ത-പു-പ്ര-ഏ) വ്യഞ്ജിനീപതിഃ (ഇ-പു-പ്ര-ഏ) ഇവ ൩൭ സൂൎയ്യന്റെ പേർ. ചില പുസ്തകങ്ങളിൽ പത്മാക്ഷസ്തേജസാംരാശിഃ എന്നു തുടങ്ങി രണ്ടു ശ്ലോകം കാണുന്നില്ല. ചില പുസ്തകങ്ങളിൽ സവിതാ തപനോരവിഃ (എന്നതിന്റെ ശേ

ഷം) കർമ്മസാക്ഷീ ജഗച്ചക്ഷുരംശുമാലീ ത്രയീതനുഃ പ്രദ്യോതനോ ദിനമണിഃ ഖദ്യോതോ ലോകബാന്ധവഃ എന്നൊരു ശ്ലോകംതന്നെ അധികമായിട്ടും കാണുന്നു. മഹേശ്വരടീകയിൽ കാണിക്കപ്പെട്ട പാഠത്തോടു സമമാക്കി ഇവിടെ പാഠം കാണിച്ചിരിക്കുന്നു. മഹേശ്വരടീകയിലും ചതുരാക്ഷാ ഇത്യാദി രണ്ടു ശ്ലോകങ്ങൾ മൂലത്തിൽ ചേർന്നതായി കാണപ്പെടുന്നു. അതുകൾ വ്യാഖ്യാനിക്കപ്പെട്ടിട്ടുമില്ല.

മാഠരഃ പിംഗലോ ദണ്ഡശ്ചണ്ഡാംശോഃ പാരിപാർശ്വകാഃ
സൂര്യസൂതോഽരുണോഽനൂരുഃ കാശ്യപിർഗ്ഗരുഡാഗ്രജഃ.

മാഠരഃ, പിംഗലഃ, ദണ്ഡഃ (അ-പു-പ്ര-ഏ) ആദിത്യന്റെ പാർശ്വഭാഗങ്ങളിൽ നിൽക്കുന്നവരുടെ പേർ. സൂര്യസൂതഃ, അരുണഃ (അ-പു-പ്ര-ഏ) അനൂരുഃ (ഉ-പു-പ്ര-ഏ) കാശ്യപിഃ (ഇ-പു-പ്ര-ഏ) ഗരുഡാഗ്രജഃ (അ-പു-പ്ര-ഏ) ഇവ ൫-ം അരുണന്റെ പേർ.

പരിവേഷസ്തു പരിധിരുപസൂര്യകമണ്ഡലേ
കിരണോസ്രമയൂഖാംശുഗഭസ്തിഘൃണിഘൃഷ്ടയഃ. ൩൬
ഭാനുഃ കരോ മരീചിസ്ത്രീപുംസയോർദ്ദീധിതിഃ സ്ത്രിയാം
സ്യുഃ പ്രഭാ രുഗ്രുചിസ്ത്വിഡ്ഭാഭാശ്ഛവിദ്യുതിദീപ്തയഃ.
രോചിശ്ശോചിരുഭേ ക്ലീബേ പ്രകാശോ ദ്യോത ആതപഃ
കോഷ്ണം കവോഷ്ണം മന്ദോഷ്ണം കദുഷ്ണം ത്രിഷു തദ്വതി
തിഗ്മം തീവ്രം ഖരം തദ്വന്മൃഗതൃഷ്ണാ മരീചികാ. ൩൭

പരിവേഷഃ (അ-പു-പ്ര-ഏ) പരിധിഃ (ഇ-പു-പ്ര-ഏ) ഉപസൂര്യകം (അ-ന-പ്ര-ഏ) മണ്ഡലം (അ-ന-പ്ര-ഏ) ഇവ ൪-ം പരിവേഷത്തിന്റെ പേർ. കിരണഃ, ഉസ്രഃ, മയൂഖഃ (അ-പു-പ്ര-ഏ) അംശുഃ (ഉ-പു-പ്ര-ഏ) ഗഭസ്തിഃ, ഘൃണിഃ, ഘൃഷ്ടിഃ (ഇ-പു-പ്ര-ഏ) മഹേശ്വരടീകയിൽ ഗഭസ്തിഘൃണിരശ്മയഃ എന്നാകുന്നു. ആ പക്ഷത്തിങ്കൽ ഘൃഷ്ടി ശബ്ദത്തിന്റെ സ്ഥാനത്ത് രശ്മിശബ്ദമാകുന്നു എന്നുമാത്രം വിശേഷമെന്നറിഞ്ഞുകൊൾകയും വേണം. ഭാനുഃ (ഉ-പു-പ്ര-ഏ) കരഃ (അ-പു-പ്ര-ഏ) മരീചിഃ (ഇ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ദീധിതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൧൧-ം രശ്മിയുടെ പേർ. പ്രഭാ (ആ-സ്ത്രീ-പ്ര-ഏ) രുക് (ച-സ്ത്രീ-പ്ര-ഏ) രുചിഃ (ഇ-സ്ത്രീ-പ്ര-ഏ) ത്വിട് (ഷ-സ്ത്രീ-പ്ര-ഏ) ഭാ (ആ-സ്ത്രീ-പ്ര-ഏ) ഭാഃ (സ-സ്ത്രീ-പ്ര-ഏ) ഛവിഃ, ദ്യുതിഃ. ദീപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) രോചിഃ, ശോചിഃ (സ-ന-പ്ര-ഏ) ഇവ ൧൧-ം പ്രഭയുടെ പേർ. പ്രകാശഃ, ദ്യോതഃ, ആതപഃ (അ-

പു-പ്ര-ഏ) ഇവ ൩-ം വെയിലിന്റെ പേർ. കോഷ്ണം കവോഷ്ണം, മന്ദോഷ്ണം, കദുഷ്ണം (അ-ന-പ്ര-ഏ) ഇവ ൪-ം കുറഞ്ഞ ചൂടിന്റെ പേർ. കുറഞ്ഞ ചൂടോടുകൂടിയതിനെ പറയുമ്പോൾ മേൽപ്പറഞ്ഞ ശബ്ദങ്ങൾക്കു വിശേഷ്യാനുസാരേണ മൂന്നുലിംഗങ്ങളുമുണ്ടു്. തിഗ്മം, തീവ്രം, ഖരം(അ-ന-പ്ര-ഏ) ഇവ ൩-ം പെരുഞ്ചൂടിന്റെപേർ. പെരുഞ്ചൂടുള്ളതു് എന്നൎത്ഥമാകുമ്പോൾ മേൽപ്പറഞ്ഞ ശബ്ദങ്ങൾക്കു മൂന്നു ലിംഗങ്ങളുമുണ്ടു്. മൃഗതൃഷ്ണാ, മരീചികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മൃഗതൃഷ്ണയുടെ പേർ. മൃഗതൃഷ്ണാ എന്നതു് മണൽപ്രദേശത്തിങ്കൽ വ്യാപിച്ച സൂൎയ്യകിരണങ്ങളിൽ ഉച്ചനേരത്തു് ചിലൎക്കുണ്ടാകുന്ന ജലഭ്രമമാകുന്നു.

ഇതി ദിഗ്വൎഗ്ഗഃ.

---

## കാലവൎഗ്ഗ പ്രാരംഭഃ.

---

കാലോ ദിഷ്ടോപ്യനേഹാപി സമയോപ്യഥ പക്ഷതിഃ
പ്രതിപദ്ദ്വേ ഇമേ സ്ത്രീത്വേ തദാദ്യാസ്തിഥയോർ ദ്വയോഃ.

കാലഃ ദിഷ്ടഃ (അ-പു-പ്ര-ഏ) അനേഹാ (സ-പു-പ്ര-ഏ) സമയഃ (അ-പു-പ്ര-ഏ) ഇവ ൪-ം കാലത്തിന്റെ പേർ. പക്ഷതിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രതിപൽ (ദ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പ്രതിപദത്തിന്റെ പേർ. തിഥയഃ (ഇ-പു-പ്ര-ബ) സ്ത്രീലിംഗമായിട്ടുമാം. പ്രതിപദം മുതലായ പക്കങ്ങളുടെ പേർ.

ഘസ്രോ ദിനാഹനീ വാ തു ക്ലീബേ ദിവസവാസരൌ
പ്രത്യൂഷോഽഹൎമ്മുഖം കല്യമുഷഃപ്രത്യുഷസീ അപി. ൨
വ്യുഷ്ടം വിഭാതം ദ്വേ ക്ലീബേ പുംസി ഗോസൎഗ്ഗ ഇഷ്യതേ
പ്രഭാതഞ്ച ദിനാന്തേ തു സായം സന്ധ്യാ പിതൃപ്രസൂഃ. ൩

ഘസ്രഃ (അ-പു-പ്ര-ഏ) ദിനം (അ-ന-പ്ര-ഏ) അഹഃ (സ-ന-പ്ര-ഏ) ദിവസഃ വാസരഃ(അ-പു-പ്ര-ഏ) |ദിവസവാസരശബ്ദങ്ങൾ നപുംസകലിംഗങ്ങളായിട്ടുമാം. ഇവ ൫-ം പകലിന്റെപേർ. പ്രത്യൂഷഃ (അ-പു-പ്ര-ഏ) അഹൎമ്മുഖം, കല്യം (അ-ന-പ്ര-ഏ) ഉഷഃ, പ്രത്യുഷഃ (സ-ന-പ്ര-ഏ) വ്യുഷ്ടം, വിഭാതം (അ-ന-പ്ര-ഏ) ഗോസൎഗ്ഗഃ (അ-പു-പ്ര-ഏ) പ്രഭാതം (അ-ന-പ്ര-ഏ) ഇവ ൯-ം പ്രഭാതകാലത്തിന്റെ പേർ. വ്യുഷ്ടംവിഭാതമിത്യാദി രണ്ടുപാദം മഹേശ്വരടീകയിൽനിന്നു ചേൎത്തതാകുന്നു. ദി

നാന്തഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. സായം
(അ-ന-പ്ര-ഏ) സായമെന്നതു് അവ്യയമാണെന്നു ചിലർ ഭ്രമിച്ചി
രിക്കുന്നു. സായമെന്നുള്ള അവ്യയം അവ്യയവൎഗ്ഗത്തിങ്കൽ പറക
പ്പെട്ടും. സായസ്സന്ധ്യാപിതൃപ്രസൂഃ എന്നും പാഠമുണ്ടു്. ആ
പക്ഷത്തിൽ അകാരാന്ത പുല്ലിംഗമാകുന്നു. പിതൃപ്രസൂഃ (ഊ-
സ്ത്രീ-പ്ര-ഏ) ഇവ ൪-ം ദിനാവസാനസമയത്തിന്റെ പേർ.

പ്രാഹ്ണാപരാഹ്ണമദ്ധ്യാഹ്നാസ്ത്രിസന്ധ്യമഥ ശൎവ്വരീ
നിശാ നിശീഥിനീ രാത്രിസ്ത്രിയാമാ ക്ഷണദാ ക്ഷപാ. ൪

വിഭാവരീ തമസ്വിന്യൌ രജനീ യാമിനീ തമീ
തമിസ്രാ താമസീ രാത്രിർജ്ജ്യോത്സ്നീ ചന്ദ്രികയാന്വിതാ.

ത്രിസന്ധ്യം (അ-ന-പ്ര-ഏ) പ്രാഹ്ണാപരാഹ്ണമദ്ധ്യാഹ്ന
ങ്ങളുടെ പേർ. പ്രഭാതസന്ധ്യയും അസ്തമയസന്ധ്യയും മദ്ധ്യാഹ്ന
സന്ധ്യയുമെന്നൎത്ഥം. ശൎവ്വരീ (ഈ-സ്ത്രീ-പ്ര-ഏ) നിശാ (ആ-
സ്ത്രീ-പ്ര-ഏ) നിശീഥിനീ (ഈ-സ്ത്രീ-പ്ര-ഏ) രാത്രി (ഇ-സ്ത്രീ-
പ്ര-ഏ) ത്രിയാമാ, ക്ഷണദാ, ക്ഷപാ (ആ-സ്ത്രീ-പ്ര-ഏ) വിഭാവ
രീ, തമസ്വിനീ, രജനീ, യാമിനീ, തമീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ
൧൨-ം രാത്രിയുടെ പേർ. തമിസ്രാ (ആ-സ്ത്രീ-പ്ര-ഏ) ഇരുട്ടോടു
കൂടിയ രാത്രിയുടെ പേർ. ജ്യോത്സ്നീ (ഈ-സ്ത്രീ-പ്ര-ഏ) നി
ലാവുള്ള രാത്രിയുടെ പേർ.

ആഗാമിവൎത്തമാനാഹൎയ്യുക്തായാം നിശി പക്ഷിണീ
ഗണരാത്രം നിശാബഹ്വ്യഃ പ്രദോഷോ രജനീമുഖം. ൫

പക്ഷിണീ (ഈ-സ്ത്രീ-പ്ര-ഏ) ഉദിച്ചാൽ പിറേറന്നാൾ അ
സ്തമയംവരെയുള്ള കാലത്തിന്റെ പേർ. ഗണരാത്രം (അ-ന-പ്ര-
ഏ) രാത്രിസമൂഹത്തിന്റെ പേർ. പ്രദോഷഃ (അ-പു-പ്ര-ഏ) ര
ജനീമുഖം (അ-ന-പ്ര-ഏ) ഇവ ൨-ം രാത്രിപ്രാരംഭകാലത്തി
ന്റെ പേർ.

അൎദ്ധരാത്രനിശീഥൌ ദ്വൌ ദ്വൌ യാമപ്രഹരൌ സമൌ
സ പൎവ്വസന്ധിഃ പ്രതിപൽ പഞ്ചദശ്യോൎയ്യദന്തരം: ൬

അൎദ്ധരാത്രഃ, നിശീഥഃ (അ-പു-പ്ര-ഏ) ഇവ ൨-ം രാത്രിയു
ടെ മദ്ധ്യകാലത്തിന്റെ പേർ. യാമഃ, പ്രഹരഃ (അ-പു-പ്ര-ഏ)
ഏഴരനാഴികനേരത്തിന്റെ പേർ. പൎവ്വസന്ധിഃ (ഇ-പു-പ്ര-ഏ)
പ്രതിപദത്തിന്റെയും വാവിന്റെയും ഇടയിലുള്ള കാലത്തിന്റെ
പേർ.

പക്ഷാന്തൌ പഞ്ചദശ്യൌ ദ്വേ പൌൎണ്ണമാസീ തു പൂൎണ്ണിമാ
കലാഹീനേ സാനുമതിഃ പൂൎണ്ണേ രാകാ നിശാകരേ. ൮

പക്ഷാന്തഃ (അ-പു-പ്ര-ഏ) പഞ്ചദശീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വാവിന്റെ പേർ. പൌൎണ്ണമാസീ (ഈ-സ്ത്രീ-പ്ര-ഏ) പൂൎണ്ണിമാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വെളുത്തവാവിന്റെ പേർ. അനുമതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഉദയാല്പരം പതിനാലോടുകൂടിയ വെളുത്തവാവിന്റെ പേർ. രാകാ (ആ-സ്ത്രീ-പ്ര-ഏ) മുഴുത്ത വെളുത്തവാവിന്റെ പേർ.

അമാവാസ്യാ ത്വമാവസ്യാ ദൎശഃ സൂൎയ്യേന്ദുസംഗമഃ
സാദൃഷ്ടേന്ദുഃ സിനീവാലീ സാ നഷ്ടേന്ദുകലാ കുഹൂഃ. ൯

അമാവാസ്യാ, അമാവസ്യാ (ആ-സ്ത്രീ-പ്ര-ഏ) ദൎശഃ, സൂൎയ്യേന്ദുസംഗമഃ (അ-പു-പ്ര-ഏ) ഇവ ൪-ം കറുത്ത വാവിന്റെ പേർ. സിനീവാലീ (ഈ-സ്ത്രീ-പ്ര-ഏ) ഉദയാല്പരം പതിനാലോടുകൂടിയ കറുത്തവാവിന്റെ പേർ. കുഹൂഃ (ഊ-സ്ത്രീ-പ്ര-ഏ) മുഴുത്ത കറുത്തവാവിന്റെ പേർ.

ഉപരാഗോ ഗ്രഹോ രാഹുഗ്രസ്തേ ത്വിന്ദൌ ച പൂഷ്ണി ച
സോപപ്ലവോപരക്തൌ ദ്വാവഗ്ന്യുൽപാത ഉപാഹിതഃ. ൧൦

ഉപരാഗഃ, ഗ്രഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഗ്രഹണത്തിന്റെ പേർ. സോപപ്ലവഃ, ഉപരക്തഃ (അ-പു-പ്ര-ഏ) ഇവ ൨-ം രാഹുവിനാൽ ഗ്രഹിക്കപ്പെട്ട ചന്ദ്രാദിത്യന്മാരുടെ പേർ. അഗ്ന്യുൽപാതഃ, ഉപാഹിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം അഗ്ന്യുൽപാതത്തിന്റെ പേർ. അഗ്ന്യുൽപാതം ധൂമകേതുവിന്റെ ഉദയം എന്നു ചിലരുടെ പക്ഷം. വഹ്നിയാൽ ഉണ്ടാക്കപ്പെട്ട ആപത്തെന്നു അന്യന്മാരുടെ പക്ഷം.

ഏകയോക്ത്യാ പുഷ്പവന്തൌ ദിവാകര നിശാകരൌ
ലഘ്വക്ഷരോച്ചാരമാത്രോ നിമേഷോ മാത്രയാ സമഃ. ൧൧
അഷ്ടാദശ നിമേഷാസ്തു കാഷ്ഠാ ത്രിംശത്തു താഃ കലാ
താസ്തു ത്രിംശൽ ക്ഷണസ്തേ തു മുഹൂൎത്തോ ദ്വാദശാസ്ത്രി
യാം. ൧൨

പുഷ്പവന്തൌ (ത-പു-പ്ര-ദ്വി) സൂൎയ്യചന്ദ്രന്മാരുടെ പേർ. പുഷ്പവന്തൌ എന്നു ഇരുവരെയും ഒന്നിച്ചുപറയാമെന്നല്ലാതെ മേൽ പറഞ്ഞ ശബ്ദം ഏകവചനമായി പ്രയോഗിച്ചാൽ സൂൎയ്യനെന്നോ ചന്ദ്രനെന്നോ അതിന്നു ചേൎച്ചയ്ക്കുതക്കവണ്ണം അൎത്ഥത്തെ കല്പിക്കാമെന്നു വിചാരിച്ചുപോകയുമരുതു്. നിമേഷഃ (അ-പു-പ്ര-ഏ)

മാത്രാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മാത്രയുടെ പേർ. അ, ഇ, ഉ, ഇത്യാദി ഹ്രസ്വാക്ഷരങ്ങളെ ഉച്ചരിപ്പാൻ എത്രകാലം വേണ്ടിവരുമോ അതിന്നു നിമേഷമെന്നും മാത്രയെന്നും പേരുണ്ടു് എന്നു അഭിപ്രായം. കാഷ്ഠാ (ആ-സ്ത്രീ-പ്ര-ഏ) ൧൮ മാത്ര കൂടിയാൽ ഉണ്ടാകുന്ന കാലത്തിന്റെ പേർ. കലാ (ആ-സ്ത്രീ-പ്ര-ഏ) മുപ്പതു കാഷ്ഠ കൂടിയതിന്റെ പേർ. ക്ഷണഃ (അ-പു-പ്ര-ഏ) മുപ്പതു കല കൂടിയതിന്റെ പേർ. മുഹൂൎത്തഃ (അ-പു-പ്ര-ഏ) നാഴികമായിട്ടുമാം പന്ത്രണ്ടു ക്ഷണം കൂടിയതിന്റെ പേർ.

തേ തു ത്രിംശദഹോരാത്രഃ പക്ഷസ്തേ ദശപഞ്ച ച
പക്ഷൌ പൂൎവ്വാപരൌ ശുക്ലകൃഷ്ണൌ മാസസ്തു താവുഭൌ

അഹോരാത്രഃ (അ-പു-പ്ര-ഏ) മുപ്പതു മുഹൂൎത്തം കൂടിയതിന്റെ പേർ. പക്ഷഃ (അ-പു-പ്ര-ഏ) പതിനഞ്ചു അഹോരാത്രം കൂടിയതിന്റെ പേർ. പക്ഷൌപൂൎവ്വപരൌശുക്ലകൃഷ്ണൌ എന്നതിന്നു പക്ഷങ്ങൾ പൂൎവ്വാപരങ്ങളെന്നും ശുക്ലകൃഷ്ണങ്ങളെന്നും ഇങ്ങിനെ രണ്ടുവിധങ്ങളാകുന്നു എന്നൎത്ഥമാകുന്നു. പൂൎവ്വാപരങ്ങൾ= പൂൎവ്വവും അപരവും. പൂൎവ്വം=ആദ്യത്തേതു്. അപരം=ഒടുക്കത്തേതു്. ശുക്ലകൃഷ്ണങ്ങൾ=ശുക്ലവും കൃഷ്ണവും. ശുക്ലം=വെളുത്തതു്. കൃഷ്ണം=കറുത്തതു്. മാസഃ (അ-പു-പ്ര-ഏ) രണ്ടുപക്ഷങ്ങൾ കൂടിയതിന്റെ പേർ.

ദ്വൌ ദ്വൌ മാഘാദിമാസൌ സ്യാദൃതുസ്തൈരയനം ത്രിഭിഃ
അയനേ ദ്വേ ഗതിരുദഗ്ദക്ഷിണാൎക്കസ്യ വത്സരഃ ൧൩

ഋതുഃ (ഉ-പു-പ്ര-ഏ) മാഘാദികളായ മാസങ്ങളിൽ ഈരണ്ടു മാസം കൂടിയാൽ വരുന്ന കാലത്തിന്റെ പേർ. മകംനക്ഷത്രത്തോടുകൂടിയ വെളുത്തവാവു യാതൊരു മാസത്തിങ്കൽ വരുന്നുവോ അതിനെ മാഘമാസമെന്നറിക. മേൽവിവരിച്ച പ്രകാരമുണ്ടാകുന്ന ഋതുക്കൾക്കു് ശിശിരം വസന്തം എന്നു തുടങ്ങിയ നാമങ്ങളുണ്ടു്. അയനം (അ-ന-പ്ര-ഏ) ശിശിരാദി മുമ്മൂന്നു ഋതുക്കൾകൂടിയ കാലത്തിന്റെ പേർ. വത്സരഃ (അ-പു-പ്ര-ഏ) ആദിത്യന്റെ ദക്ഷിണോത്തരഗമനങ്ങളോടുകൂടിയ രണ്ടയനങ്ങൾ കൂടിയാൽ ഉണ്ടാകുന്ന കാലത്തിന്റെ പേർ.

സമരാത്രിന്ദിവേ കാലേ വിഷുവദ്വിഷുവഞ്ച തത്
പുഷ്യയുക്താ പൌൎണ്ണമാസീ പൌഷീ മാസേ തു യത്ര സാ ൧൪
നാമ്നാ സ പൌഷോ മാഘാദ്യാശ്ചൈവമേകാദശാപരേ
മാൎഗ്ഗശീൎഷേ സഹാ മാൎഗ്ഗ ആഗ്രഹായണികശ്ച സഃ ൧൫

വിഷുവൽ (ത-ന-പ്ര-ഏ) വിഷുവം (അ-ന-പ്ര-ഏ) ഇവ ൨-ം രാവുംപകലും തുല്യമായ കാലത്തിന്റെ പേര്. പൌഷീ (ഈ-സ്ത്രീ-പ്ര-ഏ) പൂയത്തോടുകൂടിയ വെളുത്തവാവിന്റെ പേർ. പൌഷഃ (അ-പു-പ്ര-ഏ) മേൽപ്രകാരമുള്ള വെളുത്ത വാവോടുകൂടിയ മാസത്തിന്റെ പേർ. മാഘാദ്യാശ്ചൈവമേകാദശാപരേ എന്നതിന്ന മാഘാദ്യങ്ങളായ ശേഷമാസങ്ങൾ പതിനൊന്നും മേൽപറഞ്ഞപ്രകാരം ഊഹിച്ചുകൊൾക എന്നൎത്ഥമാകുന്നു. മകം നക്ഷത്രത്തോടുകൂടിയ വെളുത്ത വാവിന്ന മാഘി എന്ന പേർ. മാഘി യാതൊരുമാസത്തിങ്കൽ ഭവിക്കുന്നുവോ അതു മാഘം. ഇത്യാദി ക്രമേണ മാഘഫാല്ഗുനചൈത്രവൈശാഖജ്യൈഷ്ഠ്യാഷാഢശ്രാവണ പ്രോഷ്ഠപദാശ്വിനകാൎത്തികമാൎഗ്ഗശീൎഷമാസങ്ങളുടെ വ്യത്യാസങ്ങളെ ഊഹിക്കണമെന്ന് താല്പൎയ്യം. മാൎഗ്ഗശീൎഷഃ (അ-പു-പ്ര-ഏ) സഹാഃ (സ-പു-പ്ര-ഏ) മാൎഗ്ഗഃ, ആഗ്രഹായണികഃ (അ-പു-പ്ര-ഏ) ഇവ ൪-ം മാൎഗ്ഗശീൎഷമാസത്തിന്റെ പേർ.

പൌഷേ തൈഷസഹസ്യൌ ദ്വൌ തപാ മാഘേഥ ഫാല്ഗുനേ സ്യാത്തപസ്യഃ ഫാൽഗുനികസ്സ്യാച്ചൈത്രേ ചൈത്രികോ മധുഃ.

പൌഷഃ, തൈഷഃ, സഹസ്യഃ (അ-പു-പ്ര ഏ) ഇവ ൩-ം പൌഷമാസത്തിന്റെ പേര്. തപാഃ (സ-പു-പ്ര-ഏ) മാഘഃ (അ-പു-പ്ര-ഏ) ഇവ ൨-ം മാഘമാസത്തിന്റെ പേർ. ഫാല്ഗുനഃ, തപസ്യഃ, ഫാല്ഗുനികഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഫാൽഗുനമാസത്തിന്റെ പേര്. ചൈത്രഃ, ചൈത്രികഃ (അ-പു-പ്ര-ഏ) മധുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം ചൈത്രമാസത്തിന്റെ പേർ.

വൈശാഖേ മാധവോ രാധോ ജ്യൈഷ്ഠേ ശുക്രശ്ശുചിസ്ത്വയം ആഷാഢേ ശ്രാവണേ തു സ്യാന്നഭാശ്ശ്രാവണികശ്ച സഃ. ൧൭

വൈശാഖഃ, മാധവഃ, രാധഃ (അ-പു-പ്ര-ഏ) ഇവ ൩-ം വൈശാഖമാസത്തിന്റെ പേർ. ജ്യൈഷ്ഠഃ, ശുക്രഃ (അ-പു-പ്ര-ഏ) ഇവ ൨-ം ജ്യൈഷ്ഠമാസത്തിന്റെ പേർ. ശുചിഃ (ഇ-പു-പ്ര-ഏ) ആഷാഢഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആഷാഢമാസത്തിന്റെ പേർ. ശ്രാവണഃ (അ-പു-പ്ര-ഏ) നഭാഃ (സ-പു-പ്ര-ഏ) ശ്രാവണികഃ (അ-പു-പ്ര-ഏ) ഇവ ൩-ം ശ്രാവണമാസത്തിന്റെ പേർ.

സ്യുർന്നഭസ്യഃ പ്രൌഷ്ഠപദഭാദ്രഭാദ്രപദാസ്സമാഃ
സ്യാദാശ്വിന ഇഷോപ്യാശ്വയുജോപി സ്യാത്തു കാൎത്തികേ. ൧൮

ബാഹുലോർജ്ജൌ കാർത്തികികൌ ഹേമന്തശ്ശിശിരോസ്ത്രിയാം
വസന്തേ പുഷ്പസമയസ്സുരഭിർ ഗ്രീഷ്മ ഊഷ്മകഃ. ൨൦

നിദാഘ ഉഷ്ണോപഗമ ഉഷ്ണ ഊഷ്മാഗമസ്തപഃ
സ്ത്രിയാം പ്രാവൃൾസ്ത്രിയാം ഭൂമ്നി വർഷാ അഥ ശരൽ സ്ത്രിയാം.

നഭസ്യഃ, പ്രൌഷ്ഠപദഃ, ഭാദ്രഃ, ഭാദ്രപദഃ (അ-പു-പ്ര-ഏ) ഇവ ൪-ം പ്രൌഷ്ഠപദമാസത്തിന്റെ പേർ. ആശ്വിനഃ, ഇഷഃ, ആശ്വയുജഃ (അ-പു-പ്ര-ഏ) ഇവ ൩-ം ആശ്വിനമാസത്തിന്റെ പേർ. കാർത്തികഃ, ബാഹുലഃ, ഊർജ്ജഃ, കാർത്തികികഃ (അ-പു-പ്ര-ഏ) ഇവ ൪-ം കാർത്തികമാസത്തിന്റെ പേർ. ഹേമന്തഃ (അ-പു-പ്ര-ഏ) ഹേമന്തഋതുവിന്റെ പേർ. ശിശിരഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ശിശിരഋതുവിന്റെ പേർ. വസന്തഃ, പുഷ്പസമയഃ (അ-പു-പ്ര-ഏ) സുരഭിഃ (ഇ-പു-പ്ര-ഏ) ഇവ ൩-ം വസന്തത്തിന്റെ പേർ. ഗ്രീഷ്മഃ, ഊഷ്മകഃ നിദാഘഃ, ഉഷ്ണോപഗമഃ, ഉഷ്ണഃ, ഊഷ്മാഗമഃ, തപഃ (അ-പു-പ്ര-ഏ) ഇവ ൭-ം ഗ്രീഷ്മഋതുവിന്റെ പേർ: പ്രാവൃൾ (ഷ-സ്ത്രീ-പ്ര-ഏ) വർഷാഃ (ആ-സ്ത്രീ-പ്ര-ബ) ഇവ ൨-ം വർഷഋതുവിന്റെ പേർ. ശരൽ (ദ-സ്ത്രീ-പ്ര-ഏ) ശരദൃതുവിന്റെ പേർ.

ഷഡമീ ഋതവഃ പുംസി മാർഗ്ഗാദീനാം യുഗൈഃ ക്രമാൽ
സംവത്സരോ വത്സരോഽബ്ദോ ഹായനോഽസ്ത്രീ ശരത്സമാഃ

ഋതവഃ (ഉ-പു-പ്ര-ബ) ഹേമന്തം മുതലായ കാലങ്ങളുടെ പേർ. മാർഗ്ഗാദീനാം യുഗൈഃ ക്രമാൽ എന്നതിന്ന് ഹേമന്താദി ഋതുക്കൾ മാർഗ്ഗശീർഷം മുതൽ ഈരണ്ടു മാസങ്ങൾ കൊണ്ടാകുന്നു എന്നർത്ഥമാകുന്നു. സംവത്സരഃ വത്സരഃ അബ്ദഃ ഹായനഃ (അ-പു-പ്ര-ഏ) സംവത്സരാദി ശബ്ദങ്ങൾ നപുംസകലിംഗങ്ങളായിട്ടുമാം. ശരൽ (ദ-സ്ത്രീ-പ്ര-ഏ) സമാഃ (ആ-സ്ത്രീ-പ്ര-ബ) സമാഃ എന്ന് ബഹുവചനം പ്രയോഗിക്കപ്പെടുകകൊണ്ടു നിത്യബഹുവചനാന്തമാകുന്നു, സമാശബ്ദമെന്നു പറയേണ്ടതാണ്. എങ്കിലും ഏകവചനാന്തമായിട്ടും പ്രയോഗം കാൺകയാൽ മേൽപറഞ്ഞ നിയമം പ്രായോഗികമാകുന്നു എന്നറിഞ്ഞുകൊൾകയും വേണം. ഇവ ൬-ം സംവത്സരത്തിന്റെ പേർ.

മാസേന സ്യാദഹോരാത്രഃ പൈത്രോ വർഷേണ ദൈവതഃ
ദിവ്യൈർവർഷസഹസ്രൈർദ്വാദശഭിർദ്ദൈവതം യുഗം. ൨൩

മാസേന സ്യാദഹോരാത്രഃ ഇത്യാദിയുടെ അർത്ഥം, മനുഷ്യരുടെ ഒരുമാസം പിതൃക്കൾക്ക് ഒരു അഹോരാത്രമാകുന്നു. മനുഷ്യ

രുടെ ഒരു കൊല്ലം ദേവകൾക്കു ഒരു അഹോരാത്രമാകുന്നു. പന്തീരായിരം ദിവ്യസംവത്സരം കൂടിയതു ദേവകളുടെ യുഗമാകുന്നു.

ദൈവേ യുഗസഹസ്രേ ദ്വേ ബ്രാഹ്മഃ കല്പൌ തു തൌ നൃണാം
മന്വന്തരന്തു ദിവ്യാനാം യുഗാനാമേകസപ്തതിഃ. ൨൪

ദേവകളുടെ യുഗം രണ്ടായിരം കൂടിയതു് ബ്രഹ്മാവിന്റെ അഹോരാത്രമാകുന്നു. ആയതു് മനുഷ്യൎക്കു രണ്ടു കല്പങ്ങളാകുന്നു. ദേവകളുടെ ൭൧ യുഗം കൂടിയതു് ഒരു മന്വന്തരമാകുന്നു.

സംവൎത്തഃ പ്രളയഃ കല്പഃ ക്ഷയഃ കല്പാന്ത ഇത്യപി
അസ്ത്രീ പങ്കം പുമാൻ പാപ്മാ പാപം കില്ബിഷകല്മഷം. ൨൫
കലുഷം വൃജിനൈനോഘമംഹോ ദുരിതദുഷ്കൃതം
സ്യാദ്ധൎമ്മമസ്ത്രിയാം പുണ്യശ്രേയസീ സുകൃതം വൃഷഃ. ൨൬

സംവൎത്തഃ, പ്രളയഃ, കല്പഃ, ക്ഷയഃ, കല്പാന്തഃ (അ-പു-പ്ര-ഏ) ഇവ ൫-ം പ്രളയത്തിന്റെ പേർ. പങ്കം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. പാപ്മാ (ന-പു-പ്ര-ഏ) പാപം, കില്ബിഷം, കല്മഷം, കലുഷം, വൃജിനം (അ-ന-പ്ര-ഏ) വൃജനമെന്നും പാഠം കാണുന്നു. ഏനഃ (സ-ന-പ്ര-ഏ) അഘം (അ-ന-പ്ര-ഏ) അംഹഃ (സ-ന-പ്ര-ഏ) ദുരിതം, ദുഷ്കൃതം (അ-ന-പ്ര-ഏ) ഇവ പന്ത്രണ്ടും പാപത്തിന്റെ പേർ. ധൎമ്മം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. പുണ്യം (അ-ന-പ്ര-ഏ) ശ്രേയഃ (സ-ന-പ്ര-ഏ) സുകൃതം (അ-ന-പ്ര-ഏ) വൃഷഃ (അ-പു-പ്ര-ഏ) ഇവ ൫-ം പുണ്യത്തിന്റെ പേർ.

മുൽ പ്രീതിഃ പ്രമദോ ഹൎഷഃ പ്രമോദാമോദസമ്മദാഃ
സ്യാദാനന്ദഥുരാനന്ദശൎമ്മസാതസുഖാനി ച. ൨൭

മുൽ (ദ-സ്ത്രീ-പ്ര-ഏ) പ്രീതിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രമദഃ ഹൎഷഃ പ്രമോദഃ ആമോദഃ സമ്മദഃ (അ-പു-പ്ര-ഏ) ആനന്ദഥുഃ (ഉ-പു-പ്ര-ഏ) ആനന്ദഃ (അ-പു-പ്ര-ഏ) ശൎമ്മ (ന-ന-പ്ര-ഏ) സാതം (അ-ന-പ്ര-ഏ) ശാതമെന്നും പാഠമുണ്ടു്. സുഖം (അ-ന-പ്ര-ഏ) ഇവ ൧൨-ം സുഖത്തിന്റെ പേർ.

സ്വഃശ്രേയസം ശിവം ഭദ്രം കല്യാണം മംഗലം ശുഭം
ഭാവുകം ഭവികം ഭവ്യം കുശലം ക്ഷേമമസ്ത്രിയാം. ൨൮
ശസ്തഞ്ചാഥ ത്രിഷു ദ്രവ്യേ പാപം പുണ്യം സുഖാദി ച
മതല്ലികാ മചൎച്ചികാ പ്രകാണ്ഡമുദ്ഘതല്ലജൌ. ൨൯
പ്രശസ്തവാചകാന്യമൂന്യയശ്ശുഭാവഹോ വിധിഃ
ദൈവം ദിഷ്ടം ഭാഗധേയം ഭാഗ്യം സ്ത്രീ നിയതിർവ്വിധിഃ.

സ്വഃശ്രേയസം ശിവം ഭദ്രം കല്യാണം മംഗലം ശുഭം ഭാവുകം ഭവികം ഭവ്യം കുശലം ക്ഷേമം (അ-ന-പ്ര-ഏ) ക്ഷേമഃ എന്നു പുല്ലിംഗമായിട്ടുമാം. ശസ്തം (അ-ന-പ്ര-ഏ) ശസ്തഃ എന്നു പുല്ലിംഗമായിട്ടുമാം. ഇവ ൧൨-ം മംഗലത്തിന്റെ പേർ. ദ്രവ്യവിശേഷണമായ പാപശബ്ദവും പുണ്യശബ്ദവും സുഖാദിശബ്ദങ്ങളും ത്രിലിംഗങ്ങളാകുന്നു. ഉദാഹരണം പാപാസ്ത്രീ, പാപഃപുമാൻ, പാപം കുലമിത്യാദി. മതല്ലികാ, മചൎച്ചികാ (ആ-സ്ത്രീ-പ്ര-ഏ) പ്രകാണ്ഡം (അ-ന-പ്ര-ഏ) ഉദ്ധഃ തല്ലജഃ (അ-പു-പ്ര-ഏ) ഇവ ൫-ം പ്രശസ്തമെന്നുള്ള അൎത്ഥത്തെ പറയുന്നവയാകുന്നു. ഉദാഹരണം ഗോമതല്ലികാ ഗോമചൎച്ചികാ ഗോപ്രകാണ്ഡം ഗവോദ്ധഃ ഗോതല്ലജഃ മേൽപ്പറഞ്ഞ ശബ്ദങ്ങൾക്കു പ്രശസ്തയായിരിക്കുന്ന ഗോവെന്നൎത്ഥമാകുന്നു. മതല്ലികാദിശബ്ദങ്ങൾ സമസ്തപദത്തിൽ ചേൎന്നവയായിട്ടല്ലാതെ പ്രയോഗിക്കപ്പെട്ടുവരുന്നില്ല. അയഃ (അ-പു-പ്ര-ഏ) അനുകൂലദൈവത്തിന്റെ പേർ. ദൈവം, ദിഷ്ടം, ഭാഗധേയം, ഭാഗ്യം (അ-ന-പ്ര-ഏ) നിയതിഃ (ഇ-സ്ത്രീ-പ്ര-ഏ) വിധിഃ (ഇ-പു-പ്ര-ഏ) ഇവ ൬-ം പ്രാഗ്ജന്മകൃതമായ കൎമ്മത്തിന്റെ പേർ.

ഹേതുൎന്നാ കാരണംബീജം നിദാനന്ത്വാദികാരണം
ക്ഷേത്രജ്ഞ ആത്മാ പുരുഷഃ പ്രധാനം പ്രകൃതിഃസ്ത്രിയാം.

ഹേതുഃ (ഉ-പു-പ്ര-ഏ) കാരണം, ബീജം (അ-ന-പ്ര-ഏ) ഇവ ൩-ം കാരണത്തിന്റെ പേർ നിദാനം, ആദികാരണം (അ-ന-പ്ര-ഏ) ഇവ ൨-ം ഉപാദാനകാരണത്തിന്റെ പേർ. ക്ഷേത്രജ്ഞഃ (അ-പു-പ്ര-ഏ) ആത്മാ (ന-പു-പ്ര-ഏ), പുരുഷഃ (അ-പു-പ്ര-ഏ) ഇവ ൩-ം ആത്മാവിന്റെ പേർ. പ്രധാനം (അ-ന-പ്ര-ഏ) പ്രകൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സത്വാദി ഗുണസാമ്യാവസ്ഥയുടെ പേർ.

വിശേഷഃ കാലികോऽവസ്ഥാ ഗുണാസ്സത്വം രജസ്തമഃ
ജനുൎജ്ജനനജന്മാനി ജനിരുൽപത്തിരുദ്ഭവഃ. ൩൨

അവസ്ഥാ (ആ-സ്ത്രീ-പ്ര-ഏ) കാലത്താലുണ്ടാകപ്പെടുന്ന വിശേഷത്തിന്റെ പേർ. സത്വം (അ-ന-പ്ര-ഏ) രജഃ, തമഃ (സ-ന-പ്ര-ഏ) ഇവ ൩-ം ഗുണങ്ങളുടെ പേർ എന്നു ചിലർ വിവരിച്ചിരിക്കുന്നു. സത്വം, രജസ്സ്, തമസ്സ് ഇവ ൩-ം ഗുണങ്ങളാകുന്നു എന്നു വിവരിക്കേണ്ടതാണെന്നു അറിഞ്ഞുകൊൾകയും വേണം. ജനുഃ (സ-ന-പ്ര-ഏ) ജനനം (അ-ന-പ്ര-ഏ) ജന്മ (ന-ന-പ്ര-ഏ) ജനിഃ, ഉൽപത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഉദ്ഭവഃ (അ-പു-പ്ര-ഏ) ഇവ ൬-ം ജനനത്തിന്റെ പേർ.

പ്രാണീ തു ചേതനോ ജന്മീ ജന്തുജന്യുശരീരിണഃ
ജാതിർജ്ജാതഞ്ച സാമാന്യം വ്യക്തിസ്തു പൃഥഗാത്മതാ. ൩൪

പ്രാണീ (ന-പു-പ്ര-ഏ) ചേതനഃ (അ-പു-പ്ര-ഏ) ജന്മീ (ന-പു-പ്ര-ഏ) ജന്തുഃ ജന്യുഃ (ഉ-പു-പ്ര-ഏ) ശരീരീ (ന-പു-പ്ര-ഏ) ഇവ ൬-ം പ്രാണികളുടെ പേർ. ജാതിഃ (ഇ-സ്ത്രീ-പ്ര-ഏ) ജാതം, സാമാന്യം (അ-ന-പ്ര-ഏ) ഇവ ൩-ം ഘടത്വാദി ജാതിയുടെ പേർ. വ്യക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) പൃഥഗാത്മതാ (ആ സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഘടാദി വ്യക്തിയുടെ പേർ.

ഇതി കാലവർഗ്ഗഃ

---

## ധീവർഗ്ഗപ്രാരംഭഃ.

---

ചിത്തന്തു ചേതോ ഹൃദയം സ്വാന്തം ഹൃന്മാനസം മനഃ
ബുദ്ധിർമ്മനീഷാ ധിഷണാ ധീഃ പ്രജ്ഞാ ശേമുഷീ മതിഃ. ൧

പ്രേക്ഷോപലബ്ധിശ്ചിത്സംവിൽ പ്രതിപജ്ജ്ഞപ്തിചേതനാഃ
ധീർദ്ധാരണാവതീ മേധാ സങ്കല്പഃ കർമ്മ മാനസം. ൨

ചിത്തം (അ-ന-പ്ര-ഏ) ചേതഃ (സ-ന-പ്ര-ഏ) ഹൃദയം, സ്വാന്തം (അ-ന-പ്ര-ഏ) ഹൃൽ (ദ-ന-പ്ര-ഏ) മാനസം (അ-ന-പ്ര-ഏ) മനഃ (സ-ന-പ്ര-ഏ) ഇവ ൭-ം മനസ്സിന്റെ പേർ. ബുദ്ധിഃ (ഇ-സ്ത്രീ-പ്ര-ഏ) മനീഷാ, ധിഷണാ (ആ-സ്ത്രീ-പ്ര-ഏ) ധീഃ (ഈ-സ്ത്രീ-പ്ര-ഏ) പ്രജ്ഞാ (ആ-സ്ത്രീ-പ്ര-ഏ) ശേമുഷീ (ഈ-സ്ത്രീ-പ്ര-ഏ) മതിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രേക്ഷാ (ആ-സ്ത്രീ-പ്ര-ഏ) ഉപലബ്ധിഃ (ഇ-സ്ത്രീ-പ്ര-ഏ) ചിൽ (ത-സ്ത്രീ-പ്ര-ഏ) സംവിൽ, പ്രതിപൽ (ദ-സ്ത്രീ-പ്ര-ഏ) ജ്ഞപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ചേതനാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൧൫-ം ബുദ്ധിയുടെ പേർ. മേധാ (ആ-സ്ത്രീ-പ്ര-ഏ) ഗ്രഹിച്ചതിനെ മറക്കാത്ത ബുദ്ധിയുടെ പേർ. സങ്കല്പഃ (അ-പു-പ്ര-ഏ) മനസ്സുകൊണ്ടുള്ള കർമ്മത്തിന്റെ പേർ.

അവധാനം സമാധാനം പ്രണിധാനം തഥൈവ ച
ചിത്താഭോഗോ മനസ്കാരശ്ചർച്ചാ സംഖ്യാ വിചാരണാ. ൩

വിമർശോ ഭാവനാ ചൈവ വാസനാ ച നിഗദ്യതേ
അദ്ധ്യാഹാരസ്തർക്ക ഊഹോ വിചികിത്സാ തു സംശയഃ ൪

സന്ദേഹദ്വാപരൌ ചാഥ സമൌ നിൎണ്ണയനിശ്ചയൌ
മിഥ്യാദൃഷ്ടിൎന്നാസ്തികതാ വ്യാപാദോ ദ്രോഹചിന്തനം. ൫

അവധാനം, സമാധാനം, പ്രണിധാനം (അ-ന-പ്ര-ഏ) ഇവ ൩-ം സമാധാനത്തിന്റെ പേർ. ചിത്താഭോഗഃ മനസ്കാരഃ (അ-പു-പ്ര-ഏ) മനസ്സിന്റെ സുഖാദിതാല്പൎയ്യത്തിന്റെ പേർ. മനസ്സിലുറപ്പിക്കുന്നതിന്റെ പേർ എന്നും ചിലർ വിവരിച്ചിരിക്കുന്നു. ചൎച്ചാ, സംഖ്യാ, വിചാരണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പ്രമാണംകൊണ്ടുള്ള അൎത്ഥപരീക്ഷയുടെ പേർ. വിമൎശഃ (അ-പു-പ്ര-ഏ) ഭാവനാ, വാസനാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കഴിഞ്ഞതിനെക്കുറിച്ചുള്ള ഓൎമ്മയുടെ പേർ. അദ്ധ്യാഹാരഃ, തൎക്കഃ, ഊഹഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഊഹത്തിന്റെ പേർ. വിചികിത്സാ (ആ-സ്ത്രീ-പ്ര-ഏ) സംശയഃ, സന്ദേഹഃ, ദ്വാപരഃ (അ-പു-പ്ര-ഏ) ഇവ ൪-ം സംശയത്തിന്റെ പേർ. നിൎണ്ണയഃ, നിശ്ചയഃ (അ-പു-പ്ര-ഏ) ഇവ ൨-ം നിശ്ചയത്തിന്റെ പേർ. മിഥ്യാദൃഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) നാസ്തികതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പരലോകമില്ല എന്നുള്ള ബുദ്ധിയുടെ പേർ. വ്യാപാദഃ (അ-പു-പ്ര-ഏ) ദ്രോഹചിന്തനം (അ-ന-പ്ര-ഏ) ഇവ ൨-ം ദ്രോഹവിചാരത്തിന്റെ പേർ.

സമൌ സിദ്ധാന്തരാദ്ധാന്തൌ ഭ്രാന്തിൎമ്മിഥ്യാ മതിൎഭ്രമഃ
സംകേതസ്തു സമയോഥാപ്രതിപത്തിൎവ്വിഹസ്തതാ. ൬

സിദ്ധാന്തഃ, രാദ്ധാന്തഃ (അ-പു-പ്ര-ഏ) ഇവ ൨-ം സിദ്ധാന്തത്തിന്റെ പേർ. ഭ്രാന്തിഃ, മിഥ്യാമതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഭ്രമഃ (അ-പു-പ്ര-ഏ) ഇവ ൩-ം അന്യഥാജ്ഞാനത്തിന്റെ പേർ. സംകേതഃ, സമയഃ (അ-പു-പ്ര-ഏ) ഇവ ൨-ം സിദ്ധാന്തഭേദത്തിന്റെ പേർ. അപ്രതിപത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) വിഹസ്തതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഇന്നതാണു ചെയ്യേണ്ടതു് എന്നുള്ള അറിവില്ലായ്മയുടെ പേർ. സംകേതസ്തുസമയ ഇത്യാദി രണ്ടു പാദം മഹേശ്വരടീകയിൽ ഇല്ല.

സംവിദാഗൂഃ പ്രതിജ്ഞാനം നിയമാശ്രവസംശ്രവാഃ
അംഗീകാരോഭ്യുപഗമപ്രതിശ്രവസമാധയഃ. ൭

സംവിൽ (ദ-സ്ത്രീ-പ്ര-ഏ) ആഗൂഃ (ഊ-സ്ത്രീ-പ്ര-ഏ) പ്രതിജ്ഞാനം (അ-ന-പ്ര-ഏ) നിയമഃ, ആശ്രവഃ, സംശ്രവഃ, അംഗീകാരഃ, അഭ്യുപഗമഃ, പ്രതിശ്രവഃ (അ-പു-പ്ര-ഏ) സമാധിഃ (ഇ-പു-പ്ര-ഏ) ഇവ ൧൦-ം പ്രതിജ്ഞയുടെ പേർ.

മോക്ഷേ ധീർജ്ഞാനമന്യത്ര വിജ്ഞാനം ശില്പശാസ്ത്രയോഃ
മുക്തിഃ കൈവല്യ നിർവ്വാണശ്രേയോനിശ്രേയസാമൃതം. ൮
മോക്ഷോപവർഗ്ഗോഥാജ്ഞാനമവിദ്യാഹംമതിഃസ്ത്രിയാം
രൂപം ശബ്ദോ ഗന്ധരസസ്പർശാശ്ച വിഷയാ അമീ. ൯
ഗോചരാ ഇന്ദ്രിയാർത്ഥാശ്ച ഹൃഷീകം വിഷയീന്ദ്രിയം
കർമ്മേന്ദ്രിയന്തു പായ്വാദിമനോനേത്രാദി ധീന്ദ്രിയം. ൧൦

ജ്ഞാനം (അ-ന-പ്ര ഏ) മോക്ഷത്തിങ്കലുള്ള അറിവിന്റെ പേർ എന്നു പൂർവ്വന്മാർ വിവരിച്ചിരിക്കുന്നു. അതിന്നു് മോക്ഷശാസ്ത്രത്തിന്റേയും മോക്ഷോപായമായി വിധിക്കപ്പെട്ട യോഗാദ്യനുഷ്ഠാനത്തിന്റേയും അറിവിന്റെ പേർ. എന്നർത്ഥം ഗ്രഹിച്ചുകൊൾകയും വേണം. വിജ്ഞാനം (അ-ന-പ്ര-ഏ) മോക്ഷോപയോഗികളല്ലാത്ത ശാസ്ത്രോപായങ്ങളുടെ അറിവിന്റെ പേർ. മുക്തിഃ, (ഇ-സ്ത്രീ-പ്ര-ഏ) കൈവല്യം, നിർവ്വാണം (അ-ന-പ്ര-ഏ) ശ്രേയഃ (സ-ന-പ്ര-ഏ) നിഃശ്രേയസം, അമൃതം (അ-ന-പ്ര-ഏ) മോക്ഷഃ അപവർഗ്ഗഃ (അ-പു-പ്ര-ഏ) ഇവ ൮-ം മോക്ഷത്തിന്റെ പേർ. അജ്ഞാനം (അ-ന-പ്ര-ഏ) അവിദ്യാ (ആ-സ്ത്രീ-പ്ര-ഏ) അഹംമതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം അജ്ഞാനത്തിന്റെ പേർ. വിഷയാഃ ഗോചരാഃ ഇന്ദ്രിയാർത്ഥാഃ (അ-പു-പ്ര-ബ) ഇവ ൩-ം വിഷയങ്ങളുടെ പേർ. വിഷയങ്ങളെന്നതു രൂപവും ശബ്ദവും ഗന്ധവും രസവും സ്പർശവുമാകുന്നു. അതുകൾക്ക ഗോചരങ്ങൾ എന്നും ഇന്ദ്രിയാർത്ഥങ്ങളെന്നുംകൂടെ വ്യവഹാരമുണ്ടെന്നു് താല്പര്യം. ഹൃഷീകം (അ-ന-പ്ര-ഏ) വിഷയി (ന-ന-പ്ര-ഏ) ഇന്ദ്രിയം (അ-ന-പ്ര-ഏ) ഇവ ൩-ം ഇന്ദ്രിയങ്ങളുടെ പേർ. കർമ്മേന്ദ്രിയം (അ-ന-പ്ര-ഏ) പായു മുതലായ ഇന്ദ്രിയങ്ങളുടെ പേർ. ധീന്ദ്രിയം (അ-ന-പ്ര-ഏ) മനസ്സ മുതലായ ഇന്ദ്രിയങ്ങളുടെ പേർ.

തുവരസ്തു കഷായോഽസ്ത്രീ മധുരോ ലവണഃ കടുഃ
തിക്താമ്ലശ്ച രസാഃ പുംസി തദ്വൽസുഷധമീ ത്രിഷു. ൧൧

തുവരഃ, കഷായഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൨-ം ചവൎപ്പിന്റെ പേർ. മധുരഃ (അ-പു-പ്ര-ഏ) മധുരത്തിന്റെ പേർ. ലവണഃ (അ-പു-പ്ര-ഏ) ഉപ്പുരസത്തിന്റെ പേർ. കടുഃ (ഉ-പു-പ്ര-ഏ) എരുവിന്റെ പേർ. തിക്തഃ (അ-പു-പ്ര-ഏ) കയ്പിന്റെ പേർ. അമ്ലഃ (അ പു-പ്ര-ഏ) പുളിയുടെ പേർ. രസാഃ (അ-പു-പ്ര-ബ) ചവൎപ്പു മുതലായതുകളുടെ പേർ. തദ്വൽസുഷധമീത്രിഷു എന്നതിന്നു് മേല്പറഞ്ഞ ചവൎപ്പു മുതലാ

൯ ദ്രവ്യങ്ങളെ പറയുന്ന ശബ്ദങ്ങൾ ഒരോരു ഗുണമുള്ള വസ്തുക്കളുടെ വിശേഷണങ്ങളാകുമ്പോൾ ത്രിലിംഗങ്ങളാകുന്നു എന്നർത്ഥമാകുന്നു.

വിമർദ്ദോത്ഥേ പരിമളോ ഗന്ധേ ജനമനോഹരേ
ആമോദസ്സോതിനിർഹാരി വാച്യലിംഗത്വമാഗുണാൽ.

പരിമളഃ (അ-പു-പ്ര-ഏ) അനേകഗന്ധസംയോഗംകൊണ്ടുണ്ടായ മനോഹരമായ ഗന്ധത്തിന്റെ പേർ. ആമോദഃ (അ-പു-പ്ര-ഏ) അതിദൂരവ്യാപിയായി മേൽപ്രകാരമുള്ളതായിരിക്കുന്ന ഗന്ധത്തിന്റെ പേർ. ഇനി ഗുണേശുക്ലാദയഃപുംസി എന്നതുവരെപറവാൻ പോകുന്ന ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു. ഇതു് വാച്യലിംഗത്വമാഗുണാൽ എന്നതുകൊണ്ടു പറയപ്പെട്ടിരിക്കുന്നു.

സമാകർഷീ തു നിർഹാരീ സുരഭിർഘ്രാണതർപ്പണഃ
ഇഷ്ടഗന്ധസ്സുഗന്ധിസ്യാദാമോദീ മുഖവാസനഃ.                    ൧൧.

സമാകർഷീ, നിർഹാരീ (ന-പു-പ്ര-ഏ) ദൂരവ്യാപിയായ ഗന്ധത്തോടുകൂടിയ വസ്തുവിന്റെ പേർ. വാച്യലിംഗത്വമാഗുണാൽ എന്നുപറഞ്ഞിരിക്കകൊണ്ടു മൂന്നുലിംഗവുമാം. ഉദാഹരണം:—സമാകർഷീ ചന്ദനവൃക്ഷഃ, സമാകർഷിണീ ചന്ദനയഷ്ടിഃ, സമാകർഷി ചന്ദനകാഷ്ഠം ഇത്യാദി. സുരഭിഃ(ഇ-പു-പ്ര-ഏ)ഘ്രാണതർപ്പണഃ (അ-പു-പ്ര-ഏ) ഇഷ്ടഗന്ധഃ (അ-പു-പ്ര-ഏ) സുഗന്ധിഃ (ഇ-പു-പ്ര-ഏ)ഇവ ൪-ം നല്ല ഗന്ധത്തോടുകൂടിയതിന്റെപേർ. ആമോദീ(ന-പു-പ്ര-ഏ)മുഖവാസനഃ (അ-പു-പ്ര-ഏ)ഇവ ൨-ം മുഖസൌരഭ്യത്തെ ഉണ്ടാക്കുന്നതായ കർപ്പൂരതാംബൂലാദിയുടെ പേർ.

പൂതിഗന്ധിസ്തു ദുർഗ്ഗന്ധീ വിസ്രം സ്യാദാമഗന്ധിയൽ
ശുക്ലശുഭ്രശുചിശ്വേതവിശദശ്യേതപാണ്ഡരാഃ.
അവദാതസ്സിതോ ഗൌരോ വലർക്ഷോ ധവളോऽർജ്ജുനഃ
ഹരിണഃ പാണ്ഡുരഃ പാണ്ഡുരീഷൽപാണ്ഡുസ്തു ധൂസരഃ.

പൂതിഗന്ധിഃ (ഇ-പു-പ്ര-ഏ) ദുർഗ്ഗന്ധീ (ന-പു-പ്ര-ഏ)ഇവ ൨-ം ദുർഗ്ഗന്ധത്തോടുകൂടിയതിന്റെ പേർ. വിസ്രം (അ-ന-പ്ര-ഏ) അപക്വമാംസാദികളുടെ ഗന്ധത്തോടുകൂടിയതിന്റെ പേർ. ശുക്ലഃ ശുഭ്രഃ (അ-പു-പ്ര-ഏ) ശുചിഃ (ഇ-പു-പ്ര-ഏ) ശ്വേതഃ വിശദഃ ശ്യേതഃ, പാണ്ഡരഃ, അവദാതഃ, സിതഃ, ഗൌരഃ, വലർക്ഷഃ, ധവളഃ, അർജ്ജുനഃ, ഹരിണഃ, പാണ്ഡുരഃ (അ-പു-പ്ര-ഏ) പാണ്ഡുഃ (ഉ-പു-പ്ര-ഏ) ഇവ ൧൬-ം വെളുപ്പിന്റെ പേർ. ഈഷൽ

പാണ്ഡുഃ (ഉ-പു-പ്ര-ഏ) ധൂസരഃ (അ-പു-പ്ര-ഏ) ഇവ ൨-ം മഞ്ഞൾനിറത്തോടുകൂടിയ വെളുപ്പിന്റെ പേർ.

കൃഷ്ണേ നീലാസിതശ്യാമകാളശ്യാമളമേചകാഃ
പീതോ ഗൌരോ ഹരിദ്രാഭഃ പാലാശോഹരിതോ ഹരിൽ.

കൃഷ്ണഃ, നീലഃ, അസിതഃ, ശ്യാമഃ, കാളഃ, ശ്യാമളഃ, മേചകഃ (അ-പു-പ്ര-ഏ) ഇവ ൭-ം കറുപ്പിന്റെ പേർ. പീതഃ ഗൌരഃ ഹരിദ്രാഭഃ (അ-പു-പ്ര-ഏ) ഇവ ൩-ം മഞ്ഞൾനിറത്തിന്റെ പേർ. പാലാശഃ, ഹരിതഃ (അ-പു-പ്ര-ഏ) ഹരിൽ (ത-പു-പ്ര-ഏ) ഇവ ൩-ം പച്ചിലനിറത്തിന്റെ പേർ.

രോഹിതോ ലോഹിതോ രക്തഃശോണഃ കോകനദച്ഛവിഃ
അവ്യക്തരാഗസ്ത്വരുണഃശ്വേതരക്തസ്തു പാടലഃ. ൧൭

രോഹിതഃ, ലോഹിതഃ, രക്തഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചുവപ്പുനിറത്തിന്റെ പേർ. ശോണഃ (അ-പു-പ്ര-ഏ), ചെന്താമരപ്പൂവിന്റെ ചുവപ്പോടു സദൃശമായ ചുവപ്പിന്റെ പേർ. അരുണഃ (അ-പു-പ്ര-ഏ) വ്യക്തമല്ലാത്ത ചുവപ്പിന്റെ പേർ. പാടലഃ (അ-പു-പ്ര-ഏ) വെളുപ്പും ചുവപ്പുംകൂടിയ നിറത്തിന്റെ പേർ.

ശ്യാവസ്സ്യാൽ കപിശോ ധൂമ്രധൂമളൌ കൃഷ്ണലോഹിതേ
കഡാരഃ കപിലഃ പിംഗപിശംഗൌ കദ്രുപിംഗലൌ. ൧൮

ശ്യാവഃ, കപിശഃ (അ-പു-പ്ര-ഏ) ഇവ ൨-ം പാതിരിപ്പൂനിറത്തിന്റെ പേർ. ധൂമ്രഃ, ധൂമളഃ (അ-പു-പ്ര-ഏ) ഇവ ൨-ം കറുപ്പും ചുവപ്പും കൂടിയതിന്റെ പേർ. കഡാരഃ, കപിലഃ (അ-പു-പ്ര-ഏ) ഇവ ൨-ം കപിലവർണ്ണത്തിന്റെ പേർ. കപിലവർണ്ണമെന്നതു ഒട്ടകത്തിന്റെ കഴുത്തിലുള്ള രോമങ്ങളുടെ നിറംപോലെ ഉള്ള നിറമാകുന്നു. പിംഗലഃ, പിശംഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഗോരോചനനിറത്തിന്റെ പേർ. കദ്രുഃ (ഉ-പു-പ്ര-ഏ) പിംഗലഃ (അ-പു-പ്ര-ഏ) ഇവ ൨-ം സ്വർണ്ണനിറത്തിന്റെ പേർ.

ചിത്രകിമ്മീരകന്മാഷശബളൈതാശ്ച കർബ്ബുരേ
ഗുണേ ശുക്ലാദയഃ പുംസി ഗുണിലിംഗാസ്തു തദ്വതി. ൧൯

ചിത്രഃ, കിമ്മീരഃ കന്മാഷഃ, ശബളഃ, ഏതഃ, കർബ്ബുരഃ (അ-പു-പ്ര-ഏ) ഇവ ൬-ം നാനാജാതി നിറത്തിന്റെ പേർ. ശുക്ലേ ശുഭ്ര എന്നെടത്തു് ശുക്ലശബ്ദംതുടങ്ങി ശബളൈതാശ്ചകർബ്ബുരേ എന്നെടത്തെ കർബ്ബുരശബ്ദംവരെ ഉള്ള ശബ്ദങ്ങൾ വെളുപ്പു മുതലായ നിറങ്ങളെ പറയുമ്പോൾ പുല്ലിംഗങ്ങൾതന്നെ; മേൽപറ

ഞത നിറങ്ങളോടുകൂടിയതിനെ പറയുമ്പോൾ ത്രിലിംഗങ്ങളാകുന്നു. ഉദാഹരണം ശുക്ലഃപടഃ ശുക്ലാശാടീ ശുക്ലംവസനം ഇത്യാദി.

രോഹിണീ രോഹിതാ രക്താ ലോഹിനീ ലോഹിതാപിസാ
ലോഹിനികാ ലോഹിതികാ രാഗാൽ ഭകോപാദിനാപി വാ
ശോണീ ശോണാഥ ഹരിണീ പിശംഗീ പിംഗലാ തഥിയം
ഹരിതൈനീ തഥിയമേതാ ശ്യേനീ ശ്യേതാ സിതാ ച സാ
നീലൈവ വസ്ത്രവാനാമ്നിനീലീപ്രാണിനിചൌഷധൌ.

രോഹിണീ (ഈ-സ്ത്രീ-പ്ര-ഏ) രോഹിതാ, രക്താ (ആ-സ്ത്രീ-പ്ര-ഏ) ലോഹിനീ (ഈ-സ്ത്രീ-പ്ര-ഏ) ലോഹിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം ചുവന്നിട്ടുള്ളവളുടെ പേർ. ലോഹിനികാ, ലോഹിതികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം രാഗം ഹേതുവായിട്ടോ കോപാദി നിമിത്തമായിട്ടോ ചുവന്നിട്ടുള്ളവളുടെ പേർ. ശോണീ (ഈ-സ്ത്രീ-പ്ര-ഏ) ശോണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ശോണവൎണ്ണയുടെ പേർ. പിശംഗീ, (ഈ-സ്ത്രീ-പ്ര-ഏ) പിംഗലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പിംഗലവൎണ്ണയുടെ പേർ. ഹരിണീ (ഈ-സ്ത്രീ-പ്ര-ഏ) ഹരിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഹരിതവൎണ്ണയുടെ പേർ. ഏനീ (ഈ-സ്ത്രീ-പ്ര-ഏ) ഏതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നാനാവൎണ്ണയുടെ പേർ. ശ്യേനീ (ഈ-സ്ത്രീ-പ്ര-ഏ) ശ്യേതാ, സിതാ(ആ-സ്ത്ര-പ്ര-ഏ) ഇവ ൩-ം വെളുത്തവളുടെ പേർ. നീലാ (ആ-സ്ത്രീ-പ്ര-ഏ) കറുത്ത വസ്ത്രത്തിൻെറ പേർ. ഒരുത്തിയുടെ പേരാകുന്നു എങ്കിൽ നീലാ എന്നും നീലീ എന്നുമാം. പ്രാണിയേയും ഔഷധിയേയും പറയുന്നതായിരുന്നാൽ നീലീ എന്നുതന്നെ രൂപമെന്നൎത്ഥം. മഹേശടീകയിൽ രോഹിണീരോഹിതാരക്താ എന്നുതുടങ്ങി രണ്ടു ശ്ലോകം കാണുന്നില്ല. വല്ലവരും ചേൎത്തു പഠിച്ചതാണെന്നു തോന്നുന്നു. അതിൻെറ അൎത്ഥം പൂൎവ്വവ്യാഖ്യാനത്തെ അനുസരിച്ചു കാണിക്കപ്പെട്ടിരിക്കുന്നു.

ഇതി ധീവർഗ്ഗഃ.

---

## ശബ്ദാദിവൎഗ്ഗ പ്രാരംഭഃ.

---

ബ്രാഹ്മീ തു ഭാരതീ ഭാഷാ ഗീർവ്വാഗ്വാണീ സരസ്വതീ
വ്യാഹാര ഉക്തിർല്ലപിതം ഭാഷിതം വചനം വചഃ. ൧

ബ്രാഹ്മീ ഭാരതീ(ഈ-സ്ത്രീ-പ്ര-ഏ) ഭാഷാ (ആ-സ്ത്രീ-പ്ര-ഏ) ഗീഃ (രേഫ-സ്ത്രീ-പ്ര-ഏ) വാക് (ച-സ്ത്രീ-പ്ര-ഏ) വാണീ, സരസ്വതീ (ഈ-സ്ത്രീ-പ്ര-ഏ) വ്യാഹാരഃ (അ-പു-പ്ര-ഏ) ഉക്തിഃ (ഇ-സ്ത്രീ പ്ര-ഏ) ലപിതം, ഭാഷിതം, വചനം, (അ-ന-പ്ര-ഏ) വചഃ (സ-ന-പ്ര-ഏ) ഇവ ൧൩-ം വാക്കിന്റെ പേർ.

അപഭ്രംശോഽപശബ്ദസ്സ്യാച്ഛാസ്ത്രേ ശബ്ദസ്തു വാചകഃ
തിങ്സുബന്തചയോ വാക്യം ക്രിയാ വാ കാരകാന്വിതാ.

അപഭ്രംശഃ, അപശബ്ദഃ (അ-പു-പ്ര-ഏ) ഇവ ൨-ം അപശബ്ദത്തിന്റെ പേർ. വാചകഃ (അ-പു-പ്ര-ഏ) അൎത്ഥബോധകമായ ശബ്ദത്തിന്റെ പേർ. വാക്യം (അ-ന-പ്ര-ഏ) തിങന്തമായും സുബന്തമായുമിരിക്കുന്ന പദങ്ങളുടെ സമുദായത്തിന്റെ പേർ. കൎത്താവു മുതലായ കാരകങ്ങളോടു യഥോചിതമായ ചേൎച്ചയോടുകൂടിയ ഒരു ക്രിയയെ പറയുന്ന ശബ്ദത്തിന്റെ പേർ എന്നും പറയാം.

ശ്രുതിസ്ത്രീ വേദ ആമ്നായസ്ത്രയീ ധൎമ്മസ്തു തദ്വിധിഃ
സ്ത്രിയാമൃക്സാമയജുഷീ ഇതി വേദാസ്ത്രയസ്ത്രയീ. ൩

ശ്രുതിഃ (ഇ-സ്ത്രീ-പ്ര-ഏ) വേദഃ, ആമ്നായഃ (അ-പു-പ്ര-ഏ) ത്രയീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം വേദത്തിന്റെ പേർ. ധൎമ്മഃ (അ-പു-പ്ര-ഏ) വേദത്താൽ വിധിക്കപ്പെട്ടതിന്റെ പേർ. ഋക് (ച-സ്ത്രീ-പ്ര-ഏ) സാമ (ന-ന-പ്ര-ഏ) യജുഃ (സ-ന-പ്ര-ഏ) ഇവ ൩-ം വേദങ്ങളാകുന്നു. ത്രയീ (ഈ-സ്ത്രീ-പ്ര-ഏ) മേൽപറഞ്ഞ വേദങ്ങൾ മൂന്നും കൂടിയതിന്റെ പേർ. ത്രയീധൎമ്മസ്തു തദ്വിധിഃ എന്നെടുത്തു ത്രയീധൎമ്മ എന്ന സമസ്തപദമാകുന്നു എന്നും ഒരു പക്ഷമുണ്ടു്.

ശിക്ഷേത്യാദി ശ്രുതേരംഗമോംകാരപ്രണവൌ സമൌ
ഇതിഹാസഃ പുരാവൃത്തമുദാത്താദ്യാസ്ത്രയസ്സ്വരാഃ. ൪

ശിക്ഷമുതൽ ൬-ം വേദാംഗങ്ങളാകുന്നു. ശിക്ഷാ കല്പം വ്യാകരണം നിരുക്തം ജ്യൌതിഷം ഛന്ദോവിചിതി ഇവ ശിക്ഷാദികൾ. ഓംകാരഃ, പ്രണവഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രണവത്തി

ന്റെ പേർ. ഇതിഹാസഃ (അ-പു-പ്ര-ഏ) പുരാവൃത്തം (അ-ന-പ്ര-ഏ) മുമ്പിൽ കഴിഞ്ഞ വൃത്താന്തത്തിന്റെ പേർ. സ്വരാഃ (അ പു-പ്ര-ഏ) ഉദാത്താനുദാത്തസ്വരിതങ്ങളുടെ പേർ.

ആന്വീക്ഷികീ ദണ്ഡനീതിസ്തൎക്കവിദ്യാൎത്ഥശാസ്ത്രയോഃ
ആഖ്യായികോപലബ്ധാൎത്ഥാ പുരാണം പഞ്ചലക്ഷണം ൫

ആന്വീക്ഷികീ (ഈ-സ്ത്രീ-പ്ര-ഏ) തൎക്കവിദ്യയുടെ പേർ. ദണ്ഡനീതിഃ (ഇ-സ്ത്രീ-പ്ര-ഏ) അൎത്ഥശാസ്ത്രത്തിന്റെ പേർ. ആഖ്യായികാ, ഉപലബ്ധാൎത്ഥാ (ആ-സ്ത്രീ-പ്ര ഏ) അനുഭവിക്കപ്പെട്ട അൎത്ഥത്തെ പ്രതിപാദിക്കുന്നതായ വാക്കിന്റെ പേർ. പുരാണം (അ-ന-പ്ര-ഏ) അഞ്ചു ലക്ഷണങ്ങളോടുകൂടിയ ഭാഗവതാദികളുടെ പേർ. സൎഗ്ഗം പ്രതിസൎഗ്ഗം വംശം മന്വന്തരം വംശാനുചരിതം ഇവ അഞ്ചും പുരാണലക്ഷണങ്ങളാകുന്നു.

പ്രബന്ധകല്പനാ കഥാ പ്രവല്ഹികാ പ്രഹേളികാ
സ്മൃതിസ്തു ധൎമ്മസംഹിതാ സമാഹൃതിസ്തു സംഗ്രഹഃ. ൬

കഥാ (ആ-സ്ത്രീ-പ്ര-ഏ) പ്രബന്ധരചനയുടെ പേർ. പ്രവല്ഹികാ, പ്രഹേളികാ (ആ-സ്ത്രീ-പ്ര-ഏ) വ്യാമോഹനശ്ലോകത്തിന്റെ പേർ. സ്മൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ധൎമ്മസംഹിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ധൎമ്മശാസ്ത്രത്തിന്റെ പേർ. സമാഹൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) സംഗ്രഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചുരുക്കത്തിന്റെ പേർ.

സമസ്യാ തു സമാസാൎത്ഥാ കിംവദന്തീ ജനശ്രുതിഃ
വാൎത്താ പ്രവൃത്തിർ വൃത്താന്ത ഉദന്തസ്യാദഥാഹ്വയഃ. ൭
ആഖ്യാഹ്വേ അഭിധാനഞ്ച നാമധേയഞ്ച നാമ ച
ഹൂതിരാകാരണാഹ്വാനം സംഹൂതിൎബ്ബഹുഭിഃ കൃതാ. ൮

സമസ്യാ (ആ-സ്ത്രീ-പ്ര-ഏ) ഒരു ഭാഗമുണ്ടാക്കിയാൽശേഷം ഉണ്ടാക്കുവാനായിക്കൊണ്ടു് ശക്തി ഉണ്ടോ എന്നു പരീക്ഷിപ്പാനായി ഉണ്ടാക്കി പ്രയോഗിക്കപ്പെടുന്ന വാക്യൈകദേശത്തിന്റെ പേർ. ഉദാഹരണം. പിപീലികാ ദന്തിവരം പ്രസൂതേ ഇത്യാദി. മേല്പറഞ്ഞ വാക്യൈകദേശത്തിലെ പദങ്ങൾ പിപീലികാ, ദന്തിവരം, പ്രസൂതേ ഇങ്ങിനെ മൂന്നാകുന്നു. അതുകളെക്കൊണ്ടു യഥാശ്രുതമായി ഗ്രഹിക്കപ്പെടുന്ന അൎത്ഥം ഉറുമ്പു് ആനയെ പ്രസവിക്കുന്നു എന്നാകുന്നു. ഇതു് ചേൎച്ചയില്ലാത്ത അൎത്ഥമാകയാൽ ഈ അൎത്ഥത്തെ പറയുന്ന ഈ പാദത്തോടുകൂടി മൂന്നു പാദത്തെ ചേൎത്തു് മേല്പറഞ്ഞ അൎത്ഥത്തെ പറയുന്നതായാലും ആ പദങ്ങളു

ടെ യഥാശ്രുതമായ മേല്പറഞ്ഞ അൎത്ഥത്തിന്നു് വല്ലവിധത്തിലും ഉപപത്തിയെ പറവാനോ അനന്വയഭേദകല്പനാദികളെക്കൊണ്ടു തമ്മിൽ ചേൎക്കുവാനോ ശക്തി ഉണ്ടോ എന്നറിവാൻവേണ്ടി ഒരു കവിയാൽ ഉണ്ടാക്കി വേറെ ഒരു കവിയെ കേൾപ്പിക്കപ്പെട്ടതാകുന്നു മേൽവിവരിച്ച വാക്യൈകദേശമെന്നു പ്രസിദ്ധമാകുന്നു. പൂരണം—കാഖാദതേ ഭൂമിഗതാന്മനുഷ്യാൻ കംഹന്തിസിംഹഃപ്രകടപ്രഭാവഃ കരോതി കിംവാ പരിപൂൎണ്ണഗൎഭാ പിപീലികാദന്തി വരംപ്രസൂതേ എന്നാകുന്നു അൎത്ഥം.—കാഖാദതേ ഭൂമിഗതാന്മനുഷ്യാൻ=ഭൂമിയിലുള്ള മനുഷ്യരെ ആരു കടിക്കുന്നു. കംഹന്തി സിംഹഃ പ്രകടപ്രഭാവഃ=ഉൽകൃഷ്ടപരാക്രമത്തോടു കൂടിയ സിംഹം ആരെ കൊല്ലുന്നു. കരോതി കിംവാ പരിപൂൎണ്ണ ഗൎഭാ=തികഞ്ഞ ഗൎഭത്തോടുകൂടിയവൾ എന്തിനെ ചെയ്യുന്നു ഇങ്ങിനെ മൂന്നു പ്രശ്നങ്ങൾ. അതുകൾക്കു പിപീലികാ എന്നും ദന്തിവരമെന്നും പ്രസൂതേ എന്നും ക്രമേണ ഉത്തരമാകുന്നു. പിപീലികാ=ഉറുമ്പു്. ദന്തിവരൻ=ഗജശ്രേഷ്ഠൻ. ദ്വിതീയാന്തമാകയാൽ ഗജശ്രേഷ്ഠനെ എന്നൎത്ഥം. പ്രസൂതേ എന്നതിന്നു് പ്രസവിക്കുന്നു എന്നു് അൎത്ഥമാകുന്നു. ഇങ്ങിനെ ചേൎക്കപ്പെടുന്നതൊക്കെയും സമസ്യാ എന്ന പേരോടു കൂടിയതാകുന്നു. കിംവദന്തീ (ഈ-സ്ത്രീ-പ്ര-ഏ) ജനശ്രുതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ലോകവാദത്തിന്റെ പേർ. വാൎത്താ (ആ-സ്ത്രീ-പ്ര-ഏ) പ്രവൃത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) വൃത്താന്തഃ, ഉദന്തഃ (അ-പു-പ്ര-ഏ) ഇവ ൪-ം വൃത്താന്തത്തിന്റെ പേർ. ആഹ്വയഃ (അ-പു-പ്ര-ഏ) ആഖ്യാ, ആഹ്വാ (ആ-സ്ത്രീ-പ്ര-ഏ) അഭിധാനം നാമധേയം (അ-ന-പ്ര-ഏ) നാമ (ന-ന-പ്ര-ഏ) ഇവ ൬-ം നാമത്തിന്റെ പേർ. ഹൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) ആകാരണം, ആഹ്വാനം (അ-ന-പ്ര-ഏ) ഇവ ൩-ം വിളിക്ക എന്ന ക്രിയയുടെ പേർ. സംഹൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) പലരുംകൂടെ വിളിക്ക എന്നതിന്റെ പേർ.

വിവാദോ വ്യവഹാരസ്സ്യാ ദുപന്യാസസ്തു വാങ്മുഖം
ഉപോദ്ഘാത ഉദാഹാര ശ്ശപനം ശപഥഃപുമാൻ. ൯

വിവാദഃ, വ്യവഹാരഃ(അ-പു-പ്ര-ഏ) ഇവ ൨-ം തമ്മിൽ വഴക്കായി പറയുന്നതിന്റെ പേർ. ഉപന്യാസഃ (അ-പു-പ്ര-ഏ) വാങ്മുഖം(അ-ന-പ്ര-ഏ)ഇവ ൨-ം വചനാരംഭത്തിന്റെപേർ. ഉപോദ്ഘാതഃ, ഉദാഹാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രകൃതസിദ്ധ്യൎത്ഥമായ വിചാരത്തിന്റെ പേർ. ശപനം (അ-ന-പ്ര-ഏ) ശപഥഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശപഥത്തിന്റെ പേർ.

പ്രശ്നോഽനുയോഗഃ പൃച്ഛാ ച പ്രതിവാക്യോത്തരേ സമേ
മിഥ്യാഭിയോഗോഽഭ്യാഖ്യാനമഥ മിഥ്യാഭിശംസനം. ൧൦

അഭിശാപഃ പ്രണാദസ്തു ശബ്ദഃസ്യാദനുരാഗജഃ
യശഃ കീർത്തിസ്സമജ്ഞാ ച സ്തവഃ സ്തോത്രം സ്തുതിർന്നുതിഃ ൧൧

പ്രശ്നഃ, അനുയോഗഃ (അ-പു-പ്ര-ഏ) പൃച്ഛാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചോദ്യത്തിന്റെ പേർ. പ്രതിവാക്യം, ഉത്തരം, (അ-ന-പ്ര-ഏ) ഇവ ൨-ം ഉത്തരത്തിന്റെ പേർ. മിഥ്യാഭിയോഗഃ (അ-പു-പ്ര-ഏ) അഭ്യാഖ്യാനം (അ-ന-പ്ര-ഏ) ഇവ ൨-ം അസത്യാക്ഷേപത്തിന്റെ പേർ. മിഥ്യാഭിശംസനം (അ-ന-പ്ര-ഏ) അഭിശാപഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇല്ലാത്ത ദോഷത്തെ ആരോപിച്ചു പറയുന്നതിന്റെ പേർ. പ്രണാദഃ (അ-പു-പ്ര-ഏ) സ്നേഹംകൊണ്ടു ഇടമിട്ടുതട്ടി പറയുന്നതിന്റെ പേർ. യശഃ (സ-ന-പ്ര-ഏ) കീർത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) സമജ്ഞാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം യശസ്സിന്റെ പേർ. സ്തവഃ (അ-പു-പ്ര-ഏ) സ്തോത്രം (അ-ന-പ്ര-ഏ) സ്തുതിഃ, നുതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം സ്തോത്രത്തിന്റെ പേർ.

ആമ്രേഡിതം ദ്വിസ്ത്രിരുക്തമുച്ചൈർഘുഷ്ടന്തു ഘോഷണാ
കാകുഃസ്ത്രീയാം വികാരോയശ്ശോകഭീത്യാദിഭിർദ്ധ്വനേഃ. ൧൨

ആമ്രേഡിതം (അ-ന-പ്ര-ഏ) രണ്ടുമൂന്നുപ്രാവശ്യം പറകപ്പെട്ടതിന്റെ പേർ. ഉച്ചൈർഘുഷ്ടം (അ-ന-പ്ര-ഏ) ഘോഷണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഉറക്കെ ശബ്ദിക്ക എന്നതിന്റെ പേർ. കാകുഃ (ഉ-സ്ത്രീ-പ്ര-ഏ) ദുഃഖം, ഭയം ഇത്യാദികൾ ഹേതുവായിട്ടുണ്ടാകുന്ന സ്വരവികാരത്തിന്റെ പേർ.

അവർണ്ണാക്ഷേപ നിർവ്വാദ പരിവാദാപവാദവൽ
ഉപക്രോശോ ജുഗുപ്സാ ച കുത്സാ നിന്ദാ ച ഗർഹണേ.

അവർണ്ണഃ, ആക്ഷേപഃ, നിർവ്വാദഃ പരിവാദഃ, അപവാദഃ, ഉപക്രോശഃ (അ-പു-പ്ര-ഏ) ജുഗുപ്സാ, കുത്സാ, നിന്ദാ (ആ-സ്ത്രീ-പ്ര-ഏ) ഗർഹണം (അ-ന-പ്ര-ഏ) ഇവ ൧൦-ം നിന്ദയുടെ പേർ.

പാരുഷ്യമതിവാദസ്സ്യാദ്ഭത്സനന്ത്വപകാരഗീഃ
യസ്സനിന്ദ ഉപാലംഭസ്തത്ര സ്യാൽ പരിഭാഷണം. ൧൩

പാരുഷ്യം (അ-ന-പ്ര-ഏ) അതിവാദഃ (അ-പു-പ്ര-ഏ) ഇവ ൨-ം നിഷ്ഠുരവാക്കിന്റെ പേർ. ഭത്സനം (അ-ന-പ്ര-ഏ) അപകാരഗീഃ (രേഫ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അപകാരവാക്കിന്റെ പേർ. നീ കള്ളനാകുന്നു നിന്നെ ഞാൻ കൊല്ലും ഇത്യാദി. ച

ലർ ഭത്സനന്ത്വപവാദഗീഃ എന്നുപഠിക്കുന്നു. പരിഭാഷണം (അ-ന-പ്ര-ഏ) സനിന്ദോപാലംഭത്തിന്റെ പേർ. ഉപാലംഭമെന്നതിന്നു് ചെയ്തുപോയ കൎമ്മത്തിന്റെ ചേൎച്ചകേടിനെ പറക എന്നൎത്ഥമാകുന്നു. അതു് ഗുണോക്തിപൂൎവ്വകമായിട്ടും ദോഷോക്തിപൂൎവ്വകമായിട്ടുമാം. എത്രയും വലുതായ കുലത്തിങ്കൽ ജനിച്ച നീ അസത്യം പറഞ്ഞതു് ഉചിതമോ എന്നുള്ള ഉപാലംഭം ഗുണോക്തിപൂൎവ്വകമാകുന്നു. അതും അറിയാതെ മദ്യപാനം ചെയ്യുന്ന നീ അഭിജാത്യമുള്ളവരിൽവെച്ച് എന്നെപ്പോലെ അതാകുന്നു എന്നു നടിക്കുന്നതു് യുക്തംതന്നെയോ എന്നുള്ള ഉപാലംഭം ദോഷോക്തിപൂൎവ്വകമാകുന്നു. ഇതിനെ സനിന്ദോപാലംഭമെന്നും പറയും. ഇങ്ങിനെ സനിന്ദോപാലംഭത്തിന്റെ സ്വരൂപത്തെ ഗ്രഹിച്ചുകൊൾകയുംവേണം.

തത്ര ത്വാക്ഷാരണാ യസ്സ്യാദാക്രോശോ മൈഥുനം പ്രതി
സ്യാദാഭാഷണമാലാപഃ പ്രലാപോഽനൎത്ഥകം വചഃ. ൧൫

ആക്ഷാരണാ (ആ-സ്ത്രീ-പ്ര-ഏ) മൈഥുനത്തെക്കുറിച്ചുള്ള നിന്ദയുടെ പേർ. ആഭാഷണം (അ-ന-പ്ര-ഏ) ആലാപഃ (അ-പു-പ്ര-ഏ) ഇവ ൨-ം സംബോധനപൂൎവ്വകമായി ഒരുത്തനോടു പറയുന്നതിന്റെ പേർ. പ്രലാപഃ (അ-പു-പ്ര-ഏ) അൎത്ഥത്തോടുകൂടാത്ത വാക്കിന്റെ പേർ.

അനുലാപോ മുഹുൎഭാഷാ വിലാപഃ പരിദേവനം
വിപ്രലാപോ വിരോധോക്തിസ്സല്ലാപോ ഭാഷണം മിഥഃ.

അനുലാപഃ (അ-പു-പ്ര-ഏ) മുഹുൎഭാഷാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കൂടക്കൂടെ പറയുന്നതിന്റെ പേർ. വിലാപഃ (അ-പു-പ്ര-ഏ) പരിദേവനം (അ-ന-പ്ര-ഏ) ഇവ ൨-ം കരച്ചിലോടുകൂടി പറയുന്നതിന്റെ പേർ. വിപ്രലാപഃ (അ-പു-പ്ര-ഏ) വിരോധോക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വിരുദ്ധമായി പറയുന്നവാക്കിന്റെ പേർ. സല്ലാപഃ (അ-പു-പ്ര-ഏ) അന്യോന്യം പറയുന്ന വാക്കിന്റെ പേർ.

സുപ്രലാപസ്സുവചനമപലാപസ്തു നിഹ്നവഃ
അസ്ത്രീ ചാടുശ്ചടുശ്ലാഘാ പ്രേമ്ണാ മിത്ഥ്യാഭികത്ഥനം. ൧൬

സുപ്രലാപഃ (അ-പു-പ്ര-ഏ) സുവചനം (അ-ന-പ്ര-ഏ) ഇവ ൨-ം നല്ലവാക്കിന്റെ പേർ. അപലാപഃ, നിഹ്നവഃ (അ-പു-പ്ര-ഏ) ഇവ ൨-ം മറച്ചുപറയുന്നതിന്റെ പേർ. ചാടുഃ, ചടുഃ (ഉ-പു-പ്ര-ഏ) മേൽപറഞ്ഞ ശബ്ദങ്ങൾ നപുംസകലിംഗങ്ങളാ

യിട്ടുമാം. ശ്ലാഘാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പ്രേമം ഹേതുവായിട്ടു വെറുതേ ശ്ലാഘിച്ചുപറയുന്ന വാക്കിൻെറ പേർ.

സന്ദേശവാഗ്വാചികം സ്യാദ്വാഗ്ഭേദാസ്തു ത്രിഷൂത്തരേ
രുശതീവാഗകല്യാണീ സ്യാൽ കല്യാ തു ശുഭാത്മികാ. ൧൯

സന്ദേശവാക് (ച-സ്ത്രീ-പ്ര-ഏ) വാചികം (അ-ന-പ്ര-ഏ) ഇവ ൨-ം ദൂതമുഖേന അന്യനെ ഗ്രഹിപ്പിക്കപ്പെടുവാൻ വേണ്ടി പറയുന്ന വാക്കിൻെറ പേർ. വാഗ്ഭേദാസ്തുത്രിഷൂത്തരേ എന്നതിനു വാക്കുകളുടെ വകഭേദത്തെ പറയുന്നവയായി ഇനി പറവാൻപോകുന്ന ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നർത്ഥമാകുന്നു. രുശതീ (ഈ-സ്ത്രീ-പ്ര-ഏ) രുശൻ എന്നു പുല്ലിംഗമായിട്ടും രുശത് എന്നു നപുംസകമായിട്ടുമാം. അമംഗലവാക്കിൻെറ പേർ. കല്യാ (ആ-സ്ത്രീ-പ്ര-ഏ) മംഗലവാക്കിൻെറ പേർ.

അത്യർത്ഥമധുരേ സാന്ത്വം സംഗതേ ഹൃദയംഗമം
നിഷ്ഠുരേ പരുഷം ഗ്രാമ്യേ ത്വശ്ലീലം സൂനൃതം പ്രിയേ.
സത്യേऽഥ സംകുലക്ലിഷ്ടേ പരസ്പരപരാഹതേ
ലുപ്തവർണ്ണപദം ഗ്രസ്തം നിരസ്തം ത്വരിതോദിതം. ൨൦

സാന്ത്വം (അ-ന-പ്ര-ഏ) അതിമാധുര്യത്തോടുകൂടിയ വാക്കിൻെറ പേർ. സംഗതം, ഹൃദയംഗമം (അ-ന-പ്ര-ഏ) ഇവ ൨-ം ചേർച്ചയോടുകൂടിയ വാക്കിൻെറ പേർ. നിഷ്ഠുരം, പരുഷം (അ-ന-പ്ര-ഏ) ഇവ ൨-ം കക്കശവാക്കിൻെറ പേർ. ഗ്രാമ്യം, അശ്ലീലം (അ-ന-പ്ര-ഏ) സഭായോഗ്യതയില്ലാത്ത വാക്കിൻെറ പേർ. സൂനൃതം (അ-ന-പ്ര-ഏ) പ്രിയമായും സത്യമായുമിരിക്കുന്ന വാക്കിൻെറ പേർ. സംകുലം, ക്ലിഷ്ടം (അ-ന-പ്ര-ഏ) ഇവ ൨-ം അന്യോന്യവിരുദ്ധാർത്ഥവാചികളായ പദങ്ങളോടുകൂടിയ വാക്കിൻെറ പേർ. ഉദാഹരണം:—മാതാമേവന്ധ്യാ ഇത്യാദി. ലുപ്തവർണ്ണപദം ഗ്രസ്തം (അ-ന-പ്ര-ഏ) ഇവ ൨-ം ലോപിക്കപ്പെട്ടിരിക്കുന്ന അക്ഷരത്തോടും പദത്തോടുംകൂടിയ വാക്കിൻെറ പേർ. നിരസ്തം (അ-ന-പ്ര-ഏ) ബദ്ധപ്പെട്ടു പറയപ്പെട്ട വാക്കിൻെറപേർ.

അംബൂകൃതം സനിഷ്ഠീവമബദ്ധം സ്യാദനർത്ഥകം
അനക്ഷരമവാച്യംസ്യാദാഹതന്തു മൃഷാർത്ഥകം. ൨൧

അംബൂകൃതം (അ-ന-പ്ര-ഏ) വായിലെ വെള്ളം തെറിപ്പാൻ തക്കവണ്ണം പറയുന്ന വാക്കിൻെറ പേർ. അബദ്ധം (അ-ന-പ്ര-ഏ) അർത്ഥശൂന്യമായ വചനത്തിൻെറ പേർ. അനക്ഷരം, അവാച്യം (അ-ന-പ്ര-ഏ) ഇവ ൨-ം പറയാൻ യോഗ്യമല്ലാ

ത്തവാക്കിന്റെ പേർ. ആഹതം (അ-ന-പ്ര-ഏ) അത്യന്താസംഭവമായ അൎത്ഥത്തെ പറയുന്ന വാക്കിന്റെ പേർ.

അഥമ്ലിഷ്ടമവിസ്പഷ്ടം വിതഥം ത്വനൃതം വചഃ
സത്യം തഥ്യ മൃതം സമൃഗമൂനി ത്രിഷു തദ്വതി. ൨൨

മ്ലിഷ്ടം (അ-ന-പ്ര-ഏ) കൊഞ്ഞലോടുകൂടിയ വാക്കിന്റെ പേർ. വിതഥം (അ-ന-പ്ര-ഏ) അസത്യവാക്കിന്റെ പേർ. സത്യം, തഥ്യം, ഋതം, (അ-ന-പ്ര-ഏ) സമ്യക് (ച-ന-പ്ര-ഏ) ഇവ ൪-ം സത്യവാക്കിന്റെ പേർ. അമൂനിത്രിഷുതദ്വതി എന്നതിന്നു സത്യമെന്നു തുടങ്ങി സമ്യക് എന്നതുവരെ ഉള്ള ശബ്ദങ്ങൾ സത്യാദികളുള്ളവനെ പറയുമ്പോൾ ത്രിലിംഗങ്ങളാണെന്നൎത്ഥമാകുന്നു.

ശബ്ദേ നിനാദ നിനദ ധ്വനി ധ്വാന രവ സ്വനാഃ.
സ്വാന നിൎഘോഷ നിൎഹ്രാദ നാദ നിസ്വാന നിസ്വനാഃ.

ആരവാരാവ സംരാവ വിരാവാ അഥ മൎമ്മരഃ
സ്വനിതേ വസ്ത്രപൎണ്ണാനാം ഭൂഷണാനാന്തു ശിഞ്ജിതം. ൨൩

ശബ്ദഃ, നിനാദഃ, നിനദഃ (അ-പു-പ്ര-ഏ) ധ്വനിഃ (ഇ-പു-പ്ര-ഏ) ധ്വാനഃ, രവഃ, സ്വനഃ, സ്വാനഃ, നിൎഘോഷഃ, നിൎഹ്രാദഃ, നാദഃ, നിസ്വാനഃ, നിസ്വനഃ, ആരവഃ, ആരാവഃ, സംരാവഃ വിരാവഃ (അ-പു-പ്ര-ഏ) ഇവ ൧൭-ം ശബ്ദത്തിന്റെ പേർ. മൎമ്മരഃ (അ-പു-പ്ര-ഏ) വസ്ത്രങ്ങളുടെയും ഇലകളുടെയും ശബ്ദത്തിന്റെ പേർ. ശിഞ്ജിതം (അ-ന-പ്ര-ഏ) ആഭരണങ്ങളുടെ ശബ്ദത്തിന്റെ പേർ.

സോല്ലുണ്ഠനന്തു സോൽപ്രാസം മണിതം രതികൂജിതം
നികാണോ നിക്വണഃ ക്വാണഃ ക്വണഃ ക്വണനമിത്യപി- ൨൪

സോല്ലുണ്ഠനം, സോൽപ്രാസം (അ-ന-പ്ര-ഏ) പരിഹാസവാക്കിന്റെ പേർ. മണിതം, രതികൂജിതം (അ-ന-പ്ര-ഏ) ഇവ ൨-ം രതികാലത്തിങ്കൽ രാഗാതിശയം ഹേതുവായിട്ടു കപോതശബ്ദത്തോടു സദൃശമായി പുറപ്പെടുന്ന കണ്ഠധ്വനിയുടെ പേർ. മഹേശ്വരടീകയിൽ അഹതന്തുമൃഷാൎത്ഥകമെന്നതിന്റെശേഷം സോല്ലുണ്ഠനന്തുസോൽപ്രാസംമണിതം രതികൂജിതമെന്നും, അതിന്റെശേഷം ശ്രാവ്യം ഹൃദ്യം മനോഹാരി വിസ്പഷ്ടം പ്രകടോദിതം എന്നും, അതിന്റെശേഷം അഥമ്ലിഷ്ടമിത്യാദിയുമാകയാൽ പാഠഭേദമുണ്ടെന്നും അറിഞ്ഞുകൊൾകയും വേണം. ശ്രാവ്യം, ഹൃദ്യം (അ-ന-പ്ര-ഏ) മനോഹാരി (ഇ-ന-പ്ര-ഏ) വിസ്പഷ്ടം, പ്ര

കടോദിതം (അ-ന-പ്ര-ഏ) ഇവ ൭-ം സ്പഷ്ടമായി പറയപ്പെട്ട വാക്കിന്റെ പേർ. ഇതു മഹേശ്വരടീകയിൽ അധികമുള്ള രണ്ടു പാദത്തിന്റെ അൎത്ഥമാകുന്നു. നിക്വാണഃ, നിക്വണഃ, ക്വാണഃ, ക്വണഃ (അ-പു-പ്ര-ഏ) ക്വണനം (അ-ന-പ്ര-ഏ) ഇവ ൭-ം വീണാദിശബ്ദത്തിന്റെ പേർ.

വീണായാഃ ക്വണിതേ പ്രാദേഃ പ്രക്വാണ|പ്രക്വണാദയഃ
കോലാഹലഃ കളകളസ്തിരശ്ചാം വാശിതം രുതം.
സ്ത്രീ പ്രതിശ്രുൽ പ്രതിധ്വാനേ ഗീതം ഗാനമിമേ സമേ.

പ്രക്വാണഃ, പ്രക്വണഃ, (അ-പു-പ്ര-ഏ) ഇവ ൨-ം വീണയുടെ ശബ്ദത്തിന്റെ പേർ. പ്രക്വണാദയഃ എന്നുള്ളേടത്തെ ആദിപദംകൊണ്ടു് ഉപക്വാണ ഇത്യാദിശബ്ദങ്ങളും വീണാധ്വനിയെ പറയുന്നവയാകുന്നു എന്നു സംഗ്രഹിക്കപ്പെട്ടിരിക്കുന്നു. കോലാഹലഃ, കളകളഃ (അ-പു-പ്ര-ഏ) ഇവ ൨-ം കോലാഹലത്തിന്റെ പേർ. വാശിതം (അ-ന-പ്ര-ഏ) പശുപക്ഷ്യാദിശബ്ദത്തിന്റെ പേർ. പ്രതിശ്രുൽ (ത-സ്ത്രീ-പ്ര-ഏ) പ്രതിധ്വാനഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രതിധ്വനിയുടെ പേർ. ഗീതം, ഗാനം (അ-ന-പ്ര-ഏ) ഇവ ൨-ം പാട്ടിന്റെ പേർ.

ഇതി ശബ്ദാദിവൎഗ്ഗഃ.

---

## നാട്യവൎഗ്ഗപ്രാരംഭഃ.

---

നിഷാദഋഷഭഗാന്ധാര ഷഡ്ജമധ്യമധൈവതാഃ
പഞ്ചമശ്ചേത്യമീ സപ്തതന്ത്രീകണ്ഠോത്ഥിതാസ്സ്വരാഃ. ൧

സ്വരാഃ (അ-പു-പ്ര-ബ) വീണയുടെ കമ്പികളിൽനിന്നും കണ്ഠത്തിങ്കൽനിന്നും പുറപ്പെടുന്നവയായ നിഷാദാദികളുടെ പേർ. ഇതിന്റെ ശേഷമായിട്ടു് "ഷഡ്ജം മയൂരാ ബ്രൂവതേ" ഇത്യാദി ശ്ലോകങ്ങൾ കാണപ്പെടുന്നു. അതുകൾ അമരകോശത്തിങ്കൽ ചേൎന്നതുകളല്ലായ്കയാൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. അമരകോശത്തിങ്കൽ ചേൎന്നതുകളെല്ലെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാക്കപ്പെട്ടിരിക്കുന്നു.

കാകളീ തു കളേ സൂക്ഷ്മേ ധ്വനൌ തു മധുരാസ്ഫുടേ
കളോ മന്ദ്രസ്തു ഗംഭീരേ താരോത്യുച്ചൈസ്ത്രയസ്ത്രിഷു, ൨

കാകളീ (ഈ-സ്ത്രീ-പ്ര-ഏ) മധുരമായും നേർത്തതായുമിരിക്കുന്ന ശബ്ദത്തിന്റെ പേർ. കളഃ (അ-പു-പ്ര-ഏ) അവ്യക്തമധുരമാ ശബ്ദത്തിന്റെ പേർ. മന്ദ്രഃ (അ-പു-പ്ര-ഏ) മുഴക്കം ഉള്ള ശബ്ദത്തിന്റെ പേർ, താരഃ (അ-പു-പ്ര-ഏ) ഏററവും ഉച്ചമായ ശബ്ദത്തിന്റെ പേർ. ത്രയസ്ത്രിഷു എന്നതിന്ന കളമന്ദ്രതാരശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നഭിപ്രായമാകുന്നു.

സമന്വിതലയസ്ത്വേകതാളോ വീണാ തു വല്ലകീ
വിപഞ്ചീ സാ തു തന്ത്രീഭിസ്സപ്തഭിഃ പരിവാദിനീ. ൩

സമന്വിതലയഃ, ഏകതാളഃ (അ-പു-പ്ര-ഏ) ഒററത്താളത്തിന്റെ പേർ. വീണാ (ആ-സ്ത്രീ-പ്ര-ഏ) വല്ലകീ, വിപഞ്ചീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം വീണയുടെ പേർ. പരിവാദിനീ (ഈ-സ്ത്രീ-പ്ര-ഏ) ഏഴുകമ്പികളോടുകൂടിയ വീണയുടെ പേർ.

തതം വീണാദികം വാദ്യമാനദ്ധം മുരജാദികം
വംശാദികന്തു സുഷിരം കാംസ്യം താളാദികം ഘനം. ൪

തതം (അ-ന-പ്ര-ഏ) വീണാദിവാദ്യത്തിന്റെ പേർ. ആനദ്ധം (അ-ന-പ്ര-ഏ) മിഴാവു മുതലായ വാദ്യത്തിന്റെ പേർ. സുഷിരം (അ-ന-പ്ര-ഏ) ഓടക്കുഴൽ മുതലായ വാദ്യത്തിന്റെ പേർ. ഘനം (അ-ന-പ്ര-ഏ) ഓടുകൊണ്ടു ഉണ്ടാക്കപ്പെട്ടതാളക്കൂട്ടു മുതലായ വാദ്യത്തിന്റെ പേർ.

ചതുർവ്വിധമിദം വാദ്യം വാദിത്രാതോദ്യനാമകം
മൃദംഗാ മുരജാ ഭേദാസ്ത്വങ്ക്യാലിംഗ്യോർദ്ധ്വകാസ്ത്രയഃ. ൫

വാദ്യം, വാദിത്രം, ആതോദ്യം (അ-ന-പ്ര-ഏ) ഇവ ൩-ം തതങ്ങളായ വീണാദികളുടേയും ആനദ്ധങ്ങളായ മുരജാദികളുടേയും സുഷിരങ്ങളായ വംശാദികളുടേയും ഘനങ്ങളായ താളാദികളുടേയും കൂടിയുള്ള പേർ. മൃദംഗാഃ, മുരജാഃ (അ-പു-പ്ര-ബ) ഇവ രണ്ടും മിഴാവിന്റെ പേർ മൃദംഗ മുരജശബ്ദങ്ങൾ ഇവിടെ ബഹുവചനാന്തങ്ങളായിരുന്നാലും ബഹുത്വത്തിന്ന വിവക്ഷയില്ലായ്കയാൽ ഏകവചനാന്തങ്ങളായിട്ടും ദ്വിവചനാന്തങ്ങളായിട്ടും പ്രയോഗിക്കാം. അങ്ക്യാഃ ആലിംഗ്യാഃ, ഊർദ്ധ്വകാഃ (അ-പു-പ്ര-ബ) ഇവ ൩-ം വാദ്യവിശേഷങ്ങളുടെ പേർ. മടിയിൽവെച്ചു കൊട്ടുന്നവ അങ്ക്യങ്ങൾ എന്നും, തഴുകിക്കൊട്ടുന്നവ ആലിംഗ്യങ്ങൾ എന്നും, ഉയർത്തിവെച്ചുകൊട്ടുന്നവ ഊർദ്ധ്വകങ്ങൾ എന്നും അറിഞ്ഞുകൊൾക.

സ്യാദ്യശഃപടഹോ ഢക്കാ ഭേരീ സ്ത്രീ ദുന്ദുഭിഃ പുമാൻ
ആനകഃ പടഹോऽസ്ത്രീ സ്യാൽകോണോ വീണാദിവാദനം. ൬

യശഃപടഹഃ (അ-പു-പ്ര-ഏ) ഢക്കാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨ ം നിഷാണവാദ്യത്തിന്റെ പേർ. യശഃ, പടഹഃ, ഢക്കാ ഇങ്ങിനെ മൂന്ന പദമാകുന്ന എന്ന ചിലർ ഭ്രമിച്ചിരിക്കുന്നു. യശസ്സിനായിക്കൊണ്ടുകൊട്ടുന്ന പടഹമെന്നൎത്ഥമാകയാൽ യശഃ പടഹഃ എന്ന സമസ്തപദംതന്നെ ആകുന്നതു്. ഭേരീ (ഈ-സ്ത്രീ-പ്ര ഏ) ദുന്ദുഭിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം പെരുമ്പറയുടെ പേർ. ആനകഃ, പടഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം പടഹവാദ്യത്തിന്റെ പേർ. കോണഃ (അ-പു-പ്ര-ഏ) വായനക്കോലിന്റെ പേർ.

വീണാദണ്ഡഃ പ്രവാളസ്യാൽ കകുഭസ്തു പ്രസേവകഃ
കോളംബകസ്തു കായോऽസ്യാ ഉപനാഹോ നിബന്ധനം.

വീണാദണ്ഡഃ, പ്രവാളഃ (അ-പു-പ്ര-ഏ) ഇവ ൨-ം വീണയുടെ തണ്ടിന്റെ പേർ. കകുഭഃ. പ്രസേവകഃ (അ-പു-പ്ര-ഏ)ഇവ ൨-ം വീണയ്ക്കുവെച്ച ചുരങ്ങയുടെ പേർ. എന്നചിലർ വിവരിച്ചിരിക്കുന്നു. വീണയുടെ വളവോടുകൂടിയ ഭാഗവിശേഷമെന്നു വേറെ ചിലർ വിവരിച്ചിരിക്കുന്നു. വീണയുടെ കുടത്തിന്റെപേർ എന്നും ചിലർ പറഞ്ഞിരിക്കുന്നു. ഇതിൽ ഒടുക്കത്തെ പക്ഷംതന്നെ നല്ലതെന്നു ഞാൻ വിചാരിക്കുന്നു. കോളംബകഃ (അ-പു-പ്ര-ഏ) വീണയുടെ കമ്പികൂടാത്ത ഉടലിന്റെ പേർ ഉപനാഹഃ(അ പു-പ്ര-ഏ) നിബന്ധനം (അ-ന-പ്ര-ഏ) ഇവ ൨-ം വീണയുടെ കമ്പികൾകെട്ടി മുറുക്കുവാനുള്ള പ്രദേശത്തിന്റെ പേർ.

വാദ്യപ്രഭേദാ ഡമരു മഡ്ഡു ഡിണ്ഡിമ ഝർഝരാഃ
മർദ്ദളഃ പണവോऽന്യേ ച നൎത്തകീലാസികേ സമേ. ൭

വാദ്യപ്രഭേദാഃ (അ-പു-പ്ര-ബ) ഇനി പറവാൻ പോകുന്നവ ഒക്കെയും വാദ്യഭേദങ്ങളാകുന്നു എന്നൎത്ഥം. ഡമരുഃ (ഉ-പു-പ്ര-ഏ) കുടുക്കുടിയുടെ പേർ. മഡ്ഡുഃ (ഉ-പു-പ്ര-ഏ) നെടുന്തുടിയുടെപേർ. ഡിണ്ഡിമഃ (അ-പു-പ്ര-ഏ) പറയുടെപേർ. ഝർഝരഃ (അ-പു-പ്ര-ഏ) ചല്ലരിപ്പറയുടെ പേർ. മർദ്ദളഃ (അ-പു-പ്ര-ഏ) മദ്ദളത്തിന്റെപേർ. മൎദ്ദമെന്നതിനു മൎദ്ദനമെന്നൎത്ഥമാകുന്നു. ലാ ധാതുവിനു സ്വീകാരമെന്നൎത്ഥമാകുന്നു. മൎദ്ദത്തെ സ്വീകരിക്കുന്നതാകകൊണ്ടു മർദ്ദളമെന്നു പറയപ്പെടുന്നു. ലകാര ളകാരങ്ങൾക്കു ഐക്യമുണ്ടാകകൊണ്ടു ലാ എന്ന ധാതുവായിരുന്നാലും

മർദ്ദളമെന്നു ളകാരസഹിതമായി ഉച്ചരിപ്പാൻ വിരോധവുമില്ല. മേല്പറഞ്ഞ പദത്തിന്റെ രേഫാംശം വിട്ടു മലയാളികൾ മദ്ദളമെന്നു പറയുന്നു. അതു സംസ്കൃതശബ്ദമായിരിക്കുമെന്നു ഭ്രമിച്ചിട്ടു ചിലർ മദ്ദളഃപണവോന്യേച എന്നു ഭേദത്തോടുകൂടാതെതന്നെ പഠിച്ചുവരുന്നു. മഹേശ്വരടീകയിൽ മർദ്ദളഃ പണവോന്യേച എന്നുതന്നെ പാഠം കാണുന്നു. പ്രക്രിയ പറഞ്ഞിട്ടില്ല. ഭാനുജിഭട്ടീയത്തിൽ പ്രക്രിയയും സ്പഷ്ടമാക്കിയിരിക്കുന്നു. സംസ്കൃതശബ്ദംതന്നെ മദ്ദളഃ എന്നാകുന്നു എന്നു് നിശ്ചയമുണ്ടെങ്കിൽ പൃഷോദരാദികളിൽ ചേൎന്നതാണു എന്നു കല്പിക്കയുമാം. പണവഃ (അ-പു-പ്ര-ഏ) നടമിഴാവിന്റെ പേർ. അന്യേച എന്നതിന്നു മേൽപറഞ്ഞതുകൂടാതെയുള്ള ഗോമുഖാദികളും വാദ്യഭേദങ്ങളാകുന്നു എന്നൎത്ഥമാകുന്നു. നൎത്തകീ (ഈ-സ്ത്രീ-പ്ര-ഏ) ലാസികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ആടുന്നവളുടെ പേർ.

വിളംബിതം ദ്രുതം മധ്യം തത്വമോഘോ ഘനം ക്രമാൽ
താളഃ കാലക്രിയാമാനം ലയസ്സാമ്യമഥാസ്ത്രിയാം. ൯

താണ്ഡവം നടനം നാട്യം ലാസ്യം നൃത്തഞ്ച നൎത്തനേ
തൌൎയ്യത്രികം നൃത്തഗീതവാദ്യം നാട്യമിദം ത്രയം. ൧൦

വിളംബിതം ദ്രുതം മധ്യം തത്വമോഘോഘനംക്രമാൽ എന്നുള്ള ശ്ലോകത്തിങ്കൽ ക്രമാൽ എന്നുള്ള പദപ്രയോഗം ഹേതുവായിട്ടു വിളംബിതം, ദ്രുതം, മധ്യം ഈ മൂന്നു ശബ്ദങ്ങൾക്കും തത്വം, ഓഘഃ ഘനം ഈ ശബ്ദങ്ങൾക്കും സംബന്ധം നിൎദ്ദേശക്രമത്തെ അനുസരിച്ചു കല്പിക്കപ്പെടേണ്ടതാണു് എന്നു സ്പഷ്ടമായിരിക്കുന്നു. അപ്രകാരമിരിക്കുമ്പോൾ വിളംബിതാദികൾ ആറും പൎയ്യായശബ്ദങ്ങളാകുന്നു എന്നു ചിലർ ഭ്രമിച്ചതു അത്ഭുതമാകുന്നു. തത്വം (അ-ന-പ്ര-ഏ) കരചരണാദികൾ കൊണ്ടുള്ള പ്രയോഗങ്ങൾക്കു കാലതാമസത്തോടുകൂടി പ്രയോഗിക്കപ്പെടുന്ന നൃത്താദിയുടെ പേർ. മേല്പറഞ്ഞ അൎത്ഥത്തെ വിളംബിതശബ്ദംകൊണ്ടു പറഞ്ഞിരിക്കുന്നു. ഓഘഃ (അ-പു-പ്ര-ഏ) കരചരണാദികൾകൊണ്ടുള്ള പ്രയോഗത്തിന്നു കാലതാമസമില്ലാത്ത നൃത്താദിയുടെ പേർ. മേല്പറഞ്ഞ അൎത്ഥത്തെ ദ്രുതശബ്ദംകൊണ്ടു പറഞ്ഞിരിക്കുന്നു. ഘനം (അ-ന-പ്ര-ഏ) കരചരണാദികൾകൊണ്ടുള്ള പ്രയോഗത്തിന്നു് അധികമായ താമസത്തോടും അതിവേഗത്തോടും കൂടാത്ത നൃത്താദിയുടെ പേർ. മേല്പറഞ്ഞ അൎത്ഥത്തെ മധ്യശബ്ദംകൊണ്ടു പറഞ്ഞിരിക്കുന്നു. താളഃ (അ-പു-പ്ര-ഏ) നൃത്തഗീതാദികളുടെ മാത്രാനിയ

മത്തിന്റെ പേർ. ലയഃ (അ-പു-പ്ര-ഏ) ഗീതവാദ്യാദികളുടെ കാലക്രിയകൾക്കുള്ള സാമ്യത്തിന്റെ പേർ. താണ്ഡവം (അ-ന-പ്ര ഏ) പുല്ലിംഗമായിട്ടുമാം. നടനം, നാട്യം, ലാസ്യം, നൃത്തം, നൎത്തനം (അ-ന-പ്ര-ഏ) ഇവ ൫-ം നൃത്തത്തിന്റെ പേർ. തൌൎയ്യത്രികം, നാട്യം (അ-ന-പ്ര-ഏ) ഇവ ൨-ം നൃത്തഗീതവാദ്യങ്ങൾ മൂന്നും കൂടിയതിന്റെ പേർ.

ഭ്രകുംസശ്ച ഭ്രുകുംസശ്ച ഭ്രൂകുംസശ്ചേതി നൎത്തകഃ
സ്ത്രീവേഷധാരീ പുരുഷോ നാട്യോക്തൌ ഗണികാജ്ജുകാ.

ഭ്രകുംസഃ, ഭ്രുകുംസഃ, ഭ്രൂകുംസഃ (അ-പു-പ്ര-ഏ) ഇവ ൩-ം സ്ത്രീവേഷം ധരിച്ചു് ആടുന്ന പുരുഷന്റെ പേർ. അജ്ജുകാ (ആ-സ്ത്രീ-പ്ര-ഏ) വേശ്യയുടെ പേർ. നാട്യോക്തൌ എന്നതുകൊണ്ടു നാട്യത്തിങ്കലല്ലാതെ പറയുമ്പോൾ അജ്ജുക എന്ന വാക്കു് ഉപയോഗിക്കപ്പെട്ടുകയുമരുതു്. നാടകാദികളിൽ മാത്രം പ്രയോഗിക്കാമെന്നു അറിഞ്ഞുകൊൾകയും വേണം.

ഭഗിനീ പതിരാവുത്തോ ഭാവോ വിദ്വാനഥാവുകഃ
ജനകോ യുവരാജസ്തു കുമാരോ ഭൎത്തൃദാരകഃ. ൧൩

ആവുത്തഃ (അ-പു-പ്ര-ഏ) സോദരിയുടെ ഭൎത്താവിന്റെ പേർ. ഭാവഃ (അ-പു-പ്ര-ഏ) വിദ്വാന്റെ പേർ. ആവുകഃ (അ-പു-പ്ര-ഏ) അച്ഛന്റെ പേർ കുമാരഃ, ഭൎത്തൃദാരകഃ (അ-പു-പ്ര-ഏ) ഇവ ൨-ം യുവരാജന്റെ പേർ.

രാജാ ഭട്ടാരകോ ദേവസ്തൽസുതാ ഭൎത്തൃദാരികാ
ദേവീകൃതാഭിഷേകായാമിതരാസു തു ഭട്ടിനീ ൧൪

ഭട്ടാരകഃ, ദേവഃ (അ-പു-പ്ര-ഏ) ഇവ ൨-ം രാജാവിന്റെ പേർ. ഭൎത്തൃദാരികാ (ആ-സ്ത്രീ-പ്ര ഏ) രാജപുത്രിയുടെ പേർ. ദേവീ (ഈ-സ്ത്രീ-പ്ര-ഏ) രാജാവിനോടുകൂടെ സിംഹാസനത്തിങ്കൽ ഇരുത്തി അഭിഷേകം ചെയ്യപ്പെട്ട രാജസ്ത്രീയുടെ പേർ. ഭട്ടിനീ (ഈ-സ്ത്രീ-പ്ര-ഏ) മേല്പറഞ്ഞ പ്രകാരമല്ലാത്ത രാജഭാൎയ്യയുടെ പേർ.

അബ്രഹ്മണ്യമവധ്യോക്തൌ രാജശ്യാലസ്തു രാഷ്ട്രിയഃ
അംബാ മാതാഥ ബാലാ സ്യാദ്വാസൂരാൎയ്യസ്തു മാരിഷഃ. ൧൫

അബ്രഹ്മണ്യം (അ-ന-പ്ര-ഏ) ബ്രാഹ്മണാദികളാൽ ചെയ്യപ്പെടുന്ന ദോഷോക്തിയുടെ പേർ. രാഷ്ട്രിയഃ (അ-പു-പ്ര-ഏ) രാജാവിന്റെ അളിയന്റെ പേർ. അംബാ (ആ-സ്ത്രീ-പ്ര-ഏ) അമ്മ

യുടെ പേർ. ബാലാ (ആ-സ്ത്രീ-പ്ര-ഏ) വാസൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കുമാരിയുടെ പേർ. ആര്യഃ, മാരിഷഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആര്യന്റെപേർ. കൎത്തവ്യത്തെ പ്രവൎത്തിക്കുകയും അകൎത്തവ്യങ്ങളിൽനിന്നു് നിവൎത്തിക്കുകയും ചെയ്തിരിക്കുന്നവൻ ആര്യനാകുന്നു.

> അത്തികാ ഭഗിനീ ജ്യേഷ്ഠാ നിഷ്ഠാ നിൎവ്വഹണേ സമേ
> ഹണ്ഡേ ഹഞ്ജേ ഹളാഹ്വാനേ നീചാം ചേടീം സഖീം പ്രതി.

അത്തികാ (ആ-സ്ത്രീ-പ്ര-ഏ) ജ്യേഷ്ഠത്തിയുടെ പേർ. നിഷ്ഠാ (ആ-സ്ത്രീ-പ്ര-ഏ) നിൎവ്വഹണം (അ-ന-പ്ര-ഏ) ഇവ ൨-ം നാടകാംശമായ സന്ധിവിശേഷത്തിന്റെ പേർ. കഥാസമാപ്തിയുടെ പേർ എന്നും ചിലർ പറഞ്ഞിരിക്കുന്നു. ഹണ്ഡേ, ഹഞ്ജേ, ഹളാ ഈ മൂന്നു ശബ്ദങ്ങൾ നീചയായിരിക്കുന്നവളേയും ചേടിയേയും സഖിയേയും വിളിക്കുമ്പോൾ പ്രയോഗിക്കപ്പെടുന്നവയാകുന്നു. ഉദാഹരണം. ഹണ്ഡേ കളകണ്ഠി, ഹഞ്ജേ വേത്രവതി, ഹളാ ശകുന്തളേ ഇത്യാദി. മേൽപറഞ്ഞ ഉദാഹരണങ്ങളിൽ ഹണ്ഡേ ഇത്യാദി ശബ്ദമുണ്ടാകകൊണ്ടു് കളകണ്ഠി ഇത്യാദി സംബോധനശബ്ദങ്ങൾ നീചയായിരിക്കുന്നവളെക്കുറിച്ചും ചേടിയെക്കുറിച്ചും സഖിയെക്കുറിച്ചുമുള്ളവയാകുന്നു എന്നു് സ്പഷ്ടമാകുന്നു. നീച, ചേടി, സഖി എന്നുള്ള അൎത്ഥവിശേഷങ്ങളും അവിടവിടെ തോന്നുന്നു. അൎത്ഥവിശേഷങ്ങളെ തോന്നിപ്പിക്കണമെന്നു് താല്പൎയ്യമില്ല എങ്കിലും നീചാദികളെ വിളിക്കുമ്പോൾ മേൽപറഞ്ഞ ശബ്ദങ്ങൾകൂടെ പ്രയോഗിക്കുന്നതു് നാടകമൎയ്യാദയാകുന്നു. ഹണ്ഡേ, ഹഞ്ജേ ഇവ ൨-ം ഏകാരാന്തമായ അവ്യയവും ഹളാ എന്നു ആകാരാന്തമായ അവ്യയവുമാകുന്നു.

> അംഗഹാരോഽംഗവിക്ഷേപോ വ്യഞ്ജകാഭിനയൌ സമൌ
> നിവൃത്തേ ത്വംഗസത്വാഭ്യാം ദ്വേ ത്രിഷ്വാംഗികസാത്വികേ.

അംഗഹാരഃ, അംഗവിക്ഷേപഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആടുമ്പോൾ കരചരണാദികൾകൊണ്ടു പ്രവൎത്തിക്കപ്പെടുന്ന അടക്കിന്റെ പേർ. വ്യഞ്ജകഃ, അഭിനയഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഹസ്താദിസംജ്ഞയുടെ പേർ. ആംഗികം (അ-പു-പ്ര-ഏ) അംഗംകൊണ്ടു നിവൃത്തമായതിന്റെ പേർ. സാത്വികം (അ-പു-പ്ര-ഏ) സത്വംകൊണ്ടു നിവൃത്തമായതിന്റെ പേർ.

> ശൃംഗാര വീര കരുണാത്ഭുത ഹാസ്യ ഭയാനകാഃ
> ബീഭത്സ രൌദ്രൌ ച രസാശ്ശൃംഗാരശ്ശുചിരുജ്ജ്വലഃ, ഏ

ശൃംഗാരഃ, വീരഃ, കരുണഃ, അദ്ഭുതഃ, ഹാസ്യഃ, ഭയാനകഃ, ബീഭത്സഃ, രൌദ്രഃ (അ-പു-പ്ര-ഏ) രസാഃ (അ-പു-പ്ര-ബ) ശൃംഗാരവും വീരവും കരുണവും അദ്ഭുതവും ഹാസ്യവും ഭയാനകവും ബീഭത്സവും രൌദ്രവും രസങ്ങളാകുന്നു എന്നൎത്ഥം. രസം എന്നതു് ശൃംഗാരാദി എട്ടിന്റെ പേരാകുന്നു എന്നു അതിന്റെ ഭാവമാകുന്നു. ശൃംഗാരഃ (അ-പു-പ്ര-ഏ) ശുചിഃ (ഇ-പു-പ്ര-ഏ) ഉജ്ജ്വലഃ (അ-പു-പ്ര-ഏ) ഇവ ൩-ം ശൃംഗാരരസത്തിന്റെ പേർ.

ഉത്സാഹവൎദ്ധനോ വീരഃ കാരുണ്യം കരുണാ ഘൃണാ
കൃപാ ദയാനുകമ്പാ സ്യാദനുക്രോശോപ്യഥോ ഹസഃ. ൧൮
ഹാസോ ഹാസ്യഞ്ച ബീഭത്സം വികൃതം ത്രിഷ്വിദംദ്വയം
വിസ്മയോഽദ്ഭുതമാശ്ചൎയ്യം ചിത്രമപ്യഥ ഭൈരവം. ൧൯
ദാരുണം ഭീഷണം ഭീഷ്മം ഘോരം ഭീമം ഭയാനകം
ഭയങ്കരം പ്രതിഭയം രൌദ്രം ത്തുഗ്രമമീ ത്രിഷു. ൨൦
ചതുൎദ്ദശദരസ്ത്രാസോ ഭീതിർഭീ സാദ്ധ്വസം ഭയം
വികാരോ മാനസോഭാവോഽനുഭാവോ ഭാവബോധകഃ.

ഉത്സാഹവൎദ്ധനഃ, വീരഃ (അ-പു-പ്ര-ഏ) ഇവ ൨-ം വീരരസത്തിന്റെ പേർ. കാരുണ്യം (അ-ന-പ്ര-ഏ) കരുണാ ഘൃണാ, കൃപാ, ദയാ, അനുകമ്പാ (ആ-സ്ത്രീ-പ്ര-ഏ) അനുക്രോശഃ (അ-പു-പ്ര-ഏ) ഇവ ൭-ം കരുണരസത്തിന്റെ പേർ. ഹസഃ. ഹാസഃ (അ-പു-പ്ര-ഏ) ഹാസ്യം (അ-ന-പ്ര-ഏ) ഇവ ൩-ം ഹാസ്യരസത്തിന്റെ പേർ. ബീഭത്സം, വികൃതം (അ-ന-പ്ര-ഏ) ബീഭത്സവികൃതശബ്ദങ്ങൾ ൨-ം ത്രിലിംഗങ്ങളാകുന്നു എന്നതിനെ ത്രിഷ്വിദംദ്വയമെന്നതുകൊണ്ടു പറയപ്പെട്ടിരിക്കയാൽ മേൽപറഞ്ഞ ശബ്ദങ്ങൾ രസത്തെ പറയുമ്പോൾ പുല്ലിംഗങ്ങളായിട്ടും രസത്തോടുകൂടിയവയെ പറയുമ്പോൾ വിശേഷ്യത്തെ അനുസരിച്ചു പുല്ലിംഗങ്ങളായിട്ടും സ്ത്രീലിംഗങ്ങളായിട്ടും നപുംസകലിംഗങ്ങളായിട്ടും പ്രയോഗിക്കാമെന്നു അറിഞ്ഞുകൊൾക. വിസ്മയഃ (അ-പു-പ്ര-ഏ) അദ്ഭുതം, ആശ്ചൎയ്യം, ചിത്രം (അ-ന-പ്ര-ഏ) ഇവ ൪-ം അദ്ഭുതരസത്തിന്റെ പേർ. ഭൈരവം, ദാരുണം, ഭീഷണം, ഭീഷ്മം, ഘോരം, ഭീമം, ഭയാനകം, ഭയങ്കരം, പ്രതിഭയം (അ-ന-പ്ര-ഏ) ഇവ ൯-ം ഭയാനകരസത്തിന്റെ പേർ. രൌദ്രം, ഉഗ്രം (അ-ന-പ്ര-ഏ) രൌദ്രരസത്തിന്റെ പേർ. അമീത്രിഷു ചതുൎദ്ദശ എന്നതിനു ഉഗ്രപൎയ്യന്തങ്ങളായ പതിനാലു ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നൎത്ഥമാകയാൽ വിസ്മയോഽദ്ഭുതമാശ്ചൎയ്യമെന്നെട

ത്തെ അത്ഭുതശബ്ദം മുതൽ പതിനാലു ശബ്ദങ്ങൾ രസത്തെ പറയുമ്പോൾ പുല്ലിംഗങ്ങളാകുന്നു എന്നും രസത്തോടുകൂടിയവരെ പറയുമ്പോൾ ത്രിലിംഗങ്ങളാകുന്നു എന്നും അറിഞ്ഞുകൊൾക. ദരഃ, ത്രാസഃ (അ-പു-പ്ര-ഏ) ഭീതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഭീഃ (ഈ സ്ത്രീ-പ്ര-ഏ) സാധ്വസം, ഭയം (അ-ന-പ്ര-ഏ) ഇവ ൬-ം ഭയത്തിന്റെ പേർ. ഭാവഃ (അ-പു-പ്ര-ഏ) മനോവികാരത്തിന്റെ പേർ. അനുഭാവഃ (അ-പു-പ്ര-ഏ) മനോവികാരത്തെ അറിയിപ്പിക്കുന്ന ചേഷ്ടയുടെ പേർ.

ഗർവ്വോഽഭിമാനോഽഹംകാരോ മാനശ്ചിത്തസമുന്നതിഃ
ദർപ്പോഽവലേപോഽവഷ്ടംഭശ്ചിത്തോദ്രേകഃ സ്മയോ മദഃ ൨൨
അനാദരഃ പരിഭവഃ പരീഭാവസ്തിരസ്ക്രിയാ
രീഢാവമാനനാവജ്ഞാവഹേളനമസൂക്ഷണം. ൨൩

ഗർവ്വഃ, അഭിമാനഃ, അഹംകാരഃ, മാനഃ (അ-പു-പ്ര-ഏ) ചിത്തസമുന്നതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം ഗർവ്വത്തിന്റെ പേർ. ദർപ്പഃ, അവലേപഃ, അവഷ്ടംഭഃ, ചിത്തോദ്രേകഃ, സ്മയഃ, മദഃ (അ-പു-പ്ര-ഏ) ഇവ ൬-ം മദത്തിന്റെ പേർ. അനാദരഃ പരിഭവഃ, പരീഭാവഃ (അ-പു-പ്ര-ഏ) തിരസ്ക്രിയാ, രീഢാ, അവമാനനാ അവജ്ഞാ (ആ-സ്ത്രീ-പ്ര-ഏ) അവഹേളനം, അസൂക്ഷണം (അ-ന-പ്ര-ഏ) അസൂക്ഷണമെന്നും പാഠമുണ്ട്. ഇവ ൯-ം അനാദരത്തിന്റെ പേർ.

മന്ദാക്ഷം ഹ്രീസ്ത്രപാ വ്രീളാ ലജ്ജാ സാപത്രപാന്യതഃ
ക്ഷാന്തിസ്തിതിക്ഷാഭിധ്യാ തു പരസ്വവിഷയേ സ്പൃഹാ. ൨൪

മന്ദാക്ഷം (അ-ന-പ്ര-ഏ) ഹ്രീഃ (ഈ-സ്ത്രീ-പ്ര-ഏ) ത്രപാ, വ്രീളാ, ലജ്ജാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം ലജ്ജയുടെ പേർ. അപത്രപാ (ആ-സ്ത്രീ-പ്ര-ഏ) അന്യങ്കൽനിന്നുണ്ടാകുന്ന ലജ്ജയുടെ പേർ. ക്ഷാന്തിഃ (ഇ-സ്ത്രീ-പ്ര-ഏ) തിതിക്ഷാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ക്ഷമയുടെ പേർ. അഭിധ്യാ (ആ-സ്ത്രീ-പ്ര-ഏ) അന്യദ്രവ്യേച്ഛയുടെ പേർ.

അക്ഷാന്തിരീർഷ്യാസൂയാ തു ദോഷാരോപോ ഗുണേഷ്വപി
വൈരം വിരോധോ വിദ്വേഷോ മന്യുശോകൗ തു ശുക്സ്ത്രിയാം.

അക്ഷാന്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഈർഷ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഈർഷ്യയുടെ പേർ. അസൂയാ (ആ-സ്ത്രീ-പ്ര-ഏ) ഗുണങ്ങളിൽ ദോഷങ്ങളെ ആരോപിക്കുന്നതിന്റെ പേർ. വൈരം (അ-ന-പ്ര-ഏ) വിരോധഃ വിദ്വേഷഃ (അ-പു-പ്ര-ഏ) ഇവ

൩-ം വൈരത്തിന്റെ പേർ, മന്യുഃ (ഉ-പു-പ്ര-ഏ) ശോകഃ (അ-പു-പ്ര-ഏ) ശുക് (ച-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ശോകത്തിന്റെ പേർ.

പശ്ചാത്താപോƽനുതാപശ്ച വിപ്രതീസാര ഇത്യപി
കോപക്രോധാമർഷരോഷപ്രതിഘാ രുട്ക്രുധൌ സ്ത്രിയൌ ൨൬

പശ്ചാത്താപഃ, അനുതാപഃ, വിപ്രതീസാരഃ (അ-പു-പ്ര-ഏ) ഇവ ൩-ം കഴിഞ്ഞതിനെക്കുറിച്ചുള്ള ദുഃഖത്തിന്റെ പേർ. കോപഃ, ക്രോധഃ, അമർഷഃ, രോഷഃ, പ്രതിഘഃ (അ-പു-പ്ര-ഏ) രുട് (ഷ-സ്ത്രീ-പ്ര-ഏ) ക്രുൽ (ധ-സ്ത്രീ-പ്ര-ഏ) ഇവ ൭-ം കോപത്തിന്റെ പേർ.

ശുചൌ തു ചരിതേ ശീലമുന്മാദശ്ചിത്തവിഭ്രമഃ
പ്രേമാ നാ പ്രിയതാ ഹാർദ്ദം പ്രേമ സ്നേഹോഥ ദോഹളഃ.
ഇച്ഛാ കാങ്ക്ഷാ സ്പൃഹേഹാ തൃഡ്വാഞ്ഛാ ലിപ്സാ മനോരഥഃ
കാമോƽഭിലാഷസ്തർഷശ്ച സ മഹാൻ ലാലസാ ദ്വയോഃ. ൨൭

ശീലം (അ-ന-പ്ര-ഏ) നല്ല ചരിതത്തിന്റെ പേർ. ഉന്മാദഃ, ചിത്തവിഭ്രമഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഭ്രാന്തിന്റെ പേർ. പ്രേമാ (ന-പു-പ്ര-ഏ) പ്രിയതാ (ആ-സ്ത്രീ-പ്ര-ഏ) ഹാർദ്ദം (അ-ന-പ്ര-ഏ) പ്രേമ (ന-ന-പ്ര-ഏ) സ്നേഹഃ (അ-പു-പ്ര-ഏ) ഇവ ൫-ം സ്നേഹത്തിന്റെ പേർ. ദോഹളഃ (അ-പു-പ്ര-ഏ) ദോഹളം എന്നു നപുംസകമായിട്ടും പാഠം കാണുന്നു. ഇച്ഛാ, കാങ്ക്ഷാ, സ്പൃഹാ, ഈഹാ (ആ-സ്ത്രീ-പ്ര-ഏ) തൃട് (ഷ-സ്ത്രീ-പ്ര-ഏ) വാഞ്ഛാ, ലിപ്സാ (ആ-സ്ത്രീ-പ്ര-ഏ) മനോരഥഃ (അ-പു-പ്ര-ഏ) കാമഃ, അഭിലാഷഃ, തർഷഃ (അ-പു-പ്ര-ഏ) ഇവ ൧൨-ം ഇച്ഛയുടെ പേർ. ലാലസാ (ആ-സ്ത്രീ-പ്ര-ഏ) ആകാരാന്ത പുല്ലിംഗമായിട്ടുമാം. അധികമായ ഇച്ഛയുടെ പേർ.

ഉപാധിന്നാ ധർമ്മചിന്താ പുംസ്യാധിർമ്മാനസീ വ്യഥാ
സ്യാച്ചിന്താ സ്മൃതിരാധ്യാനമുൽകണ്ഠോൽകലികേ സമേ.

ഉപാധിഃ (ഇ-പു-പ്ര-ഏ) ധർമ്മവിചാരത്തിന്റെ പേർ. ആധിഃ (ഇ-പു-പ്ര-ഏ) മനസ്സിലുണ്ടാകുന്ന വ്യഥയുടെ പേർ. ചിന്താ (ആ-സ്ത്രീ-പ്ര-ഏ) സ്മൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ആധ്യാനം (അ-ന-പ്ര-ഏ) ഇവ ൩-ം ചിന്തയുടെ പേർ. ഉൽകണ്ഠാ, ഉൽകലികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഉൽകണ്ഠയുടെ പേർ.

ഉത്സാഹോ വ്യവസായസ്സ്യാൽ സവീര്യമതിശക്തിഭാക്
കപടോƽസ്ത്രീ വ്യാജദംഭോപധയശ്ഛദ്മകൈതവേ. ൨൯

ഉത്സാഹഃ, വ്യവസായഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉത്സാഹത്തിന്റെ പേർ. വീൎയ്യം (അ-ന-പ്ര-ഏ) അതിശക്തിയോടുകൂടിയ ഉത്സാഹത്തിന്റെ പേർ. കപടഃ (അ-പു-പ്ര-ഏ) കപടം എന്നു നപുംസകമായിട്ടുമാം. വ്യാജഃ, ദംഭഃ (അ-പു-പ്ര-ഏ) ഉപധിഃ (ഇ-പു-പ്ര-ഏ) ഛദ്മ (ന-ന-പ്ര-ഏ) കൈതവം (അ-ന-പ്ര-ഏ) ഇവ ൫-ം വ്യാജത്തിന്റെ പേർ.

കുസൃതിൎന്നികൃതിശ്ശാഠ്യം പ്രമാദോഽനവധാനതാ
കൌതൂഹലംകൌതുകഞ്ച കുതുകഞ്ച കുതൂഹലം. ൩൫

കുസൃതിഃ, നികൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ശാഠ്യം (അ-ന-പ്ര-ഏ)ഇവ ൩-ം ശാഠ്യത്തിന്റെ പേർ. കപടാദിശബ്ദങ്ങൾ ഒൻപതും സമാനാൎത്ഥങ്ങളാകുന്നു എന്നു ചിലരുടെപക്ഷം. കപടാദിശബ്ദങ്ങൾ പ്രയോഗിക്കപ്പെടുന്നതിന്നു പകരമായിട്ടു് കുസൃത്യാദിശബ്ദങ്ങൾ ഒരെടത്തും പ്രയോഗിക്കപ്പെട്ടു കാണുന്നതുമില്ല. അപ്രകാരം പ്രയോഗമുണ്ടായിരുന്നാൽ നിൎഭ്രാന്തിസ്മരനാരാചാഃ കാന്താദൃക്പാതകൈതവാൽ എന്നുള്ള പ്രയോഗംപോലെ കാന്താദൃക്പാതശാഠ്യേന നിൎഭ്രാന്തിസ്മരസായകാഃ എന്നുമാവാമെന്നുവരാം, രണ്ടുവിധത്തിലായാലും അൎത്ഥസാമ്യമുണ്ടു് എന്നു അനുഭവവുമില്ല, അതുഹേതുവായിട്ടു് വ്യാജവും ശാഠ്യവും വേറെതന്നെ എന്നു ഞാൻ വിചാരിക്കുന്നു. നേർവഴിക്കു നടക്കായ്ക അത്രെ ശാഠ്യമാകുന്നതു്. പ്രമാദഃ (അ-പു-പ്ര-ഏ) അനവധാനതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അവധാനമില്ലായ്കയുടെ പേർ. ഈ അൎത്ഥത്തെത്തന്നെ സാവധാനമില്ലാത്തതിന്റെ പേർ എന്നു വാക്കുകൊണ്ടു ചിലർ പറഞ്ഞിരിക്കുന്നു. കൌതൂഹലം, കൌതുകം, കുതുകം, കുതൂഹലം (അ-ന-പ്ര-ഏ) ഇവ ൪-ം കൌതുകത്തിന്റെ പേർ.

സ്ത്രീണാം വിലാസബിബ്ബോകവിഭ്രമാ ലളിതം തഥാ
ഹേലാ ലീലേത്യമീ ഹാവാഃ ക്രിയാശ്ശൃംഗാരഭാവജാഃ.

വിലാസഃ, ബിബ്ബോകഃ, വിഭ്രമഃ (അ-പു-പ്ര-ഏ) ലളിതം (അ-ന-പ്ര-ഏ) ഹേലാ, ലീലാ (ആ-സ്ത്രീ-പ്ര-ഏ) ഹാവാഃ (അ-പു-പ്ര-ബ) വിലാസാദികൾ ൬-ം ഹാവങ്ങളാകുന്നു എന്നൎത്ഥം. ഹാവമെന്നതു് വിലാസാദികളുടെ പേരാകുന്നു എന്നു് അതിന്റെ ഭാവമാകുന്നു. ക്രിയാശ്ശൃംഗാരഭാവജാഃ എന്നതുകൊണ്ടു വിലാസാദികളുടെ സാമാന്യരൂപത്തെ പറഞ്ഞിരിക്കുന്നു. സ്ത്രീകളുടെ ശൃംഗാരരസസംഭൃതകളായിരിക്കുന്ന ചേഷ്ടകളത്രെ വിലാസാദികൾ എന്നൎത്ഥം. അതുകളിൽ വച്ചു് വിലാസമെന്നതു് മുഖം, കണ്ണുകൾ, പുരികങ്ങൾ ഇവകൾക്കു് ശൃംഗാരരസം നിമി

ത്തമായിട്ടു യൌവനത്തിങ്കൽ ഉണ്ടായിക്കാണപ്പെടുന്ന വിശേഷമാകുന്നു. ബിബ്ബോകമെന്നതു് ഗൎവ്വം നിമിത്തമായി ഇഷ്ടപ്രാപ്തിയിങ്കൽ കൂടെ ഉണ്ടാകുന്ന അനാദരമാകുന്നു. ചിത്തവൃത്തിയുടെ അനവസ്ഥാനമത്രെ വിഭ്രമമാകുന്നതു്. ലളിതമെന്നതു് ആചാൎയ്യോപദേശംകൂടാതെ രതികാലത്തിങ്കൽ താനേതോന്നുകയാൽ പ്രവൎത്തിക്കപ്പെടുന്ന ചേഷ്ടാവിശേഷമാകുന്നു. സുരതത്തിങ്കൽ ഉള്ള അത്യാഗ്രഹമത്രെ ഹേലയാകുന്നതു്. ലീലാ എന്നതു് വിശേഷചേഷ്ടകൾകൊണ്ടു് ഭൎത്താവിനെ അനുകരിക്കുന്നതാകുന്നു. മേൽപറഞ്ഞ വിലാസാദികൾ ആറിനെയും ഹാവപദംകൊണ്ടു സാമാന്യേന ഗ്രഹിക്കാമെന്നു അറിഞ്ഞുകൊൾകയും വേണം.

ദ്രവകേളിപരീഹാസാഃ ക്രീഡാ ലീലാ ച നൎമ്മ ച
വ്യാജോപദേശോ ലക്ഷഞ്ച ക്രീഡാ ഖേലാ ച കൂൎദ്ദനം.

ദ്രവഃ (അ-പു-പ്ര-ഏ) കേളിഃ (ഇ-സ്ത്രീ-പ്ര-ഏ) പരീഹാസഃ (അ-പു-പ്ര-ഏ) ക്രീഡാ, ലീലാ (ആ-സ്ത്രീ-പ്ര-ഏ) നൎമ്മ (ന-ന-പ്ര-ഏ) ഇവ ൬-ം ക്രീഡയുടെ പേർ. വ്യാജഃ, അപദേശഃ (അ-പു-പ്ര-ഏ) ലക്ഷം (അ-ന-പ്ര-ഏ) ഇവ ൩-ം സ്വരൂപാച്ഛാദനത്തിന്റെ പേർ. ലക്ഷാസ്ത്രീ എന്നുള്ള പാഠം തെറ്റുതന്നെ. ക്രീഡാ, ഖേലാ (ആ-സ്ത്രീ-പ്ര-ഏ) കൂൎദ്ദനം (അ-ന-പ്ര-ഏ) ഇവ ൩-ം ബാലക്രീഡയുടെ പേർ.

ഘൎമ്മോ നിദാഘഃ സ്വേദസ്സ്യാൽ പ്രളയോ നഷ്ടചേഷ്ടതാ
അവഹിത്ഥാകാരഗുപ്തിസ്സമൌ സംവേഗസംഭ്രമൌ. ൩൪

ഘൎമ്മഃ, നിദാഘഃ, സ്വേദഃ (അ-പു-പ്ര-ഏ) ഇവ ൩-ം വിയൎപ്പിന്റെ പേർ. പ്രളയഃ (അ-പു-പ്ര-ഏ) നഷ്ടചേഷ്ടതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മൂൎച്ഛഹേതുവായിട്ടു് ഇളക്കംകൂടാതെ ഉള്ള കിടപ്പിന്റെ പേർ. അവഹിത്ഥാ, (ആ-സ്ത്രീ-പ്ര-ഏ) ആകാരഗുപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മനസ്സിലുള്ള വികാരത്തെ മറയ്ക്കുന്നതിന്റെ പേർ. സംവേഗഃ, സംഭ്രമഃ (അ-പു-പ്ര-ഏ) ഇവ ൨-ം സംഭ്രമത്തിന്റെ പേർ.

സ്യാദാച്ഛുരിതകം ഹാസസ്സോൽപ്രാസസ്സമനാക് സ്മിതം
മധ്യമസ്യാദ്വിഹസിതം രോമാഞ്ചോ രോമഹൎഷണം ൩൫

ആച്ഛുരിതകം (അ-ന-പ്ര-ഏ) പൊട്ടിച്ചിരിക്കുന്നതിന്റെ പേർ. സ്മിതം (അ-ന-പ്ര-ഏ) അല്പമായുള്ള ചിരിയുടെ പേർ. വിഹസിതം (അ-ന-പ്ര-ഏ) ഒത്തവണ്ണം ചിരിക്കുന്നതിന്റെ പേർ. രോമാഞ്ചഃ (അ-പു-പ്ര-ഏ) രോമഹൎഷണം. (അ-ന-പ്ര-ഏ)ഇവ ൨-ം കോൾമയിർകൊള്ളുന്നതിന്റെ പേർ.

ക്രന്ദിതം രുദിതം ക്രുഷ്ടം ജൃംഭസ്തു ത്രിഷു ജൃംഭണം
വിപ്രലംഭോ വിസംവാദോ രിംഖണം സ്ഖലനം സമേ.

ക്രന്ദിതം, രുദിതം, ക്രുഷ്ടം (അ-ന-പ്ര-ഏ) ഇവ ൩-ം കരയുന്നതിന്റെ പേർ. ജൃംഭഃ (അ-പു-പ്ര-ഏ) ജൃംഭാ എന്നു സ്ത്രീലിംഗമായിട്ടും ജൃംഭമെന്നു നപുംസകമായിട്ടുമാം. ജൃംഭണം (അ-ന-പ്ര-ഏ) ഇവ ൨-ം മൂരി നിവരുന്നതിന്റെ പേർ. ജൃംഭണശബ്ദത്തോടാകുന്നു ത്രിഷു എന്നതിന്റെ സംബന്ധമെന്നു വിചാരിച്ചിട്ടു ചിലർ ജൃംഭണം (ന-സ്ത്രീ-ക്ലീ) എന്നു കാണിച്ചിരിക്കുന്നു. ആയതു സിദ്ധാന്തവിരുദ്ധമാകയാൽ സ്വീകരിച്ചുകൂടുന്നതുമല്ല. വിപ്രലംഭഃ, വിസംവാദഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചതിവാക്കിന്റെ പേർ. മഹേശ്വരടീകയിൽ വഞ്ചനായുക്തഭാഷണസ്യ എന്നാകുന്നു. വഞ്ചനയോടുകൂടിയതായ വാക്കിന്റെ പേർ. എന്നു അതിന്റെ അൎത്ഥമാകുന്നു. അതു ഹേതുവായിട്ടു തുടങ്ങിയതിന്റെ അന്യഥാത്വത്തിന്റെ പേർ എന്നുള്ള മതം നിസ്സാരമാകുന്നു. രിംഖണം, സ്ഖലനം (അ-ന-പ്ര-ഏ) ഇവ ൨-ം സ്വധൎമ്മാദിയുടെ ചലനത്തിന്റെ പേർ.

സ്യാന്നിദ്രാ ശയനം സ്വാപഃ സ്വപ്നസ്സംവേശ ഇത്യപി
തന്ദ്രീ പ്രമീളാ ഭ്രുകുടിർ ഭ്രൂകുടിർ ഭ്രൂകുടിഃ സ്ത്രിയാം. ൩൭

നിദ്രാ (ആ-സ്ത്രീ-പ്ര-ഏ) ശയനം (അ-ന-പ്ര-ഏ) സ്വാപഃ, സ്വപ്നഃ, സംവേശഃ (അ-പു-പ്ര-ഏ) ഇവ ൫-ം ഉറക്കത്തിന്റെ പേർ. തന്ദ്രീ (ഈ-സ്ത്രീ-പ്ര-ഏ) പ്രമീളാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മടിയുടെ പേർ. ഭ്രുകുടിഃ, ഭ്രൂകുടിഃ, ഭ്രൂകുടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കോട്ടാന്തരമ്പിന്റെ പേർ.

അദൃഷ്ടിസ്സ്യാദസൌമ്യേക്ഷ്ണി സംസിദ്ധിപ്രകൃതീ ത്വിമേ
സ്വരൂപഞ്ച സ്വഭാവശ്ച നിസൎഗ്ഗശ്ചാഥ വേപഥുഃ
കമ്പോഽഥ ക്ഷണ ഉദ്ധൎഷോ മഹ ഉദ്ധവ ഉത്സവഃ. ൩൮

അദൃഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) ക്രൂരമായ നോക്കിന്റെ പേർ. സംസിദ്ധിഃ, പ്രകൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) സ്വരൂപം (അ-ന-പ്ര-ഏ) സ്വഭാവഃ, നിസൎഗ്ഗഃ (അ-പു-പ്ര-ഏ) ഇവ ൫-ം സ്വഭാവത്തിന്റെ പേർ. വേപഥുഃ (ഉ-പു-പ്ര-ഏ) കമ്പഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിറയ്ക്കുന്നതിന്റെ പേർ. ക്ഷണഃ, ഉദ്ധൎഷഃ, മഹഃ, ഉദ്ധവഃ, ഉത്സവഃ (അ-പു-പ്ര-ഏ) ഇവ ൫-ം ഉത്സവത്തിന്റെ പേർ.

ഇതി നാട്യവൎഗ്ഗഃ.

---

## പാതാളഭോഗിവർഗ്ഗഃ പ്രാരംഭഃ

അധോഭുവന പാതാളം ബലിസത്മ രസാതലം
നാഗലോകോഽഥ കുഹരം സുഷിരം വിവരം ബിലം ൧
ഛിദ്രം നിർവ്യഥനം രോകം രന്ധ്രം ശ്വഭ്രം വപാ സുഷിഃ
ഗർത്താവടൌ ഭുവശ്ശ്വഭ്രേ സരന്ധ്രേ സുഷിരം ത്രിഷു. ൨

അധോഭുവനം, പാതാളം (അ-ന-പ്ര-ഏ) ബലിസത്മ (ന-ന-പ്ര-ഏ) രസാതലം (അ-ന-പ്ര-ഏ) നാഗലോകഃ (അ-പു-പ്ര-ഏ) ഇവ ൫-ം പാതാളത്തിന്റെ പേർ. കുഹരം, സുഷിരം, വിവരം, ബിലം, ഛിദ്രം, നിർവ്യഥനം, രോകം, രന്ധ്രം, ശ്വഭ്രം (അ-ന-പ്ര-ഏ) വപാ (ആ-സ്ത്രീ-പ്ര-ഏ) സുഷിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൧൧-ം സാമാന്യമായ പൊത്തിന്റെ പേർ. മേല്പറഞ്ഞ ശബ്ദങ്ങളിൽ രോകമെന്നതിന്റെ സ്ഥാനത്തു് രോകഃ എന്നു സകാരാന്തനപുംസകവുമാം. സുഷിഃ എന്നതിന്റെ സ്ഥാനത്തു ശുഷിഃ എന്നുമാം. ഗർത്തഃ (അ-പു-പ്ര-ഏ) ഗർത്താ എന്നു ആകാരാന്തമായിട്ടുമാം. അവടഃ (അ-പു-പ്ര-ഏ) അവടിഃ എന്നു ഇകാരാന്തമായിട്ടുമാം. ഇവ ൨-ം ഭൂമിയിലുള്ള പൊത്തിന്റെ പേർ. ഭുവഃശ്വഭ്രേ എന്നും ഭുവിശ്വഭ്രേ എന്നും പാഠമുണ്ടു്. സുഷിരം (അ-ന-പ്ര-ഏ) ഇതിന്നു പൊത്തോടുകൂടിയതു് എന്നും അർത്ഥമുണ്ടു്. ആ പ്രകാരമായാൽ ത്രിലിംഗമാകയും ചെയ്യും.

അന്ധകാരോഽസ്ത്രിയാം ധ്വാന്തം തമിസ്രം തിമിരം തമഃ
ധ്വാന്തേ ഗാഢേഽന്ധതമസം ക്ഷീണേഽവതമസം തമഃ. ൩
വിഷ്വക്സന്തമസം നാഗാഃ കാദ്രവേയാസ്തദീശ്വരഃ
ശേഷോഽനന്തോ വാസുകിസ്തു സർപ്പരാജോഽഥ ഗോനസേ
തിലിത്സഃ സ്യാദജഗരേ ശയുർവ്വാഹസ ഇത്യുഭൌ
അളഗർദ്ദോ ജലവ്യാളസ്സമൌ രാജിലഡുണ്ഡുഭൌ. ൪

അന്ധകാരഃ (അ-പു-പ്ര-ഏ) അന്ധകാരം എന്നു നപുംസകമായിട്ടുമാം. ധ്വാന്തം, തമിസ്രം, തിമിരം (അ-ന-പ്ര-ഏ) തമഃ (സ-ന-പ്ര-ഏ) ഇവ ൫-ം ഇരുട്ടിന്റെ പേർ, അന്ധതമസം (അ-ന-പ്ര-ഏ) കൂരിരുട്ടിന്റെ പേർ. അവതമസം (അ-ന-പ്ര-ഏ) ക്ഷീണമായ ഇരുട്ടിന്റെ പേർ. സന്തമസം (അ-ന-പ്ര-ഏ) എല്ലാടവും പരന്ന ഇരുട്ടിന്റെ പേർ. നാഗാഃ, കാദ്രവേയാഃ (അ-പു-പ്ര-ബ) ഇവ ൨-ം നാഗങ്ങളുടെ പേർ. ശേഷഃ, അനന്തഃ (അ-പു-പ്ര-ഏ) ഇവ ൨-ം അനന്തന്റെ പേർ. തദീശ്വരഃ എന്നതു

കൊണ്ടു് നാഗേശ്വരഃ, കാദ്രവേയേശ്വരഃ, എന്നുള്ള രണ്ടുപൎയ്യായങ്ങളെക്കൂടെ സൂചിപ്പിച്ചിരിക്കുന്നു. വാസുകിഃ (ഇ-പു-പ്ര-ഏ) സൎപ്പരാജഃ (അ-പു-പ്ര-ഏ) ഇവ ൨-ം വാസുകിയുടെ പേർ. ഗോനസഃ, തിലിത്സഃ (അ-പു-പ്ര-ഏ) ഇവ ൨-ം മണ്ഡലിയുടെപേർ. അജഗരഃ (അ-പു-പ്ര-ഏ) ശയുഃ (ഉ-പു-പ്ര-ഏ) വാഹസഃ (അ-പു-പ്ര-ഏ) ഇവ ൩-ം പെരുമ്പാമ്പിന്റെ പേർ. അജഗൎദ്ദഃ, ജലവ്യാളഃ (അ-പു-പ്ര-ഏ) ഇവ ൨-ം നീൎക്കോലിയുടെ പേർ. രാജിലഃ ഡുണ്ഡുഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചേരയുടെ പേർ. ദുണ്ഡുഭഃ എന്നുമുണ്ടു്.

മാലുധാനോ മാതുലാഹി ൎന്നിൎമ്മുക്തോ മുക്തകഞ്ചുകഃ
സൎപ്പഃപൃദാകുൎഭുജഗോഭുജംഗോഽഹിൎഭുജംഗമഃ. ൩

ആശീവിഷോ വിഷധരശ്ചക്രീ വ്യാളസ്സരീസൃപഃ
കുണ്ഡലീ ഗൂഢപാച്ചക്ഷുശ്ശ്രവാഃ കാകോദരഃ ഫണീ. ൪

ദൎവ്വീകരോ ദീൎഘപൃഷ്ഠോദന്ദശൂകോ വിലേശയഃ
ഉരഗഃ പന്നഗോ ഭോഗീ ജിഹ്മഗഃ പവനാശനഃ. ൫

മാലുധാനഃ (അ-പു-പ്ര-ഏ) മാതുലാഹിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം മരമണ്ഡലിയുടെ പേർ. ചിലർ മാതുധാനോ മാതുലാഹി എന്നു പഠിക്കുന്നു. മഹേശ്വരടീകാദികളിൽ മാലുധാനോ മാതുലാഹിഃ എന്നാകുന്നു. നിൎമ്മുക്തഃ, മുക്തകഞ്ചുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പടം ഉരിച്ച പാമ്പിന്റെ പേർ. സൎപ്പഃ (അ-പു-പ്ര-ഏ) പൃദാകുഃ (ഉ-പു-പ്ര-ഏ) ഭുജഗഃ, ഭുജംഗഃ (അ-പു-പ്ര-ഏ) അഹിഃ (ഇ-പു-പ്ര-ഏ) ഭുജംഗമഃ, ആശീവിഷഃ (അ-പു-പ്ര-ഏ) ആശീൎവ്വിഷഃ എന്നുമാം. വിഷധരഃ (അ-പു-പ്ര-ഏ) ചക്രീ (ന-പു-പ്ര-ഏ) വ്യാളഃ, സരീസൃപഃ (അ-പു-പ്ര-ഏ) കുണ്ഡലീ (ന-പു-പ്ര-ഏ) ഗൂഢപാൽ (ദ-പു-പ്ര-ഏ) തകാരാന്തമാകുന്നു എന്നു ചിലർ ഭ്രമിച്ചിരിക്കുന്നു. ചക്ഷുഃശ്രവാഃ (സ-പു-പ്ര-ഏ) കാകോദരഃ (അ-പു-പ്ര-ഏ) ഫണീ (ന-പു-പ്ര-ഏ) ദൎവ്വീകരഃ, ദീൎഘപൃഷ്ഠഃ, ദന്ദശൂകഃ, വിലേശയഃ, ഉരഗഃ, പന്നഗഃ (അ-പു-പ്ര-ഏ) ഭോഗീ (ന-പു-പ്ര-ഏ) ജിഹ്മഗഃ, പവനാശനഃ (അ-പു-പ്ര-ഏ) ഇവ ൨൫-ം പാമ്പിന്റെ പേർ.

ലേലിഹാനോ ദ്വിരസനോ ഗോകൎണ്ണഃ കഞ്ചുകീ തഥാ
കുംഭീനസഃ ഫണധരോ ഹരിൎഭോഗധരസ്തഥാ. ൬

ലേലിഹാനഃ, ദ്വിരസനഃ, ഗോകൎണ്ണഃ (അ-പു-പ്ര-ഏ) കഞ്ചുകീ (ന-പു-പ്ര-ഏ) തഥാ എന്നതുകൊണ്ടു കഞ്ചുകീശബ്ദ

ത്തോടു സദൃശങ്ങളായ കഞ്ചുകവാൻ നിൎമ്മോകീ ഇത്യാദി പൎയ്യായാന്തരങ്ങൾകൂടെ ഊഹ്യങ്ങളാകുന്നു. കുംഭീനസഃ, ഫണധരഃ (അ-പു-പ്ര-ഏ) ഹരിഃ (ഇ-പു-പ്ര-ഏ) ഭോഗധരഃ (അ-പു-പ്ര-ഏ) ഇവ ൩൦-ം പാമ്പിന്റെ പേർതന്നെ. ഈ ശ്ലോകം ഈ പ്രദേശങ്ങളിൽ പ്രസിദ്ധമല്ല. മഹേശ്വരടീകയിൽ നിന്നു ചേൎക്കപ്പെട്ടതാകുന്നു. കടുക്കത്തെ തഥാശബ്ദംകൊണ്ടു ഭോഗധരഃ ഭോഗഭൃത് ഇത്യാദിശബ്ദങ്ങൾ ഊഹ്യങ്ങളാകുന്നു.

അഹേശ്ശരീരം ഭോഗഃസ്യാദാശീരപ്യഹിദംഷ്ട്രികാ

ത്രിഷ്വാഹേയം വിഷാസ്ഥ്യാദി സ്ഫടായാന്തുഫണാദ്വയോഃ

ഭോഗഃ (അ-പു-പ്ര-ഏ) പാമ്പിന്റെ ശരീരത്തിന്റെ പേർ. ആശീഃ (സ-സ്ത്രീ-പ്ര-ഏ) അഹിദംഷ്ട്രികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പാമ്പിന്റെ ദംഷ്ട്രയുടെ പേർ. അഹേശ്ശരീരമിത്യാദി രണ്ടു പാദം മഹേശ്വരടീകയിൽ കാണപ്പെടുന്നപ്രകാരം ചേൎക്കപ്പെട്ടതാകുന്നു. ആഹേയം ഈ ശബ്ദം ത്രിലിംഗമാകുന്നു. ഉദാഹരണം ആഹേയഃ, പുച്ഛഃ, ആഹേയീഫണാ, ആഹേയംവിഷം പാമ്പിനെ സംബന്ധിച്ചിരിക്കുന്നതു് എന്നൎത്ഥം. പാമ്പിന്റെ വിഷത്തിന്റെയും അസ്ഥി മുതലായതിന്റെയും പേർ. സ്ഫടാ ഫണാ (ആ-സ്ത്രീ-പ്ര-ഏ) ഫണഃ എന്നു പുല്ലിംഗമായിട്ടുമാം. ഇവ ൨-ം പാമ്പിന്റെ പടത്തിന്റെപേർ. ഫടായാന്തുഫണാദ്വയോഃ എന്നുമാം. ആ പക്ഷത്തിങ്കൽ സ്ഫടാശബ്ദത്തിന്റെ സകാരത്തിന്നു ലോപമുണ്ടു്. സ്ഫുടായാന്തു ഫണാദ്വയോഃ എന്നും ചിലർ പഠിക്കുന്നു. ശബ്ദവൃഹതരംഗിണിയിൽ സ്ഫടാ സ്ഫുടാ ഫടാ ച സ്ത്രീ പുമാൻഭോഗഃ ഫണാദ്വയോഃ എന്നു മേൽപറഞ്ഞ പക്ഷങ്ങൾ ൩-ം സമ്മതിക്കപ്പെട്ടിരിക്കുന്നു.

സമൌ കഞ്ചുകനിൎമ്മോകൌ ക്ഷ്വേളസ്തു ഗരളം വിഷം
പുംസി ക്ലീബേ ച കാകോള കാളകൂട ഹലാഹലാഃ. ൧൦
സൌരാഷ്ട്രിക ശ്ശൌക്ലികേയോ ബ്രഹ്മപുത്രഃ പ്രദീപനഃ
ദാരദോ വത്സനാഭശ്ചവിഷഭേദാ അമീ നവ
വിഷവൈദ്യോ ജാംഗുലികോവ്യാളഗ്രാഹ്യാഹിതുണ്ഡികഃ.

കഞ്ചുകഃ, നിൎമ്മോകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പാമ്പിൻ വളയുടെ പേർ. ക്ഷ്വേളഃ (അ-പു-പ്ര-ഏ) ഗരളം, വിഷം (അ-ന-പ്ര-ഏ) വിഷശബ്ദം പുല്ലിംഗമായിട്ടുമാം. പുംസിക്ലീബേച എന്നതു മദ്ധ്യമണിന്യായേന വിഷശബ്ദത്തോടും കാകോളാദിശബ്ദങ്ങളോടും സംബന്ധിക്കുമെന്നു ചിലർ പറഞ്ഞിരിക്കുന്നു. വിഷശബ്ദം കേവലം നപുംസകമെന്നുതന്നെ ശബ്ദവൃഹതരംഗി

ണിയിൽ കാണപ്പെടുന്നു. അതുകളിൽ വെച്ചു നപുംസകാംശത്തിങ്കൽ രണ്ടു് ആചാൎയ്യന്മാൎക്കും സമ്മതി ഉണ്ടാകയാൽ പ്രയോഗിക്കുന്നവർ നപുംസകമായിട്ടുതന്നെ പ്രയോഗിക്കുന്നതു യുക്തമാകുന്നു. മേൽപറഞ്ഞ ശബ്ദങ്ങൾ ൩-ം വിഷത്തിന്റെ പേർ. കാകോളഃ, കാളകൂടഃ, ഹലാഹലഃ (അ-പു-പ്ര-ഏ) ഇവ ൩-ം നപുംസകമായിട്ടുമാം. പുംസിക്ലീബേ ച എന്നുണ്ടല്ലോ. ഹലാഹലഃ എന്നതുപോലെ ഹാലാഹലഃ എന്നും ഹാലഹലഃ എന്നുമാം. സൌരാഷ്ട്രികഃ ശൌക്ലികേയഃ, ബ്രഹ്മപുത്രഃ, പ്രദീപനഃ, ദാരദഃ, വത്സനാഭഃ (അ-പു-പ്ര-ഏ) ഇവ ൯-ം സ്ഥാവരവിഷഭേദങ്ങളുടെ പേർ. വൃക്ഷലതാദികളിലുള്ള വിഷത്തെ സ്ഥാവരവിഷമെന്നു പറയുന്നു. മേല്പറഞ്ഞ കാകോളാദികളിൽവെച്ചു കാകോളത്തെ കാകമേചകമെന്നു പറയുന്നു. കാളകൂടമെന്നതു പ്രസിദ്ധമാകുന്നു. ഹാലാഹലമെന്നതു താലപത്രാകൃതിയാകുന്നു. ഹാലാഹലശബ്ദത്തോടു സമാനാൎത്ഥമായ ഹലാഹലശബ്ദത്തിനു കാളകൂടമെന്നും അൎത്ഥമുണ്ടാകയാൽ അതു നാനാൎത്ഥമാകുന്നു എന്നും ഗ്രഹിക്കേണ്ടതാകുന്നു. സൌരാഷ്ട്രകമെന്നതു് സുസൌരാഷ്ട്രദേശത്തിങ്കൽ ഉണ്ടാകുന്നതാകുന്നു. ശൌക്ലികേയമെന്നതു ശുക്ലികയിൽ ഉണ്ടാകുന്നതാകുന്നു. ഈ പ്രദേശത്തിങ്കൽ ശൌക്ലികേയഃ എന്നു അതിന്റെ വാചകമായ പദത്തെ പഠിക്കുന്നു. മഹേശ്വരടീകയിൽ ശൌക്ലികേയ എന്നപാഠവും ശുക്ലികായാംഭവഃ എന്ന പ്രക്രിയയും സോമലു് എന്നഭാഷയും കാണപ്പെടുന്നു. ബ്രഹ്മപുത്രമെന്നതു ബ്രഹ്മാവിങ്കൽനിന്നു ഉത്ഭവിച്ചതാകുന്നു. പ്രദീപനമെന്നതു അകത്തുചെന്നാൽ ഉടനെ പ്രദീപിപ്പിക്കുന്നതാകുന്നു. ദാരദമെന്നതു ദരദെന്ന പേരോടുകൂടിയ ദേശത്തിങ്കൽ ഉണ്ടാകുന്നതാകുന്നു. നാഭോവത്സനാഭശ്ച എന്നു ചിലർ പഠിക്കുന്നതു തെററാകുന്നു. വത്സനാഭമെന്നതു വത്സനാഭിയത്രെ ആകുന്നതു്. വിഷവൈദ്യഃ ജാംഗുലികഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിഷവൈദ്യന്റെപേർ. വ്യാളഗ്രാഹീ (ന-പു-പ്ര-ഏ) അഹിതുണ്ഡികഃ (അ-പു-പ്ര-ഏ) ഇവ ൨-ം പാമ്പിനെ പിടിക്കുന്നവന്റെ പേർ. ചില പുസ്തകങ്ങളിൽ വിഷവൈദ്യോജാംഗലികഃ എന്നും പാഠം കാണപ്പെടുന്നു. മഹേശ്വരടീകയിൽ ജാംഗുലികഃ എന്നുതന്നെ ആകുന്നു.

ഇതി പാതാളഭോഗിവൎഗ്ഗഃ.

---



# നരകവൎഗ്ഗപ്രാരംഭഃ.

---

സ്യാന്നാരകസ്തു നരകോ നിരയോ ദുൎഗ്ഗതിഃ സ്ത്രിയാം
തദ്ഭേദാസ്തപനാവീചി മഹാരൌരവ രൌരവാഃ
സംഹാരഃ കാലസൂത്രഞ്ചേത്യാദ്യാസ്സത്വാസ്തു നാരകാഃ
പ്രേതാ വൈതരണീ സിന്ധുസ്സ്യാദലക്ഷ്മീസ്തു നൈരൃതീ.

നാരകഃ, നരകഃ, നിരയഃ (അ-പു-പ്ര-ഏ) ദുൎഗ്ഗതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം നരകത്തിന്റെ പേർ. തപനഃ (അ-പു-പ്ര-ഏ) അവീചിഃ (ഇ-പു-പ്ര-ഏ) മഹാരൌരവഃ, രൌരവഃ, സംഹാരഃ (അ-പു-പ്ര-ഏ) സംഹാരഃ എന്നതിന്റെ സ്ഥാനത്തു സംഘാതഃ എന്നുമാം. മഹേശ്വരടീകയിൽ സംഘാതഃ എന്നാകുന്നു. കാലസൂത്രം (അ-ന-പ്ര-ഏ) ഇവ ൬-ം നരകഭേദങ്ങളാകുന്നു. ഇത്യാദ്യാ എന്നുള്ളിടത്തെ ആദ്യശബ്ദംകൊണ്ടു താമിസ്രകുംഭീപാകാദി നരകങ്ങളെ സംഗ്രഹിച്ചിരിക്കുന്നു. പ്രേതാഃ (അ-പു-പ്ര-ബ) നരകത്തിലുള്ള ജന്തുക്കളുടെ പേർ. നാരകാഃ സത്വാഃ പ്രേതാഃ എന്നു അന്വയവും, നാരകങ്ങളായിരിക്കുന്ന സത്വങ്ങൾ പ്രേതങ്ങളെന്നു പറയപ്പെടുന്നു എന്നു് അന്വയാൎത്ഥവും, നാരകങ്ങൾ നരകത്തിങ്കൽ ഭവിച്ചവ സത്വങ്ങൾ ജന്തുക്കൾ എന്നു പരിഭാഷയുമാകുന്നു. മഹേശ്വരടീകയിൽ നാരകാഃ നരകേഭവാഃ സത്വാഃ പ്രാണിനഃ പ്രേതാ ഇത്യുച്യന്തേ എന്നുള്ള സംസ്കൃതവാക്യംകൊണ്ടു മേൽവിവരിച്ചപ്രകാരമുള്ള അൎത്ഥത്തെ സ്പഷ്ടമാക്കിയിരിക്കുന്നു. അതുകൊണ്ടു സത്വാഃ, നാരകാഃ, പ്രേതാഃ ഇവ മൂന്നുമെന്നുള്ള മതം സ്വീകാരയോഗ്യമല്ലെന്നു അറിഞ്ഞുകൊൾകയും വേണം. വൈതരണീ (ഈ-സ്ത്രീ-പ്ര-ഏ) നരകത്തിങ്കലുള്ള നദിയുടെ പേർ. അലക്ഷ്മീഃ (ഈ-സ്ത്രീ-പ്ര-ഏ) നൈരൃതീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നരകദേവതയുടെ പേർ. നിരൃതിശബ്ദത്തിനു ഋതിയോടുകൂടാത്തവൾ എന്നും ഋതിശബ്ദത്തിനു കരുണയെന്നും അൎത്ഥമാകുന്നു. നിരൃതിശബ്ദംതന്നെ സ്വാൎത്ഥകമായ അണ്‍ പ്രത്യയംകൊണ്ടും മറ്റുമുള്ള വൃദ്ധ്യാദികാൎയ്യങ്ങൾകൊണ്ടും നൈരൃതി എന്നായിട്ടുംതീരും. അതുകൊണ്ടു് നിരൃതിഃ എന്നു മേൽപ്പറഞ്ഞ ദേവതയുടെ പേരായിട്ടു് ഗ്രഹിക്കപ്പെടുകയുമാം. അലക്ഷ്മീസ്തു നിരൃതിഃ എന്നു ചിലർ പഠിക്കുന്നതു വൃത്തഭംഗദോഷഗ്രസ്തമാകയാൽ അതിനെ ഉപേക്ഷിച്ചിരിക്കുന്നു.

വിഷ്ടിരാജ്ഞഃ കാരണാതു യാതനാ തീവ്രവേദനാ
പീഡാ ബാധാ വ്യഥാ ദുഃഖ മാമനസ്യം പ്രസൂതിജം
സ്യാൽകഷ്ടംകൃഛ്റമാഭീലം ത്രിഷ്വേഷാം ഭേദ്യഗാമിയൽ

വിഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) ആജ്ഞഃ (ഉ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ബലാല്കാരേണ നരകത്തിലിടുക എന്ന ക്രിയയുടെ പേർ. അമൽപ്രകാരം നരകത്തിലിടപ്പെടുന്ന പ്രാണിയുടെ പേർ എന്നു ചിലരുടെപക്ഷം. കാരണാ, യാതനാ, തീവ്രവേദനാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം നരകപീഡയുടെ പേർ. പീഡാ, ബാധം (ബാധാ എന്നുമാം) വ്യഥാ (ആ-സ്ത്രീ-പ്ര-ഏ) ദുഃഖം, ആമനസ്യം, പ്രസൂതിജം, കഷ്ടം, കൃഛ്റം, ആഭീലം (അ-ന-പ്ര-ഏ) ഇവ ൧൦-ം ദുഃഖത്തിൻെറ പേർ. പീഡാ, ബാധാ, വ്യഥാ, ദുഃഖം ഇവ ൪-ം മനഃപീഡയുടെ പേർ. ആമനസ്യം പ്രസൂതിജം ഇവ ൨-ം വൈമനസ്യത്തിൻെറ പേർ. കഷ്ടം, കൃഛ്റം, ആഭീലം ഇവ ൩-ം ശരീരപീഡയുടെ പേർ. ഇങ്ങിനെ ഒരു വിശേഷംകൂടെ ഇവിടെ ഗ്രഹിച്ചുകൊൾകയും വേണം. കഷ്ടം കൃഛ്റം ആഭീലം ഇതുകൾ ദുഃഖത്തോടുകൂടിയതു എന്ന അൎത്ഥമാകുമ്പോൾ ത്രിലിംഗങ്ങളാകയും ചെയ്യും.

ഇതി നരകവൎഗ്ഗഃ.

---

## വാരിവൎഗ്ഗപ്രാരംഭഃ.

---

സമുദ്രോഽബ്ധിരകൂപാരഃ പാരാവാരസ്സരിൽപതിഃ
ഉദന്വാനുദധിസ്സിന്ധു സ്സരസ്വാൻ സാഗരോഽൎണ്ണവഃ. ൧
രത്നാകരോ ജലനിധിൎയ്യാദഃ പതിരപാംപതിഃ
തസ്യ പ്രഭേദാഃ ക്ഷീരോദോ ലവണോദ സ്തഥാപരേ. ൨

സമുദ്രഃ (അ-പു-പ്ര-ഏ) അബ്ധിഃ (ഇ-പു-പ്ര-ഏ) അകൂപാരഃ, പാരാവാരഃ (അ-പു-പ്ര-ഏ) സരിൽപതിഃ (ഇ-പു-പ്ര-ഏ) ഉദന്വാൻ (ത-പു-പ്ര-ഏ) ഉദധിഃ (ഇ-പു-പ്ര-ഏ) സിന്ധുഃ (ഉ-പു-പ്ര-ഏ) സരസ്വാൻ (ത-പു-പ്ര-ഏ) സാഗരഃ, അൎണ്ണവഃ, രത്നാകരഃ (അ-പു-പ്ര-ഏ) ജലനിധിഃ, യാദഃപതിഃ, അപാംപതിഃ (ഇ-പു-പ്ര-ഏ) ഇവ ൧൫-ം കടലിൻെറ പേർ. ക്ഷീരോദഃ, ലവണോദഃ (അ-പു-പ്ര-ഏ) ഇവ ൨-ം പലപ്രകാരമുള്ള കടലുകളിൽ ഓരോന്നിൻെറ പേർ. തഥാപരേ എന്നതുകൊണ്ട് ദധ്യുദഃ

ഘൃതോദഃ, സുരോദഃ, ഇക്ഷൂദഃ, സ്വാദൂദഃ ഇവ അബ്ധിനേയും സംഗ്രഹിച്ചിരിക്കുന്നു. ലവണോദമെന്നതു് ലവണരസത്തോടുകൂടിയ വെള്ളത്തോടുകൂടി ജനങ്ങളാൽ കാണപ്പെട്ടുവരുന്ന കടലിന്റെ പേരാകുന്നു. ഇപ്രകാരം ക്ഷീരോദാദികൾക്കുള്ള വിശേഷത്തെക്കൂടെ ഊഹിച്ചുകൊൾക. ക്ഷീരം=പാലു്. ദധി=തൈരു്. ഘൃതം=നെയ്യു്. സുരാ=മദ്യം. ഇക്ഷു=കരിമ്പിൻനീരു്. ക്ഷീരോദാദിശബ്ദങ്ങളിലെ ഉദശബ്ദത്തിന്നു ജലമെന്നൎത്ഥമാകുന്നു. സ്വാദൂദമെന്നതു് ശുദ്ധജലത്തോടുകൂടിയ കടലിന്റെ പേരാകുന്നു.

അപഃ സ്ത്രീ ഭൂമ്നി വാൎവ്വാരി സലിലം കമലം ജലം
പയഃ കീലാലമമൃതം ജീവനം ഭുവനം വനം. ൩

കബന്ധമുദകം പാഥഃ പുഷ്കരം സൎവ്വതോമുഖം
അംഭോൎണ്ണസ്തോയപാനീയ നീരക്ഷീരാംബു ശംബരം. ൪
മേഘപുഷ്പം ഘനരസസ്ത്രിഷു ദ്വേ ആപ്യമമ്മയം
ഭംഗസ്തരംഗോ വീചിഃ സ്ത്രീ തയോരൂൎമ്മിരഥോൎമ്മിഷു. ൫
മഹൽസൂല്ലോല കല്ലോലൌ ന്യാദാവൎത്തോംഭസാം ഭ്രമഃ
പൃഷന്തി ബിന്ദു പൃഷതാഃ പുമാംസൌ വിപ്രുഷഃ സ്ത്രിയഃ.

അപഃ (പ-സ്ത്രീ-പ്ര-ബ) ഭൂമ്നി എന്നുണ്ടാകയാൽ ബഹുവചനാന്തമായിട്ടല്ലാതെ പ്രയോഗിക്കരുതു് എന്നു അറിഞ്ഞുകൊൾക. വാഃ (ര-ന-പ്ര-ഏ) വാരി (ഇ-ന-പ്ര-ഏ) സലിലം സരിലമെന്നുമാം സലിലം, സരിലം, ജലം എന്നു വാചസ്പതിവാക്യമുണ്ടു്. കമലം, ജലം (അ-ന-പ്ര-ഏ) പയഃ (സ-ന-പ്ര-ഏ) കീലാലം, അമൃതം, ജീവനം, ഭുവനം, വനം, കബന്ധം, കമന്ധമെന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ഉദകം (അ-ന-പ്ര-ഏ) ഉദകമെന്നതിന്റെ ഉകാരത്തിന്നു ലോപമുണ്ടായാലും അൎത്ഥഭേദമില്ല. അതുകൊണ്ടു ദകമെന്നുമാം. പ്രോക്തം പ്രാണൈർഭുവനമമൃതംജീവനീയം ദകഞ്ച എന്നു ഹലായുധവാക്യവും കംദകം ജലമെന്നു് ത്രികാണ്ഡശേഷവാക്യവുമുണ്ടു്, ദകമെന്നു പദംഛേദിച്ചു പഠിക്കണമെങ്കിൽ കബന്ധഞ്ചദകംപാഥഃ എന്നാക്കിക്കൊൾക. പാഥഃ (സ-ന-പ്ര-ഏ) പുഷ്കരം, സൎവ്വതോമുഖം (അ-ന-പ്ര-ഏ) അംഭഃ, അൎണ്ണഃ (സ-ന-പ്ര-ഏ) തോയം, പാനീയം, നീരം, നാരമെന്നുമാം, ക്ഷീരം (അ-ന-പ്ര-ഏ) അംബു (ഉ-ന-പ്ര-ഏ) ശംബരം, മേഘപുഷ്പം (അ-ന-പ്ര-ഏ) ഘനരസഃ (അ-പു-പ്ര-ഏ) ഘനരസമെന്നു നപുംസകമായിട്ടുമാം. ഇവ ൨൭-ം ജലത്തിന്റെ പേർ. ആപ്യം, അമ്മയം (അ-ന-പ്ര-ഏ) പുല്ലിംഗമാകുമ്പോൾ ആപ്യഃ എ)

ന്നം സ്ത്രീലിംഗമാകുമ്പോൾ ആപ്യാ എന്നും ആപ്യ ശബ്ദത്തിന്റെ രൂപമാകുന്നു. അമ്മയശബ്ദത്തിന്നു അമ്മയഃ, അമ്മയീ ഇങ്ങിനെ പുല്ലിംഗമായാലും സ്ത്രീലിംഗമായാലും ക്രമേണ രൂപമാകുന്നു. മേല്പറഞ്ഞ ശബ്ദങ്ങൾ ൨-ം ത്രിലിംഗങ്ങളാകുന്നു. ജലവികാരത്തിന്റെ പേർ ഭംഗഃ, തരംഗഃ (അ-പു-പ്ര-ഏ) വീചിഃ (ഇ-സ്ത്രീ-പ്ര-ഏ) ഊർമ്മിഃ (ഇ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൪-ം തിരയുടെ പേർ. ഭംഗഃ, തരംഗഃ ഇവ ൨-ം ഓളത്തിന്റെപേർ. എന്നും വീചിഃ, ഊർമ്മിഃ ഇവ ൨-ം തിരയുടെ പേർ എന്നും ചിലരുടെ പക്ഷമുണ്ട്. മഹേശ്വരടീകയിലെ പാഠം ഭംഗസ്തരംഗ ഊർമ്മിർവ്വാസ്ത്രീയാം വീചിരഥോർമ്മിഷു എന്നാകുന്നു. വാസ്ത്രീയാമെന്നതു് കാകാക്ഷിന്യായേന ഊർമ്മിശബ്ദത്തോടും വീചിശബ്ദത്തോടും ചേരുന്നതാകയാൽ ഊർമ്മിശബ്ദവും വീചിശബ്ദവും പുല്ലിംഗമായിട്ടും സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാമെന്നു സിദ്ധമാക്കിയിരിക്കുന്നു. വീചിശബ്ദം ചിലരുടെ മതത്തിങ്കൽ സ്ത്രീലിംഗം തന്നെ എന്നും പറഞ്ഞിരിക്കുന്നു. ഉല്ലോലഃ, കല്ലോലഃ (അ-പു പ്ര-ഏ) ഇവ ൨-ം വലിയ തിരയുടെ പേർ. ആവർത്തഃ (അ-പു പ്ര-ഏ) വെള്ളത്തിലെ ചുഴിയുടെ പേർ. പൃഷന്തി (ത-ന-പ്ര-ബ) ബിന്ദുഃ (ഉ-പു-പ്ര-ഏ) പൃഷതഃ (അ-പു-പ്ര-ഏ) വിപ്രുഷഃ (ഷ-സ്ത്രീ-പ്ര-ബ) ഇവ ൪-ം നീർത്തുള്ളിയുടെ പേർ.

ചക്രാണി പുടഭേദാഃ സ്യുർ ഭ്രമാശ്ച ജലനിർഗ്ഗമാഃ
കൂലം രോധശ്ച തീരം ച പ്രതീരം ച തടം ത്രിഷു. ൭

ചക്രാണി (അ-ന-പ്ര-ബ) ചക്രാണി എന്നതിന്റെ സ്ഥാനത്തു് വക്രാണി എന്നുമാം. വക്രസ്ത്വനെശ്ചരേപുംസിപുടഭേദേനപുംസകമെന്നു അഭിധാനാന്തരമുണ്ട്. ഇതു് മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. പുടഭേദാഃ, ഭ്രമാഃ ജലനിർഗ്ഗമാഃ (അ-പു-പ്ര-ബ) ഇവ ൪-ം ഓവിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. ചക്രാകാരേണ ജലത്തിന്റെ കീഴ്പോട്ടുള്ള പോക്കിന്റെ പേർ എന്നു മതാന്തരവുമുണ്ട്. കൂലം (അ-ന-പ്ര-ഏ) രോധഃ (സ-ന പ്ര-ഏ) തീരം, പ്രതീരം, തടം (അ-ന-പ്ര-ഏ) തടശബ്ദം പുല്ലിംഗമായിട്ടും സ്ത്രീലിംഗമായിട്ടും കൂടെ പ്രയോഗിക്കത്തക്കതാകുന്നു. തടഃ പുല്ലിംഗമായാൽ ഉണ്ടാകുന്ന രൂപം. തടീ സ്ത്രീലിംഗമായാലുള്ള രൂപം. ഇവ ൫-ം തീരത്തിന്റെ പേർ.

പാരാവാരേ പരാർവ്വാചീ തീരേപാത്രം തദന്തരം
ദ്വീപോഽസ്ത്രീയാമന്തരീപം യദന്തർവ്വാരിണസ്തടം. ൮

പാരം (അ-ന-പ്ര-ഏ) മറുകരയുടെ പേർ. അവാരം (അ-ന-പ്ര-ഏ) യാതൊരു കരയിൽനിന്നു് മറുകരയെ നിശ്ചയിക്കുന്നുവോ ആ കരയുടെ പേർ. പാത്രം (അ-ന-പ്ര-ഏ) മേൽപറഞ്ഞ കരകളുടെ മദ്ധ്യത്തിന്റെ പേർ. ദ്വീപഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. അന്തരീപം (അ-ന-പ്ര-ഏ) ഇവ ൨-ം ദ്വീപത്തിന്റെ പേർ.

തോയോത്ഥിതം തൽ പുളിനം സൈകതം സികതാമയം
നിഷദ്വരസ്തു ജംബാലഃ പങ്കോസ്ത്രീ ശാദകർദ്ദമൌ ൯

പുളിനം (അ-ന-പ്ര-ഏ) വെള്ളം താഴുമ്പോൾ കാണുന്ന പ്രദേശത്തിന്റെ പേർ. സൈകതം, സികതാമയം (അ-ന-പ്ര-ഏ) ഇവ ൨-ം മണൽത്തിട്ടയുടെ പേർ. നിഷദ്വരഃ, ജംബാലഃ (അ-പു-പ്ര-ഏ) പങ്കഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ശാദഃ, കർദ്ദമഃ (അ-പു-പ്ര-ഏ) ഇവ ൫-ം ചളിയുടെ പേർ.

ജലോച്ഛ്വാസാഃ പരീവാഹാഃ കൂപകാസ്തു വിദാരകാഃ
നാവ്യം ത്രിലിംഗം നൌതാൎയ്യേ സ്ത്രിയാം നൌസ്തരണിസ്തരിഃ.

ജലോച്ഛ്വാസാഃ, പരീവാഹാഃ (അ-പു-പ്ര-ബ) ഇവ ൨-ം വെള്ളം ഒലിക്കുന്ന ചാലിന്റെ പേർ. കൂപകാഃ, വിദാരകാഃ, (അ-പു-പ്ര-ബ) ഇവ ൨-ം വെള്ളം വററിയ പുഴയിൽ വെള്ളത്തിനായിക്കൊണ്ടു കുഴിക്കുന്ന കുഴികളുടെ പേർ. പ്രവാഹഭേദത്തെ ചെയ്യുന്ന കല്ലു മുതലായതിന്റെ പേര് എന്നും പക്ഷമുണ്ടു്. നാവ്യം (അ-ന-പ്ര-ഏ) നാവ്യഃ എന്നു പുല്ലിംഗമായിട്ടും നാവ്യാ എന്നു സ്ത്രീലിംഗമായിട്ടുമാം. തോണികൊണ്ടു കടക്കപ്പെടുവാൻ യോഗ്യമായ പ്രദേശത്തിന്റെ പേർ. നൌഃ (ഔ-സ്ത്രീ-പ്ര-ഏ) തരണിഃ, തരിഃ (ഇ-സ്ത്രീ-പ്ര-ഏ) തരീ എന്നും പാഠമുണ്ടു്. അപ്രകാരമായാൽ ഈ കാരാന്തമാണെന്നു അറിഞ്ഞുകൊൾകയും വേണം. മേൽപറഞ്ഞ ശബ്ദങ്ങൾ ൩-ം തോണിയുടെ പേർ.

ഉഡുപന്തു പ്ലവഃ കോലസ്സ്രോതോംബുസരണം സ്വതഃ
ആതരസ്തരപണ്യം സ്യാദ്ദ്രോണീ കാഷ്ഠാംബുവാഹിനീ, ൧൧

ഉഡുപം (അ-ന-പ്ര-ഏ) പ്ലവഃ, കോലഃ (അ-പു-പ്ര-ഏ) ഇവ ൩-ം പൊങ്ങുതടിയുടെ പേർ. സ്രോതഃ (സ-ന-പ്ര-ഏ) ജലപ്രവാഹത്തിന്റെ പേർ. ആതരഃ (അ-പു-പ്ര-ഏ) തരപണ്യം (അ-ന-പ്ര-ഏ) ഇവ ൨-ം തോണിക്കൂലിയുടെ പേർ. ദ്രോണീ (ഈ-സ്ത്രീ-പ്ര-ഏ) തോട്ടിയുടെ പേർ.

സാംയാത്രികഃ പോതവണിക്കൎണ്ണധാരസ്തു നാവികഃ
നിയാമകാഃ പോതവാഹാഃ കൂപകോ ഗുണവൃക്ഷകഃ. ൧൧.

സാംയാത്രികഃ (അ-പു-പ്ര-ഏ) പോതവാണിക് (ജ-പു-പ്ര-ഏ) ഇവ ൨-ം കപ്പൽകച്ചോടക്കാരന്റെ പേർ. കൎണ്ണധാരഃ, നാവികഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചുക്കാൻ പിടിക്കുന്നവന്റെ പേർ. നിയാമകാഃ, പോതവാഹാഃ (അ-പു-പ്ര-ഏ) ഇവ ൨-ം തുഴയുന്നവരുടെ പേർ. കൂപകഃ, ഗുണവൃക്ഷകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പായ്മരത്തിന്റെ പേർ.

നൌകാദണ്ഡഃ ക്ഷേപണീ സ്യാദരിത്രം കേനിപാതകഃ
അഭ്രിഃ സ്ത്രീ കാഷ്ഠകുദ്ദാലസ്സേകപാത്രം തു സേചനം. ൧൨.

നൌകദണ്ഡഃ (അ-പു-പ്ര-ഏ) ക്ഷേപണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തോണികുത്തുന്ന കഴുക്കോലിന്റെ പേർ. അരിത്രം (അ-ന-പ്ര-ഏ) കേനിപാതകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചുക്കാന്റെ പേർ. അഭ്രിഃ (ഇ-സ്ത്രീ-പ്ര-ഏ) അഭ്രീ എന്നും പാഠമുണ്ട്. അപ്രകാരം പാഠമായാൽ ഈകാരാന്തമാണെന്നു അറിഞ്ഞുകൊൾകയും വേണം. കാഷ്ഠകുദ്ദാലഃ (അ-പു-പ്ര-ഏ) ഇവ ൨-ം തോണികെട്ടുന്ന കുററിയുടെ പേർ. സേകപാത്രം, സേചനം (അ-ന-പ്ര-ഏ) ഇവ ൨-ം വെള്ളം മുക്കിക്കളവാനുള്ള പാത്രത്തിന്റെ പേർ.

യാനപാത്രന്തു പോതോऽബ്ധിഭവേ ത്രിഷു സമുദ്രിയം
സാമുദ്രികോ മനുഷ്യോऽബ്ധിജാതസ്സാമുദ്രികാ തു നൌഃ. ൧൩.

യാനപാത്രം (അ-ന-പ്ര-ഏ) പോതഃ (അ-പു-പ്ര-ഏ) ഇവ ൨-ം കപ്പലിന്റെ പേർ. സമുദ്രിയം (അ-ന-പ്ര-ഏ) സമുദ്രിയഃ എന്നു പുല്ലിംഗമായിട്ടും സമുദ്രിയാ എന്നു സ്ത്രീലിംഗമായിട്ടുമാം. സമുദ്രത്തിങ്കൽ വെച്ചതിന്റെ പേർ. സാമുദ്രികഃ (അ-പു-പ്ര-ഏ) നീർമനുഷ്യന്റെ പേർ. സാമുദ്രികാ (ആ-സ്ത്രീ-പ്ര-ഏ) കടൽ തോണിയുടെ പേർ

ക്ലീബേऽൎദ്ധനാവം നാവോऽൎദ്ധേऽതീതനൌകേऽതിനു ത്രിഷു
ത്രിഷാഗാധാൽ പ്രസന്നോച്ഛഃ കലുഷോऽനച്ഛ ആവിലഃ. ൧൪.

അൎദ്ധനാവം (അ-ന-പ്ര-ഏ) തോണിയുടെ നേർപകുതിയുടെ പേർ. മുറിഞ്ഞ തോണിയുടെ പേരെന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. അതയുത്ത് സ്വീകാൎയ്യയോഗ്യമല്ല; നിത്യനപുംസകമായ അൎദ്ധശബ്ദത്തിനാണ് പാണിനിയാൽ അൎദ്ധം നപുംസകം എന്ന സൂത്രംകൊണ്ടു സമാസം വിധിക്കപ്പെട്ടതു്. സമാംശവാചിയായ അൎദ്ധശബ്ദമത്രെ നിത്യനപുംസകമായിട്ടുള്ളതു്. തോ

ണി മുറിഞ്ഞാൽ ഉണ്ടാകുന്ന മുറികളെ മുറിഞ്ഞ തോണി എന്ന വാക്കകൊണ്ട ഗ്രഹിച്ചാലും മുറികൾ സമയങ്ങളായിട്ടതന്നെ ഇരിക്കമെന്ന നിയമമില്ലായ്കയാൽ മുറിഞ്ഞ തോണികൾക്ക സാമാന്യേന മെല്ലറഞ്ഞ പേരുണ്ടെന്ന പറഞ്ഞുകൂടാത്തതാകുന്നു. അത്രയുമല്ല തോണിയുടെ നേർപകുതി ഭാഗമെന്നു മുറിയാതെയും കല്പിക്കപ്പെട്ടവാൻ കഴിയുന്നതാകുന്നു. അതിനെ അർദ്ധനാവപദം കൊണ്ട വ്യവഹരിക്കുന്നതു ഇഷ്ടവുമാകുന്നു. പുരോഗാമിഭ്യഃ പൃഷ്ഠരക്ഷിഭ്യശ്ചാർദ്ധനാവം പ്രകല്പ്യവധൂംവരമഗ്നിബോസ്ഥാപയതി എന്ന പ്രയോഗവുമുണ്ട്. അതിന്നുമുമ്പിൽ നടക്കുന്ന അകമ്പടിക്കാർക്കും പിന്നിൽ നടന്ന രക്ഷിച്ചുപോരുന്നവർക്കുമായി തോണിയുടെ പകുതിഭാഗം വിട്ടുകൊടുത്തു ശേഷിച്ചേടത്തു വധൂവരാഗ്നികളെ സ്ഥിതിചെയ്യിപ്പിക്കുന്നു എന്നർത്ഥമാകുന്നു. ഇതു് ഹേതുവായിട്ട മേൽ വിവരിച്ചപ്രകാരംതന്നെ അർത്ഥത്തെ ഗ്രഹിച്ചുകൊൾകയും വേണം. അതിനു (ഉ-ന-പ്ര-ഏ) ഇതു ത്രിലിംഗമാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം. തോണിയെ അതിക്രമിച്ചു വർത്തിക്കുന്നതിന്റെ പേർ. ഇനി അഗാധമതലസ്പർശമെന്നുവരെ പറവാൻപോകുന്ന ശബ്ദങ്ങൾ ഒക്കെയും ത്രിലിംഗങ്ങളാകുന്നു. ത്രിഷ്വാഗാധാൽ എന്നതിന്നുമേൽ പറഞ്ഞതുതന്നെ അർത്ഥമാകുന്നു. പ്രസന്നഃ അച്ഛഃ (അ-പു-പ്ര-ഏ) ഇവ ൨-ം തെളിഞ്ഞതിന്റെ പേർ. കലുഷഃ, അനച്ഛഃ, ആവിലഃ (അ-പു-പ്ര-ഏ) ഇവ ൩-ം കലങ്ങിയതിന്റെ പേർ.

നിമ്നം ഗഭീരം ഗംഭീരമുത്താനം തദ്വിപര്യയേ
അഗാധമതലസ്പർശം കൈവർത്തേ ദാശ ധീവരൌ. ൧൩

നിമ്നം, ഗഭീരം ഗംഭീരം, (അ-ന-പ്ര-ഏ) ഇവ ൩-ം ആഴമുള്ള പ്രദേശത്തിന്റെ പേർ. ഉത്താനം (അ-ന-പ്ര-ഏ) ആഴമില്ലാത്ത പ്രദേശത്തിന്റെ പേർ. അഗാധം, അതലസ്പർശം (അ-ന-പ്ര-ഏ) നിലയില്ലാത്ത പ്രദേശത്തിന്റെ പേർ. കൈവർത്തഃ, ദാശഃ, ധീവരഃ (അ-പു-പ്ര-ഏ) ഇവ ൩-ം മുക്കവന്റെ പേർ.

ആനായഃ പുംസി ജാലംസ്യാച്ഛണസൂത്രം പവിത്രകം
മത്സ്യാധാനീ കുവേണീസ്യാൽ ബഡിശംമത്സ്യവേധനം. ൧൪

ആനായഃ(അ-പു-പ്ര-ഏ) ജാലം (അ-ന-പ്ര-ഏ)ഇവ ൨-ം വലയുടെ പേർ. ശണസൂത്രം, പവിത്രകം (അ-ന-പ്ര-ഏ) ഇവ ൨-ം ശണസൂത്രംകൊണ്ടുണ്ടാക്കിയ വലയുടെ പേർ. ശണപാത്രമെന്നും പാഠം കാണുന്നു. മത്സ്യാധാനീ, കുവേണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മത്സ്യബന്ധനയന്ത്രവിശേഷത്തിന്റെ പേർ. കുരുത്തി

എന്നു ഉപദേശം. ബളിശം, മത്സ്യവേധനം (അ-ന-പ്ര-ഏ) ഇവ ൨-ം ചൂണ്ടലിന്റെ പേർ.

പൃഥുരോമാ ഝഷോ മത്സ്യോ മീനോ വൈസാരിണോഽണ്ഡജഃ
വിസാരശ്ശകലീ ചാഥ ഗഡകശ്ശകുലാർഭകഃ. ൧൮

പൃഥുരോമാ (ന-പു-പ്ര-ഏ) ഝഷഃ, മത്സ്യഃ, മീനഃ, വൈസാരിണഃ, അണ്ഡജഃ, വിസാരഃ (അ-പു-പ്ര-ഏ) ശകലി (ന-പു-പ്ര-ഏ) ഇവ ൮-ം മത്സ്യത്തിന്റെ പേർ. ഗഡകഃ (അ-പു-പ്ര-ഏ) ചിലർ ഗഡുകഃ എന്നു പഠിക്കുന്നു. മറ്റു ചിലർ ഗണ്ഡകഃ എന്നു പഠിക്കുന്നു. ശകുലാർഭകഃ (അ-പു-പ്ര-ഏ) ഇവ ൨-ം മത്സ്യത്തിന്റെ കുട്ടിയുടെ പേർ.

സഹസ്രദംഷ്ട്രഃ പാഠീന ഉലൂപീ ശിശുകസ്സമൌ
നളമീനശ്ചിലിചിമഃ പ്രോഷ്ഠീ തു ശഫരീ ദ്വയോഃ. ൧൯

സഹസ്രദംഷ്ട്രഃ, പാഠീനഃ (അ-പു-പ്ര-ഏ) ഇവ ൨-ം അനവധി പല്ലുള്ള മത്സ്യത്തിന്റെ പേർ. ഉലൂപീ (ന-പു-പ്ര-ഏ) ശിശുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൊഴുമീനിന്റെ പേർ. നളമീനഃ ചിലിചിമഃ (അ-പു-പ്ര-ഏ) ചിലിചിമിഃ എന്നു ഇകാരാന്തമായിട്ടുമാം. 'നളശ്ചിലിചിമശ്ചിലി ചിമശ്ചിലി ചിമസ്തഥാ ചിലിചീമശ്ച സമ്പ്രോക്തോ മീനളമീനളദാഹൃതാഃ' എന്നു ധാരാനാഥവചനമുണ്ടു്. മേൽ പറഞ്ഞ ശബ്ദങ്ങൾ ൨-ം ചെമ്മീനിന്റെ പേർ. പ്രോഷ്ഠീ, ശഫരീ (ഈ-സ്ത്രീ-പ്ര-ഏ) പ്രോഷ്ഠഃ, ശഫരഃ എന്നു പുല്ലിംഗമായിട്ടുമാം ഇവ ൨-ം കരുമത്സ്യത്തിന്റെ പേർ.

ക്ഷുദ്രാണ്ഡമത്സ്യസംഘാതഃ പോതാധാനമഥോ ഝഷാഃ
രോഹിതശ്ശകുലശ്ശാലോ രാജീവോ മദ്ഗുരസ്തിമിഃ ൨൦

തിമിംഗിലാദയശ്ചാഥ യാദാംസി ജലജന്തവഃ
തദ്ഭേദാ ശിംശുമാരോദ്ര ശംകവോ മകരാദയഃ. ൨൧

ക്ഷുദ്രാണ്ഡഃ, മത്സ്യസംഘാതഃ (അ-പു-പ്ര-ഏ) പോതാധാനം (അ-ന-പ്ര-ഏ) ഇവ ൩-ം മീൻകുട്ടികളുടെ കൂട്ടത്തിന്റെ പേർ എന്നു ചിലരുടെ പക്ഷമാകുന്നു. മഹേശ്വരടീകയിൽ ക്ഷുദ്രാണ്ഡമത്സ്യസംഘാതഃ എന്ന പാഠവും ക്ഷുദ്രങ്ങളായിരിക്കുന്ന അണ്ഡമത്സ്യങ്ങളുടെ സംഘാതമെന്നു അതിന്റെ വിവരണവും കാണപ്പെടുന്നു. അഥോ ഝഷാഃ എന്നതിന്നു ഇനി മത്സ്യവിശേഷങ്ങളെ പറയുന്നു എന്നർത്ഥമാകുന്നു. രോഹിതഃ (അ-പു-പ്ര-ഏ) രോഹിതമത്സ്യത്തിന്റെ പേർ. ശകുലഃ (അ-പു-പ്ര-ഏ) പ

ചലിന്റെ പേർ. ശാലഃ (ശ-പു-പ്ര-ഏ) സാലഃ എന്നുമാം. ചക്രമത്സ്യത്തിന്റെ പേർ. രാജീവഃ (അ-പു-പ്ര-ഏ) രാജിമത്സ്യത്തിന്റെ പേർ. രാജിലോരാജിമത്സ്യഃ സ്യാൽ പുണ്ഡരീകേതുനസ്ത്രിയാം എന്നു ധരാനാഥവാക്യമുണ്ട്. മേൽപ്പറഞ്ഞ മത്സ്യത്തിന്നു ദേശാന്തരത്തിങ്കൽ രാഥാ എന്നു വ്യവഹാരമുണ്ടെന്നും കാണപ്പെടുന്നു. മലയാളത്തിൽ ഇതിനെ വരിമത്സ്യമെന്നു ചിലെടത്തു പറഞ്ഞുവരുന്നു. തിമിഃ (ഇ-പു-പ്ര-ഏ) പെരുന്തലമത്സ്യത്തിന്റെ പേർ. തിമിംഗിലാദയശ്ച എന്നതുകൊണ്ടു തിമിംഗിലാദികളും മത്സ്യവിശേഷങ്ങളാകുന്നു എന്നു പറയപ്പെട്ടിരിക്കുന്നു. യാദാംസി (സ-ന-പ്ര-ബ) ജലജന്തവഃ (അ-പു-പ്ര-ബ) ഇവ ൨-ം ജലജന്തുക്കളുടെ പേർ. തദ്ഭേദാഃ ശിംശുമാരോദ്രശങ്കവോ മകരാദയഃ എന്നതിന്നു ശിംശുമാരോദ്രശംകുക്കളും മകരാദികളും ജലജന്തുവിശേഷങ്ങളാകുന്നു എന്നർത്ഥമാകുന്നു. ശിംശുമാരമെന്നതു നക്രാകൃതിയായ ഒരു ജലജന്തുവിശേഷമാകുന്നു. ശിശുമാരോത്രയാദസ്സുകശ്ചിന്നക്രാകൃതിർമ്മതഃ, എന്നു ധരാനാഥവചനമുണ്ട്. ഉദ്രമെന്നതു നീർനായാകുന്നു. ശംകു എന്നതു നീർപന്നിയാകുന്നു. മകരമെന്നതു ചിറാകാകുന്നു. ആദിശബ്ദം കൊണ്ടു നീരാന മുതലായതിനെ സംഗ്രഹിച്ചിരിക്കുന്നു.

സ്യാൽ കുളീരഃ കർക്കടകഃ കൂർമ്മേ കമഠകച്ഛപൌ
ഗ്രാഹോഽവഹാരോ നക്രസ്തു കുംഭീരോഥ മഹീലതാ. ൨൨
ഗണ്ഡൂപദഃ കിഞ്ചുലുകോ നിഹാകാഗോധികേ സമേ
രക്തപാ തു ജളൂകായാം സ്ത്രീയാം ഭൂമ്നി ജലൌകസഃ. ൨൩

കുളീരഃ, കർക്കടകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഞണ്ടിന്റെ പേർ. കൂർമ്മഃ, കമഠഃ, കച്ഛപഃ (അ-പു-പ്ര-ഏ) ഇവ ൩-ം ആമയുടെ പേർ. ഗ്രാഹഃ, അവഹാരഃ (അ-പു-പ്ര-ഏ) അവഹാരഃ എന്നും പാഠമുണ്ട്. ഇവ ൨-ം കോർമുതലയുടെ പേർ. നക്രഃ, കുംഭീരഃ (അ-പു-പ്ര-ഏ) ഇവ ൨-ം മുതലയുടെ പേർ. മഹീലതാ (ആ-സ്ത്രീ-പ്ര-ഏ) ഗണ്ഡൂപദഃ, കിഞ്ചുലകഃ (അ-പു-പ്ര-ഏ) കിഞ്ചുലുകഃ എന്നും പാഠം കാണുന്നു. ഇവ ൩-ം ഞാഞ്ഞൂലിന്റെ പേർ. നിഹാകാ, ഗോധികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നീരുടുമ്പിന്റെ പേർ. രക്തപാ, ജളൂകാ (ആ-സ്ത്രീ-പ്ര-ഏ) ജലൌകസഃ (സ-സ്ത്രീ-പ്ര-ബ) ഇതു് ബഹുവചനാന്തമായിട്ടല്ലാതെ പ്രയോഗിക്കരുതു്. ഇവ ൩-ം അട്ടയുടെ പേർ.

മുക്താസ്ഫോടഃ സ്ത്രീയാം ശുക്തിഃ ശംഖഃ സ്യാൽകംബുരസ്ത്രീയാം
ക്ഷുദ്രശംഖാശ്ശംഖനഖാശ്ശംബൂകാ ജലശുക്തയഃ.

മുക്താസ്ഫോടഃ (അ-പു-പ്ര-ഏ) ശുക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ മുത്തുച്ചിപ്പിയുടെ പേർ. ശംഖഃ (അ-പു-പ്ര-ഏ) കംബുഃ (ഉ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ഇവ രണ്ടും ശംഖിന്റെ പേർ. ക്ഷുദ്രശംഖാഃ ശംഖനഖാഃ (അ-പു-പ്ര-ബ) ഇവ ൨-ം പിരിശംഖിന്റെ പേർ. ശംബൂകാഃ (അ-പു-പ്ര-ബ) ജലശുക്തയഃ (ഇ-സ്ത്രീ-പ്ര-ബ) ഇവ ൨-ം ഞവിഞ്ഞിന്റെപേർ.

ഭേകേ മണ്ഡൂകവൎഷാഭ്വ ശാലൂരപ്ലവദൎദ്ദുരാഃ
ശിലീ ഗണ്ഡൂപദീ ഭേകീ വൎഷാഭ്വീ കമഠീ ദുളിഃ. ൨൩

ഭേകഃ, മണ്ഡൂകഃ (അ-പു-പ്ര-ഏ) വൎഷാഭ്വഃ (ഊ-പു-പ്ര-ഏ) ശാലൂരഃ, പ്ലവഃ, ദൎദ്ദുരഃ (അ-പു-പ്ര-ഏ) ഇവ ൬-ം തവളയുടെ പേർ. ശിലീ, ഗണ്ഡൂപദീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഞാഞ്ഞൂലിന്റെ സ്ത്രീയുടെ പേർ. ഭേകീ, വൎഷാഭ്വീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ രണ്ടും തവളയുടെ സ്ത്രീയുടെ പേർ. കമഠീ (ഈ-സ്ത്രീ-പ്ര-ഏ) ദുളിഃ (ഇ- സ്ത്രീ-പ്ര-ഏ) ഇവ ൨-ം ആമയുടെ സ്ത്രീയുടെ പേർ.

മദ്ഗുരസ്യ പ്രിയാ ശൃംഗീ ദുൎന്നാമാ ദീൎഘകോശികാ
ജലാശയോ ജലാധാരസ്തത്രാഗാധജലേ ഹ്രദഃ. ൨൪

ശൃംഗീ(ഈ-സ്ത്രീ-പ്ര-ഏ) മദ്ഗുരമെന്ന മത്സ്യത്തിന്റെ സ്ത്രീയുടെ പേർ. ദുൎന്നാമാ, ദീൎഘകോശികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അട്ടയുടെ ആകൃതിപോലെയുള്ള ആകൃതിയോടുകൂടിയ ജലജന്തുവിശേഷത്തിന്റെ പേർ. ഞവിഞ്ഞിപോലെയുള്ള അട്ടയുടെ പേരെന്നും ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. മഹേശ്വരടീകയിൽ ആദിയിൽ പറഞ്ഞപ്രകാരംതന്നെ വ്യാഖ്യാനിച്ചിരിക്കുന്നു. ജലാശയഃ, ജലാധാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം വെള്ളം നില്ക്കുന്ന പ്രദേശത്തിന്റെ പേർ. ഹ്രദഃ (അ-പു-പ്ര-ഏ) കയത്തിന്റെ പേർ.

ആഹാവസ്തു നിപാനം സ്യാദുപകൂപജലാശയേ
പുംസ്യേവാന്ധുഃ പ്രഹിഃ കൂപ ഉദപാനം തു പുംസി വാ. ൨൫

ആഹാവഃ (അ-പു-പ്ര-ഏ) നിപാനം (അ-ന-പ്ര-ഏ) ഇവ ൨-ം കിണറുകളെ പശുക്കൾക്കു വെള്ളംകുടിപ്പാനായി ഉണ്ടാക്കപ്പെടുന്ന തൊട്ടിയുടെ പേർ. അന്ധുഃ (ഉ-പു-പ്ര-ഏ) പ്രഹിഃ (ഇ-പു-പ്ര-ഏ) കൂപഃ (അ-പു-പ്ര-ഏ) ഉദപാനം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം ഇവ ൪-ംകിണററിന്റെ പേർ.

നേമിസ്ത്രികാസ്യ വീനാഹോ മുഖബന്ധനമസ്യ യൽ
പുഷ്കരിണ്യാന്തു ഖാതം സ്യാദഖാതം ദേവഖാതകം. ൨൬

ത്രികാ (ആ-സ്ത്രീ-പ്ര-ഏ) നെല്ലിപ്പലകയുടെ പേർ എന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. മഹേശ്വരടീകയിൽ കയറിട്ടുവാനാ

ന്തി മരംകൊണ്ടു ഉണ്ടാക്കുന്നതായ യന്ത്രവിശേഷത്തിന്റെ പേർ. ഏന്നാകുന്നു. ഹാതരാ ഹാട എന്നു അതിന്റെ ഭാഷയും എഴുത പ്പെട്ടിരിക്കുന്നു. പീനാവഹഃ (അ-പു-പ്ര-ഏ) വായ്ക്കല്ലിന്റെ പേർ. പുഷ്കരിണീ(ഈ-സ്ത്രീ-പ്ര-ഏ) ഖാതം (അ-ന-പ്ര-ഏ) ഇവ ൨-ം കൊക്കരണിയുടെ പേർ. അഖാതം, ദേവഖാതകം (അ-ന-പ്ര-ഏ) ഇവ ൨-ം പുണ്യതീർത്ഥത്തിന്റെ പേർ.

പത്മാകരസ്തടാകോƒസ്ത്രീ കാസാര സ്സരസീ സരഃ
വേശന്തഃ പല്വലശ്ചാല്പസരോ വാപീ തു ദീർഘികാ. ൨൭

പത്മാകരഃ, തടാകഃ (അ-പു-പ്ര-ഏ)തടാകമെന്നു നപുംസകമായിട്ടുമാം. കാസാരഃ (അ-പു-പ്ര-ഏ) സരസീ (ഈ-സ്ത്രീ-പ്ര-ഏ) സരഃ (സ-ന-പ്ര-ഏ) ഇവ ൫-ം താമരക്കുളത്തിന്റെ പേർ. വേശന്തഃ (അ-പു-പ്ര-ഏ) പല്വലം (അ-ന-പ്ര-ഏ) അല്പസരഃ (സ-ന-പ്ര-ഏ) ഇവ ൩-ം ചിറക്കുഴിയുടെ പേർ. വാപീ (ഈ-സ്ത്രീ-പ്ര-ഏ) ദീർഘികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നെടുംകേണിയുടെ പേർ.

ഖേയന്തു പരിഖാധാരസ്ത്വംഭസാം യത്ര ധാരണം
സ്യാദാലവാല മാവാല മാവാപോƒഥ നദീ സരിൽ ൨൮
തരംഗിണീ ശൈവലിനീ തടിനീ ഹ്രദിനീ ധുനീ
സ്രോതസ്വിനീ ദ്വീപവതീ സ്രവന്തീ നിമ്നഗാപഗാ.

ഖേയം (അ-ന-പ്ര-ഏ) പരിഖാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കിടങ്ങിന്റെ പേർ. ആധാരഃ (അ-പു-പ്ര-ഏ) ഏരിയുടെ പേർ. ആലവാലം, ആവാലം (അ-ന-പ്ര-ഏ) ആവാപഃ (അ-പു-പ്ര-ഏ) ഇവ ൩-ം തടത്തിന്റെ പേർ. നദീ (ഈ-സ്ത്രീ-പ്ര-ഏ) സരിൽ (ത-സ്ത്രീ-പ്ര-ഏ) തരംഗിണീ ശൈവലിനീ തടിനീ ഹ്രദിനീ ഹ്രാദിനീ എന്നുമാം. ധുനീ സ്രോതസ്വിനീ, ദ്വീപവതീ സ്രവന്തീ (ഈ-സ്ത്രീ-പ്ര-ഏ) നിമ്നഗാ, ആപഗാ(ആ-സ്ത്രീ-പ്ര-ഏ) ഇവ ൧൨-ം നദിയുടെ പേർ.

കൂലംകഷാ നിർഝരിണീ രോധോവക്രാ സരസ്വതീ
ഗംഗാ വിഷ്ണുപദീ ജഹ്നുതനയാ സുരനിമ്നഗാ. ൩൧
ഭാഗീരഥീ ത്രിപഥഗാ ത്രിസ്രോതാ ഭീഷ്മസൂരപി
കാളിന്ദീ സൂര്യതനയാ യമുനാ ശമനസ്വസാ. ൩൨

കൂലംകഷാ (ആ-സ്ത്രീ-പ്ര-ഏ) നിർഝരിണീ (ഈ-സ്ത്രീ-പ്ര-ഏ) രോധോവക്രാ (ആ-സ്ത്രീ-പ്ര-ഏ)സരസ്വതീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം മഹേശ്വരടീകയിലെ പാഠപ്രകാരം അധിക

ങ്ങളായ നദീനാമങ്ങളാകുന്നു. ഗംഗാ (ആ-സ്ത്രീ-പ്ര-ഏ) വിഷ്ണുപദീ (ഈ-സ്ത്രീ-പ്ര-ഏ) ജഹ്നുതനയാ, സുരനിമ്നഗാ (ആ-സ്ത്രീ-പ്ര-ഏ) ഭാഗീരഥീ (ഈ-സ്ത്രീ-പ്ര-ഏ) ത്രിപഥഗാ (ആ-സ്ത്രീ-പ്ര-ഏ) ത്രിസ്രോതാഃ (സ-സ്ത്രീ-പ്ര-ഏ) ഭീഷ്മസൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഇവ ൮-ം ഗംഗയുടെ പേർ. കാളിന്ദീ (ഈ-സ്ത്രീ-പ്ര-ഏ) സൂര്യതനയാ, യമുനാ (ആ-സ്ത്രീ-പ്ര-ഏ) ശമനസ്വസാ (ഋ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം കാളിന്ദിയുടെ പേർ

രേവാ തു നർമ്മദാ സോമോദ്ഭവാ മേഖലകന്യകാ
കരതോയാ സദാനീരാ ബാഹുദാ സൈതവാഹിനീ. ൩൪

രേവാ, നർമ്മദാ, സോമോദ്ഭവാ, മേഖലകന്യകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം നർമ്മദയുടെ പേർ. കരതോയാ, സദാനീരാ (ആ സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഗൌരീവിവാഹസമയത്തിങ്കൽ കന്യാദാനത്തിനായിക്കൊണ്ടു എടുത്ത ജലത്തിങ്കൽ നിന്നുണ്ടായ നദിയുടെ പേർ ബാഹുദാ (ആ-സ്ത്രീ-പ്ര-ഏ) സൈതവാഹിനീ (ഈ-സ്ത്രീ പ്ര-ഏ) ഇവ ൨-ം കാർത്തവീര്യാർജ്ജുനനാൽ അവതരിപ്പിക്കപ്പെട്ടതായ ഒരു നദിയുടെ പേർ. ഇങ്ങനെ മഹേശ്വരടീകയിൽ വ്യാഖ്യാനിച്ചിരിക്കുന്നു.

ശതദ്രുസ്തു ശുതുദ്രിസ്സ്യാദ്വിപാശാ തു വിപാൾ സ്ത്രിയാം
ശോണോ ഹിരണ്യവാഹസ്സ്യാൽ കുല്യാല്പാ കൃത്രിമാസരിൽ.

ശതദ്രുഃ (ഉ-സ്ത്രീ-പ്ര-ഏ) ശുതുദ്രിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സരയുവിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. മഹേശ്വരടീകയിൽ ശതദ്രു എന്ന ദേശഭാഷയോടുകൂടിയ നദിയുടെ പേർ എന്നാകുന്നു. ശുതുദ്രി എന്നതിന്റെ സ്ഥാനത്തു ശിതദ്രു എന്നു ചിലർ പഠിക്കുന്നു. ബഹുസമ്മതമായ പാഠം ശുതുദ്രി എന്നാകുന്നു. വിപാശാ (ആ-സ്ത്രീ-പ്ര-ഏ) വിപാൾ (ശ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പാശമോചിനി എന്ന നദിയുടെ പേർ. ശോണഃ (അ-പു-പ്ര-ഏ) ഹിരണ്യവാഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശോണനദത്തിന്റെ പേർ. കുല്യാ (ആ-സ്ത്രീ-പ്ര-ഏ) കൈത്തോടിന്റെ പേർ.

ശരാവതീ വേത്രവതീ ചന്ദ്രഭാഗാ സരസ്വതീ
കാവേരീ സരിതോന്യാശ്ച സംഭേദസ്സിന്ധുസംഗമഃ. ൩൬

ശരാവതീ (ഈ-സ്ത്രീ-പ്ര-ഏ) വേത്രവതീ (ഈ-സ്ത്രീ-പ്ര-ഏ) ചന്ദ്രഭാഗാ (ആ-സ്ത്രീ-പ്ര-ഏ) ചാന്ദ്രഭാഗാ എന്നും ചാന്ദ്രഭാഗി എന്നും ചന്ദ്രഭാഗീ എന്നുമാം. 'ചന്ദ്രഭാഗാ ചാന്ദ്രഭാഗാ ച

ദ്രോഗീ ച സാ മതാ ചന്ദ്രഭാഗീ ച സൈവോക്താ' എന്ന ദചിരു പകോശവാക്യമുണ്ട്. സരസ്വതീ (ഈ-സ്ത്രീ-പ്ര-ഏ) കാവേരീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൭-ം നദീവിശേഷങ്ങളുടെ പേർ. സരിതോന്യാശ്ച എന്നതിന്നു മേല്പറഞ്ഞതുകൾക്കു പുറമെയും നദികൾ ഭവിക്കുന്നു എന്നർത്ഥമാകുന്നു. സംഭേദഃ, സിന്ധുസംഗമഃ (അ-പു-പ്ര-ഏ) ഇവ ൨ ം സമുദ്രവും നദിയും കൂട്ടുന്ന പ്രദേശത്തിന്റെ പേർ.

ദ്വയോഃ പ്രണാളീ പയസഃ പദവ്യാം ത്രിഷുത്തരൌ
ദേവികായാം സരയ്വാഞ്ച ഭവേ ദാവികസാരവൌ. ൩൩

പ്രണാളീ (ഈ-സ്ത്രീ-പ്ര-ഏ) പ്രണാളഃ എന്നുമാം. ഓവിന്റെ പേർ. ത്രിഷുത്തരൌ എന്നതിന്നു ഇനി പറവാൻപോകുന്ന ദാവികസാരവശബ്ദങ്ങൾ ത്രിലിംഗങ്ങളാണെന്നു അർത്ഥമാകുന്നു. ദാവികഃ (അ-പു-പ്ര-ഏ) ദേവികാനദിയിങ്കൽ ഭവിച്ചതിന്റെ പേർ. സാരവഃ (അ-പു-പ്ര-ഏ) സരയൂനദിയിങ്കൽ ഭവിച്ചതിന്റെ പേർ.

സൌഗന്ധികന്തു കല്ഹാരം ഹല്ലകം രക്തസന്ധ്യകം
സ്യാദുൽപലം കുവലയമഥ നീലാംബുജന്മ ച. ൩൭

ഇന്ദീവരഞ്ച നീലേƨസ്മിൻ സിതേ കുമുദകൈരവേ
ശാലൂകമേഷാം കന്ദസ്സ്യാദ്വാരിപർണ്ണീ തു കുംഭികാ. ൩൮

സൌഗന്ധികം, കൽഹാരം (അ-ന-പ്ര-ഏ) ഇവ ൨-ം സൌഗന്ധികകുസുമത്തിന്റെ പേർ. ഹല്ലകം, രക്തസന്ധ്യകം (അ-ന-പ്ര-ഏ) ഇവ ൨-ം ചുവന്ന സൌഗന്ധികത്തിന്റെ പേർ. ഉൽപലം, കുവലയം (അ-ന-പ്ര-ഏ) ഇവ ൨-ം ചെങ്ങഴിനീർപ്പൂവിന്റെ പേർ. നീലാംബുജന്മ (ന-ന-പ്ര-ഏ) ഇന്ദീവരം (അ-ന-പ്ര-ഏ) ഇവ ൨-ം കരിംകുവളപ്പൂവിന്റെ പേർ. കുമുദം, കൈരവം (അ-ന-പ്ര-ഏ) ഇവ ൨-ം ആമ്പൽപ്പൂവിന്റെ പേർ. ശാലൂകം (അ-ന-പ്ര ഏ) ചെങ്ങഴിനീർ മുതലായതുകളുടെ കിഴങ്ങിന്റെ പേർ. വാരിപർണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) കുംഭികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നീർച്ചീരയുടെ പേർ.

ജലനീലീ തു ശൈവാലം ശൈവലോഥ കുമുദ്വതീ
കുമുദിന്യാം നളിന്യാന്തു വിസിനീ പത്മിനീമുഖാഃ. ൩൯

ജലനീലീ (ഈ-സ്ത്രീ-പ്ര-ഏ) ശൈവാലം (അ-ന-പ്ര-ഏ) ശൈവാലമെന്നുമാം. ശൈവലഃ (അ-പു-പ്ര-ഏ) ഇവ ൩-ം കരിമ്പായലിന്റെ പേർ എന്നു പൂർവ്വന്മാർ വിവരിച്ചിരിക്കുന്നു. ക

ഴിമ്പായലെന്നു കറുത്ത ചണ്ടിയാകുന്നു. കുമുദ്വതീ, കുമുദിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ആമ്പൽപ്പൊയ്കയുടെ പേർ. നളിനീ, വിസിനീ, പത്മിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം താമരപ്പൊയ്കയുടെ പേർ. പത്മിനീമുഖാഃ എന്ന മുഖശബ്ദംകൊണ്ടു സരോജിനീ പങ്കജിനീ ഇത്യാദി പൎയ്യായങ്ങളെ സംഗ്രഹിച്ചിരിക്കുന്നു.

വാ പുംസി പത്മം നളിനമരവിന്ദം മഹോത്പലം
സഹസ്രപത്രം കമലം ശതപത്രം കുശേശയം. ൪൧
പങ്കേരുഹം താമരസം സാരസം സരസീരുഹം
വിസപ്രസൂനരാജീവപുഷ്കരാംഭോരുഹാണി ച. ൪൨

പത്മം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. നളിനം, അരവിന്ദം, മഹോല്പലം, സഹസ്രപത്രം, കമലം, ശതപത്രം, കുശേശയം, പങ്കേരുഹം, താമരസം, സാരസം, സരസീരുഹം, വിസപ്രസൂനം, രാജീവം, പുഷ്കരം, അംഭോരുഹം (അ-ന-പ്ര-ഏ) ഇവ ൧൬-ം താമരപ്പൂവിന്റെ പേർ.

പുണ്ഡരീകം സിതാംഭോജമഥ രക്തസരോരുഹം
രക്തോത്പലം കോകനദം നാളോ നാളമഥാസ്ത്രിയാം. ൪൩
മൃണാളം വിസമബ്ജാദികദംബേ ഷണ്ഡമസ്ത്രിയാം
കരഹാടശ്ശിഫാകന്ദഃ കിഞ്ജല്കഃ കേസരോऽസ്ത്രിയാം
സംവർത്തികാ നവദളം ബീജകോശോ വരാടകഃ. ൪൪

പുണ്ഡരീകം, സിതാംഭോജം (അ-ന-പ്ര-ഏ) ഇവ ൨-ം വെളുത്ത താമരപ്പൂവിന്റെ പേർ. രക്തസരോരുഹം, രക്തോൽപലം, കോകനദം (അ-ന-പ്ര-ഏ) ഇവ ൩-ം ചെന്താമരപ്പൂവിന്റെ പേർ. നാളഃ (അ-പു-പ്ര-ഏ) നാളം (അ-ന-പ്ര-ഏ) നാളാ എന്നു ആകാരാന്തമായിട്ടും നാളീ എന്നു ഈകാരാന്തമായിട്ടുമാം. നാളാ, നാളീ ഇവ ൨-ം സ്ത്രീലിംഗങ്ങളാകുന്നു. ഇവ ൨-ം താമരയുടെ തണ്ടിന്റെ പേർ. മൃണാളം, വിസം (അ-ന-പ്ര-ഏ) വിശമെന്നുമാം. മൃണാളത്തുവിശംവിസമെന്നു ദ്വിരൂപകോശവചനമുണ്ടു്. വിസഃ എന്നുമാം. പുന്നപുംസകയോർവിസഃ എന്നു വിശ്വവാക്യമുണ്ടു്. ഇവ ൨-ം താമരവളയത്തിന്റെ പേർ. ഷണ്ഡം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. താമര മുതലായവുകളുടെ സമൂഹത്തിന്റെ പേർ. കരഹാടഃ (അ-പു-പ്ര-ഏ) ശിഫാകന്ദഃ (അ-പു-പ്ര-ഏ) ഇവ ൨-ം താമരക്കിഴങ്ങിന്റെ പേർ. കരഹാടഃ, ശിഫാ, കന്ദഃ ഇവ ൩-ം താമരക്കിഴങ്ങിന്റെപേർ എന്നും ഒരു പക്ഷമുണ്ടു്. കിഞ്ജല്കഃ കേസരഃ (അ-പു-പ്ര-ഏ) കേ

സമശബ്ദം നപുംസകമായിട്ടുമാം. ഇവ ൨-ം അല്ലിയുടെ പേർ. സംവൎത്തികാ (ആ-സ്ത്രീ-പ്ര-ഏ) നവദളം (അ-ന-പ്ര-ഏ) ഇവ ൨ ം താമര മുതലായതിന്റെ പുതിയ ദളത്തിന്റെ പേർ. ബീജകോശഃ, വരാടകഃ (അ-പു-പ്ര-ഏ) ഇവ ൨-ം താമരപ്പൂവിന്റെ അകത്തുള്ള കർണ്ണികയുടെ പേർ. ബീജകോശഃ എന്നതിന്ന ബീജങ്ങളെ ഉള്ളിൽ ധരിക്കുന്നതായ കൂടെന്നൎത്ഥമാകുന്നു.

ഇതി വാരിവൎഗ്ഗഃ

---

ഉക്തം സ്വൎവ്യോമദിക്കാലധീശബ്ദാദി സനാട്യകം
പാതാളഭോഗിനരകം വാരിചൈഷാഞ്ച സംഗതം.

സ്വൎവ്യോമദിക്കാലധീശബ്ദാദിസനാട്യകം പാതാളഭോഗിനരകം വാരി ഏഷാം സംഗതം ച ഉക്തം എന്ന് ഇതിന്റെ അന്വയവും സ്വൎവ്യോമദിക്കാലധീശബ്ദാദിയും സനാട്യകമായിരിക്കുന്ന പാതാളഭോഗിനരകവും വാരിയും ഇവകളുടെ സംഗതവും വചിക്കപ്പെട്ടു എന്ന അന്വയാൎത്ഥവും സ്വൎവ്യോമദിക്കാലധീശബ്ദാദി=സ്വൎഗ്ഗം വ്യോമവും ദിക്കും കാലവും ധീയും ശബ്ദാദിയും. സ്വർ=സ്വൎഗ്ഗം. വ്യോമം=ആകാശം. ധീ=ബുദ്ധി. ശബ്ദാദി=ശബ്ദം മുതലായതു്. സനാട്യകം=നാട്യത്തോടുകൂടിയതു്. പാതാളഭോഗി നരകം=പാതാളവും ഭോഗിയും നരകവും. ഭോഗി=സൎപ്പം. വാരി=ജലം. ഇവകൾ സ്വരാദികൾ. (മേല്പറഞ്ഞ സ്വൎഗ്ഗം മുതലായ പദാൎത്ഥങ്ങൾ) സംഗതം=സംബന്ധി പദാൎത്ഥം വചിക്ക=പറയുക എന്നു പരിഭാഷയുമാകുന്നു. ഇതിന്റെ സാരം സ്വൎഗ്ഗവൎഗ്ഗത്തിൽ സ്വൎഗ്ഗവാചകശബ്ദങ്ങളും സ്വൎഗ്ഗസംബന്ധികളായ ദേവാദികളെ പറയുന്ന ശബ്ദങ്ങളും വ്യോമവൎഗ്ഗത്തിൽ ആകാശവാചക ശബ്ദങ്ങളും ദിഗ്വൎഗ്ഗത്തിൽ ദിഗ്വാചകശബ്ദങ്ങളും പ്രാച്യാദി ദിഗ്വാചകശബ്ദാദികളും കാലവൎഗ്ഗത്തിൽ കാലവാചകശബ്ദങ്ങളും പ്രതിപദാദിവാചകശബ്ദങ്ങളും ധീവൎഗ്ഗത്തിൽ ബുദ്ധിവാചകശബ്ദങ്ങളും, ബുദ്ധിവിശേഷവാചകശബ്ദാദികളും ശബ്ദാദിവൎഗ്ഗത്തിൽ ശബ്ദം മുതലായതിനെ പറയുന്ന ശബ്ദങ്ങളും വാഗാദിവാചകശബ്ദങ്ങളും നാട്യവൎഗ്ഗത്തിൽ നിഷാദാദി വാചകശബ്ദവും നാട്യവാചകശബ്ദങ്ങളും പാതാളഭോഗിവൎഗ്ഗത്തിൽ പാതാളത്തെയും സൎപ്പങ്ങളേയും ഇരുട്ടു മുതലായതുകളേയും പറയുന്ന ശബ്ദങ്ങളും നരകവൎഗ്ഗത്തിൽ നരകസാമാന്യവാചകശബ്ദങ്ങളും നരകവിശേഷാദിവാചകശബ്ദങ്ങളും വാരിവൎഗ്ഗത്തിൽ ജല

വാചകശബ്ദങ്ങളും സമുദ്രാദിവാചകശബ്ദങ്ങളും പറയപ്പെട്ടു എന്നാകുന്നു.

ഇത്യമരസിംഹകൃതൌ നാമലിംഗാനുശാസനേ
സ്വരാദികാണ്ഡഃ പ്രഥമസ്സാംഗോപാംഗസ്സമർത്ഥിതഃ.

അമരസിംഹകൃതൌ നാമലിംഗാനുശാസനേ ഇതി പ്രഥമഃ

സ്വരാദികാണ്ഡഃ സാംഗോപാംഗഃ സമർത്ഥിതഃ എന്നു് ഇതിന്റെ അന്വയമാകുന്നു. സാരം—അമരസിംഹനെന്ന പേരോടുകൂടിയ കവിയാൽ ഉണ്ടാക്കപ്പെട്ടതായി നാമലിംഗാനുശാസനമെന്ന പേരോടുകൂടിയ ഈ നിബന്ധത്തിൽ ഇപ്രകാരം ഒന്നാമത്തതായിട്ടു സ്വരാദികാണ്ഡം തന്റെ തന്റെ അംഗോപാംഗങ്ങളോടുകൂടിയതായി സമാപിക്കപ്പെട്ടു എന്നാകുന്നു.

ഇതി വാഗ്ദാസോപനാമകരാമാനന്ദനാഥപണ്ഡിത
പാരശവേന്ദ്രകൃതാവമരകോശവ്യാഖ്യായാം
ബാലപ്രിയാഖ്യായാം പ്രഥമകാണ്ഡഃ.

---

# അമരകോശം.

## ദ്വിതീയകാണ്ഡം.

---

### ഭൂവർഗ്ഗപ്രാരംഭഃ.

വർഗ്ഗാഃ പൃഥ്വീപുരക്ഷ്മാഭൃദ്വനൌഷധിമൃഗാദിഭിഃ
നൃബ്രഹ്മക്ഷത്രവിട്ശൂദ്രൈസ്സാംഗോപാംഗൈരിഹോദിതാഃ

ഇഹ സാംഗോപാംഗൈഃ പൃഥ്വീപുരക്ഷ്മാഭൃദ്വനൌഷധിമൃഗാദിഭിഃ നൃബ്രഹ്മക്ഷത്രവിട്ശൂദ്രൈഃ വർഗ്ഗാഃ ഉദിതാഃ എന്നന്വയമാകുന്നു. സാരം—ഇവിടെ ഇനി പറവാൻപോകുന്ന ദ്വിതീയകാണ്ഡത്തിങ്കൽ ഭൂമി, ഭവനം, പർവ്വതം, വനം, ഔഷധി, മൃഗാദി, മനുഷ്യൻ, ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇവരെ പറയുന്ന ശബ്ദങ്ങൾകൊണ്ടും മേൽപറഞ്ഞ ഭൂമി മുതലായതുകളുടെ അംഗങ്ങളായ മണ്ണു മുതലായതുകളെ പറയുന്ന ശബ്ദങ്ങൾകൊണ്ടും ഉപാംഗങ്ങളായ വഴി മുതലായതുകളെ പറയുന്ന ശബ്ദങ്ങൾകൊണ്ടും വർഗ്ഗങ്ങൾ പറയപ്പെടുന്നവയാകുന്നു എന്നാകുന്നു.

ഭൂർഭൂമിരചലാനന്താ രസാ വിശ്വംഭരാ സ്ഥിരാ
ധരാ ധരിത്രീ ധരണീ ക്ഷോണീ ജ്യാ കാശ്യപീ ക്ഷിതിഃ. ൧
സർവ്വംസഹാ വസുമതീ വസുധോർവ്വീ വസുന്ധരാ
ഗോത്രാ കുഃ പൃഥിവീ പൃത്ഥ്വീ ക്ഷ്മാവനിർമ്മേദിനീ മഹീ. ൨
വിപുലാ ഗഹ്വരീ ധാത്രീ ഗൌരിലാ കുംഭിനീ ക്ഷമാ
ജഗതീ രത്നഗർഭാ സാ ഭൂതധാത്ര്യബ്ധിമേഖലാ. ൩

ഭൂഃ (ഊ-സ്ത്രീ-പ്ര ഏ) ഭൂമിഃ (ഇ-സ്ത്രീ-പ്ര-ഏ) ഭൂമീ എന്നു ഈകാരാന്തമായിട്ടുമാം. അചലാ, അനന്താ, രസാ, വിശ്വംഭരാ, സ്ഥിരാ, ധരാ (ആ-സ്ത്രീ-പ്ര-ഏ) ധരിത്രീ, ധരണീ (ഈ-സ്ത്രീ-പ്ര-ഏ) ധരണിഃ എന്നു് ഇകാരാന്തമായിട്ടുമാം. ക്ഷോണീ (ഈ-സ്ത്രീ-പ്ര-ഏ) ക്ഷോണിഃ എന്നു് ഇകാരാന്തമായിട്ടുമാം. ജ്യാ (ആ-സ്ത്രീ-പ്ര-ഏ) കാശ്യപീ (ഈ-സ്ത്രീ-പ്ര ഏ) ക്ഷിതിഃ (ഇ-സ്ത്രീ-പ്ര-ഏ) സർവ്വംസഹാ (ആ-സ്ത്രീ-പ്ര-ഏ) വസുമതീ (ഈ-സ്ത്രീ-പ്ര-ഏ) വസുധാ (ആ-സ്ത്രീ-പ്ര-ഏ) ഉർവ്വീ (ഈ-സ്ത്രീ-പ്ര-ഏ) വസുന്ധരാ (ആ-സ്ത്രീ-പ്ര-ഏ) ഗോത്രാ (ആ-സ്ത്രീ-പ്ര-ഏ) കുഃ (ഉ-

സ്ത്രീ-പ്ര-ഏ) പൃഥിവീ, പൃഥ്വീ (ഈ-സ്ത്രീ-പ്ര-ഏ) ക്ഷ്മാ (ആ-സ്ത്രീ-പ്ര-ഏ) അവനിഃ (ഇ-സ്ത്രീ-പ്ര-ഏ) അവനീ എന്നു ഈകാരാന്തമായിട്ടുമാം. മേദിനീ (ഈ-സ്ത്രീ-പ്ര-ഏ) മഹീ (ഈ-സ്ത്രീ-പ്ര-ഏ) മഹിഃ എന്നു ഇകാരാന്തമായിട്ടുമാം. വിപുലാ (ആ-സ്ത്രീ-പ്ര-ഏ) ഗഹ്വരീ, ധാത്രീ (ഈ-സ്ത്രീ-പ്ര-ഏ) ഗൌഃ (ഓ-സ്ത്രീ-പ്ര-ഏ) ഇളാ (ആ-സ്ത്രീ-പ്ര-ഏ) കുംഭിനീ (ഈ-സ്ത്രീ-പ്ര-ഏ) ക്ഷമാ (ആ-സ്ത്രീ-പ്ര-ഏ) ജഗതീ (ഈ-സ്ത്രീ-പ്ര-ഏ) രത്നഗൎഭാ (ആ-സ്ത്രീ-പ്ര-ഏ) ഭൂതധാത്രീ (ഈ-സ്ത്രീ-പ്ര-ഏ) അബ്ധിമേഖലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨൭-ം ഭൂമിയുടെ പേർ. മഹേശ്വരടീകയിൽ ജഗതീരത്നഗൎഭാസാ ഇത്യാദി രണ്ടു പാദങ്ങളുടെ സ്ഥാനത്തു ഭൂതധാത്രീരത്നഗൎഭാ ജഗതീ സാഗരാംബരാ എന്നു പാഠം കാണുന്നു. ഒരുപ്രകാരമായാലും ദോഷമില്ല.

മൃന്മൃത്തികാ പ്രശസ്താ തു മൃത്സാ മൃത്സ്നാ ച മൃത്തികാ
ഉൎവ്വരാ സൎവ്വസസ്യാഢ്യാ സ്യാദൂഷഃ ക്ഷാരമൃത്തികാ. ൩

മൃൽ (ദ-സ്ത്രീ-പ്ര-ഏ) മൃത്തികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മണ്ണിന്റെ പേർ. മൃത്സാ, മൃത്സ്നാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നല്ലമണ്ണിന്റെ പേർ. ഉൎവ്വരാ (ആ-സ്ത്രീ-പ്ര-ഏ) എല്ലാ സസ്യങ്ങളുമുള്ള ഭൂമിയുടെ പേർ. ഊഷഃ (അ-പു-പ്ര-ഏ) ക്ഷാരമൃത്തികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഓർമണ്ണിന്റെ പേർ.

ഊഷവാനൂഷരോ ദ്വാവപ്യന്യലിംഗൌ സ്ഥലം സ്ഥലീ
സമാനൌ മരുധന്വാനൌ ദ്വേ ഖിലാപ്രഹതേ സമേ. ൪

ത്രിവിഷ്ടപാ ജഗതീ ലോകോ വിഷ്ടപം ഭുവനം ജഗൽ
ലോകോऽയം ഭാരതം വൎഷം ശരാവത്യാസ്തു യോऽവധേഃ. ൫
ദേശഃ പ്രാഗ്ദക്ഷിണഃ പ്രാച്യ ഉദീച്യഃ പശ്ചിമോത്തരഃ
പ്രത്യന്തോ മ്ലേച്ഛദേശസ്സ്യാന്മധ്യദേശസ്തു മധ്യമഃ

ഊഷവാൻ (ത-പു-പ്ര-ഏ) ഊഷവതീ എന്നു സ്ത്രീലിംഗമായിട്ടും ഊഷവൽ എന്നു നപുംസകമായിട്ടുമാം. ഊഷരഃ (അ-പു-പ്ര-ഏ) ഊഷരാ എന്നു സ്ത്രീലിംഗമായിട്ടും ഊഷരമെന്നു നപുംസകമായിട്ടുമാം. ഇവ ൨-ം ഓർനിലത്തിന്റെ പേർ. സ്ഥലം (അ-ന-പ്ര-ഏ) പ്രദേശസാമാന്യത്തിന്റെ പേർ. സ്ഥലീ (ഈ-സ്ത്രീ-പ്ര-ഏ) നന്നാക്കാതെ ഉള്ള പ്രദേശത്തിന്റെ പേർ. മരുഃ (ഉ-പു-പ്ര-ഏ) ധന്വാ (ന-പു-പ്ര-ഏ) ഇവ ൨-ം നിൎജ്ജലഭൂമിയുടെ പേർ. ഖിലം, അപ്രഹതം (അ-ന-പ്ര-ഏ) ഒരുനാളും വാഴാത്ത ഭൂമിയുടെ പേർ. ഖിലാപ്രഹതശബ്ദങ്ങൾ ത്രിലിംഗ

ങ്ങളാകുന്നു. ജഗതീ (ഈ-സ്ത്രീ-പ്ര-ഏ) ലോകഃ (അ-പു-പ്ര-ഏ) വിഷ്ടപം, ഭുവനം (അ-ന-പ്ര-ഏ) ജഗൽ (ത-ന-പ്ര-ഏ) ഇവ ൫-ം ലോകത്തിന്റെ പേർ. ലോകോയം ഭാരതം വൎഷമെന്നതിന്നു ഈ ലോകം ഭാരതമാകുന്ന വൎഷമാകുന്നു എന്നൎത്ഥമാകുന്നു. ഹിമവാങ്കൽനിന്നു തെക്കുള്ള പ്രദേശത്തിന്നു ഭാരതവൎഷമെന്നു പേരുണ്ടെന്നു അതിന്റെ സാരമാകുന്നു. ഭാരതം, വൎഷം (അ-ന-പ്ര-ഏ) ഭാരതോവൎഷഃ എന്നു പുല്ലിംഗമായിട്ടുമാം. പുംനപുംസകയോവൎഷമെന്നു കോശാന്തരവചനമുണ്ടു്. ഭാരതം വൎഷം ഈ രണ്ടു ശബ്ദങ്ങൾകൂടി ഒരു പേരായി ഗ്രഹിച്ചുകൊൾകയും വേണം. പ്രാച്യഃ (അ-പു-പ്ര-ഏ) ശരാവതിയാകുന്ന നദിയുടെ കിഴക്കും തെക്കുമുള്ള ദേശത്തിന്റെ പേർ. ഉദീച്യഃ (അ-പു-പ്ര-ഏ) ശരാവതിയാകുന്ന നദിയുടെ പടിഞ്ഞാറും വടക്കുമുള്ള ദേശത്തിന്റെ പേർ. പ്രത്യന്തഃ, മ്ലേച്ഛദേശഃ (അ-പു-പ്ര-ഏ) ഇവ ൨-ം മ്ലേച്ഛദേശത്തിന്റെ പേർ. കാമരൂപാദികൾ ഒക്കെയും മ്ലേച്ഛദേശങ്ങളാകുന്നു. മ്ലേച്ഛദേശലക്ഷണം—ചാതുൎവ്വൎണ്ണ്യവ്യവസ്ഥാനം യസ്മിന്ദേശേ നവിദ്യതേ തംമ്ലേച്ഛവിഷയം പ്രാഹുരാൎയ്യാവൎത്തമതഃ പരം എന്നതുകൊണ്ടു് അറിയേണ്ടതാകുന്നു. ഇതിന്റെ അൎത്ഥം ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങിനെയുള്ള ജാതിനിയമത്തോടുകൂടാത്തതുകളായ ദേശങ്ങളെ മ്ലേച്ഛദേശങ്ങൾ എന്നു പറയുന്നു. മ്ലേച്ഛദേശങ്ങളിൽ ചേരാത്തതായ ദേശത്തെ ആൎയ്യാവൎത്തമെന്നു പറയുന്നു എന്നാകുന്നു. മധ്യദേശഃ, മധ്യമഃ (അ-പു-പ്ര-ഏ) ഇവ ൨-ം മധ്യദേശത്തിന്റെ പേർ. ഹിമവാങ്കൽനിന്നു തെക്കോട്ടു വിന്ധ്യപൎവ്വതംവരെയും കുരുക്ഷേത്രത്തിങ്കൽനിന്നു കിഴക്കോട്ടു പ്രയാഗവരെയുമുള്ള പ്രദേശത്തെ മധ്യദേശമെന്നറിഞ്ഞുകൊൾക. ഹിമവദ്വിന്ധ്യയോൎമ്മധ്യം യൽപ്രാഗ്വിനശനാദപി പ്രത്യഗേവപ്രയാഗാച്ച മധ്യദേശഃ പ്രകീൎത്തിതഃ എന്നുള്ള വചനം മേൽപറഞ്ഞതിന്റെ മൂലമാകുന്നു. മേൽപറഞ്ഞ വചനത്തിൽ വിനശനശബ്ദത്തിന്നു കുരുക്ഷേത്രമെന്നൎത്ഥമാകുന്നു. ശേഷങ്ങളായ ശബ്ദങ്ങളുടെ അൎത്ഥം സ്പഷ്ടമാകുന്നു.

ആൎയ്യാവൎത്തഃ പുണ്യഭൂമിൎമ്മധ്യം വിന്ധ്യഹിമാലയോഃ
നീവൃജ്ജനപദൌ ദേശവിഷയൌ തൂപവൎത്തനം. ൻ

ആൎയ്യാവൎത്തഃ (അ-പു-പ്ര-ഏ) പുണ്യഭൂമിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഹിമവാന്റെയും വിന്ധ്യപൎവ്വതത്തിന്റെയും മധ്യത്തിന്റെ പേർ. നീവൃൽ (ത-പു-പ്ര-ഏ) ജനപദഃ (അ-പു-പ്ര-

ഏ) ഇവ ൨-ം രാജ്യത്തിന്റെ പേർ. ദേശഃ, വിഷയഃ (അ-പു-പ്ര-ഏ) ഉപവൎത്തനം (അ-ന-പ്ര-ഏ) ഇവ ൩-ം ദേശത്തിന്റെ പേർ.

ത്രിഷ്വാഗോഷ്ഠാന്നഡപ്രായേ നഡ്വാന്നഡ്വല ഇത്യപി
കുമുദ്വാൻ കുമുദപ്രായേ വേതസ്വാൻ ബഹുവേതസേ.

ത്രിഷ്വാഗോഷ്ഠാൽ എന്നതിന്നു ഗോഷ്ഠം ഗോസ്ഥാനകമെന്നതിന്റെ മുമ്പേ പറയപ്പെടുന്ന ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നൎത്ഥമാകുന്നു. നഡ്വാൻ (ത-പു-പ്ര-ഏ) വേഴല്പ് വളരെ ഉള്ള പ്രദേശത്തിന്റെ പേർ. വേഴല്പ് വളരെ ഉള്ള ഭൂമി എന്നിപ്രകാരം വിശേഷ്യത്തെ സ്ത്രീലിംഗമാക്കുമ്പോൾ നഡ്വതീ എന്നു സ്ത്രീലിംഗമാകയും വിശേഷ്യത്തെ നപുംസകലിംഗമാക്കിയാൽ നഡ്വത് എന്നു നപുംസകലിംഗമാകയും ചെയ്യും. ഈ വിശേഷം ഗോഷ്ഠം ഗോസ്ഥാനകമെന്നതിന്നു മുമ്പേ പറയപ്പെടുന്ന ശബ്ദങ്ങൾക്ക് ഒക്കെയും ഊഹിച്ചുകൊൾകയും വേണം. കുമുദ്വാൻ (ത-പു പ്ര-ഏ) ആമ്പലധികമായുള്ള പ്രദേശത്തിന്റെ പേർ. വേതസ്വാൻ (ത-പു-പ്ര-ഏ) ആററുവഞ്ഞി അധികമായുള്ള പ്രദേശത്തിന്റെ പേർ.

ശാദ്വലശ്ശാദഹരിതേ സജംബാലേ തു പങ്കിലഃ
ജലപ്രായമനൂപം സ്യാൽ പുംസി കച്ഛസ്തഥാവിധഃ. ൧൧

ശാദ്വലഃ (അ-പു-പ്ര-ഏ) വൻപുല്ല് അധികമായുള്ള പ്രദേശത്തിന്റെ പേർ. പങ്കിലഃ (അ-പു-പ്ര-ഏ) ചേറുള്ള പ്രദേശത്തിന്റെ പേർ. ജലപ്രായം, അനൂപം (അ-ന-പ്ര-ഏ) ഇവ ൨-ം വളരെ ജലവൃക്ഷാദികളോടുകൂടിയ പ്രദേശത്തിന്റെ പേർ. കച്ഛഃ (അ-പു-പ്ര-ഏ) പുംസി എന്നു വിശേഷിച്ചു പറകയാൽ ത്രിഷ്വാഗോഷ്ഠാൽ എന്നുള്ള വിധി കച്ഛശബ്ദത്തിന്നു സംബന്ധിക്കില്ലെന്നറിഞ്ഞുകൊൾകയും വേണം. അനൂപദേശത്തോടു സദൃശമായ പുഴയുടെ വക്ക മുതലായതിന്റെ പേർ. കച്ഛമെന്നും അനൂപത്തോടു തുല്യാൎത്ഥമാകുന്നു എന്നു ചിലർ പറയുന്നു.

സ്ത്രീ ശൎക്കരാശൎക്കരിലശ്ശാൎക്കരശ്ശൎക്കരാവതി
ദേശഏവാദിമാവേവമുന്നേയാസ്സികതാവതി. ൧൨

ശൎക്കരാ (ആ-സ്ത്രീ-പ്ര-ഏ) സ്ത്രീ എന്നു വിശേഷിച്ചു പറകയാൽ ത്രിഷ്വാഗോഷ്ഠാൽഎന്ന വിധിശൎക്കരാശബ്ദത്തിന്നു സംബന്ധിക്കയില്ലെന്നറിഞ്ഞുകൊൾക. ശൎക്കരിലഃ ശാൎക്കരഃ (അ-പു-പ്ര-ഏ) മേല്പറഞ്ഞ ശബ്ദങ്ങളിൽ ആദ്യങ്ങളായ ശൎക്കരാ, ശൎക്കരില

ഈ രണ്ടു ശബ്ദങ്ങൾ ചുക്കാൻകല്ലുകളോടുകൂടിയ ദേശത്തിന്റെ പേരാകുന്നു. ശാൎക്കരമെന്നതു് ചുക്കാൻകല്ലുകളോടുകൂടിയ ദേശം മുതലായതിന്റെ പേർ. ഏവമുത്തരയാസ്സികതാവതി എന്നതിന്നു മണലോടുകൂടിയതിനെ പറയുന്നശബ്ദങ്ങൾ മേൽപറഞ്ഞപ്രകാരം ഊഹിക്കപ്പെടണമെന്നർത്ഥമാകുന്നു. അതുകൊണ്ടു സികതാ സികതിലശബ്ദങ്ങൾ മണലോടുകൂടിയ ദേശത്തിന്റെ പേരാകുന്നു എന്നും സൈകതമെന്നതു മണലോടുകൂടിയ ദേശം മുതലായതിന്റെ പേരാകുന്നു എന്നും ഗ്രഹിച്ചുകൊൾക.

ദേശോ നദ്യംബുവൃഷ്ട്യംബു സംപന്നവ്രീഹിപാലിതഃ
സ്യാന്നദീമാതൃകോ ദേവമാതൃകശ്ച യഥാക്രമം. ൧൨

നദീമാതൃകഃ (അ-പു-പ്ര-ഏ) ആററുവെള്ളംകൊണ്ടു ഉണ്ടാകുന്ന സസ്യങ്ങൾകൊണ്ടുപജീവനത്തോടുകൂടിയ ദേശത്തിന്റെ പേർ. ദേവമാതൃകഃ (അ-പു-പ്ര-ഏ) മഴവെള്ളംകൊണ്ടുണ്ടാകുന്ന സസ്യങ്ങൾകൊണ്ടുപജീവനത്തോടുകൂടിയ ദേശത്തിന്റെ പേർ.

സുരാജ്ഞിദേശേ രാജന്വാൻ സ്യാത്തതോƒന്യത്ര രാജവാൻ
ഗോഷ്ഠം ഗോസ്ഥാനകം തത്തു ഗൌഷ്ഠീനം ഭൂതപൂൎവ്വകം, ൧൩

രാജന്വാൻ (ത-പു-പ്ര-ഏ) നല്ല രാജാവുള്ള ദേശത്തിന്റെ പേർ. രാജവാൻ (ത-പു-പ്ര-ഏ) മേൽപറഞ്ഞ പ്രകാരമല്ലാത്ത ദേശത്തിന്റെ പേർ. രാജാവിനോടുകൂടിയതു് എന്നു പദാൎത്ഥമാകുന്നു. ഗോഷ്ഠം, ഗോസ്ഥാനകം (അ-പു-പ്ര-ഏ) ഇവ ൨-ം പശുക്കൾപാൎക്കുന്ന സ്ഥലത്തിന്റെ പേർ. ഗൌഷ്ഠീനം (അ-ന-പ്ര-ഏ) മുമ്പെ അതിൻവണ്ണമായിരുന്ന സ്ഥലത്തിന്റെ പേർ.

പൎയ്യന്തഭൂഃ പരിസരസ്സേതുരാളീ സ്ത്രിയാം പുമാൻ
വാമലൂരശ്ച നാകുശ്ച വല്മീകം പുന്നപുംസകം. ൧൪

പൎയ്യന്തഭൂഃ (ഊ-സ്ത്രീ-പ്ര-ഏ) പരിസരഃ (അ-പു-പ്ര-ഏ) ഇവ ൨-ം നദീപൎവ്വതാദിസമീപഭൂമിയുടെ പേർ. സേതുഃ (ഉ-പു-പ്ര-ഏ) ആളിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചിറയുടെ പേർ. വാമലൂരഃ (അ-പു-പ്ര-ഏ). നാകുഃ (ഉ-പു-പ്ര-ഏ) വല്മീകം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൩-ം പുററിന്റെ പേർ.

അയനം വൎത്മമാൎഗ്ഗാധ്വപന്ഥാനഃ പദവീ സൃതിഃ
സരണിഃ പദ്ധതിഃ പദ്യാ വൎത്തന്യേകപദീതി ച. ൧൫

അയനം (അ-ന-പ്ര-ഏ) വൎത്മ (ന-ന-പ്ര-ഏ) മാൎഗ്ഗഃ (അ-പു-പ്ര-ഏ) അധ്വാ, പന്ഥാഃ (ന-പു-പ്ര-ഏ) പദവീ (ഈ-സ്ത്രീ-പ്ര-ഏ) സൃതിഃ, സരണിഃ, പദ്ധതിഃ (ഇ-സ്ത്രീ-പ്ര-ഏ) പദ്യാ

(ആ-സ്ത്രീ-പ്ര-ഏ) വർത്മനി, ഏകപദീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൧൨-ം വഴിയുടെ പേർ.

അതിപന്ഥാസ്സുപന്ഥാശ്ച സൽപഥശ്ചാർച്ചിതേഽധ്വനി
വ്യധ്വോ ദുരധ്വോ വിപഥഃ കദധ്വാ കാപഥസ്സമാഃ. ൧൭

അതിപന്ഥാഃ, സുപന്ഥാഃ (ന-പു-പ്ര-ഏ) സൽപഥഃ (അ-പു-പ്ര-ഏ) ഇവ ൩-ം നല്ല വഴിയുടെ പേർ. വ്യധ്വഃ, ദുരധ്വഃ, വിപഥഃ (അ-പു-പ്ര-ഏ) കദധ്വാ (ന-പു-പ്ര-ഏ) കാപഥഃ (അ-പു-പ്ര-ഏ) ഇവ ൫-ം ദുർമ്മാർഗ്ഗത്തിന്റെ പേർ.

അപന്ഥാസ്ത്വപഥം തുല്യേ ശൃംഗാടക ചതുഷ്പഥേ
പ്രാന്തരം ദൂരശൂന്യോധ്വാ കാന്താരം വർത്മദുർഗ്ഗമം. ൧൮

അപന്ഥാഃ (ന-പു-പ്ര-ഏ) അപഥം (അ-ന-പ്ര-ഏ) ഇവ ൨-ം പിഴവഴിയുടെ പേർ. ശൃംഗാടകം, ചതുഷ്പഥം (അ-ന-പ്ര-ഏ) നാലു പെരുവഴി കൂടുന്ന സ്ഥലത്തിന്റെ പേർ. പ്രാന്തരം (അ-ന-പ്ര-ഏ) ദൂരമായും വൃക്ഷച്ഛായ ജലം ഇത്യാദിയോടുകൂടാത്തതായുമിരിക്കുന്ന വഴിയുടെ പേർ. കാന്താരം(അ-ന-പ്ര-ഏ) നടപ്പാൻ നിർവ്വാഹമില്ലാത്ത വഴിയുടെ പേർ.

ഗവ്യൂതിഃ സ്ത്രീ ക്രോശയുഗം നല്വഃ കിഷ്കു ചതുശ്ശതം
ഘണ്ടാപഥസ്സംസരണം തൽപുരസ്യോപനിഷ്കരം. ൧൯

ഗവ്യൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) അരക്കാതംവഴിയുടെ പേർ. നല്വഃ (അ-പു-പ്ര-ഏ) നാനൂറുകോൽ നീളമുള്ള സ്ഥലത്തിന്റെ പേർ. ഘണ്ടാപഥഃ (അ-പു-പ്ര-ഏ) സംസരണം (അ-ന-പ്ര-ഏ) ഇവ ൨-ം പത്തുവിൽപാട് വിസ്താരമുള്ള രാജമാർഗ്ഗത്തിന്റെ പേർ. ഉപനിഷ്കരം (അ-ന-പ്ര-ഏ) രാജഗൃഹത്തിന്നടുത്തുള്ള രാജമാർഗ്ഗത്തിന്റെ പേർ.

ദ്യാവാപൃഥിവ്യൌ രോദസ്യൌ ദ്യാവാഭൂമീ ച രോദസീ
ദിവസ്പൃഥിവ്യൌ ഗഞ്ജാ തു രുമാ സ്യാല്ലവണാകരഃ. ൨൦

ദ്യാവാപൃഥിവ്യൌ രോദസ്യൌ (ഈ-സ്ത്രീ-പ്ര-ദ്വി) ദ്യാവാഭൂമീ (ഈ-സ്ത്രീ-പ്ര-ദ്വി) രോദസീ (സ-ന-പ്ര-ദ്വി) ദിവസ്പൃഥിവ്യൌ (ഈ-സ്ത്രീ-പ്ര-ദ്വി) ഇവ ൫-ം ആകാശഭൂമികളുടെ പേർ. ഗഞ്ജാ, രുമാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഉപ്പുപടനയുടെ പേർ.

ഇതി ഭൂവർഗ്ഗഃ.

---

# പുരവൎഗ്ഗപ്രാരംഭഃ.

---

പൂഃ സ്ത്രീ പുരീ നഗൎയ്യൌ വാ പത്തനം പുടഭേദനം
സ്ഥാനീയം നിഗമോന്യത്തു യന്മൂലനഗരാൽ പുരം. ൧
തച്ഛാഖാ നഗരം വേശോ വേശ്യാജനസമാശ്രയഃ
ആപണസ്തു നിഷദ്യായാം വിപണിഃ പണ്യവീഥികാ. ൨
രഥ്യാ പ്രതോളീ വിശിഖാ സ്യാച്ചയോ വപ്രമസ്ത്രീയാം
പ്രാകാരോവരണസ്സാലഃ പ്രാചീനം പ്രാന്തതോ വൃതിഃ. ൩

പൂഃ (രെ-സ്ത്രീ-പ്ര-ഏ) പുരി, നഗരീ (ഈ-സ്ത്രീ-പ്ര-ഏ) പുരം നഗരം എന്നു നപുംസകമായിട്ടുമാം. പത്തനം, പുടഭേദനം, സ്ഥാനീയം (അ-ന-പ്ര-ഏ) നിഗമഃ (അ-പു-പ്ര-ഏ) ഇവ ൭-ം രാജധാനിയുടെ പേർ. ശാഖാനഗരം (അ-ന-പ്ര-ഏ) മൂലനഗരമല്ലാത്ത നഗരത്തിന്റെ പേർ. വേശഃ (അ-പു-പ്ര-ഏ) വേശ്യാജനസമാശ്രയഃ (അ-പു-പ്ര-ഏ) ഇവ ൨-ം തേവിടിശ്ശിത്തെരുവിന്റെ പേർ. ആപണഃ (അ-പു-പ്ര-ഏ) നിഷദ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വില്പാനായി നിരത്തപ്പെട്ട നാനാവസ്തുക്കളോടുകൂടിയ ശാലയുടെ പേർ. വിപണിഃ (ഇ-സ്ത്രീ-പ്ര-ഏ) വിപണീ എന്നു ഈകാരാന്തമായിട്ടുമാം. പണ്യവീഥികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അങ്ങാടിത്തെരുവിന്റെ പേർ. രഥ്യാ (ആ-സ്ത്രീ-പ്ര-ഏ) പ്രതോളീ (ഈ-സ്ത്രീ-പ്ര-ഏ) വിശിഖാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ഗ്രാമങ്ങളുടെ നടുവിൽ കൂടെയുള്ള വഴിയുടെ പേർ. ചയഃ (അ-പു-പ്ര-ഏ) വപ്രം (അ-ന-പ്ര-ഏ) വപ്രഃ എന്നു പുല്ലിംഗമായിട്ടുമാം. ഇവ ൨-ം മതിലടിയുടെ പേർ. പ്രാകാരഃ, വരണഃ, സാലഃ(അ-പു-പ്ര-ഏ)ഇവ ൩-ം മതിലിന്റെ പേർ പ്രാചീനം (അ-ന-പ്ര-ഏ) പുറമതിലിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. മഹേശ്വരടീകയിൽ നഗരാദിയുടെ ചുറ്റും മുളമുള്ളു മുതലായതുകൊണ്ടു കെട്ടപ്പെടുന്നതിനു് പ്രാചീനമെന്നുപേർ എന്നാകുന്നു. ആ അഭിപ്രായത്തിനു് അനുരൂപമായ മലയാളവാക്ക വേലിയുടെ പേർ എന്നാകുന്നു എന്നു ഞാൻ വിചാരിക്കുന്നു.

ഭിത്തിഃ സ്ത്രീ കുഡ്യമേഡൂകം യദന്തൎന്ന്യസ്തകീകസം
ഗൃഹഗേഹോദവസിതവേശ്മ സത്മ നികേതനം. ൪
നിശാന്തവസ്ത്യസദന ഭവനാഗാരമന്ദിരം
ഗൃഹാഃ പുംസി ച ഭൂമ്നേവ നികായ്യനിലയാലയാഃ ൫

ധിഷ്ണ്യമോകോ നിവസനം സ്ഥാനം വാസ്തുനിവേശനം
ശരണം ധാമ സംസ്ത്യായോ നിവാസാവസഥ ക്ഷയാഃ. സ
വാസഃ കുടോ ദ്വയോശ്ശാലാ സഭാ സഞ്ജവനം ത്വിദം
ചതുശ്ശാലം മുനീനാം തു പൎണ്ണശാലോടജോഽസ്ത്രിയാം. ൭

ഭിത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) കുഡ്യം (അ-ന-പ്ര-ഏ) ഇവ ൨-ം ചുമരിന്റെ പേർ. ഏഡൂകം (അ-ന-പ്ര-ഏ) ഉറപ്പിനുവേണ്ടി അകത്തു കഠിനാസ്ഥികൾ വച്ചുണ്ടാക്കിയ ചുമരിന്റെ പേർ. ഗൃഹം, ഗേഹം, ഉദവസിതം (അ-ന-പ്ര-ഏ) വേശ്മ, സത്മ (ന-ന-പ്ര-ഏ) നികേതനം, നിശാന്തം, വസ്ത്യം സദനം, ഭവനം, അഗാരം ആഗാരമെന്നുമാം. വിദ്യാദഗാരമാഗാരമപഗാമാപഗാമപി എന്നു ദ്വിരൂപകോശവചനമുണ്ട്. മന്ദിരം (അ-ന-പ്ര-ഏ) ഗൃഹാഃ (അ-പു-പ്ര-ബ) ഗൃഹശബ്ദം പുല്ലിംഗമായി പ്രയോഗിക്കുമ്പോൾ ബഹുവചനാന്തമായിട്ടല്ലാതെ പ്രയോഗിക്കരുത്. നികായ്യഃ, നിലയഃ, ആലയഃ (അ-പു-പ്ര-ഏ) ധിഷ്ണ്യം (അ-ന-പ്ര-ഏ) ഓകഃ (സ-ന-പ്ര-ഏ) നിവസനം, സ്ഥാനം (അ-ന-പ്ര-ഏ) വാസ്തു (ഉ-ന-പ്ര-ഏ) നിവേശനം, ശരണം (അ-ന-പ്ര-ഏ) ധാമ (ന-ന-പ്ര-ഏ) സംസ്ത്യായഃ, നിവാസഃ, ആവസഥഃ, ക്ഷയഃ (അ-പു-പ്ര-ഏ) വാസഃ (അ-പു-പ്ര-ഏ) കുടഃ (അ-പു-പ്ര-ഏ) കുടീ എന്നു സ്ത്രീലിംഗമായിട്ടുമാം. വാസഃ കൂടോദ്വയോശ്ശാലാ എന്നു ചിലർ പഠിക്കുന്നു. അതു ശരിയല്ല എന്നു ഞാൻ വിചാരിക്കുന്നു. കൂടോസ്ത്രീനിശ്ചലവ്യാജഗൃഹാവയവദാരുഷു ഗൃഹയോഃഘനസീരാംഗരാശൃദ്രിശിഖരേഷു എന്നു കോശാന്തരത്തിങ്കൽ കൂടശബ്ദം ഗൃഹത്തിന്റെ പേരായി പറയപ്പെട്ടതു തന്നെ എങ്കിലും മേൽപറഞ്ഞ വചനത്തിൽ അസ്ത്രീ എന്നുണ്ടാകയാൽ ഇവിടെ കൂടോദ്വയോഃ എന്നെടുത്തു ദ്വയോഃ എന്ന ശബ്ദംകൊണ്ടു ഗൃഹവാചിയായിരിക്കുന്ന കൂടശബ്ദത്തിനു സ്ത്രീത്വം വിധിക്കപ്പെട്ടതു വിരുദ്ധമായി വരുന്നതാകുന്നു. മഹേശ്വരടീകയിൽ വാസഃ കുടോദ്വയോഃ എന്നുതന്നെ എഴുതിയിരിക്കുന്നു. കുടഃ കോടേ പുമാനസ്ത്രീ ഘടോസ്ത്രീപുംസയോർഗൃഹേ എന്നു മേദിനീകോശവുമുണ്ട്. അതുകൊണ്ടു വാസഃ കുടോദ്വയോശ്ശാലാ എന്നുതന്നെ പഠിച്ചുകൊൾകയുംവേണം. ശാലാ, സഭാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩൨-ം ഗൃഹത്തിന്റെ പേർ. മഹേശ്വരടീകയിൽ ധിഷ്ണ്യമോകോനിവാസനമിത്യാദി ശ്ലോകമില്ല, എങ്കിലും ഈ പ്രദേശത്തിങ്കൽ ചിലരുടെ പാഠം അതോടുകൂടീട്ടാകയാൽ അതും ചേർക്കപ്പെട്ടിരിക്കുന്നു. സഞ്ജവനം (അ-ന-പ്ര-ഏ) തെക്കിനി

മുതലായ നാലുശാലകളോടുകൂടിയ ഗ്രഹത്തിന്റെ പേർ. പൎണ്ണശാലാ (ആ-സ്ത്രീ-പ്ര-ഏ) ഉടജഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ഇവ ൨-ം ഋഷികളുടെ ഗ്രഹത്തിന്റെ പേർ.

ചൈത്യമായതനം തുല്യേ വാജിശാലാ തു മന്ദുരാ
ആവേശനം ശില്പിശാലാ പ്രപാ പാനീയശാലികാ. ൭

ചൈത്യം, ആയതനം (അ-ന-പ്ര-ഏ) ഇവ ൨-ം ദേവാലയത്തിന്റെ പേർ എന്നു ചിലർ വിവരിച്ചിരിക്കുന്നു. മഹേശ്വരടീകയിൽ യജ്ഞായതനദേശസ്യ എന്നാകുന്നു. യാഗത്തിന്നായിക്കൊണ്ടുള്ള സ്ഥാനവിശേഷത്തിന്റെ പേർ എന്നു അതിന്റെ അൎത്ഥമാകുന്നു. വാജിശാലാ, മന്ദുര (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കുതിരപ്പന്തിയുടെ പേർ. ആവേശനം (അ-ന-പ്ര-ഏ) ശില്പിശാലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ആശാരി മുതലായവരുടെ പണിപ്പുരയുടെ പേർ. പ്രപാ, പാനീയശാലികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തണ്ണീൎപ്പന്തലിന്റെ പേർ.

മഠശ്ഛാത്രാദിനിലയ സ്സത്രശാലാ പ്രതിശ്രയഃ
ബൌദ്ധാനാന്തു വിഹാരോസ്ത്രീഗഞ്ജാതു മദിരാഗ്രഹം. ൮

മഠഃ (അ-പു-പ്ര-ഏ) ശിഷ്യർ മുതലായവരുടെ ഗ്രഹത്തിന്റെ പേർ. സത്രശാലാ (ആ-സ്ത്രീ-പ്ര-ഏ) പ്രതിശ്രയഃ (അ-പു-പ്ര-ഏ) ഇവ ൨-ം യാഗശാലയുടെ പേർ. വിഹാരഃ (അ-പു-പ്ര-ഏ) പള്ളിയുടെ പേർ. വിഹാരം എന്നു നപുംസകമായിട്ടുമാം. ഗഞ്ജാ (ആ-സ്ത്രീ-പ്ര-ഏ) മദിരാഗ്രഹം (അ-ന-പ്ര-ഏ) ഇവ ൨-ം മദ്യഗ്രഹത്തിന്റെ പേർ. മഹേശ്വരടീകയിൽ മഠശ്ഛാത്രാദിനിലയോ ഗഞ്ജാതു മദിരാഗ്രഹമെന്നു പാഠം കാണുന്നു.

ഗൎഭാഗാരം വാസഗ്രഹമരിഷ്ടംസൂതികാഗ്രഹം
കുട്ടിമോസ്ത്രീ നിബദ്ധാഭൂ ശ്ചന്ദ്രശാലാ ശിരോഗ്രഹം: ൯

ഗൎഭാഗാരം, വാസഗ്രഹം (അ-ന-പ്ര-ഏ) ഇവ ൨-ം ഉള്ളറയുടെ പേർ. അരിഷ്ടം, സൂതികാഗ്രഹം (അ-ന-പ്ര-ഏ) ഇവ ൨-ം ഈറ്റില്ലത്തിന്റെ പേർ. കുട്ടിമഃ (അ-പു-പ്ര-ഏ) കൽത്തറയുടെ പേർ. കുട്ടിമം എന്നു നപുംസകമായിട്ടുമാം. ചന്ദ്രശാലാ (ആ-സ്ത്രീ-പ്ര-ഏ) ശിരോഗ്രഹം (അ-ന-പ്ര-ഏ) ഇവ ൨-ം ഒരു ഗ്രഹത്തിന്റെ മുകളിലുണ്ടാക്കപ്പെട്ട മറെറാരു ഗ്രഹത്തിന്റെ പേർ. മിനുസമുള്ള വീട്ടിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിച്ചതു നിൎമ്മൂലമാകുന്നു. ശിരോഗ്രഹമെന്നതിന്നു ശിരസ്സിങ്കലുള്ള ഗ്രഹമെന്നു അൎത്ഥമാകുന്നു. എന്നാൽ ഒരു ഗ്രഹത്തിന്റെ ഉ

പരിഭാഗത്തിങ്കലുണ്ടാക്കപ്പെട്ട ഗൃഹം എന്നല്ലാതെ മിന്നസമുള്ള ഗൃഹമെന്ന ആയത്തുകൊണ്ടു് കിട്ടുവാൻ വഴിയില്ല.

വാതായനം ഗവാക്ഷസ്സ്യാന്മണ്ഡപോഽസ്ത്രീ ജനാശ്രയഃ
ഹർമ്മ്യാദിർധിനിനാംവാസഃ പ്രാസാദോ ദേവഭൂഭുജാം. ൧൫

വാതായനം (അ-ന-പ്ര-ഏ) ഗവാക്ഷഃ (അ-പു-പ്ര-ഏ) ഇവ ൨-ം കിളിവാതലിന്റെ പേർ. മണ്ഡപഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ജനാശ്രയഃ (അ-പു-പ്ര-ഏ) ഇവ ൨-ം മണ്ഡപത്തിന്റെപേർ. ഹർമ്മ്യാദിഃ (ഇ-പു-പ്ര-ഏ) ഹർമ്മ്യാദിഃധനിനാം വാസഃ എന്നന്വയം. ഹർമ്മ്യം മുതലായ ശബ്ദങ്ങൾ ധനികന്മാരുടെ ഗൃഹമെന്നർത്ഥത്തോടുകൂടിയവയാകുന്നു് എന്നു അതിന്റെ അർത്ഥമാകുന്നു. ഹർമ്മ്യം, സ്വസ്തികം, അട്ടാലകം ഇത്യാദികൾ ധനികഗൃഹത്തിന്റെ പേരാകുന്നു എന്നു താല്പര്യം. പ്രാസാദഃ (അ-പു പ്ര-ഏ) ദേവാലയത്തിന്റെയും രാജഗൃഹത്തിന്റെയും പേർ.

സൌധോഽസ്ത്രീ രാജസദനമുപകാര്യോപകാരികാ
സ്വസ്തികസ്സർവ്വതോഭദ്രോ നന്ദ്യാവർത്താദയോപി ച. ൧൬
വിച്ഛന്ദകഃ പ്രഭേദാ ഹി ഭവന്തീശ്വരവേശ്മനാം
സ്ത്ര്യാഗാരംഭൂഭുജാമന്തഃപുരം സ്യാദവരോധനം. ൧൭
ശുദ്ധാന്തശ്ചാവരോധശ്ച സ്യാദട്ടഃ ക്ഷൌമ മസ്ത്രിയാം
പ്രഘാണപ്രഘണാലിന്ദാ ബഹിർദ്വാരപ്രകോഷ്ഠകേ. ൧൮

സൌധഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. രാജസദനം (അ-ന-പ്ര-ഏ) ഇവ ൨-ം രാജഗൃഹത്തിന്റെ പേർ. ഉപകാര്യാ, ഉപകാരികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം രാജയോഗ്യമായ കൂടാരത്തിന്റെ പേർ. സൌധാദികൾ നാലും രാജഗൃഹത്തിന്റെ പേർ. എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു.

സ്വസ്തികഃ, സർവ്വതോഭദ്രഃ (അ-പു-പ്ര-ഏ) നന്ദ്യാവർത്താദയഃ (ഇ-പു-പ്ര-ബ) ച (അ) വിച്ഛന്ദകഃ (അ-പു-പ്ര-ഏ)പ്രഭേദാഃ (അ-പു-പ്ര-ബ) ഹി (അ) ഭവന്തി (ലട്-പ്ര-ഏ) ഈശ്വരവേശ്മനാം പ്രഭേദാഃ ഭവന്തി ഹി എന്നു മേൽപറഞ്ഞ പദങ്ങളുടെ അന്വയമാകുന്നു. സ്വസ്തികവും സർവ്വതോഭദ്രവും വിച്ഛന്ദകവും നന്ദ്യാവർത്താദികളും ഈശ്വരവേശ്മങ്ങളുടെ പ്രഭേദങ്ങളാകുന്നു എന്നു് അതിന്റെ അർത്ഥമാകുന്നു. അതിൽവെച്ചു സ്വസ്തികമെന്നതു് നാലുഗോപുരങ്ങളോടുകൂടിയ രാജഗൃഹത്തിന്റെ പേരാകുന്നു. സർവ്വതോഭദ്രമെന്നതു് വളരെ നിലകളോടുകൂടിയ മാളി

കയുടെ പേരാകുന്നു. വിച്ഛന്ദകമെന്നതു വളരെ വിസ്താരത്തോടും ഭംഗിയോടും കൂടിയ ഗൃഹത്തിന്റെ പേരാകുന്നു. നന്ദ്യാവർത്തമെന്നതു് വൃത്താകാരമായ ഗൃഹത്തിന്റെ പേരാകുന്നു. ആദിശബ്ദംകൊണ്ടു് രുചകവർദ്ധമാനാദികളെ സംഗ്രഹിച്ചിരിക്കുന്നു. വിച്ഛന്ദകഃ പ്രഭേദാഹി എന്നു ചിലർ പഠിക്കുന്നതും വിച്ഛന്ദകം പുരക്കൂട്ടിന്റെ ഭേദം എന്നർത്ഥം പറയുന്നതും ഏതൊരു മൂലത്തെ അവലംബിച്ചിട്ടാകുന്നു എന്നു ഞാൻ അറിയുന്നില്ല. ഈശ്വരവേശ്മങ്ങൾ എന്നു മുൻപറഞ്ഞതിനെ രാജഗൃഹങ്ങൾ എന്നും പ്രഭേദങ്ങൾ എന്നതിന്നു വിശേഷങ്ങൾ എന്നും അർത്ഥം ഗ്രഹിക്കപ്പെടുകയും വേണം. അന്തഃപുരം, അവരോധനം (അ-ന-പ്ര-ഏ) ശുദ്ധാന്തഃ, അവരോധഃ (അ-പു-പ്ര-ഏ) ഇവ ൪-ം രാജസ്ത്രീകൾ പാക്കുന്ന ഗൃഹത്തിന്റെ പേർ. അട്ടഃ (അ-പു-പ്ര-ഏ) ക്ഷൗമം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൨-ം കൊത്തളത്തിന്റെ പേർ. പ്രഘാണഃ, പ്രഘണഃ, അലിന്ദഃ (അ-പു-പ്ര-ഏ) ഇവ ൩-ം പുറത്തിണ്ണയുടെ പേർ.

ഗൃഹാവഗ്രഹണീ ദേഹല്യങ്ഗണം ചത്വരാജിരേ
അധസ്താദ്ദാരുണി ശിലാ നാസാ ദാരൂപരിസ്ഥിതം. ൧൩

ഗൃഹാവഗ്രഹണീ, ദേഹളീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചെറുപടിയുടെ പേർ. അങ്ഗണം അങ്ഗനമെന്നും ചിലർ പഠിക്കുന്നു. അങ്ഗനം പ്രാംഗണേയാനേ കാമിന്യാമങ്ഗനാമതാ എന്നു വിശ്വവാക്യവുമുണ്ടു്. ചത്വരം, അജിരം (അ-ന-പ്ര-ഏ) ഇവ ൩-ം മുററത്തിന്റെ പേർ. ശിലാ (ആ-സ്ത്രീ-പ്ര-ഏ) താഴത്തെ പടിയുടെ പേർ. നാസാ (ആ-സ്ത്രീ-പ്ര-ഏ) മേലേ പടിയുടെ പേർ.

പ്രച്ഛന്നമന്തർദ്വാരം സ്യാൽ പക്ഷദ്വാരന്തു പക്ഷകഃ
വലീകനീധ്രേ പടലപ്രാന്തേഽഥ പടലഞ്ഛദിഃ. ൧൪

പ്രച്ഛന്നം, അന്തർദ്വാരം (അ-ന-പ്ര-ഏ) ഇവ ൨-ം അകത്തെ വാതിലിന്റെ പേർ. പക്ഷദ്വാരം (അ-ന-പ്ര-ഏ) പക്ഷകഃ (അ-പ്ര-പ്ര-ഏ) മഹേശ്വരടീകയിലെ പാഠം പക്ഷകമെന്നാകുന്നു. ഇവ ൨-ം ഇരുഭാഗങ്ങളിലുമുള്ള വാതിലിന്റെ പേർ. വലീകം, നീധ്രം, പടലപ്രാന്തം (അ-ന-പ്ര-ഏ) ഇവ ൩-ം വാമടപ്പുറമേ വെക്കുന്ന ഇറപ്പലകയുടെ പേർ. പടലം (അ-ന-പ്ര-ഏ) ഛദിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മേവാനുള്ളതിന്റെ പേർ.

**ഗോപാനസീ തു വലഭീ ച്ഛാദനേ വക്രദാരുണി**
**കപോതപാലികായാന്തു വിടങ്കം പുന്നപുംസകം.** ൧൫

ഗോപാനസീ (ഈ-സ്ത്രീ-പ്ര-ഏ) വളഭീ(ഈ-സ്ത്രീ-പ്ര-ഏ) ഇവ രണ്ടും മറവിനായിക്കൊണ്ടുവെയ്ക്കുന്ന വളഞ്ഞ മരത്തിന്റെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. വേറെ ഉള്ള പുസ്തകങ്ങളിൽ കൊട്ടുങ്ങനിൽത്തുന്നതായ വളഞ്ഞ ഒരു മരമായ മുഖപ്പലകയുടെ പേർ എന്നു ഭാഷകാണുന്നു. കപോതപാളികാ (ആ-സ്ത്രീ-പ്ര-ഏ) വിടങ്കം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൨-ം പ്രാവിൻപലകയുടെ പേർ.

*സ്ത്രീദ്വാർ ദ്വാരം പ്രതീഹാരസ്സ്യാദ്വിതർദ്ദിസ്തുവേദികാ
തോരണോസ്ത്രീ ബഹിർദ്വാരം പുരദ്വാരന്തു ഗോപുരം. ഫല

കൂടം പൂർദ്വാരി യദ്ധസ്തീനഖസ്തസ്മിന്നഥസ്ത്രിഷു
കവാടമരരന്തുല്യേ തദ്വിഷ്കംഭേൎഗ്ഗളം നനാ.

ദ്വാഃ (രേ-സ്ത്രീ-പ്ര-ഏ) ദ്വാരം (അ-ന-പ്ര-ഏ) പ്രതീഹാരഃ (അ-പു-പ്ര-ഏ) ഇവ ൩-ം വാതിലിന്റെപേർ. വിതർദ്ദിഃ(ഇ-സ്ത്രീ-പ്ര-ഏ) വേദികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തിണ്ണയുടെ പേർ. തോരണഃ (അ-പു-പ്ര-ഏ) തോരണമെന്നു നപുംസകലിംഗമായിട്ടുമാം. ബഹിർദ്വാരം (അ-ന-പ്ര-ഏ) ഇവ ൨-ം ദ്വാരബഹിർഭാഗത്തിന്റെ പേർ. എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. പുറത്തു രണ്ടു തൂണു നാട്ടിക്കെട്ടി, അലങ്കാരവും മംഗലവുമായിട്ടുള്ള മാല കെട്ടുവാനുള്ളതിന്റെ പേർ എന്നു വേറെ ചിലർ പറഞ്ഞിരിക്കുന്നു. ബഹിർദ്വാരമെന്ന ശബ്ദത്തിന്റെ അവയവാൎത്ഥത്തിന്നു് അനുരൂപമായ വ്യാഖ്യാനം മഹേശ്വരടീകയിൽ പറഞ്ഞതുതന്നെ എന്നറിഞ്ഞുകൊൾകയും വേണം. പുരദ്വാരം, ഗോപുരം (അ-ന-പ്ര-ഏ) ഇവ ൨-ം ഗോപുരത്തിന്റെ പേർ. കൂടം (അ-ന-പ്ര-ഏ) ഹസ്തിനഖഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആനക്കല്ലടയുടെ പേർ. കവാടം (അ-ന-പ്ര-ഏ) കവാടഃ എന്നു പുല്ലിംഗമായിട്ടും കവാടീ എന്നു സ്ത്രീലിംഗമായിട്ടുമാം. അരരം (അ-ന-പ്ര-ഏ) ഇതിന്നും മേല്പറഞ്ഞതുപോലെ സ്ത്രീലിംഗപുല്ലിംഗങ്ങളിലെ രൂപഭേദത്തെ ഊഹിച്ചുകൊള്ളുക. ഇവ ൨-ം വാതിലിന്റെ പേർ. ഇതിന്നു മുമ്പിൽ വാതിലിന്റെ പേർ എന്നു കാണിക്കപ്പെട്ട വാക്കിനു കട്ടിളപ്പഴുതിന്റെ പേർ എന്നും ഇവിടെ കാണിച്ചതിന്നു കട്ടിളപ്പഴുതു് അടയ്ക്കുവാനുള്ള പലക എന്നും അൎത്ഥഭേദത്തെ ഗ്രഹിച്ചുകൊൾകയും വേണം. കപാടമരരംതുല്യേ എന്നും പാഠമുണ്ടു്. കവാടശ്ചകപാടശ്ച ത്രിഷുസ്യാദരരംനനാ എന്നു വാചസ്പതിവാക്യമുണ്ടു്. ആ വാക്യത്തിൽ അരരശബ്ദം പുല്ലിംഗമായിട്ടില്ല എന്നും പറഞ്ഞിരിക്കുന്നു. അൎഗ്ഗളം (അ-ന-പ്ര-

ഏ) അൎഗ്ഗളാ എന്നു സ്ത്രീലിംഗമായിട്ടുമാം. തഴുതിന്റെ പേർ.

ആരോഹണംസ്യാൽസോപാനംനിശ്രേണിസ്ത്വധിരോഹിണീ
സമ്മാൎജ്ജനീ ശോധനീസ്യാൽ സംകരോവകരസ്തയൊ
ക്ഷിപ്തേമുഖം നിസ്സരണം സന്നിവേശോ നികൎഷണം
സമൌ സംവസഥഗ്രാമൌ വേശ്മഭൂൎവ്വാസ്തുരസ്ത്രീയാം. ൨൦

ആരോഹണം, സോപാനം (അ-ന-പ്ര-ഏ)ഇവ ൨-ം കല്പടയുടെപേർ. നിശ്രേണിഃ (ഇ-സ്ത്രീ-പ്ര-ഏ)നിശ്രേണീ എന്നു ഈകാരാന്തമായിട്ടുമാം. അധിരോഹിണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കോണിയുടെപേർ. സമ്മാൎജ്ജനീ, ശോധനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചൂലിന്റെ പേർ. സംകരഃ അവകരഃ (അ-പു-പ്ര-ഏ) ഇവ ൨-ം അടിച്ചുകളകപ്പെട്ടതിന്റെ പേർ. മുഖം(അ-ന-പ്ര-ഏ) നിസ്സരണം(അ-ന-പ്ര-ഏ) ഇവ ൨-ം പുരയുടെ മുഖത്തിന്റെ പേർ. സന്നിവേശഃ (അ-പു-പ്ര-ഏ) നികൎഷണം (അ-ന-പ്ര-ഏ) ഇവ ൨-ം നന്നായിട്ടുള്ള വാസസ്ഥാനത്തിന്റെ പേർ. എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ക്രീഡാപ്രദേശത്തിന്റെ പേർ എന്നും മതമുണ്ടു. സംവസഥഃ, ഗ്രാമഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഗ്രാമത്തിന്റെ പേർ. വേശ്മഭൂഃ (ഊ-സ്ത്രീ-പ്ര-ഏ) വാസ്തുഃ(ഉ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ഇവ ൨-ം ഗൃഹഭൂമിയുടെപേർ.

ഗ്രാമാന്ത ഉപശല്യം സ്യാൽ സീമസീമേ സ്ത്രിയാമുഭേ
ഘോഷ ആഭീരപല്ലീ സ്യാൽ പക്കണശ്ശബരാലയഃ. ൨൧

ഗ്രാമാന്തഃ (അ-പു-പ്ര-ഏ) ഉപശല്യം (അ-ന-പ്ര-ഏ) ഇവ ൨-ം ഗ്രാമസമീപപ്രദേശത്തിന്റെ പേർ. സീമ (ന-സ്ത്രീ-പ്ര-ഏ) സീമാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഗ്രാമാദികളുടെ അതിരിന്റെ പേർ. ഗ്രാമാന്താദി നാലും ഗ്രാമാദികളുടെ അതിരിന്റെ പേർ എന്നും മതമുണ്ടു. ഘോഷഃ (അ-പു-പ്ര-ഏ) ആഭീരപല്ലീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഇടയരുടെ കുടികളുടെ പേർ. പക്കണഃ (അ-പു-പ്ര-ഏ) ശബരാലയഃ (അ-പു-പ്ര-ഏ) ഇവ ൨-ം കാട്ടാളപ്പുരയുടെ പേർ.

ഇതി പുരവൎഗ്ഗഃ.

---

## ശൈലവർഗ്ഗപ്രാരംഭഃ.

---

മഹീധ്രശിഖരിക്ഷ്മാഭൃദഹാൎയ്യധരപൎവ്വതാഃ
അദ്രിഗോത്രഗിരിഗ്രാവാ ചലശൈലശിലോച്ചയാഃ. ൧

മഹീധ്രഃ (അ-പു-പ്ര-ഏ) ശിഖരീ (ന-പു-പ്ര-ഏ) ക്ഷ്മാഭൃൽ (ത-പു-പ്ര-ഏ) അഹാൎയ്യഃ, ധരഃ, പൎവ്വതഃ(അ-പു-പ്ര-ഏ) അദ്രിഃ (ഇ-പു-പ്ര-ഏ) ഗോത്രഃ (അ-പു-പ്ര-ഏ) ഗിരിഃ (ഇ-പു-പ്ര-ഏ) ഗ്രാവാ (ന-പു-പ്ര-ഏ) അചലഃ, ശൈലഃ, ശിലോച്ചയഃ (അ-പു-പ്ര-ഏ) ഇവ ൧൩-ം പൎവ്വതത്തിന്റെ പേർ.

ലോകാലോകശ്ചക്രവാള സ്ത്രികൂടസ്ത്രികകുൽസമൌ
അസ്തമസ്തു ചരമക്ഷ്മാഭൃദുദയഃ പൂൎവ്വപൎവ്വതഃ. ൨

ലോകാലോകഃ, ചക്രവാളഃ (അ-പു-പ്ര-ഏ) ഇവ ൨-ം ലോകാലോകപൎവ്വതത്തിന്റെ പേർ. ത്രികൂടഃ (അ-പു-പ്ര-ഏ) ത്രികകുൽ (ദ-പു-പ്ര-ഏ) ഇവ ൨-ം ത്രികൂടപൎവ്വതത്തിന്റെ പേർ. അസ്തഃ (അ-പു-പ്ര-ഏ) ചരമക്ഷ്മാഭൃൽ (ത-പു-പ്ര-ഏ) ഇവ ൨-ം അസ്തമയപൎവ്വതത്തിന്റെ പേർ. ഉദയഃ, പൂൎവ്വപൎവ്വതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉദയപൎവ്വതത്തിന്റെ പേർ.

ഹിമവാൻ നിഷധോ വിന്ധ്യോ മാല്യവാൻ പാരിയാത്രകഃ
ഗന്ധമാദനമന്യേ ച ഹേമകൂടാദയോ നഗാഃ. ൩

ഹിമവാൻ (ത-പു-പ്ര-ഏ) നിഷധഃ, വിന്ധ്യഃ (അ-പു-പ്ര-ഏ) മാല്യവാൻ (ത-പു-പ്ര-ഏ) പാരിയാത്രകഃ (അ-പു-പ്ര-ഏ) ഗന്ധമാദനം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. സ്യാൽ ഗന്ധമാദനോളം ഗന്ധകവാനരാന്തരേ സ്ത്രീസുരായാംനഗേ നസ്ത്രീ എന്നു മേദിനീകോശവചനമുണ്ടു്. അതിൽ നപുംസകമായിട്ടും പുല്ലിംഗമായിട്ടുമാമെന്നു പറഞ്ഞിരിക്കയാൽ ഇവിടെ നപുംസകനിൎദ്ദേശംകൊണ്ടു ലിംഗാന്തരനിഷേധതാല്പൎയ്യത്തെ കല്പിക്കുന്നില്ല. മേൽപറഞ്ഞ ശബ്ദങ്ങൾ ൬-ം പ്രധാനമായ ഓരോരോ പൎവ്വതങ്ങളുടെ പേർ. അന്യേചഹേമകൂടാദയോനഗാഃ എന്നതിന്നു മേൽപറഞ്ഞ ഹിമവാൻ മുതലായ പൎവ്വതങ്ങളിൽനിന്നു അന്യങ്ങളായിരിക്കുന്ന ഹേമകൂടം മുതലായതുകളും പൎവ്വതങ്ങളാകുന്നു എന്നൎത്ഥമാകുന്നു.

പാഷാണഃ പ്രസ്തരഗ്രാവോപലാശ്മാനശ്ശിലാ ദൃഷൽ
കൂടോऽസ്ത്രീ ശിഖരം ശൃംഗം പ്രപാതസ്തു തടോ ഭൃഗുഃ. ൪

പാഷാണഃ, പ്രസ്തരഃ (അ-പു-പ്ര-ഏ) ഗ്രാവാ (ന-പു-പ്ര-ഏ) ഉപലഃ (അ-പു-പ്ര-ഏ) അശ്മാ (ന-പു-പ്ര-ഏ) ശിലാ (ആ-സ്ത്രീ-പ്ര-ഏ) ദൃഷൽ (ദ-സ്ത്രീ-പ്ര-ഏ) ഇവ ൭-ം കല്ലിന്റെ പേർ. കൂടഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. അസ്ത്രീ എന്നതു മദ്ധ്യമണിന്യായേന രണ്ടിനോടും സംബന്ധമുള്ളതാകയാൽ ശിഖരമെന്നതും മേൽപ്രകാരമാകുന്നു. ശൃംഗം (അ-ന-പ്ര-ഏ) ഇവ ൩-ം കൊടുമുടിയുടെ പേർ. പ്രപാതഃ, തടഃ (അ-പു-പ്ര-ഏ) ഭൃഗുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം മലച്ചരിവിന്റെ പേർ.

കടകോऽസ്ത്രീ നിതംബോऽദ്രേഃ സ്നുഃ പ്രസ്ഥസ്സാനുരസ്ത്രിയാം
ഉത്സഃ പ്രസ്രവണം വാരിപ്രവാഹോ നിർഝരോ ഝരഃ. ൩

കടകഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. പർവ്വതമദ്ധ്യഭാഗത്തിന്റെ പേർ. സ്നുഃ (ഉ-പു-പ്ര-ഏ) പ്രസ്ഥഃ (അ-പു-പ്ര-ഏ) സാനുഃ (ഉ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൩-ം താഴ്വരയുടെ പേർ. ഉത്സഃ (അ-പു-പ്ര-ഏ) പ്രസ്രവണം (അ-ന-പ്ര-ഏ) ഇവ ൨-ം ഉറവു പുറപ്പെടുന്നിടത്തിന്റെ പേർ. വാരിപ്രവാഹഃ, നിർഝരഃ, ഝരഃ (അ-പു-പ്ര-ഏ) ഇവ ൩-ം അരുവിയാറിന്റെ പേർ.

ദരീ തു കന്ദരോ വാസ്ത്രീ ദേവഖാതബിലേ ഗുഹാ
ഗഹ്വരം ഗണ്ഡശൈലാസ്തു ച്യുതാഃ സ്ഥൂലോപലാ ഗിരേഃ.

ദരീ (ഈ-സ്ത്രീ-പ്ര-ഏ) കന്ദരഃ (അ-പു-പ്ര-ഏ) കന്ദരാ എന്നു സ്ത്രീലിംഗമായിട്ടുമാം. ഇവ ൨-ം പർവ്വതങ്ങളിൽ മനുഷ്യരാൽ ഉണ്ടാക്കപ്പെട്ട മടയുടെ പേർ. ഗുഹാ (ആ-സ്ത്രീ-പ്ര-ഏ) ഗഹ്വരം (അ-ന-പ്ര-ഏ) ഇവ ൨-ം ദേവനിർമ്മിതമായ മടയുടെ പേർ. ദരീ, കന്ദരഃ, ഗുഹാ, ഗഹ്വരം ഇവ ൪-ം ദേവനിർമ്മിതമായ മടയുടെ പേർ എന്നും ഒരു മതമുണ്ടു്. ഗണ്ഡശൈലാഃ (അ-പു-പ്ര-ബ) മലയിൽനിന്നു വീണ വലിയ കല്ലുകളുടെ പേർ.

ഖനിഃ സ്ത്രിയാമാകരസ്സ്യാൽ പാദാഃ പ്രത്യന്തപർവ്വതാഃ
ഉപത്യകാദ്രേരാസന്നാ ഭൂമിരൂർദ്ധ്വമധിത്യകാ. ൪

ഖനിഃ (ഇ-സ്ത്രീ-പ്ര-ഏ) ആകരഃ (അ-പു-പ്ര-ഏ) ഇവ ൨-ം രത്നാദികൾ വിളയുന്ന സ്ഥലത്തിന്റെ പേർ. പാദാഃ, പ്രത്യന്തപർവ്വതാഃ (അ-പു-പ്ര-ബ) ഇവ ൨-ം പ്രധാനപർവ്വതങ്ങളുടെ ചുററുമുള്ള ചെറിയ പർവ്വതങ്ങളുടെ പേർ. ഉപത്യകാ (ആ-സ്ത്രീ-പ്ര-ഏ) മലയ്ക്കടുത്ത പ്രദേശത്തിന്റെ പേർ. അധിത്യകാ (ആ-സ്ത്രീ-പ്ര-ഏ) മുകൾപരപ്പിന്റെ പേർ.

ധാതുൎമ്മനശ്ശിലാദ്യദ്രേർ ഗൈരികംതു വിശേഷതഃ
നികുഞ്ജകുഞ്ജൌ വാ ക്ലീബേലതാദിപിഹിതോദരേ. ൯

ധാതുഃ (ഉ-പു-പ്ര-ഏ) പൎവ്വതത്തിലുള്ള മനയോല. ഹരിതാലം, സ്വൎണ്ണം, വെള്ളി മുതലായതിന്റെ പേര്. ഗൈരികം (അ-ന-പ്ര-ഏ) ഗൈരികം വിശേഷതഃ ധാതുഃ എന്നന്വയമാകുന്നു. ഗൈരികം വിശേഷിച്ചും ധാതു എന്നു പറയപ്പെടുന്നു എന്നൎത്ഥമാകുന്നു. ഗൈരികമെന്നതു് കാവിമണ്ണാകുന്നു. നികുഞ്ജഃ, കുഞ്ജഃ (അ-പു-പ്ര-ഏ) ഇവ ൨-ം വള്ളിപടൎന്നുപിടിച്ചു് ഉള്ളിൽ വിസ്താരത്തോടുകൂടിയ സ്ഥലത്തിന്റെ പേർ. മേൽപറഞ്ഞ ശബ്ദങ്ങൾ നപുംസകലിംഗങ്ങളായിട്ടുമാം.

ഇതി ശൈലവൎഗ്ഗഃ.

—*—

## വനവൎഗ്ഗപ്രാരംഭഃ

അടവ്യരണ്യം വിപിനം ഗഹനം കാനനം വനം
മഹാരണ്യമരണ്യാനീ ഗൃഹാരാമസ്തു നിഷ്കുടഃ. ൧

അടവീ (ഈ-സ്ത്രീ-പ്ര-ഏ) അടവിഃ എന്നു് ഇകാരാന്തവുമാം. അരണ്യം, വിപിനം, ഗഹനം, കാനനം, വനം (അ-ന-പ്ര-ഏ) ഇവ ൬-ം കാടിന്റെ പേർ. മഹാരണ്യം (അ-ന-പ്ര-ഏ) അരണ്യാനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വലിയ കാടിന്റെ പേർ. ഗൃഹാരാമഃ, നിഷ്കുടഃ (അ-പു-പ്ര-ഏ) ഇവ ൨-ം അടുക്കളപ്പൂങ്കാവിന്റെ പേർ.

ആരാമസ്സ്യാദുപവനം കൃത്രിമം വനമേവ യൽ
അമാത്യഗണികാഗേഹോപവനേ വൃക്ഷവാടികാ. ൨

ആരാമഃ (അ-പു-പ്ര-ഏ) ഉപവനം (അ-ന-പ്ര-ഏ) ഇവ ൨-ം നട്ടുനനച്ചുണ്ടാക്കിയതായ വനത്തിന്റെ പേർ. വൃക്ഷവാടികാ (ആ-സ്ത്രീ-പ്ര-ഏ) അമാത്യന്റെയും തേവടിശ്ശിയുടേയും ഗൃഹത്തിന്റെ സമീപത്തിങ്കൽ മേൽപ്രകാരം ഉണ്ടാക്കിയ വനത്തിന്റെ പേർ.

പുമാനാക്രീഡ ഉദ്യാനം രാജ്ഞസ്സാധാരണം വനം
സ്യാദേതദേവ പ്രമദവന മന്തഃപുരോചിതം. ൩

ആക്രീഡഃ (അ-പു-പ്ര-ഏ) ഉദ്യാനം (അ-ന-പ്ര-ഏ) ഇവ ൨-ം രാജാവിൻെറ സാധാരണമായ വനത്തിൻെറ പേർ. പ്രമദവനം (അ-ന-പ്ര-ഏ) രാജസ്ത്രീകൾക്കു മാത്രമായ പൂങ്കാവിൻെറ പേർ. പ്രമദാവനമെന്നുള്ള പാഠം തെററാകുന്നു. പ്രമദമാരുടെ വനമെന്നു അതിന്നു അൎത്ഥമുണ്ട്. അയുക്ത് അനുകൂലംതന്നെ എങ്കിലും ഒന്നിൻെറ പേരാകയാൽ പ്രമദാ എന്നുള്ള ആകാരത്തിൻെറ സ്ഥാനത്തു് അകാരമാവുമെന്നു ശബ്ദശാസ്ത്രത്താൽ വിധിക്കപ്പെട്ടിരിക്കയാൽ പ്രമദവനമെന്നുതന്നെ പഠിക്കുന്നതു യുക്തമാകുന്നു.

വീഥ്യാളിരാവലിഃ പങ്ക്തിഃ ശ്രേണീ ലേഖാസ്തു രാജയഃ
വന്യാ വനസമൂഹേ സ്യാദങ്കുരോഽഭിനവോദ്ഭിദി. ൪.

വീഥീ (ഈ-സ്ത്രീ-പ്ര-ഏ) വീഥിഃ എന്നു ഇകാരാന്തമായിട്ടുമാം. ആളിഃ (ഇ-സ്ത്രീ-പ്ര-ഏ) ആളീ എന്നു ഈകാരാന്തമായിട്ടുമാം. ആവലിഃ (ഇ-സ്ത്രീ-പ്ര-ഏ) ആവലീ എന്നു് ഈകാരാന്തമായിട്ടുമാം. ശ്രേണീ (ഈ-സ്ത്രീ-പ്ര-ഏ) ശ്രേണിഃ എന്നു ഇകാരാന്തമായിട്ടുമാം. ഇവ ൫-ം മരക്കൂട്ടത്തിൻെറ പേർ. ലേഖാഃ (ആ-സ്ത്രീ-പ്ര-ബ) രാജയഃ (ഇ-സ്ത്രീ-പ്ര-ബ) ഇവ ൨-ം നിരന്തരമായി നില്ക്കുന്ന മരക്കൂട്ടത്തിൻെറ പേർ. വന്യാ (ആ-സ്ത്രീ-പ്ര-ഏ) വനസമൂഹത്തിൻെറ പേർ. അങ്കുരഃ (അ-പു-പ്ര-ഏ) അങ്കൂരഃ എന്നുമാം. ബീജത്തിൽനിന്നും ഉണ്ടാകുന്ന മുളയുടെ പേർ.

വൃക്ഷോ മഹീരുഹശ്ശാഖീ വിടപീ പാദപസ്തരുഃ
അനോകഹഃ കുജസ്സാലഃ പലാശീ ദ്രുദ്രുമാഗമാഃ. ൫

വൃക്ഷഃ, മഹീരുഹഃ (അ-പു-പ്ര-ഏ) ശാഖീ, വിടപീ (ന-പു-പ്ര-ഏ) പാദപഃ (അ-പു-പ്ര-ഏ) തരുഃ (ഉ-പു-പ്ര-ഏ) അനോകഹഃ കുജഃ കുടഃ എന്നു പാഠാന്തരമുണ്ടു്. സാലഃ (അ-പു-പ്ര-ഏ) ശാലഃ എന്നും പാഠമുണ്ടു്. പലാശീ (ന-പു-പ്ര-ഏ) ദ്രുഃ (ഉ-പു-പ്ര-ഏ) ദ്രുമഃ, അഗമഃ (അ-പു-പ്ര-ഏ) ഇവ ൧൩-ം വൃക്ഷത്തിൻെറ പേർ.

വാനസ്പത്യഃ ഫലൈഃ പുഷ്പാത്തൈരപുഷ്പാദ്വനസ്പതിഃ
ഓഷധ്യഃ ഫലപാകാന്താസ്സ്യുരവന്ധ്യഃ ഫലേഗ്രഹിഃ. ൬

വാനസ്പത്യഃ (അ-പു-പ്ര-ഏ) പൂത്തുകായ്ക്കുന്ന മരത്തിൻെറ പേർ. വനസ്പതിഃ (ഇ-പു-പ്ര-ഏ) പൂക്കാതെ കായ്ക്കുന്ന മരത്തിൻെറ പേർ. ഓഷധ്യഃ (ഈ-സ്ത്രീ-പ്ര-ബ) കായ് മൂത്താൽ നശിക്കുന്നവയുടെ പേർ. അവന്ധ്യഃ (അ-പു-പ്ര-ഏ) ഫലേഗ്രഹിഃ (ഇ-പു-പ്ര-ഏ) കായ്ക്കുന്ന മരത്തിൻെറ പേർ.

വന്ധ്യോऽഫലോऽവകേശീ ച ഫലവാൻ ഫലിനഃ ഫലീ
പ്രഫുല്ലോൽഫുല്ലസംഫുല്ലവ്യാകോശവികചസ്ഫുടാഃ ൭
ഫുല്ലശ്ചൈതേ വികസിതേ സ്യുരവന്ധ്യാദയസ്ത്രിഷു
സ്ഥാണുരസ്ത്രീ ധ്രുവശ്ശങ്കുർഹ്രസ്വശാഖാശിഫഃ ക്ഷുപഃ. ൮

വന്ധ്യഃ, അഫലഃ (അ-പു-പ്ര-ഏ) അവകേശീ (ന-പു-പ്ര-ഏ) ഇവ ൩-ം കായ്ക്കാത്ത മരത്തിന്റെ പേർ. ഫലവാൻ (ത-പു-പ്ര-ഏ) ഫലിനഃ (അ-പു-പ്ര-ഏ) ഫലീ (ന-പു-പ്ര-ഏ) ഇവ ൩-ം കായുള്ളതിന്റെ പേർ. പ്രഫുല്ലഃ, ഉൽഫുല്ലഃ, സംഫുല്ലഃ, വ്യാകോശഃ, വികചഃ, സ്ഫുടഃ, ഫുല്ലഃ, വികസിതഃ (അ-പു-പ്ര-ഏ) ഇവ ൮-ം വിരിഞ്ഞതിന്റെ പേർ. സ്യുരവന്ധ്യാദയസ്ത്രിഷു എന്നതിന്നു അവന്ധ്യാദിശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നർത്ഥമാകുന്നു. അതു ഹേതുവായിട്ടു മുൻപറയപ്പെട്ട അവന്ധ്യഃ ഫലേഗ്രഹിഃ ഇത്യാദി ശബ്ദങ്ങൾ വിശേഷ്യവാചകശബ്ദത്തിന്റെ സ്ത്രീത്വപുംസ്ത്വാദികൾക്കു തക്കവണ്ണം സ്ത്രീലിംഗങ്ങളായിട്ടും പുല്ലിംഗങ്ങളായിട്ടും നപുംസകലിംഗങ്ങളായിട്ടും പ്രയോഗിക്കാമെന്നു അറിഞ്ഞുകൊൾകയുംവേണം. സ്ഥാണുഃ (ഉ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ധ്രുവഃ (അ-പു-പ്ര-ഏ) ശങ്കുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം കുററിയുടെ പേർ. ഹ്രസ്വശാഖാശിഫഃ, ക്ഷുപഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചെടിയുടെപേർ.

അപ്രകാണ്ഡേ സ്തംബഗുല്മൌ വല്ലീ തു വ്രതതിർ ലതാ
ലതാ പ്രതാനിനീ വീരുദ്ഗുല്മിന്യുലപമിത്യപി. ൯

സ്തംബഃ, ഗുല്മഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുറുന്തവലിന്റെ പേർ. പ്രകാണ്ഡമെന്നതു മുരട്ടിങ്കൽനിന്നു തുടങ്ങി കൊമ്പുവരെയുള്ള തടിമരമാകുന്നു. അതിനോടുകൂടാത്തതായ വള്ളിമുതലായതിന്നു കുറുന്തവലെന്നു ഭാഷയാകുന്നു. വല്ലീ (ഈ-സ്ത്രീ-പ്ര-ഏ) വല്ലിഃ എന്നു ഇകാരാന്തമായിട്ടുമാം. വ്രതതിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രതതിഃ എന്നുമാം. വ്രതതീ പ്രതതീ ഇങ്ങനെ ഈകാരാന്തമായിട്ടുമാം. ലതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം വള്ളിയുടെ പേർ. വീരുൽ (ധ-സ്ത്രീ-പ്ര-ഏ) ഗുല്മിനീ (ഈ-സ്ത്രീ-പ്ര-ഏ) ഉലപം (അ-ന-പ്ര-ഏ) ഇവ ൩-ം പടൎന്നു പിടിച്ച വള്ളിയുടെ പേർ.

നഗാദ്യാരോഹ ഉച്ഛ്രായ ഉത്സേധശ്ചോച്ഛ്രയശ്ച സഃ
അസ്ത്രീ പ്രകാണ്ഡസ്സ്കന്ധസ്സ്യാന്മൂലാച്ഛാഖാവധേസ്തരോഃ ൧൦

ഉച്ഛ്രായഃ, ഉത്സേധഃ, ഉച്ഛ്രയഃ (അ-പു-പ്ര-ഏ) ഇവ ൩-ം വൃക്ഷാദികളുടെ ഉയരത്തിന്റെ പേർ. പ്രകാണ്ഡഃ (അ-പു

പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. സ്കന്ധഃ (അ-പു-പ്ര-ഏ) ഇവ ൨-ം മുരട്ടിങ്കൽനിന്നു തുടങ്ങി കൊമ്പോളമുള്ള തടിമരത്തിന്റെ പേർ.

> സമേ ശാഖാലതേ സ്കന്ധശാഖാശാലേ ശിഫാജടേ
> ശാഖാശിഫാവരോഹസ്സ്യാ ന്മൂലാച്ചാഗ്രംഗതാ ലതാ. ൧൧

ശാഖാ, ലതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കൊമ്പിന്റെ പേർ. സ്കന്ധശാഖാ, ശാഖാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പ്രധാനമായ കൊമ്പിന്റെ പേർ. ശിഫാ, ജടാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വേരിന്റെ പേർ. ശാഖാശിഫാ (ആ-സ്ത്രീ-പ്ര-ഏ) അവരോഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം വേടിന്റെ പേർ. മൂലാച്ചാഗ്രംഗതാലതാ എന്നതിന്നു വൃക്ഷമൂലത്തിങ്കൽ നിന്നുതുടങ്ങിവൃക്ഷാഗ്രംവരെ പോയതായ വള്ളിയും അവരോഹമെന്ന പേരോടുകൂടിയതാകുന്നു എന്നൎത്ഥമാകുന്നു.

> ശിരോഽഗ്രം ശിഖരം വാ നാ മൂലംബുധ്നോഽംഘ്രിനാമകഃ
> സാരോ മജ്ജാ നരിത്വക് സ്ത്രീ വല്കം വല്കലമസ്ത്രിയാം. ൧൨

ശിരഃ (സ-ന-പ്ര-ഏ) അഗ്രം, ശിഖരം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൩-ം മരത്തിന്റെ തലയുടെപേർ. ശിരോഗ്രം, ശിഖരം ഇവ ൨-ം മേൽപറഞ്ഞതിന്റെപേർ എന്നും ഒരു മതമുണ്ടു്. മൂലം (അ-ന-പ്ര-ഏ) ബുധ്നഃ (അ-പു-പ്ര-ഏ) അംഘ്രിനാമകഃ (അ-പു-പ്ര-ഏ) ഇവ മൂന്നും മുരട്ടിന്റെ പേർ. അംഘ്രിനാമകഃ എന്നശബ്ദത്തിന്നു് അംഘ്രിയുടെ നാമങ്ങൾപോലെ ഇരിക്കുന്ന നാമത്തോടുകൂടിയതു് എന്നൎത്ഥമാകയാൽ അംഘ്രിഃ പാദഃ ഇത്യാദി ശബ്ദങ്ങളും മേൽപറഞ്ഞതിന്റെ പേരുകളാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. സാരഃ (അ-പു-പ്ര-ഏ) മജ്ജാ (ന-പു-പ്ര-ഏ) ഇവ ൨-ം കാതലിന്റെപേർ. സാരോമജ്ജാനരി എന്നേടത്തു നരി എന്നതു് ഋകാരാന്തവും സപ്തമ്യേകവചനാന്തവും പുംസി എന്നതിനോടു് സമാനാൎത്ഥവുമാകുന്നു. ആയതു് മജ്ജശബ്ദത്തിന്റെ ലിംഗനിൎണ്ണയത്തിന്നായിക്കൊണ്ടു പ്രയോഗിക്കപ്പെട്ടതുമാകുന്നു. സാരോമജ്ജാസമൌ എന്നും പാഠമുണ്ടു്. ത്വക് (ച-സ്ത്രീ-പ്ര-ഏ) വല്കം, വല്കലം, (അ-ന-പ്ര-ഏ) മേൽപറഞ്ഞ ശബ്ദങ്ങൾ ൨-ം പുല്ലിംഗങ്ങളായിട്ടുമാം. ഇവ ൩-ം തോലിന്റെ പേർ.

> കാഷ്ഠന്ദാൎവ്വിന്ധനന്ത്വേധ ഇധ്മമേധസ്സമിൽ സ്ത്രിയാം
> നിഷ്കുഹഃ കോടരം വാ നാ വല്ലരീ മഞ്ജരീ സ്ത്രിയൌ. ൧൩

കാഷ്ഠം (അ-ന-പ്ര-ഏ) ദാരു (ഉ-ന-പ്ര-ഏ) ദാരുഃ എന്നു പുല്ലിംഗമായിട്ടുമാമെന്നു മതാന്തരം ഉണ്ടു്. ഇവ ൨-ം മരത്തിന്റെ പേർ. ഇന്ധനം (അ-ന-പ്ര-ഏ) ഏധഃ (സ-ന-പ്ര-ഏ) ഇധ്മം (അ-ന-പ്ര-ഏ) ഏധഃ (അ-പു-പ്ര-ഏ) സമിൽ (ധ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം ഉണങ്ങിയ പുല്ലു മരം മുതലായതിന്റെ പേർ. വിറകിന്റെ പേർ എന്നു സാരം. ഇന്ധനം, ഏധഃ ഇവ ൨-ം വിറകിന്റെ പേർ. ഇധ്മം, ഏധഃ, സമിൽ ഇവ ൩-ം ചമതയുടെ പേർ. ഇങ്ങിനെയും ഒരു മതമുണ്ടു്. നിഷ്കുഹഃ (അ-പു-പ്ര-ഏ) കോടരം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൨-ം പൊത്തിന്റെ പേർ. വല്ലരീ, മഞ്ജരീ (ഈ-സ്ത്രീ-പ്ര-ഏ) വല്ലരിഃ മഞ്ജരിഃ എന്നു ഇകാരാന്തമായിട്ടുമാം. ഇവ ൨-ം തളിർക്കലയുടെ പേർ.

പത്രം പലാശഞ്ഛദനം ദളം പർണ്ണഞ്ഛദഃ പുമാൻ
പല്ലവോഽസ്ത്രീ കിസലയം വിസ്താരോ വിടപോഽസ്ത്രിയാം,

പത്രം, പലാശം, ഛദനം, ദളം, പർണ്ണം (അ-ന-പ്ര-ഏ) ഛദഃ (അ-പു-പ്ര-ഏ) ഇവ ൬-ം ഇലയുടെ പേർ. പല്ലവഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. കിസലയം (അ-ന-പ്ര-ഏ) ഇവ ൨-ം തളിരിന്റെ പേർ. വിടപഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. വൃക്ഷങ്ങളുടെ പടച്ചയുടെ പേർ.

വൃക്ഷാദീനാം ഫലം സസ്യം വൃന്തം പ്രസവബന്ധനം
ആമേ ഫലേ ശലാടുസ്സ്യാച്ഛുഷ്കേ വാനമുഭേ ത്രിഷു. ൧൫

സസ്യം (അ-ന-പ്ര-ഏ) വൃക്ഷാദികളുടെ കായുടെ പേർ. വൃന്തം, പ്രസവബന്ധനം (അ-ന-പ്ര-ഏ) ഇവ ൨-ം ഞെട്ടിയുടെ പേർ. ശലാടുഃ (ഉ-പു-പ്ര-ഏ) പച്ചക്കായുടെ പേർ. വാനം (അ-ന-പ്ര-ഏ) ഉണങ്ങിയ കായുടെ പേർ. ഉഭേ ത്രിഷു എന്നതിന്നു ശലാടുവാനശബ്ദങ്ങൾ രണ്ടും ത്രിലിംഗങ്ങളാകുന്നു എന്നർത്ഥമാകുന്നു.

ക്ഷാരകോ ജാലകം ക്ലീബേ കലികാ കോരകോഽസ്ത്രിയാം
സ്യാൽ ഗുച്ഛകസ്തു സ്തബകഃ കുഡ്മളോ മുകുളോഽസ്ത്രിയാം.

ക്ഷാരകഃ (അ-പു-പ്ര-ഏ) ജാലകം (അ-ന-പ്ര-ഏ) ഇവ ൨-ം പുതിയ മൊട്ടിന്റെ പേർ. കലികാ (ആ-സ്ത്രീ-പ്ര-ഏ) കോരകഃ (അ-പു-പ്ര-ഏ) അസ്ത്രീയാമെന്നു പറകയാൽ നപുംസകലിംഗമായിട്ടുമാമെന്നു അറിഞ്ഞുകൊൾക. ഇവ ൨-ം മൊട്ടിന്റെ പേർ. ക്ഷാരകാദി ൪-ം മൊട്ടിന്റെ പേർ എന്നും ഒരു മതമുണ്ടു്. കലികാകോരകഃ പുമാനെന്നു പാഠാന്തരം കാണുന്നു. ഗുച്ഛകഃ സ്ത

ബകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പൂക്കുലയുടെ പേർ. കുഡ്മളഃ (അ-പു-പ്ര-ഏ) മുകുളഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൨-ം വിടർന്നുതുടങ്ങിയ മൊട്ടിന്റെപേർ. മഹേശ്വരടീകയിൽ കുട്മളോമുകുളോऽസ്ത്രിയാമെന്നു പാഠം കാണുന്നു. എങ്കിലും ഈ പ്രദേശങ്ങളിൽ വളരെ പുസ്തകങ്ങളിൽ കുഡ്മളഃ എന്നു കാണ്കയാൽ ആ പ്രകാരംതന്നെ ചേർത്തിരിക്കുന്നു.

സ്ത്രിയസ്സുമനസഃ പുഷ്പം പ്രസൂനം കുസുമം സുമം
മകരന്ദഃ പുഷ്പരസഃ പരാഗസ്സുമനോരജഃ
ദ്വിഹീനം പ്രസവേ സർവ്വം ഹരീതക്യാദയഃ സ്ത്രിയാം. ൧൦

സുമനസഃ (സ-സ്ത്രീ-പ്ര-ബ) പുഷ്പം, പ്രസൂനം, കുസുമം, സുമം (അ-ന-പ്ര-ഏ) ഇവ ൫-ം പൂക്കളുടെ പേർ. സുമനശ്ശബ്ദം പുഷ്പത്തെക്കുറിച്ചു പ്രയോഗിക്കുമ്പോൾ ബഹുവചനാന്തമായിട്ടല്ലാതെ പ്രയോഗിക്കരുത്. മകരന്ദഃ, പുഷ്പരസഃ (അ-പു-പ്ര-ഏ) ഇവ ൨-ം പൂന്തേനിന്റെ പേർ. പരാഗഃ (അ-പു-പ്ര-ഏ) സുമനോരജഃ (സ-ന-പ്ര-ഏ) ഇവ ൨-ം പൂമ്പൊടിയുടെ പേർ. ദ്വിഹീനം പ്രസവേസർവ്വമെന്നതിന്റെ അർത്ഥം ഇനി പറവാൻ പോകുന്ന വൃക്ഷലതാദിവാചകശബ്ദങ്ങൾ അതാതിന്റെ പൂവു് കായ് മുതലായതിനെപ്പറയുമ്പോൾ നപുംസകലിംഗങ്ങളായി പ്രയോഗിക്കേണമെന്നാകുന്നു. ഹരീതക്യാദിശബ്ദങ്ങൾ മേൽപ്രകാരമായാലും സ്ത്രീലിംഗങ്ങളായിത്തന്നെ ഇരിക്കയും ചെയ്യും എന്നു ഹരീതക്യാദയഃസ്ത്രിയാമെന്നതിന്റെ അർത്ഥമാകുന്നു.

ഇതി വനവർഗ്ഗഃ

---

## ഓഷധിവർഗ്ഗ പ്രാരംഭഃ.

അശ്വത്ഥവൈണവപ്ലാക്ഷനൈയഗ്രോധൈംഗുദംഫലേ
ബാർഹതഞ്ച ഫലേജംബ്വാ ജംബൂഃ സ്ത്രീജംബുജാംബവം. ൧

അശ്വത്ഥം (അ-ന-പ്ര-ഏ) അരയാലിൻകായുടെ പേർ. വൈണവം (അ-ന-പ്ര-ഏ) മുളനെല്ലിന്റെ പേർ. പ്ലാക്ഷം (അ-ന-പ്ര-ഏ) അത്തിക്കായുടെ പേർ. നൈയഗ്രോധം (അ-ന-പ്ര-ഏ) പേരാലിൻ കായുടെ പേർ. ഐംഗുദം (അ-ന-പ്ര-ഏ) ഓടല്ക്കായുടെ പേർ. ബാർഹതം (അ-ന-പ്ര-ഏ) വഴുതിനങ്ങയുടെ

പേർ. ജംബൂഃ (ഊ-സ്ത്രീ-പ്ര-ഏ) ജംബു (ഉ-ന-പ്ര-ഏ) ജാംബവം (അ-ന-പ്ര-ഏ) ഇവ ൩-ം ഞാവൽകായുടെ പേർ.

പുഷ്പേ ജാതിപ്രഭൃതയസ്സ്വലിംഗാ വ്രീഹയഃ ഫലേ
വിദാൎയ്യാദ്യാസ്തു മൂലേപി പുഷ്പേ ക്ലീബേഽപി പാടലാ. ൨

പുഷ്പേ (അ-ന-സ-ഏ) ജാതിപ്രഭൃതയഃ (ഇ-പു-പ്ര-ബ) സ്വലിംഗാഃ (അ-പു-പ്ര-ബ) ജാതിപ്രഭൃതയഃപുഷ്പേസ്വലിംഗാഃ എന്നു മേൽപറഞ്ഞ ശബ്ദങ്ങളുടെ അന്വയമാകുന്നു. അതിന്റെ അൎത്ഥം ജാതി, യൂഥികാ, മല്ലികാ ഇത്യാദി ശബ്ദങ്ങൾ പുഷ്പവാചകങ്ങളായാലും അതാതിന്നു പറഞ്ഞ ലിംഗത്തോടുകൂടിയതുകളായിരിക്കുമെന്നാകുന്നു. വ്രീഹയഃഫലേ എന്നതിന്നു വ്രീഹിശബ്ദം ഫലത്തെ പറയുന്നതായാലും പുല്ലിംഗമായിരിക്കുമെന്നാകുന്നു. വിദാൎയ്യാദ്യാസ്തു മൂലേപി എന്നതിന്നു വിദാരീ ബൃഹതീ അംശുമതീ ഇത്യാദി ശബ്ദങ്ങൾ അതാതിന്റെ വേരിനെ പറയുന്നതായാലും അതാതിന്നു പറഞ്ഞ ലിംഗത്തോടുകൂടിയിരിക്കും. പുഷ്പവാചികളായാലും മേൽപ്രകാരംതന്നെ എന്നൎത്ഥമാകുന്നു. പുഷ്പേക്ലീബേപിപാടലാ എന്നതിന്നു പാടലാശബ്ദം പുഷ്പവാചിയായാൽ നപുംസകലിംഗമായിട്ടും സ്ത്രീലിംഗമായിട്ടും ഇരിക്കുമെന്നൎത്ഥമാകുന്നു.

ബോധിദ്രുമശ്ചലദലഃ പിപ്പലഃ കുഞ്ജരാശനഃ
അശ്വത്ഥേഽഥ കപിത്ഥേ സ്യുർദ്ദധിത്ഥഗ്രാഹിമന്മഥാഃ ൩
തസ്മിന്ദധിഫലഃ പുഷ്പഫലദന്തശഠാവപി
ഉദുംബരോ ജന്തുഫലോ യജ്ഞാംഗോ ഹേമദുഗ്ദ്ധകഃ. ൪

ബോധിദ്രുമഃ, ചലദലഃ, പിപ്പലഃ, കുഞ്ജരാശനഃ, അശ്വത്ഥഃ (അ-പു-പ്ര-ഏ) ഇവ ൫-ം അരയാലിന്റെ പേർ. കപിത്ഥഃ, ദധിത്ഥഃ (അ-പു-പ്ര-ഏ) ഗ്രാഹി (ന-പു-പ്ര-ഏ) മന്മഥഃ, ദധിഫലഃ, പുഷ്പഫലഃ, ദന്തശഠഃ (അ-പു-പ്ര-ഏ) ഇവ ൭-ം വിളാവിന്റെ പേർ. ഉദുംബരഃ, ജന്തുഫലഃ, യജ്ഞാംഗഃ, ഹേമദുഗ്ദ്ധകഃ (അ-പു-പ്ര-ഏ) ഇവ ൪-ം അത്തിയുടെ പേർ.

കോവിദാരേ ചമരികഃ കുദ്ദാലോ യുഗപത്രകഃ
സപ്തപൎണ്ണോ വിശാലത്വക് ശാരദീ വിഷമച്ഛദഃ. ൫

കോവിദാരഃ, ചമരികഃ, കുദ്ദാലഃ, കുന്ദാലഃ, എന്നും പാഠമുണ്ട്. യുഗപത്രകഃ (അ-പു-പ്ര-ഏ) ഇവ ൪-ം കൊങ്ങ എന്നു മലയാളികളാലും മലയകത്തി എന്നു തമിഴരാലും പറയപ്പെടുന്നതിന്റെ പേർ. സപ്തപൎണ്ണഃ (അ-പു-പ്ര-ഏ) വിശാലത്വക് (ച-

പു-പ്ര-ഏ) ശാരദീ (ഈ-സ്ത്രീ-പ്ര-ഏ) ശാരദഃ എന്നും പാഠമുണ്ട്. വിഷമച്ഛദഃ (അ-പു-പ്ര-ഏ) ഇവ ൮-ം ഏഴിലമ്പാലയുടെ പേർ.

ആരഗ്വധേ രാജവൃക്ഷശമ്പാകചതുരംഗുലാഃ
ആരേവതവ്യാധിഘാതകൃതമാലസുവർണ്ണകാഃ.

ആരഗ്വധഃ, രാജവൃക്ഷഃ, ശമ്പാകഃ, ചതുരംഗുലഃ, ആരേവതഃ, വ്യാധിഘാതഃ, കൃതമാലഃ, സുവർണ്ണകഃ (അ-പു-പ്ര-ഏ) ഇവ ൮-ം കൊന്നയുടെ പേർ. ശമ്പാക എന്നതിൻെറ സ്ഥാനത്ത് ശംപാക എന്നും സംപാക എന്നും ചില ദേശങ്ങളിൽ പാഠമുണ്ട്. സുവർണ്ണകഃ എന്നതിൻെറ സ്ഥാനത്ത് സുപർണ്ണകഃ എന്നും പാഠമുണ്ട്.

സ്യുർജംബീരേ ദന്തശഠജംഭജംഭീരജംഭലാഃ
വരണേ വരുണസ്സേതുസ്തിക്തശാകഃ കുമാരകഃ.

ജംബീരഃ, ദന്തശഠഃ, ജംഭഃ, ജംഭീരഃ, ജംഭലഃ (അ-പു-പ്ര-ഏ) ഇവ ൫-ം നാരകത്തിൻെറ പേർ. വരണഃ, വരുണഃ (അ-പു-പ്ര-ഏ) സേതുഃ (ഉ-പു-പ്ര-ഏ) തിക്തശാകഃ, കുമാരകഃ (അ-പു-പ്ര-ഏ) ഇവ ൫-ം നീർമാതളത്തിൻെറ പേർ.

പുന്നാഗേ പുരുഷസ്തുംഗഃ കേസരോ ദേവവല്ലഭഃ
പാരിഭദ്രേ നിംബതരു മന്ദാരഃ പാരിജാതകഃ. ൮൮

പുന്നാഗഃ, പുരുഷഃ, തുംഗഃ, കേസരഃ, ദേവവല്ലഭഃ (അ-പു-പ്ര-ഏ) ഇവ ൫-ം പുന്നയുടെ പേർ. പാരിഭദ്രഃ (അ-പു-പ്ര-ഏ) നിംബതരുഃ (ഉ-പു-പ്ര-ഏ) മന്ദാരഃ, പാരിജാതകഃ (അ-പു-പ്ര-ഏ) ഇവ ൪-ം മുൾമുരുക്കിൻെറ പേർ.

തിനിശേ സ്യന്ദനോ നേമീ രഥദ്രുരതിമുക്തകഃ
വഞ്ജുളശ്ചിത്രകൃച്ചാഥ ദ്വൌ പീതനകപീതനൌ. ൮൯

ആമ്രാതകേ മധൂകേ തു ഗുഡപുഷ്പമധുദ്രുമൌ
വാനപ്രസ്ഥമധുഷ്ഠീലൌ ഗിരിജേത്ര മധൂലകഃ. ൯൦

തിനിശഃ, തിമിശഃ എന്നും പാഠമുണ്ട്. സ്യന്ദനഃ, ചിലർ സ്പന്ദനഃ എന്നു പഠിക്കുന്നു. ൨-ം (അ-പു-പ്ര-ഏ) നേമിഃ (ഇ-പു-പ്ര-ഏ) രഥദ്രുഃ (ഉ-പു-പ്ര-ഏ) അതിമുക്തകഃ, വഞ്ജുളഃ (അ-പു-പ്ര-ഏ) ചിത്രകൃൽ (ത-പു-പ്ര-ഏ) ഇവ ൭-ം തൊട്ടുകാരയുടെ പേർ. പീതനഃ, കപീതനഃ, ആമ്രാതകഃ (അ-ന-പ്ര-ഏ) ഇവ ൩-ം അമ്പഴത്തിൻെറ പേർ. മധൂകഃ, ഗുഡപുഷ്പഃ, മധുദ്രുമഃ, വാനപ്രസ്ഥഃ, മധുഷ്ഠീലഃ (അ-പു-പ്ര-ഏ) ഇവ ൫-ം ഇരിപ്പയുടെ

പേർ. മധൂലകഃ (അ-പു-പ്ര-ഏ) മലയിരിപ്പയുടെ പേർ. ജല മദ്ധൂകമധൂലകഃ എന്നും പാഠം ഉണ്ട്. ആ പക്ഷത്തിൽ നീരിരി പ്പയുടെ പേർ എന്നു ഗ്രഹിക്കയും വേണം

പീലൌ ഗുഡഫലസ്രംസീ തസ്മിംസ്തു ഗിരിസംഭവേ
അക്ഷോടകന്ദരാളൌ ദ്വാവങ്കോലേ തു നികോചകഃ. ൫൫

പീലുഃ (ഉ-പു-പ്ര-ഏ) ഗുഡഫലഃ (അ-പു-പ്ര-ഏ) സ്രംസീ (ന-പു-പ്ര-ഏ) ഇവ ൩-ം ഉകമരത്തിന്റെ പേർ. അക്ഷോടഃ, കന്ദരാളഃ, കപ്പരാളഃ എന്നും പാഠമുണ്ട്. (അ-പു-പ്ര-ഏ) ഇവ ൨-ം മലയുകമരത്തിന്റെ പേർ. അങ്കോലഃ, അങ്കോഠഃ എന്നും പാഠമുണ്ട്. നികോചകഃ (അ-പു-പ്ര-ഏ) ഇവ ൨-ം അഴിഞ്ഞി ലിന്റെ പേർ.

പലാശേ കിംശുകഃ പർണ്ണോ വാതപോതോഽഥ വേതസേ
രഥാഭ്രപുഷ്പവിദുളശീതവാനീരവഞ്ജുളാഃ. ൫൬

പലാശഃ, കിംശുകഃ, പർണ്ണഃ, വാതപോതഃ (അ-പു-പ്ര-ഏ) ഇവ ൪-ം പ്ലാശിന്റെ പേർ. വേതസഃ, രഥഃ, അഭ്രപുഷ്പഃ, വി ദുളഃ, ശീതഃ, വാനീരഃ, വഞ്ജുളഃ (അ-പു-പ്ര-ഏ) ഇവ ൭-ം വ ഞ്ഞിയുടെ പേർ.

ദ്വൌ പരിവ്യാധവിദുളൌ നാദേയീ ചാംബുവേതസേ
സൌഭാഞ്ജനേ ശിഗ്രുതീക്ഷ്ണഗന്ധകാക്ഷീബമോചകാഃ.

പരിവ്യാധഃ, വിദുളഃ (അ-പു-പ്ര-ഏ) നാദേയീ (ഈ-സ്ത്രീ പ്ര-ഏ) അംബുവേതസഃ (അ-പു-പ്ര-ഏ) ഇവ ൪-ം ആററുവ ഞ്ഞിയുടെ പേർ. സൌഭാഞ്ജനഃ (അ-പു-പ്ര-ഏ) ശിഗ്രു (ഉ-പു- പ്ര-ഏ) തീക്ഷ്ണഗന്ധകഃ, അക്ഷീബഃ, മോചകഃ (അ-പു-പ്ര- ബ) ഇവ ൫-ം മുരിങ്ങയുടെ പേർ.

രക്തോഽസൌ മധുശിഗ്രുഃ സ്യാദരിഷ്ടഃ ഫേനിലസ്സമൌ
ബില്വേ ശാണ്ഡില്യശൈലൂഷൌ മാലൂരശ്രീഫലാവപി.

മധുശിഗ്രുഃ (ഉ-പു-പ്ര-ഏ) ചെമ്മുരിങ്ങയുടെ പേർ. അരി ഷ്ടഃ, ഫേനിലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശീതഫേനമെന്നു മ ലയാളികളാലും പൂവ്വത്തി എന്നു തമിഴരാലും പറയപ്പെടുന്ന മര ത്തിന്റെ പേർ. ബില്വഃ, ശാണ്ഡില്യഃ ശൈലൂഷഃ, മാലൂരഃ, ശ്രീഫലഃ (അ-പു-പ്ര-ഏ) ഇവ ൫-ം കൂവളത്തിന്റെ പേർ.

പ്ലക്ഷോ ജടീ പർക്കടീ സ്യാന്ന്യഗ്രോധോ ബഹുപാദ്വടഃ
ഗാലവശ്ശാബരോ ലോധ്രസ്തിരീടസ്തില്വമാർജ്ജനൌ. ൫൭

പ്ലക്ഷഃ (അ-പു-പ്ര-ഏ) ജടീ, പർക്കടീ (ന-പു-പ്ര-ഏ) ഇവ ൩-ം ചിറ്റാലിന്റെ പേർ. ന്യഗ്രോധഃ (അ-പു-പ്ര-ഏ) ബഹുപാൽ (ദ-പു-പ്ര-ഏ) വടഃ (അ-ന-പ്ര-ഏ) ഇവ ൩-ം പേരാലിന്റെ പേർ. ഗാലവഃ, ശാബരഃ, ലോധ്രഃ, തിരീടഃ, തില്വഃ, മാർജ്ജനഃ (അ-പു-പ്ര-ഏ) ഇവ ൬-ം പാച്ചോറ്റിയുടെ പേർ.

ആമ്രശ്ചൂതോ രസാലോ(അ)സൗ സഹകാരോ(അ)തിസൗരഭഃ
കുംഭോലൂഖലകം ക്ലീബേ കൗശികോ ഗുഗ്ഗുലുഃ പുരഃ. ൬൩

ആമ്രഃ, ചൂതഃ, രസാലഃ (അ-പു-പ്ര-ഏ) ഇവ ൩-ം മാവിന്റെ പേർ. സഹകാരഃ, അതിസൗരഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം തേന്മാവിന്റെ പേർ. കുംഭം, ഉലൂഖലകം (അ-ന-പ്ര-ഏ) കൗശികഃ (അ-പു-പ്ര-ഏ) ഗുഗ്ഗുലുഃ (ഉ-പു-പ്ര-ഏ) പുരഃ (അ-പു-പ്ര-ഏ) ഇവ ൫-ം ഗുല്ഗുലുവിന്റെ പേർ.

ശേലുഃ ശ്ലേഷ്മാതകഃ ശീത ഉദ്ദാലോ ബഹുവാരകഃ
രാജാദനഃ പ്രിയാളുസ്സ്യാൽ സന്നകദ്രുർദ്ധനുഷ്പടഃ. ൬൪

ശേലുഃ (ഉ-പു-പ്ര-ഏ) ശ്ലേഷ്മാതകഃ, ശീതഃ, ഉദ്ദാലഃ, ബഹുവാരകഃ (അ-പു-പ്ര-ഏ) ഇവ ൫-ം നറുവരിയുടെ പേർ. രാജാദനഃ രാജാതനഃ എന്നും രാജാദനമെന്നും ചില ദേശങ്ങളിലെ പാഠമാകുന്നു. പ്രിയാളഃ (അ-പു-പ്ര-ഏ) സന്നകദ്രുഃ (ഉ-പു-പ്ര-ഏ) ധനുഷ്പടഃ (അ-പു-പ്ര-ഏ) മഹേശ്വരടീകയിലെ പാഠം ധനുഃപടഃ എന്നാകുന്നു. ഇവ ൪-ം മുരൾമരത്തിന്റെ പേർ. ധനുഃ പടഃ എന്നു രണ്ടു പദമാക്കിയാലും വിരോധമില്ല. ആ പക്ഷത്തിൽ ആറു ശബ്ദങ്ങൾ ഉണ്ടാകയും ചെയ്യും. ധനുഃപ്രിയാളെനാനാസ്ത്രീരാശി ഭേദേശരാസനേ എന്നു മേദിനിയിലും പടഃപ്രിയാളവൃക്ഷേ നാസ്യ ചേലേ പുന്നപുംസകമെന്നു രഭസകോശത്തിലുമുണ്ടാകയാൽ രണ്ടു പദമാക്കി മുറിക്കാമെന്നറിഞ്ഞുകൊൾകയും വേണം. എന്നാൽ രണ്ടായിട്ടുതന്നെ മുറിക്കയും ഇവ ൬-ം മുരൾമരത്തിന്റെ പേർ എന്നുതന്നെ വ്യാഖ്യാനിക്കയും വേണ്ടതാകുന്നു എന്നു വിചാരിക്കരുതു്. ധനുഷ്പടഃ എന്നു സമസ്തപദമായാലും വിരോധമില്ല. രാജാദനോ(അ)സ്ത്രീരാജാക്ഷഃ പ്രിയാളശ്ച പ്രിയാനകഃ രാജാതനഃ പിയാളശ്ച സന്നകദ്രുർദ്ധനുഷ്പടഃ പടോധനശ്ച സർവ്വേമീ സമാനാർത്ഥാഃ പ്രകീർത്തിതാഃ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ കാണമാറുണ്ടു്.

ഗംഭാരീ സർവ്വതോഭദ്രാ കാശ്മരീ മധുപർണ്ണികാ
ശ്രീപർണ്ണീ ഭദ്രപർണ്ണീ ച കാശ്മര്യശ്ചാപ്യഥ ദ്വയോഃ. ൬൫

കൎക്കന്ധൂൎബ്ബദരീകോലീ ഘോണ്ടാ കുവലഫേനിലേ
സൗവീരം ബദരം കോലമഥ സ്യാൽ സ്വാദുകണ്ടകഃ. ൧൯

വികംകതസ്സ്രുവാവൃക്ഷോ ഗ്രന്ഥിലോ വ്യാഘ്രപാദപി
ഐരാവതോ നാഗരംഗോ നാദേയീ ഭൂമിജംബുകാ. ൨൦

ഗംഭാരീ (ഈ-സ്ത്രീ-പ്ര-ഏ) സൎവ്വതോഭദ്രാ (ആ-സ്ത്രീ-പ്ര-ഏ) കാശ്മരീ (ഈ-സ്ത്രീ-പ്ര-ഏ) മധുപൎണ്ണികാ (ആ-സ്ത്രീ-പ്ര-ഏ) ശ്രീപൎണ്ണീ, ഭദ്രപൎണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) കാശ്മൎയ്യഃ (അ-പു-പ്ര-ഏ) ഇവ ൭-ം പെരുംകുമിഴിന്റെ പേർ. ഒടുവിലെ മൂന്നു ശബ്ദങ്ങൾ ചെറുകുമിഴിന്റെ പേർ എന്നു ചിലർ പറയുന്നു. കൎക്കന്ധൂഃ (ഊ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ബദരീ (ഈ-സ്ത്രീ-പ്ര-ഏ) കോലീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ മൂന്നും ലന്തയുടെ പേർ. ഘോണ്ടാ (ആ-സ്ത്രീ-പ്ര-ഏ) കുവലം, ഫേനിലം, സൗവീരം, ബദരം, കോലം (അ-ന-പ്ര-ഏ) ഇവ ൬-ം ലന്തക്കുരുവിന്റെ പേർ. സ്വാദുകണ്ടകഃ, വികംകതഃ, സ്രുവാവൃക്ഷഃ ചിലരുടെ പാഠം ധ്രുവാവൃക്ഷഃ എന്നാകുന്നു. രണ്ടുപ്രകാരമായാലും വിരോധമില്ല. സ്രുവാ എന്നതു ഹോമപാത്രങ്ങളിൽ ഒന്നാകുന്നു. അതിന്റെ വൃക്ഷമെന്നൎത്ഥമാകുന്നു. സ്രുവാ എന്നു പറയപ്പെടുന്ന ഹോമപാത്രത്തിനു ധ്രുവാ എന്നും പേരുണ്ടു്. സ്രുവാധ്രുവാസ്രുവോധ്രുക്‌ ച ധ്രുവഃസ്രുക്‌ചധ്രുവസ്രുവാ എന്നു കോശാന്തരത്തിങ്കൽ കാണ്മാനുണ്ടു്. ഗ്രന്ഥിലഃ (അ-പു-പ്ര-ഏ) വ്യാഘ്രപാൽ (ദ-പു-പ്ര-ഏ) ഇവ ൫-ം വയ്യങ്കതയുടെ പേർ ഐരാവതഃ നാഗരംഗഃ (അ-പു-പ്ര-ഏ) നാദേയീ (ഈ-സ്ത്രീ-പ്ര-ഏ) ഭൂമിജംബുകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം നിലഞാവലിന്റെ പേർ.

തിന്ദുകഃ സ്ഫൂൎജ്ജകഃ കാളസ്കന്ധശ്ച ശിതിസാരകേ
കാകേന്ദുഃ കുളകഃ കാകപീലുകഃ കാകതിന്ദുകേ. ൨൧

തിന്ദുകഃ, സ്ഫൂൎജ്ജകഃ, കാളസ്കന്ധഃ, ശിതിസാരകഃ (അ-പു-പ്ര-ഏ) ഇവ ൪-ം പനച്ചിയുടെ പേർ. കാകേന്ദുഃ (ഉ-പു-പ്ര-ഏ) കുളകഃ, കാകപീലുകഃ, കാകതിന്ദുകഃ (അ-പു-പ്ര-ഏ) ഇവ ൪-ം കാക്കപ്പനച്ചിയുടെ പേർ.

ഗോലീഢൊ ഝാടലോ ഘണ്ടാ പാടലിൎമ്മോക്ഷമുഷ്കകൌ
തിലകഃ ക്ഷുരകഃ ശ്രീമാൻ സമൌ പിചുളഝാവുകൌ.

ഗോലീഢഃ ഝാടലഃ (അ-പു-പ്ര-ഏ) ഘണ്ടാപാടലിഃ (ഇ-പു-പ്ര-ഏ) ഘണ്ടാ (ആ-സ്ത്രീ-പ്ര-ഏ) പാടലിഃ (ഇ-പു-പ്ര-ഏ) ഇങ്ങിനെ രണ്ടുപദമായിട്ടുമാം. മോക്ഷഃ, മുഷ്കകഃ (അ-പു-പ്ര-ഏ)

ഇവ ൩-ം വെണ്പാതിരിയുടെ പേർ. ഘണ്ടാ, പാടലിഃ, എന്നതു രണ്ടായി മുറിക്കുന്നപക്ഷം ഇവ ൩-ം എന്നു ധരിച്ചുകൊൾകയും വേണം. തിലകഃ, ക്ഷുരകഃ (അ-പു-പ്ര-ഏ) ശ്രീമാൻ (ത-പു-പ്ര-ഏ) ഇവ ൩-ം മൈലെള്ളിന്റെ പേർ, പിചുളഃ, ഝാവുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം കാഞ്ചിമരത്തിന്റെ പേർ. കാഞ്ചിമരമെന്നതു് മൈലെള്ളിന്റെ ഛായയോടുകൂടിയതായ ഒരു മരമാകുന്നു. അതു മൈലെള്ളുജാതിയിൽ ചേരുന്നതുമാകുന്നു.

ശ്രീപർണ്ണികാ കുമുദികാ കുംഭീ കൈഡര്യകട്ഫലൌ
ക്രമുകഃ പട്ടികാഖ്യഃ സ്യാൽ പട്ടീ ലാക്ഷാപ്രസാദനഃ ൨൨

ശ്രീപർണ്ണികാ,കുമുദികാ (അ-സ്ത്രീ-പ്ര-ഏ) കുംഭീ (ഈ-സ്ത്രീ-പ്ര-ഏ) കൈഡര്യഃ, കട്ഫലഃ (അ-പു-പ്ര-ഏ) ഇവ ൪-ം കുമ്പിളിന്റെ പേർ. ക്രമുകഃ (അ-പു-പ്ര-ഏ) പട്ടികാ (അ-സ്ത്രീ-പ്ര-ഏ) പട്ടികാഖ്യഃഎന്ന ശബ്ദത്തിന്നു പട്ടികാ എന്നു പേരോടുകൂടിയതു് എന്നൎത്ഥമാകയാൽ പട്ടികാ എന്നുതന്നെ പ്രയോഗിക്കാം. പട്ടികാഖ്യഃ എന്നുമാം. പട്ടികാഖ്യഃ( അ-പു-പ്ര-ഏ )പട്ടീ (ന-പു-പ്ര-ഏ) ലാക്ഷാപ്രസാദനഃ(അ-പു പ്ര-ഏ)ഇവ ൪-ം ചുവന്നപാച്ചോററിയുടെ പേർ. മലംകഴങ്ങിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിക്കയും അതിന്റെ ശേഷം തേക്ക് എന്നു തമിഴിൽ കാണുന്നു എന്നുപറകയും ചെയ്തിരിക്കുന്നു. മഹേശ്വരടീകയിൽ ലോഹിതലോധ്രത്തിന്റെ പേർ എന്നാകുന്നു. ലോഹിതലോധ്രം ചുവന്ന പാച്ചോററിയാകുന്നു എന്നതിന്നു സംശയവുമില്ല. പട്ടീ എന്നതു നകാരാന്തമായി ഇവിടെ കാണിച്ചു. ഈകാരാന്തമായിട്ടുമാം. എന്നാൽ സ്ത്രീലിംഗമാകുമെന്നും ധരിച്ചുകൊൾക.

തുദസ്തു പൂഗഃ ക്രമുകോ ബ്രഹ്മണ്യോ ബ്രഹ്മദാരു ച
തൂലം ച നീപപ്രിയക കദംബാസ്തു ഹലിപ്രിയേ. ൨൩

തുദഃ, പൂഗഃ, ക്രമുകഃ, ബ്രഹ്മണ്യഃ (അ-പു-പ്ര-ഏ) ബ്രഹ്മദാരു (ഉ-ന-പ്ര-ഏ) ബ്രഹ്മദാരുച എന്നെടുത്തു് ചകാരംകൊണ്ടു് ബ്രഹ്മദാരുഃ എന്ന പുല്ലിംഗമായിട്ടുമാമെന്നു സൂചിപ്പിച്ചിരിക്കുന്നു. ശബ്ദവൃഹതരംഗിണിയിൽ ബ്രഹ്മദാരുർദ്വയോസ്തൂലമെന്നാകയാൽ മേല്പറഞ്ഞ അൎത്ഥം സ്പഷ്ടമാകുന്നു. തൂലം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൬-ം അരയാലിനോടു സദൃശമായ ഒരു വൃക്ഷത്തിന്റെ പേരാകുന്നു എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. കഴങ്ങിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിച്ചതു് പൂൎവ്വാപരവിരോധംകൊണ്ടുതന്നെ തെററാണെന്നു് അറിവാൻ കഴിയുന്നതാകുന്നു. ഘോണ്ടാതുപൂഗഃ ക്രമുകഃ, എന്നതി

ന്റെ വ്യാഖ്യാനാവസരത്തിങ്കൽ ഘോണ്ടാ, പൂഗഃ, ക്രമുകഃ ഗുവാകഃ, ഖപുരഃ ഇവ ൫-ം കഴുങ്ങിന്റെ പേർ എന്നു് അവർതന്നെ വ്യാഖ്യാനിച്ചിരിക്കുന്നു. ഒരു വസ്തുവിന്റെ വാചകശബ്ദങ്ങൾ രണ്ടുഭാഗങ്ങളിൽ പറയുന്നതിനു സംഗതിയില്ല എന്നു് അവർ വിചാരിക്കേണ്ടതാകുന്നു. അയതു ചെയ്തു എങ്കിൽ കഴുങ്ങിന്റെ പേരെന്നു രണ്ടേടത്തു കാണിക്കയുമില്ല. എന്നതന്നെ അല്ല പൂഗഃ, ക്രമുകഃ എന്നതു രണ്ടേടത്തും വരികയാൽ പുനരുക്തിദോഷത്തിന്റെ അപാദനത്തിന്നു നല്ലൊരുവഴി വെളിവിലായിരിക്കുന്നു. അതു ഹേതുവായിട്ടു് ആ മതത്തെ ഉപേക്ഷിക്കുന്നതു യുക്തമാകുന്നു. നീപഃ, പ്രിയകഃ, കദംബഃ, ഹലിപ്രിയഃ (അ-പു-പ്ര-ഏ) ഇവ ൪-ം കടമ്പിന്റെ പേർ.

വീരവൃക്ഷോƒരുഷ്കരോƒഗ്നിമുഖീ ഭല്ലാതകീ ത്രിഷു
ഗൎദ്ദഭാണ്ഡേ കന്ദരാളകപീതനസുപാൎശ്വകാഃ. ൨൯
പ്ലക്ഷശ്ച തിന്ത്രിണീ ചിഞ്ചാമ്ലികാഥോ പീതസാരകേ
സൎജ്ജകാസനബന്ധൂകപുഷ്പപ്രിയകജീവകാഃ. ൩൦

വീരവൃക്ഷഃ, അരുഷ്കരഃ (അ-പു-പ്ര-ഏ) അഗ്നിമുഖീ (ഈ-സ്ത്രീ-പ്ര-ഏ) ഭല്ലാതകീ (ഈ-സ്ത്രീ-പ്ര-ഏ) ഭല്ലാതകഃ എന്നു പുല്ലിംഗമായിട്ടും ഭല്ലാതകമെന്നു നപുംസകലിംഗമായിട്ടുമാം. ഇവ ൪-ം ചേരിന്റെ പേർ. ഗൎദ്ദഭാണ്ഡഃ, കന്ദരാളഃ, കപീതനഃ, സുപാൎശ്വകഃ (അ-പു-പ്ര-ഏ) ഇവ ൪-ം കല്ലാലിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിക്കയും ഉത്തരശ്ലോകത്തിന്റെ ആദ്യപദമായ പ്ലക്ഷഃ എന്നതു പുളിയുടെ പേരുകളിൽ ചേൎത്തു പറകയും ചെയ്തിരിക്കുന്നു. മഹേശ്വരടീകയിൽ പ്ലക്ഷഃ എന്നതിനോടുകൂടി അഞ്ചു ശബ്ദങ്ങൾ ഒന്നിന്റെ പേരുകളായിട്ടു പറയപ്പെട്ടിരിക്കുന്നു. സമുച്ചയാൎത്ഥകചകാരസംബന്ധമുണ്ടാകയാൽ മഹേശ്വരടീകയിലെ വിവരണമത്രെ സാധുവായിട്ടുള്ളതു്. അതുകൊണ്ടു്, പ്ലക്ഷഃ എന്നതിനോടുകൂടെ അഞ്ചു ശബ്ദങ്ങൾ കല്ലാലിന്റെ പേരുകളാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. പ്ലക്ഷഃ എന്നതു് അകാരാന്തം പുല്ലിംഗംപ്രഥമൈകവചനം എന്നുംധരിച്ചുകൊൾക. തന്ത്രിണീ (ഈ-സ്ത്രീ-പ്ര-ഏ) ചിഞ്ചാ, അമ്ലികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പുളിയുടെ പേർ. പീതസാരകഃ, സൎജ്ജകഃ, അസനഃ, ബന്ധൂകപുഷ്പഃ, പ്രിയകഃ, ജീവകഃ (അ-പു-പ്ര-ഏ) ഇവ ൬-ം വേങ്ങയുടെ പേർ.

സാലേ തു സൎജ്ജകാൎശ്യാശ്വകൎണ്ണകാഃ സസ്യസംവരഃ
നദീസൎജ്ജോ വീരതരുരിന്ദ്രദ്രുഃ കകുഭോƒൎജ്ജുനഃ. ൩൧

സാലഃ, സർജ്ജഃ, കാർശ്യഃ, അശ്വകർണ്ണകഃ, സസ്യസംവരഃ (അ-പു-പ്ര-ഏ) ശസ്യസംവരഃ എന്നു പാഠാന്തരം. ഇവ ൫-ം മുളപ്പുമരത്തിന്റെ പേർ. നദീസർജ്ജഃ (അ-പു-പ്ര-ഏ) വീരതരുഃ, ഇന്ദ്രദ്രുഃ (ഉ-പു-പ്ര-ഏ) കകുഭഃ, അർജ്ജുനഃ (അ-പു-പ്ര-ഏ) ഇവ ൫-ം പുല്ലുമരുതിന്റെ പേർ.

രാജാദനഃ ഫലാധ്യക്ഷഃ ക്ഷീരികായാമഥ ദ്വയോഃ
ഇംഗുദീ താപസതരുർഭൂർജ്ജേ ചർമ്മീമൃദുത്വചൌ. ൨൮

രാജാദനഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. രാജാദനം ക്ഷീരികായാം പ്രിയാളേ കിംശുകേപി ച എന്നു മേദിനിയിൽ ഉണ്ടു്. ഫലാധ്യക്ഷഃ (അ-പു-പ്ര-ഏ) ക്ഷീരികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പാഴമുൺപാലയുടെ പേർ. ഇംഗുദീ (ഈ-സ്ത്രീ-പ്ര-ഏ) ഇംഗുദഃ എന്നുമാം. താപസതരുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം ഓടൽമരത്തിന്റെ പേർ. ഭൂർജ്ജഃ (അ-പു-പ്ര-ഏ) ചർമ്മീ (ന-പു-പ്ര-ഏ) മൃദുത്വക് (ച-പു-പ്ര-ഏ) ഇവ ൩-ം ഭൂർജ്ജവൃക്ഷത്തിന്റെ പേർ.

പിച്ഛിലാ പൂരണീ മോചാ സ്ഥിരായുശ്ശാല്മലിർദ്വയോഃ
പിച്ഛാ തു ശാല്മലീവേഷ്ടോ രോചനഃ കൂടശാല്മലിഃ. ൨൯

പിച്ഛിലാ (ആ-സ്ത്രീ-പ്ര-ഏ) പൂരണീ (ഈ-സ്ത്രീ-പ്ര-ഏ) മോചാ (ആ-സ്ത്രീ-പ്ര-ഏ) സ്ഥിരായുഃ (സ-സ്ത്രീ-പ്ര-ഏ) ചിരായുഃ എന്നും പാഠമുണ്ടു്. ശാല്മലിഃ (ഇ-സ്ത്രീ-പ്ര-ഏ) സ്ത്രീലിംഗപക്ഷത്തിൽതന്നെ ശാല്മലീ എന്നു് ഈകാരാന്തമായിട്ടും ഇകാരാന്തപക്ഷത്തിൽ പുല്ലിംഗമായിട്ടുമാം. ഇവ ൪-ം ഇലവിന്റെ പേർ. പിച്ഛാ (ആ-സ്ത്രീ-പ്ര-ഏ) ശാല്മലീവേഷ്ടഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇലവിൻപശയുടെ പേർ. രോചനഃ (അ-പു-പ്ര-ഏ) കൂടശാല്മലിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം കണ്ടിലവിന്റെ പേർ.

ചിരിവില്വോ നക്തമാലഃ കരജശ്ച കരഞ്ജകേ
പ്രകീര്യഃ പൂതികരജഃ പൂതികഃ കലിമാരകഃ ൩൦

ചിരിവില്വഃ, ചിരബില്വഃ എന്നുമാം. നക്തമാലഃ, രക്തമാലഃ എന്നുമാം. കരജഃ, കരഞ്ജകഃ (അ-പു-പ്ര-ഏ) ഇവ ൪-ം ഉങ്ങിന്റെ പേർ. പ്രകീര്യഃ പൂതികരജഃ പൂതീകഃ, പൂതികഃ എന്നുമാം. പ്രകീര്യേ പൂതികഃ പൂതികരജഃ കലിമാരകഃ പൂതികരജ പൂതീകൌ തഥാ പൂതികരഞ്ജകഃ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടു്. കലിമാരകഃ (അ-പു-പ്ര-ഏ) ഇവ ൪-ം ആവിലിന്റെ പേർ. കലിമാരകഃ എന്നതിന്റെ സ്ഥാനത്തു് കലികാരകഃ എന്നു ചിലർ പഠിക്കുന്നു.

കരഞ്ജഭേദാഃ ഷഡ്ഗ്രന്ഥോ മർക്കട്യംഗാരവല്ലരീ
രോഹീ രോഹിതകഃ പ്ലീഹശത്രുർദ്ദാഡിമപുഷ്പകഃ. ൩൧

കരഞ്ജഭേദഃ (അ-പു-പ്ര-ബ) ഷഡ്ഗ്രന്ഥഃ (അ-പു-പ്ര-ഏ) മർക്കടീ, അംഗാരവല്ലരീ (ഈ-സ്ത്രീ-പ്ര-ഏ) ഷഡ്ഗ്രന്ഥഃ മർക്കടീ അംഗാരവല്ലരീ കരഞ്ജഭേദാഃ എന്നന്വയമാകുന്നു. ഷഡ്ഗ്രന്ഥം മർക്കടീ അംഗാരവല്ലരീ ഇവ ൩-ം ഉങ്ങുകളിൽ തന്നെ ചേരുന്നവയായ മൂന്നു ജാതി മരങ്ങളുടെ പേരാകുന്നു എന്നു അതിന്റെ ഭാവമാകുന്നു. രോഹീ (ന-പു-പ്ര-ഏ) രോഹിതകഃ (അ-പു-പ്ര-ഏ) പ്ലീഹശത്രുഃ (ഉ-പു-പ്ര-ഏ) ദാഡിമപുഷ്പകഃ (അ-പു-പ്ര-ഏ) ചില പുസ്തകങ്ങളിൽ ഡാഡിമപുഷ്പകഃ എന്നുമുണ്ട്. ദാഹിമപുഷ്പകഃ എന്നു ചിലർ പാഠത്തെ കാണിച്ചിരിക്കുന്നു. അതിന്റെ മൂലമെന്തെന്നു ഞാൻ അറിയുന്നില്ല. മേൽപറഞ്ഞ ശബ്ദങ്ങൾ ൪-ം ചെമ്മരത്തിന്റെ പേർ.

ഗായത്രീ ബാലതനയഃ ഖദിരോ ദന്തധാവനഃ
അരിമേദോ വിട്ഖദിരേ കദരഃ ഖദിരേ സിതേ. ൩൨

സോമവല്ക്കോപ്യഥ വ്യാഘ്രപുച്ഛഗന്ധർവ്വഹസ്തകൌ
ഏരണ്ഡഉരുബൂകശ്ച രുചകശ്ചിത്രകശ്ച സഃ. ൩൩

ചഞ്ചുഃ പഞ്ചാംഗുലോ മണ്ഡവർദ്ധമാനവ്യഡംബകാഃ
അല്പാ ശമീ ശമീരസ്സ്യാച്ഛമീ സക്തുഫലാ ശിവാ. ൩൪

ഗായത്രീ (ഈ-സ്ത്രീ-പ്ര-ഏ) നകാരാന്തമായിട്ടുമാം. എന്നാൽ പുല്ലിംഗമാണെന്നു ധരിച്ചുകൊൾകയും വേണം. നകാരാന്തമായിട്ടുമാമെന്നു പറഞ്ഞതു ഗായത്രിണിതുഗായത്രീ ഖദിരോ ദ്വിജധാവനഃ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകനിമിത്തമായിട്ടാകുന്നു. ബാലതനയഃ (അ-പു-പ്ര-ഏ) പണ്ടുള്ളവരുടെ പാഠം ബാലപത്രശ്ച എന്നാകുന്നു. അതുകൊണ്ട് ആ പക്ഷത്തിൽ ബാലതനയഃ എന്നതിന്റെ സ്ഥാനത്തു ബാലപത്രഃ എന്നതിനെച്ചേർത്തു ധരിച്ചുകൊൾകയും വേണം. മഹേശപരടീകയിൽ ബാലപത്രശ്ച എന്ന പാഠത്തെ പ്രധാനമാക്കി നിർദ്ദേശിച്ച് അതിന്നു സഹായമാക്കി വേറെ ഒരു വചനത്തെ കാണിച്ചിരിക്കുന്നു. ഖദിരോരക്തസാരശ്ച ഗായത്രീ ദന്തധാവനഃ കണ്ടകീബാലപത്രശ്ച ജിഹ്മശല്യഃക്ഷതിക്ഷയഃ ഇതു മേല്പറഞ്ഞ വചനമാകുന്നു. ബാലതനയഃ എന്നുള്ള പാഠവും നിർദ്ദോഷമത്രെ ആകുന്നതു്. സംഗ്രവബാലതനയോബാലപത്രശ്ച കഥ്യതേ എന്നു് ശബ്ദവ്യൂഹതരംഗിണിയിൽ കാണ്മാനുണ്ട്. ഖദിരഃ, ദന്തധാവനഃ (അ-പു-പ്ര-ഏ) ഇവ ൪-ം കരിങ്ങാലിയുടെ പേർ. അരിമേദഃ,

വിൾഖദിരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദുൎഗ്ഗന്ധത്തോടുകൂടിയതായ കരിങ്ങാലിയുടെ പേർ. പീനാറായിരിക്കുമെന്നു ചിലർ അഭിപ്രായത്തെ കാണിച്ചിരിക്കുന്നു. കദരഃ, സോമവല്കഃ (അ-പു-പ്ര-ഏ) ഇവ ൨-ം വെങ്കരിങ്ങാലിയുടെ പേർ. വ്യാഘ്രപുച്ഛഃ ഗന്ധൎവ്വഹസ്തഃ, ഏരണ്ഡഃ, ഉരുവൂകഃ, ഉരുവൂകഃ എന്നുമാം. ശബ്ദവ്യൂഹതരംഗിണിയിൽ ഉരുബൂകഃ ഉരുബൂകഃ ഉരുബുകഃ, ഉരുബുകഃ ഉരുബുകഃ ഇവ ഒക്കെയുമാമെന്നു പറഞ്ഞിരിക്കുന്നു. 'ഗന്ധൎവ്വഹസ്ത ഏരണ്ഡ ഉരുബൂകോവ്യഡംബകഃ ഉരുബൂകോരുവൂകോരുബൂക ഉരുബുകോരുവൂ ഉരുബൂകശ്ചരുചകോവൎദ്ധമാനശ്ചവൎദ്ധഹാ ചഞ്ചൂപഞ്ചാംഗുലോമണ്ഡ ആമണ്ഡോ വ്യാഘ്രപുച്ഛകഃ ഇതു മേൽ പറഞ്ഞതിന്നു ആലംബമായ ശബ്ദവ്യൂഹതരംഗിണിയിലെ വചനമാകുന്നു. ബകാരവകാരങ്ങൾക്കു ഐക്യമുണ്ടാകയാൽ മുൻപറഞ്ഞതു ഈ വചനംകൊണ്ടു സ്ഥിരപ്പെടുത്തപ്പെട്ടു എന്നറികയുംവേണം. രുചകഃ, ചിത്രകഃ (അ-പു-പ്ര-ഏ) ചഞ്ചുഃ (ഉ-പു-പ്ര-ഏ) പഞ്ചാംഗുലഃ അമണ്ഡഃ ആമണ്ഡഃ എന്നുമാം. മഹേശ്വരടീകയിൽ ചഞ്ചുഃ പഞ്ചാംഗുലോമണ്ഡ ഇത്യാദി പാഠവും മണ്ഡഃ, ആമണ്ഡഃ ഇങ്ങിനെ രണ്ടുപ്രകാരേണ പദച്ഛേദവും കാണിക്കപ്പെട്ടിരിക്കുന്നു. മണ്ഡഃ എന്നതിന്നു അലങ്കരിക്കുന്നതു എന്നൎത്ഥമാകുന്നു. മഡി എന്നധാതുവിങ്കൽനിന്നു മണ്ഡഃ എന്നശബ്ദം സിദ്ധിക്കുന്നു. അപ്രകാരംതന്നെ ആ എന്ന ഉപസൎഗ്ഗത്തോടു ചേൎന്ന മഡിധാതുവായിരുന്നാൽ ആമണ്ഡ എന്ന ശബ്ദവും സിദ്ധിക്കുന്നതാകുന്നു. മുൻപറഞ്ഞ ശബ്ദവ്യൂഹതരംഗിണിയിലും ആമണ്ഡഃ എന്ന പക്ഷത്തെ ചേൎത്തിരിക്കുന്നു. അതു ഹേതുവായിട്ടു ആമണ്ഡ എന്നുമാമെന്നു പറഞ്ഞതു് സ്ഥിരപ്പെട്ടു എന്നു അറിഞ്ഞുകൊൾകയുംവേണം. വൎദ്ധമാനഃ, വ്യഡംബകഃ (അ-പു-പ്ര-ഏ) വ്യഡംബനഃ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ഇവ ൧൧-ം ആവണക്കിന്റെ പേർ. ശമീരഃ (അ-പു-പ്ര-ഏ) ചെറുവഹ്നിയുടെ പേർ. ശമീ (ഈ-സ്ത്രീ-പ്ര-ഏ) സക്തുഫലാ (ആ-സ്ത്രീ-പ്ര-ഏ) സക്തുഫലീ എന്നുമാം. ശിവാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം വഹ്നിയുടെ പേർ.

പിണ്ഡീതകോ മരുവകശ്ശ്വസനഃ കരഹാടകഃ
ശല്യശ്ച മദനഃ ശക്രപാദപഃ പാരിഭദ്രകഃ. ൩൭
ഭദ്രദാരു ദ്രുകിളിമം പീതദാരുച ദാരുച
പൂതികാഷ്ഠഞ്ചസപ്തസ്യുർദ്ദേവദാരുണ്യഥദ്വയോഃ. ൩൮
പാടലിഃ പാടലാ മോഘാ കാചസ്ഥാലീ ഫലേരുഹാ
കൃഷ്ണവൃന്താ കുബേരാക്ഷീ ശ്യാമാ തു മഹിളാഹ്വയാ. ൩൯

ലതാ ഗോവന്ദിനീ ഗുന്ദ്രാ പ്രിയംഗുഃ ഫലിനീ ഫലീ
വിഷ്വക്സേനാ ഗന്ധഫലീ കാരംഭാ പ്രിയകശ്ച സാ. ൫൪

പിണ്ഡീതകഃ, മരുവകഃ, ശ്വസനഃ, കരഹാടകഃ, ശല്യഃ, മദനഃ (അ-പു-പ്ര-ഏ) ഇവ ൬-ം മലങ്കാരയുടെ പേർ. ശക്രപാദപഃ പാരിഭദ്രകഃ (അ-പു-പ്ര-ഏ) ഭദ്രദാരു (ഉ-ന-പ്ര-ഏ) ദ്രുകിലിമം (അ-ന-പ്ര-ഏ) മഹേശ്വരടീകയിൽ ദ്രുകിലിമമെന്നാകുന്നു. പീതദാരു, ദാരു (ഉ-ന-പ്ര-ഏ) പൂതികാഷ്ഠം (അ-ന-പ്ര-ഏ) ഇവ ൭-ം ദേവതാരത്തിന്റെ പേർ. ദേവതാരത്തിന്നു ഭദ്രദാരുവെന്നും പേരുണ്ടു് എന്നു് ഈ വചനംകൊണ്ടുതന്നെ സിദ്ധമാകുന്നു. അഥ ദ്വയോഃ ഈ രണ്ടുപദങ്ങൾ ഉത്തരശ്ലോകത്തോടു സംബന്ധിക്കുന്നവയാകുന്നു. പാടലിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇതു പുല്ലിംഗമായിട്ടുമാം. സ്ത്രീലിംഗപക്ഷത്തിൽ പാടലീ എന്നുമാം. പാടലാ, മോഘാ (ആ-സ്ത്രീ-പ്ര-ഏ) അമോഘാ എന്നുമാം. മോഘാഫലേരുഹാകൃഷ്ണാ വൃന്താചയനഭേക്ഷണാ എന്നു ശബ്ദവ്യൂഹതരംഗിണിയിലും അളിപ്രിയാവിശാലാഗ്രാവ്യമോഘാപാടലിർദ്വയോഃ എന്നു വാചസ്പതികോശത്തിലുമുണ്ടു്. അതുകൊണ്ടു് രണ്ടുപ്രകാരത്തിലുമാമെന്നു് അറിഞ്ഞുകൊൾകയും വേണം. കാചസ്ഥാലീ (ഈ-സ്ത്രീ-പ്ര-ഏ) കാളാസ്ഥാലീ എന്നും പാഠമുണ്ടു്. ആ പക്ഷത്തിൽ കാളാസ്ഥാലീ എന്നു വിഭാഗവും കാളാ (ആ-സ്ത്രീ-പ്ര-ഏ) സ്ഥാലീ (ഈ-സ്ത്രീ-പ്ര-ഏ) എന്നു അന്തലിംഗവിഭക്തികളും വെവ്വേറെ ചേൎത്തുകൊൾകയും വേണം. കാളാതുകൃഷ്ണവൃന്താഖ്യാമഞ്ജിഷ്ഠാ നീലികാസ്വപി എന്നും സ്ഥാലീസ്യാൽപാടലോഖയോഃ എന്നും മേദിനിയിൽ ഉണ്ടു്. കാളസ്ഥാലീ എന്നു ചിലർ പാഠത്തെ കാണിച്ചതു് നിൎമ്മൂലമത്രെ ആകുന്നതു്. ഫലേരുഹാ, കൃഷ്ണവൃന്താ (ആ-സ്ത്രീ-പ്ര-ഏ) കുബേരാക്ഷീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൭-ം പാതിരിയുടെ പേർ. കൃഷ്ണവൃന്താ കുബേരാക്ഷീ ഇവ ൨-ം കൊടിക്കഴലിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. മുൻവിവരിച്ച വചനങ്ങൾകൊണ്ടും മഹേശ്വരടീകയുടെ അഭിപ്രായംകൊണ്ടും പാടല്യാദി ഏഴു ശബ്ദങ്ങളും സമാനാൎത്ഥങ്ങളാകുന്നു എന്നതു വ്യക്തമാകുന്നു. ആ അവസ്ഥയ്ക്കു് പാതിരിയുടെ പേർ ൫ എന്നും, ശേഷം ൨ കൊടിക്കഴലിന്റെ പേർ എന്നും വിഭാഗത്തെ കല്പിച്ചതു് യുക്തമായില്ല എന്നു എല്ലാവരും ഗ്രഹിക്കുമെന്നു ഞാൻ വിചാരിക്കുന്നു. ശ്യാമാ, മഹിളാഹ്വയാ, ലതാ (ആ-സ്ത്രീ-പ്ര-ഏ) ഗോവന്ദിനീ (ഈ-സ്ത്രീ-പ്ര-ഏ) ഗുന്ദ്രാ (ആ-സ്ത്രീ-പ്ര-ഏ) പ്രിയംഗുഃ (ഉ-സ്ത്രീ-പ്ര-ഏ) ഫലിനീ ഫ

ലീ (ഈ-സ്ത്രീ-പ്ര-ഏ) വിഷ്വക്സേനാ (ആ-സ്ത്രീ-പ്ര-ഏ) ഗന്ധഫലീ (ഈ-സ്ത്രീ-പ്ര-ഏ) കാരംഭാ (ആ-സ്ത്രീ-പ്ര-ഏ) പ്രിയകഃ (അ-പു-പ്ര-ഏ) ഇവ ൧൨-ം ഞാഴലിന്റെ പേർ. മഹിളാഹ്വയാ എന്നതിന്നു് സ്ത്രീകളുടെ പേർപോലെ ഇരിക്കുന്ന പേരോടുകൂടിയതു് എന്നൎത്ഥമാകയാൽ സ്ത്രീവാചകശബ്ദങ്ങൾ ഒക്കെയും ഞാഴലിന്റെ പേരാകയും ചെയ്യുമെന്നു ധരിച്ചുകൊൾകയും വേണം.

മണ്ഡൂകപൎണ്ണപത്രോൎണ്ണനടകട്വംഗടുണ്ടുകാഃ
സ്യോനാകശുകനാസൎക്ഷദീൎഘവൃന്തകുടന്നടാഃ. ൩൯
ശോണകശ്ചാരലുൎ തിഷ്യഫലാ ത്വാമലകീ ത്രിഷു
അമൃതാ ച വയസ്ഥാ ച ത്രിലിംഗസ്തു വിഭീതകഃ. ൪൦
അക്ഷസ്തുഷഃ കൎഷഫലോ ഭൂതാവാസഃ കലിദ്രുമഃ
അഭയാ ത്വവ്യഥാ പഥ്യാ കായസ്ഥാ പൂതനാഽമൃതാ. ൪൧
ഹരീതകീ ഹൈമവതീ ചേതകീ ശ്രേയസീ ശിവാ
പീതദ്രുസ്സരളഃ പൂതികാഷ്ഠഞ്ചാഥ ദ്രുമോത്പലഃ. ൪൨
കൎണ്ണികാരഃ പരിവ്യാധോ ലകുചോ ലികുചോ ഡഹുഃ
പനസഃ കണ്ടകിഫലോ നിചുളോ ഹിജ്ജുളോംബുജഃ.

മണ്ഡൂകപൎണ്ണഃ, പത്രോൎണ്ണഃ, നടഃ, കട്വംഗഃ, ടുണ്ടുകഃ, സ്യോനാകഃ, ശ്യോനാകഃ എന്നു പാഠമുണ്ടാകയാൽ ശ്യോനാകഃ എന്നുമാം. ശുകനാസഃ, ഋക്ഷഃ, ദീൎഘവൃന്തഃ, കുടന്നടഃ, ശോണകഃ (അ-പു-പ്ര-ഏ) അരലുഃ (ഉ-പു-പ്ര-ഏ) ഇവ ൧൨-ം പലകപ്പയ്യാനിയുടെ പേർ. ശോണക എന്നതിന്റെ സ്ഥാനത്തു ചിലർ ശോനക എന്നും മററു ചിലർ ശൌനക എന്നും ചേൎത്തു പഠിക്കുന്നു. മണ്ഡൂകപൎണ്ണകട്വംഗനടശോനകശൌനകാഃ സ്യോനാകോ ദീൎഘവൃന്തശ്ച ശ്യോനാകശ്ശോണകഃ കടുഃ എന്നു ശബ്ദവൃഹതരംഗിണിയിൽ കാണുന്നുണ്ടു്. അതു ഹേതുവായിട്ടു് മുൻ വിവരിച്ച പാഠങ്ങളിലൊന്നിനും ചേൎച്ചകേടില്ല എന്നറിഞ്ഞുകൊൾകയും വേണം. തിഷ്യഫലാ (ആ-സ്ത്രീ-പ്ര-ഏ) ആമലകീ (ഈ-സ്ത്രീ-പ്ര-ഏ) ത്രിഷു എന്നുണ്ടാകയാൽ ആമലകഃ എന്നു പുല്ലിംഗമായിട്ടും ആമലകം എന്നു നപുംസകമായിട്ടുംകൂടെ ആവാമെന്നു ഗ്രഹിച്ചുകൊൾകയും വേണം. അമൃതാ വയസ്ഥാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം നെല്ലിയുടെ പേർ. വിഭീതകഃ (അ-പു-പ്ര-ഏ) ത്രിലിംഗമാകുന്നു എന്നു പറകയാൽ വിഭീതകീ എന്നു സ്ത്രീലിംഗമായിട്ടും, വിഭീതകമെന്നു നപുംസകലിംഗമായിട്ടുംകൂടെ പ്രയോഗിക്കാമെന്നറിക. അക്ഷഃ, തുഷഃ, കൎഷഫലഃ,

ഭൂതാവാസഃ, കലിദ്രുമഃ (അ-പു-പ്ര-ഏ) ഇവ ൫-ം താന്നിയുടെ പേർ. അഭയാ, അവ്യഥാ, പഥ്യാ, കായസ്ഥാ, വയസ്ഥാ എന്നുമാം. പൂതനാ, അമൃതാ (ആ-സ്ത്രീ-പ്ര-ഏ) ഹരീതകീ, ഹൈമവതീ, ചേതകീ, രേചകീ എന്നും പാഠമുണ്ടാകയാൽ രേചകീ എന്നുമാമെന്നറിക. ശ്രേയസീ (ഈ-സ്ത്രീ-പ്ര-ഏ) ശിവാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൧൨-ം കടുക്കയുടെ പേർ. പീതദ്രുഃ (ഉ-പു-പ്ര-ഏ) സരളഃ (അ-പു-പ്ര-ഏ) പൂതികാഷ്ഠം (അ-ന-പ്ര-ഏ) ഇവ ൩-ം ചരളത്തിന്റെ പേർ. ദ്രുമോൽപലഃ, കർണ്ണികാരഃ, പരിവ്യാധഃ (അ-പു-പ്ര-ഏ) ഇവ ൩-ം കർണ്ണികാരവൃക്ഷത്തിന്റെ പേർ. കൊങ്ങമരത്തിന്റെ പേർ എന്നു ചിലർ വിവരിച്ചതു യുക്തമായില്ല എന്നു തോന്നുന്നു. കോവിദാരേ ചമരികഃ എന്നെടുത്തു കോവിദാരാദി ശബ്ദങ്ങൾ കൊങ്ങമരത്തിന്റെ പേരുകളാകുന്നു എന്നു അവർതന്നെ പറഞ്ഞിരിക്കുന്നു. കർണ്ണികാരാദി ശബ്ദങ്ങളും അതിന്റെ പേരായിരുന്നാൽ ഒക്കക്കൂടെ ഒരെടത്തു പ്രയോഗിപ്പാനല്ലാതെ രണ്ടുഭാഗങ്ങളിലാക്കുവാൻ കാരണമില്ല. അതുകൊണ്ടു രണ്ടുഭാഗവുംകൂടെ സാധുവായിരിപ്പാൻ വഴിയില്ല എന്നു നിശ്ചയമത്രെ തോന്നുന്നതു. ലകുചഃ, ലികുചഃ (അ-പു-പ്ര-ഏ) ഡഹുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം അയിനിയുടെ പേർ. പനസഃ, കണ്ടകീഫലഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്ലാവിന്റെ പേർ. പനസഃ കണ്ടകിഫലഃ എന്നും, കണ്ടകിഫലഃ എന്നതിന്റെ സ്ഥാനത്തു കണ്ടകഫലഃ എന്നതിനെ ചേർത്തിട്ടും പാഠമുണ്ടു. നിചുളഃ, ഹിജ്ജളഃ, അംബുജഃ (അ-പു-പ്ര-ഏ) ഇവ ൩-ം ആററുവഞ്ചിയുടെ ഛായയോടുകൂടിയതായി വെള്ളത്തിൽ ഉണ്ടാകുന്ന ഒരു മരത്തിന്റെ പേർ എന്നു മഹേശ്വരാഭിപ്രായമാകുന്നു. മററു ചിലർ നീർക്കടമ്പിന്റെ പേർ എന്നു വിവരിച്ചിരിക്കുന്നു. നിചുളോഹിജ്ജളോऽംബുജഃ എന്നും നിചുളോഹിജ്ജളോऽംബുജഃ എന്നും പാഠാന്തരങ്ങളുണ്ടു. ശബ്ദവ്യുഹതരംഗിണിയിൽ ഹിജ്ജളോ ഹിജ്ജളോ ഹിജ്ജുർഹിജ്ജലോ ഹിജ്ജലസ്തഥാ ഹിജ്ജശ്ചാനിചുളോവാരിരുഹാംബുജളജ്ജാ അപി എന്നുണ്ടാകയാൽ എല്ലാവിധവും അഭിയുക്തസമ്മതമാകുന്നു എന്നു അറിഞ്ഞുകൊൾകയും വേണം.

കാകോദുംബരികാ ഫല്ഗുർമ്മലയൂർജ്ജഘനേഫലാ
അരിഷ്ടസ്സർവ്വതോഭദ്രഹിംഗുനിര്യാസമാലകാഃ. ൬൨

പിചുമന്ദശ്ച നിംബോऽഥ പിച്ഛിലാഗരുശിംശപാഃ
കപിലാ ഭസ്മഗർഭാ സാ ശിരീഷസ്തു കപീതനഃ. ൬൩

ഖണ്ഡിലോപ്യഥ ചാംപേയശ്ചംപകോ ഹേമപുഷ്പകഃ
ഏതസ്യ കലികാ ഗന്ധഫലീ സ്യാദഥ കേസരേ. ൬൩
ബകുളോവഞ്ജുളോऽശോകേ സമൌ കരകദാഡിമൌ
ചാംപേയഃ കേസരോ നാഗകേസരഃ കാഞ്ചനാഹ്വയഃ.

കാകോദുംബരികാ (ആ-സ്ത്രീ-പ്ര-ഏ) ഫൽഗുഃ (ഉ-സ്ത്രീ-പ്ര-ഏ) മലയൂഃ (ഊ-സ്ത്രീ-പ്ര-ഏ) ജഘനേഫലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം പേരത്തിയുടെ പേർ. മലപൂർജ്ജഘനേഫലാ എന്നും പാഠമുണ്ട്. അരിഷ്ടഃ, സർവ്വതോഭദ്രഃ, ഹിംഗുനിര്യാസഃ, മാലകഃ, പിചുമന്ദഃ, നിംബഃ (അ-പു-പ്ര-ഏ) ഇവ ൬-ം വേപ്പിന്റെ പേർ. പിച്ഛിലാ (ആ-സ്ത്രീ-പ്ര-ഏ) അഗരുഃ (ഉ സ്ത്രീ-പ്ര-ഏ) ശിംശപാ (ആ-സ്ത്രീ-പ്ര-ഏ) കപിലാ, ഭസ്മഗർഭാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം ഇരുമുള്ളിന്റെ പേർ. മഹേശ്വര ടീകയിൽ പിച്ഛിലാഗരുശിംശപാ എന്ന പാഠവും പിച്ഛിലാ, അഗരുശിംശപാ എന്ന പദച്ഛേദവും കാണിക്കപ്പെട്ടിരിക്കുന്നു. പിച്ഛിലാ, അഗരു, ശിംശപാ എന്ന ൩ പദമായിട്ടുമാം എന്നുമുണ്ട്. ആ മതത്തിങ്കലും അഗരു ശബ്ദത്തിനു സ്ത്രീത്വം ദുർല്ലഭമാകുന്നു എങ്കിലും, ശബ്ദവ്യൂഹതരംഗിണിയിൽ പിച്ഛിലാശിംശപാ ഭസ്മഗർഭാചാഗരുരിത്യപി കപിലാഖരമഞ്ജാച സൈവചാഗരു ശിംശപാ എന്നാകയാൽ അഗരുഃ എന്നു സ്ത്രീലിംഗമായിട്ടുമാം എന്ന് അറിഞ്ഞുകൊൾകയും വേണം. ശിരീഷഃ, കപീതനഃ, ഭണ്ഡിലഃ (അ-പു-പ്ര-ഏ) ഇവ ൩-ം നെന്മേനിവാകയുടെ പേർ. തണ്ഡിലോപ്യഥചാംപേയഃ എന്നുള്ള പാഠവും തണ്ഡിലഃ (നാ അ) എന്ന ചിലരാൽ കാണിക്കപ്പെട്ട പദവിഭാഗം മുതലായതും തെറ്റാകുന്നു. ചാമ്പേയഃ, ചമ്പകഃ, ഹേമപുഷ്പകഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചമ്പകത്തിന്റെ പേർ. ഗന്ധഫലീ (ഈ-സ്ത്രീ-പ്ര-ഏ) ചമ്പകമൊട്ടിന്റെ പേർ കേസരഃ, ബകുളഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇലഞ്ഞിയുടെ പേർ. വഞ്ജുളഃ അശോകഃ (അ-പു-പ്ര-ഏ) ഇവ ൨-ം അശോകത്തിന്റെ പേർ. കേസരാദി നാലും അശോകത്തിന്റെ പേർ എന്ന ചിലരാൽ വ്യാഖ്യാനിക്കപ്പെട്ടതു തെറ്റാകുന്നു. കരകഃ, ദാഡിമഃ (അ-പു-പ്ര-ഏ) ഇവ ൨-ം താളിമാതളത്തിന്റെ പേർ. ദക്ഷിണദേശങ്ങളിൽ അനേക പുസ്തകങ്ങളിൽ കരകഡാഡിമൌ എന്ന പാഠവും ഡാഡിമ എന്ന ഡകാരാദിയായ ശബ്ദത്തിന്റെ പ്രയോഗവും കാണുകയാൽ കരകഡാഡിമൌ എന്ന് ഇവിടെ പാഠാന്തരമായിരിക്കുമെന്ന് വിചാരിക്കുന്നു. ചാമ്പേയഃ, കേസരഃ, നാഗകേസരഃ കാഞ്ചനാഹ്വ

യഃ (അ-പു-പ്ര-ഏ) ഇവ ൨-ം നാഗമരത്തിന്റെ പേർ. കാഞ്ചനാഹ്വയഃ എന്ന ശബ്ദത്തിന്ന് സ്വൎണ്ണത്തിന്റെ പേരുകൾപോലെ ഇരിക്കുന്നപേരോട്ടുകൂടിയതു് എന്നൎത്ഥമാകയാൽ സ്വൎണ്ണവാചകശബ്ദങ്ങളൊക്കെയും നാഗമരത്തിന്റെ നാമങ്ങളാകുന്നു. എന്നറിഞ്ഞുകൊൾകയും വേണം. കാഞ്ചനാഹ്വയഃ എന്നതിന്റെ സ്ഥാനത്തു് ചിലർ കേസരാഹ്വയഃ എന്ന പാഠത്തെ കാണിച്ചിട്ടും അതുപ്രകാരം അൎത്ഥത്തെ വിവരിച്ചിട്ടും തെറ്റാകുന്നു. കേസരത്തിന്റെ പേർ ഒക്കെയും നാഗവാചകമാകുന്നു എന്നു താല്പൎയ്യമുണ്ടു് എങ്കിൽ കേസരാഹ്വയഃ എന്നുതന്നെ പറഞ്ഞാൽ കേസരശബ്ദഃ നാഗവാചകമാകുന്നു എന്നു വരുന്നതാകയാൽ കേസരപദപ്രയോഗം നിരൎത്ഥകമായി വരുന്നതുമാകുന്നു.

> ജയാ ജയന്തീ തൎക്കാരീ നാദേയീ വൈജയന്തികാ
> ശ്രീപൎണ്ണമഗ്നിമന്ഥഃ സ്യാൽ കണികാ ഗണികാരികാ. ൨൫൫
> ജയോഽഥ കുടജഃ ശക്രോ വത്സകോ ഗിരിമല്ലികാ
> ഏതസ്യൈവ കലിംഗേന്ദ്രയവം ഭദ്രയവം ഫലേ. ൨൫൬

ജയാ (ആ-സ്ത്രീ-പ്ര-ഏ) ജയന്തീ, തൎക്കാരീ, നാദേയീ (ഈ-സ്ത്രീ-പ്ര-ഏ) വൈജയന്തികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം പൂഴമുഞ്ഞയുടെ പേർ. സ്യാദഗ്നിമന്ഥശ്ശ്രീപൎണ്ണം കണികാഗണികാരികാ നാദേയീ തത്ര നാദേയീ ജയന്തീ വൈജയന്തികാ തൎക്കാരീ ചജയാജാന്താ വിജയാരോഗവത്യപി എന്ന ശബ്ദവ്യൂഹതരംഗിണിയിൽ കാണ്മാനുണ്ടു്. അതുകൊണ്ടു പൂഴമുഞ്ഞയുടെ പേർ എന്നുപറഞ്ഞതു് തമിഴ്കുത്തു മുതലായതിനെ അനുസരിക്കാത്തതായാലും സമൂലമായിരിക്കയാൽ ഗ്രാഹ്യമാകുന്നു എന്നു് എല്ലാവരും അറിഞ്ഞു കൊൾകയും വേണം. ശ്രീപൎണ്ണം (അ-ന-പ്ര-ഏ) അഗ്നിമന്ഥഃ (അ-പു-പ്ര-ഏ) കണികാ, ഗണികാരികാ (ആ-സ്ത്രീ-പ്ര-ഏ) ജയഃ (അ-പു-പ്ര-ഏ) ഇവ ൫-ം മുഞ്ഞയുടെ പേർ. ജയാ എന്നു തുടങ്ങി പറകപ്പെട്ട ശബ്ദങ്ങൾ പത്തും മുഞ്ഞയുടെ പേർ എന്നും ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. അതിന്നു മൂലമെന്തെന്നു ഞാൻ അറിയുന്നില്ല. കുടജഃ, കുടചഃ എന്നുമാം. കുടചഃകുടജശ്ശക്രോവത്സകോഗിരിമല്ലികാ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടു്. ശക്രഃ, വത്സകഃ (അ-പു-പ്ര-ഏ) ഗിരിമല്ലികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം കുടകപ്പാലയുടെ പേർ. കലിംഗം, ഇന്ദ്രയവം, ഭദ്രയവം (അ-ന-പ്ര-ഏ) ഇവ ൩-ം കുടകപ്പാലയരിയുടെ പേർ. കലിംഗേന്ദ്രയവാഃപുമാൻ എന്നു അമരമാലയിൽ ഉണ്ടാകകൊണ്ടു് കലിംഗേന്ദ്രയവശബ്ദങ്ങൾ പുല്ലിംഗങ്ങ

ളായിട്ടും പ്രയോഗിക്കാം. ശബ്ദവ്യൂഹതരംഗിണിയിൽ കലിംഗശബ്ദം കുടകപ്പാലയുടേയും കുടകപ്പാലയരിയുടേയും പേർ എന്നും ഇന്ദ്രയവ ഭദ്രയവ ഇവ രണ്ടു ശബ്ദങ്ങൾ കുടകപ്പാലയരിയുടെപേർ എന്നും കലിംഗാദികൾ മൂന്നും പുല്ലിംഗങ്ങളായിട്ടും നപുംസകലിംഗങ്ങളായിട്ടും പ്രയോഗിക്കാമെന്നും പറഞ്ഞിരിക്കുന്നു. ശബ്ദവ്യൂഹതരംഗിണിയിലെ വചനം പുമാൻ കലിംഗസ്സൂത്രഃ സ്യാത്തൽ ഫലേപുംനപുംസകം തന്ത്രേവഇന്ദ്രയവസ്ഥദ്രയവോപി ച എന്നാകുന്നു.

> കൃഷ്ണപാകഫലാവിഗ്നാസുഷേണാഃ കരമൎദ്ദകേ
> കാളസ്കന്ധസ്തമാലസ്സ്യാത്താപിഞ്ഛോപ്യഥ സിന്ദുകേ.
> സിന്ദുവാരേന്ദ്രസുരസൌ നിൎഗ്ഗുണ്ഡീന്ദ്രാണികേത്യപി
> വേണീഗരാഗരീദേവതാഡോ ജീമൂത ഇത്യപി. ൪൭

കൃഷ്ണപാകഫലഃ, അവിഗ്നഃ, ആവിഗ്നാ എന്നുമാം. സുഷേണഃ, കരമൎദ്ദകഃ (അ-പു-പ്ര-ഏ) ഇവ ൪-ം പെരുംക്ലാവിൻെറ പേർ. കാളസ്കന്ധഃ, തമാലഃ, താപിഞ്ഛഃ (അ-പു-പ്ര-ഏ) ഇവ ൩-ം പച്ചിലമരത്തിൻെറ പേർ. സിന്ദുകഃ സിന്ദുവാരഃ, ഇന്ദ്രസുരസഃ (അ-പു-പ്ര-ഏ) നിൎഗ്ഗുണ്ഡീ (ഈ-സ്ത്രീ-പ്ര-ഏ) ഇന്ദ്രാണികാ (ആ-സ്ത്രീ-പ്ര-ഏ)ഇവ ൫-ം നൊച്ചിയുടെപേർ വേണീ(ഈ-സ്ത്രീ പ്ര-ഏ) ഗരാ (ആ-സ്ത്രീ-പ്ര-ഏ) അഗരീ (ഈ-സ്ത്രീ-പ്ര-ഏ) ഗരാഗരീ എന്നു സമസ്തപാഠമായിട്ടുമാം. വേണീഖരാഗരീ എന്നും പാഠമുണ്ടു്. ആ പക്ഷത്തിങ്കലും ഖരാ അഗരീഖരാഗരീ ഇങ്ങനെമൂന്നു പ്രകാരേണ പദങ്ങളും മുൻവിവരിച്ചതുപോലെ അന്തലിംഗവിഭക്തികളും ഗ്രാഹ്യങ്ങളാകുന്നു. ഖരാഗരീഗരാഗൎയ്യൌഖരാചാപഗരീഗരീ വേണീച ദേവതാഡശ്ച ദേവവേണീചതാഡികാ എന്നുശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ പദവിഭാഗത്തിങ്കൽ മുൻപറഞ്ഞ വിശേഷങ്ങൾ ഒക്കെയും സപ്രമാണങ്ങളാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. ദേവതാഡഃ, ജീമൂതഃ (അ-പു-പ്ര-ഏ) ഇവ ൭-ം ദേവതാളിയുടെ പേർ. ഗരാഗരീ എന്നു സമസ്തപാഠമായാൽ ആകെ നാലെന്നു ധരിച്ചുകൊൾകയും വേണം.

> ശ്രീഹസ്തിനീ തു ഭൂരുണ്ഡീ തൃണശൂന്യന്തു മല്ലികാ
> ഭൂപദീ ശീതഭീരുശ്ച സൈവാസ്ഫോടാ വനോദ്ഭവാ.

ശ്രീഹസ്തിനീ, ഭൂരുണ്ഡീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ആനച്ചെവിപോലെ ഇരിക്കുന്ന ഇലയോടുകൂടിയതായ ശാകവിശേഷത്തിൻെറ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. മററുചിലർ വെലിപ്പരത്തിയുടെ പേർ എന്നും പറഞ്ഞിരിക്കുന്നു.

തൃണശൂന്യം (അ-ന-പ്ര-ഏ) തൃണശൂന്യാ എന്നും തൃണശൂല്യമെന്നും തൃണശൂല്യാ എന്നും പാഠാന്തരമുണ്ടെന്നു ചിലർ പറയുന്നു. മല്ലികാ (അ-സ്ത്രീ-പ്ര-ഏ) ഭൂപദീ (ഈ-സ്ത്രീ-പ്ര-ഏ) ശീതഭീരുഃ (ഉ-സ്ത്രീ-ഇ-ഏ) ഇവ ൪-ം മുല്ലയുടെ പേർ. ആസ്ഫോടാ (ആ-സ്ത്രീ-പ്ര-ഏ) കാട്ടുമുല്ലയുടെ പേർ. ഭൂപദീശതഭീരുശ്ച എന്നുമാം, 'മല്ലികാശതഭീരുശ്ച ഗവാക്ഷീഭദ്രമല്ലികാ ശീതഭീരുമ്മദായന്തീ ഭൂപദീതൃണശൂന്യകാ, എന്നു വാചസ്പതിവചനമുണ്ട്, സൈവാസ്ഫോതാ എന്നുമാം. ആസ്ഫോതാഗിരികർണ്ണ്യാഞ്ച വനമല്ല്യാം ച യോഷിതി എന്നു മേദിനിയിൽ ഉണ്ട്.

ശേഫാലികാ തു സുവഹാ നിർഗ്ഗുണ്ഡീ നീലികാ ച സാ
സിതാസൌ ശ്വേതസുരസാ ഭൂതവേശ്യഥ മാഗധീ. ൭൩

ഗണികാ യൂഥികാംബഷ്ഠാ സാ പീതാ ഹേമപുഷ്പികാ
അതിമുക്തഃ പുണ്ഡ്രകസ്സ്യാ വാസന്തീ മാധവീലതാ. ൭൪

ശേഫാലികാ, ശിഫാലികാ എന്നുമാം. സുവഹാ, സുരസാ എന്നുമാം. (അ-സ്ത്രീ-പ്ര-ഏ) നിർഗ്ഗുണ്ഡീ (ഈ-സ്ത്രീ-പ്ര-ഏ) നിർഗ്ഗുഞ്ജീ എന്നുമാം. നീലികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം കരിനൊച്ചിയുടെ പേർ. സുരസഃ സുവഹാശിഫാലികാ ശേഫാലികാതഥാ നിർഗ്ഗുണ്ഡീനീലികാചസ്യാന്നിർഗ്ഗുഞ്ജീ ഗുഞ്ജരീതി ച എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ മുൻപറഞ്ഞ പാഠഭേദങ്ങൾ ഒക്കെയും പ്രമാണാനുഗൃഹീതങ്ങളാകുന്നു എന്നറിഞ്ഞുകൊൾകയും വേണം. ശ്വേതസുരസാ (ആ-സ്ത്രീ-പ്ര-ഏ) ഭൂതവേശീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വെള്ളനൊച്ചിയുടെ പേർ. സാ സിതാശ്വേതസുരസാ ഭൂതവേശീ ച ഭൂമതീ ഭൂതകേശീതി ച ജ്ഞേയാ ഭൂതിദാ സരളേതി ച എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ ചിലപുസ്തകങ്ങളിൽ ഭൂതകേശ്യഥമാഗധീ എന്നു കാണപ്പെടുന്നതും യുക്തമത്രേ ആകുന്നതു്. മാഗധീ (ഈ-സ്ത്രീ-പ്ര-ഏ) ഗണികാ, യൂഥികാ അംബഷ്ഠാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം കുറുമൊഴിയുടെ പേർ. ഹേമപുഷ്പികാ (ആ-സ്ത്രീ-പ്ര-ഏ) ചെങ്കുറുമൊഴിയുടെ പേർ. അതിമുക്തഃ, പുണ്ഡ്രകഃ (അ-പു-പ്ര-ഏ) വാസന്തീ, മാധവീ (ഈ-സ്ത്രീ-പ്ര-ഏ) ലതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം കുരുക്കുത്തിമുല്ലയുടെ ജാതിയിൽ ചേരുന്നതായി കസ്തൂരിയുടെ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധത്തോടുകൂടിയതായിരിക്കുന്ന ഒരു ലതയുടെ പേർ. മാദ്ധ്യംകുന്ദംതദേവാഹുഃ കസ്തൂരീതുല്യഗന്ധിചേൽ വാസന്തീമാധവീത്യേത ദതിമുക്തശ്ച പുണ്ഡ്രകഃ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ മുൻപറഞ്ഞ വി

വരണം പ്രമാണാനുഗൃഹീതമാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം.

സുമനാ മാലതീ ജാതിസ്സപ്തലാ നവമാലികാ
മാധ്യം കുന്ദം രക്തകസ്തു ബന്ധൂകോ ബന്ധുജീവകഃ. ൩൭

സുമനാഃ (സ-സ്ത്രീ-പ്ര-ഏ) സുമനായാശ്ചപത്രേണ എന്നു സുശ്രുതഗ്രന്ഥത്തിൽ ഉണ്ടാകകൊണ്ട് സുമനാ എന്ന് ആകാരാന്തമായിട്ടുമാം. മാലതീ (ഈ-സ്ത്രീ-പ്ര-ഏ); ജാതിഃ (ഇ-സ്ത്രീ-പ്ര-ഏ) ജാതീഫലേചമാലത്യാമെന്നു മേദിനിയിൽ ഉണ്ടാകകൊണ്ട് ഈകാരാന്തമായിട്ടുമാം. ഇവ ൩-ം പിച്ചകത്തിന്റെ പേർ. സപ്തലാ, നവമാലികാ (ആ-സ്ത്രീ-പ്ര-ഏ) നവമല്ലികാ എന്നുമാം. ഇവ ൨-ം ചെറുപിച്ചകത്തിന്റെ പേർ. മാധ്യം, കുന്ദം (അ-ന-പ്ര-ഏ) കുന്ദോമുകുന്ദോമാധ്യേ ച കുന്ദനാമ്നിചശേവധൌ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ കുന്ദഃ എന്നു പുല്ലിംഗമായിട്ടുമാം. ഇവ ൨-ം കുരുക്കത്തിമുല്ലയുടെ പേർ. രക്തകഃ ബന്ധൂകഃ, ബന്ധുജീവകഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഉച്ചമലരിയുടെ പേർ.

സഹാ കുമാരീ തരണിരമ്ലാനസ്തു മഹാസഹാ
തത്ര ശോണേ കുരവകസ്തത്രപീതേ കുരണ്ഡകഃ. ൩൮

സഹാ (ആ-സ്ത്രീ-പ്ര-ഏ) കുമാരീ (ഈ-സ്ത്രീ-പ്ര-ഏ) തരണിഃ (ഇ-സ്ത്രീ-പ്ര-ഏ) കുമാരീശബ്ദസാഹചര്യം ഹേതുവായിട്ടു തരണിശബ്ദം സ്ത്രീലിംഗമാകുന്നു എന്നു അറിഞ്ഞുകൊൾകയും വേണം. ദ്യുമണൌ തരണിഃ പുംസി കുമാരീനൌകയോഃ സ്ത്രിയാമെന്നു കോശാന്തരവചനമുണ്ട്. ഇവ ൩-ം കുറിഞ്ഞിയുടെ പേർ. അമ്ലാനഃ (അ-പു-പ്ര-ഏ) മഹാസഹാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വാടാക്കുറിഞ്ഞിയുടെ പേർ. കുരവകഃ (അ-പു-പ്ര-ഏ) ചെംകുറിഞ്ഞിയുടെ പേർ. കുരണ്ഡകഃ (അ-പു-പ്ര-ഏ) പൊൻകുറിഞ്ഞിയുടെ പേർ.

നീലാ ഝിണ്ടീ ദ്വയോർബ്ബാണാ ദാസീ ചാർത്തഗളശ്ച സാ
സൈരേയകസ്തു ഝിണ്ടീ സ്യാത്തസ്മിൻ കുരവകോഽരുണേ. ൩൯

നീലാ (ആ-സ്ത്രീ-പ്ര-ഏ) നീലീ എന്നു ഈകാരാന്തമായിട്ടുമാം. ഝിണ്ടീ (ഈ-സ്ത്രീ-പ്ര-ഏ) ബാണാ (ആ-സ്ത്രീ-പ്ര-ഏ) ദ്വയോഃ എന്നുണ്ടാകയാൽ ബാണഃ എന്നു പുല്ലിംഗമായിട്ടുമാം. ദാസീ (ഈ-സ്ത്രീ-പ്ര-ഏ) ആർത്തഗളഃ (അ-പു-പ്ര-ഏ) അന്തഗളഃ എന്നുമാം. ഇവ ൫-ം നീലക്കുറിഞ്ഞിയുടെ പേർ എന്നു തമിഴ്ക്കത്തിൽ കാണുന്നു. മഹേശ്വരടീകയിൽ നീലവർണ്ണയായിരിക്ക

ന്ന ഝിണ്ടീ യാതൊന്നോ അതിന്നു ബാണാ, ദാസീ, ആൎത്തഗളഃ ഇങ്ങിനെ മൂന്നു പേരുണ്ടു് എന്നു പറഞ്ഞിരിക്കുന്നു. കഴിഞ്ഞ ഭാഗങ്ങളിൽ ഝിണ്ടീ എന്നു ഒരേടത്തും പറഞ്ഞിട്ടില്ലായ്കയാൽ ഇവിടെ ഝിണ്ടീ എന്നു് ഇന്നതിന്റെ പേർ എന്നു പറയാതെ ബാണാദികൾ നീലവൎണ്ണയായിരിക്കുന്ന ഝിണ്ടിയുടെ പേർ എന്നു പറഞ്ഞാൽ ഝിണ്ടീ എന്നതു ഏതൊന്നു് എന്നുള്ള ആകാംക്ഷയ്ക്കു ശമനമില്ലായ്കയാൽ മേൽപറഞ്ഞ വിവരണം ക്ലിഷ്ടമാണെന്നു ഞാൻ വിചാരിക്കുന്നു. ദ്വയോരാൎത്തഗളോഽനീലീ നീലാച ഗളനീലികാ ദാസീബാണാച ബാണശ്ചഝിണ്ടീനീലസഹാമതാ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകകൊണ്ടു് നീലാദി അഞ്ചു ശബ്ദങ്ങൾ നീലക്കുറിഞ്ഞിയുടെ പേർ എന്നു ആദിയിൽ പറഞ്ഞപക്ഷംതന്നെ ഉത്തമമെന്നു് ഞാൻ വിചാരിക്കുന്നു. മേൽപറഞ്ഞ ശബ്ദവ്യൂഹതരംഗിണിയെ അനുസരിക്കുന്നവൎക്ക് ആൎത്തഗളശബ്ദം കേവലം പുല്ലിംഗമാകുന്നു എന്നു പറഞ്ഞുകൂടായ്കയാൽ സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാമെന്നു ഞാൻ അഭിപ്രായപ്പെട്ടിരിക്കുന്നു. ചില പുസ്തകങ്ങളിൽ ദാസീചാൎത്തഗളാചസാ എന്നുതന്നെ കാണ്മാനുമുണ്ടു്. അൎത്തഗളഃ എന്നുമാമെന്നു പറഞ്ഞതു മഹേശ്വരടീകയെ അനുസരിച്ചിട്ടാകുന്നു. സൈരേയകഃ (അ-പു-പ്ര-ഏ) ഝിണ്ടീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചെറുകുറിഞ്ഞിയുടെ പേർ. സൈരീയകഃ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. കുരവകഃ (അ-പു-പ്ര-ഏ) ചെറുചെങ്കുറിഞ്ഞിയുടെ പേർ.

പീതേ കുരണ്ടകോ ഝിണ്ടീ തസ്മിൻ സഹചരീദ്വയോഃ
ഓഡ്രപുഷ്പം ജപാ വജ്രപുഷ്പം പുഷ്പം തിലസ്യ യൽ. ൭൩

പീതാകുരണ്ടകോഝിണ്ടീ എന്നുള്ള പാഠം പ്രക്രമവിരുദ്ധമാകുന്നു. പ്രക്രമത്തിങ്കൽ അരുണേതസ്മിൻ എന്നാകുന്നു. അതു ഹേതുവായിട്ടു് ഈ ശ്ലോകത്തിങ്കൽ പീതേതസ്മിൻ എന്നുതന്നെ അന്വയിക്കുന്നതു യുക്തമാകയാൽ പീതേകുരണ്ടകഃ എന്നുള്ള പാഠത്തെത്തന്നെ ഇവിടെ സ്വീകരിച്ചിരിക്കുന്നു. മേൽപറഞ്ഞ പാഠവും ചില പുസ്തകങ്ങളിൽ കാണപ്പെട്ടുവരുന്നതാകുന്നു.

കുരണ്ടകഃ (അ-പു-പ്ര-ഏ) കുരണകഃ എന്നുമാം. പീതേ സൈരേയകേ ഝിണ്ടീ കുരണശ്ചകുരണ്ടകഃ സഹചൎയ്യപി ന സ്ത്രീ ബേതസ്മിൻ കുരവകോഽരുണേ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടു്. കുരണശബ്ദത്തിങ്കൽനിന്നു സ്വാൎത്ഥികമായകപ്രത്യയത്തെ പരമായി ചേൎത്താൽ കുരണകഃ എന്നു രൂപമുണ്ടാകയും ചെയ്യും.

ഝിണ്ടീ, സഹചരീ (ഈ-സ്ത്രീ-പ്ര-ഏ) ഉഭയോഃ എന്നുണ്ടാകയാൽ സഹചര എന്നു പുല്ലിംഗമായിട്ടുമാം. ഇവ ൩-ം ചെറുപൊൻകുറുഞ്ഞിയുടെ പേർ. മേൽപറഞ്ഞ ശബ്ദങ്ങളിൽവെച്ചു ഝിണ്ടീ എന്നതു് നീലക്കുറുഞ്ഞിയുടേയും ചെറുചെങ്കുറിഞ്ഞിയുടേയും ചെറുപൊൻകുറിഞ്ഞിയുടേയും പേരാകയാൽ നാനാർത്ഥമാകുന്നു. അപ്രകാരംതന്നെ ശബ്ദവ്യൂഹതരംഗിണിയിൽ ഝിണ്ടീസൈരേയകേബാണേസഹാചര്യാമപീഷ്യതേ എന്ന വചനംകൊണ്ടും സിദ്ധമാക്കിയിരിക്കുന്നു. കുരവകശബ്ദവും ചെങ്കുറിഞ്ഞിയുടെയും ചെറുചെങ്കുറിഞ്ഞിയുടേയും പേരാകയാൽ നാനാർത്ഥമാകുന്നു. ശോണേകുരവകോമ്ലാനേ സൈരീയപി ചതാദൃശീ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടു്. കുരണ്ടകശബ്ദവും പൊൻകുറുഞ്ഞിയുടേയും ചെറുപൊൻകുറുഞ്ഞിയുടേയും പേരാകയാൽ നാനാർത്ഥമാകുന്നു. പീതകുരണ്ടകോമ്ലാനേപീതസൈരീയകേപിച എന്നും ശബ്ദവ്യൂഹതരംഗിണിയിലുണ്ടു്. ഈ വിശേഷതെക്കൂടെ ഗ്രഹിച്ചുകൊൾകയും വേണം. ഓഡ്രപുഷ്പം(അ-ന-പ്ര ഏ) ചില പുസ്തകങ്ങളിൽ ഭദ്രപുഷ്പമെന്നും കാണുന്നുണ്ടു്. ജപാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചെമ്പരത്തിയുടെ പേർ. ജവാസ്ത്രീ ഭദ്രപുഷ്പം തു ന പുമാൻ പിച്ഛിലോഭയോഃ എന്നും ഓഡ്രപുഷ്പം ജപോന്മത്തകസുമാരുണ്ണരശ്മിഷു എന്നും ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ മേൽപറഞ്ഞ പാഠങ്ങൾ ൨-ം സ്വീകാരയോഗ്യങ്ങളാകുന്നു എന്നറിഞ്ഞുകൊൾകയും വേണം. ഭദ്രപുഷ്പമെന്നുള്ള പക്ഷത്തിങ്കൽ നപുംസകമായി നിർദ്ദേശമിരുന്നാലും മേൽപറഞ്ഞ ശബ്ദവ്യൂഹതരംഗിണിയിലെ ശ്ലോകത്തിങ്കൽ ഭദ്രപുഷ്പം തു ന പുമാൻ എന്നാകയാൽ സ്ത്രീലിംഗമായിട്ടും ആ ശബ്ദത്തെ പ്രയോഗിക്കാമെന്നു സിദ്ധമാകുന്നു. വജ്രപുഷ്പം (അ-ന-പ്ര-ഏ) എള്ളിൻപൂവിന്റെ പേർ.

പ്രതിഹാസശതപ്രാസചണ്ഡാതഹയമാരകാഃ
കരവീരേ കരീരേ തു ക്രകരഗ്രന്ഥിലാവുഭൌ. ൭൪

പ്രതിഹാസഃ (അ-പു-പ്ര-ഏ) പ്രതീഹാസഃ എന്നുമാം. ശതപ്രാസഃ ചണ്ഡാതഃ, ഹയമാരകഃ, കരവീരഃ (അ-പു-പ്ര-ഏ) ഇവ ൫-ം കണവീരത്തിന്റെ പേർ. കരീരഃ, ക്രകരഃ, ഗ്രന്ഥിലഃ(അ-പു-പ്ര ഏ) ഇവ ൩-ം തുളുവള്ളിയുടെ പേർ.

ഉന്മത്തഃ കിതവോധൂർത്തോ ധുർദ്ധൂരഃ കനകാഹ്വയഃ
മാതുലോമദനശ്ചാസ്യ ഫലേ മാതുലപുത്രകഃ. ൭൫

ഉന്മത്തഃ കിതവഃ ധൂർത്തഃ ധുർദ്ധൂരഃ ഈ പ്രദേശങ്ങളിൽ അനേകപുസ്തകങ്ങളിൽ ധൂർദ്ധൂരഃ എന്ന പാഠം കാണുന്നു. ചിലതിൽ ധൂർത്തൂര എന്നും ധത്തൂരഃ എന്നും കാണുന്നു. മഹേശ്വര ടീകയിൽ ധർത്തൂര എന്നും ധുസ്തൂരഃ എന്നും ധുസ്തൂരഃ എന്നും ധൂത്തൂര എന്നും പാഠം കാണുന്നു. കനകാഹ്വയഃ, മാതുലഃ, മദനഃ (അ-പു-പ്ര-ഏ) ഇവ ൭-ം ഉന്മത്തിന്റെ പേർ. മാതുലപുത്രകഃ (അ-പു-പ്ര-ഏ) ഉന്മത്തിൻകായുടെ പേർ.

ഫലപൂരോ ബീജപൂരോ രുചകോ മാതുലുംഗകേ
സമീരണോ മരുവകഃ പ്രസ്ഥപുഷ്പഃ ഫണിജ്ഝകഃ. ൩൫
ജംബീരോऽപ്യഥ പർണ്ണാസേ കഠിഞ്ജരകുഠേരകൌ
സിതേऽർജ്ജകോऽത്ര പാഠീ തു ചിത്രകോ വഹ്നിസംജ്ഞകഃ.

ഫലപൂരഃ, ബീജപൂരഃ, രുചകഃ, മാതുലുംഗകഃ (അ-പു-പ്ര-ഏ) ഇവ ൪-ം മാതളനാരകത്തിന്റെ പേർ. സമീരണഃ, മരുവകഃ, പ്രസ്ഥപുഷ്പഃ, ഫണിജ്ഝകഃ, ജംബീരഃ (അ-പു-പ്ര-ഏ) ഇവ ൫-ം മണിക്കഞ്ഞകത്തിന്റെ പേർ. പർണ്ണാസഃ, കഠിഞ്ജരഃ, കുഠേരകഃ (അ-പു-പ്ര-ഏ) ഇവ ൩-ം കഞ്ഞകത്തിന്റെ പേർ. അർജ്ജകഃ (അ-പു-പ്ര-ഏ) വെൺകഞ്ഞകത്തിന്റെ പേർ. ചില പുസ്തകങ്ങളിൽ സ്സിതേബ്ജകഃ എന്ന പാഠം കാണുന്നു. മഹേശ്വരടീകയിലും മററു പല പുസ്തകങ്ങളിലും സിതേർജ്ജകഃ എന്നാകുന്നു. പാഠീ (ന-പു-പ്ര-ഏ) ചിത്രകഃ, വഹ്നിസംജ്ഞകഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൊട്ടവേലിയുടെ പേർ. വഹ്നിസംജ്ഞകഃ എന്നതിന് തീയ്യിന്റെ പേർപോലെ ഇരിക്കുന്ന പേരോടുകൂടിയത് എന്നർത്ഥമാകയാൽ അഗ്നിഃ വൈശ്വാനരഃ വഹ്നിഃ ഇത്യാദി ശബ്ദങ്ങൾ ഒക്കെയും കൊട്ടവേലിയുടെ പേരാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

അർക്കാഹ്വവസുകാസ്ഫോടഗണരൂപവികീരണാഃ
മന്ദാരശ്ചാർക്കപർണ്ണോത്ര ശുക്ലേളർക്കപ്രതാപസൌ.

അർക്കാഹ്വഃ, വസുകഃ, ആസ്ഫോടഃ, ആസ്ഫോതഃ എന്നുമാം. ഗണരൂപഃ, വികീരണഃ, മന്ദാരഃ, അർക്കപർണ്ണഃ, (അ-പു-പ്ര-ഏ) ഇവ ൭-ം എരുക്കിന്റെപേർ. ശബ്ദവ്യൂഹതരംഗിണിയിൽ സ്യാദർക്കപർണ്ണ ആസ്ഫോട ആസ്ഫോതോ വസുകസ്തഥാവസൂകോഗണരൂപശ്ചമന്ദാരശ്ചവികീരണഃ തഥാവികിരണശ്ചായമർക്കവാചകനാമകഃ എന്നുണ്ടാകയാൽ മുൻപറഞ്ഞ പാഠഭേദം പ്രമാണസിദ്ധമാകുന്നു എന്നും അപ്രകാരംതന്നെ വസൂകഃ എന്നും വികീരണഃ എന്നുംകൂടെ പ്രയോഗിക്കാമെന്നു മേൽപറഞ്ഞ വചനംകൊണ്ടു

തന്നെ സിദ്ധിച്ചിരിക്കുന്നു എന്നും അറിഞ്ഞുകൊൾക. അളൎക്കഃ പ്ര താപസഃ (അ-പു-പ്ര-ഏ) ഇവ ൨-ം വെള്ളെരുക്കിന്റെ പേർ.

ശിവമല്ലീപാശുപത ഏകാഷ്ഠീലോ ബുകോ വസുഃ
വന്ദാ വൃക്ഷാദനീ വൃക്ഷരുഹാ ജീവന്തികേത്യപി. ൯൭

ശിവമല്ലി(ഈ-സ്ത്രീ-പ്ര ഏ)ശിവമല്ലിഃ എന്നു ഇകാരാന്തമായിട്ടുമാം. പാശുപതഃ, ഏകാഷ്ഠീലഃ, ബുകഃ (അ-പു-പ്ര-ഏ)ബകഃ എന്നും അംബകഃ എന്നും അംബുകഃ എന്നുമാം. ആ പക്ഷങ്ങളിൽ ഏകാഷ്ഠീലോബകോവസുഃ എന്നും ഏകാഷ്ഠീലാംബകോവസുഃ എന്നും, ഏകാഷ്ഠീലോംബുകോവസുഃ എന്നുമാക്കി പഠിച്ചുകൊൾകയും വേണം. വസുഃ (ഉ-പു-പ്ര-ഏ) ഇവ ൫-ം രുദ്രമന്ദാരത്തിന്റെ പേർ. അളൎക്കഃ, പ്രതാപസഃ ഇവ ൨-ം ശിവമല്ല്യാദികൾ. ൭-ം കൂടി ഏഴുശബ്ദങ്ങൾ വെള്ളെരുക്കിന്റെ പേർ എന്നു ചിലർ വ്യാഖ്യാനിച്ചതു് നിർമ്മൂലമാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

ശബ്ദവ്യൂഹതരംഗിണിയിൽ സ്മൃമീരുദ്രമന്ദാരേ ശിവമല്ലീബുകോബകഃ അംബകശ്ചാംബുകോമൌദ്ര ഏകാഷ്ഠീലോവസുശ്ചസഃ

എന്നാകയാൽ മേൽപറഞ്ഞ പാഠഭേദങ്ങൾ ഒക്കെയും പ്രമാണസിദ്ധങ്ങളാകുന്നു എന്നു അറിഞ്ഞുകൊൾകയും വേണം. വന്ദാ (ആ-സ്ത്രീ-പ്ര-ഏ) വൃക്ഷാദനീ (ഈ-സ്ത്രീ-പ്ര-ഏ) വൃക്ഷരുഹാ, ജീവന്തികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ഇത്തിക്കണ്ണിയുടെ പേർ.

വത്സാദനീ ഛിന്നരുഹാ ഗുളൂചീ തന്ത്രികാമൃതാ
ജീവന്തികാ സോമവല്ലീ വിശല്യാ മധുപർണ്യപി. ൧൦൦

വത്സാദനീ (ഈ-സ്ത്രീ-പ്ര-ഏ) ഛിന്നരുഹാ (ആ-സ്ത്രീ-പ്ര-ഏ) ഗുളൂചീ (ഈ-സ്ത്രീ-പ്ര-ഏ)ഗുളൂചി എന്നുമാം. അമൃതാ സോമവല്ലീ ച ഗുളൂചീ ഗുളൂചീചസാ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടു്. തന്ത്രികാ, അമൃതാ, ജീവന്തികാ (ആ-സ്ത്രീ-പ്ര-ഏ)സോമവല്ലീ (ഈ-സ്ത്രീ-പ്ര-ഏ) വിശല്യാ (ആ-സ്ത്രീ-പ്ര-ഏ) മധുപർണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൯-ം ചിററമൃതിന്റെ പേർ.

മൂർവ്വാ ദേവീ മധുരസാ മോരടാ തേജനീ സ്രവാ
മധൂലികാ മധുശ്രേണീ ഗോകർണ്ണീ പീലുപർണ്ണ്യപി. ൧൦൧

മൂർവ്വാ (ആ-സ്ത്രീ-പ്ര-ഏ) ദേവീ (ഈ-സ്ത്രീ-പ്ര-ഏ) മധുരസാ, മോരടാ (ആ-സ്ത്രീ-പ്ര-ഏ) തേജനീ (ഈ-സ്ത്രീ-പ്ര-ഏ)സ്രവാ (ആ-സ്ത്രീ-പ്ര-ഏ) മധൂലികാ (ആ-സ്ത്രീ-പ്ര-ഏ) മധുശ്രേണീ

ശോകൎണ്ണീ, പീലുപൎണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൧൦-ം പെരുംകുരുമ്പയുടെ പേർ. മൂൎവ്വീ എന്നും സ്രുവാ എന്നുംകൂടെ ആവാമെന്നു അറിഞ്ഞുകൊൾകയും വേണം. മൂൎവ്വാമൂൎവ്വീചശോകൎണ്ണീ മോരടാചമധൂലികാ തേജനീചമധുശ്രേണീ പീലുപൎണ്ണീസ്രുവാസ്രുവാ ധ്രുവാമധുരസാദേവീമാധവീമധുമതീചസാ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ മേൽപറഞ്ഞ പാഠഭേദങ്ങൾ ഒക്കെയും പ്രമാണസിദ്ധങ്ങളാകുന്നു. മയൂരികാമധുശ്രേണീ എന്നു ചിലർ പഠിക്കുന്നു. അതിന്റെ മൂലം അന്വേഷിച്ചു അറിയേണ്ടതാകുന്നു.

പാഠാംബഷ്ഠാ വിദ്ധകൎണ്ണീ സ്ഥാപനീ ശ്രേയസീ രസാ
ഏകാഷ്ഠീലാ പാപചേലീ പ്രാചീനാ വനതിക്തികാ. ൩൭

പാഠാ, അംബഷ്ഠാ (ആ-സ്ത്രീ-പ്ര ഏ) വിദ്ധകൎണ്ണീ അവിദ്ധകൎണ്ണീ എന്നാകുന്നു പാഠമെന്നു ചിലരുടെ മതമുണ്ടു്. സ്ഥാപനീ, ശ്രേയസീ (ഈ-സ്ത്രീ-പ്ര-ഏ) രസാ, ഏകാഷ്ഠീലാ (ആ-സ്ത്രീ-പ്ര-ഏ) പാപചേലീ (ഈ-സ്ത്രീ-പ്ര-ഏ) പ്രാചീനാ, വനതിക്തികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൧൦-ം പാടയുടെ പേർ.

കടുഃ കടംഭരാശോകരോഹിണീ കടുരോഹിണീ
മത്സ്യപിത്താ കൃഷ്ണഭേദീ ചക്രാംഗീ ശകുലാദനീ. ൩൮

കടുഃ (ഉ-സ്ത്രീ-പ്ര-ഏ) കടവീ എന്നുമാം. അപ്രകാരമായാൽ ഈകാരാന്തമാകയും ചെയ്യും. കടംഭരാ കടംബരാ എന്നുമാം (ആ-സ്ത്രീ-പ്ര-ഏ) അശോകരോഹിണീ, കടുരോഹിണീ (ഈ-സ്ത്രീ-പ്ര-ഏ) അശോകാരോഹിണീ എന്നും പാഠമുണ്ടു്. ആ പക്ഷത്തിങ്കൽ അശോകാ (ആ-സ്ത്രീ-പ്ര ഏ) രോഹിണീ (ഈ-സ്ത്രീ-പ്ര-ഏ) ഇങ്ങനെ ധരിച്ചുകൊൾക. കടുരോഹിണീ (ഈ-സ്ത്രീ-പ്ര-ഏ) മത്സ്യപിത്താ (ആ-സ്ത്രീ-പ്ര-ഏ) കൃഷ്ണഭേദീ (ഈ-സ്ത്രീ-പ്ര-ഏ) കൃഷ്ണഭേദാ എന്നു അകാരാന്തമായിട്ടുമാം. ചക്രാംഗീ, ശകുലാദനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൯-ം കടുകുരോഹിണിയുടെ പേർ. കടുഃ കടുംഭരാ എന്നു ചിലർ പഠിക്കുന്നു. ശക്രാംഗീശകുലാദനീ എന്നും പഠിക്കുന്നു അതിന്റെ മൂലമെന്തെന്നു് അറിഞ്ഞില്ല. ശബ്ദവ്യൂഹതരംഗിണിയിൽ (കടുഃകടവീകനിഷ്ഠാചകൃടകീചകടംഭരാ കടംബരാചരോഹിണ്യാമശോകാകടുരോഹിണീ അശോകരോഹിണീ സൈവ ചക്രാംഗിശകുലാദനീ കേദാരകൃടകീമത്സ്യപിത്താചകടുകാചസാ) എന്നാകയാൽ ശിഷ്ടങ്ങളായ പാഠഭേദങ്ങൾ ഒക്കെയും പ്രമാണസിദ്ധങ്ങളാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

ആത്മഗുപ്താജഹാവ്യണ്ഡാ കണ്ഡൂരാ പ്രാവൃഷായണീ
ഋഷ്യപ്രോക്താ ശൂകശിംബിഃ കപികച്ഛുശ്ച മൎക്കടീ. ൩൯

ആത്മഗുപ്താ, അജഹാ (ജഹാ എന്നുമാം) അവ്യണ്ഡാ, കണ്ഡൂരാ (ആ സ്ത്രീ-പ്ര-ഏ) കണ്ഡുരാ എന്നുമാം. പ്രാവൃഷായണീ (ഈ-സ്ത്രീ-പ്ര-ഏ) ഋഷ്യപ്രോക്താ (ആ-സ്ത്രീ-പ്ര-ഏ) ശൂകശിംബിഃ (ഇ-സ്ത്രീ-പ്ര-ഏ) ശൂകശിംബാ എന്നും ഒരു മതമുണ്ടു്. കപികച്ഛൂഃ (ഊ-സ്ത്രീ-പ്ര-ഏ) കപികച്ഛുഃ എന്നു ഉകാരാന്തമായിട്ടുമാം. മൎക്കടീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൯-ം നായ്ക്കുരണയുടെ പേർ. ശബ്ദവ്യൂഹതരംഗിണിയിൽ ആത്മഗുപ്താ സ്വയംഗുപ്താ സ്വഗുപ്താ ച ജഹാജഹാ എന്നുണ്ടാകയാലും കപികച്ഛുശ്ച കണ്ഡൂരാ എന്നു ഇന്ദുവചനമുണ്ടാകയാലും മൎക്കടീശൂകശിംബാ ച എന്നു വാചസ്പതിവചനമുണ്ടാകയാലും സ്വഗുപ്താ കപികച്ഛുശ്ച കപികച്ഛുശ്ച മൎക്കടീ എന്നു വൈദ്യവാക്യമുണ്ടാകയാലും മുൻപറഞ്ഞ പാഠഭേദങ്ങൾ ഒക്കെയും പ്രമാണാനുഗൃഹീതങ്ങളാകുന്നു എന്നു അറിഞ്ഞുകൊൾകയും വേണം.

ചിത്രോപചിത്രാ ന്യഗ്രോധീ ദ്രവന്തീ ശംബരീ വൃഷാ
പ്രത്യക്ശ്രേണീ സുതശ്രേണീ രണ്ഡാ മൂഷികപൎണ്ണ്യപി.

ചിത്രാ, ഉപചിത്രാ (ആ-സ്ത്രീ-പ്ര-ഏ) ന്യഗ്രോധീ, ദ്രവന്തീ, ശംബരീ (ഈ-സ്ത്രീ-പ്ര-ഏ) വൃഷാ (ആ-സ്ത്രീ-പ്ര-ഏ) പ്രത്യക്ശ്രേണീ, സുതശ്രേണീ (ഈ-സ്ത്രീ-പ്ര-ഏ) രണ്ഡാ (ആ-സ്ത്രീ-പ്ര-ഏ) ചണ്ഡാ എന്നും പാഠമുണ്ടെന്നു് മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. മൂഷികപൎണ്ണീ (ഈ സ്ത്രീ-പ്ര-ഏ) ഇവ ൧൦-ം എലിച്ചെവിയുടെ പേർ

അപാമാൎഗ്ഗഃ ശൈഖരികോ ധാമാൎഗ്ഗവമയൂരകൌ
പ്രത്യക്പൎണ്ണീ കീശപൎണ്ണീ കിണിഹീ ഖരമഞ്ജരീ. ൭൫

അപാമാൎഗ്ഗഃ, ശൈഖരികഃ, ധാമാൎഗ്ഗവഃ, മയൂരകഃ (അ-പു-പ്ര-ഏ) പ്രത്യക്പൎണ്ണീ, കീശപൎണ്ണീ, കിണിഹീ, ഖരമഞ്ജരീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൮-ം കടലാടിയുടെ പേർ. ധാമാൎഗ്ഗവഃ എന്നും അധാമാൎഗ്ഗവഃ എന്നും പദമാക്കാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു.

ഭഞ്ജികാ ബ്രാഹ്മണീ പത്മാ ഭാൎങ്ഗീ ബ്രാഹ്മണയഷ്ടികാ
അംഗാരവല്ലീ ബാലേയശാകബൎബ്ബരവൎദ്ധകാഃ ൭൬

ഭഞ്ജികാ (ആ-സ്ത്രീ-പ്ര-ഏ) ഹഞ്ജികാ എന്നും ഫഞ്ജികാ എന്നും ചില ദേശങ്ങളിൽ പാഠമുണ്ടു്. ഭഞ്ജികാ ഫഞ്ജികാ പത്മാ ഹഞ്ജികാപി ച സാ മതാ എന്നു ശബ്ദവ്യൂഹതരംഗിണിയിലുമുണ്ടു്. ബ്രാഹ്മണീ (ഈ-സ്ത്രീ-പ്ര-ഏ) പത്മാ (ആ-സ്ത്രീ-പ്ര-ഏ)

ഭാർങ്ഗീ(ഈ-സ്ത്രീ-പ്ര-ഏ) ബ്രാഹ്മണയഷ്ടികാ(ആ-സ്ത്രീ-പ്ര-ഏ) അംഗാരവല്ലീ (ഈ-സ്ത്രീ-പ്ര-ഏ) ബാലേയഃ, ശാകഃ (അ-പു-പ്ര-ഏ) ബാലേയശാകഃ എന്നും ഛേദിക്കാം. ബർബ്ബരഃ (ശാകബർബ്ബരഃ എന്നുമാം) പദ്മകഃ(അ-പു-പ്ര-ഏ) അംഗാരവല്ലീബാലേയശാകബർബ്ബരവർദ്ധകാഃ എന്നും പാഠമുണ്ടു്. ആ പക്ഷത്തിൽ പദ്മകഃ എന്നതിന്റെ സ്ഥാനത്തു വർദ്ധകഃ എന്നാകുന്നു എന്നു ധരിച്ചുകൊൾക. ഇവ ൫-ം ചെറുതേക്കിന്റെ പേർ. ഭാർങ്ഗീഭൃഗുഭവാ പദ്മാ ബ്രാഹ്മീ ച ബ്രഹ്മയഷ്ടികാ ശാരദാംഗാരവല്ലീ ച ബാലേയശ്ചാസ്ത്രിയാമപി ശാകോബാലേയശാകശ്ച ബർബ്ബരഃശാകബർബരഃ പദ്മകോവർദ്ധകഃകൃഷ്ണജാലകോപി ച സാമതാ എന്നുള്ള ശബ്ദവ്യൂഹതരംഗിണിയിൽ മേല്പറഞ്ഞ പാഠങ്ങൾ ഒക്കെയും സ്പഷ്ടങ്ങളാകുന്നു.

മഞ്ജിഷ്ഠാ വികസാ ജിംഗീ സമംഗാ കാളമേഷികാ
മണ്ഡൂകപർണ്ണീ ഭണ്ഡീരീ ഭണ്ഡീ യോജനവല്ല്യപി. ൭൨

മഞ്ജിഷ്ഠാ വികസാ (ആ-സ്ത്രീ-പ്ര-ഏ) വികഷാ എന്നുമാം. ജിംഗീ (ഈ-സ്ത്രീ-പ്ര-ഏ) സമംഗാ, കാളമേഷികാ (ആ-സ്ത്രീ-പ്ര-ഏ) കാളമേശികാ എന്നുമാം. മണ്ഡൂകപർണ്ണീ, ഭണ്ഡീരീ, ഭണ്ഡീ, യോജനവല്ലീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൮-ം മഞ്ചെട്ടിയുടെ പേർ. മഞ്ജിഷ്ഠാവികസാസൈവവികഷാരങ്ജനീതഥാ സമംഗാ ഭണ്ഡിരീ കാളമേശികാകാളമേഷികാ ഭണ്ഡീയോജനവല്ലീ ച ഭണ്ഡീരീഗ്രാപവല്ലഭാ മണ്ഡൂകപർണ്ണീജിംഗീ ച മഞ്ജൂഷാ ചൂഡാചകമൃദ്ധതാ എന്നുള്ള ശബ്ദവ്യൂഹതരംഗിണിയിൽ മുൻപറഞ്ഞ പാഠങ്ങൾ ഒക്കെയും സ്ഫുടങ്ങളാകുന്നു. അത്രയുമല്ലാ ഭണ്ഡിരീ എന്നുമാമെന്നും അതുകൊണ്ടു് സാധിക്കപ്പെട്ടിരിക്കുന്നു. രക്താഭണ്ഡിരികാ ച എന്നു ഇന്ദുവാക്യവുമുണ്ടു്. ഈ പ്രദേശങ്ങളിലെ പാഠം ഭാണ്ഡീയോജനവല്ല്യപി എന്നത്രേ ആകുന്നതു്.

യാസോ യവാസോ ദുസ്പർശോ ധന്വയാസഃ കുനാശകഃ
രോദനീ കച്ഛുരാനന്താ സമുദ്രാന്താ ദുരാലഭാ. ൭൩

യാസഃ, യവാസഃ, ദുസ്പർശഃ, ധന്വയാസഃ, (ധന്വയാസഃ എന്നുമാം.) കുനാശകഃ (അ-പു-പ്ര-ഏ) (കനാശകഃ എന്നുംപാഠമുണ്ടു്) രോദനീ (ഈ-സ്ത്രീ-പ്ര-ഏ) (ചോദനീ എന്നുമാം) കച്ഛുരാ, അനന്താ, സമുദ്രാന്താ, ദുരാലഭാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൯-ം കൊടിത്തൂവയുടെ പേർ. യാസാദിശബ്ദങ്ങളിലെ ശകാരത്തിന്റെ സ്ഥാനത്തു സകാരമായിട്ടും പാഠമുണ്ടു്. യാസോയാസോയവാഷശ്ച യവാസശ്ചകനാശകഃ കുനാശകശ്ചദുസ്പർശസ്ത്രീ

ക്ഷ്ണശ്ലക്ഷ്ണകഃ ഷുവേധകഃ ധനുഷ്ഃ ശാഖോധനുശ്ശാഖോ ധന്വയാഷ സ്തഥാപരഃ രോദനീ ചോദനീ ഭീഷ്മ പത്ര്യനന്താച കച്ശ്ശുരാ ദുരാലഭാസമുദ്രാന്താ ദുർഗ്രഹാചസമാത്മകാഃ എന്ന ശബ്ദവൃഹതരംഗിണിയിൽ ഉണ്ട്. മഹേശ്വരടീകയിൽ യാസ ഇത്യാദി സകാരസഹിതങ്ങളായ ശബ്ദങ്ങൾതന്നെ പഠിക്കപ്പെട്ടിരിക്കുന്നു. ഈ പ്രദേശങ്ങളിൽ യാഷ ഇത്യാദി ഷകാരസഹിതങ്ങളായ ശബ്ദങ്ങൾ പഠിക്കപ്പെടുന്നു.

പൃശ്നിപൎണ്ണീ പൃഥക്പൎണ്ണീ ചിത്രപൎണ്ണ്യംഘ്രിപൎണ്ണികാ
ക്രോഷ്ടുവിന്നാ സിംഹപുച്ഛീ കലശീ ധാവനീ ഗുഹാ.

പൃശ്നിപൎണ്ണീ, പൃഥക്പൎണ്ണീ, ചിത്രപൎണ്ണീ, (ഈ-സ്ത്രീ-പ്ര-ഏ) അംഘ്രിപൎണ്ണികാ (ആ-സ്ത്രീ-പ്ര-ഏ) അംഘ്രിവല്ലികാ എന്നു ചിലർ പഠിക്കുന്നു. ക്രോഷ്ടുവിന്നാ (ആ-സ്ത്രീ-പ്ര-ഏ) സിംഹപുച്ഛീ, കലശീ, ധാവനീ (ഈ-സ്ത്രീ-പ്ര-ഏ) ഗുഹാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൯-ം മൂവ്വിലയുടെ പേർ. ഓരിലയുടെ പേരെന്നു് ചിലർ വ്യാഖ്യാനിച്ചതു തെററാകുന്നു.

നിദിഗ്ദ്ധികാ സ്പൃശീ വ്യാഘ്രീ ബൃഹതീ കണ്ടകാരികാ
പ്രചോദനീ കുലീ ക്ഷുദ്രാ ദുസ്സൎശാ രാഷ്ട്രികേത്യപി. ൧൩

നിദിഗ്ദ്ധികാ (ആ-സ്ത്രീ-പ്ര-ഏ) സ്പൃശീ, വ്യാഘ്രീ, ബൃഹതീ (ഈ-സ്ത്രീ-പ്ര-ഏ) കണ്ടകാരികാ (ആ-സ്ത്രീ-പ്ര-ഏ) പ്രചോദനീ, കുലീ (ഈ-സ്ത്രീ-പ്ര-ഏ) ക്ഷുദ്രാ, ദുസ്സ്പൎശാ, രാഷ്ട്രികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൧൦-ം കണ്ടകാരിച്ചുണ്ടയുടെ പേർ.

നീലീകാളാ ക്ലീതകികാ ഗ്രാമീണാ മധുപൎണ്ണികാ
രഞ്ജനീ ശ്രീഫലീ തുത്ഥാ ദ്രോണീ ദോളാ ച നീലിനീ. ൧൪

നീലീ (ഈ-സ്ത്രീ-പ്ര-ഏ) കാളാ (ആ-സ്ത്രീ-പ്ര-ഏ) കാളീ എന്നും പാഠമുണ്ടു്. ആ പക്ഷത്തിൽ ഈകാരാന്തമെന്നു ധരിച്ചുകൊൾകയും വേണം. കാളിഃ എന്നു ഇകാരാന്തമായിട്ടുമാം. ക്ലീതകികാ, ഗ്രാമീണാ, മധുപൎണ്ണികാ (ആ-സ്ത്രീ പ്ര-ഏ) രഞ്ജനീ, ശ്രീഫലീ (ഈ-സ്ത്രീ-പ്ര-ഏ) തുത്ഥാ (ആ-സ്ത്രീ-പ്ര-ഏ) ദ്രോണീ (ഈ സ്ത്രീ-പ്ര-ഏ) തുണീ എന്നുമാം. ദോളാ, മേളാ, എന്നുമാം. (ആ-സ്ത്രീ-പ്ര-ഏ) നീലിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൧൧-ം അമരിയുടെ പേർ. നീലികാളാചതാളീശ്ചനീലിനീ മധുപൎണ്ണികാ എന്നു ശബ്ദവൃഹതരംഗിണിയിലും തുണീനീല്യാംനിഷംഗേച എന്നു മേദിനിയിലും തുല്യാശ്രീഫലികാമേളാസാരവാഹീചരഞ്ജനീ എന്നു വൈദ്യനിഘണ്ടുവിലുമുണ്ടാകയാൽ മുൻപറഞ്ഞ പാഠ

ങ്ങളൊക്കെയും പ്രമാണസിദ്ധങ്ങളാകുന്നു എന്നു അറിഞ്ഞുകൊൾ്കയും വേണം.

അവൽഗുജസ്സോമരാജിസ്സുവല്ലിസ്സോമവല്ലികാ
കാളമേഷീ കൃഷ്ണഫലാ വാകുചീ പൂതിഫല്യപി. ൭൮

അവൽഗുജഃ (അ-പു-പ്ര-ഏ) അവൽഗുജാ എന്നു ആകാരാന്തമായിട്ടുമാം. സോമരാജിഃ (ഇ-സ്ത്രീ-പ്ര-ഏ) സോമരാജീ എന്നു ഈകാരാന്തമായിട്ടും അതുതന്നെ നകാരാന്തമായിട്ടുമാം. സുവല്ലിഃ (ഇ-സ്ത്രീ-പ്ര-ഏ) സുവല്ലീ എന്നു് ഈകാരാന്തമായിട്ടുമാം. സോമവല്ലികാ (ആ-സ്ത്രീ-പ്ര-ഏ) കാളമേഷീ(ഈ-സ്ത്രീ-പ്ര-ഏ) കാളമേഷി എന്നുമാം. കൃഷ്ണഫലാ (ആ-സ്ത്രീ-പ്ര-ഏ) വാകുചീ, വാഗുചീ എന്നുമാം. പൂതിഫലീ(ഈ-സ്ത്രീ-പ്ര-ഏ)ഇവ ൮-ം കാൎകോകിലിയുടെ പേർ. അവൽഗുജോബകുചോഃ കൃഷ്ണഫലാപൂതിഫലീ ചസാവാകുചീവാഗുചീ സോമരാജിസ്സോമലതാപിച സോമവല്ലീസുവല്ലീച കാളമേഷീചമേഷികാകാളമേശീദ്വേപൊച സോമരാജീചനാഃപ്യസൌ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ മുൻപറഞ്ഞ പാഠഭേദങ്ങളൊക്കെയും സാധുക്കളാകുന്നു എന്നറിഞ്ഞുകൊൾ്കയും വേണം.

കൃഷ്ണോപകുല്യാ വൈദേഹീ മാഗധീ ചപലാ കണാ
ഉഷണാ പിപ്പലീ ശൌണ്ഡീ കോലാഥ കരിപിപ്പലീ. ൭൯

കപിവല്ലീ കോലവല്ലീ ശ്രേയസീ വസിരഃ പുമാൻ
ചവ്യന്തു ചവികാ കാകചിഞ്ചാ ഗുഞ്ജെ തു കൃഷ്ണലാ. ൮൦

കൃഷ്ണാ, ഉപകുല്യാ (ആ-സ്ത്രീ-പ്ര-ഏ) വൈദേഹീ, മാഗധ (ഈ-സ്ത്രീ-പ്ര-ഏ) ചപലാ, കണാ, ഉഷണാ (ആ-സ്ത്രീ-പ്ര-ഏ) പിപ്പലീ, ശൌണ്ഡി (ഈ-സ്ത്രീ-പ്ര-ഏ) കോലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൧൦-ം തിപ്പലിയുടെ പേർ. കണാ എന്നു ഇവിടെ സ്ത്രീലിംഗമായിട്ടു പറകപ്പെട്ടു എങ്കിലും പുല്ലിംഗമായിട്ടുമാമെന്നും ഊഷണാ എന്നു ഊകാരാദിയായിട്ടു പറയപ്പെട്ടിരിക്കിലും ഉകാരാദിയായിട്ടുമാണെന്നും അറിഞ്ഞുകൊൾ്ക. മാഗധീചപലാകൃഷ്ണാ വൈദേഹീചകണാദ്വയോഃ ഉഷണാചോഷണാസീതാ കോലാ ശൌണ്ഡീചപിപ്പല എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടു്. ത്രായന്തിമുസ്താ ഭൂനിംബാ കലിംഗകണചന്ദനൈഃ എന്നു് അഷ്ടാംഗഹൃദയത്തിലും ഉഷണാമൂലേനവക്ഷോംഭസി എന്നു സിദ്ധയോഗസമുച്ചയത്തിങ്കലുമുണ്ടു്. കരിപിപ്പലീ, കപിവല്ലീ, കോലവല്ലീ, ശ്രേയസീ (ഈ-സ്ത്രീ-പ്ര-ഏ) വസിരഃ (അ-പു-പ്ര-ഏ)

വശിരഃ എന്നുമാം. ഇവ ൭-ം അത്തിത്തിപ്പലിയുടെ പേർ. വസിരോവശിരഃ കോലവല്ലീ ചഗജപിപ്പലീ ശ്രേയസീ കപിവല്ലീചകപിലാകുംഭികാചസാ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ വശിരഃ എന്നുമാമെന്നു പറഞ്ഞതു സമൂലമാകുന്നുവെന്നറിഞ്ഞുകൊൾകയും വേണം. ചവ്യം (അ-ന-പ്ര-ഏ) ചവ്യാച്ചോലാചവികാ എന്നു ഹേമചന്ദ്രവചനമുണ്ടാകയാൽ ആകാരാന്തമായിട്ടുമാം. എന്നാൽ സ്ത്രീലിംഗമാകയും ചെയ്യും. ചവികാ (ആ-സ്ത്രീ-പ്ര-ഏ) ചവികശ്ചവികാചവ്യമെന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ അകാരാന്തമായിട്ടുമാം. എന്നാൽ പുല്ലിംഗമാകയും ചെയ്യും. ഇവ ൨-ം കാട്ടുമുളകിന്റെ പേർ. കാകചിഞ്ചാ (ആ-സ്ത്രീ-പ്ര-ഏ) കാകചിഞ്ചീ എന്നു പാഠാന്തരം. ആ പക്ഷത്തിൽ ഈകാരാന്തമെന്നു അറിഞ്ഞുകൊൾകയും വേണം. കാകചിഞ്ചിഃ എന്നും പ്രയോഗിക്കാം. കാകചിഞ്ചിസ്ത്രിയാം കാകചിഞ്ചാഗുഞ്ജാ ചകൃഷ്ണലാ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടു്. കാകചിഞ്ചിശബ്ദം തന്നെ കൃതികാരാദക്തിനഃ എന്നുള്ള വചനംകൊണ്ടു കാകചിഞ്ചി എന്നുമായിത്തീരുന്നു. ഗുഞ്ജാ (ആ-സ്ത്രീ-പ്ര-ഏ) കാകചിഞ്ചാഗുഞ്ജാതു കൃഷ്ണലാ എന്നുള്ള പാഠവും അതിനെ അനുസരിച്ചിട്ടുള്ള വ്യാഖ്യാനവും തെറ്റാകുന്നു. ത്വന്താഥാദിനപൂർവ്വഭാക് എന്നു പരിഭാഷയിൽ ഉണ്ടു്. തു എന്നു അന്തത്തിങ്കലോ അഥ എന്നു ആദിയിലോ ഉണ്ടെങ്കിൽ ആ പദങ്ങൾ പൂർവ്വപദങ്ങളോടു ചേരുന്നതല്ലെന്നു അതിന്റെ അർത്ഥമാകുന്നു. അതു ഹേതുവായിട്ടു കാകചിഞ്ചാ ഗുഞ്ജാതു കൃഷ്ണലാ എന്നു പഠിച്ചാൽ ഗുഞ്ജാശബ്ദം ത്വന്തമായി വരികയാൽ അതു കാകചിഞ്ചാ എന്നതിനോടു ചേരുകയില്ലെന്നുവരും. എന്നാൽ കാകചിഞ്ചാ എന്നതു കാട്ടുമുളകിന്റെ പേരുകളിൽ ചേർന്നുപോകയും ചെയ്യും. സിദ്ധാന്തം അങ്ങനെയല്ല. ഗുഞ്ജാതുകാകചിഞ്ചായാ എന്നു മേദിനിയിലുമുണ്ടു്. കാകചിഞ്ചാ ഗുഞ്ജേതുകൃഷ്ണലാ എന്നു പഠിച്ചാൽ കാകചിഞ്ചാഗുഞ്ജേ എന്നു സമസ്തപദമാകയാൽ ആയതു മുൻപറഞ്ഞ പരിഭാഷകൊണ്ടു് ചവ്യചവികശബ്ദങ്ങളോടു ചേരാത്തതാകയാൽ കൃഷ്ണലാശബ്ദത്തോടു ചേരുകയും ചെയ്യും. മേൽപറഞ്ഞ സമസ്തപദത്തിങ്കൽ കാകചിഞ്ചാ എന്നതു് അവാന്തരപദമാകയാൽ കാകചിഞ്ചാ ഗുഞ്ജാ, കൃഷ്ണലാ ഇങ്ങിനെ മൂന്നുപദങ്ങൾ ഏകാർത്ഥങ്ങളാണെന്നു പറയേണ്ടതിന്നു വിരോധവുമില്ല. അതുകൊണ്ടു് കാകചിഞ്ചാ ഗുഞ്ജേതു എന്നുതന്നെ പഠിച്ചുകൊൾകയും വേണം. കൃഷ്ണലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കുന്നിയുടെ പേർ.

ദ്വിതീയകാണ്ഡം ഓഷധിവൎഗ്ഗഃ

പലംകഷാ ത്വിക്ഷുഗന്ധാ ശ്വദംഷ്ട്രാ സ്വാദുകണ്ടകഃ
ഗോകണ്ടകോ ഗോക്ഷുരകോ വനശൃംഗാട ഇത്യപി. ൯൫

പലംകഷാ, ഇക്ഷുഗന്ധാ, ശ്വദംഷ്ട്രാ (ആ-സ്ത്രീ-പ്ര-ഏ) സ്വാദുകണ്ടകഃ, ഗോകണ്ടകഃ, ഗോക്ഷുരകഃ, വനശൃംഗാടഃ (അ-പു-പ്ര-ഏ) ഇവ ൭-ം ഞെരിഞ്ഞിലിന്റെ പേർ..

വിശ്വാ വിഷാ പ്രതിവിഷാതിവിഷോപവിഷാരുണാ
ശൃംഗീ മഹൌഷധഞ്ചാഥ ക്ഷീരാവീ ദുഗ്ധികാ സമേ. ൯൬

വിശ്വാ, വിഷാ, അവിഷാ എന്നും അവിഷാ എന്നും വിശ്വവിഷാ എന്നു സമസ്തമായിട്ടുമാം. പ്രതിവിഷാ, അതിവിഷാ, ഉപവിഷാ, അരുണാ (ആ-സ്ത്രീ-പ്ര-ഏ) ശൃംഗീ (ഈ-സ്ത്രീ-പ്ര-ഏ) നകരാന്തമായിട്ടുമാം. മഹൌഷധം (അ-ന-പ്ര-ഏ) ഇവ ൯-ം അതിവിടയത്തിന്റെ പേർ. വിഷാപ്രതിവിഷാചാതിവിഷാശ്ചോപവിഷാരുണാ വിശ്വാവിശ്വാവിഷാശൃംഗിണ്യാവിഷാപ്യവിഷാനഘാ ശൃംഗീവേശ്യാചവിശേഷശൃംഗീപുംസിമഹൌഷധം എന്നു ശബ്ദരത്നാകരതരംഗിണിയിലുണ്ടാകയാൽ മേൽ പറഞ്ഞ പക്ഷങ്ങൾ ഒക്കെയും സാധുക്കൾതന്നെ എന്നു അറിഞ്ഞുകൊൾകയും വേണം. ക്ഷീരാവി (ഈ-സ്ത്രീ-പ്ര-ഏ) ദുഗ്ധികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കിണികിണിപ്പാലയുടെ പേർ.

ശതമൂലീ ബഹുസുതാഭീരുരിന്ദീവരീ വരീ
ഋശ്യപ്രോക്താഭീരുപത്രീ നാരായണ്യശ്ശതാവരീ. ൯൭

അഹേരുരഥപീതദ്രുകാലേയകഹരിദ്രവഃ
ദാൎവ്വീ പചംപചാ ദാരുഹരിദ്രാ പൎജ്ജനീത്യപി. ൯൮

ശതമൂലീ (ഈ-സ്ത്രീ-പ്ര-ഏ) ബഹുസുതാ (ആ-സ്ത്രീ-പ്ര-ഏ) അഭീരുഃ (ഉ-സ്ത്രീ-പ്ര-ഏ) ഇന്ദീവരീ, വരീ (ഈ സ്ത്രീ-പ്ര-ഏ) ഋശ്യപ്രോക്താ (ആ-സ്ത്രീ-പ്ര-ഏ) അഭീരുപത്രീ, നാരായണീ, ശതാവരീ, (ഈ-സ്ത്രീ-പ്ര-ഏ) അഹേരുഃ (ഉ-സ്ത്രീ-പ്ര-ഏ) ഇവ ൧൦-ം ശതാവരിയുടെ പേർ. പീതദ്രുഃ (ഉ-പു-പ്ര-ഏ) കാലേയകഃ (അ-പു-പ്ര-ഏ) ഹരിദ്രുഃ (ഉ-പു-പ്ര-ഏ) ദാൎവ്വീ (ഈ-സ്ത്രീ-പ്ര-ഏ) പചംപചാ, ദാരുഹരിദ്രാ (ആ-സ്ത്രീ-പ്ര-ഏ) പൎജ്ജനീ (ഈ സ്ത്രീ-പ്ര-ഏ) ഇവ ൭-ം മരമഞ്ഞളിന്റെ പേർ. കാലേയകഃ എന്നതിന്റെ സ്ഥാനത്തു് കാലീയകഃ എന്നും പചംപചാ എന്നതിന്റെ സ്ഥാനത്തു് പചംവചാ എന്നുമാമെന്നു മഹേശ്വരീടികയിൽ പറഞ്ഞിരിക്കുന്നു.

വചോഗ്രഗന്ധാ ഷഡ്ഗ്രന്ഥാ ഗോലോമീ ശതപൎവ്വികാ
ശുക്ലാ ഹൈമവതീ വൈദ്യമാതൃസിംഹ്യൌ തു വാശികാ.
വൃഷോഽടരൂഷസ്സിംഹാസ്യോ വാസകോ വാജിദന്തകഃ
ആസ്ഫോടാ ഗിരികൎണ്ണീ സ്യാദ്വിഷ്ണുക്രാന്താപരാജിതാ.

വചാ, ഉഗ്രഗന്ധാ, ഷഡ്ഗ്രന്ഥാ (ആ-സ്ത്രീ-പ്ര-ഏ) ഗോലോമീ (ഈ-സ്ത്രീ-പ്ര-ഏ) ശതപൎവ്വികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം വയമ്പിൻെറ പേർ. ഹൈമവതീ (ഈ-സ്ത്രീ-പ്ര-ഏ) വെൺവയമ്പിൻെറ പേർ. വൈദ്യമാതാ (ആ-സ്ത്രീ-പ്ര-ഏ) സിംഹീ (ഈ-സ്ത്രീ-പ്ര-ഏ) വാശികാ (ആ-സ്ത്രീ-പ്ര-ഏ) വാശികാവാസികാ ച സ്ത്രീ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകകൊണ്ടു വാസികാ എന്നു സകാരമദ്ധ്യമായിട്ടുമാം. വൃഷഃ, അടരൂഷഃ, വൃഷാടരൂഷൌ എന്നുമാം. അപ്രകാരമായാൽ വൃഷ അടരൂഷഃ എന്നും, അടരൂഷ എന്നതിൻെറ സ്ഥാനത്തുതന്നെ അടരൂഷഃ എന്നും പദമാക്കാം. അടരൂഷോടരൂഷശ്ചാടരൂഷഇത്യപി എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകകൊണ്ടു മേൽപറഞ്ഞ പദവിശേഷങ്ങൾ ഒക്കെയും പ്രമാണസിദ്ധങ്ങളാകുന്നു എന്നറിഞ്ഞുകൊൾകയുംവേണം. സിംഹാസ്യഃ, വാസകഃ വാസകോവാശകഃപുമാൻ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകകൊണ്ടു വാശകഃ എന്നു സകാരമദ്ധ്യമായിട്ടുമാം. വാജിദന്തകഃ (അ-പു-പ്ര-ഏ) ഇവ ൫-ം ആടലോടകത്തിൻെറ പേർ. ആസ്ഫോടാ (ആ-സ്ത്രീ-പ്ര-ഏ) ആസ്ഫോതാ എന്നുമാമെന്നു മേദിനീപ്രയോഗംകൊണ്ടു സിദ്ധമാകുന്നു. ഗിരികൎണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) വിഷ്ണുക്രാന്താ, അപരാജിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം വിഷ്ണുക്രാന്തിയുടെ പേർ.

ഇക്ഷുഗന്ധാ തു കാണ്ഡേക്ഷുകോകിലാക്ഷേക്ഷുരക്ഷുരാഃ
ശാലേയസ്സ്യാച്ഛീതശിവശ്ഛത്രാ മധുരികാ മിസിഃ. വൃ
മിശ്രേയാപ്യഥസിംഹുണ്ഡാ വജ്രദ്രുസ്നുക്സ്നുഹീ-
(ഗുഡാ
സമന്തദുഗ്ദ്ധാഥോ വേല്ലമമോഘാ ചിത്രതണ്ഡുലാ. വൃ
തണ്ഡുലശ്ച കൃമിഘ്നശ്ച വിഡംഗം പുന്നപുംസകം
ബലാവാട്യാലകാ ഘണ്ടാരവാ തു ശണപുഷ്പികാ. വൻ

ഇക്ഷുഗന്ധാ (ആ-സ്ത്രീ-പ്ര-ഏ) കാണ്ഡേക്ഷുഃ (ഉ-പു-പ്ര-ഏ) കോകിലാക്ഷഃ, ഇക്ഷുരഃ, ക്ഷുരഃ (അ-പു-പ്ര-ഏ) ഇവ ൫-ം വയൽച്ചുള്ളിയുടെ പേർ. ശാലേയഃ, ശീതശിവഃ (അ-പു-പ്ര-ഏ) ഛത്രാ, മധുരികാ (ആ-സ്ത്രീ-പ്ര-ഏ) മിസിഃ (ഇ-സ്ത്രീ-പ്ര-ഏ)

മിസീ എന്നു ഈകാരാന്തമായിട്ടുമാം. മേല്പറഞ്ഞ രണ്ടു ശബ്ദങ്ങളുടെയും സകാരത്തിന്റെ സ്ഥാനത്തു് ശകാരമായിട്ടുമാം. ശാലേയശ്ശിവശീതശ്ച പുംസിശീതശിവോദ്വയോഃ കരിഗ്രന്ഥശ്ചശോധാസ്ത്രീ ശിവച്ഛത്രാമിസിമ്മിസീ മിശിമ്മിശീച സുച്ഛത്രാ ഛത്രാ മധുരികാപി ച എന്നു ശബ്ദവൃഹതരംഗിണിയിലുണ്ടാകയാൽ മേൽപറഞ്ഞ പാഠങ്ങൾ ഒക്കെയും സാധുക്കളാകുന്നു എന്നു അറിഞ്ഞുകൊള്ളുകയും വേണം. മിശ്രേയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കണ്ടിവെണ്ണയുടെ പേർ. നിശ്രേയാ എന്നു ചിലർ പഠിക്കുന്നതിന്റെ മൂലമെന്തെന്നു് അറിഞ്ഞില്ല. സിംഹുണ്ഡഃ (അ-പു-പ്ര-ഏ) വജ്രദ്രുഃ (ഉ-പു-പ്ര-ഏ) സ്നുക് (ക-സ്ത്രീ-പ്ര-ഏ) പുല്ലിംഗമാകുന്നു എന്നു ചിലർ ഭ്രമിച്ചിരിക്കുന്നു. വജ്രസ്നുക്സ്ത്രീസ്നുഹീഗുഡാ എന്നുതന്നെ മഹേശ്വരടീകാദികളിൽ പഠിച്ചിരിക്കുന്നു. സ്നുഹീ (ഈ-സ്ത്രീ-പ്ര-ഏ) സ്നുഹിഃ എന്നു ഇകാരാന്തമായിട്ടുമാം, സ്നുഹാ എന്നുമാം. സ്നുക്സ്നുഹിശ്ചസ്നുഹാ എന്നു ശബ്ദവൃഹതരംഗിണിയിൽ ഉണ്ടു്. അപ്രകാരംതന്നെ അമരദത്താദികളും പറഞ്ഞിരിക്കുന്നു. ഗുഡാ, സമന്തദുഗ്ധാ, (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചതുരക്കള്ളിയുടെ പേർ. വേല്ലം (അ-ന-പ്ര-ഏ) അമോഘാ, ചിത്രതണ്ഡുലാ (ആ-സ്ത്രീ-പ്ര-ഏ) തണ്ഡുലഃ തന്ദുലഃ എന്നും തന്തുലഃ എന്നുംകൂടെ പ്രയോഗിക്കാം. തണ്ഡുലസ്തന്ദുലസ്തന്തുലശ്ചാവിളംഗകേ എന്നു ശബ്ദവൃഹതരംഗിണിയിൽ ഉണ്ടു്. കൃമിഘ്നഃ (അ-പു-പ്ര-ഏ) വിളംഗം (അ-ന-പ്ര-ഏ) പുന്നപുംസകമെന്നുണ്ടാകയാൽ പുല്ലിംഗമായിട്ടുമാം. ഇവ ൩-ം വിഴാലിന്റെ പേർ. ബലാ, വാട്യാലകാ (ആ-സ്ത്രീ-പ്ര-ഏ) വാട്യാലകഃ എന്നു അകാരാന്തമായിട്ടുമാം. എന്നാൽ പുല്ലിംഗമാം. ഇവ ൨-ം കുറുന്തോട്ടിയുടെ പേർ.

ദ്വയോർവ്വാട്യാലകാബലാ എന്നു ശബ്ദവൃഹതരംഗിണിയിലുണ്ടാകകൊണ്ടു് മേൽപറഞ്ഞ ലിംഗഭേദം പ്രമാണാനുഗൃഹീതമാകുന്നു എന്നറിഞ്ഞുകൊൾകയും വേണം. ഘണ്ടാരവാ (ആ-സ്ത്രീ-പ്ര-ഏ) ഘണ്ടാരവഃ എന്നുള്ള പാഠം തെറ്റാകുന്നു. കിംശാരഘണ്ടാ ശ്രീഘണ്ടാവാചാലഫലികാസ്ത്രിയഃ ഘണ്ടാരവായാം സ്യാത്സൈവവിജ്ഞേയാശണപുഷ്പികാ എന്നുള്ള ശബ്ദവൃഹതരംഗിണിയിൽ സ്ത്രീത്വംതന്നെ വ്യക്തമായിരിക്കുന്നു. അതുകൊണ്ടു് ഘണ്ടാരവസ്തു എന്നുള്ള പാഠത്തെ ഉപേക്ഷിച്ചുകൊൾകയും വേണം. ശണപുഷ്പികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കലിക്കാച്ചുട്ടിന്റെ പേർ.

മൃദ്വീകാ ഗോസ്തനീ ദ്രാക്ഷാ സ്വാദ്വീ മധുരസേതി ച
സൎവ്വാനുഭൂതിസ്സരളാ ത്രിപുടാ ത്രിവൃതാ ത്രിവൃൽ. ൧൦൦

ത്രിഭണ്ഡീ രേചനീ ശ്യാമാ പാലിന്ദ്യൗ തു സുഷേണികാ
കാളാ മസൂരവിദലാൎദ്ധചന്ദ്രാ കാളമേഷികാ. ൧൦൧

മൃദ്വീകാ (ആ-സ്ത്രീ-പ്ര-ഏ) ഗോസ്തനീ (ഈ-സ്ത്രീ-പ്ര-ഏ) ദ്രാക്ഷാ (ആ-സ്ത്രീ-പ്ര-ഏ) സ്വാദ്വീ (ഈ-സ്ത്രീ-പ്ര-ഏ) മധുരസാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം മുന്തിരിയുടെ പേർ. ഗോസ്തനീശബ്ദത്തിന്റെ സ്ഥാനത്തു് ഗോസ്തനാ എന്നുമാം. ഗോസ്തനീഗോസ്തനാ ച സാ എന്നു ശബ്ദവ്യൂഹതരംഗിണിയിൽഉണ്ടു്. സൎവ്വാനുഭൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) സരളാ, ത്രിപുടാ, ത്രിവൃതാ (ആ-സ്ത്രീ-പ്ര-ഏ) ത്രിവൃൽ (ത-സ്ത്രീ-പ്ര-ഏ) ത്രിഭണ്ഡീ, രേചനീ (ഈ-സ്ത്രീ പ്ര-ഏ) ഇവ ൭-ം ത്രികോല്പക്കൊന്നയുടെ പേർ. ശ്യാമാ (ആ-സ്ത്രീ പ്ര-ഏ) പാലിന്ദീ (ഈ-സ്ത്രീ-പ്ര-ഏ) പാലിന്ദീ പാലിന്ദീചസാ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകകൊണ്ടു് ശ്യാമാപാലിന്ദ്യൗ എന്നുമാം. സുഷേണികാ, കാളാ, മസൂരവിദലാ, അൎദ്ധചന്ദ്രാ, കാളമേഷികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൭-ം നാല്ക്കോല്പക്കൊന്നയുടെ പേർ.

മധുകം ക്ലിതകം യഷ്ടിമധുകം മധുയഷ്ടികാ
വിദാരീ ക്ഷീരശുക്ലേക്ഷു ഗന്ധാ ക്രോഷ്ടീ ച യാസിതാ.

മധുകം, ക്ലിതകം ക്ലിതകഃ ക്ലീതകശ്ചേതൽ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ ക്ലീതകമെന്നുമാം. മഹേശ്വരടീകാനുസാരികളായവർ ക്ലീതകമെന്നുതന്നെ പഠിക്കുന്നു. യഷ്ടിമധുകം (അ-ന-പ്ര-ഏ) മധുയഷ്ടികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ഇരട്ടിമധുരത്തിന്റെ പേർ. വിദാരീ (ഈ-സ്ത്രീ-പ്ര-ഏ) വിദാരിഃ എന്നുമാം. സ്ത്രീവിദാരിൎവ്വിദാരീ ച വിദരാവെദരീതി ച എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടു്. വിദാരിപഞ്ചാംഗുലവൃശ്ചികാളിഃ എന്നു അഷ്ടാംഗഹൃദയത്തിൽ ഇകാരാന്തമായിട്ടു പ്രയോഗിച്ചിട്ടുമുണ്ടു്. ക്ഷീരശുക്ലാ, ഇക്ഷുഗന്ധാ (ആ-സ്ത്രീ-പ്ര-ഏ) ക്രോഷ്ടീ (ഈ-സ്ത്രീ-പ്ര-ഏ) യാ വിദാരീ അസിതാസാ എന്നു് അന്വയമാകയാൽ ക്ഷീരശുക്ലാദികൾ മൂന്നും കരുമുതക്കിന്റെ പേർ. എന്നു പരിശുദ്ധാൎത്ഥമാകുന്നു. തമിഴ്ക്കത്തിൽ വിദാരീ, ക്ഷീരശുക്ലാ, ഇക്ഷുഗന്ധാ ഇവ ൩-ം മുതക്കിന്റെ പേർ എന്നും, ക്രോഷ്ടീ എന്നതു് കരുമുതക്കിന്റെ പേർ എന്നും ക്ഷീരവിദാരീ ഇത്യാദികൾ പാൽമുതക്കിന്റെ പേർ എന്നും വിചാരിച്ചിരിക്കുന്നു. അയതു ചേരണമെങ്കിൽ മുതക്കു് എന്നും കരുമുതക്കു് എന്നും

പാൽമുതക്ക് എന്നും മുതക്കിൽ ൩ ജാതികൾ ഉണ്ടായിരിക്കണം. അസിതാ എന്ന പദത്തിന് കറുത്തതു് എന്നൎത്ഥമാകയാൽ അന്യാശബ്ദംകൊണ്ടു് കറുത്തതല്ലാത്തതു് എന്നുള്ള അൎത്ഥത്തെ ഗ്രഹിക്കുമ്പോൾ പിന്നെ ഏതൊരു നിറമായാലും ആ മുതക്ക് അന്യാശബ്ദാൎത്ഥമാകകൊണ്ടു് അതിനെ ക്ഷീരവിദാൎയ്യാദിശബ്ദങ്ങൾകൊണ്ടുതന്നെ പറയണമെന്ന് അന്യാക്ഷീരവിദാരീസ്യാൽ എന്നുള്ള ഉത്തരവാക്യംകൊണ്ടു് സിദ്ധിക്കുന്ന അവസ്ഥയെ ആലോചിക്കുമ്പോൾ മുതക്കിൽ മേൽപറഞ്ഞ പ്രകാരം ൩ ജാതികളുണ്ടായാലും വിദാരീക്ഷീരശുക്ലേത്യാദിപദങ്ങൾക്കു വിഷയം ദുൎല്ലഭമായി വരുന്നതാകയാൽ പിന്നെയും മൂലവിരോധഹേതുവായിത്തീരുന്നതാകകൊണ്ടു ദുൎഘടമായി തീരുകയും ചെയ്യും. അന്യാ എന്നതിന്നു വെളുത്തതു് എന്നൎത്ഥമായാൽ മേല്പറഞ്ഞ പക്ഷത്തിൽ കറുപ്പും വെളുപ്പുമല്ലാത്ത നിറത്തിൽ ഒരു മുതക്കു ഉണ്ടായിരിക്കണം, അപ്രകാരം ഒരു മുതക്കു കാണുന്നതുമില്ല. ഈ വ്യാഖ്യാതാവിൻെറ കണ്ണിൻെറ കാഴ്ചയിലകപ്പെട്ടിട്ടില്ല എന്നുതന്നെയല്ല ദ്വേധാവിദാരീകൃഷ്ണാച ശുക്ലാചേതിനിദൎശിതാ പ്രഥമംക്ഷീരശുക്ലാസ്യാദിക്ഷുഗന്ധാചകഥ്യതേ വിദാരിശ്ചവിദാരീച വിദരാ വൈദരീതിച അന്യാക്ഷീരവിദാരീസ്യാച്ശ്വേതാസൈവമഹാമതാസ്യാദൃക്ഷഗന്ധികാഖ്യാച ക്ഷീരേണസഹിതാമതാ വിതനോതിവിരുദ്ധതാ ദ്വിതൃതിംകായചേതസോഃ സദൃശ്ചിഃരണവാതസ്ഥാത് സക്ഷീരാം താം വിവൎജ്ജയേൽ അന്യാത്തുക്ഷീരസംയുക്താഗുണോൽക്കൎഷം പ്രപദ്യതേ എന്നു ധന്വന്തരിവചനമുണ്ടാകയാൽ കറുത്തതും വെളുത്തതുമെന്നല്ലാതെ മൂന്നാമത്തതായിട്ടു ഒരുത്തരുടെ കാഴ്ചയിലുമുണ്ടായിട്ടില്ലെന്നു പറയാതെ നിൎവ്വാഹമില്ല. അതു ഹേതുവായിട്ടു മേൽപറഞ്ഞ മതത്തെ ഉപേക്ഷിച്ചിരിക്കുന്നു. മഹേശ്വരടീകയിൽ ക്രോഷ്ട്രീതു യാസിതാ എന്ന പാഠത്തെ കാണിക്കയും വിദാരീ-ക്ഷീരശുക്ലാ ഇക്ഷുഗന്ധാ-ക്രോഷ്ട്രീ-ച ത്വാരി ഇത്യാദി വാക്യംകൊണ്ടു് വിദാൎയ്യാദി ശബ്ദങ്ങൾ നാലും ഏകാൎത്ഥങ്ങളാകുന്നു എന്നു ആദ്യകല്പത്തിൽ പറകയും ചെയ്തിരിക്കുന്നു. അതിന്നും വിരോധമുണ്ടു്. 'ത്വന്താഥാദിനപൂൎവ്വഭാക്' എന്ന പരിഭാഷയുണ്ടാകകൊണ്ടു് അപ്രകാരം വ്യാഖ്യാനിപ്പാൻ വഴിയില്ലെന്ന് അറിഞ്ഞുകൊൾകയുംവേണം. ദ്വിതീയകല്പത്തിൽ വിദാരീ, ക്ഷീരശുക്ലാ, ഇക്ഷുഗന്ധാ, ക്രോഷ്ട്രീ ഇവ ൪-ം ഏകാൎത്ഥങ്ങളാകുന്നു എന്നും ക്ഷീരവിദാരീ ഇത്യാദി മൂന്നുശബ്ദങ്ങൾ ഏകാൎത്ഥങ്ങളാകുന്നു എന്നും പറഞ്ഞിരിക്കുന്നു. ആ പക്ഷത്തിൽ ഇക്ഷുഗന്ധ

ക്കാ എന്നതു ഏതിൻെറ പേർ എന്നു നിശ്ചയിപ്പാൻ വഴിയില്ല. മുൻപറഞ്ഞ പരിഭാഷാവിരോധം ഈ പക്ഷത്തിങ്കലുമുണ്ടു്. അതു ഹേതുവായിട്ടു ക്രോഷ്ട്രീചയാസിതാ എന്നു പഠിക്കയും യാസിതാ എന്ന സ്ഥലത്തിങ്കൽ യാ അസിതാ എന്ന പദവിഭാഗത്തെ കല്പിക്കയും മേൽപറഞ്ഞപ്രകാരം അൎത്ഥത്തെ ഗ്രഹിച്ചുകൊൾകയും വേണം. അത്രയുമല്ല മേൽകാണിക്കപ്പെട്ട ധന്വന്തരിവചനത്തിനു ഭേദാവിദാരീ കൃഷ്ണാചശുക്ലാച എന്നു വിദാരീശബ്ദത്തിന്നു സാമാന്യവാചിത്വമുണ്ടെന്നു മനസ്സിൽവെച്ചു പറകയാൽ വിദാരീശബ്ദംകൊണ്ടു എല്ലാ മുതക്കുകളെയും പറയാമെന്നു സിദ്ധിച്ചിരിക്കുന്നു. അതുകൊണ്ടു കറുത്തതു എന്നും വെളുത്തതു എന്നും ഉള്ള വിശേഷത്തെ ഗ്രഹിച്ചുകൂടാ എന്നില്ല. വിദാരിശ്ചവിദാരീച എന്ന വചനശേഷംകൊണ്ടു കറുത്തതിനെ തന്നെ മേൽപറഞ്ഞ ശബ്ദംകൊണ്ടു ഗ്രഹിക്കാമെന്നു പറഞ്ഞിരിക്കയാൽ വിദാരീശബ്ദവും കരുമുതക്കിൻെറ പേരാകുന്നു എന്നു പറയണമെങ്കിൽ പറയാമെന്നും അറിഞ്ഞുകൊൾക. സാമാന്യവാചിത്വംകൂടെ ഉണ്ടാകകൊണ്ടു വിദാൎയ്യാദികഷായത്തിൻെറ മരുന്നുകളെ വൈദ്യന്മാർ പറയുമ്പോൾ പാൽമുതക്കിൻകിഴങ്ങു് എന്നു തുടങ്ങിയുള്ള അനാദിയായ വ്യവഹാരത്തിന്നും വിരോധമില്ല. ധാന്വന്തരതൈലത്തിൻെറ മരുന്നുകളിൽ പാൽമുതക്കിൻകിഴങ്ങു് ചേൎക്കപ്പെടുന്നതു യുക്തമല്ല. അംശുമദ്ധാവരീ ക്ഷീരശുക്ലായഷ്ടീവരാരസൈഃ എന്നുള്ള പ്രമാണത്താൽ ക്ഷീരശുക്ലാ എന്ന പദത്തെ ചേൎത്തിരിക്കകൊണ്ടു കരുമുതക്കിൻകിഴങ്ങത്രെ ചേൎച്ചയുള്ളതെന്നും അറിയേണ്ടതാകുന്നു ധാന്വന്തരതൈലത്തിൻെറ മരുന്നുകളിലും പാൽമുതക്കിൻകിഴങ്ങുതന്നെ ചേരണമെങ്കിൽ യാസിതാ എന്ന പദച്ഛേദത്തെ ചെയ്തു് യാവിദാരീസിതാ എന്നന്വയിച്ചു് ക്ഷീരശുക്ലാദി മൂന്നു ശബ്ദങ്ങൾ വെളുത്ത മുതക്കിൻെറ പേർ എന്നു വ്യാഖ്യാനിക്കയും വെളുത്തമുതക്കിനെത്തന്നെപാൽമുതക്കു് എന്നു വ്യവഹരിക്കുന്നു എന്നും പാൽമുതക്ക എന്നുള്ള വ്യവഹാരം ക്ഷീരവിദാരീ എന്ന ശബ്ദത്തിൻെറ അവയവാൎത്ഥത്തെ അനുസരിച്ചു കല്പിക്കപ്പെട്ടതല്ലെന്നും ക്ഷീരശുക്ലാ എന്ന ശബ്ദം കരുമുതക്കിനെ പറയുന്നതാകുന്നു എന്നുള്ള മതക്കാൎക്ക പാൽപോലെ വെളുത്തതു എന്നുള്ള അതിൻെറ അവയവാൎത്ഥത്തിന്നു ബാധകമുള്ളതു് യാതൊരുപ്രകാരമോ അപ്രകാരന്തന്നെ ഈ മതത്തിങ്കൽ കരുമുതക്കിൻെറ വാചകമായ ക്ഷീരവിദാരീശബ്ദത്തിൻെറ അവയവാൎത്ഥത്തിന്നും ബാധകമിരുന്നോട്ടെ എന്നുപറഞ്ഞുനില്ക്കുകയും ചെയ്താൽ അതിനു നിവാഹ

മുണ്ടു്. 'ക്രൌഷ്ട്രീസ്യാലികാകൃഷ്ണാ വിദാരിലാംഗലീഷുച' എന്ന മേദിനീവചനത്തിൻെറയും മുൻപറഞ്ഞ ധന്വന്തരീവചനത്തിൻെറയും വിരോധമുള്ളതു്, അപ്രകാരമായാലും ഭാരമായിട്ടുതന്നെ തീരുകയും ചെയ്യും. അതു ഹേതുവായിട്ടു് ക്ഷീരശുക്ലാ എന്നു പറഞ്ഞിട്ടുള്ള യോഗങ്ങളിലൊക്കെ കരുമുതക്ക തന്നെ ചേരേണ്ടതാകുന്നു. സക്ഷീരാംതാംവിവൎജ്ജയേൽ എന്നുള്ള നിഷേധം മുതക്കിൻകിഴങ്ങുതന്നെയോ ത്രക്കത്തിൻെറ ആധിക്യം കൊണ്ടു പ്രധാനമായിട്ടോ ചേരുന്ന സ്ഥലങ്ങളിലല്ലാതെ പ്രവൎത്തിക്കയില്ല എന്നു മുൻപറഞ്ഞ വചനത്തിൻെറ അവസാനഭാഗത്തിങ്കൽ സ്പഷ്ടമാകുന്നു എന്നും അറിഞ്ഞുകൊൾക.

അന്യാ ക്ഷീരവിദാരീസ്യാന്മഹാശ്വേതൎക്ഷഗന്ധികാ
ലാംഗലീ ശാരദീ തോയപിപ്പലീ ശകുലാദനീ. ൯൩

ക്ഷീരവിദാരീ (ഈ-സ്ത്രീ-പ്ര-ഏ) മഹാ, ശ്വേതാ, ഋക്ഷഗന്ധികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം വെൺമുതക്കിൻെറ പേർ. ലാംഗലീ, ശാരദീ, തോയപിപ്പലീ, ശകുലാദനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം നീർതിപ്പലിയുടെ പേർ.

ഖരാശ്വാ കാരവീ ദീപ്യോ മയൂരോ ലോചമസ്തകഃ
ഗോപീ ശ്യാമാ ശാരിബാ സ്യാദനന്തോൽപലശാരിബാ.

ഖരാശ്വാ (ആ-സ്ത്രീ-പ്ര-ഏ) ഖരാഹ്വാസ്ത്രീഖരാശ്വാച എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകകൊണ്ടു ഖരാഹ്വാ എന്നുമാം. കാരവീ (ഈ-സ്ത്രീ-പ്ര-ഏ) ദീപ്യഃ (അ-പു-പ്ര-ഏ) മയൂരഃ ലോചമസ്തകഃ (അ-പു-പ്ര-ഏ) ലോചമക്കടഃ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ഇവ ൫-ം മയൂരശിഖയുടെ പേർ എന്നു മഹേശ്വരടീകയിലും, കരിംജീരകത്തിൻെറ പേർ എന്നു തമിഴ്ക്കുത്തിലും കാണുന്നു. ശബ്ദവ്യൂഹതരംഗിണിയിൽ ഖരാഹ്വാസ്ത്രീഖരാശ്വാച കാരവീചോപകുഞ്ചികാ ദീപ്യശ്ചജീരകേകൃഷ്ണേ എന്ന വാക്യംകൊണ്ടു് ഖരാശ്വാകാരവീ ദീപ്യഃ ഈ മൂന്നു ശബ്ദങ്ങൾ കരിംജീരകത്തിൻെറ പേർ എന്നും വേറെ ഒരു ഭാഗത്തിങ്കൽ മയൂരോലോചകോലോചമസ്തകഃ കേകിചൂളികാ എന്ന വാക്യംകൊണ്ടു മയൂരഃ ലോചമസ്തകഃ ഈ രണ്ടു ശബ്ദങ്ങൾ മയൂരശിഖയുടെ പേർ എന്നും പറഞ്ഞിരിക്കുന്നു. ഗോപീ (ഈ-സ്ത്രീ-പ്ര-ഏ) ശ്യാമാ, ശാരിബാ, അനന്താ, ഉൽപലശാരിബാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം നന്നാറിയുടെ പേർ. ചന്ദനോൽപലശാരിബാ എന്നും പാഠമുണ്ടു്. അതുപ

ക്ഷത്തിൽ അനന്താ, എന്നതിന്റെ സ്ഥാനത്തു പാടനാ (ആ-സ്ത്രീ-പ്ര-ഏ) ഇങ്ങിനെ ധരിച്ചുകൊൾകയും വേണം.

യോഗ്യമൃദ്ധിസ്സിദ്ധിലക്ഷ്മ്യൗ വൃദ്ധേരപ്യാഹ്വയാ ഇമേ
കദളീ വാരണബുസാ രംഭാ മോചാംശുമൽഫലാ.

കാഷ്ഠീലാ മുദ്ഗപൎണ്ണീ തു കാകമുദ്ഗാ സഹേത്യപി
വാൎത്താകീ ഹിംഗുലീ സിംഹീ ഭണ്ടാകീ ദുഷ്പ്രധൎഷിണീ.

യോഗ്യം (ന-ന-പ്ര-ഏ) ഋദ്ധിഃ, സിദ്ധിഃ, (ഇ-സ്ത്രീ-പ്ര-ഏ) ലക്ഷ്മീഃ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം കാട്ടുഴുന്നിന്റെ പേർ എന്നു തമിഴ്ക്കത്തിൽ കാണുന്നു. മഹേശ്വരടീകയിൽ ഋദ്ധി എന്നു പേരോടുകൂടിയ ഒരു ഓഷധിയുടെ പേർ എന്നു സംസ്കൃതവാക്യംകൊണ്ടു പറകയും കേവണി എന്ന ഭാഷ കാണിക്കയും ചെയ്തിരിക്കുന്നു. കാട്ടുമുതിരയുടെ പേരാകുന്നു എന്നു ധരിച്ചുകൊൾകയും വേണം. വൃദ്ധേരപ്യാഹ്വയാ ഇമേ എന്നതിന്നു ഇതുകൾ വൃദ്ധി എന്ന പേരോടുകൂടിയ ഓഷധിയുടെ പേരുകളാകുന്നു എന്നും ഇതുകൾ എന്നതുകൊണ്ടു മുൻപറഞ്ഞ യോഗ്യാദിശബ്ദങ്ങളെ ഗ്രഹിക്കേണമെന്നും മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. അപ്രകാരമായാൽ അപിശബ്ദം നിരൎത്ഥമായി വരുന്നതാകയാൽ വൃദ്ധേഃ, ആഹ്വയാഃ അപി ഇമേ സ്യുഃ എന്നു അന്വയിക്കയും സമൃദ്ധിയുടെ പേരുകൾ ഒക്കെയും മേല്പറഞ്ഞതിന്റെ പേരുകളാകുന്നു എന്നു അതിന്റെ അൎത്ഥത്തെ ഗ്രഹിക്കയും വേണ്ടതാകുന്നു. കദളീ (ഈ-സ്ത്രീ-പ്ര-ഏ) കദലാ എന്നു ആകാരാന്തമായിട്ടും കദലഃ എന്നു അകാരാന്തമായിട്ടും പ്രയോഗിക്കാം. കദളീ കദലാ ച സാ എന്നും കദലശ്ച കദല്യസൗ എന്നും കോശാന്തരങ്ങളിലുണ്ടാകകൊണ്ടു മേല്പറഞ്ഞ പക്ഷഭേദങ്ങൾ ഒക്കെയും ഗ്രാഹ്യങ്ങളാകുന്നു. വാരണബുസാ (ആ-സ്ത്രീ-പ്ര-ഏ) വാരണബുഷാ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. വാരണഭൂഷാ എന്നു ഓഷ്ഠ്യചതുൎത്ഥമായിട്ടു തമിഴ്ക്കത്തിൽ കാണുന്നു. അപ്രകാരം ഒരു പക്ഷമുണ്ടായിരിക്കുമെന്നു വിചാരിക്കുന്നു. രംഭാ, മോചാ, അംശുമൽഫലാ, കാഷ്ഠീലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൬-ം വാഴയുടെ പേർ. മുദ്ഗപൎണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) കാകമുദ്ഗാ, സഹാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചെറുവിടക്കോലിന്റെ പേർ എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ കാകമുദ്ഗായഃ എന്നു സംസ്കൃതവും കാകമൂഗ ഇത്യാദി ഭാഷയും കാണുന്നു. കാക്കച്ചെറുപയറെന്നു ധരിച്ചുകൊൾകയും വേണം. വാൎത്താകീ (ഈ-സ്ത്രീ-പ്ര-ഏ) വാൎത്താകഃ

എന്നും വാൎത്താശഃ എന്നുമാം. എന്നാൽ അകാരാന്തമാകയും പു ല്ലിംഗമാകയും ചെയ്യും. വാൎത്താകുഃ എന്നു ഉകാരാന്തമായിട്ടുമാം. ആ പക്ഷത്തിൽ സ്ത്രീലിംഗംതന്നെ എന്നു അറിഞ്ഞുകൊൾകയും വേണം. വാതിംഗണസ്തുവാൎത്താകശോവാൎത്താകശ്ശാകവില്വകഃ എ ന്നു രഭസകോശത്തിങ്കലും, വാൎത്താകുരേഷാ ഗുണസംപ്രയുക്താ എന്നു വൈദ്യശാസ്ത്രത്തിങ്കലുമുണ്ടെന്നു മഹേശ്വരടീകയിൽ പറ ഞ്ഞിരിക്കുന്നു. ഹിംഗുലീ, സിംഹീ, ഭണ്ഡാകീ, ദുഷ്പ്രധൎഷിണീ (ഈ-സ്ത്രീ-പ്ര-ഏ)ഇവ ൫-ം ചെറുവഴുതിനയുടെ പേർ.

> നാകുലീ സുരസാ രാസ്നാ സുഗന്ധാ ഗന്ധനാകുലീ
> നകുലേഷ്ടാഭുജംഗാക്ഷീ ഛത്രാകീ സുവഹാചസാ

നാകുലീ (ഈ-സ്ത്രീ-പ്ര-ഏ) സുരസാ, രാസ്നാ, സുഗന്ധാ (ആ-സ്ത്രീ-പ്ര-ഏ) ഗന്ധനാകുലീ (ഈ-സ്ത്രീ-പ്ര-ഏ) നകുലേഷ്ടാ (ആ-സ്ത്രീ-പ്ര-ഏ)ഭുജംഗാക്ഷീ, ഛത്രാകീ (ഈ സ്ത്രീ-പ്ര-ഏ) സു വഹാ(ആ-സ്ത്രീ-പ്ര-ഏ) ഇവ ൯-ഠ അരത്തയുടെ പേർ. നാകുലീ സുരനാഗസുഗന്ധാ എന്നും പാഠമുണ്ടു്. ആ പക്ഷത്തിൽ രാസ്നാ, സുഗന്ധാ എന്നീ രണ്ടുപദങ്ങളുടെ സ്ഥാനത്തു് നാഗസുഗന്ധാ എന്നു ഒരു പദമാക്കി ചേൎത്തുകൊൾകയും വേണം.

> വിദാരീഗന്ധാംശുമതീ സാലപൎണ്ണീ സ്ഥിരാ ധ്രുവാ
> തുണ്ഡികേരീ സമുദ്രാന്താ കാൎപ്പാസീ ബദരേതിച. ൯൫

വിദാരീഗന്ധാ (ആ-സ്ത്രീ-പ്ര-ഏ) അംശുമതീ, സാലപൎണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) സ്ഥിരാ, ധ്രുവാ (ആ-സ്ത്രീ- പ്ര-ഏ) ഇവ ൫-ം ദീൎഘമൂലി എന്നും ചെമ്മല്ലി എന്നും പറയുന്നതിന്റെ പേർ എ ന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ സാ ലപൎണ്ണ്യാഃ എന്ന സംസ്കൃതവും ഡാവാ, ഡവലാ ഇത്യാദി ഭാഷ യും കാണിക്കപ്പെട്ടിരിക്കുന്നു. ഓരിലയുടെ പേരാകുന്നു എന്നു ധരി ച്ചുകൊൾകയും വേണം. തുണ്ഡികേരീ, (ഈ-സ്ത്രീ-പ്ര ഏ) തു ണ്ഡികേരീ എന്നു രണ്ടുപദമാക്കിയതിനു തമിഴ്ക്കത്തുകാരൻ എ ന്തു പ്രമാണമാണു് കണ്ടിരിക്കുന്നതു് എന്നു ഞാൻ അറിയുന്നില്ല. മഹേശ്വരടീകയിൽ തുണ്ഡികേരീ എന്നുതന്നെ കാണിക്കപ്പെട്ടിരി ക്കുന്നു. സമുദ്രാന്താ (ആ-സ്ത്രീ-പ്ര-ഏ) കാൎപ്പാസീ (ഈ-സ്ത്രീ-പ്ര ഏ) ബദരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം പരുത്തിയുടെ പേർ.

> ഭാരദ്വാജീ തു സാ വന്യാ ശൃംഗീ തു വൃഷഭോ വൃഷഃ
> ഗാംഗേരുകീ നാഗബലാ ഝഷാ ഹ്രസ്വഗവേധുകാ.

ഭാരദ്വാജീ (ഈ-സ്ത്രീ-പ്ര-ഏ) കാട്ടുപരുത്തിയുടെ പേർ. ശൃംഗീ (ന-പു-പ്ര-ഏ) വൃഷഭഃ ഋഷഭഃ എന്നുമാം. മഹേശ്വരടീകയിലെ പാഠം ശൃംഗീതു ഋഷഭോ വൃഷഃ എന്നാകുന്നു. വൃഷഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഇടവകത്തിന്റെ പേർ. ഗാംഗേരുകീ (ഈ-സ്ത്രീ-പ്ര-ഏ) നാഗബലാ, ഝഷാ ഹ്രസ്വഗവേധുകാ (ആ-സ്ത്രീ-പ്ര-ഏ) ഹ്രസ്വഗവേധുകാ എന്നും പാഠമുണ്ടു്. ഇവ നാലും സംസ്കൃതത്തിൽ നാഗബലാ എന്നും തമിഴിൽ പീര എന്നും പറയുന്നതിന്റെ പേർ എന്നു തമിഴ്ക്കൂട്ടത്തിൽ പറഞ്ഞിരിക്കുന്നു. കുറുന്തോട്ടി പലജാതിയായിട്ടുണ്ടു്. അതിലൊന്നിനെ നാഗബലാ എന്നും പറയുന്നു. ആനക്കുറുന്തോട്ടി എന്നു അതിന്റെ പേരാകുന്നു. നാഗബലാ എന്നതു്, ഊരകമാകുന്നു എന്നും ഒരു പക്ഷമുണ്ടു്.

ധാമാൎഗ്ഗവോ ഘോഷകസ്സ്യാന്മഹാജാലീ സപീതകഃ
ജ്യോത്സ്നീ പടോലികാ ജാലീ നാദേയീ ഭൂമിജംബുകാ.

ധാമാൎഗ്ഗവഃ, ഘോഷകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പീരയുടെ പേർ. മഹാജാലീ (ഈ-സ്ത്രീ-പ്ര-ഏ) മഞ്ഞപ്പീരയുടെ പേർ. മഹാജാലീ എന്നതു പുല്ലിംഗമാകുന്നു എന്നും നകാരാന്തമാകുന്നു എന്നും തമിഴ്ക്കൂട്ടത്തിൽ കാണുന്നു. മഹേശ്വരടീകയിൽ സ്ത്രീലിംഗമെന്നു പറഞ്ഞിരിക്കുന്നു. ജ്യോത്സ്നീ (ഈ-സ്ത്രീ-പ്ര-ഏ) പടോലികാ (ആ-സ്ത്രീ-പ്ര-ഏ) ജാലീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പടോലത്തിന്റെ പേർ. ചെറുപീരയുടെ പേർ എന്നു തമിഴ്ക്കൂട്ടത്തിൽ കാണുന്നു. ഏതൊരു ദേശത്തിലെങ്കിലും പടോലത്തിന്നു ചെറുപീര എന്നു വ്യവഹാരമുണ്ടെങ്കിൽ ആയതു സാധുവായിരിക്കും. പടോലത്തെ ചെറുപീര എന്നും, പറയുന്നതു അനുഭവഗോചരമായിട്ടില്ല. നാദേയീ (ഈ-സ്ത്രീ-പ്ര-ഏ) ഭൂമിജംബുകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നിലഞാവലിന്റെ പേർ. ഐരാവതോ നാഗരംഗോ നാദേയീ ഭൂമിജംബുകാ എന്ന സ്ഥലത്തിങ്കൽ ഐരാവതഃ, നാഗരംഗഃ, നാദേയീ, ഭൂമിജംബുകാ ഇവ ൪-ം നിലഞാവലിന്റെ പേർ എന്നു പറഞ്ഞവർ പുനരുക്തിദോഷത്തെ വിചാരിക്കാതെ ഇവിടെയും നാദേയീ ഭൂമിജംബുകാ ഇവ ൨-ം നിലഞാവലിന്റെ പേർ എന്നു പറഞ്ഞിരിക്കുന്നു. ആയതു് അവരുടെ ഓൎമ്മക്കേടുകൊണ്ടു വന്നതാണെന്നു് സ്പഷ്ടമാകുന്നു. ഐരാവതഃ നാഗരംഗഃ ഇവ ൨-ം നാഗരംഗത്തിന്റെ പേർ എന്നും നാദേയീ ഭൂമിജംബുകാ ഇവ ൨-ം നിലഞാവലിന്റെ പേർ എന്നും വ്യാഖ്യാനിച്ചവൎക്കും മേൽപറഞ്ഞ ദോഷം തുല്യമാകുന്നു. സിദ്ധാന്തത്തിന്റെ സ്ഥിതി മേൽപറഞ്ഞ ശബ്ദങ്ങൾ ൪-ം നാഗരംഗത്തിന്റെ

പേർ എന്നായാൽ ഇവിടെ നിലനൊവലിന്റെ പേർ എന്നു വിവരിക്കുന്നതു വിരുദ്ധമല്ല എന്നാകുന്നു.

സ്യാല്ലാംഗലിക്യഗ്നിശിഖാ കാകാംഗീ കാകനാസികാ
ഗോധാപദീ തു സുവഹാ മുസലീ താലമൂലികാ. ൧൦൧

ലാംഗലികീ (ഈ-സ്ത്രീ-പ്ര ഏ) അഗ്നിശിഖാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മേത്തോന്നിയുടെ പേർ. കാകാംഗീ (ഈ-സ്ത്രീ-പ്ര-ഏ) കാകനാസികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കാകജംഘാ എന്ന വേറൊരു പേരോടുകൂടിയ ഒരു ഔഷധിയുടെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. മേൽപറഞ്ഞ ലാംഗലികീ അഗ്നിശിഖാ ഇവയും കാകാംഗീ കാകനാസികാ ഇവയും മേത്തോന്നിയുടെ പേർ എന്നു തമിഴ്ക്കുത്തിലും കാണുന്നു. സ്യാല്ലാംഗലിക്യഗ്നിശിഖാ കാകാംഗീ കാകനാസികാ എന്നതു കഴിഞ്ഞിട്ടു ഗോധാപദീതുസുവഹാ എന്നതിന്റെ മുമ്പിൽ ഐരാവതോനാംഗരംഗോ നാദേയീ ഭൂമിജംബുകാ എന്നു രണ്ടുപാദങ്ങളെ മൂലത്തിൽ ചേൎത്തും ഉഴിഞ്ഞയുടെ പേർ എന്നു തുടങ്ങി അതുകളെ വിവരിച്ചതും തമിഴ്ക്കുത്തിനൊരു കേടായി വന്നിരിക്കുന്നു എന്നു അറിഞ്ഞുകൊൾകയും വേണം. ഗോധാപദീ (ഈ-സ്ത്രീ-പ്ര-ഏ) സുവഹാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഹംസപാദികാ എന്ന വേറെ ഒരു പേരോടുകൂടിയ ഒരു മരുന്നിന്റെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. തമിഴ്ക്കുത്തിൽ ഉഴിഞ്ഞയുടെ പേർ എന്നു തുടങ്ങിയതായ മേൽപറഞ്ഞ വിവരണത്തിൽ ചേരുംവിധത്തിൽ പറഞ്ഞിരിക്കുന്നു. മുസലീ (ഈ-സ്ത്രീ-പ്ര-ഏ) താലമൂലികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നിലപ്പനയുടെ പേർ.

അജശൃംഗീ വിഷാണീ സ്യാദ്ഗോജിഹ്വാദാൎവ്വികേ സമേ
താംബൂലവല്ലീ താംബൂലീ നാഗവല്ല്യപ്യഥ ദ്വിജാ. ൧൦൨

ഹരേണു രേണുകാ കൌന്തീ കപിലാ ഭസ്മഗന്ധിനീ
ഏലാവാലുകമൈലേയം സുഗന്ധി ഹരിവാലുകം. ൧൦൩

വാലുകഞ്ചാഥ പാലങ്ക്യാം മുകുന്ദഃ കുന്ദ കുന്ദുരു
ബാലം ഹ്രീബേരബൎഹിഷ്ഠോദീച്യം കേശാംബുനാമ ച. ൧൦൪

അജശൃംഗീ, വിഷാണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ആടുതീണ്ടാപ്പാലയുടെ പേർ എന്നു തമിഴ്ക്കുത്തിൽ പറഞ്ഞിരിക്കുന്നു. ആടുകൊട്ടപ്പാല എന്നത്രെ വൈദ്യഗ്രന്ഥങ്ങളിൽ കാണുന്നതു്. എങ്കിലും ഭാഷാഭേദമെന്നല്ലാതെ അൎത്ഥഭേദമില്ല എന്നു

ന്തോന്നുന്നു. ഗോജിഹ്വാ ദാർവ്വികാ (ആ-സ്ത്രീ-പ്ര-ഏ) ദർവ്വികാ എന്നുമാം. ഗോജിഹ്വാ ദർവ്വികാദാരുനിശാഗോമസനാസ്യച എന്നും, ദർവ്വികാതേമനാദസ്സ്യാൽ പാത്രാദൃദ്ധൃതിസാധനേ ദാർവ്വികായാഞ്ചപൎജ്ജന്യാം എന്നും ശബ്ദവ്യൂഹതരംഗിണിയിൽ നാനാൎത്ഥപ്രകരണത്തിങ്കൽ പറഞ്ഞിരിക്കുന്നു. മേല്പറഞ്ഞ ശബ്ദങ്ങൾ ൨-ം തോമുഞ്ചിയുടെപേർ എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ ദവലീ എന്നും പാഥരി എന്നും പ്രസിദ്ധമായിരിക്കുന്ന ശാകഭേദത്തിൻെറ പേർ എന്നു പറഞ്ഞിരിക്കുന്നു താംബൂലവല്ലീതാംബൂലീ നാഗവല്ലീ (ഈ-സ്ത്രീ-പ്ര-ഏ) ഇവമൂ൩-ം വെററിലക്കൊടിയുടെപേർ. ദ്വിജാ(ആ-സ്ത്രീ-പ്ര-ഏ) ഹരേണുഃ (ഉ സ്ത്രീ പ്ര-ഏ) രേണുകാ (ആ-സ്ത്രീ-പ്ര-ഏ) കൌന്തീ (ഈ-സ്ത്രീ-പ്ര-ഏ) കപിലാ (ആ-സ്ത്രീ-പ്ര-ഏ) ഭസ്മഗന്ധിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൬-ം അരേണുകത്തിൻെറ പേർ. ഏലാവാലുകം,ഐലേയം (അ-ന-പ്ര-ഏ സുഗന്ധി(ന-ന-പ്ര-ഏ) സുഗന്ധി (ക്ലീ-അ) എന്നു തമിഴ്ക്കത്തിൽ കാണുന്നതു പിഴയാകുന്നു. ഹരിവാലുകം, വാലുകം (അ-ന-പ്ര-ഏ)ഇവ ൫-ം ഏലാവാലുകത്തിൻെറ പേർ. പാലകീ (ഈ-സ്ത്രീ-പ്ര-ഏ) പാലംകീ എന്നു പാഠാന്തരമുണ്ടു്. മഹേശ്വരടീകയിൽ പാലങ്കീ എന്നു തന്നെ കാണുന്നു. എങ്കിലും പാലംകീ പാലകീചസാ എന്നുശബ്ദവ്യൂഹതരംഗിണിയിലുണ്ടാകകൊണ്ടു പാലകീ എന്നുള്ള പാഠവും സാധുവത്രെ ആകുന്നതു്. മുകുന്ദഃ, കുന്ദഃ (അ-പു-പ്ര-ഏ) കുന്ദുരുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം കുന്തുരുക്കത്തിൻെറ പേർ എന്നു തമിഴ്ക്കത്തിൽ കാണുന്നു. (കുന്ദോമുകുന്ദഃ കുന്ദുശ്ച കുന്ദുരുഃ കുന്ദുരോപിച കുന്ദുഃ കുന്ദളികാ കുല്യാ പാലംകീ പാലകീചസഃ) എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകകൊണ്ടു മുകുന്ദഃ കുന്ദുകുന്ദരൌ എന്നുമാമെന്നു് അറിഞ്ഞുകൊൾകയും വേണം. ബാലം (അ-ന പ്ര-ഏ) ബാലോനാകുന്തളേ ടശ്വസ്യ ഗജസ്യാപിച ബാലധൌ വാച്യലിംഗോടൎഭകേ മൂൎഖേ ഹ്രീബേരേ പുന്നപുംസകൗ)മെന്നു മേദിനിയിലുണ്ടാകയാൽ ബാലഃ എന്നുമാം. ആ പക്ഷത്തിൽ ബാലോഹ്രീബേരബൎഹിഷ്ഠോ ദീച്യം എന്നു പഠിക്കയും വേണം. ഹ്രീബേരം (അ-ന-പ്ര-ഏ) ബാലോസ്ത്രീബോളബൎഹിഷ്ഠവാളകാനി ച വാളികാഹ്രീബേരം ച ഹിരിബേരം ഹിതബേരകം കേശാംബുനാമചോദീച്യ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ ഹീബേരമെന്നുമാം. ബൎഹിഷ്ഠം ഉദീച്യം (അ-ന-പ്ര-ഏ) ഇവ ൪-ം ഇരുവേലിയുടെ പേർ. കേശാംബുനാമ ച എന്നതിന്നു് തലമുടിയുടെയും വെള്ളത്തിൻെറ

യും പേരുകൾപോലെ ഇരിക്കുന്ന പേരോടുകൂടിയതു് എന്നൎത്ഥമാകയാൽ തലമുടിയെ പറയുന്ന ശബ്ദങ്ങൾ ഒക്കെയും വെള്ളത്തെ പ്പറയുന്ന ശബ്ദങ്ങൾ ഒക്കെയും ഇരുവേലിയുടെ പേരാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

കാളാനുസാൎയ്യവൃദ്ധാശ്മപുഷ്പശീതശിവാനി തു
ശൈലേയം താലപൎണ്ണീ തു ദൈത്യാഗന്ധകുടീ മുരാ. ൧൦൩

ഗന്ധിനീ ഗജഭക്ഷ്യാ തു സുവഹാ സുരഭീ രസാ
മഹേരുണാ കുന്ദുരുകീ സല്ലകീ ഹ്ലാദിനീതി ച.

കാളാനുസാൎയ്യം, വൃദ്ധം, അശ്മപുഷ്പം, ശീതശിവം, ശൈലേയം (അ-ന-പ്ര-ഏ) ഇവ ൫-ം ചേലേയത്തിന്റെ പേർ. ചേലേയുടെ പേർ എന്നു ചില പുസ്തകങ്ങളിൽ കാണുന്നു. വൈദ്യഗ്രന്ഥങ്ങളിൽ ചേലേയമെന്നത്രേ ഭാഷ കാണപ്പെടുന്നതു്. ഈ പ്രദേശങ്ങളിലുള്ള വൈദ്യന്മാരുടെ വ്യവഹാരവും ചേലേയമെന്നുതന്നെ ആകുന്നു താലപൎണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) ദൈത്യാ (ആ-സ്ത്രീ പ്ര-ഏ) ഗന്ധകുടീ (ഈ-സ്ത്രീ-പ്ര-ഏ); മുരാ (ആ-സ്ത്രീ-പ്ര-ഏ) ഗന്ധിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം ചിററീന്തലിന്റെ പേർ. ഗജഭക്ഷ്യാ, സുവഹാ (ആ-സ്ത്രീ-പ്ര-ഏ) സുരഭിഃ (ഇ-സ്ത്രീ-പ്ര-ഏ) രസാ (ആ-സ്ത്രീ-പ്ര-ഏ) മഹേരുണാ (ആ-സ്ത്രീ പ്ര-ഏ) കുന്ദുരുകീ സല്ലകീ, ഹ്ലാദിനീ (ഈ-സ്ത്രീ-പ്ര ഏ) ഇവ ൮-ം ഈന്തിന്റെ പേർ. ഗജഭക്ഷ്യാ എന്നതിന്റെ സ്ഥാനത്തു ഗജഭക്ഷാ എന്നുമാം സുരഭീരസാ എന്നുള്ള സ്ഥലത്തിങ്കൽ സുരഭി എന്നു ഇകാരാന്തമായിട്ടും പഠമാക്കാം. സല്ലകീ എന്നതിന്റെ സ്ഥാനത്തു ശല്ലകീ എന്നു ശകാരാദിയായിട്ടും സില്ലകീ എന്നുമാം ഹ്ലാദിനീ എന്നതിന്റെ സ്ഥാനത്തു് ഹ്ലാദിനീ എന്നും ഹ്ലാദനീ എന്നുമാം. മേല്പറഞ്ഞ പക്ഷങ്ങൾ ഒക്കെയും, സുവഹാ ഗജഭക്ഷ്യാസ്യാദ് ഗജഭക്ഷാ ച സാ മതാ ശല്ലകീസല്ലകീ ച സ്യാൽ സില്ലകീ ച മഹേരുണാ ഹ്ലാദിനീഹ്ലാദിനീസൈവ സുരഭിസ്സുരഭീരസാ ഹ്ലാദനീശ്ശുകശല്യാ ച ജ്ഞേയാകുന്ദുരുകീതി ച എന്ന വാക്യംകൊണ്ടു ശബ്ദവ്യൂഹതരംഗിണിയിൽ പറയപ്പെട്ടവയാകുന്നു. പ്രായേണ മഹേശ്വരടീകയിലുമുണ്ടു്.

അഗ്നിജ്വാലാ സുഭിക്ഷേ തു ധാതകീ ധാതുപുഷ്പികാ
പൃഥ്വീകാ ചന്ദ്രബാലൈലാ നിഷ്കുടിർ ബഹുലാഥ സാ.

സൂക്ഷ്മോപകുഞ്ചികാ തുത്ഥാ കോരംഗീ ത്രിപുടാ ത്രുടിഃ
വ്യാധിഃ കുഷ്ഠം പാരിഭാവ്യം വാപ്യം പാകലമുൽപലം. ൧൦൭

അഗ്നിജ്വാലാ, സുഭിക്ഷാ (ആ-സ്ത്രീ-പ്ര-ഏ) ധാതകീ (ഈ-സ്ത്രീ-പ്ര-ഏ) ധാതുപുഷ്പികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം താതിരിയുടെ പേർ. ധാതൃപുഷ്പികാ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. പൃഥ്വീകാ, ചന്ദ്രബാലാ, ഏലാ (ആ-സ്ത്രീ-പ്ര-ഏ) നിഷ്കുടിഃ (ഇ-സ്ത്രീ-പ്ര-ഏ) ബഹുലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൬-ം ഏലത്തിന്റെ പേർ. ഉപകുഞ്ചികാ, തുത്ഥാ (ആ-സ്ത്രീ-പ്ര-ഏ) കോരംഗീ (ഈ-സ്ത്രീ-പ്ര-ഏ) ത്രിപുടാ (ആ-സ്ത്രീ-പ്ര-ഏ) ത്രുടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം ചിററേലത്തിന്റെ പേർ. വ്യാധിഃ (ഇ-പു-പ്ര-ഏ) കുഷ്ഠം, പാരിഭാവ്യം, വാപ്യം, പാകലം, ഉൽപലം (അ-ന-പ്ര-ഏ) ഇവ ൬-ം കൊട്ടത്തിന്റെ പേർ.

ശംഖിനീ ചോരപുഷ്പീ സ്യാൽ കേശിന്യഥ വിതുന്നകഃ
ഝടാമലാഝടാ താളീ ശിവാ താമലകീതി ച.

ശംഖിനീ, ചോരപുഷ്പീ, കേശിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചണ്ണയുടെ പേർ. വിതുന്നകഃ (അ-പു-പ്ര-ഏ) ഝടാ, അമലാ, ഝടാമലാ എന്നു സമസ്തപദമായിട്ടുമാം. അഝടാ (ആ-സ്ത്രീ-പ്ര-ഏ) താളീ (ഈ-സ്ത്രീ-പ്ര-ഏ) ശിവാ (ആ-സ്ത്രീ-പ്ര-ഏ) താമലകീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൭-ം കിഴുകാനെല്ലിയുടെ പേർ. ഝടാമലാശിവാതാളീ താമലക്യമലാഝടാ അഝടാരാജിധാത്രീ ചസ്ത്രീയാം പുംസി വിതുന്നകഃ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ പദവിഭാഗത്തിൽ പറഞ്ഞ പക്ഷഭേദങ്ങൾ സമൂലങ്ങളാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

പ്രപൌണ്ഡരീകം പൌണ്ഡര്യമഥ തുന്നഃ കുബേരകഃ
ണിഃ കച്ഛഃ കാകളകോ നന്ദീവൃക്ഷോടഥ രാക്ഷസീ. ൧൨൦
ചണ്ഡാ ധനഹരീ ക്ഷേമദുഷ്പുത്രഗണഹാസകാഃ
വ്യാളായുധം വ്യാഘ്രനഖം കരജം ചക്രകാരകം. ൧൨൧

പ്രപൌണ്ഡരീകം, പൌണ്ഡര്യം (പുണ്ഡര്യമെന്നുമാം.) (അ-ന-പ്ര-ഏ) ഇവ ൨-ം വീരപുണ്ഡരിയുടെ പേർ. ശബ്ദവ്യൂഹതരംഗിണിയിൽ (പ്രപൌണ്ഡരീകംപൌണ്ഡര്യം പൌണ്ഡരീകഞ്ചപുണ്ഡ്രകം പുണ്ഡരീകഞ്ചപുണ്ഡര്യം പുണ്ഡരീവീരപുണ്ഡരീ എന്നുണ്ടാകയാൽ പദവിഭാഗത്തിങ്കൽ കാണിച്ച മതഭേദം സമൂലമാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം. തുന്നഃ കുബേരകഃ (അ-പു-പ്ര-ഏ) കുണിഃ (ഇ-പു-പ്ര-ഏ) തുണിഃ എന്നുമാം. കച്ഛഃ കാകുളകഃ, (കാരളകഃ എന്നും ചിലർ പഠിക്കുന്നു. മററു ചിലർ കാന്തലകഃ എന്നു പഠിക്കുന്നു. കാകകരഃ എന്നും ചിലർ പഠിക്കുന്നുണ്ടു്.) നന്ദീവൃക്ഷഃ (അ-പു-പ്ര-ഏ) നന്ദിവൃക്ഷഃ എന്നു

ഹ്രസ്വമായിട്ടുമാം. ഇവ ൩-ം പട്ടുകരണയുടെ പേർ. പട്ടുകരണ എന്നു തമിഴ്‌വാക്കാകുന്നു. മരത്തിന്റെ ആകൃതികണ്ടാൽ അരയാലോ എന്നു സംശയമുണ്ടാകയും ചെയ്യും. തുണിസ്തുന്നഃ കുണിഃ കച്ഛഃ കാകഃ കാകുളകോപി ച കാന്തഃ കാന്തലകോനന്ദിപാദപോനന്ദിപാദപഃ കാരഃകാരുളകശ്ചാസ്യ ജ്ഞേയഃ കാകുകരശ്ചാസഃ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ മുൻപറഞ്ഞ മതഭേദങ്ങളൊക്കെയും പ്രമാണസിദ്ധങ്ങളാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം. രാക്ഷസീ (ഈ-സ്ത്രീ-പ്ര-ഏ) ചണ്ഡാ (ആ-സ്ത്രീ-പ്ര-ഏ) ധനഹരീ (ഈ-സ്ത്രീ-പ്ര-ഏ) ക്ഷേമഃ, ദുഷ്പുത്രഃ, ഗണഹാസകഃ (അ-പു-പ്ര-ഏ) ഇവ ൩-ം കാട്ടവിക്കച്ചോലത്തിന്റെ പേർ. വ്യാളായുധം, വ്യാഘ്രനഖം, കരജം, ചക്രകാരകം (അ-ന-പ്ര-ഏ) ഇവ ൪-ം പുലിച്ചുവടിന്റെ പേർ എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ വ്യാഘ്രനഖമെന്നു പേരോടുകൂടിയ ഒരു ഗന്ധദ്രവ്യത്തിന്റെ പേർ എന്നാകുന്നു.

സുഷിരാ വിദ്രുമലതാ കപോതാംഘ്രിൎന്നടീ നളീ
ധമന്യഞ്ജനകേശീ ച ഹനുർഹട്ടവിലാസിനീ. ൧൨൭

സുഷിരാ, വിദ്രുമലതാ (ആ-സ്ത്രീ-പ്ര-ഏ) കപോതാംഘ്രിഃ (ഇ-സ്ത്രീ-പ്ര-ഏ) നടീ, നളീ, ധമനീ, അഞ്ജനകേശീ (ഈ-സ്ത്രീ-പ്ര-ഏ)ഇവ ൭-ം നളിനാമലകത്തിന്റെ പേർ. നളിനാമലകമെന്നതു് ഒരു ഗന്ധദ്രവ്യമാകുന്നു എന്നും ഉത്തരദേശത്തിങ്കലല്ലാതെ ആയതിന്റെ പ്രസിദ്ധിയില്ല എന്നും മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. തമിഴ്ക്കത്തിൽ മേൽപറഞ്ഞ ശബ്ദങ്ങൾ ൭-ം ഹനുഃ, ഹട്ടവിലാസിനീ എന്ന രണ്ടു ശബ്ദങ്ങളും ഇങ്ങനെ ഒൻപതു ശബ്ദങ്ങൾ പവിഴക്കൊടിയുടെ പേർ എന്നാകുന്നു. ഹനുഃ (ഉ-സ്ത്രീ-പ്ര-ഏ) ഹട്ടവിലാസിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഉത്തമാനായികളാകുന്നു എന്നു മഹേശ്വരമതമാകുന്നു. മഹേശ്വരമതത്തിങ്കൽ മേല്പറഞ്ഞ ശബ്ദങ്ങൾ രണ്ടും ഇന്നതിന്റെ പേർ എന്നു് അനന്തരശ്ലോകത്തിന്റെ വ്യാഖ്യാനത്തിങ്കൽ പറകയും ചെയ്യും.

ശുക്തിശ്ശംഖഃ ഖുരഃ കോലദലം നഖമഥാഢകീ
കാക്ഷീ മൃൽസ്നാ തുവരികാ മൃത്താളകസുരാഷ്ട്രജേ. ൧൨൮

ശുക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ശംഖഃ, ഖുരഃ (അ-പു-പ്ര-ഏ) കോലദലം, നഖം (അ-ന-പ്ര-ഏ) ഇവ ൫-ം ഹനുഃ ഹട്ടവിലാസിനീ ഇവയും നഖമെന്ന പേരോടുകൂടിയതായിരിക്കുന്ന ഒരു ഗ

ന്ധദ്രവ്യത്തിന്റെ പേർ എന്നു മഹേശ്വരമതമാകുന്നു. മലയാളികൾ അതിനെ നാഗണമെന്നു പറയുന്നു. മഹേശ്വരടീകയിൽ അതിന്നു നഖലാ എന്നു സ്വദേശഭാഷയെ കാണിച്ചിരിക്കുന്നു. തമിഴ്ക്കത്തിൽ ശ്രൂകത്യാദികളായ അഞ്ചു ശബ്ദങ്ങൾ മുതളിന്റെ പേർ എന്നു പറഞ്ഞിരിക്കുന്നു. രാജാദനഃപ്രിയാളസ്സ്യാൽ ഇത്യാദി ശ്ലോകത്തിന്റെ വ്യാഖ്യാനത്തിങ്കൽ രാജാദനഃ ഇത്യാദി ശബ്ദങ്ങൾ മുതളിന്റെ പേർ എന്നു തമിഴ്ക്കത്തിലുമുണ്ടു്. അതുകൊണ്ടു് ഇവിടെയും അപ്രകാരം പറഞ്ഞതു യുക്തമായിട്ടുമില്ല. ആഘകീ, കാക്ഷീ (ഈ-സ്ത്രീ-പ്ര-ഏ) കാകീ എന്നും പാഠമുണ്ടു്. കാകീകാകാംഗനാഘകേ്യാഃ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാലത്രേ മേല്പറഞ്ഞ പാഠഭേദം സിദ്ധമായതെന്നു അറിഞ്ഞുകൊൾക. മൃത്സ്നാ, തുവരികാ (ആ-സ്ത്രീ-പ്ര-ഏ) മൃത്താളകം സൗരാഷ്ട്രജം (അ-ന-പ്ര-ഏ) ഇവ ൪-ം തുവരയുടെ പേർ. മൃത്താളകമെന്നതന്നെ അല്ല മൃതാളകമെന്നും പാഠമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു.

കുടന്നടം ദാശപുരം വാനേയം പരിപേലവം
പ്ലവഗോപുരഗോനൎദ്ദകൈവൎത്തീമുസ്തകാനി ച. ൧൧൨

കുടന്നടം, ദാശപുരം, വാനേയം, പരിപേലവം, പ്ലവം, ഗോപുരം, ഗോനൎദ്ദം, കൈവൎത്തീമുസ്തകം (അ-ന-പ്ര-ഏ) ഇവ ൯-ം കഴിമുത്തങ്ങയുടെ പേർ. ചില പുസ്തകങ്ങളിൽ ദാശപൂരമെന്നു പാഠം കാണപ്പെടുന്നു. ക്ഷുദ്രമുസ്താംബുമുസ്താസ്യാ ദ്ദശപൂരം ച ഗോപുരം പ്ലവന്ദശപുരംദാശപൂരം ദാശപുരം ച സാ വാനേയസ്യാനഗോനൎദഗോപുരപ്ലവനാനി ച എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ ആയതും സാധുവത്രേ ആകുന്നതു്. അത്രയുമല്ല ഗോപുരശബ്ദത്തിന്റെ സ്ഥാനത്തു ചിലർ ഗോപുരശബ്ദത്തെ പഠിക്കുന്നതും യുക്തമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

ഗ്രന്ഥിപൎണ്ണം ശുകം ബൎഹപുഷ്പം സ്ഥൗണേയകുക്കുരേ
മരുന്മാലാ തു പിശുനാ സ്പൃക്കാ ദേവീ ലതാ ലഘുഃ
സമുദ്രാന്താവധൂഃ കോടിവൎഷാ ലങ്കോപികേത്യപി
തപസ്വിനീ ജടാമാംസീ ജടിലാ ലോമശാ മിശി. ൧൧൩

ഗ്രന്ഥിപൎണ്ണം (അ-ന-പ്ര-ഏ) ഗ്രന്ഥിപൎണ്ണഃ എന്നു് പുല്ലിംഗമായിട്ടുമാം. ഗ്രന്ഥിപൎണ്ണോസ്ത്രിയാമിത്യാദി ശബ്ദവ്യൂഹതരംഗിണിയിൽ അസ്ത്രിയാമെന്നതുകൊണ്ടു സ്ത്രീലിംഗത്തെ നിഷേധിക്കയാൽ ലിംഗശേഷത്തെ അനുവദിച്ചിരിക്കുന്നു എന്നു് അറി

ണ്ടുകൊൾകയും വേണം. ശൂകം (അ-ന-പ്ര-ഏ) ശുകോവ്യാസ സുതേകീരേ രാവണസ്യ ച മന്ത്രിണി ശിരീഷപാദപേ പുംസി ഗ്രന്ഥിപർണ്ണേ നപുംസകമെന്നു കോശാന്തരവുമുണ്ടു്. ബർഹപുഷ്പം ഗ്രന്ഥിപർണ്ണം ശൂകം ബർഹം പുഷ്പമെന്നും പാഠമുണ്ടു്. ആ പക്ഷത്തിൽ ബർഹപുഷ്പം എന്നു വ്യസ്തമായി ഗ്രഹിച്ചുകൊൾകയും വേണം. ബർഹിപുഷ്പമെന്നും ചിലർ പഠിക്കുന്നു. മററുചിലർ ബർഹിഃ പുഷ്പമെന്നു പഠിക്കുന്നു. ആ പക്ഷത്തിൽ ബർഹിഃ പുഷ്പമെന്നു വ്യസ്തമായിട്ടും ബർഹിഃ പുഷ്പമെന്നു സമസ്തമായിട്ടുമാം. സ്ഥൗണേയം, കുക്കുരം (അ-ന-പ്ര-ഏ) ഇവ ൩-ം തുണിയാങ്കത്തിന്റെ പേർ. ഗ്രന്ഥിപർണ്ണാസ്ത്രിയാം പുഷ്പം ബർഹപുഷ്പഞ്ച കുക്കുരം ബർഹിശ്ചബർഹിഃപുഷ്പഞ്ച ബർഹിപുഷ്പഞ്ച ബർഹവൽ സ്ഥൗണേയശ്ശുകവാചാല മുഖരൈണകുരാണി ച എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ മേല്പറഞ്ഞ പക്ഷങ്ങൾ ഒക്കെയും ഗ്രാഹ്യങ്ങളാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. മരുന്മാലാ (ആ-സ്ത്രീ-പ്ര-ഏ) മരുൽ മാലാ ഇങ്ങിനെ രണ്ടുപദമാക്കുകയുമാം. ആ പക്ഷത്തിൽ മരുൽ (ത-സ്ത്രീ-പ്ര-ഏ) മാലാ (ആ-സ്ത്രീ-പ്ര-ഏ) ഇങ്ങിനെ ധരിച്ചുകൊൾകയും മരുന്മാലാച എന്ന പാഠത്തെ സ്വീകരിക്കയും വേണം. മഹേശ്വരടീകയിൽ മരുന്മാലാ എന്നു സമസ്തമായിട്ടും വ്യസ്തമായിട്ടുമാമെന്നു പറഞ്ഞിട്ടു അതിനെ ദൃഢമാക്കുവാനായിക്കൊണ്ടു് സ്പൃക്കാ തു ബ്രാഹ്മിണീദേവീ മരുന്മാലാ ലതാ ലഘുഃ സമുദ്രാന്താ വധൂഃകോടിവർഷാലങ്കോപികാമരുൽ മുനിർമ്മാല്യവതീമാലാ മോഹനാകുടിലാ ലതാ എന്നു വാചസ്പതിവചനത്തെ കാണിച്ചിരിക്കുന്നു. തു എന്നതിന്റെ സ്ഥാനത്തു് ച എന്നാക്കി പഠിക്കണമെന്നു പറഞ്ഞിട്ടുമില്ല. എങ്കിലും ചാന്താഥാദിനപൂർവ്വഭാക് എന്ന പരിഭാഷാവിരോധത്തെ പരിഹരിപ്പാനായിക്കൊണ്ടു് മുൻപറഞ്ഞപ്രകാരം പാഠഭേദത്തെ ചെയ്തുകൊള്ളണമെന്നും അഭിപ്രായമുണ്ടു് എന്നു ഊഹിച്ചുകൊൾകയും വേണം. പിശുനാ, സ്പൃക്കാ (ആ-സ്ത്രീ-പ്ര-ഏ) പൃക്കാ എന്നും പാഠമുണ്ടാകയാൽ ആ പക്ഷത്തെ അനുസരിക്കുന്നവർ സ്പൃക്കാ എന്ന പദത്തിന്റെ സ്ഥാനത്തു പൃക്കാ എന്നതിനെ ഗ്രഹിച്ചുകൊൾകയും വേണം. ഇപ്പറഞ്ഞതു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. ദേവീ (ഈ-സ്ത്രീ-പ്ര-ഏ) ലതാ (ആ-സ്ത്രീ-പ്ര-ഏ) ലഘുഃ (ഉ-പു-പ്ര-ഏ) സമുദ്രാന്താ (ആ-സ്ത്രീ-പ്ര-ഏ) വധൂഃ (ഊ-സ്ത്രീ-പ്ര-ഏ) കോടിവർഷാ, ലങ്കോപികാ (ആ-സ്ത്രീ-പ്ര-ഏ) ഈ പ്രദേശങ്ങളിൽ പ്രായേണ പഠിച്ചുവരുന്നതു് ലങ്കായികാ എന്നാകുന്നു. തമിഴ്ക്കത്തിൽ ലങ്കാസികാ എന്നു പാഠാന്തര

മെന്നും കാണുന്നു. എങ്കിലും മഹേശ്വരടീകയിലും വാചസ്പതി കോശത്തിങ്കലും കോപികാ എന്നാകയാൽ അപ്രകാരംതന്നെ വേണമെന്ന് ഞാൻ വിചാരിക്കുന്നു. ഇവ ൰-ം ചോനകപ്പുല്ലിന്റെ പേർ. തപസ്വിനീ (ഈ-സ്ത്രീ-പ്ര-ഏ) ജടാ (ആ-സ്ത്രീ-പ്ര-ഏ) മാംസീ (ഈ-സ്ത്രീ-പ്ര-ഏ) ജടിലാ—ലോമശാ (ആ-സ്ത്രീ-പ്ര-ഏ) മിശി (ഈ-സ്ത്രീ പ്ര ഏ) മിശിഃ എന്നും മിഷിഃ എന്നും മിഷീ എന്നും മിസിഃ എന്നും മിസീ എന്നും പാഠാന്തരങ്ങളുണ്ട്. ഇവ ൬-ം മാഞ്ചിയുടെ പേർ. ജടാമാംസി എന്നു സമസ്തമായിട്ടുമാം. മാംസീജടാജടാമാംസീ ജടിലാചതപസ്വിനീ മിശിർമ്മിശീചകൃഷ്ണാച നളദാ ച മിഷിർമ്മിഷീ ഹിംസ്രാമിസിർമ്മിസീചസ്യാൽ ക്രവ്യാദീലോമശാപിച എന്നു ശബ്ദാര്യൂഹതരംഗിണിയിൽ ഉണ്ടാകകൊണ്ട് മേൽപറഞ്ഞ പക്ഷങ്ങൾ ഒക്കെയും പ്രമാണാനുഗൃഹീതങ്ങളാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം. മേല്പറഞ്ഞ പക്ഷങ്ങളൊക്കെയും മഹേശ്വരടീകയിലും കാണിക്കപ്പെട്ടതുകളാകുന്നു. തമിഴ്കത്തിൽ ജടിലാലോമശാമിഷീ എന്ന പാഠത്തെ കാണിച്ച് പദവിഭാഗത്തിങ്കൽ ആമിഷീ എന്ന പദത്തെ കാണിച്ചിരിക്കുന്നു. ആമിഷീ എന്നുമാണെങ്കിൽ മേൽപറഞ്ഞ ശബ്ദാര്യൂഹതരംഗിണീവചനത്തിങ്കലോ മഹേശ്വരടീകയിലോ അതുകൂടെ ഉണ്ടാവാനായിരുന്നു സംഗതി ഉള്ളതാകുന്നു. അങ്ങനെ കാണായ്കയാൽ ആമിഷീ എന്നുള്ള പക്ഷത്തെ വിശ്വാസയോഗ്യമെന്നു ഞാൻ വിചാരിക്കുന്നില്ല.

> ത്വക്പത്രമുൽകടം ഭൃംഗം ത്വചം ചോചം വരാംഗകം
> കച്ഛൂരകോ ദ്രാവിഡകഃ കാല്യകോ വേധമുഖ്യകഃ. ൱൩

ത്വക് (ച-സ്ത്രീ-പ്ര-ഏ) പത്രം, ഉൽകടം, ഭൃംഗം, ത്വചം ചോചം, വരാംഗകം (അ-ന-പ്ര-ഏ) ഇവ ൭-ം ഇലവംഗത്തിന്റെ പേർ. കച്ചൂരകഃ, ദ്രാവിഡകഃ കാല്യകഃ, വേധമുഖ്യകഃ (അ-പു-പ്ര ഏ) ഇവ ൪-ം കച്ചൂരത്തിന്റെ പേർ. കച്ഛൂരകശബ്ദം സ്വാർത്ഥികമായിക പ്രത്യയത്തോടുകൂടി പ്രയോഗിക്കപ്പെട്ടതാകയാൽ അതുകൊണ്ടു കച്ഛൂരശബ്ദത്തെക്കൂടെ ഗ്രഹിക്കുകയുമാം. ദ്രാവിഡകാദികളും മേൽപറഞ്ഞ പ്രകാരമാകയാൽ ദ്രാവിഡഃ കാല്യഃ വേധമുഖ്യഃ എന്നീ ൩ ശബ്ദങ്ങളെക്കൂടെ ഗ്രഹിക്കുകയുമാം. കച്ഛൂരകശബ്ദത്തിന്റെ സ്ഥാനത്തു ചിലർ കർബ്ബൂരകശബ്ദത്തെ പഠിക്കുന്നു. അതുകൊണ്ട് കർബ്ബൂരശബ്ദത്തെക്കൂടെ ഗ്രഹിക്കുകയുമാം. ശബ്ദാര്യൂഹതരംഗിണിയിൽ കച്ഛൂരാദ്രാവിഡഃ കാല്യോവേധമുഖ്യശ്ചകർബ്ബുരഃ കർബ്ബൂരശ്ചോരകശ്ചാത്രഷഡിഃസ്ത്രീ

ശഢിരിത്യപി എന്നാകയാൽ മേൽപറഞ്ഞതു സിദ്ധമായിരിക്കുന്നു.

ഔഷധ്യോ ജാതിമാത്രേ സ്യുരജാതൌ സൎവ്വമൌഷധം
ശാകാഖ്യം പത്രപുഷ്പാദി തണ്ഡുലീയോऽല്പമാരിഷഃ, ൧൧൭

ഓഷധ്യഃ (ഈ സ്ത്രീ-പ്ര-ബ) ജാതിമാത്രേ (അ-ന-സ-ഏ) സ്യുഃ (ലിങ്-പ്രപ്ര-പു-ബ) അജാതൌ (ഇ-സ്ത്രീ-പ്ര-ഏ) സൎവ്വം ഔഷധം (അ-ന-പ്ര-ഏ) ഓഷധ്യഃ ജാതിമാത്രേസ്യുഃ അജാതൌസൎവ്വംഔഷധം സ്യാൽ എന്നു മേൽപറഞ്ഞ പദങ്ങളുടെ അന്വയമാകുന്നു. അൎത്ഥം ഫലങ്ങൾ മൂത്താൽ നശിക്കുന്നവയായ ശാല്യാദികളെ ഓഷധിശബ്ദംകൊണ്ടു പറയുന്നു. അതുകൊണ്ടു ജാതികൂടെ തോന്നുകയും ചെയ്യും. ജാതിപ്രതീതി വേണമെന്നില്ലാ എങ്കിൽ എല്ലാററിനേയും ഔഷധമെന്നു പറയുകയുമാം എന്നാകുന്നു. ഇതുകൊണ്ടു ഔഷധിശബ്ദത്തെ പ്രയോഗിച്ചാൽ ഓഷധിത്വമെന്നുള്ളൊരു ജാതി യാവചില വസ്തുക്കളിലുണ്ടോ അതുകൾതന്നെ അതിൻെറ അൎത്ഥമായിരിക്കുമെന്നും, ഔഷധമെന്നു പ്രയോഗിച്ചാൽ രോഗഹരങ്ങളായ സൎവ്വവസ്തുക്കളും അതിൻെറ അൎത്ഥമായിരിക്കുമെന്നും അറിഞ്ഞുകൊൾക. ഓഷധിത്വമെന്നുള്ള ജാതിഫലങ്ങൾമൂത്താൽ നശിക്കുന്നവയായ വസ്തുക്കളിൽ കല്പിക്കപ്പെട്ടതുമാകുന്നു. ശാകാഖ്യം (അ-ന-പ്ര-ഏ) പത്രപുഷ്പാദി (ഇ-ന-പ്ര-ഏ) കറിവെപ്പാൻ യോഗ്യതയുള്ള ഇല, പൂവു മുതലായതു ശാകമെന്ന പേരോട്ടുകൂടിയതാകുന്നു എന്നു മേല്പറഞ്ഞ പദങ്ങൾ കൊണ്ടു സിദ്ധമായ അൎത്ഥമാകുന്നു. തണ്ഡുലീയഃ, അല്പമാരിഷഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചെറുചീരയുടെ പേർ.

വിശല്യാഗ്നിശിഖാऽനന്താ ഫലിനീ ശക്രപുഷ്പികാ
സ്യാദൃക്ഷഗന്ധാ ഛഗലാന്ത്ര്യാവേഗീ വൃദ്ധദാരകഃ. ൧൧൮

ജുംഗോ ബ്രാഹ്മീ തു മത്സ്യാക്ഷീ വയസ്ഥാ സോമവല്ലരീ
പടുപൎണ്ണീ ഹൈമവതീ സ്വൎണ്ണക്ഷീരീ ഹിമാവതീ. ൧൧൯

വിശല്യാ, അഗ്നിശിഖാ, അനന്താ (ആ-സ്ത്രീ-പ്ര-ഏ) ഫലിനീ (ഈ-സ്ത്രീ-പ്ര-ഏ) ശക്രപുഷ്പികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം കപ്പുരങ്ങളിൻെറ പേർ. ഫലിനീശക്രപുഷ്പ്യപി എന്നും പാഠമുണ്ടു്. ഋക്ഷഗന്ധാ (ആ-സ്ത്രീ-പ്ര-ഏ) ഛഗലാന്ത്രീ, ആവേഗീ (ഈ-സ്ത്രീ-പ്ര-ഏ) വൃദ്ധദാരകഃ, ജുംഗഃ (അ-പു-പ്ര-ഏ) ഇവ ൫-ം മറിക്കുന്നിയുടെ പേർ. ഋക്ഷഗന്ധാ എന്നതിൻെറ സ്ഥാനത്തു് ഋഷ്യഗന്ധാ എന്ന പദത്തെ ചേൎത്തിട്ടും ചിലർ പഠിക്കുന്നു. മറ്റുചിലർ ഋഷ്യഗന്ധ എന്ന പദത്തെ ചേൎത്തു

പറിക്കുന്നു. ചരഗലാണ്ഡീ എന്നതിന്റെ സ്ഥാനത്തു് ചരഗലാഗ്രീ എന്ന പദത്തെയും ചരഗലാന്ധ്രീ എന്ന പദത്തെയും ചേർത്തു പറിക്കുന്നവരുമുണ്ടു്. ചരഗലാന്ധ്രീ എന്നുള്ള പക്ഷത്തിൽ ചരഗലാ, ആന്ധ്രീ എന്നു വ്യസ്തമായിട്ടുമാം. ശബ്ദവ്യൂഹതരംഗിണിയിൽ ഋശ്യഗന്ധാപതം ഗീസ്യാദൃഷ്യഗന്ധായശസ്വിനി ഋക്ഷഗന്ധാ ചസാജ്ഞേയാ ചരഗലാ ചരഗലാണ്ഡ്യപി ആന്ധ്രീ ചചരഗലാന്ധ്രീ ചചരഗലാഗ്രീ ചകസ്യചിൽ എന്നാകയാൽ മേൽപറഞ്ഞ പക്ഷങ്ങൾ ഒക്കെയും ഗ്രാഹ്യങ്ങളുമാകുന്നു. ബ്രാഹ്മീ, മത്സ്യാക്ഷീ (ഈ-സ്ത്രീ-പ്ര-ഏ) വയസ്ഥാ (ആ-സ്ത്രീ-പ്ര-ഏ) സോമവല്ലരീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം സോമലതയുടെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. സോമലതാ എന്നതു യാഗത്തിന്നു വേണ്ടുന്ന ഒരു വള്ളിയാകുന്നു. അതിന്റെ ഇലകൾ ശുക്ലപക്ഷത്തിങ്കൽ അവിടവിടെ ഉത്ഭവിച്ചു ക്രമേണ എല്ലാപ്രദേശങ്ങളിലും നിറകയും കൃഷ്ണപക്ഷത്തിങ്കൽ ക്രമേണ കൊഴിഞ്ഞു ഒടുവിൽ ഒന്നുമില്ലാതെ ആകയും ചെയ്യും. ബ്രാഹ്മീ ഇത്യാദി നാലുശബ്ദങ്ങൾ മീനങ്ങാണിയുടെ പേർ എന്നു തമിഴ്ക്കുത്തിൽ പറഞ്ഞിരിക്കുന്നു. മത്സ്യാക്ഷി എന്നതിന്നു മീനങ്ങാണി എന്നു വൈദ്യഗ്രന്ഥങ്ങളിൽ ഭാഷ എഴുതിക്കാണുന്നുമുണ്ടു്. ബ്രാഹ്മീശബ്ദവും അതിനോടു ചേരുന്നതാകയാൽ ബ്രാഹ്മീ, മത്സ്യാക്ഷീ ഇവ ൨-ം മീനങ്ങാണിയുടെ പേരെന്നും വയസ്ഥാ, സോമവല്ലരീ ഇവ ൨-ം സോമലതയുടെ പേരെന്നും വ്യാഖ്യാനിക്കേണ്ടതാകുന്നു എന്നു തോന്നുന്നു. പടുപർണ്ണീ, ഹൈമവതീ, സ്വർണ്ണക്ഷീരീ, ഹിമാവതീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം മലയെരുമയുടെ പേർ. എരുമത്താളി എന്നും പറയും.

> ഹയപുച്ഛീ തു കാംബോജീ മാഷപർണ്ണീ മഹാസഹാ
> തുണ്ഡികേരീ രക്തഫലാ ബിംബികാ പീലുപർണ്ണ്യപി.

ഹയപുച്ഛീ, കാംബോജീ, മാഷപർണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) മഹാസഹാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം പെരുംകാണത്തിന്റെ പേർ. തുണ്ഡികേരീ (ഈ-സ്ത്രീ-പ്ര-ഏ) രക്തഫലാ, ബിംബികാ (ആ-സ്ത്രീ-പ്ര-ഏ) പീലുപർണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം കോവയുടെ പേർ. തുണ്ഡികേശീ രക്തഫലാ എന്നും പാഠമുണ്ടു്. വിംബാ ബിംബീ ലംബാ ച ബിംബികാ മദനാശിനീ തുണ്ഡികേരീ കിശോരീ ച തുണ്ഡികേശീ ച കേശിനീ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ മേല്പറഞ്ഞ രണ്ടു പാഠങ്ങളും സമ്മതിക്കപ്പെടേണ്ടതുകളാകുന്നു.

ബർബ്ബരാ കബരീ തുംഗീ ഖരപുഷ്പാഽജഗന്ധികാ
ഏലാപർണ്ണീ തു സുവഹാ രാസ്നാ യുക്തരസാ ച സാ. ൧൨൧

ബർബ്ബരാ (ആ-സ്ത്രീ-പ്ര-ഏ) കബരീ, തുംഗീ (ഈ-സ്ത്രീ-പ്ര-ഏ) ഖരപുഷ്പാ, അജഗന്ധികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം നായർവെണ്ണയുടെ പേർ. ബർബ്ബരീകബരാതുംഗീ എന്നും ബർബ്ബരാകബരാതുംഗാ എന്നും പാഠാന്തരങ്ങളുണ്ട്. (ബർബ്ബരാ ബർബ്ബരീ തുംഗാ തുംഗീ ച കബരാ വരാ കബരീ ചാജഗന്ധാ ച ഖരപുഷ്പാ ച മാലിനീ) എന്ന് ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ മേല്പറഞ്ഞ പാഠങ്ങളൊക്കയും സാധുക്കളാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം. ഏലാപർണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) സുവഹാ, രാസ്നാ, യുക്തരസാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ചിററരത്തയുടെ പേർ.

ചാർങ്ങേ്ഗരീ ചുക്രികാ ദന്തശഠാംബഷ്ഠാമ്ലലോണികാ
സഹസ്രവേധീ ചുക്രോഽമ്ലവേതസശ്ശതവേധ്യപി. ൧൨൨

ചാർങ്ഗരീ (ഈ-സ്ത്രീ-പ്ര-ഏ) ചുക്രികാ, ദന്തശഠാ, അംബഷ്ഠാ, അമ്ലലോണികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം പുളിയാരലിന്റെ പേർ. സഹസ്രവേധീ (ന-പു-പ്ര-ഏ) ചുക്രഃ അമ്ലവേതസഃ (അ-പു-പ്ര-ഏ) ശതവേധീ (ന-പു-പ്ര-ഏ) ഇവ ൪-ം ഞെരിഞ്ഞാംപുളിയുടെ പേർ. ചാർങ്ങേര്യാദി ൯-ം പുളിയാരലിന്റെ പേർ എന്നും ഒരു മതമുണ്ട്.

നമസ്കാരീ ഗന്ധകാളീ സമംഗാ ഖദിരേത്യപി
ജീവന്തീ ജീവനീ ജീവാ ജീവനീയാ മധുസ്രവാ. ൧൨൩

നമസ്കാരീ, ഗന്ധകാളീ (ഈ-സ്ത്രീ-പ്ര-ഏ) സമംഗാ, ഖദിരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം കറിച്ചുണ്ടയുടെ പേർ. ജീവന്തീ, ജീവനീ (ഈ-സ്ത്രീ-പ്ര-ഏ) ജീവാ, ജീവനീയാ, മധുസ്രവാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം അടപൊതിയന്റെ പേർ.

കൂച്ചശീർഷോ മധുകരശ്ശൃംഗഹ്രസ്വാംഗജീവകാഃ
കിരാതതിക്തോ ഭൂനിംബോഽനാര്യതിക്തോഽഥ സപ്തലാ.
വിമലാ സാതലാ ഭൂരിഫേനാ ചർമ്മകഷേത്യപി
വായസോളീ സ്വാദുരസാ കായസ്ഥാഥ മകൂലകഃ. ൧൨൪
നികുംഭോ ദന്തികാ പ്രത്യക്ശ്രേണ്യുദുംബരപർണ്ണ്യപി
അജമോദാ തൂഗ്രഗന്ധാ ബ്രഹ്മദർഭാ യവാനികാ. ൧൨൫

കൂർച്ചശീർഷഃ, മധുകരഃ, ശൃംഗഃ, ഹ്രസ്വാംഗഃ, ജീവകഃ (അ-പു-പ്ര-ഏ) ഇവ ൫-ം ജീവകത്തിന്റെ പേർ. തമിഴ്ക്കത്തിൽ

തിരുനാമപ്പാലയുടെ പേർ എന്നു പറഞ്ഞിരിക്കുന്നു. എങ്കിലും മഹേശ്വരടീകയിൽ മേൽവിവരിച്ചപ്രകാരമാകയാൽ അതിനെ ഉപേക്ഷിച്ചിരിക്കുന്നു. കൂൎച്ചശീൎഷോമധുരകഃ എന്നു മഹേശ്വരടീകയിൽ കാണുന്നു എങ്കിലും ജീവകഃകൂൎച്ചശീഷശ്ച ശൃംഗോമധുകരോമധു ശൃംഗോമധുരകോഹ്രസ്വാശൃംഗോഹ്രസ്വാംഗഇത്യപി എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ മധുകരഃ എന്നുമാണെന്നു് അറിഞ്ഞുകൊൾകയും വേണം. കിരാതതിക്തഃ ഭൂനിംബഃ, അനാൎയ്യതിക്തഃ (അ-പു-പ്ര-ഏ) ഇവ ൩-ം പുത്തരിച്ചുണ്ടയുടെപേർ. കിരാതതിക്തോഭൂനിംബശ്ചിരതിക്തോടഥ സപ്തലാ എന്നും ചിലദേശങ്ങളിൽ പാഠമുണ്ടു്. ഭൂനിംബോഹിമകസ്തിക്തശ്ചിരതിക്തശ്ചകണ്ടകീ കിരാതതിക്തകോടനാൎയ്യതിക്തദ്വേസമാൎത്ഥകാഃ* എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ ആയതും സാധുവത്രേ ആകുന്നതു്. സപ്തലാ, വിമലാ, സാതലാ, ഭൂരിഫേനാ, ചൎമ്മകഷാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം ചെമ്മലതയുടെ പേർ. വിമലാ ശാതലാ എന്നും പാഠമുണ്ടു്. മഹേശ്വരടീകയിൽ ശാതലാ എന്നാകുന്നു. കോശാന്തരത്തിങ്കൽ സാതലാ എന്നുമുണ്ടു്. വായസോളീ (ഈ-സ്ത്രീ-പ്ര-ഏ) സ്വാദുരസാ, കാകസ്ഥാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കാകോളിയുടെ പേർ. മക്കുലകഃ, നികുംഭഃ (അ-പു-പ്ര-ഏ) ദന്തികാ (ആ-സ്ത്രീ-പ്ര-ഏ) പ്രത്യക്ശ്രേണീ, ഉദുംബരപൎണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം നാഗദന്തിയുടെ പേർ. തമിഴ്ക്കത്തിൽ മത്തുലകഃ എന്നു പാഠം കാണുന്നു. എങ്കിലും മഹേശ്വരടീകയിലും മററും പല പുസ്തകങ്ങളിലും മക്കുലകഃ എന്നാകയാൽ അപ്രകാരംതന്നെ ചേൎത്തിരിക്കുന്നു. അജമോദാ, ഉഗ്രഗന്ധാ, ബ്രഹ്മദൎഭാ, യവാനികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം അയമോദകത്തിന്റെ പേർ. അജമോജാത്ഥുഗ്രഗന്ധാ എന്നും പാഠമുണ്ടു്. അജമോജാജമോദാച ദീപ്യകോമോദകോപി ച എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകകൊണ്ടു് രണ്ടും സാധുതന്നെ എന്നു അറിഞ്ഞുകൊൾകയും വേണം.

മൂലേ പുഷ്കരകാശ്മീരപത്മപത്രാണി പൌഷ്കരേ
അവ്യഥാതിചരാ പത്മാ ചാരടീ പത്മചാരിണീ. ൧൨൭

പുഷ്കരം, കാശ്മീരം, പത്മപത്രം (അ-ന-പ്ര-ഏ) ഇവ ൩-ം പുഷ്കരമൂലത്തിന്റെ പേർ. അവ്യഥാ, അതിചരാ, പത്മാ (ആ-സ്ത്രീ-പ്ര-ഏ) ചാരടീ, പത്മചാരിണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം നിലത്താമരയുടെ പേർ എന്നു് മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. നിലത്താമര എന്നതു് വെള്ളമില്ലാത്ത പ്രദേ

ശത്തിലുണ്ടാകുന്ന താമരയാകുന്നു. തമിഴ്ക്കുത്തിൽ ഓരിലത്താമരയുടെ പേർ എന്നാകുന്നു.

കാംപില്യഃ കൎക്കശശ്ചന്ദ്രോ രക്താംഗോ രോചനീത്യപി
പ്രപുന്നാടസ്ത്വേഡഗജോ ദദ്രുഘ്നശ്ചക്രമൎദ്ദകഃ. ൧൨൪
പത്മാട ഉരണാഖ്യശ്ച പലാണ്ഡുസ്തു സുകന്ദകഃ
ലതാൎക്കദ്രുമൌ തത്ര ഹരിതേഥ മഹൌഷധം. ൧൨൫
ലശുനം ഗൃഞ്ജനാരിഷ്ടമഹാകന്ദരസോനകാഃ
പുനൎന്നവാ തു ശോഫഘ്നീ വിതുന്നം സുനിഷണ്ണകം. ൧൨൬
സ്യാദ്വാതകഃ ശീതലോപരാജിതാ ശണപൎണ്ണ്യപി
പാരാവതാംഘ്രിഃ കടഭീ പണ്യാജ്യോതിഷ്മതീ ലതാ. ൧൨൭

കാംപില്യഃ, കൎക്കശഃ, ചന്ദ്രഃ, രക്താംഗഃ (അ-പു-പ്ര-ഏ) രോചനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൬-ം കമ്പിപ്പാലയുടെ പേർ. കാംപില്ലഃ എന്നും കാംബില്യഃ എന്നും കാംബില്ലഃ എന്നും പാഠങ്ങൾ കാണപ്പെടുന്നു. രേചനീ എന്നതിന്റെ സ്ഥാനത്തു രോചനീ എന്നുമുണ്ട്. ശബ്ദവ്യൂഹതരംഗിണിയിൽ രേചനീരോചനീരേചകീചന്ദ്രരഞ്ജികാ ചന്ദ്രകാംപില്ലകാംപില്യകാംബില്ലാശ്ചൈത ചവിക്ഷതഃ കാംബില്യഃ കൎക്കശഃ ശ്ലക്ഷ്ണീഫലോ രക്താംഗ ഇത്യപി എന്നുണ്ടാകയാൽ മേല്പറഞ്ഞ പാഠങ്ങൾ ഒക്കെയും സാധുക്കളാകുന്നു. പ്രപുന്നാടഃ, ഏഡഗജഃ, ദദ്രുഘ്നഃ, ചക്രമൎദ്ദകഃ, പത്മാടഃ, ഉരണാഖ്യഃ (അ-പു-പ്ര-ഏ) ഇവ ൬-ം തകരയുടെ പേർ. ഉരണാഖ്യഃ എന്നതിന്നു ആടിന്റെ പേർപോലെ ഇരിക്കുന്ന പേരോടുകൂടിയതു് എന്നൎത്ഥമാകയാൽ ആടിന്റെ പേരുകൾ ഒക്കെയും തകരയുടെ പേരായിവരുമെന്നു അറിഞ്ഞുകൊൾകയും വേണം. പ്രപുന്നാഡഃ എന്നു ചിലർ പഠിക്കുന്നു. ഏഡഗജഃ എന്നതിന്റെ സ്ഥാനത്തു് ഏളഗജം എന്നും ഏഡജകം എന്നുമുണ്ട്. ദദ്രുഘ്നഃ എന്നതുപോലെ ദദ്രൂഘ്നഃ ദൎദ്രൂഘ്നഃ ദൎദ്രുഘ്നഃ എന്നുമുണ്ട്. ഉരണാഖ്യഃ എന്നതിന്റെ സ്ഥാനത്തു ഉരണാക്ഷഃ എന്നും കാണുന്നു. ശബ്ദവ്യൂഹതരംഗിണിയിൽ പ്രപുന്നാടസ്യ രാപീഡകട്ടപത്രനിപീഡകാഃ പ്രപുന്നാഡശ്ച ദദ്രുഘ്നോ ദദ്രൂഘ്നശ്ചക്രമൎദ്ദകഃ ദൎദ്രുഘ്നോപിചദൎദ്രൂഘ്നഃ പത്മാടഉരണാഹ്വയഃ ഉരണാക്ഷശ്ചൈളഗജസ്തഥൈളജകമിത്യപി എന്നു ഉണ്ടാകയാൽ മേൽപറഞ്ഞ പാഠങ്ങൾ ഒക്കെയും സാധുക്കളാകുന്നു. പലണ്ഡുഃ (ഉ-പു-പ്ര-ഏ) സുകന്ദകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചുവന്ന ഉള്ളിയുടെ പേർ. മഹേശ്വരടീകയിൽ പലാണ്ഡുഃ എന്നാകുന്നു എങ്കിലും ഈ പ്രദേശത്തിങ്കൽ അനേകപുസ്തകങ്ങളിലും കാ

വൃദ്ധശ്ലോകാദികളിലും പലണ്ഡു എന്നു ദീൎഘം കൂടാതെതന്നെ കാ
ണുകകൊണ്ടും അമരഭാഷ്യോപദേശം പലണ്ഡു എന്നുതന്നെ ആക
കൊണ്ടും ഈ പ്രകാരം ചേൎത്തിരിക്കുന്നു. ലതാൎക്കഃ, ദുദ്രുമഃ (അ-പു
പ്ര-ഏ) ഇവ ൨-ം പച്ചനിറമായുള്ളുള്ളിയുടെ പേർ. ലതാൎക്കദ്രു
മൌ എന്നു ചില പുസ്തകങ്ങളിൽ കാണുന്നു. അതയുക്തം സാധുവ.
ത്രെ ആകുന്നതു്. ലതാൎക്കോഹരിതോത്രൊ ദുദ്രുമോദ്രുമോപിച എ
ന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടു്. മഹൌഷധം, ലശുനം
(അ-ന-പ്ര-ഏ) ഗൃഞ്ജനഃ, അരിഷ്ടഃ, മഹാകന്ദഃ, രസോനകഃ (അ
പു-പ്ര-ഏ) ഇവ ആറും വെളുത്ത ഉള്ളിയുടെ പേർ. ലശുനമെ
ന്നുമാം. ലശുനം ലശുനംചാത്രശ്ലേഷ്മരിഷ്ടശ്ച ഗൃഞ്ജനഃ എന്നു ശ
ബ്ദവ്യൂഹതരംഗിണിയിലുണ്ടു്. പുനൎന്നവാ (ആ-സ്ത്രീ-പ്ര-ഏ) ശോ
ഫഘ്നീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തമിഴാമയുടെ പേർ. വിതു
ന്നം സുനിഷണ്ണകം (അ-ന-പ്ര-ഏ)ഇവ ൨-ം നീരാരലിന്റെ
പേർ. സുനിഷണ്ണകമെന്നതു പുല്ലിംഗമായിട്ടും പ്രയോഗിക്കാം. ക്ലീ
ബെ വിതുന്നംതത്രസ്യാദസ്ത്രിയാം സുനിഷണ്ണകമെന്നു ശബ്ദവ്യൂഹ
തരംഗിണിയിലുണ്ടു്. കപ്രത്യയം സ്വാൎത്ഥികമായി ചേൎന്നതാക
യാൽ സുനിഷണ്ണഃ എന്നുമാം. സുനിഷണ്ണോഗ്നികൃദ്വൃഷ്യഃ എന്നു
പ്രയോഗവുമുണ്ടു്. ധാതകഃ, ശീതളഃ (അ-പു-പ്ര-ഏ) അപരാജി
താ (ആ-സ്ത്രീ-പ്ര-ഏ) ശണപൎണ്ണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം
ശണപൎണ്ണിയുടെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കു
ന്നു. തമിഴ്ക്കതിൽ വിതുന്നം സുനിഷണ്ണകം ഇവ ൨-ം ധാത
കാദി ൪-ം നീരാരലിന്റെ പേരായിട്ടുതന്നെ പറഞ്ഞിരിക്കുന്നു.
സ്യാദ്വാതകഃ എന്നു ശതപൎണ്ണീ എന്നതിന്റെ സ്ഥാനത്തു് ശണ
പൎണ്ണീ എന്നും സനപൎണ്ണീ എന്നും പാഠങ്ങൾ കാണപ്പെടുന്നു. സ
നപൎണ്ണീ എന്നുള്ള പക്ഷത്തിൽ സനപൎണ്ണീ എന്നും അസനപ
ൎണ്ണീ എന്നും പദമാക്കുകയുമാം. (ധാതകശ്ശീതളോവാതഘ്നോവാ
തകശീതളഃ വാതകോടസനപൎണ്ണീ ചസനപൎണ്ണ്യപരാജിതാ സ
ഏവാസനപൎണ്ണീ ച ശണപൎണ്ണീ ശതച്ഛദാ ശതമംഗലികാശിത
വാതികാ ചശതച്ഛദാ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാക
യാൽ മേല്പറഞ്ഞ പക്ഷങ്ങളൊക്കെയും പ്രമാണാനുഗൃഹീതങ്ങളാ
കുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.) പാരാവതാംഘ്രിഃ
(ഇ-സ്ത്രീ-പ്ര-ഏ) കടഭീ (ഈ-സ്ത്രീ-പ്ര-ഏ) പുണ്യാ (ആ-സ്ത്രീ-പ്ര
ഏ) ജ്യോതിഷ്മതീ (ഈ-സ്ത്രീ-പ്ര-ഏ) ലതാ (ആ-സ്ത്രീ-പ്ര-ഏ)ഇ
വ ൫-ം വാലുഴവത്തിന്റെ പേർ. എന്നു ഭാഷ കാണപ്പെടുന്നു.
വാലുഴവമെന്നതു് ഈ പ്രദേശത്തിങ്കൽ പ്രസിദ്ധിയുള്ളതുമല്ല.

വാൎഷികം ത്രായമാണാസ്യാത്ത്രായന്തീ ബലഭദ്രികാ
വിഷ്വക്സേനപ്രിയാ ഗൃഷ്ടിൎവ്വാരാഹീ ബദരേത്യപി. ൧൩൨

വാൎഷികം (അ-ന-പ്ര-ഏ) ത്രായമാണാ (ആ-സ്ത്രീ-പ്ര-ഏ) ത്രായന്തീ ഈ-സ്ത്രീ-പ്ര-ഏ) ബലഭദ്രികാ (ആ-സ്ത്രീ പ്ര-ഏ) ഇവ ൪-ം ബ്രഹ്മിയുടെ പേർ. വിഷ്വക്സേനപ്രിയാ (ആ-സ്ത്രീ പ്ര-ഏ) ഗൃഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഘൃഷ്ടിഃ എന്നു കാണപ്പെടുന്നതു തെററാകുന്നു. വാരാഹീ (ഈ-സ്ത്രീ-പ്ര-ഏ) ബദരാ (ആ-സ്ത്രീ,പ്ര-ഏ) ഇവ ൪-ം നിലപ്പനയുടെ പേർ. തമിഴ്ക്കത്തിൽ വാൎഷികാദി ൭-ം ബ്രഹ്മിയുടെ പേർ, എന്നു പറഞ്ഞിരിക്കുന്നു. അയതു് ടീകാവിരുദ്ധമാകയാൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു.

മാൎക്കവോ ഭൃംഗരാജസ്സ്യാൽ കാകമാചീ തു വായസീ
ശതപുഷ്പാ സിതച്ഛത്രാതിച്ഛത്രാ മധുരാ മിസിഃ. ൧൩൩
അവാക്പുഷ്പീ കാരവീ ച സാരണീ തു പ്രസാരണീ
തസ്യാം കടംഭരാ രാജബലാ ഭദ്രബലേതി ച, ൧൩൪

മാൎക്കവഃ, ഭൃംഗരാജഃ (അ-പു-പ്ര-ഏ) ഇവ ൨-ം കഞ്ഞുണ്ണിയുടെ പേർ. കാകമാചീ (ഈ-സ്ത്രീ-പ്ര-ഏ) വായസീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കരുമുത്തളിന്റെ പേർ. കരിന്താളിയുടെ പേർ എന്നും ഒരു പക്ഷമുണ്ടു്. ശതപുഷ്പാ, സിതഛത്രാ, അതിച്ഛത്രാ, മധുരാ (ആ-സ്ത്രീ-പ്ര-ഏ) മിസിഃ (ഇ-സ്ത്രീ-പ്ര-ഏ) അവാക്പുഷ്പീ, കാരവീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൭-ം ശതകുപ്പയുടെ പേർ. സാരണീ, പ്രസാരണീ (ഈ-സ്ത്രീ-പ്ര-ഏ) കടംഭരാ, രാജബല, ഭദ്രബലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം പ്രസാരണിയുടെ പേർ. പ്രസാരണിയെത്തന്നെ തലനീളി എന്നും പറയുന്നു.

ജനീ ജതുകാ ജനനീ ജതുകൃച്ചക്രവൎത്തിനീ
സംസ്പൎശാഥ ശടീഗന്ധമൂലീ ഷഡ്ഗ്രന്ഥികേത്യപി.
കൎച്ചൂരോऽപി പലാശോऽപി കാരവേല്ലഃ കഠില്ലകഃ
സുഷവീ ചാഥ കുലകഃ പടോലസ്തിക്തകഃ പടുഃ. ൧൩൫

ജനീ (ഈ-സ്ത്രീ-പ്ര-ഏ) ജതുകാ(ആ-സ്ത്രീ-പ്ര-ഏ)ജനനി (ഈ-സ്ത്രീ-പ്ര-ഏ) ജതുകൃൽ (ത-സ്ത്രീ-പ്ര-ഏ) ചക്രവൎത്തിനീ(ഈ സ്ത്രീ-പ്ര-ഏ)സംസ്പൎശാ( ആ-സ്ത്രീ-പ്ര-ഏ)ഇവ ൬-ം വെഞ്ചൊലത്തിന്റെ പേർ. ശടീ,ഗന്ധമൂലീ(ഈ-സ്ത്രീ-പ്ര-ഏ)ഷഡ്ഗ്രന്ഥികാ(ആ-സ്ത്രീ-പ്ര-ഏ) കൎച്ചൂരഃ, പലാശഃ (അ-പു-പ്ര-ഏ) ഇവ ൫-ം ചെറുകച്ചോലത്തിന്റെ പേർ. തമിഴ്ക്കത്തിൽ (ജനീജതുകാ ജനനീജതുകൃച്ചക്രവൎത്തിനീ) എന്നാകുന്നു. എങ്കിലും മഹേശ്വര

ടീകയിൽ മേൽപറഞ്ഞ പ്രകാരമാകയാൽ അതിനെ അനുസരിച്ചു ചേർത്തിരിക്കുന്നു. കച്ഛുരോപി എന്ന ശ്ലോകത്തിങ്കൽ മഹേശ്വരടീകയിൽ കച്ഛുരഃ എന്നതിന്റെ സ്ഥാനത്തു് കർച്ചൂരഃ എന്നാകുന്നു എങ്കിലും തമിഴ്ക്കുത്തിലും മറ്റും പല പുസ്തകങ്ങളിലും കച്ഛുരഃ എന്നു കാണുകയാലും ഈ പ്രദേശത്തിങ്കൽ പ്രാമാണിക പാഠം കച്ഛുരഃ എന്നുതന്നെ ആകയാലും ആ ഭാഗത്തിങ്കൽ തമിഴ്ക്കുത്തിലെ പാഠത്തെ അനുസരിച്ചു ചേർത്തിരിക്കുന്നു. കാരവെല്ലഃ, കഠില്ലകഃ (അ-പു-പ്ര-ഏ) സുഷവീ(ഈ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പാവലിന്റെപേർ. കുളകഃ (അ-പു-പ്ര-ഏ) മഹേശ്വരടീകയിൽ കുളകമെന്നു പഠിക്കയും അപ്രകാരംതന്നെ പദവിഭാഗത്തിങ്കൽ കാണിക്കയും ചെയ്തിരിക്കുന്നു. തമിഴ്ക്കുത്തിൽ കുളകഃ എന്നു് പാഠത്തെ കാണിക്കയും കുളകം, ക്ലീ എന്ന പദവിഭാഗത്തിങ്കൽ നപുംസകമായി കാണിക്കയും ചെയ്തിരിക്കുന്നു. ഈ പ്രദേശത്തിങ്കൽ പ്രായേണ ഉള്ള നടന്നുവരുന്ന പാഠം കുളകഃ എന്നാകുന്നു. പടോലഃ കുളകോദ്ഭവഃ എന്നു കോശാന്തരമുണ്ടാകയാൽ രണ്ടും സാധുവത്രേ ആകുന്നതെന്നു് അറിഞ്ഞുകൊൾകയും വേണം. പടോലഃ, തിക്തകഃ (അ-പു-പ്ര-ഏ) പടുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം പടോലത്തിന്റെ പേർ. ജ്യോത്സ്നീ പടോലികാ ജാലീ എന്നതിന്റെ വിവരണത്തിങ്കൽ പറഞ്ഞതു് കയ്പുള്ള പടോലമാകുന്നു എന്നും ഇവിടെ പറഞ്ഞതു് കയ്പില്ലാത്തതാകുന്നു എന്നും ഗ്രഹിച്ചുകൊൾകയും വേണം. പടോലശബ്ദത്തിനു് സാമാന്യവാചിത്വവുമുണ്ടു്. അതു ഹേതുവായിട്ടു് പടോലനിംബകടുകാ ഇത്യാദി പ്രയോഗങ്ങൾക്കും വിരോധവുമില്ല.

കൂശ്മാണ്ഡകസ്തു കർക്കാരുർവ്വാരുഃ കർക്കടീ സ്ത്രിയൌ
ഇക്ഷ്വാകുഃ കടുതുംബീസ്യാത്തുംബ്യലാബൂരുഭേ സമേ.

കൂശ്മാണ്ഡകഃ (അ-പു-പ്ര-ഏ) കർക്കാരുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം കുമ്പളത്തിന്റെ പേർ. കൂശ്മാണ്ഡകസ്തുകർക്കാലുഃ എന്നും പാഠമുണ്ടു്. കൂശ്മാണ്ഡകസ്തുകർക്കാരുഃ കർക്കാലുഃ കർക്കൂശ്ചഭാസഃ എന്നു ശബ്ദവ്യൂഹതരംഗിണിയിലുമുണ്ടു്. ഉർവ്വാരുഃ (ഉ-സ്ത്രീ-പ്ര-ഏ) കർക്കടീ (ഈ-സ്ത്രീ-പ്ര-ഏ) കർക്കടിഃ എന്നു് ഇകാരാന്തമായിട്ടുമാം. ഇവ ൨-ം വെള്ളരിയുടെ പേർ. ഉർവ്വാരുഃ എന്നതിന്റെ സ്ഥാനത്തു് ഊർവ്വാരുഃ എന്നും ഉർവ്വാലുഃ എന്നും ഊർവ്വാലുഃ എന്നും ഇർവ്വാരുഃ എന്നും ഈർവ്വാരുഃ എന്നും ഇർവ്വാലുഃ ഈർവ്വാലുഃ എന്നുമാം. (സ്ത്രീയാമിർവ്വാരുരിർവ്വാലുഃ കർക്കടിസ്തഥാ ഈർവ്വാലുരർവ്വാരോർവ്വാരുരുർവ്വാരുമിതി ചേഷ്യതേ ഊർവ്വാലുശ്ചതഥേർവ്വാലുരുർവ്വാരുകലതേതി ച) എന്നുള്ള

ശബ്ദവ്യൂഹതരംഗിണി മേൽപറഞ്ഞ പാഠഭേദങ്ങൾക്ക് ആലംബമാകുന്നു. അതിന്റെ പദാർത്ഥനിഷ്കർഷത്തിങ്കൽ കർക്കടീ എന്നുള്ള പാഠം കണ്ഠോക്തമല്ലെങ്കിലും അതിങ്കൽനിന്നു ലഭിക്കപ്പെടുകയും ചെയ്യും. അപ്രകാരംതന്നെ ഇർവ്വാരുഃ, ഈർവ്വാരുഃ, ഇർവ്വാലുഃ, ഈർവ്വാലുഃ, ഉർവ്വാരുഃ, ഊർവ്വാരുഃ, ഉർവ്വാലുഃ, ഊർവ്വാലുഃ ഇവയും ഉർവ്വാരുലതാ ഉർവ്വാരുകവല്ലീ ഇത്യാദികളും ലഭിക്കപ്പെടുന്നതാകയാൽ അതുകളും വെള്ളരിയുടെ പേരുകളാകുന്നു എന്നും ഗ്രഹിച്ചുകൊൾക. ഇക്ഷ്വാകുഃ (ഉ-സ്ത്രീ-പ്ര-ഏ) കടുതുംബീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പേച്ചുരയുടെ പേർ. തുംബീ (ഈ-സ്ത്രീ-പ്ര-ഏ) അലാബൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചുരയുടെ പേർ. തുംബാലാബൂരഭേദമേ എന്നും തുംബലാബൂരഭേദമേ എന്നും തുംബ്യലാബൂരഭേദമേ എന്നുമാം. തുംബി സ്തുംബീചതുംബാസ്യാദലാബൂർല്ലാബൂരിത്യപി അലാബുശ്ചതഥാലാബൂസ്തുംബാലാബൂശ്ചസാമതാ എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടു്.

ചിത്രാ ഗവാക്ഷീ ഗോതുംബാ വിശാലാ ത്വിന്ദ്രവാരുണീ
അരേശാല്കഃ സൂരണഃ കന്ദോ ഗണ്ഡീരസ്തു സമഷ്ഠിലാ. ൧൨൨

ചിത്രാ (ആ-സ്ത്രീ-പ്ര-ഏ) ഗവാക്ഷീ (ഈ-സ്ത്രീ-പ്ര-ഏ) ഗോതുംബാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചെറുകുമ്മട്ടിയുടെ പേർ. ചിത്രാ ഗവാക്ഷീഗോഡുംബാ എന്നു മഹേശ്വരടീകയിൽ കാണുന്നു. പാഠഭേദത്തെക്കുറിച്ചു് ഒന്നും പറഞ്ഞിട്ടുമില്ല. എങ്കിലും ചിത്രാഗവാക്ഷീഗോതുംബാ ഗോഡുംബേതി ച സാ മതാ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ ഗോതുംബാ എന്നുള്ള പാഠവും പ്രാമാണികമാകുന്നു എന്നു വിചാരിച്ചു് അപ്രകാരംതന്നെ ചേർത്തിരിക്കുന്നു. വിശാലാ (ആ-സ്ത്രീ-പ്ര-ഏ) ഇന്ദ്രവാരുണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കാട്ടുവെള്ളരിയുടെ പേർ. അരേശാല്കഃ, സൂരണഃ, കന്ദഃ (അ-പു-പ്ര-ഏ) ഇവ ൩-ം കാട്ടുചേനയുടെ പേർ. ഗണ്ഡീരഃ (അ-പു-പ്ര-ഏ) സമഷ്ഠിലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വാതക്കൊടിയുടെ പേർ.

കുളംബ്യുപോദകാസ്ത്രീതു മൂലകം ഹിലമോചികാ
വാസ്തുകം ശാകഭേദാസ്സ്യുർ ദൂർവ്വാ തു ശതപർവ്വികാ. ൧൨൩

സഹസ്രവീര്യാഭാർഗ്ഗവ്യൗ രുഹാനന്താഥ സാ സിതാ
ഗോലോമി ശതവീര്യാ ച ഗണ്ഡാലീ ശകുലാക്ഷകഃ. ൧൨൪

കളംബീ (ഈ-സ്ത്രീ-പ്ര-ഏ) ഉപോദകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വശളച്ചീരയുടെ പേർ. കളംബ്യുപോദകാ എന്നുള്ള പാ

റവും അരപോദകാ സ്ത്രീ അത എന്നുള്ള വിവരണവും തെററാകുന്നു. മൂലകം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടും പ്രയോഗിക്കാം. ഹിലമോചികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കാനകവാഴയുടെ പേർ എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ രണ്ടു വസ്തുക്കളുടെ പേരായിട്ടും പറഞ്ഞിരിക്കുന്നു. മൂലകത്തിനു മൂലാ എന്നും ഹിലമോചികയ്ക്കു ഹലഹഞ്ചി എന്നും ഭാഷ കാണിക്കപ്പെട്ടിട്ടുമുണ്ട്. അഷ്ടാംഗഹൃദയത്തിന്റെ വ്യാഖ്യാനങ്ങളിൽ മൂലകത്തിനു മുള്ളങ്കിക്കിഴങ്ങ് എന്നു ഭാഷ എഴുതിക്കാണുന്നു. ഹിലമോചികാ എന്നതിനു ഭാഷ കണ്ടിട്ടുമില്ല. വാസ്തുകം (അ-ന-പ്ര-ഏ) വാസ്തുച്ചീരയുടെ പേർ. ശാകഭേദാസ്സ്യുഃ എന്നതിന് തണ്ഡുലീയം മുതൽ വാസ്തുകംവരെ പറഞ്ഞതെല്ലാം ശാകഭേദങ്ങളാകുന്നു എന്നർത്ഥമാകുന്നു. ദൂർവ്വാ, ശതപർവ്വികാ, സഹസ്രവീര്യാ (ആ-സ്ത്രീ-പ്ര-ഏ) ഭാർഗ്ഗവീ (ഈ-സ്ത്രീ-പ്ര-ഏ) രുഹാ, അനന്താ (ആ-സ്ത്രീ പ്ര ഏ) ഇവ ൬-ം കറുകയുടെ പേർ. ഗോലോമീ (ഈ-സ്ത്രീ-പ്ര-ഏ) ശതവീര്യാ (ആ-സ്ത്രീ-പ്ര-ഏ) ഗണ്ഡാലീ (ഈ-സ്ത്രീ-പ്ര-ഏ) ശകുലാക്ഷകഃ (അ-പു-പ്ര-ഏ) ഇവ ൪-ം വെൺകറുകയുടെ പേർ. ഗണ്ഡാലീ ശകുലാക്ഷകഃ ഇവ ൨-ം അമ്മാമൻമുത്തങ്ങയുടെ പേർ. എന്നുള്ള മതം ടീകാവിരുദ്ധമാകുന്നു.

കുരുവിന്ദോ മേഘനാമാ മുസ്താ മുസ്തകമസ്ത്രിയാം
സ്യാദ്ഭദ്രമുസ്തകോ ഗുന്ദ്രാ ചൂഡാലാ ചക്രലോച്ചടാ. ൧൬൫

കുരുവിന്ദഃ (അ-പു-പ്ര-ഏ) മേഘനാമാ (ന-പു-പ്ര-ഏ) മുസ്താ (ആ-സ്ത്രീ പ്ര-ഏ) മുസ്തകം (അ-ന-പ്ര-ഏ) അസ്ത്രിയാമെന്നു പറഞ്ഞിരിക്കയാൽ മുസ്തകഃ എന്നും പ്രയോഗിക്കാമെന്നറിഞ്ഞുകൊൾക. ഇവ ൪-ം മുത്തങ്ങയുടെ പേർ. മേഘനാമാ എന്നതിനു മേഘത്തിന്റെ പേർപോലെ ഇരിക്കുന്ന പേരോടുകൂടിയത് എന്നർത്ഥമാകയാൽ മേഘത്തിന്റെ പേരുകളൊക്കെയും മുത്തങ്ങയുടെ പേരുകളാകുന്നു എന്നറിഞ്ഞുകൊൾക. ഭദ്രമുസ്തകഃ (അ-പു-പ്ര-ഏ) ഗുന്ദ്രാ, ചൂഡാലാ, ചക്രലാ, ഉച്ചടാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം പെരുങ്കോരപ്പുല്ലിന്റെ പേർ എന്നു തമിഴ്ക്കത്തിൽ കാണപ്പെടുന്നു. മഹേശ്വരടീകയിൽ ഭദ്രമുസ്തകഃ ഗുന്ദ്രാ ഇവ ൨-ം ഭദ്രമുസ്തയുടെ പേർ എന്നു വ്യാഖ്യാനിക്കയും മുത്തങ്ങയ്ക്കു മോഥ എന്നും ഭദ്രമുസ്താ എന്നതിനു നാഗരമോഥാ എന്നും വേറെ ഭാഷ കാണിക്കയും ചൂഡാലാ, ചക്രലാ, ഉച്ചടാ ഇവ ൩-ം ഉച്ചടാമൂലത്തിന്റെ പേർ എന്നു പറഞ്ഞിട്ട് അനന്തരം ഉച്ചടാമൂലമെന്നത് കുരഡി എന്നു കൊങ്കണദേശ

ത്തിങ്കൽ പ്രസിദ്ധമാകുന്നു. മുത്തങ്ങടെ വകയിൽ ചേരുന്നതുമാകുന്നു എന്നു പറകയും ചെയ്തിരിക്കുന്നു.

വംശേ ത്വക്സാരകൎമ്മാരത്വചിസാരതൃണധ്വജാഃ
ശതപൎവ്വാ യവഫലോ വേണുമസ്കരതേജനാഃ. ൧൬൨

വംശഃ, ത്വക്സാരഃ, കൎമ്മാരഃ ത്വചിസാരഃ, തൃണധ്വജഃ (അ-പു-പ്ര-ഏ) ശതപൎവ്വാ (ന-പു-പ്ര-ഏ) യവഫലഃ (അ പു-പ്ര-ഏ) വേണുഃ (ഉ-പു-പ്ര-ഏ) മസ്കരഃ, തേജനഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം മുളയുടെ പേർ.

വേണവഃ കീചകാസ്തേ സ്യുൎയ്യേ സ്വനന്ത്യനിലോദ്ധതാഃ
ഗ്രന്ഥിൎന്നാ പൎവ്വപരുഷീ ഗുന്ദ്രസ്തേജനകശ്ശരഃ. ൧൬൩

കീചകാഃ (അ-പു-പ്ര-ബ) തുമ്പിത്തുളകളുടെ ഉള്ളിൽ കാറ്റുനിറയുക ഹേതുവായിട്ടു് ശബ്ദിച്ചിരങ്ങുന്ന മുളയുടെ പേർ. മേൽപ്രകാരമുള്ള മുള ഒന്നേയുള്ളു എങ്കിൽ ഏകവചനാന്തമായിട്ടും രണ്ടുണ്ടെങ്കിൽ ദ്വിവചനാന്തമായിട്ടും പ്രയോഗിച്ചുകൊൾക. ഗ്രന്ഥിഃ (ഇ-പു-പ്ര-ഏ) പൎവ്വ (ന-ന-പ്ര-ഏ) പരുഃ (സ-ന-പ്ര-ഏ) പരു, ക്ലി, ന എന്നു തമിഴ്ക്കുത്തിൽ കാണുന്നതു പിഴയാകുന്നു. ഇവ ൩-ം കമ്പിന്റെ പേർ. ഗുന്ദ്രഃ, തേജനകഃ, ശരഃ (അ-പു-പ്ര-ഏ) ഇവ ൩-ം അമയുടെ പേർ. ഇന്ദ്രസ്തേജനകസ്സരഃ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു.

നഡസ്തു ധമനഃ പോടഗളോഥോ കാശമസ്ത്രിയാം
ഇക്ഷുഗന്ധാ പോടഗളഃ പുംഭൂമ്നി തു ബല്ബജാഃ. ൧൬൪

നഡഃ, ധമനഃ, പോടഗളഃ (അ-പു-പ്ര-ഏ) ഇവ ൩-ം വേഴലിന്റെ പേർ. നളസ്തു ധമനഃ എന്നും പാഠമുണ്ടു്. കാശം (അ-ന-പ്ര-ഏ) അസ്ത്രിയാമെന്നു പറകയാൽ കാശഃ എന്നും പ്രയോഗിക്കാം. ഇക്ഷുഗന്ധാ (ആ-സ്ത്രീ-പ്ര-ഏ) പോടഗളഃ (അ-പു-പ്ര-ഏ) ഇവ ൩-ം ആററുദൎഭയുടെ പേർ. ബല്ബജാഃ (അ-പു-പ്ര-ബ) ബഹുവചനാന്തമായിട്ടുതന്നെ പ്രയോഗിക്കണമെന്നുള്ള നിയമത്തെ ഭൂമ്നി എന്നതുകൊണ്ടു് പറകപ്പെട്ടു എങ്കിലും ആ വചനം പ്രായികമാകുന്നു എന്നു് ഏകാ ബല്ബജഃ എന്നുള്ള ഭാഷ്യപ്രയോഗബലേന കല്പിക്കപ്പെടുകയും വേണം. ബല്ബജാഃ എന്നതു് ഒരു പുല്ലിന്റെ പേരാകുന്നു. തമിഴ്ക്കുത്തിൽ ആററുവഞ്ഞിയുടെപേരുകളിൽ ചേൎത്തു പറഞ്ഞിരിക്കുന്നു. അതു സാധുവാകയുമില്ല. മഹേശ്വരടീകയിൽ വേറെ ഒന്നിന്റെ പേരായിട്ടുതന്നെ പറകയും അതിന്നു മൂന്നു ഭാഷകൾ കാ

ണിക്കയും ചെയ്തിരിക്കുന്നു. അതിനു വിരുദ്ധമാകയാൽ ആ മതത്തെ സ്വീകരിക്കുന്നതു യുക്തമല്ല എന്നു് അറിഞ്ഞുകൊൾകയും വേണം.

രസാല ഇക്ഷുസ്തദ്ഭേദാഃ പുണ്ഡ്രകാന്താരകാദയഃ
സ്യാദ്വീരണം വീരതരം മൂലേസ്യോശീരമസ്ത്രിയാം. ൧൬൩

അഭയം നളദം സേവ്യമമൃണാളം ജലാശയം
ലാമജ്ജകം ലഘുലയമവദാഹേഷ്ടകാപഥേ. ൧൬൪

രസാലഃ (അ-പു-പ്ര-ഏ) ഇക്ഷുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം കരിമ്പിന്റെ പേർ. തദ്ഭേദാഃ പുണ്ഡ്രകാന്താരകാദയഃ എന്നതിന്നു് പുണ്ഡ്രകാന്താരകാദികൾ ഒരോതരമായ കരിമ്പിന്റെ പേരാകുന്നു എന്നൎത്ഥമാകുന്നു. പുണ്ഡ്രം=നല്ലകരിമ്പു്. കാന്താരകം=ഈഴക്കരിമ്പു് ആദിശബ്ദംകൊണ്ടു് ദർഭക്കരിമ്പു മുതലായതിനെ പറയുന്ന ദർഭേക്ഷു ഇത്യാദി ശബ്ദങ്ങളെ ഗ്രഹിച്ചുകൊൾക. പുണ്ഡ്രകാന്താരകാദി ശബ്ദങ്ങൾ ഒക്കെയും പുല്ലിംഗങ്ങളാകുന്നു എന്നു മഹേശ്വരടീകയിൽ സ്പഷ്ടമാണു്. പുണ്ഡ്രം, ക്ലീ, കാന്താരകം, ക്ലീ എന്നു തമിഴ്ക്കത്തിൽ കാണുന്നതു് തെറ്റുതന്നെ എന്നു് അറിഞ്ഞുകൊൾകയും വേണം. വീരണം, വീരതരം (അ-ന-പ്ര-ഏ) ഇവ ൨-ം രാമച്ചത്തിന്റെ പേർ. സ്യാദ്വീരണം വീരതൃണമെന്നും പാഠമുണ്ടു്. ശബ്ദവ്യൂഹതരംഗിണിയിൽ വീരതൃണമെന്നും വീരതരമെന്നും കാണുമാറുണ്ടു്. ഉശീരം (അ-ന-പ്ര-ഏ) അസ്ത്രീയാമെന്നു പറകയാൽ ഉശീരഃ എന്നും പ്രയോഗിക്കാം. അഭയം, നളദം, സേവ്യം, അമൃണാളം, ജലാശയം, ലാമജ്ജകം, ലഘുലയം, അവദാഹം, ഇഷ്ടകാപഥം (അ-ന-പ്ര-ഏ) ഇവ ൯-ം രാമച്ചത്തിൻവേരിന്റെ പേർ. ലാമജ്ജകത്തെ ലാമജ്ജം എന്നു ശബ്ദവ്യൂഹതരംഗിണിയിൽ ഉണ്ടാകയാൽ ലാമജ്ജമെന്നും പ്രയോഗിക്കാം. അവദാഹമെന്നതിന്റെ സ്ഥാനത്തു അപദാഹമെന്നും പാഠമുണ്ടു്. അഭയം നളദംസേവ്യമപദാഹംജലാശയം അവദാഹമുശീരഞ്ചാപ്യമൃണാളേഷ്ടകാപഥേ എന്ന ശബ്ദവ്യൂഹതരംഗിണിയാൽ ആയതു് അംഗീകരിക്കപ്പെട്ടതുമാകുന്നു.

നഡാദയസ്തൃണം ഗർമുച്ഛ്യാമാകപ്രമുഖാ അപി
അസ്ത്രീ കുശം കുഥോ ദർഭഃ പവിത്രമഥ കത്തൃണം. ൧൬൫

പൌരസൌഗന്ധികധ്യാമദേവജഗ്ധകരൌഹിഷം
ഛത്രാതിച്ഛത്രപാലഘ്നൌ മാലാതൃണകഭൂസ്തൃണേ. ൧൬൬

നഡാദയഃ (ഇ-പു-പ്ര-ബ) തൃണം (അ-ന-പ്ര-ഏ) ഗർമ്മുച്ഛ്യാമാകപ്രമുഖാഃ (അ-പു-പ്ര-ബ) അപി (അ) നഡാദയഃ തൃണം എന്നു് അന്വയമാകുന്നു. നഡം മുതലായി മേല്പറഞ്ഞ പദാർത്ഥങ്ങളെ തൃണമെന്നു പറയുമെന്നു് അതിന്റെ അർത്ഥമാകുന്നു. നളാദയഃ എന്നും പാഠമുണ്ടു്. ഗർമ്മുച്ഛ്യാമാകപ്രമുഖാഃ അപി എന്നു് അന്വയമാകുന്നു. ഗർമ്മുത്തു് ശ്യാമാകം ഇത്യാദികളെയും തൃണമെന്നു പറയുമെന്നു് അതിന്റെ അർത്ഥമാകുന്നു. ഗർമ്മുത്തു്=അരച്ചിപ്പുല്ലു്. ശ്യാമാകം=ചാമ. ഗർമ്മുൽ (ത-പു-പ്ര-ഏ) ശ്യാമാകഃ (അ-പു-പ്ര-ഏ) ക്ലീ-ത-എന്നും ഗർമ്മൂൽ എന്ന പാഠവും തെററാകുന്നു. പ്രമുഖശബ്ദംകൊണ്ടു വരിനെല്ലു മുതലായതുകളെ സംഗ്രഹിച്ചിരിക്കുന്നു. കുശം (അ-ന-പ്ര-ഏ) അസ്ത്രീ എന്നു പറകയാൽ കുശഃ എന്നു പുല്ലിംഗമായിട്ടും പ്രയോഗിക്കാമെന്നു് അറിഞ്ഞുകൊൾകയും വേണം. കുഥഃ, ദർഭഃ (അ-പു-പ്ര-ഏ) പവിത്രം (അ-ന-പ്ര-ഏ) ഇവനാലും കുശയുടെ പേർ. ദർഭയുടെ പേർ എന്നും ഒരു മതമുണ്ടു്. കത്തൃണം, പൌരം, സൌഗന്ധികം, ധ്യാമം, ദേവജഗ്ധകം, രൌഹിഷം (അ-ന-പ്ര-ഏ) ഇവ ൬-ം മഹേശ്വരടീകയിൽ ഗഞ്ജാണ എന്ന പേരോടുകൂടിയ ഒരു പുല്ലിന്റെ പേർ എന്നു പറഞ്ഞിരിക്കുന്നു. തമിഴ്ക്കുത്തിൽ അഥ കത്തൃണമെന്നതിന്നു് ഇനി കത്തൃണമെന്നുപേരായവയെ പറയുന്നു എന്നർത്ഥത്തെ കാണിച്ചതിന്റെശേഷം പൌരമെന്നതു് ചുണ്ടപ്പുല്ലിന്റെ പേർ എന്നും, സൌഗന്ധികമെന്നതു കാവട്ടപ്പുല്ലിന്റെ പേർ എന്നും, ധ്യാമമെന്നതു നാന്മുകപ്പുല്ലിന്റെ പേർ എന്നും, ദേവജഗ്ധകമെന്നതു് കാട്ടിക്കണ്ടെയുടെ പേർ എന്നും, രൌഹിഷമെന്നതു ദേവപ്പിറയുടെ പേരെന്നും പറഞ്ഞിരിക്കുന്നു. ഛത്രാ (ആ-സ്ത്രീ-പ്ര-ഏ) അതിച്ഛത്രഃ (അ-പു-പ്ര-ഏ) പാലഘ്നഃ (അ-പു-പ്ര-ഏ) മാലാതൃണകം, ഭൂസ്തൃണം (അ-ന-പ്ര-ഏ) ഇവ ൫-ം വയമ്പിന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടി വെള്ളത്തിൽ ഉണ്ടാകുന്ന ഒരു പുല്ലിന്റെ പേർ എന്നു് മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. തമിഴ്ക്കുത്തിൽ ഛത്രാതിച്ഛത്രപാലഘ്ന ഇത്യാദി പാഠവും ഛത്രാ എന്നതു കത്തൃണഭേദമെന്നു സ്വാമിമതമെന്നും അതിച്ഛത്രഃ പാലഘ്നഃ ഇവ ൨-ം കുടപ്പുല്ലിന്റെ പേർ എന്നും മാലാതൃണകം ഭൂസ്തൃണം ഇവ ൨-ം പൂതണക്കപ്പുല്ലിന്റെ പേർ എന്നും കാണപ്പെടുന്നു.

ശഷ്പം ബാലതൃണം ഘാസോ യവസം തൃണമർജ്ജുനം
തൃണാനാം സംഹതിസ്തൃണ്യാ നഡ്യാ തു നഡസംഹതിഃ.

ശഷ്പം ബാലതൃണം (അ-ന-പ്ര-ഏ) ഇവ ൨-ം ഇളയപുല്ലി ന്റെ പേർ. ഘാസഃ (അ-പു-പ്ര-ഏ) യവസം (അ-ന-പ്ര-ഏ) ഇവ ൨-ം പശുമുതലായതിന്നു ഭക്ഷിപ്പാൻ യോഗ്യമായ പുല്ലി ന്റെ പേർ. ശഷ്പംബാലതൃണംഘാസോയവസമെന്നുള്ള ഭാഗത്തി ന്ന് ഈ പുസ്തകത്തിൽ പറഞ്ഞപ്രകാരമല്ലാതെ തമിഴ്ക്കത്തിൽ ചിലതു കാണപ്പെടുന്നു. അതു വിശ്വാസയോഗ്യമല്ല എന്നു് അറി ഞ്ഞുകൊൾകയും വേണം. തൃണം അർജ്ജുനം(അ-ന-പ്ര-ഏ)ഇവ ൨-ം തൃണസാമാന്യത്തിന്റെ പേർ. തൃണ്യാ (ആ-സ്ത്രീ-പ്ര-ഏ) തൃണസമൂഹത്തിന്റെ പേർ. നഡ്യാ (ആ-സ്ത്രീ-പ്ര-ഏ) നഡസ മൂഹത്തിന്റെ പേർ.

തൃണരാജാഹ്വയസ്താലോ നാളികേരസ്തു ലാംഗലീ
ഘോണ്ടാ തു പൂഗഃ ക്രമുകോ ഗുവാകഃ ഖപുരോऽസ്യ തു.
ഫലമുദ്വേഗമേതേ ച ഹിന്താലസഹിതാസ്ത്രയഃ
ഖർജ്ജൂരഃ കേതകീ താളീ ഖർജ്ജൂരീ ച തൃണദ്രുമാഃ. ൧൭൦

തൃണരാജാഹ്വയഃ, താലഃ (അ-പു-പ്ര-ഏ) ഇവ ൨-ം കരി മ്പനയുടെ പേർ. തൃണരാജാഹ്വയഃ എന്ന പദത്തിലെ ആഹ്വ യശബ്ദത്തോടുകൂടാതെ തൃണരാജഃ എന്നുതന്നെയും പ്രയോഗി ക്കാം. ആഹ്വയശബ്ദത്തിന്റെ പ്രയോജനം തൃണശബ്ദത്തിങ്കൽ നിന്നും പരമായി രാജവാചകശബ്ദം ഏതെങ്കിലും ചേർന്നാൽ അ തു കരിമ്പനയുടെ പേരാകുമെന്നറിയിക്കയത്രെ ആകുന്നതു്. നാളികേരഃ (അ-പു-പ്ര-ഏ) ലാംഗലീ(ഇ-സ്ത്രീ-പ്ര-ഏ) (ന-പു പ്ര-ഏ) ഇങ്ങിനെയും ഒരു പക്ഷമുണ്ടു്. ഇവ ൨-ം തെങ്ങിന്റെ പേർ. സ്യാല്ലാംഗലിനിലാംഗല്യോ നാളികേരഃ കംബോരകഃ നാ രികേരശ്ച കേരോനാകേരികേളകളത്യപി നാരികേളശ്ചനാളി കേനാരികേളിശ്ചനാളകഃ നാരികേളിശ്ചകേരീസ്ത്രീലാംഗലീനാ ളവത്യപി എന്ന ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ ഇവിടെ നാളികേരഃ എന്നതിന്റെ സ്ഥാനത്തു നാരികേരഃ എന്നും നാ രികേളഃ എന്നും നാരികേളിഃ എന്നും നാരീകേളീഃ എന്നുമാം. ഇതിന്നുംപുറമേ നാഡികേരഃ എന്നും നാരികേളീ എന്നുംകൂടെ ആമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ഘോണ്ടാ (ആ-സ്ത്രീ-പ്ര-ഏ) പൂഗഃ, ക്രമുകഃ, ഗുവാകഃ, ഖപുരഃ, (അ-പു-പ്ര- ഏ) ഇവ ൫-ം കഴുങ്ങിന്റെ പേർ. ഗുവാകോപി ച ഗുവാകഃ എന്നു് താരാപാലവചനമുണ്ടാകയാൽ ഗുവാകഃ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ഉദ്വേഗം (അ-ന-പ്ര-ഏ) അടയ്ക്കയുടെ പേർ. ഏതേചഹിന്താലസഹിതാസ്ത്രയഃ ഇത്യാദി

ക്ക് ഹിന്താലത്തോടുകൂടിയ ഇവ ൫-ം (ഖർജ്ജൂരവും കേതകിയും താളിയും ഖർജ്ജൂരിയും) തൃണദ്രുമങ്ങളാകുന്നു എന്നൎത്ഥമാകുന്നു. ഹിന്താലമെന്നതു് ഈന്തപ്പനയാകുന്നു. ഖർജ്ജൂരമെന്നതിന്നു പേരീച്ചമെന്നു തമിഴ്ക്കത്തിൽ ഭാഷ കാണുന്നു. കേതകി എന്നതു കൈതയാകുന്നു. താളി എന്നതിന്നു താളിപ്പന എന്നു തമിഴ്ക്കത്തിൽ ഭാഷ കാണുന്നു. ഖർജ്ജൂരീ എന്നതു ചിററീന്തലാകുന്നു. കരിമ്പന, തെങ്ങു, കമുക് ഇതുകൾ കൈയ്യും തൃണദ്രുമമെന്ന പേരോടുകൂടിയവയാകുന്നു എന്നറിഞ്ഞുകൊൾക.

ഇതി ഓഷധിവർഗ്ഗഃ.

---

## മൃഗവർഗ്ഗപ്രാരംഭഃ.

---

സിംഹോ മൃഗേന്ദ്രഃ പഞ്ചാസ്യോ ഹര്യ്യക്ഷഃ കേസരീ ഹരിഃ
കണ്ഠീരവോ മൃഗരിപുർമൃഗദൃഷ്ടിർമൃഗാശനഃ.
പുണ്ഡരീകഃ പഞ്ചനഖചിത്രകായമൃഗദ്വിഷഃ
ശാർദ്ദൂലദ്വീപിനൌ വ്യാഘ്രേ തരക്ഷുസ്തു മൃഗാദനഃ.

സിംഹഃ, മൃഗേന്ദ്രഃ, പഞ്ചാസ്യഃ, ഹര്യ്യക്ഷഃ(അ-പു-പ്ര-ഏ) കേസരീ (ന-പു-പ്ര-ഏ) ഹരിഃ (ഇ-പു-പ്ര-ഏ) കണ്ഠീരവഃ (അ-പു-പ്ര-ഏ) മൃഗരിപുഃ (ഉ-പു-പ്ര-ഏ) മൃഗദൃഷ്ടിഃ(ഇ-പു-പ്ര-ഏ) മൃഗാശനഃ (അ-പു-പ്ര-ഏ) പുണ്ഡരീകഃ, പഞ്ചനഖഃ, ചിത്രകായഃ (അ-പു-പ്ര-ഏ) മൃഗദ്വിൾ (ഷ-പു-പ്ര-ഏ) ഇവ ൧൪-ം സിംഹത്തിന്റെ പേർ. ഈ പ്രദേശത്തിങ്കൽ ഉള്ള പുസ്തകങ്ങളിൽ കേസരീഹരിഃ എന്നതിന്റെ ശേഷം ശാർദ്ദൂലദ്വീപിനൌവ്യാഘ്രേ എന്നു തുടങ്ങിയുള്ളതുമാത്രം കാണുന്നതല്ലാതെ കണ്ഠീരവോ മൃഗരിപുഃ എന്നു തുടങ്ങി നാലുപാദങ്ങൾ കാണുന്നില്ല. മഹേശ്വരടീകയിൽ മേലെഴുതിയപ്രകാരം പാഠത്തെ കാണിക്കയും സിംഹഃ മൃഗേന്ദ്രഃ പഞ്ചാസ്യഃ ഹര്യ്യക്ഷഃ കേസരീ ഹരിഃ ഇവ ൬-ം സിംഹത്തിന്റെ പേർ എന്നു വ്യാഖ്യാനിക്കയും പിന്നെ കണ്ഠീരവഃ ഇത്യാദികളും സിംഹത്തിന്റെ പേരുകൾ തന്നെയെന്നു പറകയും അനന്തരം ശാർദ്ദൂലദ്വീപിനൌ ഇത്യാദി പാദദ്വയത്തെ വ്യാഖ്യാനിക്കയും ചെയ്തിരിക്കുന്നു. തമിഴ്ക്കത്തിൽ കണ്ഠീരവോ മൃഗരിപുഃ മൃഗദൃഷ്ടിർമൃഗാശനഃ എന്നുമാത്രം കാണുന്നു. എനിക്കു തോന്നുന്നതു് കണ്ഠീരവ ഇത്യാദികൾ ഈ മൂലത്തിൽ ചേൎന്നതുകളല്ല

എന്നതന്നെ ആകുന്നു. ശാർദ്ദൂലഃ (അ-പു-പ്ര-ഏ) ദ്വീപി (ന-പു-പ്ര-ഏ) വ്യാഘ്രഃ (അ-പു-പ്ര-ഏ) ഇവ ൩-ം പുലിയുടെ പേർ. തരക്ഷുഃ (ഉ-പു-പ്ര-ഏ) മൃഗാദനഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചെറുപുലിയുടെ പേർ എന്നു തമിഴ്കുത്തിലും ശ്വാവിന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടു കൂടിയതായി കറുത്തരേഖകളോടു കൂടിയതായിരിക്കുന്ന ഒരു മൃഗവിശേഷത്തിന്റെ പേർ എന്നു മഹേശ്വരടീകയിലും പറഞ്ഞിരിക്കുന്നു.

വരാഹസ്സൂകരോഘൃഷ്ടിഃ കോലഃ പോത്രീ കിരിഃ കിടിഃ
ദംഷ്ട്രീ ഘോണീ സ്തബ്ധരോമാ ക്രോഡോഭൂദാരഇത്യപി.

വരാഹഃ, സൂകരഃ (അ-പു-പ്ര-ഏ) ഘൃഷ്ടിഃ (ഇ-പു-പ്ര-ഏ) കോലഃ (അ-പു-പ്ര-ഏ) പോത്രീ (ന-പു-പ്ര-ഏ) കിരിഃ. കിടിഃ (ഇ-പു-പ്ര-ഏ) ദംഷ്ട്രീ, ഘോണീ, സ്തബ്ധരോമാ (ന-പു-പ്ര-ഏ) ക്രോഡഃ, ഭൂദാരഃ (അ-പു-പ്ര-ഏ) ഇവ ൧൨-ം പന്നിയുടെ പേർ ഘൃഷ്ടിഃ എന്നതിന്റെ സ്ഥാനത്തു ഗൃഷ്ടിഃ എന്നും കിരിഃ എന്നതിന്റെ സ്ഥാനത്തു കിരഃ എന്നുമാമെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു.

കപിപ്ലവംഗപ്ലവഗശാഖാമൃഗവലീമുഖാഃ
മർക്കടോ വാനരഃ കീശോ വനൌകാ അഥ ഭല്ലുകേ. ൫

ഋക്ഷാച്ഛഭല്ലഭല്ലൂകാ ഗണ്ഡകേ ഖഡ്ഗഖഡ്ഗിനൌ
ലുലായോ മഹിഷോ വാഹദ്വിഷൽകാസരസൈരിഭാഃ. ൬

കപിഃ (ഇ-പു-പ്ര-ഏ) പ്ലവംഗഃ പ്ലവഗഃ ശാഖാമൃഗഃ വലീമുഖഃ മർക്കടഃ വാനരഃ കീശഃ (അ-പു-പ്ര-ഏ) വനൌകാഃ (സ-പു-പ്ര-ഏ) ഇവ ൯-ം കുരങ്ങിന്റെ പേർ. ഋക്ഷഃ അച്ഛഭല്ലഃ ഭല്ലൂകഃ (അ-പു-പ്ര-ഏ) ഇവ ൩-ം കരടിക്കരടിന്റെ പേർ. ഭല്ലൂകഃ എന്നതിന്റെ സ്ഥാനത്തു ഭാല്ലൂകഃ എന്നും ഭല്ലുകഃ എന്നുമാമെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. അച്ഛഃ ഭല്ലഃ ഇങ്ങനെ ൨ പദമായിട്ടുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ഗണ്ഡകഃ ഖഡ്ഗഃ (അ-പു-പ്ര-ഏ) ഖഡ്ഗീ (ന-പു-പ്ര-ഏ) ഇവ ൩-ം വാൾപുലിയുടെ പേർ. ലുലായഃ (അ-പു-പ്ര-ഏ) തമിഴ്കുത്തിൽ ലുലാവഃ എന്ന പാഠത്തെ കാണിക്കയും ലുലായഃ എന്നു പാഠാന്തരമെന്നു പറകയും ചെയ്തിരിക്കുന്നു. മഹേശ്വരടീകയിൽ ലുലായഃ എന്നാകുന്നു. ഈ പ്രദേശത്തിങ്കലുള്ള പുസ്തകങ്ങളിലും ലുലായഃ എന്നാകുന്നു. മഹിഷഃ (അ-പു-പ്ര-ഏ) വാഹദ്വിഷൽ (ദ-പു-പ്ര-ഏ) കാസരഃ, സൈരിഭഃ (അ-പു-പ്ര-ഏ) ഇവ ൬-ം പോത്തിന്റെ

പേർ. മഹേശ്വരടീകയിൽ ലൂലാപഃ എന്നും ഓഷ്ഠ്യാന്തമാമെന്നുമുണ്ട്.

സ്ത്രീയാം ശിവാ ഭൂരിമായഗോമായുമൃഗധൂൎത്തകാഃ
സൃഗാലവഞ്ചുകക്രോഷ്ടു ഫേരു ഫേരവജംബുകാഃ. ൩

ശിവാ (അ-സ്ത്രീ-പ്ര-ഏ) ഭൂരിമായഃ (അ-പു-പ്ര-ഏ) തമിഴ്ക്കത്തിൽ ഭൂരിമായുഃ എന്നാകുന്നു. ഈ പ്രദേശത്തിങ്കൽ അനേകപുസ്തകങ്ങളിലുമപ്രകാരംതന്നെയാകുന്നു, എങ്കിലും മഹേശ്വരടീകയെ അനുസരിച്ച് ഭൂരിമായഃ എന്നാക്കിയിരിക്കുന്നു. ഗോമായുഃ (ഉ-പു-പ്ര-ഏ) മൃഗധൂൎത്തകഃ സൃഗാലഃ വഞ്ചുകഃ (അ-പു-പ്ര-ഏ) ക്രോഷ്ടുഃ (ഉ-പു-പ്ര-ഏ) ക്രോഷ്ടാ ക്രോഷ്ടാരൌ ക്രോഷ്ടാരഃ എന്നു രൂപമായാലും ഉകാരാന്തംതന്നെ എന്നും തൃജ്വദ്ഭാവമുണ്ടാകയാൽ ചില വിഭക്തികളിൽ ഋകാരാന്തസാദൃശ്യമുണ്ടായതാണെന്നും ധരിച്ചുകൊൾക. ഫേരുഃ (ഉ-പു-പ്ര-ഏ) ഫേരവഃ ജംബുകഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം കുറുനരിയുടെ പേർ. കുറുനരി എന്നു കുറുക്കനാകുന്നു. സൃഗാലഃ എന്നതിന്റെ സ്ഥാനത്തു ശൃഗാലഃ എന്നും വഞ്ചുകഃ എന്നതിന്റെ സ്ഥാനത്തു വഞ്ചകഃ എന്നുമാമെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു.

ഓതുൎബ്ബിഡാലോ മാൎജ്ജാരോ വൃഷദംശക ആഖുഭുക്
ത്രയോ ഗൌധേരഗൌധാരഗൌധേയാ ഗോധികാത്മജേ. ൪

ഓതുഃ (ഉ-പു-പ്ര-ഏ) ബിഡാലഃ മാൎജ്ജാരഃ വൃഷദംശകഃ (അ-പു-പ്ര-ഏ) ആഖുഭുക് (ജ-പു-പ്ര-ഏ) ഇവ ൫-ം പൂച്ചയുടെ പേർ. ഒതുവിലാളഃ എന്നും പാഠമുണ്ട്. ഗൌധേരഃ ഗൌധാരഃ ഗൌധേയഃ ഗോധികാത്മജഃ (അ-പു-പ്ര-ഏ) ഇവ ൪-ം ഉടുമ്പിൻകുട്ടിയുടെ പേർ.

ശ്വാവിത്തു ശല്യസ്തല്ലോമ്നി ശലലീ ശലലം ശലം
വാതപ്രമീൎവ്വാതമൃഗഃ കോകസ്ത്വീഹാമൃഗോ വൃകഃ. ൫

ശ്വാവിൽ (ധ-പു-പ്ര-ഏ), ശല്യഃ (അ-പു-പ്ര-ഏ) ഇവ ൨-ം മുള്ളന്റെ പേർ. ശലലീ (ഈ-സ്ത്രീ-പ്ര-ഏ) ശലലം ശലം (അ-ന-പ്ര-ഏ) ഇവ ൩-ം അതിന്റെ മുള്ളിന്റെ പേർ. വാതപ്രമീഃ (ഈ-സ്ത്രീ-പ്ര-ഏ) വാതമൃഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം പെരുമാനിന്റെ പേർ. കോകഃ ഈഹാമൃഗഃ വൃകഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചെന്നായുടെ പേർ.

മൃഗേ കുരംഗവാതായുഹരിണാജിനയോനയഃ
ഐണേയമേണ്യാശ്ചൎമ്മാദ്യമേണസ്യൈണമുഭേ ത്രിഷു. ൬

മൃഗഃ കുരംഗഃ (അ-പു-പ്ര-ഏ) വാതായുഃ (ഉ-പു-പ്ര-ഏ) ഹരിണഃ (അ-പു-പ്ര-ഏ) അജിനയോനിഃ (ഇ-പു-പ്ര-ഏ) ഇവ ൫ം മാനിൻെറ പേർ. ഐണേയം (അ-ന-പ്ര-ഏ) മാൻപിടയെ സംബന്ധിച്ച തോൽ മുതലായതിൻെറ പേർ. ഐണം (അ-ന-പ്ര-ഏ) ആൺമാനിൻെറ തോൽ മുതലായതിൻെറ പേർ. ഉഭേത്രിഷു എന്നു പറകയാൽ മേൽപറഞ്ഞ രണ്ടു ശബ്ദങ്ങളും ത്രിലിംഗങ്ങളാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

കദളീ കന്ദളീ ചീനശ്ചമൂരുപ്രിയകാവപി
സമൂരുശ്ചേതി ഹരിണാ അമീ അജിനയോനയഃ. ൧൦

കദളീ (ഈ-സ്ത്രീ-പ്ര-ഏ) കന്ദളീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നകാരാന്തങ്ങളാകുന്നു എന്നും പുല്ലിംഗങ്ങളാകുന്നു എന്നും ഒരു മതമുണ്ട്. ചീനഃ (അ-പു-പ്ര-ഏ) ചമൂരുഃ (ഉ-പു-പ്ര-ഏ) പ്രിയകഃ (അ-പു-പ്ര-ഏ) സമൂരുഃ (ഉ-പു-പ്ര-ഏ) ഇവ ൬-ം ഹരിണങ്ങളാകുന്നു. ഓരോരോ വിധമായിരുന്നാലും ഹരിണങ്ങളെന്നു ആറിനെയും പറയാമെന്നഭിപ്രായം. കദള്യാദികളുടെ സ്വരൂപങ്ങൾ മഹേശ്വരടീകയിൽ ഇല്ല. തമിഴ്ക്കത്തിൽ കദളി എന്നതു പുള്ളിയും പുറത്തു വരയുമുള്ളതായും ഗുഹയിൽ കിടക്കുന്നതായുമിരിക്കുന്ന മാനിൻെറ പേരെന്നും, കന്ദളി എന്നതു വലിയ വയറും കുറുത്ത മുൻകാലുകളുമുള്ള മാനിൻെറ പേരെന്നും ചീനമെന്നതു മാടപ്രാവിൻെറ നിറമായി മുപ്പത്തംഗുലം ഉയരത്തോടുകൂടിയതായിരിക്കുന്ന മാനിൻെറ പേരെന്നും, ചമൂരു എന്നതു വാലില്ലാത്ത മൃഗത്തിൻെറ പേരെന്നും, പ്രിയകമെന്നതു ചുവപ്പും കറുപ്പും നിറമായ രോമമുള്ള മൃഗത്തിൻെറ പേരെന്നും, സമൂരു എന്നതു വെളുത്തതായും തടിച്ച കഴുത്തോടുകൂടിയതായുമിരിക്കുന്ന മാനിൻെറ പേരെന്നും കാണുന്നു. അമീഅജിനയോനയഃ എന്നതിനു ഇനി പറവാൻപോകുന്ന കൃഷ്ണസാരാദികളുടെ തോൽകൊണ്ടു ഉപയോഗമുണ്ടാകയാൽ അതുകളെ അജിനയോനികളെന്നു പറയുന്നു എന്നർത്ഥമാകുന്നു.

കൃഷ്ണസാരരുരുന്യങ്കുരങ്കുശംബരരൌഹിഷാഃ
ഗോകർണ്ണപൃഷതൈണർശ്യരോഹിതാശ്ചമരോ മൃഗാഃ ൧൧

കൃഷ്ണസാരഃ (അ-പു-പ്ര-ഏ) രുരുഃ ന്യങ്കുഃ രങ്കുഃ (ഉ-പു-പ്ര-ഏ) ശംബരഃ രൌഹിഷഃ ഗോകർണ്ണഃ പൃഷതഃ ഏണഃ ഋശ്യഃ രോഹിതഃ ചമരഃ (അ-പു-പ്ര-ഏ) മൃഗാഃ (അ-പു-പ്ര-ബ) കൃഷ്ണസാരാദികൾ ഒക്കെയും മൃഗങ്ങളാകുന്നു എന്നർത്ഥം. കൃഷ്ണസാരമെന്നതു കരിമാനിൻെറ പേരെന്നും രുരുവെന്നതു വൻകരിമാ

നിൻെറ പേരെന്നും ന്യംകു എന്നതു കടമാനിൻെറ പേരെന്നും രംകു എന്നതു് വെളുത്തരോമമുള്ള മാനിൻെറ പേരെന്നും ശംബരമെന്നതു് കുറുമാനിൻെറ പേരെന്നും രോഹിഷമെന്നതു വരിമാനിൻെറ പേരെന്നും ഗോകൎണ്ണമെന്നതു പെരുച്ചെവിമാനിൻെറ പേരെന്നും പൃഷതമെന്നതു് ഉഴൽമാനിൻെറ പേരെന്നും എണമെന്നതു കൃഷ്ണമൃഗത്തിൻെറ പേരെന്നും ഋശ്യമെന്നതു മരമാനിൻെറ പേരെന്നും രോഹിഷമെന്നതു പുള്ളിക്കേഴമാനിൻെറ പേരെന്നും ചമരമെന്നതു ചമരിമാനിൻെറ പേരെന്നും തമിഴ്ക്കത്തിൽ വിവരിച്ചിരിക്കുന്നു. അതുപ്രകാരംതന്നെ കൃഷ്ണസാരാദികളുടെ രൂപഭേദത്തെ ഗ്രഹിച്ചുകൊൾകയും വേണം. മഹേശ്വരടീകയിലെ ഭാഷ മലയാളികൾക്കു ഉപയോഗമില്ലാത്തതാകയാൽ ഇവിടെ എഴുതുന്നില്ല.

ഗന്ധൎവ്വശ്ശരഭോ രാമഃ സൃമരോ ഗവയശ്ശശഃ
ഇത്യാദയോ മൃഗേന്ദ്രാദ്യാ ഗവാദ്യാഃ പശുജാതയഃ. ൧൨

ഗന്ധൎവ്വഃ (അ-പു-പ്ര-ഏ) പെരുത്ത വയറും നീണ്ട വാലുമുള്ള മൃഗത്തിൻെറ പേർ. ശരഭഃ (അ-പു-പ്ര-ഏ) എട്ടടിമാനിൻെറ പേർ. രാമഃ (അ-പു-പ്ര-ഏ) പെരുംചമരിമാനിൻെറ പേർ. സൃമരഃ (അ-പു-പ്ര-ഏ) വക്കളമാനിൻെറ പേർ. ഗവയഃ (അ-പു-പ്ര-ഏ) അത്തുമാനിൻെറ പേർ. ശശഃ (അ-പു-പ്ര-ഏ) മുയലിൻെറ പേർ. ഇത്യാദയോ മൃഗേന്ദ്രാദ്യാഗവാദ്യാഃ പശുജാതയഃ എന്നതിനു ഗന്ധൎവ്വാദികളും സിംഹം മുതൽ ചമരംവരെ ഉള്ളവയും വൎഗ്ഗാന്തരത്തിങ്കൽ പറയപ്പെടുന്ന ഗോഹസ്ത്യാദികളും പശുജാതികളാകുന്നു എന്നു് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക.

ഉന്ദുരുൎമ്മൂഷികോപ്യാഖുൎഗ്ഗിരികാ ബാലമൂഷികാ
സരടഃ കൃകലാസസ്സ്യാൽ മുസലീ ഗൃഹഗോധികാ. ൧൩

ഉന്ദുരഃ (ഉ-പു-പ്ര-ഏ) മൂഷികഃ (അ-പു-പ്ര-ഏ) ആഖുഃ (ഉ-പു-പ്ര-ഏ) ഇവ മൂം എലിയുടെ പേർ. മഹേശ്വരടീകയിലെ പാഠം മൂഷകഃ എന്നാകുന്നു. മൂഷകഃ എന്നുമാമെന്നു പറഞ്ഞിട്ടുമുണ്ടു്. മൂഷിക എന്ന പാഠത്തെ സ്വീകരിച്ചിട്ടില്ല എങ്കിലും മുഷധാതുവിൽനിന്നു ഭാവത്തിങ്കൽ വിധിക്കപ്പെട്ട ഘഞ്പ്രത്യയത്തെ വരുത്തിയാൽ മൂഷഃ എന്ന രൂപമുണ്ടാകയും അതു് മത്വൎത്ഥീയമായ ഠക പ്രത്യയത്തോടു ചേരുമ്പോൾ മൂഷികഃ എന്നാകയും ചെയ്യുന്നതാകയാലും വളരെ പുസ്തകങ്ങളിൽ മൂഷികഃ എന്നുതന്നെ കാണുകയാലും മൂഷികനെന്നു പണ്ഡിതപാമരസാധാരണമായ വ്യവഹാരമുള്ളതാകയാലും (വൃകതുഖൃത

ധോഗന്താ ഖനകഃ ഖനകപ്രിയഃ മൂഷകോ മൂഷികോ മൂഷീമൂഷകഃ പടവല്ഗഃ ദാരുലേഖക ഇക്ഷ്വാകുരന്ദുരന്ദുരന്ദുരഃ) എന്ന ശബ്ദവൃഹതരംഗിണിയിലുണ്ടാകയാലും മൂഷിക എന്നതന്നെ ചേൎത്തിരിക്കുന്നു. മൂഷകഃ എന്നാക്കണമെങ്കിൽ അയതിന്നു സമ്മതിയുമുണ്ട്. ഗിരികാ ബാലമൂഷികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചുണ്ടെലിയുടെ പേർ. തമിഴ്ക്കുത്തിൽ ഛുചുന്ദരീഗന്ധമൂഷീ ദീൎഘദേഹിതുമൂഷികാ എന്നുമുണ്ട്. അതിന്റെ വ്യാഖ്യാനം ഛുചുന്ദരീ ഗന്ധമൂഷീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നച്ചെലിയുടെ പേരും, ദീൎഘദേഹീ (ഈ-സ്ത്രീ-പ്ര-ഏ) മൂഷികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പെരുച്ചാഴിയുടെ പേരുമാകുന്നു. മേൽപ്പറഞ്ഞ പാദങ്ങൾ ൨-ം മഹേശ്വരടീകയിലില്ല. ഈ പ്രദേശങ്ങളിലും പ്രായേണ പാഠം അതുകളോടുകൂടാതെയാകുന്നു. അതു ഹേതുവായിട്ടു കോശാന്തരത്തിങ്കൽ നിന്നു ചേൎത്തു പഠിക്കപ്പെടുന്നതായിരിക്കുമെന്നു വിചാരിച്ചു ഉപേക്ഷിച്ചിരിക്കുന്നു. സരടഃ കൃകലാസഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഓന്തിന്റെ പേർ. മുസലീ (ഈ-സ്ത്രീ-പ്ര-ഏ) ഗൃഹഗോധികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പല്ലിയുടെ പേർ.

ലൂതാ സ്ത്രീ തന്തുവായോൎണ്ണനാഭിമൎക്കടകാസ്സമാഃ
നീലംഗുസ്തു കൃമിഃ കൎണ്ണജളൌകാശ്ശതപദ്യുഭേ. ൧൩

ലൂതാ (ആ-സ്ത്രീ-പ്ര-ഏ) തന്തുവായഃ (അ-പു-പ്ര-ഏ) ഊൎണ്ണനാഭിഃ (ഇ-പു-പ്ര-ഏ) മൎക്കടകഃ (അ-പു-പ്ര ഏ) ഇവ ൪-ം ചിലന്തിയുടെ പേർ. മഹേശ്വരടീകയിലെ പാഠം ഊൎണ്ണനാഭഃ എന്നാകുന്നു എങ്കിലും ലൂതായാമൂൎണ്ണനാഭിസ്സ്യാദൂൎണ്ണനാഭശ്ചജാലകൃൽ തന്തുവായോമൎക്കടകസ്തന്തുവായശ്ചതന്തുസൂഃ എന്നു ശബ്ദവൃഹതരംഗിണിയിലുണ്ടാകയാൽ ഈ പ്രദേശത്തിങ്കൽ അനേകപുസ്തകങ്ങളിൽ കാണുന്നപ്രകാരംതന്നെ ഇരിക്കട്ടെ എന്നു വിചാരിച്ചു ഊൎണ്ണനാഭിഃ എന്നുതന്നെ ചേൎത്തിരിക്കുന്നു. ഗുരൂപദേശവും ഊൎണ്ണനാഭി എന്നുതന്നെ ആകുന്നതു്. നീലംഗുഃ (ഉ-പു-പ്ര-ഏ) ക്രിമിഃ (ഇ-പു-പ്ര-ഏ)ഇവ ൨-ം കൎണ്ണിപ്പുഴുവിന്റെ പേർ. നീലംഗുസ്തുക്രിമിഃ എന്നും പാഠമുണ്ട്. ആ പക്ഷത്തിൽ കൃമിഃ എന്നിതിന്റെ സ്ഥാനത്തു ക്രിമിഃ എന്നു ചേൎത്തു ധരിച്ചുകൊൾക. നീലംഗുരപിനീലാംഗുഃ എന്നു ദ്വിരൂപകോശമുണ്ടാകയാൽ നീലാംഗു എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ഇതിന്റെ പുറമേ നീലാംഗഃ എന്നും പാഠമുണ്ടെന്നും കൃമിഃക്രിമിശ്ചനീലാംഗോ നീലംഗുൎന്നിലഗുശ്ചസഃ എന്നു ശബ്ദവൃഹതരംഗിണിയി

ലുണ്ടാകയാൽ ആയതും സാധുതന്നെ എന്നും അറിഞ്ഞുകൊൾക. നീലാംശഃ എന്നതിന്നു് നീലമായിരിക്കുന്ന അവയവത്തോടുകൂടിയതു് എന്നു് അർത്ഥമാകുന്നു. ശകന്ധ്വാദി ആകൃതിഗണമാകയാൽ സവർണ്ണദീർഘത്തെ ബാധിച്ചു് പരരൂപം വരുമെന്നു കല്പിക്കയുമാം. കർണ്ണജളൌകാഃ (സ-സ്ത്രീ-പ്ര-ഏ) ശതപദീ (ഈ സ്ത്രീ-പ്ര-ഏ) ഉഭേ എന്നതിന്നു് രണ്ടും ഒന്നിന്റെ പേരാകുന്നു എന്നർത്ഥമാകുന്നു. ഈ അർത്ഥം ഉഭേ എന്നതു ഇല്ലാതെയും തോന്നുകയും ചെയ്യും. എങ്കിലും നീലംഗുഃ ക്രമിഃ ഇവയും കർണ്ണജളൌകാഃ ശതപദീ ഇവയും ഏകാർത്ഥങ്ങളായിരിക്കുമെന്നുള്ള ഭ്രമനിവൃത്തികൂടെ അന്യോപദേശംകൂടാതെ സിദ്ധിക്കുമെന്നതും പ്രയോജനമാകയാൽ നിരർത്ഥകമാകയുമില്ല എന്നു അറിഞ്ഞുകൊൾകയും വേണം. മേൽപറഞ്ഞ ശബ്ദങ്ങൾ ൨-ം തേരട്ടയുടെ പേരാകുന്നു. പഴുതാരയ്ക്കും കാട്ടെരുമയ്ക്കും പറയുമെന്നു മതാന്തരവുമുണ്ടു്.

വൃശ്ചികശ്ശൂകകീടസ്സ്യാദളിദ്രൂണൌ തു വൃശ്ചികേ
പാരാവതഃ കളരവഃ കപോതോഽഥ ശശാദനഃ. ൧൯
പത്രീ ശ്യേന ഉലൂകസ്തു വായസാരാതിപേചകൌ.
വ്യാഘ്രാടസ്തു ഭരദ്വാജഃ ഖഞ്ജരീടസ്തു ഖഞ്ജനഃ. ൨൰

വൃശ്ചികഃ ശൂകകീടഃ (അ-പു-പ്ര-ഏ) ഇവ ൨-ം വാല്പുഴുവിന്റെ പേർ. അളിഃ (ഇ-പു-പ്ര-ഏ) ദ്രൂണഃ വൃശ്ചികഃ (അ-പു-പ്ര-ഏ) ഇവ ൩-ം തേളിന്റെ പേർ. വൃശ്ചികശ്ശൂകകീടസ്സ്യാദളി ദ്രൂണൌ എന്നുമാമെന്നും ദ്രൂണശബ്ദത്തിന്റെ സ്ഥാനത്തു ദ്രോണശബ്ദത്തെച്ചേർത്തു പഠിക്കാമെന്നും മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. പാരാവതഃ കളരവഃ കപോതഃ (അ-പു-പ്ര-ഏ) ഇവ ൩-ം മാടപ്രാവിന്റെ പേർ. ശശാദനഃ (അ-പു-പ്ര-ഏ) പത്രീ (ന-പു-പ്ര-ഏ) ശ്യേനഃ (അ-പു-പ്ര-ഏ) ഇവ ൩-ം പരുന്തിന്റെ പേർ. ഉലൂകഃ (അ-പു-പ്ര-ഏ) വായസാരാതിഃ (ഇ-പു-പ്ര-ഏ) പേചകഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഊമന്റെ പേർ. ഇതിന്റെ പുറമേ ദിവാന്ധഃ കൗശികോലൂകോ ദിവാഭീതോ നിശാടനഃ എന്നു രണ്ടു പാദങ്ങൾ മഹേശ്വരടീകയിൽ അധികമുണ്ടാകയാൽ ദിവാന്ധഃ കൗശികഃ ഉലൂകഃ ദിവാഭീതഃ നിശാടനഃ (അ-പു-പ്ര-ഏ) ഇവ ൫-ം ഊമന്റെ പേരാകുന്നു എന്നും ധരിച്ചുകൊൾക. മേൽപറഞ്ഞ പാദങ്ങൾ ൨-ം സാമാന്യപാഠത്തിങ്കൽനിന്നു് ബഹിർഭൂതങ്ങളാക്കി തമിഴ്ക്കത്തിൽ ചേർത്തുകാണപ്പെടുന്നു. ഈ പ്രദേശത്തിങ്കൽ കണ്ട പുസ്തകങ്ങളിലൊന്നിലുമില്ല. പഠിച്ചുവരുമാറുമില്ല. വ്യാഘ്രാടഃ ഭരദ്വാജഃ (അ-പു-പ്ര-ഏ) ഇവ

൨-ം ചെമ്പോത്തിന്റെ പേർ. ഖഞ്ജരീടഃ ഖഞ്ജനഃ (അ-പു-പ്ര-ഏ) ഇവ ൨-ം കരിംകുയിലിന്റെ പേർ.

> ലോഹപൃഷ്ഠസ്തു കംകസ്സ്യാ ദഥ ചാഷഃ കികീദിവിഃ
> കലിംഗഭൃംഗധൂമ്യാടാ അഥ സ്യാച്ഛതപത്രകഃ. ൧൮
>
> ദാൎവ്വാഘാടോഥ സാരംഗസ്തോകകശ്ചാതകസ്സമാഃ
> കൃകവാകുസ്താമ്രചൂഡഃ കുക്കുടശ്ചരണായുധഃ. ൧൯

ലോഹപൃഷ്ഠഃ, കംകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പരുംപരുന്തിന്റെ പേർ. ചാഷഃ (അ-പു-പ്ര-ഏ) കികീദിവിഃ (ഇ-പു-പ്ര-ഏ) ചാസഃ കികീദിവിഃ എന്നു പഠിക്കുന്ന പക്ഷത്തിൽ ചാഷഃ എന്നതിന്റെ സ്ഥാനത്ത് ചാസഃ എന്നു ധരിച്ചുകൊൾകയും കികീദിവഃ എന്നു പഠിക്കുന്ന പക്ഷത്തിൽ കികീദിവിഃ എന്നതിന്റെസ്ഥാനത്തു കികീദിവഃ എന്നു അകാരാന്തമായി ധരിച്ചുകൊൾകയും വേണം. കികീദിവിഃ എന്നുള്ള പക്ഷത്തിൽ കികീ (ന-പു-പ്ര-ഏ) ദിവിഃ (ഇ-പു-പ്ര-ഏ) ഇങ്ങിനെയും കികീദിവഃ എന്നുള്ള പക്ഷത്തിൽ കികീ (അ-പു-പ്ര-ഏ) ദിവഃ (അ-പു-പ്ര-ഏ) ഇങ്ങിനെയുമാം. മേല്പറഞ്ഞ ശബ്ദങ്ങൾ കാട്ടുകാക്കയുടെ പേരുകളാകുന്നു. ആദ്യന്യകോത്ര ചാഷസ്സ്യാൽ കികിദീവിഃ കികീദിവിഃ കികീദീവിർദ്ദിവശ്ചാസൌ കികിഃകികിദിവിശ്ചാസഃ തഥാകികിദിവശ്ചസ്യാ ദ്വനകാകാഹ്വയോപിച എന്നു ശബ്ദവൃഹതരംഗിണിയിൽ പറഞ്ഞിരിക്കയാൽ മേൽപറഞ്ഞ പക്ഷങ്ങൾ ഒക്കെയും സാധുക്കളാകുന്നു എന്നു സമാധാനത്തെ ആശ്രയിച്ചുകൊൾകയും വേണം. മഹേശ്വരടീകയിൽ മേൽപറഞ്ഞതുകൾക്ക് മൂലമായിട്ടു വ്യാഡിവാക്യത്തെ ഉപന്യസിച്ചിട്ടുമുണ്ട്. കലിംഗഃ ഭൃംഗഃ ധൂമ്യാടഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചെറുകുയിലിന്റെ പേർ. ശതപത്രകഃ, ദാൎവ്വാഘാടഃ (അ-പു-പ്ര-ഏ) ഇവ ൨-ം മരംകൊത്തിയുടെ പേർ. സാരംഗഃ തോകകഃ ചാതകഃ (അ-പു-പ്ര-ഏ) ഇവ ൩-ം വേഴാമ്പലിന്റെ പേർ. തമിഴ്ക്കത്തിൽ സ്തോകകഃ എന്നു കാണുന്നതു പിഴയാകുന്നു. കൃകവാകഃ (ഉ-പു-പ്ര-ഏ) താമ്രചൂഡഃ കുക്കുടഃ ചരണായുധഃ (അ-പു-പ്ര-ഏ) ഇവ ൪-ം കോഴിയുടെ പേർ.

> ചടകഃ കളവിംകസ്സ്യാത്തസ്യ സ്ത്രീ ചടകാ തയോഃ
> പുമപത്യേ ചാടകൈരസ്ത്ര്യപത്യേ ചടകൈവ ഹി. ൨൦

ചടകഃ കളവിംകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഊൎക്കിലിന്റെ പേർ. ചടകഃ കളവിംഗസ്സ്യാൽ എന്നുമാം. ചടകാ

(ആ-സ്ത്രീ-പ്ര-ഏ) ഉഷ്ക്കീലിന്റെ പിടയുടെ പേർ. ചാടകൈരഃ (അ-പു-പ്ര-ഏ) അവരുടെ പുത്രന്റെ പേർ. ചടകാ (ആ-സ്ത്രീ-പ്ര-ഏ) അവരുടെ പുത്രിയുടെ പേർ. പുമപത്യേചാടകേരഃ എന്നുള്ള പാഠം സ്വീകാൎയ്യയോഗ്യമല്ലെന്ന് അറിഞ്ഞുകൊൾകയും വേണം.

> കക്കേരുഃ കരേടുസ്സ്യാൽ കൃകണക്രകരൌ സമൌ
> വനപ്രിയഃ പരഭൃതഃ കോകിലഃ പിക ഇത്യപി. ൨൦

കക്കേരുഃ കരേടുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം വരണ്ടയുടെ പേർ. കട്ടുഃകരട്ടുഷ്ഷസ്യാൽ കരേട്ടുശ്ചതാകുധാടകഃ കരേട്ടുഃ കക്കാട്ടുശ്ച കക്കേരട്ടുശ്ചകക്കടഃ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ കക്കാട്ടുഃ കരേട്ടുസ്സ്യാൽ എന്നും കക്കേരട്ടുഃ കരാട്ടുസ്സ്യാൽ എന്നും കക്കാട്ടുഃ കരാട്ടുസ്സ്യാൽ എന്നുമാമെന്നു അറിഞ്ഞുകൊൾകയും വേണം. കൃകണഃ ക്രകരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇരുവാൽചാത്തന്റെ പേർ. വനപ്രിയഃ പരഭൃതഃ കോകിലഃ പികഃ (അ-പു-പ്ര-ഏ) ഇവ ൪-ം കുയിലിന്റെ പേർ.

> കാകേ തു കരടാരിഷ്ടബലിപുഷ്ടസകൃൽപ്രജാഃ
> ധ്വാങ്ക്ഷാത്മഘോഷപരഭൃദ്ബലിഭുഗ്വായസാ അപി.
> സ ഏവ ച ചിരഞ്ജീവീ ചൈകദൃഷ്ടിശ്ച മൌകുലിഃ
> ദ്രോണകാകസ്തുകാകോളോ ദാത്യൂഹഃ കാളകണ്ഠകഃ. ൨൧

കാകഃ കരടഃ അരിഷ്ടഃ ബലിപുഷ്ടഃ സകൃൽപ്രജഃ ധ്വാങ്ക്ഷഃ ആത്മഘോഷഃ (അ-പു-പ്ര-ഏ) പരഭൃൽ (ത-പു-പ്ര-ഏ) ബലിഭുക് (ജ-പു-പ്ര-ഏ) വായസഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം കാക്കയുടെ പേർ. ചിരഞ്ജീവീ (ന-പു-പ്ര-ഏ) ഏകദൃഷ്ടിഃ മൌകുലിഃ (ഇ-പു-പ്ര-ഏ) ഇവയും കാക്കയുടെ പേരുകൾതന്നെ. സ ഏവ ച ചിരഞ്ജീവീ ഇത്യാദി പാദദ്വയം തമിഴ്ക്ഷത്തിലും ഈ പ്രദേശങ്ങളിൽ കണ്ടേടത്തോളം പുസ്തകങ്ങളിലുമില്ല. മഹേശ്വരടീകയിൽ കാണുകയാൽ ഇതിൽ ചേൎത്താകുന്നു. ദ്രോണകാകഃ കാകോളഃ (അ-പു-പ്ര-ഏ) ഇവ ൨-ം കാവതിക്കാക്കയുടെ പേർ. ദാത്യൂഹഃ കാളകണ്ഠകഃ (അ-പു-പ്ര-ഏ) ഇവ ൨-ം നത്തിന്റെ പേർ. ബഹുസമ്മതമായ പാഠം ദാത്യൌഹഃ കാളകണ്ഠകഃ എന്നാകുന്നു.

> ആതാപിചില്ലൌ ദാക്ഷ്യായ്യഗൃധ്രൌ കീരശുകൌ സമൌ
> ക്രുങ് ക്രൌഞ്ചോഽഥബകഃ കഹ്വഃ പുഷ്കരാഹ്വസ്തു സാരസഃ.

ആതാപി (ന-പു-പ്ര-ഏ) ചില്ലഃ (അ-പു-പ്ര-ഏ) ഇവ ൨-ം മലംകൊതിലിന്റെ പേർ. ആതായിചില്ലൌ എന്നും പാഠമുണ്ട്. ആ പക്ഷത്തിൽ ആതാപി എന്നതിന്റെ സ്ഥാനത്ത് ആതായി എന്നാക്കിക്കൊൾക. ദാംക്ഷായ്യഃ ഗൃധ്രഃ (അ-പു-പ്ര-ഏ) ഇവ ൨-ം കഴുവിന്റെ പേർ. കീരഃ ശുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം തത്തയുടെ പേർ. ക്രുങ് (ച-പു-പ്ര-ഏ) ക്രൌഞ്ചഃ (അ-പു-പ്ര-ഏ) ഇവ ൨-ം അസിൽ പക്ഷിയുടെ പേർ. ബകഃ കഹ്വഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൊക്ക് എന്ന പക്ഷിയുടെ പേർ. പുഷ്കരാഹ്വഃ സാരസഃ (അ-പു-പ്ര-ഏ) ഇവ ൨-ം വണ്ടാരം കോഴിയുടെ പേർ. പുഷ്കരാഹ്വഃ എന്നതിന്ന് താമരപ്പൂവിന്റെ പേർപോലെ ഇരിക്കുന്ന പേരോടുകൂടിയത് എന്നർത്ഥമാകുന്നു.

കോകശ്ചക്രശ്ചക്രവാകോ രഥാംഗാഹ്വയനാമകഃ
കാദംബഃ കളഹംസസ്സ്യാദുൽക്രോശകുരരൌ സമൌ. ൨൩

കോകഃ, ചക്രഃ, ചക്രവാകഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചക്രവാകപ്പക്ഷിയുടെ പേർ. രഥാംഗാഹ്വയനാമകഃ എന്നതിന്ന് രഥാംഗത്തിന്റെ പേരുകളാകുന്ന പേരുകളോടു കൂടിയത് എന്നർത്ഥമാകയാൽ രഥാംഗഃ ഇത്യാദികളും ചക്രവാകത്തിന്റെ പേരാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം. കാദംബഃ കളഹംസഃ (അ-പു-പ്ര-ഏ) ഇവ ൨-ം കാരന്നത്തിന്റെ പേർ. ഉൽക്രോശഃ, കുരരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഒഴുകരലെന്ന പക്ഷിയുടെ പേർ. കാദംബഃ കളഹംസഃ എന്നതിന്ന് മഹേശ്വരടീകയിൽ കാണുന്നത് മധുരവാക്കായിരിക്കുന്ന ഹംസത്തിന്റെ പേർ എന്നാകുന്നു. കാരന്നത്തിന്റെ പേർ എന്നു പറഞ്ഞത് തമിഴ്ക്കത്തിൽ പറഞ്ഞതാകുന്നു എന്നും ധരിച്ചുകൊൾക.

ഹംസാസ്തു ശ്വേതഗരുതശ്ചക്രാംഗാ മാനസൌകസഃ
രാജഹംസാസ്തു തേ ചഞ്ചുചരണൈർല്ലോഹിതൈസ്സിതാഃ

ഹംസാഃ (അ-പു-പ്ര-ബ) ശ്വേതഗരുതഃ (ത-പു-പ്ര-ബ) ചക്രാംഗാഃ (അ-പു-പ്ര-ബ) മാനസൌകസഃ (സ-പു-പ്ര-ബ) ഇവ അരയന്നത്തിന്റെ പേർ. ഹംസങ്ങൾ ബഹുക്കളല്ലെങ്കിൽ ബഹുവചനം പ്രയോഗിക്കയും വേണ്ട. രാജഹംസാഃ (അ-പു-പ്ര-ബ) കൊക്കും കാലും ചുകന്നും ശരീരം വെളുത്തുമുള്ള ഹംസത്തിന്റെ പേർ.

മലിനൈർമ്മല്ലികാക്ഷാസ്തേ ധാർത്തരാഷ്ട്രാസ്സിതേതരൈഃ
ശരാരിരാടിരാധിശ്ച വലാകാ വിസകണ്ഠികാ. ൨൪

മല്ലികാക്ഷാഃ (അ-പു-പ്ര-ബ) അല്പമായ വെളുപ്പോടുകൂടിയ കൊക്കോടും കാലോടും കൂടിയതായും വെളുത്തതായുമിരിക്കുന്ന ഹംസത്തിന്റെ പേർ. ധാൎത്തരാഷ്ട്രാഃ (അ-പു-പ്ര-ബ) കൊക്കും കാലും കറുത്തും ശരീരം വെളുത്തുമുള്ള ഹംസത്തിന്റെ പേർ. ശരാരിഃ ആടിഃ ആഡിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം താറാവിന്റെ പേർ. ശരാരിഃ നാ ഇ എന്നുള്ള തമിഴ്ക്കത്തിനൊരു പുഴക്കത്താകുന്നു എന്നു ധരിച്ചുകൊൾകയും വേണം. ശരാരിഃസ്ത്രീശരാരീച ശരാലിരപിസാമതാ ശരാലീച ശരാടിശ്ച ശരാടീതി ച കഥ്യതേ ശരാഡിശ്ചശരാഡീച ശരാതിശ്ചശരാതികാ സ്യാദാരിരാലിരാടിശ്ച തഥാഡിരിതിചോച്യതേ എന്നു ശബ്ദബൃഹതരംഗിണിയിൽ മേൽപറഞ്ഞ ശബ്ദങ്ങൾ ഒക്കെയും സ്ത്രീലിംഗങ്ങളാകുന്നു എന്നുള്ള അഭിപ്രായം തോന്നുവാൻ തക്കതായ പ്രയോഗത്തെ ചെയ്തിരിക്കുന്നതിനുംപുറമേ ശരാരിഃസ്ത്രീ എന്നതുകൊണ്ടു ശരാരിശബ്ദം സ്ത്രീലിംഗമാകുന്നു എന്നുള്ള അൎത്ഥത്തെ ഏററവും സ്ഫുടമാക്കിയിരിക്കുന്നു എന്നും അറിഞ്ഞുകൊൾക. മേല്പറഞ്ഞ വചനത്തിന്റെ പ്രാമാണ്യംകൊണ്ടു ശരാരിശബ്ദത്തിന്റെ സ്ഥാനത്തു ശരാലി എന്നും ശരാടി എന്നും ശരാഡി എന്നും ശരാതി എന്നും ചേൎത്തു പഠിക്കാമെന്നും ആടിശബ്ദത്തിന്റെ സ്ഥാനത്തു് ആരിശബ്ദവും ആലിശബ്ദവും ആഡിരിതിചോച്യതേ എന്ന ഭാഗത്തിങ്കലെ ച ശബ്ദംകൊണ്ടു സമുച്ചിതമായ ആതിശബ്ദവുമാമെന്നും ഗ്രഹിച്ചുകൊൾകയും വേണം. വലാകാ വിസകണ്ഠികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വെള്ളിപ്പക്ഷിയുടെ പേർ.

ഹംസസ്യ യോഷിദ്വരടാ സാരസസ്യ തു ലക്ഷ്മണാ
ജതുകാഽജിനപത്രാ സ്യാൽ പരോഷ്ണീ തൈലപായികാ.

വരടാ (ആ-സ്ത്രീ-പ്ര-ഏ) അരയന്നപ്പിടയുടെ പേർ. ലക്ഷ്മണാ (ആ-സ്ത്രീ-പ്ര-ഏ) വണ്ടാരംകോഴിപ്പിടയുടെ പേർ. ജതുകാ, അജിനപത്രാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വാവലിന്റെ പേർ. എന്നു തമിഴ്ക്കത്തിൽ പറഞ്ഞിട്ടുണ്ടു്. വാവൽ എന്നു ഭാഷാഭേദമായിരിക്കും. അവലിന്റെ പേർ എന്നു ധരിച്ചുകൊൾക. പരോഷ്ണീ (ഈ-സ്ത്രീ-പ്ര-ഏ) തൈലപായികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നരിച്ചീരിന്റെ പേർ. ജതുകാജിനപത്രാസ്യാൽ പരോഷ്ണീതൈലപായികാ എന്നും പാഠമുണ്ടു്. ജതുകാദി നാലും അവലിന്റെ പേരെന്നും ഒരു മതമുണ്ടു്.

പർവ്വണാ മക്ഷികാ നീലാ സരഘാ മധുമക്ഷികാ
പതംഗികാ പുത്തികാ സ്യാദ്ദംശസ്തു വനമക്ഷികാ.

പർവ്വണാ മക്ഷികാ നീലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചെറുതേനീച്ചയുടെ പേർ. ബർബ്ബണാ എന്നുമാമെന്നു മഹേശ്വരടീകയിലുണ്ടു്. തമിഴ്ക്കത്തിൽ കാണുന്നതു് പർവ്വണാ എന്നാകുന്നു. ആയതു് വകാരത്തെ പകാരമാണെന്നു ഭ്രമിച്ചിട്ടു ചെയ്തതായിരിക്കുമെന്നു തോന്നുന്നു. സരഘാ മധുമക്ഷികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചിററീച്ചയുടെ പേർ. ദംശഃ (അ-പു-പ്ര-ഏ) വനമക്ഷികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കാട്ടീച്ചയുടെ പേർ.

ദംശീ തജ്ജാതിരല്പാ സ്യാൽ ഗന്ധോളീ വരടാ ദ്വയോഃ
ഭൃംഗാരീ ചീരുകാ ചീരീ ഝില്ലികാ ച സമാ ഇമാഃ. ൨൯

ദംശീ (ഈ-സ്ത്രീ-പ്ര-ഏ) കുവ്വീച്ചയുടെ പേർ. ഗന്ധോളീ (ഈ-സ്ത്രീ-പ്ര-ഏ) വരടാ (ആ-സ്ത്രീ-പ്ര-ഏ) ദ്വയോഃ എന്നതുകൊണ്ടു വരടഃ എന്നു പുല്ലിംഗമായിട്ടും പ്രയോഗിക്കാമെന്നറിഞ്ഞുകൊൾക. ഇവ ൨-ം കടന്നലിന്റെ പേർ. ഭൃംഗാരീ (ഈ-സ്ത്രീ-പ്ര-ഏ) ചീരുകാ (ആ-സ്ത്രീ-പ്ര-ഏ) ചീരീ (ഈ-സ്ത്രീ-പ്ര-ഏ) ഝില്ലികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ചീവീടിന്റെ പേർ. മഹേശ്വരടീകയിലെ പാഠം ഝീരുകാ ഝിരീ എന്നാകുന്നു. ഝീരികാ എന്നും ഝിരുകാ എന്നും ഝിരികാ എന്നുമാമെന്നു പറഞ്ഞിട്ടുണ്ടു്. ഝില്ലികാ എന്നതിന്റെ സ്ഥാനത്തു് ഝിലികാ എന്നും ചീലികാ എന്നും ചില്ലുകാ എന്നുമാമെന്നുമുണ്ടു്. തമിഴ്ക്കത്തിലും മററും അനേക പുസ്തകങ്ങളിലും കാണുന്നതു് ചീരുകാചീരീ എന്നാകുന്നു. ശബ്ദവ്യൂഹതരംഗിണിയിൽ ഭൃംഗാരീ ചീരുകാചീരീ ഝീരുകാഝീരികാ ച സാ ഝീരീചഝിരുകാ ച സ്യാൽ ഝിരികാഝില്ലുകാപി ച ചരില്ലികാ ചില്ലുകാ ഝില്ലീ ഝിലികാ ചീലികേതി ച എന്ന വചനംകൊണ്ടു് മേൽപറഞ്ഞ ശബ്ദഭേദങ്ങളൊക്കെയും സംഗ്രഹിക്കപ്പെട്ടിരിക്കുന്നു.

സമൌ പതംഗശലഭൌ ഖദ്യോതോ ജ്യോതിരിംഗണഃ
മധുവ്രതോ മധുകരോ മധുലിണ്മധുപാളിനഃ. ൩൦

ദ്വിരേഫപുഷ്പലിഡ്ഭൃംഗഷൾപദഭ്രമരാളയഃ
മയൂരോ ബർഹിണോ ബർഹീ നീലകണ്ഠോ ഭുജംഗഭുക്.

ശിഖാവളശ്ശിഖീകേകീ മേഘനാദാനുലാസ്യപി
കേകാ വാണീ മയൂരസ്യ സമൌ ചന്ദ്രകമേചകൌ ൩൧

പതംഗഃ, ശലഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം പാററയുടെ പേർ. ഖദ്യോതഃ ജ്യോതിരിംഗണഃ (അ-പു-പ്ര-ഏ) ഇവ ൨-ം മിന്നാമിനുങ്ങയുടെ പേർ. ഖദ്യോതഃ ജ്യോതിഃ ഇംഗണഃ ഇങ്ങിനെ മൂന്നെന്നുള്ളതു് ചിലരുടെ ഭ്രമമാകുന്നു. മധുവ്രതഃ, മധുകരഃ (അ-പു-പ്ര-ഏ) മധുലിട് (ഹ-പു-പ്ര-ഏ) മധുപഃ (അ-പു-പ്ര-ഏ) അളീ (ന-പു-പ്ര-ഏ) ദ്വിരേഫഃ (അ-പു-പ്ര-ഏ) പുഷ്പലിട് (ഹ-പു-പ്ര-ഏ) ഭൃംഗഃ ഷൾപദഃ, ഭ്രമരഃ (അ-പു-പ്ര-ഏ) അളിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൧൧-ം വണ്ടിന്റെ പേർ. മയൂരഃ ബർഹിണഃ (അ-പു-പ്ര-ഏ) ബർഹീ (ന-പു-പ്ര-ഏ) നീലകണ്ഠഃ (അ-പു-പ്ര-ഏ) ഭുജംഗഭുക് (ജ-പു-പ്ര-ഏ) ശിഖാവളഃ (അ-പു-പ്ര-ഏ) ശിഖീ കേകീ മേഘനാദാനുലാസീ (ന-പു-പ്ര-ഏ) ഇവ ൧൦-ം മയിലിന്റെ പേർ. ബർഹീ, നാ, ഈ എന്നു തമിഴ്ക്കത്തിൽ കാണുന്നതു വിശ്വാസയോഗ്യമല്ലെന്നു അറിഞ്ഞുകൊൾകയും വേണം. കേകാ (ആ-സ്ത്രീ-പ്ര-ഏ) മയിലിന്റെ ശബ്ദത്തിന്റെ പേർ. ചന്ദ്രകഃ, മേചകഃ, (അ-പു-പ്ര-ഏ) ഇവ ൨-ം പീലിക്കണ്ണിന്റെ പേർ.

ശിഖാ ചൂഡാ ശിഖണ്ഡസ്തു പിഞ്ഛബർഹേ നപുംസകേ
ഖഗേ വിഹംഗവിഹഗവിഹംഗമവിഹായസഃ. ൩൨
ശകുന്തിപക്ഷിശകുനിശകുന്തശകുനദ്വിജാഃ
പതത്രിപത്രിപതഗപതൽപത്രരഥാണ്ഡജാഃ. ൩൩
നഗൌകോവാജിവികിരവിവിഷ്കിരപതത്രയഃ
നീഡോദ്ഭവാ ഗരുത്മന്തഃ പിത്സന്തോ നഭസംഗമാഃ. ൩൪

ശിഖാ ചൂഡാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മയിൽക്കുടുമയുടെ പേർ. ശിഖണ്ഡഃ (അ-പു-പ്ര-ഏ) പിഞ്ഛം ബർഹം (അ-ന-പ്ര-ഏ) ഇവ ൩-ം പീലിയുടെ പേർ. പിഞ്ഛഃ നാ അ ബർഹഃ നാ അ ഇങ്ങിനെ തമിഴ്ക്കത്തിൽ പറഞ്ഞതു മൂലവിരുദ്ധമാകുന്നു. പിഞ്ഛബർഹേ നപുംസകേ എന്നു മൂലത്തിനു പിഞ്ഛബർഹശബ്ദങ്ങൾ നപുംസകങ്ങളാകുന്നു എന്നല്ലോ അർത്ഥമാകുന്നതു്. അതു വിചാരിക്കാതെ മേൽപറഞ്ഞ ശബ്ദങ്ങൾ പുല്ലിംഗങ്ങളെന്നു പറഞ്ഞതത്രേ ഇവിടെ മൂലവിരോധമാകുന്നതെന്നു് അറിഞ്ഞുകൊൾകയും വേണം. ഖഗഃ വിഹംഗഃ വിഹംഗമഃ (അ-പു-പ്ര-ഏ) വിഹായാഃ (സ-പു-പ്ര-ഏ) ശകുന്തിഃ (ഇ-പു-പ്ര-ഏ) പക്ഷീ (ന-പു-പ്ര-ഏ) ശകുനിഃ (ഇ-പു-പ്ര-ഏ) ശകുന്തഃ ശകുനഃ ദ്വിജഃ (അ-പു-പ്ര-ഏ) പതത്രീ പത്രീ (ന-പു-പ്ര-ഏ) പതഗഃ (അ-പു-പ്ര-ഏ) പതൻ (ത-പു-പ്ര-ഏ) പത്രരഥഃ അണ്ഡജഃ (അ

പു-പ്ര-ഏ) നഗൗകാഃ (സ-പു-പ്ര-ഏ) വാജീ (ന-പു-പ്ര-ഏ) വികിരഃ (അ-പു-പ്ര-ഏ) വിഃ (ഇ പു-പ്ര-ഏ) വിഷ്കിരഃ (അ പു-പ്ര-ഏ) പതത്രിഃ (ഇ-പു-പ്ര-ഏ) നീഡോൽഭവാഃ (അ-പു-പ്ര-ബ) ഗരുത്മന്തഃ പിത്സന്തഃ (ത-പു-പ്ര-ബ) നഭസംഗമാഃ (അ-പു-പ്ര-ബ) ബഹുത്വമുണ്ടെങ്കിലല്ലാതെ ബഹുവചനപ്രയോഗംവേണ്ട അതുകൊണ്ട് നീഡോൽഭവാഃ ഇത്യാദികളുടെ ഏകവചനങ്ങളെ കാണിക്കാം. നീഡോൽഭവഃ ഗരുത്മാൻ പിത്സൻ നഭസംഗമഃ അന്തങ്ങൾ മുൻപറഞ്ഞതുതന്നെ എന്നു വിശേഷിച്ചു പറയേണ്ടതുമില്ല. മേൽപറഞ്ഞ ശബ്ദങ്ങൾ ൨൦-ം പക്ഷിയുടെ പേരാകുന്നു. പദവിഭാഗത്തിങ്കൽ തമിഴ്ക്കത്തിൽ വിഹായസഃ എന്നു കാണിക്കപ്പെട്ടതു് അബദ്ധമാകുന്നു.

തേഷാം വിശേഷാ ഹാരീതോ മദ്ഗുഃ കാരണ്ഡവഃ പ്ലവഃ
തിത്തിരിഃ കുക്കുഭോ ലാവോ ജീവഞ്ജീവശ്ചകോരകഃ. ൩൩

തേഷാംവിശേഷാഃ എന്നതിനു പക്ഷികളുടെ വിശേഷങ്ങൾ പറയപ്പെടുന്നു എന്നർത്ഥമാകുന്നു. ഹാരീതഃ (അ-പു-പ്ര-ഏ) ചൂളപ്രാവിന്റെ പേർ. മദ്ഗുഃ (ഉ-പു-പ്ര-ഏ) നീർകാക്കയുടെ പേർ. കാരണ്ഡവഃ (അ-പു-പ്ര-ഏ) കുളക്കോഴിയുടെ പേർ. പ്ലവഃ (അ-പു-പ്ര-ഏ) മരക്കൊനാവെന്ന പക്ഷിയുടെ പേർ. തിത്തിരി (ഇ-പു-പ്ര-ഏ) ചിച്ചിരിപക്ഷിയുടെ പേർ. കുക്കുഭഃ (അ-പു-പ്ര-ഏ) ചെറുകരീലിന്റെ പേർ. ലാവഃ (അ-പു-പ്ര-ഏ) മീവൽപക്ഷിയുടെ പേർ. ജീവഞ്ജീവഃ (അ-പു-പ്ര-ഏ) വട്ടച്ചാവലിന്റെ പേർ. ചകോരകഃ (അ-പു-പ്ര-ഏ) ചകോരപ്പക്ഷിയുടെ പേർ. തിരസ്തിരിസ്തുഃ പുംസി ഇരശ്ച ഇരോ ഇത്യപി തിരിശ്ചതിത്തിരശ്ച സ്യാത്തിത്തിരി. സ്തൈത്തിരീയകഃ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ തിത്തിരഃ കുക്കുഭോലാവഃ എന്നുമാം. മയൂരപത്രശ്ചിത്രാംഗോ ജീവഞ്ജീവശ്ചജീവകഃ ജവാജീവസ്സഏവസ്യാജ്ജീവജീവക ഇത്യപി എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ ജീവാജീവശ്ചകോരകഃ എന്നും ജീവജീവച്ചകോരകഃ എന്നുമാം. മഹേശടീകയിൽ കക്കുഭഃ എന്നു പാഠം കാണപ്പെടുന്നു. ഉപദേശം കുക്കുഭഃ എന്നാകുന്നു.

കോയഷ്ടികഷ്ടിട്ടിഭകോ വർത്തകോ വർത്തികാദയഃ
ഗരുത് പക്ഷഃ ച്ഛദഃ പത്രം പതത്രഞ്ച തനൂരുഹം. ൩൪

കോയഷ്ടികഃ (അ-പു-പ്ര-ഏ) കള്ളൻകാണിയുടെ പേർ. ടിട്ടിഭകഃ (അ-പു-പ്ര-ഏ) കുതികലിക്കിപക്ഷിയുടെ പേർ. കോയഷ്ടികഷ്ടിടിഭകഃ എന്നുമാം. ടിട്ടിഭഷ്ടിടിഭശ്ചാസഃ എന്നു ശബ്ദ

വൃഹതരംഗിണിയിലുണ്ടു്. വൎത്തകഃ (അ-പു-പ്ര-ഏ) കാടപ്പക്ഷിയുടെ പേർ. വൎത്തികാദയഃ എന്നതിന്നു വൎത്തിക മുതലായതുകളും പക്ഷിവിശേഷങ്ങളാകുന്നു എന്നൎത്ഥമാകുന്നു. വൎത്തിക (ആ-സ്ത്രീ-പ്ര-ഏ) കാടയടിയാളിന്റെ പേർ. ആദിശബ്ദംകൊണ്ടു കപിഞ്ജലം മുതലായവയെ സംഗ്രഹിച്ചിരിക്കുന്നു. ഗരുൽ (ത-പു-പ്ര-ഏ) പക്ഷഃ ഛദഃ (അ-പു-പ്ര-ഏ) പത്രം പതത്രം തനൂരുഹം (അ-ന-പ്ര-ഏ) ഇവ ൬-ം ചിറകിന്റെ പേർ.

സ്ത്രീ പക്ഷതിഃ പക്ഷമൂലം ചഞ്ചുസ്ത്രോടിരുഭേ സ്ത്രിയൌ
പ്രഡീനോഡ്ഡീനസണ്ഡീനാന്യേതാഃ ഖഗഗതിക്രിയാഃ.

പക്ഷതിഃ (ഇ-സ്ത്രീ-പ്ര-ഏ) പക്ഷമൂലം (അ-ന-പ്ര-ഏ) ഇവ ൨-ം ചിറകിന്റെ കടയുടെ പേർ ചഞ്ചുഃ(ഉ-സ്ത്രീ-പ്ര-ഏ) ത്രോടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കൊക്കിന്റെ പേർ. പ്രഡീനം ഉഡ്ഡീനം സണ്ഡീനം (അ-ന-പ്ര-ഏ) ഇവ ൩-ം പക്ഷികളുടെ ഗതിവിശേഷങ്ങളുടെ പേർ. പ്രഡീനമെന്നതു് വിലങ്ങത്തിൽ പറക്കുന്നതിന്റെയും ഉഡ്ഡീനമെന്നതു മേല്പോട്ടു പറക്കുന്നതിന്റെയും സണ്ഡീനമെന്നതു കൂട്ടത്തോടുകൂടെ പറക്കുന്നതിന്റെയും പേരാകുന്നു എന്നു ധരിച്ചുകൊൾകയും വേണം.

പേശീ കോശോ ദ്വിഹീനേണ്ഡം കുലായോ നീഡമസ്ത്രിയാം
പോതഃ പാകോൎഭകോ ഡിംഭഃ പൃഥുകശ്ശാബകശ്ശിശുഃ,

പേശി (ഈ-സ്ത്രീ-പ്ര-ഏ) കോശഃ (അ-പു-പ്ര-ഏ) അണ്ഡം (അ-ന-പ്ര-ഏ) ഇവ ൩-ം മുട്ടയുടെ പേർ. കുലായഃ (അ-പു-പ്ര-ഏ) നീഡം (അ-ന-പ്ര-ഏ) അസ്ത്രിയാമെന്നു പറകയാൽ നീഡഃ എന്നും പ്രയോഗിക്കാമെന്നു അറിഞ്ഞുകൊൾക. ഇവ ൨-ം കൂടിന്റെ പേർ. പോതഃ പാകഃ അൎഭകഃ ഡിംഭഃ പൃഥുകഃ ശാബകഃ (അ-പു-പ്ര-ഏ) ശിശുഃ (ഉ-പു-പ്ര-ഏ) ഇവ ൭-ം കുട്ടിയുടെ പേർ.

സ്ത്രീപുംസൌ മിഥുനം ദ്വന്ദ്വം യുഗ്മന്തു യുഗളം യുഗം
സമൂഹനിവഹവ്യൂഹസന്ദോഹവിസരവ്രജാഃ. ൩൬
സ്തോമൌഘനികരവ്രാത വാരസംഘാതസഞ്ചയാഃ
സമുദായസ്സമുദയസ്സമവായശ്ചയോ ഗണഃ, ൩൭
സ്ത്രിയാന്തു സംഹതിർവൃന്ദം നികുരുംബം കദംബകം
വൃന്ദഭേദാസ്സമൈൎവ്വൎഗ്ഗസ്സംഘസാൎത്ഥൌ തു ജന്തുഭിഃ ൩൮
സജാതീയൈഃ കുലം യൂഥം തിരശ്ചാം പുന്നപുംസകം
പശൂനാം സമജോഽന്യേഷാം സമാജോഽഥ സധൎമ്മിണാം

സ്യാന്നികായഃ പുഞ്ജരാശീ ത്വുൽകരഃ കൂടമസ്ത്രിയാം
കാപോതശൌകമായൂരതൈത്തിരാദീനി തദ്ഗണേ
ഗൃഹാസക്താഃ പക്ഷിമൃഗാശ്ഛേകാസ്തേ ഗൃഹ്യകാശ്ച തേ.

സ്ത്രീപുംസൗ (അ-പു-പ്ര-ദ്വി) മിഥുനം ദ്വന്ദ്വം (അ-ന-പ്ര-ഏ) ഇവ ൩-ം ഒന്നു സ്ത്രീയും ഒന്നു പുരുഷനുമായ ഇരട്ടയുടെ പേർ യുഗ്മം യുഗളം യുഗം (അ-ന-പ്ര-ഏ) ഇവ ൩-ം ഇരട്ടയുടെ പേർ. സ്ത്രീപുംസൗ മിഥുനം ദ്വന്ദ്വം യുഗ്മമുതുയുഗളം യുഗമെന്നു പഠിച്ചിട്ടു് ചിലർ ദ്വന്ദ്വം യുഗ്മം യുഗളം യുഗം ഇവ ൪-ം ഇരട്ടയുടെ പേർ എന്നു പറഞ്ഞിരിക്കുന്നു. ഇവർക്കു—കാഷ്ഠാഗതസ്നേഹരസാനുവിദ്ധം ദ്വന്ദ്വാനിഭാവം ക്രിയയാ വിവവ്രുഃ ഇത്യാദി പ്രയോഗങ്ങളിലെ ദ്വന്ദ്വശബ്ദത്തിനു മിഥുനവാചിത്വം ദുർല്ലഭമാകയും ചെയ്യും. നമോവാകം ബ്രൂമോ നയനരമണീയായ പരയോസ്തവാസ്മൈ ദ്വന്ദ്വായ ഇത്യാദി സ്ഥലങ്ങളിൽ ദ്വന്ദ്വശബ്ദത്തിനു യുഗ്മവാചിത്വം സമതത്തിങ്കലും ദുർല്ലഭമത്രേ എന്നുള്ള ആക്ഷേപം വരുമ്പോൾ സ്ത്രീത്വപുംസ്ത്വങ്ങളുടെ ആരോപംകൊണ്ടു മിഥുനവാചിത്വംതന്നെ ഇഷ്ടമാകുന്നു എന്നു പറയുകയുമാം. ഈ വിഷയത്തിങ്കൽ ഇനിയുംചിലതു പറയേണ്ടതുണ്ടായിരുന്നു. വിസ്തരഭയം ഹേതുവായിട്ടു ചുരുക്കുന്നു. സമൂഹഃ നിവഹഃ വ്യൂഹഃ സന്ദോഹഃ വിസരഃ വ്രജഃ സ്തോമഃ ഓഘഃ നികരഃ വ്രാതഃ വാരഃ സംഘാതഃ സഞ്ചയഃ സമുദായഃ സമുദയഃ സമവായഃ ചയഃ ഗണഃ (അ-പു-പ്ര-ഏ) സംഹതിഃ (ഇ-സ്ത്രീ-പ്ര-ഏ) വൃന്ദം നികുരംബം കദംബകം (അ-ന-പ്ര-ഏ) ഇവ ൨൨ സമൂഹത്തിന്റെ പേർ. വൃന്ദഭേദാഃ എന്നതിന്നു് സമൂഹവിശേഷങ്ങൾ പറയപ്പെടുന്നു എന്നർത്ഥമാകുന്നു. വർഗ്ഗഃ (അ-പു-പ്ര-ഏ) സമസ്തക്കളുടെ സമൂഹത്തിന്റെ പേർ. സംഘഃ സാർത്ഥഃ (അ-പു-പ്ര-ഏ) ജന്തുസമൂഹത്തിന്റെ പേർ. കുലം (അ-ന-പ്ര-ഏ) തുല്യജാതികളായ ജന്തുക്കളുടെ സമൂഹത്തിന്റെ പേർ. യൂഥം (അ-ന-പ്ര-ഏ) പക്ഷ്യാദിസമൂഹത്തിന്റെ പേർ. പുന്നപുംസകമെന്നു പറകയാൽ യൂഥഃ എന്നു പുല്ലിംഗമായിട്ടും പ്രയോഗിക്കാം. സമജഃ (അ-പു-പ്ര-ഏ) പശുസമൂഹത്തിന്റെ പേർ. സമാജഃ (അ-പു-പ്ര-ഏ) അന്യസമൂഹത്തിന്റെ പേർ. നികായഃ (അ-പു-പ്ര-ഏ) സമാനമായ ധർമ്മത്തോടുകൂടിയവരുടെ സമൂഹത്തിന്റെ പേർ. പുഞ്ജഃ (അ-പു-പ്ര-ഏ) രാശിഃ (ഇ-പു-പ്ര-ഏ) ഉൽകരഃ (അ-പു-പ്ര-ഏ) കൂടം (അ-ന-പ്ര-ഏ) അസ്ത്രിയാമെന്നു പറകയാൽ കൂടഃ എന്നു പുല്ലിംഗമായിട്ടും പ്രയോഗിക്കാം. ഇവ ൪-ം ധാന്യാദിസമൂഹത്തിന്റെ പേർ. കാപോതം (അ-ന-പ്ര-

ഏ) മാടപ്രാവുകളുടെ സമൂഹത്തിന്റെ പേർ. ശൗകം (അ-ന-പ്ര-ഏ) തത്തകളുടെ സമൂഹത്തിന്റെ പേർ. മായൂരം (അ-ന-പ്ര-ഏ) മയിലുകളുടെ സമൂഹത്തിന്റെ പേർ. തൈത്തിരം (അ-ന-പ്ര-ഏ) ചിച്ചിരികളുടെ സമൂഹത്തിന്റെ പേർ. ആദിശബ്ദം കൊണ്ടു ബാകം മുതലായവയെ സംഗ്രഹിച്ചിരിക്കുന്നു. ചേരകാഃ ഗൃഹ്യകാഃ (അ-പു-പ്ര-ബ) ഇവ ൨-ം കൂടിയിൽപോരുന്ന പക്ഷികളുടേയും മൃഗങ്ങളുടേയും പേർ. ഇതിനുതാഴെ മാൎജ്ജാരികാ ഗന്ധമൂഷ്യാമാതാ തു സ്യാൽപിപീലികാ എന്ന അൎദ്ധശ്ലോകവും മാൎജ്ജാരികാ (സ്ത്രീ-ആ) ഗന്ധമൂഷ്യാ (സ്ത്രീ-ആ)൨-ം കസ്തൂരിമൃഗം. മാതാ(സ്ത്രീ-ആ) പിപീലികാ (സ്ത്രീ-ആ) ൨-ം എറുമ്പു. എന്നു അതിന്റെ വിവരണവും തമിഴ്കത്തിൽ കാണുന്നു. മഹേശ്വരടീകയിൽ കാണുന്നതുമില്ല. വേറെ ചില പുസ്തകങ്ങളിലും പാഠിച്ചു. അതുകളിലുമില്ല. അതു ഹേതുവായിട്ടു അതു ചേൎത്തിട്ടുമില്ല.

ഇതി മൃഗവൎഗ്ഗഃ.

---

## മനുഷ്യവൎഗ്ഗപ്രാരംഭഃ

---

മനുഷ്യാ മാനുഷാ മൎത്ത്യാ മനുജാ മാനവാ നരാഃ  
സ്യുഃ പുമാംസഃ പഞ്ചജനാഃ പുരുഷാഃ പൂരുഷാഃ നരഃ. ൧

മനുഷ്യാഃ, മാനുഷാഃ, മൎത്ത്യാഃ, മനുജാഃ, മാനവാഃ, നരാഃ(അ-പു-പ്ര-ബ). പുമാംസഃ (സ-പു-പ്ര-ഏ) പഞ്ചജനാഃ. പുരുഷാഃ പൂരുഷാഃ (അ-പു-പ്ര-ബ) നരഃ (ഋ-പു-പ്ര-ബ) ഇവ ൧൧-ം മനുഷ്യരുടെ പേർ. പുമാംസഃ ഇത്യാദികളായ ശബ്ദത്തിനും പുംവ്യക്തിമാത്രത്തിങ്കൽ പ്രായേണ പ്രയോഗമുണ്ടെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു.

സ്ത്രീ യോഷിദബലാ യോഷാ നാരീ സീമന്തിനീ വധൂഃ  
പ്രതീപദൎശിനീ വാമാ വനിതാ മഹിളാ തഥാ. ൨

സ്ത്രീ (ഈ-സ്ത്രീ-പ്ര-ഏ) യോഷിൽ (ത-സ്ത്രീ-പ്ര-ഏ) അബലാ യോഷാ (ആ-സ്ത്രീ-പ്ര-ഏ) നാരീ സീമന്തിനീ (ഈ-സ്ത്രീ-പ്ര-ഏ) വധൂഃ (ഊ-സ്ത്രീ-പ്ര-ഏ) പ്രതീപദൎശിനീ (ഈ-സ്ത്രീ-പ്ര-ഏ) വാമാ വനിതാ മഹിളാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൧൧-ം സ്ത്രീയുടെ പേർ. തഥാശബ്ദംകൊണ്ടു മഹിളാശബ്ദസാദൃശ്യമുള്ള മഹ

ളാശബ്ദത്തെയും മഹേളാശബ്ദത്തെയും സംഗ്രഹിച്ചിരിക്കുന്നു. മഹിളാമഹേളാലസാഃ എന്നും സ്ഫായത്തിപാസ്തമഥ മഹിതോദ്ദാമഹേളാമഹേളാഃ എന്നും പ്രയോഗവുമുണ്ടു്. സ്ത്രീവധ്വർജ്ജോഷിതാജ്ജോഷി ദ്യോഷിതായോഷിദിത്യപി എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ സ്ത്രീജോഷിദബലാ എന്നുമാം. ജോഷായോഷാബലാനാരീ എന്നുമുണ്ടാകയാൽ യോഷാശബ്ദത്തിന്റെ സ്ഥാനത്തു ജോഷാ എന്നുമാം.

വിശേഷാസ്ത്വംഗനാ ഭീരുഃ കാമിനീ വാമലോചനാ
പ്രമദാ മാനിനീ കാന്താ ലലനാ ച നിതംബിനീ. ൯

വിശേഷാഃ എന്നതിന്നു സ്ത്രീവിശേഷങ്ങൾ പറയപ്പെടുന്നു എന്നർത്ഥമാകുന്നു. അംഗനാ (ആ-സ്ത്രീ-പ്ര-ഏ) നല്ല ശരീരത്തോടുകൂടിയവളുടെ പേർ. ഭീരുഃ (ഊ-സ്ത്രീ-പ്ര-ഏ) ഭയമുള്ളവളുടെ പേർ. കാമിനീ (ഈ-സ്ത്രീ-പ്ര-ഏ) കാമമുള്ളവളുടെ പേർ. വാമലോചനാ (ആ-സ്ത്രീ-പ്ര-ഏ) മനോഹരമായ കണ്ണോടുകൂടിയവളുടെ പേർ. പ്രമദാ (ആ-സ്ത്രീ-പ്ര-ഏ) പ്രബലമായ കാമവേശത്തോടുകൂടിയവളുടെ പേർ. മാനിനീ (ഈ-സ്ത്രീ-പ്ര-ഏ) പ്രണയകോപമുള്ളവളുടെ പേർ. കാന്താ (ആ-സ്ത്രീ-പ്ര-ഏ) മനോഹരയായിരിക്കുന്നവളുടെ പേർ. ലലനാ (ആ-സ്ത്രീ-പ്ര-ഏ) ലലനത്തോടുകൂടിയവളുടെ പേർ. ലാളിക്കപ്പെട്ടവളുടെ പേരെന്നു താല്പര്യം. നിതംബിനീ (ഈ-സ്ത്രീ-പ്ര-ഏ) നല്ല നിതംബത്തോടുകൂടിയവളുടെ പേർ.

സുന്ദരീ രമണീ രാമാ കോപനാ സൈവ ഭാമിനീ
വരാരോഹാ മത്തകാശിന്യുത്തമാ വരവൎണ്ണിനീ. ൰

സുന്ദരീ (ഈ-സ്ത്രീ-പ്ര-ഏ) ശോഭനങ്ങളായിരിക്കുന്ന അവയവങ്ങളോടുകൂടിയവളുടെ പേർ. രമണീ (ഈ-സ്ത്രീ-പ്ര-ഏ) രതിയെ ഉണ്ടാക്കുന്നവളുടെ പേർ. രാമാ (ആ-സ്ത്രീ-പ്ര-ഏ) രമിക്കുന്നവളുടെ പേർ. കോപനാ (ആ-സ്ത്രീ-പ്ര-ഏ) ഭാമിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കോപിക്കശീലമായുള്ളവളുടെ പേർ. വരാരോഹാ (ആ-സ്ത്രീ-പ്ര-ഏ) മത്തകാശിനീ (ഈ-സ്ത്രീ-പ്ര-ഏ) ഉത്തമാ (ആ-സ്ത്രീ-പ്ര-ഏ) വരവൎണ്ണിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ഉത്തമസ്ത്രീയുടെ പേർ. സ്ത്രീയോഷിദബലേത്യാദി ശ്ലോകത്രയത്തെ പ്രാചീനപാഠത്തെ അനുസരിച്ചു കാണിക്കയും പ്രാചീനവിവരണത്തെ അനുസരിച്ചു മേൽപ്രകാരം വിവരിക്കുകയും ചെയ്തു. പാഠവും വിവരണവും മേൽപ്രകാരമായാൽ അനുചിതകൎമ്മാരംഭസ്സംഘടിതോദ്യോ ബലീയസാ സ്സഭാ പ്രമദാജനവിശ്വാസോ

നാശദോദരാണീചതാരി ഇത്യാദി പ്രയോഗങ്ങൾ വിരുദ്ധങ്ങളാകയും ചെയ്യും. മേല്പറഞ്ഞ ശ്ലോകത്തിൽ പ്രമദാജനവിശ്വാസഃ എന്ന പദത്തിന്നു് വിവക്ഷിതമായിരിക്കുന്ന അൎത്ഥം സ്ത്രീജനവിശ്വാസമെന്നാകുന്നു. ആയതു് തോന്നണമെങ്കിൽ പ്രമദാശബ്ദത്തിന്നു സ്ത്രീ എന്നുതന്നെ അൎത്ഥമായിരിക്കണം. പ്രബലമായിരിക്കുന്ന കാമവേഗത്തോടുകൂടിയ സ്ത്രീ എന്നൎത്ഥമായാൽ അപ്രകാരമല്ലാത്തവളെ വിശ്വസിക്കാമെന്നു വരും. ആയതു് സിദ്ധാന്തവിരുദ്ധമാകുന്നു. അത്രയുമല്ല; സന്ദഷ്ടാധരപല്ലവാസചകിതംഹസ്താഗ്രമാധുന്വതീ മാമാമുഞ്ചശഠേതികോപവചനൈരാനൎത്തിതഭ്രൂലതാ സീൽകാരാഞ്ചിതലോചനാ സപുളകംയൈശ്ചുംബിതാമാനിനീ പ്രാപ്തംതൈരമൃതം ശ്രമായമധിരതാമൂഢൈസ്സുരൈസ്സാഗരഃ ഇത്യാദി പ്രയോഗങ്ങളും അപ്രകാരംതന്നെ എന്നു വരും. മേല്പറഞ്ഞ ശ്ലോകത്തിങ്കലെ മാനിനീശബ്ദത്തിന്നു് വേമഭൂപാലൻ രമണി എന്നൎത്ഥത്തെ കാണിക്കയും ഈൎഷ്യാകൃതകോപമുള്ളവൾ എന്നുള്ള അൎത്ഥത്തെ വിവക്ഷിച്ചിട്ടില്ലെന്നു പറകയും ചെയ്തിരിക്കുന്നു. അതിനോടടുത്ത ഭാഗത്തിൽ മാനിനീശബ്ദം സ്ത്രീ സംജ്ഞാമാത്രജ്ഞാപകമാകുന്നു എന്നുമുണ്ടു്. ഇപ്പറഞ്ഞതൊന്നും മാനിനീശബ്ദത്തിന്നു മേൽവിവരിച്ചപ്രകാരമല്ലാതെ അൎത്ഥമില്ല എങ്കിൽ ചേരുന്നതായി വരികയുമില്ല. ഇതുകൾ കൂടാതെ ഛായാസംശ്രയതേതലം വിടപിനാം ശ്രാന്തേവപാന്ഥൈസ്സമം മൂലംയാതിസരോജലസ്യജഡതാശ്ലാഘ്നാവമീനൈസ്സമംഅത്യുചാമത്യുഷ്ണഹിമാംശുദീധിതിരപിസ്തബ്ധേവലോകൈസ്സമം നിദ്രാഗൎഭഗൃഹംസമംപ്രവിശതിക്ലാന്തേവകാന്താജനൈഃ, ഇത്യാദി പ്രയോഗവിരോധവുമുണ്ടു്. മേൽപറഞ്ഞ ശ്ലോകത്തിങ്കലെ കാന്താജനൈഃ എന്ന പദത്തിന്നു സ്ത്രീജനൈഃ എന്നൎത്ഥമാകുന്നു. കാന്താശബ്ദത്തിന്നു മനോഹരയായ സ്ത്രീ എന്നുതന്നെ അൎത്ഥമായാൽ ആയതു സിദ്ധിക്കയുമില്ല, എന്നുമാത്രമല്ല അമനോഹരകളായിരിക്കുന്ന സ്ത്രീകൾ ഗൎഭഗൃഹത്തെ പ്രാപിച്ചില്ല എന്നു തോന്നുകയും ചെയ്യും. ആയതു മദ്ധ്യാഹ്നസ്വഭാവസാമഗ്രീ പ്രത്യായനവിരോധിയാകയാൽ സഹൃദയസമ്മതമാകയുമില്ല. മേല്പറഞ്ഞ വിരോധങ്ങളുണ്ടെന്നുതന്നെ അല്ല, വേറെയും ദോഷമുണ്ടു്. അംഗനാ എന്നതിന്നു പ്രശസ്തമായ അംഗമുള്ളവൾ എന്നു് അൎത്ഥമാകുന്നു. സുന്ദരീശബ്ദത്തിന്റെ അൎത്ഥവും അതിനോടുസമാനമാകയാൽ രണ്ടും പൎയ്യായങ്ങളാകുന്നു എന്നു പറയാതെ നിൎവ്വാഹമില്ല. ആയവസ്ഥയ്ക്കു് വിശേഷാസ്ത്വംഗനാഭീരുഃ കാമിനീവാമലോചനാ സുന്ദരീരമണീരാമാ ഇങ്ങിനെ രണ്ടു ഭാ

ങ്ങളിൽ പറയാതെ കോപനാസൈവഭാമിനീ എന്നു പറഞ്ഞതുപോലെ ഒരേടത്തുതന്നെ പറയേണ്ടതായിരുന്നു അയതു ചെയ്യാത്തതിനാൽ ഗ്രന്ഥത്തിന്നു ശുദ്ധിയില്ലെന്നും വരും. ആയതു കൊണ്ടു വനിതാമഹിളാതഥാ എന്നതിന്റെ ശേഷം പ്രമദാമാനിനീകാന്താലലനാചനിതംബിനീ സുന്ദരീരമണീരാമാ കോപനാസൈവഭാമിനീ എന്നു പഠിച്ചുകൊൾകയും വിശേഷാസ്ത്വംഗനാഭിരുഃ കാമിനീവാമലോചനാ എന്നുള്ളതു് അനേകപുസ്തകങ്ങളിലുണ്ടായിരുന്നാലും അരവിന്ദമശോകഞ്ചേത്യാദി ശ്ലോകമെന്നപോലെ ചേൎത്തു പഠിക്കപ്പെട്ടുവരുന്നതാകുന്നു എന്നു വിചാരിച്ചുകൊൾകയും വേണം. ശബ്ദവ്യൂഹതരംഗിണിയിലും സ്ത്രീ വധൂൎജ്ജോഷിതാ ജോഷിദ്യോഷിതായോഷിദിത്യപി ജോഷായോഷാബലാനാരീ മഹേളാമഹിളേതിച പ്രതിപദൎശിനീ വാമാ കാന്താ സീമന്തിനീതഥാ പ്രമദാമാനിനീ ച സ്യാദ്വനിതാ ലലനാ ചസാ എന്നുള്ള വചനംകൊണ്ടു കാന്താപ്രമദാ മാനിനീ ലലനാ എന്ന ഈ നാലുശബ്ദങ്ങളും സ്ത്രീമാത്രവാചകങ്ങളായി പറയപ്പെട്ടിരിക്കുന്നു എന്നും അറിഞ്ഞുകൊൾക. നിതംബിനീ സുന്ദരീ രമണീ രാമാ ഇവ ൪-ം സൌന്ദൎയ്യമുള്ളവളുടെ പേരാകുന്നു. കോപനാസൈവഭാമിനീ എന്നതിന്നു യാ കോപനാസാ ഏവ ഭാമിനീ എന്നു യച്ഛബ്ദത്തെ അധ്യാഹരിച്ചു് അനയിച്ചു്, യാവളൊരുത്തി കോപനയാകുന്നുവോ അവൾതന്നെ ഭാമിനിയാകുന്നതു എന്നൎത്ഥമാകുന്നു എന്നു ധരിച്ചുകൊൾകയും വേണം. മാനിനീശബ്ദത്തിന്നു് വേമഭൂപാലൻ രമണി എന്നു വ്യാഖ്യാനിച്ചതു് ഇപ്രകാരമായാലും ചേൎന്നില്ലല്ലോ എന്നു വിചാരിക്കുന്നു എങ്കിൽ അപ്രകാരമുള്ള വ്യാഖ്യാനത്തിന്റെ സംഗതി പറയാം. സംയോഗോ വിപ്രയോഗശ്ച സാഹചൎയ്യം വിരോധിതാ അൎത്ഥഃപ്രകരണം ലിംഗം ശബ്ദസ്യാന്യസ്യസന്നിധിഃ സാമൎത്ഥ്യമൌചിതീദേശഃ കാലോ വ്യക്തിസ്സ്വരാദയഃ ശബ്ദാൎത്ഥസ്യാനവച്ഛേദേ വിശേഷസ്മൃതിഹേതവഃ എന്നു ഭൎത്തൃഹരിവാക്യമുണ്ടു്. ഇതിന്റെ അൎത്ഥം ഒരു ശബ്ദത്തിന്റെ അൎത്ഥങ്ങൾ അനേകങ്ങളായാൽ അവിശേഷേണ അതുകൾ എല്ലാം തോന്നുമെന്നല്ലാതെ വിശേഷോപസ്ഥിതി ഉണ്ടാകയുമില്ല. അപ്രകാരം വരുന്നേടത്തു് സംയോഗാദികൾ വിശേഷോപസ്ഥിതിഹേതുക്കളായി ഭവിക്കുമെന്നാകുന്നു. സംയോഗമെന്നതു് ഒരു ശബ്ദത്താൽ പറയപ്പെടുന്ന അനേകാൎത്ഥങ്ങളിൽവെച്ചു് ഒന്നിൽ ഇരിക്കുന്ന അൎത്ഥാന്തരസംബന്ധമാകുന്നു. അതിന്നു വിശേഷബോധത്തെക്കുറിച്ചു ഹേതുതാമുണ്ടു്. ഉദാഹരണം ശംഖചക്രധരോഹരിഃ എന്നാകുന്നു.

ഹരിശബ്ദം വിഷ്ണുവിനെ എന്നപോലെ യമാനിലാദികളെയും പറയുന്നതാകയാൽ ഹരിഃ എന്നു പ്രയോഗിച്ചാൽ വിഷ്ണുയമാദികളുടെ ബോധമുണ്ടാകുമെന്നല്ലാതെ വിഷ്ണു എന്നുതന്നെ അതിങ്കൽ നിന്നു ബോധം സിദ്ധിപ്പാൻ വഴിയില്ല. അപ്രകാരമിരിക്കുമ്പോൾ ഹരിശബ്ദത്താൽ പറയപ്പെടുന്ന അൎത്ഥങ്ങളിൽവെച്ചു് ഒന്നായ വിഷ്ണുവിങ്കൽ തന്നെ ഇരിക്കുന്ന അൎത്ഥാന്തരമായ ശംഖചക്രസംബന്ധത്തെ ശംഖചക്രധരഃ എന്ന ശബ്ദംകൊണ്ടു പറകയാൽ വിഷ്ണു എന്നുള്ള വിശേഷംതന്നെ തോന്നുന്നു. ഇപ്രകാരം സ്ഥലാന്തരങ്ങളിലും ഗ്രഹിച്ചുകൊൾക. വിപ്രയോഗമെന്നതു സംയോഗാഭാവമാകുന്നു. സംയോഗത്തിന്നു് യാതൊരു പ്രകാരമോ അപ്രകാരംതന്നെ സംയോഗാഭാവരൂപമായിരിക്കുന്ന വിപ്രയോഗത്തിന്നും വിശേഷബോധത്തെക്കുറിച്ചു ഹേതുത്വമുണ്ടു്. ഉദാഹരണം—അശംഖചക്രോ ഹരിഃ എന്നാകുന്നു. ഇതു് ഒരു രാജാവിനെക്കുറിച്ചു് ഒരുത്തന്റെ സ്തുതിവാക്യമാകുന്നു. അങ്ങുന്നു് ശംഖചക്രങ്ങളോടുകൂടാതെ ഇരിക്കുന്ന ഹരിയാകുന്നു എന്നു് അതിന്റെ അൎത്ഥമാകുന്നു. ഇവിടെ ഹരിശബ്ദത്തിങ്കൽ നിന്നു വിഷ്ണു എന്നുള്ള അൎത്ഥംതന്നെ തോന്നുന്നു. അതിന്നു് ശംഖചക്രസംയോഗാഭാവം ഹേതുവാകുന്നു. ഇപ്രകാരം സ്ഥലാന്തരത്തിങ്കലും ഗ്രഹിച്ചുകൊൾക. സാഹചൎയ്യമെന്നതു് ഒരു ശബ്ദത്താൽ പറയപ്പെടുന്ന അനേകാൎത്ഥങ്ങളിൽവെച്ചു് ഒന്നിനോടുകൂടെ മറ്റൊന്നിനുള്ള ഒരുമിച്ചുനടപ്പാകുന്നു. അതിന്നും വിശേഷബോധത്തെക്കുറിച്ചു് ഹേതുത്വമുണ്ടു്. ഉദാഹരണം—രാമലക്ഷ്മണൌ എന്നാകുന്നു. രാമശബ്ദം ദശരഥന്റെ ജ്യേഷ്ഠപുത്രനെയും ബലഭദ്രനെയും പറയുന്നതാകയാൽ വിവക്ഷിതാൎത്ഥം ഏതെന്നറിവാൻ കേവലമായതിന്റെ പ്രയോഗത്തിങ്കൽ ഉപായമില്ല. മേൽപറഞ്ഞ ഉദാഹരണത്തിങ്കലെ രാമശബ്ദം ദശരഥന്റെ ജ്യേഷ്ഠപുത്രനെ പറയുന്നതാകുന്നു എന്നു തോന്നുന്നതുമുണ്ടു്. അതിന്നു് ലക്ഷ്മണസാഹചൎയ്യം ഹേതുവാകുന്നു. സ്ഥലാന്തരത്തിങ്കലും ഇപ്രകാരം ഗ്രഹിച്ചുകൊൾക. വിരോധിതാ എന്നതു് ഒരു ശബ്ദത്താൽ പറയപ്പെടുന്ന അനേകാൎത്ഥങ്ങളിൽ ഒന്നിനോടുകൂടി വേറെ ഒന്നു് ഇരിക്കായ്കയും തമ്മിലുള്ള ശത്രുത്വവുമാകുന്നു. അതുകൾക്കും വിശേഷബോധഹേതുത്വമുണ്ടു്. ഉദാഹരണം—തമഹാനിശയാചാരാൻ രാമോയുദ്ധ്യദ്ദശാനനം എന്നാകുന്നു. നിശാശബ്ദത്തിന്നു രാത്രി എന്നും മഞ്ഞളെന്നും അൎത്ഥം ഉണ്ടു്. മേൽപറഞ്ഞ ഉദാഹരണത്തിലെ നിശാശബ്ദത്തിന്റെ അൎത്ഥം രാത്രി എന്നുതന്നെ തോന്നുകയും ചെയ്യുന്നു. അതിനെക്കുറിച്ചു്, രാത്രിരൂപമായ നിശാശ

ബ്ദാൎത്ഥത്തിന്ന് ബാഹുശബ്ദത്തിന്റെ അൎത്ഥമായ പാകലോടുകൂടിയിരിക്കായ്ക എന്നുള്ള വിരോധിത്വം ഹേതുവാകുന്നു. രാമപദംകൊണ്ട് ദശരഥന്റെ ജ്യേഷ്ഠപുത്രനെ തോന്നുന്നതിനെക്കുറിച്ച് രാവണശത്രുത്വരൂപമായ വിരോധിത്വം ഹേതുവാകുന്നു. സ്ഥലാന്തരങ്ങളിലും മേല്പ്രകാരം ഗ്രഹിച്ചുകൊൾക. അൎത്ഥമെന്നുള്ളത് പ്രയോജനമാകുന്നു. അതും വിശേഷബോധം പ്രതിഹേതുവാകുന്നു. ഉദാഹരണം—പ്രണമത്യപവൎഗ്ഗായ സ്ഥാണുംകശ്ചിദചിരാദ്ഗ്രണീഃ എന്നാകുന്നു. സ്ഥാണുശബ്ദം കൊമ്പുകളോടു കൂടാതെ നില്ക്കുന്ന മരത്തെയും പരമശിവനെയും പറയുന്നതാകുന്നു. മേല്പറഞ്ഞ ഉദാഹരണത്തിങ്കലെ സ്ഥാണുശബ്ദം പരമശിവനെത്തന്നെ പറയുകയും ചെയ്യുന്നു. അതിനെക്കുറിച്ചു മോക്ഷരൂപമായ പ്രയോജനം ഹേതുവാകുന്നു. മോക്ഷവാചകമായ അപവൎഗ്ഗപദംകൂടെ ഇല്ലെങ്കിൽ മരത്തിന്റെ കുറ്റിയെ നമസ്കരിക്കുന്നു എന്നായിരിക്കുമോ എന്നും സംശയിക്കും. സ്ഥലാന്തരങ്ങളിലും ഇപ്രകാരംതന്നെ ഗ്രഹിച്ചുകൊൾക. പ്രകരണമെന്നത് പറയുന്നവന്റെയും കേൾക്കുന്നവന്റെയും ബുദ്ധിയോടുള്ള സംബന്ധമാകുന്നു. അതും വിശേഷബോധം പ്രതിഹേതുവാകുന്നു. ഉദാഹരണം—രാമോസൌ ഭുവനേഷു വിക്രമഗുണൈഃ പ്രാപ്തഃ പ്രസിദ്ധിംപരാ മസ്മദ്ഭാഗ്യവിപൎയ്യയാദ്യദിപരം ദേവോനജാനാതിതം വന്ദീവൈഷയശാംസി ഗായതി മരുദ്യസ്യൈകബാണാഹതി ശ്രേണീഭൂതവിവിശാലസാലവിവരോദ്ഗീൎണ്ണൈസ്സപ്തഭിഃ എന്ന ശ്ലോകമാകുന്നു. മേല്പറഞ്ഞ ശ്ലോകം രാവണഭൃത്യന്റെ വാക്കാകയാൽ അവന്റെ ബുദ്ധിയോടുള്ള സംബന്ധം ദേവശബ്ദത്തിങ്കൽനിന്നു രാവണൻ എന്നുള്ള അൎത്ഥബോധത്തെ ഉണ്ടാക്കുന്നു. ഉദാഹരണാന്തരങ്ങളിലും ഇങ്ങിനെ ഗ്രഹിച്ചുകൊൾക. ലിംഗം എന്നത് ഒരു ശബ്ദത്താൽ പറയപ്പെടുന്ന അനേകാൎത്ഥങ്ങളിൽവെച്ച് ഒന്നിങ്കൽ അന്യാൎത്ഥങ്ങളിൽ ഇരിക്കാതെ ഉള്ള ധൎമ്മത്തിന്റെ സംബന്ധമാകുന്നു. അതും വിശേഷബോധം പ്രതിഹേതുവാകുന്നു. ഉദാഹരണം—പ്രാപ്തംപ്രഹൎത്തുമാത്മാനം മദനം ദഹതിസ്മയഃ സ ദേവസ്സൎവ്വദാ തുഭ്യംവൈരാഗ്യായ പ്രസീദതാൽ എന്നുള്ള ശ്ലോകമാകുന്നു. മദനശബ്ദത്തിന്ന് കാമദേവനെന്നും മലങ്കാരമരമെന്നും അൎത്ഥമുണ്ടാകയാൽ മദനം ദഹതിസ്മ എന്നു പറഞ്ഞാൽ കാമദേവനെ ഭസ്മമാക്കി എന്നും മലങ്കാരമരത്തെ ഭസ്മമാക്കി എന്നും അതിന്റെ അൎത്ഥമായി ഗ്രഹിക്കാം. മേല്പറഞ്ഞ ശ്ലോകത്തിങ്കൽ അപ്രകാരമല്ല. കാമദേവനെ എന്നുതന്നെ ഗ്രഹിക്ക

ന്നു. അതിനെക്കുറിച്ചു് മലങ്കാരമരത്തിലിരിക്കാത്തതായ ധൎമ്മസംബന്ധം ഹേതുവാകുന്നു. ഒരുത്തനെ പ്രഹരിപ്പാനായിക്കൊണ്ടു് അടുത്തുചെല്ലുക എന്നതു് മലങ്കാരമരത്തിങ്കൽ ഇരിക്കാത്തതാകുന്നു. അതിനെ മദനവിശേഷണമാക്കിപ്പറകകൊണ്ടു് മലങ്കാര എന്നുള്ള അൎത്ഥത്തെ ഗ്രഹിച്ചുകൂടാ എന്നുവന്നു. സ്ഥലാന്തരങ്ങളിലും ഇപ്രകാരം വിചാരിച്ചുകൊൾക. അന്യശബ്ദത്തിന്റെ സന്നിധി എന്നതു് നിയമേന ഗ്രഹിക്കപ്പെട്ട അൎത്ഥത്തോടുകൂടിയ ശബ്ദത്തിന്റെ അടുപ്പമാകുന്നു. അതും വിശേഷബോധത്തെക്കുറിച്ചു് ഹേതുവാകുന്നു. ഉദാഹരണം—ദേവോ മുരാന്തകഃ പാതു എന്നാകുന്നു. അതിങ്കലുള്ള ദേവശബ്ദം മുരനാകുന്ന അസുരനെക്കൊന്നവൻ എന്നു നിയമേന ഗ്രഹിക്കപ്പെട്ട അൎത്ഥത്തോടുകൂടിയ മുരാന്തകശബ്ദത്തിന്റെ അടുപ്പം ഹേതുവായിട്ടു് ബ്രഹ്മാദികളെപ്പറയാതെ വിഷ്ണുവിനെത്തന്നെ പറയുന്നു. ഉദാഹരണാന്തരങ്ങളിലും ഇപ്രകാരം ഗ്രഹിച്ചുകൊൾക. സാമൎത്ഥ്യം എന്നതു് ഹേതുത്വമാകുന്നു. അതും വിശേഷബോധം പ്രതി ഹേതുവാകുന്നു. ഉദാഹരണം—മധുനാ കോകിലോ മത്തഃ എന്നാകുന്നു. അതിങ്കലുള്ള മധുശബ്ദം കോകിലമദഹേതുവായ ചൈത്രമാസത്തെപ്പറയുന്നു. കോകിലമദഹേതുവല്ലാത്തതായ പൂന്തേൻ മുതലായതിനെ പറകയുമില്ല. പൂന്തേൻ മുതലായതിന്നു് കോകിലമദസാമൎത്ഥ്യമില്ല എന്നും ചൈത്രമാസത്തിന്നു് അതുണ്ടു് എന്നും പ്രസിദ്ധമാകുന്നു. സ്ഥലാന്തരങ്ങളിലും ഇപ്രകാരം ഗ്രഹിച്ചുകൊൾക. ഔചിതി എന്നതു് കൂടെപ്പറയപ്പെട്ട ശബ്ദത്തിങ്കൽനിന്നു ഗ്രഹിക്കപ്പെടുന്ന അൎത്ഥത്തിന്റെ അന്വയയോഗ്യതയാകുന്നു. അതും വിശേഷബോധം പ്രതി ഹേതുവാകുന്നു. ഉദാഹരണം—പ്രജഹർഷയുവാ കശ്ചിദ്വീക്ഷ്യ കസ്യാശ്ചിദാനനം എന്നാകുന്നു. അതിങ്കലുള്ള ആനനശബ്ദം കേവലാനനശബ്ദമെന്നതുപോലെ കണ്ണിന്നു നേരെയുള്ള മുഖത്തെയും കണ്ണിന്നു നേരെ ഉള്ളതല്ലാത്ത മുഖത്തെയും സാമാന്യേന പറയാതെ നേരെ ഉള്ള മുഖത്തെ മാത്രം പറയുന്നു. അപ്രകാരമുള്ള ബോധത്തെക്കുറിച്ചു് അതിനോടുകൂടെ പറയപ്പെട്ട ശബ്ദത്തിങ്കൽനിന്നു ഗ്രഹിക്കപ്പെടുന്നതായ വീക്ഷണമെന്ന അൎത്ഥത്തിന്റെ അന്വയയോഗ്യത്വം ഹേതുവാകുന്നു. ഉദാഹരണാന്തരങ്ങളിലും ഇപ്രകാരം ഗ്രഹിച്ചുകൊൾക. ദേശമെന്നതു് നഗരാദിപ്രദേശമാകുന്നു. അതിന്നും വിശേഷബോധം പ്രതി ഹേതുത്വമുണ്ടു്. ഉദാഹരണം—ഈശ്വരോ നഗരേ ഭാതി എന്നാകുന്നു. ഈശ്വരശബ്ദം പരമേശ്വരനെയും രാജാവിനെയും സാമാന്യേന പറയുന്നതാ

യാലും മേല്പറഞ്ഞ ഉദാഹരണത്തിങ്കലെ ഈശ്വരശബ്ദത്തിങ്കൽനിന്നു് രാജാവെന്നുള്ള അൎത്ഥംതന്നെ ഗ്രഹിക്കപ്പെടുന്നു. അപ്രകാരം ഉള്ള വിശേഷബോധത്തെ ഉണ്ടാക്കുന്നതു് നഗരരൂപദേശസംബന്ധം ഹേതുവായിട്ടാകുന്നു. സ്ഥലാന്തരങ്ങളിലും ഇങ്ങിനെ ഗ്രഹിച്ചുകൊൾക. കാലം എന്നതു് രാവു പകൽ മുതലായതാകുന്നു. അതിനും വിശേഷബോധം പ്രതിഹേതുതാവുണ്ടു്. ഉദാഹരണം—രാത്രൗഭാതിവിഭാവസുഃ എന്നാകുന്നു. അതിങ്കലെ വിഭാവസു ശബ്ദത്തിങ്കൽനിന്നു അഗ്നി എന്നുള്ള അൎത്ഥം നിയമേന തോന്നുന്നു. വിഭാവസു ശബ്ദത്തിന്നു് അഗ്നി എന്നും സൂൎയ്യൻ എന്നും അൎത്ഥമുണ്ടു്. അപ്രകാരമിരിക്കുമ്പോൾ അഗ്നി എന്നുള്ള വിശേഷബോധത്തെക്കുറിച്ചു രാത്രി രൂപകാലസംബന്ധം കാരണമാകുന്നു. ഉദാഹരണാന്തരങ്ങളിലും ഇപ്രകാരം ഗ്രഹിച്ചുകൊൾക. വ്യക്തി എന്നതു് പുംസ്ത്വാദിയാകുന്നു. അതിനും വിശേഷബോധം പ്രതിഹേതുതാവുമുണ്ടു്. ഉദാഹരണം—മിത്രോഭാതി എന്നും മിത്രാഭാതി എന്നും മിത്രംഭാതി എന്നുമാകുന്നു. മൂന്നുദാഹരണങ്ങളിലും മിത്രശബ്ദംതന്നെ ചേൎന്നിരിക്കുന്നു. അതു കേവലം ആയിരുന്നാൽ ആദിത്യനേയും മൈത്രേയനെന്ന മുനിയുടെ മാതാവിനേയും സുഹൃത്തിനേയും സാമാന്യേന പറയേണ്ടതിന്നു് ശക്തി ഉള്ളതുമാകുന്നു. എങ്കിലും മേൽപറഞ്ഞ ഉദാഹരണങ്ങളിൽ ഒന്നാമത്തേതിലുള്ളതു് ആദിത്യനെത്തന്നെയും രണ്ടാമത്തേതിലുള്ളതു് മിത്രാ എന്നു പേരോടുകൂടിയവളായും മേൽപറയപ്പെട്ടവളുമായ ഒരുത്തിയെത്തന്നെയും മൂന്നാമത്തേതിലുള്ളതു് സുഹൃത്തിനെത്തന്നെയും ബോധിപ്പിക്കുന്നു. അപ്രകാരമുള്ള ബോധത്തെക്കുറിച്ചു് പുംസ്ത്വവും സ്ത്രീത്വവും നപുംസകത്വവും ഹേതുവാകുന്നു. ഉദാഹരണാന്തരങ്ങളിലും ഇപ്രകാരം ഗ്രഹിച്ചുകൊൾക. സ്വരമെന്നതു ഉദാത്താദിയാകുന്നു. അതിനും വിശേഷബോധം പ്രതിഹേതുതാവുമുണ്ടു്. ഉദാഹരണം—ഇന്ദ്രശത്രുഃ ഇത്യാദിയാകുന്നു. ഇന്ദ്രനാകുന്ന ശത്രുവോടുകൂടിയവൻ എന്നും അൎത്ഥമുണ്ടു്. ഇപ്പറഞ്ഞതു സ്വരാംശത്തിങ്കൽ ഉദാസീനമായ ഉച്ചാരണത്തിങ്കലാകുന്നു. അതുതന്നെ ഷഷ്ഠീതൽപുരുഷസമാസത്തിന്റെ സ്വരത്തോടുകൂടി ഉച്ചരിച്ചാൽ അതിങ്കൽനിന്നു് ഇന്ദ്രന്റെ ശത്രു എന്നതിനെയും ബഹുവ്രീഹിസ്വരത്തോടുകൂടി ഉച്ചരിച്ചാൽ ഇന്ദ്രനാകുന്ന ശത്രുവിനോടുകൂടിയവൻ എന്നതിനെയും ബോധമുണ്ടാകുന്നു. അപ്രകാരമുള്ള വിശേഷബോധത്തെക്കുറിച്ചു അതാതുസ്വരംതന്നെ ഹേതുവാകുന്നു. ഉദാഹരണാന്തരങ്ങളിലുമിപ്രകാരംതന്നെ ഗ്രഹിച്ചുകൊൾക. സ്വരാദയഃ എന്നു

ള്ള പദത്തിങ്കലെ ആദിശബ്ദംകൊണ്ട് അഭിനയാദികളെ സംഗ്രഹിച്ചിരിക്കുന്നു. ഇങ്ങനെ ഭർത്തൃഹരി വാക്യത്തിൽ കേൾക്കപ്പെടുന്ന സംയോഗാദികളുടെ ലക്ഷണവും അതാതിന്റെ പ്രവൃത്തിക്കുള്ള വിഷയവും പറയപ്പെട്ടു. മേൽ വിവരിക്കപ്പെട്ട സംയോഗാദികളിൽ വെച്ചു സന്ദഷ്ടേത്യാദി മുൻപറഞ്ഞ ശ്ലോകത്തിൽ സന്ദഷ്ടാധരപല്ലവാ എന്ന പദൈകദേശത്താൽ ബോധിപ്പിക്കപ്പെടുന്നതായ അധരത്തിന്റെ പല്ലവസാദൃശ്യമാകുന്ന ലിംഗത്താലും പ്രാപ്തന്നൈരമൃതമെന്ന പദങ്ങളാൽ ബോധിക്കപ്പെടുന്നതായ ചുംബനകർത്താക്കന്മാൎക്കുള്ള അമൃതപ്രാപ്തിരൂപമായ ഫലത്താലും സ്ത്രീമാത്രവാചകമായ മാനിനീശബ്ദത്തിന്റെ ശക്തി സൌന്ദൎയ്യവതിയായ സ്ത്രീയിൽ നിയമിക്കപ്പെടുന്നതാകുന്നു എന്നു മേൽപറഞ്ഞ ഭർത്തൃഹരിവാക്യത്തിന്റെ പ്രാമാണ്യം ഹേതുവായിട്ടു സിദ്ധയായ ആലോചനഹേതുവായിട്ടു വേമഭൂപാലനാൽ രമണി എന്നു വ്യാഖ്യാനിക്കപ്പെട്ടതാകുന്നു. മേൽപ്രകാരമുള്ള മാനിനീശബ്ദാർത്ഥവ്യാഖ്യാനത്തിന്റെ സംഗതി ഈ വിധമാകയാൽ മാനിനീശബ്ദം സ്ത്രീസംജ്ഞാമാത്രജ്ഞാപകമാകുന്നു എന്നുള്ള സ്വവചനവിരോധശങ്കയ്ക്കും ഇനി അവസരമില്ലായ്കകൊണ്ടു മേൽപ്രകാരം പറിച്ചാൽ പ്രമദാദി ശബ്ദങ്ങൾക്കും സ്ത്രീമാത്രവാചകത്വത്തെ സാധിക്കാമെന്നുള്ളതു സ്ഥിരപ്പെട്ടു എന്ന് അറിഞ്ഞുകൊൾകയും വേണം. ഇനി പ്രകൃതത്തെ അനുസരിക്കുകതന്നെ.

കൃതാഭിഷേകാ മഹിഷീ ഭോഗിന്യോന്യാ നൃപസ്ത്രിയഃ
പത്നീ പാണിഗൃഹീതീ ച ദ്വിതീയാ സഹധൎമ്മിണീ. ൫

ഭാൎയ്യാ ജായാഥ പുംഭൂമ്നി ദാരാസ്സ്യാത്തു കുടുംബിനീ
പുരന്ധ്രീ സുചരിത്രാ തു സതീ സാധ്വീപതിവ്രതാ. ൬

കൃതാഭിഷേകാ (ആ-സ്ത്രീ-പ്ര-ഏ) മഹിഷി (ഈ-സ്ത്രീ-പ്ര-ഏ) കൃതാഭിഷേകാ നൃപസ്ത്രീ മഹിഷീ എന്നന്വയമാകുന്നു. അന്വയാർത്ഥം—കൃതാഭിഷേകയായിരിക്കുന്ന നൃപസ്ത്രീ മഹിഷി എന്നു പറയപ്പെടുന്നു. പരിഭാഷ—കൃതാഭിഷേകാ= കൃതമായിരിക്കുന്ന അഭിഷേകത്തോടുകൂടിയവൾ. കൃതം=ചെയ്യപ്പെട്ടതു്. നൃപസ്ത്രീ=രാജസ്ത്രീ. സാരം—മഹിഷി എന്നതു രാജസ്ത്രീകളിൽ പട്ടംകെട്ടിയവളുടെ പേരാകുന്നു. എന്നിപ്രകാരമാകയാൽ കൃതാഭിഷേകാ മഹിഷീ ഇവ ൨-ം രാജസ്ത്രീകളിൽ പട്ടംകെട്ടിയവളുടെ പേർ എന്നു തമിഴ്ക്കുത്തിൽ കാണുന്നതിനെ വിശ്വസിക്കാതെ മഹിഷീ എന്നതു മാത്രം മേൽപ്രകാരമാകുന്നു എന്നു ഗ്രഹിച്ചുകൊൾകയും വേണം. ഭോഗിന്യഃ (ഈ-സ്ത്രീ-പ്ര-ബ) പട്ടംകെ

ട്ടാത്ത രാജസ്ത്രീകളുടെ പേർ. മേൽപ്രകാരമുള്ള രാജസ്ത്രീ ഒന്നു മാത്രമായാൽ ഏകവചനാന്തമായിട്ടും ഇരുവർ ഉണ്ടെങ്കിൽ ദ്വിവചനാന്തമായിട്ടും പ്രയോഗിച്ചുകൊൾക. പത്നീ പാണിഗൃഹീതീ (ഈ-സ്ത്രീ-പ്ര-ഏ) ദ്വിതീയാ (ആ-സ്ത്രീ-പ്ര-ഏ) സഹധൎമ്മിണീ (ഈ-സ്ത്രീ-പ്ര-ഏ) ഭാൎയ്യാ ജായാ (ആ-സ്ത്രീ-പ്ര-ഏ) ദാരാഃ (അ-പു-പ്ര-ബ) ബഹുവചനാന്തമായിട്ടല്ലാതെ പ്രയോഗിക്കയുമരുത്. ഇവ ൭-ം ഭാൎയ്യയുടെ പേർ. കുടുംബിനീ പുരന്ധ്രീ (ഈ-സ്ത്രീ-പ്ര-ഏ) പുരന്ധ്രിഃ എന്നു ഇകാരാന്തമായിട്ടുമാം. ഇവ ൨-ം പുത്രഭൃത്യാദിവൎഗ്ഗത്തോട്ടുകൂടിയവളുടെ പേർ. കുടുംബിനീ എന്നു രണ്ടാമത്തെ അക്ഷരം ടകാരമാക്കി പഠിച്ചുകൊൾകയും വേണം. സുചരിത്രാ (ആ-സ്ത്രീ-പ്ര-ഏ) സതീ സാധ്വീ (ഈ-സ്ത്രീ-പ്ര-ഏ) പതിവ്രതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം പാതിവ്രത്യമുള്ളവളുടെ പേർ.

കൃതസാപത്നികാധ്യൂഢാധിവിന്നാഥ സ്വയംവരാ
പതിംവരാ ച വൎയ്യാ ച കുലസ്ത്രീ കുലപാലികാ. ൭

കൃതസാപത്നികാ അധ്യൂഢാ അധിവിന്നാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം മുമ്പേ വേൾക്കപ്പെട്ട സ്ത്രീക്ക അവളുടെ ഭൎത്താവു പിന്നെ ഒരുത്തിയെ വേട്ടാൽ ഉണ്ടാകുന്ന പേരാകുന്നു. സ്വയംവരാ പതിംവരാ വൎയ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പതിയെ വരിക്കുന്നവളുടെ പേർ. കുലസ്ത്രീ (ഈ-സ്ത്രീ-പ്ര-ഏ) കുലപാലികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കുലത്തെ രക്ഷിക്കുന്നവളുടെ പേർ.

കന്യാ കുമാരീ ഗൌരീ തു നഗ്നികാനാഗതാൎത്തവാ
സ്യാന്മധ്യമാ ദൃഷ്ടരജാസ്തരുണീ യുവതിസ്സമേ. ൮

കന്യാ (ആ-സ്ത്രീ-പ്ര-ഏ) കുമാരീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കന്യകയുടെ പേർ. ഗൌരീ (ഈ-സ്ത്രീ-പ്ര-ഏ) നഗ്നികാ അനാഗതാൎത്തവാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം തിരളാത്തവളുടെ പേർ. മധ്യമാ (ആ-സ്ത്രീ-പ്ര-ഏ) ദൃഷ്ടരജാഃ (സ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തിരണ്ടവളുടെ പേർ. തരുണീ (ഈ-സ്ത്രീ-പ്ര-ഏ) യുവതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം യൌവനത്തോട്ടുകൂടിയവളുടെ പേർ.

സമാ സ്നുഷാ ജനീ വധ്വശ്ചിരിണ്ടീ തു സുവാസിനീ
ഇച്ഛാവതീ കാമുകാ സ്യാദ്വൃഷസ്യന്തീ തു കാമുകീ. ൯

സ്നുഷാ (ആ-സ്ത്രീ-പ്ര-ഏ) ജനീ (ഈ-സ്ത്രീ-പ്ര-ഏ) വധൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പുത്രഭാൎയ്യയുടെ പേർ. ചിരിണ്ടീ

സുവാസിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പ്രാരബ്ധയൌവനയായിരിക്കുന്നവളുടെ പേർ. ഇച്ഛാവതീ (ഈ-സ്ത്രീ-പ്ര-ഏ) കാമുകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അനുഗ്രഹമുള്ളവളുടെ പേർ. വൃഷസ്യന്തീ കാമുകീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സംഭോഗേച്ഛയോടുകൂടിയവളുടെ പേർ.

കാന്താർത്ഥിനീ തു യാ യാതി സംകേതം സാഭിസാരികാ
പുംശ്ചലീ ധർഷിണീ ബന്ധക്യസതീ കുലടേത്വരീ. ൨൦

സ്വൈരിണീ പാംസുലാ ച സ്യാദശിശ്വീ ശിശുനാ വിനാ
അവീരാ നിഷ്പതിസുതാ വിശ്വസ്താവിധവേ സമേ. ൨൧

അഭിസാരികാ (ആ-സ്ത്രീ-പ്ര-ഏ) പുരുഷനെ കാമിച്ച് കുറിസ്ഥലത്തേക്കു പോകുന്നവളുടെ പേർ. പുംശ്ചലീ ധർഷിണീ ബന്ധകീ അസതീ (ഈ-സ്ത്രീ-പ്ര-ഏ) കുലടാ (ആ-സ്ത്രീ-പ്ര-ഏ) ഇത്വരീ സ്വൈരിണീ (ഈ-സ്ത്രീ-പ്ര-ഏ) പാംസുലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൮-ം വ്യഭിചാരിണിയായ സ്ത്രീയുടെ പേർ. അശിശ്വീ (ഈ-സ്ത്രീ-പ്ര-ഏ) കിടാവില്ലാത്തവളുടെ പേർ. അവീരാ (ആ-സ്ത്രീ-പ്ര-ഏ) ഭർത്താവും കിടാവുമില്ലാത്തവളുടെ പേർ. വിശ്വസ്താ വിധവാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വിധവയുടെ പേർ.

ആളിസ്സഖീ വയസ്യാ ച പതിവത്നീ സഭർത്തൃകാ
വൃദ്ധാ പലിക്നീ പ്രാജ്ഞീ തു പ്രജ്ഞാ പ്രാജ്ഞാ ച ധീമതീ.

ആളിഃ (ഇ-സ്ത്രീ-പ്ര-ഏ) സഖീ (ഈ-സ്ത്രീ-പ്ര-ഏ) വയസ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം സഖിയുടെ പേർ. പതിവത്നീ (ഈ-സ്ത്രീ-പ്ര-ഏ) സഭർത്തൃകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ജീവിച്ചിരിക്കുന്ന ഭർത്താവിനോടുകൂടിയവളുടെ പേർ. തമിഴ്ക്കത്തിൽ സുമംഗലിയുടെ പേർ എന്നാകുന്നു. സുമംഗലീശബ്ദം ലൌകികമായി പ്രയോഗിച്ചുകൂടാത്തതാകയാൽ അതു തെററാകുന്നു. വൃദ്ധാ (ആ-സ്ത്രീ-പ്ര-ഏ) പലിക്നീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ര ണ്ടും വൃദ്ധയുടെ പേർ. പ്രാജ്ഞീ (ഈ-സ്ത്രീ-പ്ര-ഏ) പ്രജ്ഞാ പ്രാജ്ഞാ (ആ-സ്ത്രീ-പ്ര-ഏ) ധീമതീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ബുദ്ധിമതിയുടെ പേർ.

ശൂദ്രീ ശൂദ്രസ്യ ഭാര്യാ സ്യാച്ഛൂദ്രാ തജ്ജാതിരംഗനാ
ആഭീരീ തു മഹാശൂദ്രീ ജാതിപുംയോഗയോസ്സമാ. ൨൩

ശൂദ്രീ (ഈ-സ്ത്രീ-പ്ര-ഏ) ശൂദ്രഭാര്യയുടെ പേർ. ശൂദ്രാ (ആ-സ്ത്രീ-പ്ര-ഏ) ശൂദ്രജാതിസ്ത്രീയുടെ പേർ. ആഭീരീ മഹാശൂദ്രീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഇടയജാതി സ്ത്രീയുടേയും ഇടയന്റെ ഭാ

ഗ്ഗ്യയുടേയും പേർ. ജാതിപുംയോഗയോസ്സമേ എന്നുള്ള പാഠം തെററാകുന്നു.

അൎയ്യാണീ സ്വയമൎയ്യാ സ്യാൽ ക്ഷത്രിയാ ക്ഷത്രിയാണ്യപി
ഉപാദ്ധ്യായാപ്യുപാദ്ധ്യായീ സ്യാദാചാൎയ്യാപി ച സ്വതഃ
ആചാൎയ്യാനീ തു പുംയോഗേ സ്യാദൎയ്യീ ക്ഷത്രിയീ തഥാ
ഉപാദ്ധ്യായാന്യുപാദ്ധ്യായീ പോടാ സ്ത്രീപുംസലക്ഷണാ.

അൎയ്യാണീ (ഈ-സ്ത്രീ-പ്ര-ഏ) അൎയ്യാ(ആ-സ്ത്രീ-പ്ര-ഏ)ഇവ ൨-ം വൈശ്യജാതിയിൽ ജനിച്ച സ്ത്രീയുടെ പേർ. ക്ഷത്രിയാ (ആ-സ്ത്രീ-പ്ര-ഏ) ക്ഷത്രിയാണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ക്ഷത്രിയ ജാതിയിൽ ജനിച്ച സ്ത്രീയുടെ പേർ. ഉപാദ്ധ്യായാ (ആ-സ്ത്രീ-പ്ര-ഏ) ഉപാദ്ധ്യായീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വിദ്യപഠിപ്പിക്കുന്ന സ്ത്രീയുടെ പേർ. ആചാൎയ്യാ(ആ-സ്ത്രീ-പ്ര-ഏ) മന്ത്രവ്യാഖ്യനത്തെ ചെയ്യുന്നവളുടെ പേർ. ഈ വിഷയത്തിങ്കൽ പരാശരസ്മൃതിയുടെ വിവൃതിയിൽ മാധവാചാൎയ്യരാൽ കാണിക്കപ്പെട്ട യമവാക്യം വിരോധശങ്കാപരിഹാരത്തിന്നായിക്കൊണ്ടു ധരിച്ചുകൊൾകയും വേണം. യമവാക്യം—പുരാകല്പേഷു നാരീണാം മൌഞ്ജീബന്ധനമിഷ്യതേ അദ്ധ്യാപനഞ്ച വേദാനാം സാവിത്രീവചനം തഥാ എന്നാത്രെ ആകുന്നതു്. ആചാൎയ്യാനീ (ഈ-സ്ത്രീ-പ്ര-ഏ) ആചാൎയ്യന്റെ ഭാൎയ്യയുടെ പേർ. തമിഴ്ക്കത്തിൽ ആചാൎയ്യാണീ എന്നു പാഠാന്തരമായി അനുവദിക്കപ്പെട്ടതു തെററാകുന്നു. നകാരത്തിന്റെ സ്ഥാനത്തെ ണകാരാദേശത്തിന്നു നിഷേധമുണ്ടാകയാൽ ആചാൎയ്യാണീ എന്ന ശബ്ദത്തിന്നു ശാസ്ത്രസമ്മതിയില്ലെന്നു ഗ്രഹിച്ചുകൊൾകയും വേണം. അൎയ്യീ (ഈ-സ്ത്രീ-പ്ര-ഏ) വൈശ്യന്റെ ഭാൎയ്യയുടെ പേർ. ക്ഷത്രിയീ (ഈ-സ്ത്രീ-പ്ര-ഏ) ക്ഷത്രിയന്റെ ഭാൎയ്യയുടെ പേർ. ഉപാദ്ധ്യായാനീ ഉപാദ്ധ്യായീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അദ്ധ്യയനം ചെയ്യിപ്പിക്കുന്നവന്റെ ഭൎയ്യയുടെ പേർ. പോടാ (ആ-സ്ത്രീ-പ്ര-ഏ) സ്ത്രീയുടേയും പുരുഷന്റേയും ചിഹ്നങ്ങളോടുകൂടിയവളുടെ പേർ: മുഖരോമാദി പുരുഷചിഹ്നങ്ങളോടുകൂടിയ സ്ത്രീയുടെ പേർ എന്നു സാരം.

വീരപത്നീ വീരഭാൎയ്യാ വീരമാതാ തു വീരസൂഃ
ജാതാപത്യാ പ്രജാതാ ച പ്രസൂതാ ച പ്രസൂതികാ. ൧൬

വീരപത്നീ (ഈ-സ്ത്രീ-പ്ര-ഏ) വീരഭാൎയ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വിക്രമിയായവന്റെ ഭാൎയ്യയുടെ പേർ. വീരമാതാ (ഋ-സ്ത്രീ-പ്ര-ഏ) വീരസൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വിക്രമി

യായവൻെറ അമ്മയുടെ പേർ. ജാതാപത്യാ. പ്രജാതാ പ്രസൂതാ പ്രസൂതികാ(ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം പ്രസവിച്ചവളുടെ പേർ. തമിഴ്ക്കത്തിൽ അപ്പോൾ പ്രസവിച്ചവളുടെ പേർ. എന്നു കാണുന്നു. അതിൽ അപ്പോൾ എന്നുള്ള അംശം ടീകാദികളിൽ കാണുന്നില്ല.

സ്ത്രീ നഗ്നികാ കോട്ടവീ സ്യാദ്ദൂതീ സഞ്ചാരികേ സമേ
കാത്യായന്യൎദ്ധവൃദ്ധായാ കാഷായവസനാ ഽധവാ. ൧൭

നഗ്നികാ (ആ-സ്ത്രീ-പ്ര-ഏ) കോട്ടവീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഉടുക്കാത്ത സ്ത്രീയുടെ പേർ. ദൂതീ (ഈ-സ്ത്രീ-പ്ര-ഏ)സഞ്ചാരികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ദൂതിയുടെ പേർ കാത്യായനീ (ഈ-സ്ത്രീ-പ്ര-ഏ) പകുതിവൃദ്ധയായി കാഷായവസ്ത്രം ധരിച്ചവളായിരിക്കുന്ന വിധവയുടെ പേർ. തമിഴ്ക്കത്തിൽ അൎദ്ധവൃദ്ധയായി വൈധവ്യം വന്നവളുടെയും കാഷായവസ്ത്രം ധരിച്ചവളുടെയും പേരെന്നു പറഞ്ഞതു് കാർത്യായിനി എന്നു രേഫത്തോട്ടും ഇകാരത്തോട്ടുംകൂടിയ പാഠത്തെ കാണിച്ചതിനനുരൂപമായ തെററാകുന്നു,

സൈരന്ധ്രീ പരവേശ്മസ്ഥാ സ്വവശാ ശില്പകാരികാ
അസിക്നീ സ്യാദവൃദ്ധായാ പ്രേഷ്യാന്തഃപുരചാരിണീ.

സൈരന്ധ്രീ (ഈ-സ്ത്രീ-പ്ര-ഏ) പരഗൃഹത്തിങ്കൽ സ്വാതന്ത്ര്യേണ വസിക്കുന്നവളായും കുറിയിടീക്ക മുതലായ പ്രവൃത്തികളോട്ടുകൂടിയവളായുമിരിക്കുന്നവളുടെ പേർ. സൈരന്ധ്രീഃ എന്നു ഇകാരാന്തമായ പാഠമത്രേ രഭസസമ്മതമായിട്ടുള്ളതു്. അസിക്നീ (ഈ-സ്ത്രീ-പ്ര-ഏ) വാൎദ്ധക്യംവരാതെയും രാജസ്ത്രീകളുടെ ദാസ്യമെടുത്തും അവരുടെ ഗൃഹത്തിൽ പാൎക്കുന്നവളുടെ പേർ.

വാരസ്ത്രീ ഗണികാ വേശ്യാ രൂപാജീവാഥ സാ ജനൈഃ
സൽകൃതാ വാരമുഖ്യാ സ്യാൽ കുട്ടനീ ശംഭളീ സമേ. ൧൯

വാരസ്ത്രീ (ഈ-സ്ത്രീ-പ്ര-ഏ) ഗണികാ വേശ്യാ രൂപാജീവാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം വേശ്യയുടെ പേർ. വാരമുഖ്യാ (ആ-സ്ത്രീ-പ്ര-ഏ) ജനങ്ങളാൽ സൽക്കരിക്കപ്പെട്ട വേശ്യയുടെ പേർ. കുട്ടനീ ശംഭളീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അന്യഗൃഹത്തിങ്കൽ പണിചെയ്തു പാൎക്കുന്ന വേശ്യയുടെ പേർ.

വിപ്രശ്നികാ ത്വീക്ഷണികാ ദൈവജ്ഞാഥ രജസ്വലാ
സ്ത്രീധൎമ്മിണ്യവിരാത്രേയീ മലിനീ പുഷ്പവത്യപി. ൨൦

ഋതുമത്യപ്യുദക്യാപി സ്യാദ്രജഃ പുഷ്പമാർത്തവം
ശ്രദ്ധാലുർദോഹദവതീ നിഷ്കലാ വിഗതാർത്തവാ. ൨൧

വിപ്രശ്നികാ ഈക്ഷണികാ ദൈവജ്ഞാ (ആ സ്ത്രീ-പ്ര-ഏ) ഇവ ൩-ം ലക്ഷണം പറയുന്നവളുടെ പേർ. രജസ്വലാ (ആ-സ്ത്രീ-പ്ര-ഏ) സ്ത്രീധർമ്മിണീ (ഈ-സ്ത്രീ-പ്ര-ഏ) അവിഃ (ഇ-സ്ത്രീ-പ്ര-ഏ) അവീ എന്നും പ്രയോഗിക്കാം എങ്കിലും സ്ത്രീധർമ്മിണ്യവിചാത്രേയീ എന്ന തമിഴ്ക്കത്തിൽ കാണിക്കപ്പെട്ട പ്രകാരമായാൽ വൃത്തഭംഗമുണ്ടെന്നു വരുമെന്നറിഞ്ഞുകൊൾകയും വേണം. സ്ത്രീധർമ്മിണ്യാവിരാത്രേയീ എന്നും പാഠമുണ്ട്. ആ പക്ഷത്തിൽ അവിഃ എന്നതിൻെറ സ്ഥാനത്തു് ആവിഃ എന്നാക്കിക്കൊൾകയും വേണം. ഇപ്പറഞ്ഞതൊക്കെയും മഹേശ്വരടീകാദികളെ അനുസരിച്ചിട്ടാകുന്നു. ഈ പ്രദേശത്തിങ്കൽ പരിശോധിച്ചേടത്തോളം പുസ്തകങ്ങളിൽ കാണപ്പെട്ടതും പഠിക്കപ്പെട്ടുവരുന്നതും സ്ത്രീധർമ്മിണ്യപിചാത്രേയീ എന്നാകുന്നു. ആത്രേയീ മലിനീ പുഷ്പവതീ ഋതുമതീ (ഈ-സ്ത്രീ-പ്ര-ഏ) ഉദക്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൮-ം രജസ്വലയുടെ പേർ. രജഃ (സ-ന-പ്ര-ഏ) പുഷ്പം ആർത്തവം (അ-ന-പ്ര-ഏ) ഇവ ൩-ം രജസ്സിൻെറ പേർ. ശ്രദ്ധാലുഃ (ഉ-സ്ത്രീ-പ്ര-ഏ) ദോഹദവതീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഗർഭം നിമിത്തമായിട്ട് ഓരോ വസ്തുക്കളിൽ ഉണ്ടാകുന്ന അഭിലാഷത്തോടുകൂടിയവൾ. ദോഹ്ലദവതീ എന്ന ദകാരോത്തരം ളകാരസഹിതമായ പാഠം തെററാകുന്നു. നിഷ്കലാ വിഗതാർത്തവാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തീണ്ടാരിമാറിയവളുടെ പേർ.

ആപന്നസത്ത്വാ സ്യാദ്ഗുർവ്വിണ്യന്തർവ്വത്നീ ച ഗർഭിണീ
ഗണികാദേസ്തു ഗാണിക്യം ഗാർഭിണം യൗവതം ഗണേ.

ആപന്നസത്ത്വാ (ആ-സ്ത്രീ-പ്ര-ഏ) ഗുർവ്വിണീ അന്തർവ്വത്നീ ഗർഭിണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ഗർഭിണിയുടെ പേർ. ഗാണിക്യം (അ-ന-പ്ര-ഏ) വേശ്യാസമൂഹത്തിൻെറ പേർ. ഗാർഭിണം (അ-ന-പ്ര-ഏ) ഗർഭിണീസമൂഹത്തിൻെറ പേർ. യൗവതം (അ-ന-പ്ര-ഏ) യുവതീസമൂഹത്തിൻെറ പേർ.

പുനർഭൂർദ്ദിധിഷൂരൂഢാ ദ്വിസ്തസ്യാ ദിധിഷുഃ പതിഃ
സ തു ദ്വിജോഗ്രേദിധിഷുസ്സൈവ യസ്യ കുടുംബിനീ.

പുനർഭൂഃ ദിധിഷൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം രണ്ടുപ്രാവശ്യം വേൾക്കപ്പെട്ടവളുടെ പേർ. ദിധിഷുഃ (ഉ-പു-പ്ര-ഏ) രണ്ടുപ്രാവശ്യം വേൾക്കപ്പെട്ടവളുടെ ഭർത്താവിൻെറ പേർ. അഗ്രേദിധി

ഷുഃ (ഉ-പു-പ്ര-ഏ) രണ്ടുപ്രാവശ്യം വേൾക്കപ്പെട്ടവളെ തൻെറ ഭാര്യയാക്കിവെച്ച ബ്രാഹ്മണൻെറ പേർ.

> കാനീനഃ കന്യകാജാതസ്സുതോഽഥ സുഭഗാസുതഃ
> സൗഭാഗിനേയസ്സ്യാൽ പാരസ്ത്രൈണേയസ്തു പരസ്ത്രിയാഃ.

കാനീനഃ (അ-പു-പ്ര-ഏ) കന്യാപുത്രൻെറ പേർ. സൗഭാഗിനേയഃ (അ-പു-പ്ര-ഏ) സുഭഗാപുത്രൻെറ പേർ. പാരസ്ത്രൈണേയഃ (അ-പു-പ്ര-ഏ) പരസ്ത്രീപുത്രൻെറ പേർ.

> പൈതൃഷ്വസേയസ്സ്യാൽ പൈതൃഷ്വസ്രീയശ്ച പിതൃഷ്വസുഃ
> സുതോ മാതൃഷ്വസുശ്ചൈവം വൈമാത്രേയോ വിമാതൃജഃ.

പൈതൃഷ്വസേയഃ പൈതൃഷ്വസ്രീയഃ (അ-പു-പ്ര-ഏ) ഇവ ൨-ം അച്ഛൻെറ പെങ്ങളുടെ മകൻെറ പേർ. സുതോമാതൃഷ്വസുശ്ചൈവമെന്നതിന്ന മാതൃസഹോദരീപുത്രനാം ഇപ്രകാരം തന്നെ എന്നർത്ഥമാകുന്നു. അതുകൊണ്ടു് അവൻെറ പേർ, മാതൃഷ്വസേയഃ എന്നും മാതൃഷ്വസ്രീയഃ എന്നുമാകുന്നു എന്നു ഗ്രഹിച്ചുകൊൾക. വൈമാത്രേയഃ വിമാതൃജഃ (അ-പു-പ്ര-ഏ) ഇവ ൨-ം മാതാവിൻെറ സപത്നിയുടെ പുത്രൻെറ പേർ.

> അഥ ബാന്ധകിനേയസ്സ്യാൽ ബന്ധുലശ്ചാസതീസുതഃ
> കൌലടേരഃ കൌലടേയോ ഭിക്ഷുകീ തു സതീ യദി. ൨൬
> തദാ കൌലടിനേയസ്സ്യാൽ കൌലടേയോപി ചാത്മജഃ
> ആത്മജസ്തനയസ്സൂനുസ്സുതഃ പുത്രസ്ത്രിയാന്ത്വമീ. ൨൭
> ആഹുർദ്ദുഹിതരം സർവ്വേഽപത്യം തോകം തയോസ്സമേ
> സ്വജാതേ ത്വൌരസൌരസ്യൌ താതസ്തു ജനകഃ പിതാ.

ബാന്ധകിനേയഃ ബന്ധുലഃ അസതീസുതഃ കൌലടേരഃ കൌലടേയഃ (അ-പു-പ്ര-ഏ) ഇവ ൫-ം കുലടാപുത്രൻെറ പേർ. കൌലടിനേയഃ കൌലടേയഃ (അ-പു-പ്ര-ഏ) ഭിക്ഷയ്ക്കായിക്കൊണ്ടു കുലങ്ങളെ അടനംചെയ്യുന്ന സതിയുടെ പുത്രൻെറ പേർ. ജാരസംഗമത്തിന്നായിക്കൊണ്ടു നടക്കുന്ന കുലടയുടെ പുത്രനു കൌലടേയഃ എന്നും ഭിക്ഷയ്ക്കായിക്കൊണ്ടു കുലങ്ങളെ അടനംചെയ്ക നിമിത്തമായിട്ടു് കുലടാശബ്ദവാച്യയായ സതിയുടെ പുത്രനു് കൌലടിനേയഃ എന്നും പേരുണ്ടു്. ഇരുവരുടെ പുത്രന്മാക്കും കൌലടേയഃ എന്ന പേർ തുല്യമാകുന്നു എന്നു സാരം. ആത്മജഃ തനയഃ (അ-പു-പ്ര-ഏ) സൂനുഃ (ഉ-പു-പ്ര-ഏ) സുതഃ പുത്രഃ (അ-പു-പ്ര-ഏ) ഇവ ൫-ം പുത്രൻെറ പേർ. സ്ത്രിയാന്ത്വമീ ആഹുർദ്ദുഹിതരം സർവ്വേ എന്നതിന്നു് ആത്മജാദിശബ്ദങ്ങൾ സ്ത്രീ

ലിംഗങ്ങളായാൽ പുത്രിയെ പറയുന്നു എന്നൎത്ഥമാകുന്നു. അതു കൊണ്ടു് ആത്മജാ തനയാ (ആ-സ്ത്രീ-പ്ര-ഏ) സൂനുഃ (ഉ-സ്ത്രീ-പ്ര-ഏ) സുതാ (ആ-സ്ത്രീ-പ്ര-ഏ) പുത്രീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം പുത്രിയുടെ പേർ എന്നു ഗ്രഹിച്ചുകൊൾക. ദുഹിതാ (ഋ-സ്ത്രീ-പ്ര-ഏ) ഇതും പുത്രിയുടെ പേരാകുന്നു. അപത്യം തോകം (അ-ന-പ്ര-ഏ) ഇവ ൨-ം പുത്രന്റെയും പുത്രിയുടെ പേർ. ഔരസഃ ഔരസ്യഃ (അ-പു-പ്ര-ഏ) ഇവ ൨-ം തങ്കൽനിന്നു ജനിച്ച പുത്രന്റെ പേർ. താതഃ ജനകഃ (അ-പു-പ്ര-ഏ) പിതാ (ഋ-പു-പ്ര-ഏ) ഇവ ൩-ം അച്ഛന്റെ പേർ.

ജനയിത്രീ പ്രസൂൎമ്മാതാ ജനനീ ഭഗിനീ സ്വസാ
നനാന്ദാ തു സ്വസാ പത്യുൎന്നപ്ത്രീ പൌത്രീസുതാത്മജാ.

ജനയിത്രീ (ഈ-സ്ത്രീ-പ്ര-ഏ) പ്രസൂഃ (ഊ-സ്ത്രീ-പ്ര-ഏ) മാതാ (ഋ-സ്ത്രീ-പ്ര-ഏ) ജനനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം മാതാവിന്റെ പേർ. ഭഗിനീ (ഈ-സ്ത്രീ-പ്ര-ഏ) സ്വസാ (ഋ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സോദരിയുടെ പേർ. നനാന്ദാ (ഋ-സ്ത്രീ-പ്ര-ഏ) നനന്ദാ എന്നു മദ്ധ്യാക്ഷരത്തിനു ദീൎഘരഹിതമായിട്ടും പാഠമുണ്ടു്. ഭൎത്താവിന്റെ സോദരിയുടെ പേർ. നപ്ത്രീ പൌത്രീ (ഈ-സ്ത്രീ-പ്ര-ഏ) സുതാത്മജാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം മകന്റെ മകളുടെ പേർ. മകളുടെ മകൾക്കുമാം.

ഭാൎയ്യാസ്തു ഭ്രാതൃവൎഗ്ഗസ്യ യാതരസ്സ്യുഃ പരസ്പരം
പ്രജാവതീ ഭ്രാതൃജായാ മാതുലാനീ തു മാതുലീ. ൩൦

ഭാൎയ്യാഃ (ആ-സ്ത്രീ-പ്ര-ബ) തു (അ) ഭ്രാതൃവൎഗ്ഗസ്യ (അ-പു-ഷ-ഏ) യാതരഃ (ഋ-സ്ത്രീ-പ്ര-ബ) സ്യുഃ (ലിങ്-പ-പ്ര-പു-ബ) പരസ്പരം (അ) ഭ്രാതൃവൎഗ്ഗസ്യ ഭാൎയ്യാഃ തു പരസ്പരം യാതരഃ സ്യുഃ എന്നന്വയവും ഭ്രാതൃവൎഗ്ഗത്തിന്റെ ഭാൎയ്യമാർ അന്യോന്യം യാതാക്കന്മാരായി ഭവിക്കുമെന്നു് അന്വയാൎത്ഥവുമാകുന്നു. ജ്യേഷ്ഠാനുജന്മാരുടെ ഭാൎയ്യമാരിൽ ഒരുത്തി മറ്റൊരുത്തിയെ പറയുമ്പോൾ അവൾക്കു യാതാ എന്ന പദം പേരാകുമെന്നു സാരത്തെ ഗ്രഹിച്ചുകൊൾക. പ്രജാവതീ (ഈ-സ്ത്രീ-പ്ര-ഏ) ഭ്രാതൃജായാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഭ്രാതൃഭാൎയ്യയുടെ പേർ. ജ്യേഷ്ഠനു് അനുജന്റെ ഭാൎയ്യയെക്കുറിച്ചും അനുജനു് ജ്യേഷ്ഠന്റെ ഭാൎയ്യയെക്കുറിച്ചും പ്രജാവതീശബ്ദത്തെ പ്രയോഗിക്കാമെന്നു താല്പൎയ്യം. മാതുലാനീ മാതുലീ (ഈ-സ്ത്രീ-പ്ര-ഏ) അമ്മാവന്റെ ഭാൎയ്യയുടെ പേർ.

പതിപത്ന്യോഃ പ്രസൂശ്ശ്വശ്രൂശ്ശ്വശുരസ്തു പിതാ തയോഃ
പിതുർഭ്രാതാ പിതൃവ്യസ്സ്യാന്മാതുർഭ്രാതാ തു മാതുലഃ.

ശ്വശ്രൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഭർത്താവിൻേറയും ഭാര്യയുടേയും അമ്മയുടെ പേർ. ശ്വശുരഃ (അ-പു-പ്ര-ഏ) ഭർത്താവിൻേറയും ഭാര്യയുടേയും അച്ഛൻെറ പേർ പിതൃവ്യഃ (അ-പു-പ്ര-ഏ) അച്ഛൻെറ ജ്യേഷ്ഠാനുജന്മാരുടെ പേർ. മാതുലഃ (അ-പു-പ്ര-ഏ) അമ്മയുടെ ഭ്രാതാവിൻെറ പേർ.

സ്യാലാസ്സ്യുർഭ്രാതരഃ പത്ന്യാസ്സ്വാമിനോ ദേവൃദേവരൌ
സ്വസ്രീയോ ഭാഗിനേയസ്സ്യാജ്ജാമാതാ ദുഹിതുഃപതിഃ

സ്യാലാഃ (അ-പു-പ്ര-ബ) ഭാര്യയുടെ ഭ്രാതാവിൻെറ പേർ. ബഹുവചനനിർദ്ദേശം നിയമാർത്ഥകമല്ല. ബഹുത്വമുള്ളേടത്തു ബഹുവചനാന്തമായി പ്രയോഗിച്ചുകൊൾക. ശ്യാലാസ്സ്യുർഭ്രാതരഃ എന്നതാലവ്യശകാരാദിയായിട്ടുമാം. ദേവാ (ഋ-പു-പ്ര-ഏ) ദേവരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഭർത്താവിൻെറ അനുജൻെറ പേർ. സ്വാമിനഃ പത്യുർഭ്രാതരികനിഷ്ഠേദേവൃദേവരൌ എന്നു മഹേശ്വരടീകയിൽ പറഞ്ഞതിനെ അനുസരിച്ചിട്ടാകുന്നു മേൽ പ്രകാരം വിവരിക്കപ്പെട്ടതെന്നു വിചാരിച്ചുകൊൾകയും വേണം. സ്വസ്രീയഃ ഭാഗിനേയഃ (അ-പു-പ്ര-ഏ) ഇവ ൨-ം മരുമകൻെറ പേർ. ജാമാതാ (ഋ-പു-പ്ര-ഏ) പുത്രിയുടെ ഭർത്താവിൻെറപേർ.

പിതാമഹഃ പിതൃപിതാ തൽപിതാ പ്രപിതാമഹഃ
മാതുർമ്മാതാമഹാദ്യേവം സപിണ്ഡാസ്തു സനാഭയഃ. ൩൩

പിതാമഹഃ (അ-പു-പ്ര-ഏ) മുത്തച്ഛൻെറ പേർ. പ്രപിതാമഹഃ (അ-പു-പ്ര-ഏ) മുത്തച്ഛൻെറ അച്ഛൻെറ പേർ, മാതുർമ്മാതാമഹാദ്യേവമെന്നതിന്നു മേൽപറഞ്ഞപ്രകാരം അമ്മയുടെ അച്ഛൻ മുതലായവർക്കു മാതാമഹഃ ഇത്യാദി നാമധേയമാകുന്നു എന്നർത്ഥമാകയാൽ മാതാമഹഃ എന്നതു അമ്മയുടെ അച്ഛൻെറ പേരാകുന്നു എന്നും പ്രമാതാമഹഃ എന്നതു അമ്മയുടെ മുത്തച്ഛൻെറ പേരാകുന്നു എന്നും അറിഞ്ഞുകൊൾക. സപിണ്ഡാഃ (അ-പു-പ്ര-ബ) സനാഭയഃ (ഇ-പു-പ്ര-ബ) ഇവ ൨-ം മേലുംകീഴും ഏഴാംപുരുഷാന്തരത്തോളമുള്ളവരുടെ പേർ.

സമാനോദര്യസോദര്യസഗർഭ്യസഹജാസ്സമാഃ.
സഗോത്രബാന്ധവജ്ഞാതി ബന്ധുസ്വസ്വജനാസ്സമാഃ.

സമാനോദര്യഃ സോദര്യഃ സഗർഭ്യഃ സഹജഃ (അ-പു-പ്ര-ഏ) ഇവ ൪-ം ഏകോദരത്തിങ്കൽ നിന്നു ജനിച്ചജ്യേഷ്ഠാനുജന്മാ

ക്കടെ പേർ. സഗോത്രഃ ബാന്ധവഃ (അ-പു-പ്ര-ഏ) ജ്ഞാതിഃ (ഇ-പു-പ്ര-ഏ) ബന്ധുഃ (ഉ-പു-പ്ര-ഏ) സ്വഃ സ്വജനഃ (അ-പു-പ്ര-ഏ) ഇവ ൬ം തുല്യഗോത്രക്കാരുടെ പേർ,

ജ്ഞാതേയം ബന്ധുതാ തേഷാം ക്രമാദ്ഭാവസമൂഹയോഃ
ധവഃ പ്രിയഃ പതിർഭർത്താ ജാരസ്തൂപപതിസ്സമൌ. ൩൫

ജ്ഞാതേയം (അ-ന-പ്ര-ഏ) ബന്ധുത്വത്തിന്റെ പേർ. ബന്ധുതാ (ആ-സ്ത്രീ-പ്ര-ഏ) ബന്ധുസമൂഹത്തിന്റെ പേർ. ധവഃ, പ്രിയഃ (അ-പു-പ്ര-ഏ) പതിഃ (ഇ-പു-പ്ര-ഏ) ഭർത്താ (ഋ-പു-പ്ര-ഏ) ഇവ ൪-ം ഭർത്താവിന്റെ പേർ. ജാരഃ (അ-പു-പ്ര-ഏ) ഉപപതിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം ജാരന്റെ പേർ.

അമൃതേ ജാരജഃ കുണ്ഡോ മൃതേ ഭർത്തരി ഗോളകഃ
ഭ്രാത്രീയോ ഭ്രാതൃജോ ഭ്രാതൃഭഗിന്യൌ ഭ്രാതരാവുഭൌ. ൩൬

കുണ്ഡഃ (അ-പു-പ്ര-ഏ) ഭർത്താവു ജീവിച്ചിരിക്കെ ജാരന്നുണ്ടായ പുത്രന്റെ പേർ. ഗോളകഃ (അ-പു-പ്ര-ഏ) ഭർത്താവു മരിച്ചാറെ ജാരന്നുണ്ടായ പുത്രന്റെ പേർ. ഭ്രാത്രീയഃ ഭ്രാതൃജഃ (അ-പു-പ്ര-ഏ) ഭ്രാതാവിന്റെ പുത്രന്റെ പേർ. ഭ്രാതരൌ (ഋ-പു-പ്ര-ദ്വി) ഭ്രാതാവിന്നും ഭഗിനിക്കും കൂടിയ പേർ. ഇരുവരെ പറയുന്നതാകയാൽ ദ്വിവചനാന്തമായിട്ടല്ലാതെ പ്രയോഗിക്കരുതു്.

മാതാപിതരൌ പിതരൌ മാതരപിതരൌ പ്രസൂജനയിതാരൌ
ശ്വശ്രൂശ്വശുരൌ ശ്വശുരൌ പുത്രൌ പുത്രശ്ച ദുഹിതാ ച. ൩൭

മാതാപിതരൌ മാതരപിതരൌ (ഋ-പു-പ്ര-ദ്വി) ന്യാസകാര മതത്തിങ്കൽ ഋകാരാന്തമാകയാൽ ഭ്വാദികളിൽ മാതരപിതരാഭ്യാ മിത്യാദി രൂപമാകുന്നു എന്നു മഹേശ്വരടീകയിൽ പറഞ്ഞിട്ടുമുണ്ടു്. പ്രസൂജനയിതാരൌ (ഋ-പു-പ്ര-ദ്വി) ഇവ ൪-ം അച്ഛന്നുമമ്മയ്ക്കും കൂടിയുള്ള പേർ. തമിഴ്ക്കത്തിൽ മാതരപിതരൌ തു താതജനയിത്ര്യൌ എന്നുകാണുന്നതു് അബദ്ധമാകുന്നു. മാതരപിതരൌചതാതജനയിത്ര്യൌ എന്നു ചില പുസ്തകങ്ങളിലുണ്ടു്. ബഹുസമ്മതമായ പാഠം മാതരപിതരൌ പ്രസൂജനയിതാരൌ എന്നാകുന്നു. ശ്വശ്രൂശ്വശുരൌ, ശ്വശുരൌ (അ-പു-പ്ര-ദ്വി) ഇവ ൨-ം ഭാര്യാഭർത്താക്കന്മാരുടെ അച്ഛന്നും അമ്മയ്ക്കും കൂടിയുള്ള പേർ. പുത്രൌ (അ-പു-പ്ര-ദ്വി) പുത്രിക്കും പുത്രന്നും കൂടിയുള്ള പേർ.

ദമ്പതീ ജമ്പതീ ഭാര്യാപതീ ജായാപതീ ച തൌ.
ഗർഭാശയോ ജരായുസ്സ്യാദുല്ബം ച കലലോഽസ്ത്രിയാം.

ദംപതീ ജംപതീ ഭാൎയ്യാപതീ ജായാപതീ (ഈ-പു-പ്ര-ദ്വി) ഇവ ൪-ം ഭാൎയ്യാഭൎത്താക്കന്മാരിരുവൎക്കും കൂടിയുള്ള പേർ. ഗൎഭാശയഃ (അ-പു-പ്ര-ഏ) ജരായുഃ (ഉ-പു-പ്ര-ഏ) ഉല്ബം (അ-ന-പ്ര-ഏ) ഇവ ൩-ം യാതൊരു ചൎമ്മത്താൽ ചുററപ്പെട്ടതായിട്ടു ഗൎഭം കുക്ഷിയിലിരിക്കുന്നുവോ ആ ചൎമ്മത്തിന്റെ പേർ. ഗൎഭാശയഃ ജരായുഃ ഇവ ൨-ം മറുപിള്ളയുടെ പേർ എന്നു തമിഴക്കുത്തുകാരൻ പറഞ്ഞതു് അവിചാരദോഷത്താൽ സംഭവിക്കപ്പെട്ടതാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. കലലഃ (അ-പു-പ്ര-ഏ) അസ്ത്രീയാമെന്നു പറകയാൽ കലലമെന്നും പ്രയോഗിക്കാം. കലലന്ത്വേകരാത്രേണ എന്നുണ്ടു്. കലലമെന്നതു ശുക്ലശോണിതസംബന്ധത്തിന്റെ വാചകമാകുന്നു എന്നു പ്രസിദ്ധിയുണ്ടാകയാൽ അതിന്റെ പൎയ്യായങ്ങളെ പറഞ്ഞില്ല. പുംസ്ത്വവും നപുംസകത്വവുമുണ്ടെന്നു അറിയിപ്പാനായിക്കൊണ്ടു് കലലോഽസ്ത്രീയാമെന്നു പറഞ്ഞു എന്നു ധരിച്ചുകൊൾകയും വേണം. ഈ ശ്ലോകത്തിങ്കലെ ഉല്ബമെന്നതു് കലലത്തിന്റെ പൎയ്യായമാകുന്നു എന്നു ചിലരുടെ പക്ഷമുണ്ടു്. അവൎക്കും ഉല്ബശബ്ദത്തിന്നു് ജരായു വാചകത്വമില്ലെന്നു പറഞ്ഞുകൂടാ. ഭ്രമത്യുല്ബേന വേഷ്ടിതഃ എന്നുണ്ടു്. അവിടെ ജരായു എന്ന അൎത്ഥത്തെ സ്വീകരിക്കാതെ കഴികയില്ല. എന്നാൽ ജരായു പൎയ്യായമായിത്തന്നെ പറയുന്നതു യുക്തതരമാകുന്നു എന്നു് വന്നുകൂടുകയും ചെയ്യും. മറെറാരിടത്തു് ഉല്ബത്തിന്നു ശുക്ലശോണിതസംഘാതമെന്നതന്നെ അൎത്ഥത്തെ കാണിക്കേണ്ടതായി വരികിൽ അപ്രകാരം കാണിച്ചു് അതിന്നു മൂലമായിട്ടു തദുല്ബംകലലഞ്ചതതൽ എന്നു വചനാന്തരത്തെ കാണിക്കുന്നതുകൂടാതെ ഈ ശ്ലോകത്തിങ്കലെ ഉല്ബശബ്ദം കലലപൎയ്യായമാക്കി പറഞ്ഞതു് അവൎക്കും യുക്തമല്ലെന്നു് എനിക്കു തോന്നുന്നു.

സൂതിമാസോ വൈജനനോ ഗൎഭോ ഭ്രൂണ ഇമൌ സമൌ
തൃതീയാപ്രകൃതിഷ്ഷണ്ഡഃ ക്ലീബഃ ഷണ്ഡോ നപുംസകേ.

സൂതിമാസഃ വൈജനനഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രസവിക്കുന്ന മാസത്തിന്റെ പേർ. ഗൎഭഃ ഭ്രൂണഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുക്ഷിയിൽ വസിക്കുന്ന ശിശുവിന്റെ പേർ. തൃതീയാപ്രകൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) സംജ്ഞാപൂരണ്യോശ്ച എന്ന സൂത്രത്താൽ പുംവൽഭാവം നിഷേധിക്കപ്പെട്ടിരിക്കുന്നു എന്നറിഞ്ഞുകൊൾക. ഷണ്ഡഃ ക്ലീബഃ ഷണ്ഡഃ നപുംസകഃ (അ-പു-പ്ര-ഏ) ഇവ ൪-ം നപുംസകത്തിന്റെ പേർ. തൃതീയാപ്രകൃതിഷ്ഷണ്ഡഃ എന്നും.

തൃതീയാപ്രകൃതിശ്ശണ്ഡഃ എന്നും പാഠാന്തരങ്ങളുണ്ടു്. ഷണ്ഡഃ എന്നുമാമെന്നു ശബ്ദവ്യൂഹതരംഗിണികൊണ്ടും ശണ്ഡഃ എന്നുമാമെന്നു മഹേശ്വരടീകകൊണ്ടും സിദ്ധമാകുന്നു. തമിഴ്ക്കത്തിൽ ശണ്ഡഃ എന്നു പാഠാന്തരമെന്നു കാണുന്നു. ഇതിന്റെ മൂലം എന്റെ ദൃഷ്ടിയിലകപ്പെട്ടിട്ടില്ല. അന്വേഷിച്ചു ഗ്രഹിപ്പാൻ ഉത്സാഹിച്ചുകൊൾക. ക്ലീബം ഷണ്ഡാ നപുംസകമെന്നുള്ള പാഠം ഗ്രാഹ്യമല്ലെന്നു അറിഞ്ഞുകൊൾകയും വേണം.

ശിശുത്വം ശൈശവം ബാല്യം താരുണ്യം യൗവനം സമേ
സ്യാൽ സ്ഥാവിരന്തു വൃദ്ധത്വം വൃദ്ധസംഘേപി വാൎദ്ധകം.

ശിശുത്വം, ശൈശവം, ബാല്യം (അ-ന-പ്ര-ഏ) ഇവ ൩ ം ബാലത്വത്തിന്റെ പേർ. താരുണ്യം യൗവനം (അ-ന-പ്ര-ഏ ഇവ ൨ ം യൗവനത്തിന്റെ പേർ. സ്ഥാവിരം വൃദ്ധത്വം (അ-ന-പ്ര-ഏ) ഇവ ൨-ം വൃദ്ധസംഘേപി എന്ന അപിശബ്ദംകൊണ്ടുകിട്ടുന്ന വാൎദ്ധകമെന്നതും വാൎദ്ധക്യത്തിന്റെ പേർ. വാൎദ്ധകം (അ-ന-പ്ര-ഏ) വൃദ്ധസമൂഹത്തിന്റെ പേർ. വൃദ്ധസംഘേപി എന്ന അപിശബ്ദത്തെക്കൂട്ടി പ്രയോഗിക്കയാൽ വൃദ്ധത്വത്തിന്റെയും പേരാകുന്നു എന്നുള്ള ഭാവത്തെ ഗ്രഹിച്ചുകൊൾക. വൃദ്ധസംഘേതു എന്നു പഠിച്ചാൽ വാൎദ്ധകമെന്നതിനു വൃദ്ധസമൂഹമെന്നല്ലാതെ വാൎദ്ധക്യമെന്നുള്ള അൎത്ഥമില്ല എന്ന അഭിപ്രായത്തെ കല്പിപ്പാൻ യുക്തിയുണ്ടു്. അപ്രകാരമായാൽ വാൎദ്ധകെകമുനിവൃത്തിനാം ഇത്യാദി പ്രയോഗങ്ങൾക്കു ഗതിയില്ല എന്നു വരും. അതു ഹേതുവായിട്ടു് വൃദ്ധസംഘേപി എന്നു മഹേശ്വരടീകയിൽ കാണിച്ചപ്രകാരം പഠിക്കുന്നതു സാധുതരമാകുന്നു എന്നറിഞ്ഞുകൊൾകയും വേണം

പലിതം ജരസാ ശൌക്ല്യം കേശാദൌ വിസ്രസാ ജരാ
സ്യാദുത്താനശയാ ഡിംഭാ സ്തനപാ ച സ്തനന്ധയീ. ൩൧

പലിതം (അ-ന-പ്ര-ഏ) നരയുടെ പേർ. വിസ്രസാ ജരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ജരയുടെ പേർ. ഉത്താനശയാ ഡിംഭാ സ്തനപാ (ആ-സ്ത്രീ-പ്ര-ഏ) സ്തനന്ധയീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം മലൎന്നുകിടക്കുന്ന കിടാവിന്റെ പേർ. പുരുഷനാകുന്നു എങ്കിൽ ഉത്താനശയഃ ഡിംഭഃ സ്തനപഃ സ്തനന്ധയഃ എന്നിപ്രകാരം പുല്ലിംഗങ്ങളാക്കി പ്രയോഗിച്ചുകൊൾക. സ്ത്രീലിംഗങ്ങളാക്കിപ്രയോഗിച്ചതു് ഉത്താനശയാദി മൂന്നു ശബ്ദങ്ങൾ അകാരാന്തങ്ങളായിട്ടും സ്തനന്ധയശബ്ദം ഈകാരാന്തമായിട്ടും സം

ഭവിക്കുമെന്നുള്ള സ്ത്രീത്വത്തിങ്കലെ വൈഷമ്യത്തെ വ്യക്തമാക്കുവാ നായിക്കൊണ്ടാകുന്നു എന്നും അറിഞ്ഞുകൊൾക.

ബാലസ്തു സ്യാന്മാണവകോ വയസ്ഥസ്തരുണോ യുവാ
പ്രവയാഃ സ്ഥവിരോവൃദ്ധോ ജീനോ ജീർണ്ണോ ജരന്നപി. ൪൨

ബാലഃ മാണവകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ബാലന്റെ പേർ. വയസ്ഥഃ തരുണഃ (അ-പു-പ്ര-ഏ) യുവാ (ന-പു-പ്ര-ഏ) ഇവ ൩-ം യൌവനമായവന്റെ പേർ. പ്രവയാഃ (സ-പു-പ്ര-ഏ) സ്ഥവിരഃ വൃദ്ധഃ ജീനഃ ജീർണ്ണഃ (അ-പു-പ്ര-ഏ) ജരൻ (ത-പു-പ്ര-ഏ) ഇവ ൬-ം വൃദ്ധന്റെ പേർ.

വർഷീയാൻ ദശമീ ജ്യായാൻ പൂർവ്വജസ്ത്വഗ്രജോഽഗ്രിയഃ
ജഘന്യജേ സ്യുഃ കനിഷ്ഠയവീയോഽവരജാനുജാഃ ൪൩.

വർഷീയാൻ (സ-പു-പ്ര-ഏ) ദശമീ (ന-പു-പ്ര-ഏ) ജ്യായാൻ (സ-പു-പ്ര-ഏ) ഇവ ൩-ം അതിവൃദ്ധന്റെ പേർ. പൂർവ്വജഃ അഗ്രജഃ അഗ്രിയഃ (അ-പു-പ്ര-ഏ) ഇവ ൩-ം ജ്യേഷ്ഠന്റെ പേർ. ജഘന്യജഃ കനിഷ്ഠഃ (അ-പു-പ്ര-ഏ) യവീയാൻ (സ-പു-പ്ര-ഏ) അവരജഃ അനുജഃ (അ-പു-പ്ര-ഏ) ഇവ ൫-ം അനുജന്റെ പേർ.

അമാംസോ ദുർബ്ബലശ്ശാതോ ബലവാന്മാംസളോഽംസളഃ
തുന്ദില സ്തുന്ദിഭ സ്തുന്ദീ ബൃഹൽകുക്ഷിഃ പിചണ്ഡിലഃ ൪൪

അമാംസഃ ദുർബ്ബലഃ ശാതഃ (അ-പു-പ്ര-ഏ) ഇവ ൩-ം ദുർബ്ബലന്റെ പേർ. അമാംസോ ദുർബ്ബലശ്ഛാതഃ എന്നും പാഠമുണ്ട്. ആ പക്ഷത്തിൽ ശാതഃ എന്നതിന്റെ സ്ഥാനത്തു് ഛാതഃ എന്നാക്കിക്കൊൾക. ബലവാൻ (ത-പു-പ്ര-ഏ) മാംസളഃ അംസളഃ (അ-പു-പ്ര-ഏ) ഇവ ൩-ം ബലമുള്ളവന്റെ പേർ. തുന്ദിലഃ തുന്ദിഭഃ (അ-പു-പ്ര-ഏ) തുന്ദീ (ന-പു-പ്ര-ഏ) ബൃഹൽകുക്ഷിഃ (ഇ-പു-പ്ര-ഏ) പിചണ്ഡിലഃ (അ-പു-പ്ര-ഏ) ഇവ ൫-ം കുടവയറുള്ളവന്റെ പേർ. തുന്ദിലഃ എന്നതിന്റെ സ്ഥാനത്തു് തുണ്ഡിലഃ എന്നും തുന്ദികഃ എന്നും തുന്ദിതഃ എന്നും, തുന്ദിഭശബ്ദത്തിന്റെ സ്ഥാനത്തു് തുണ്ഡിഭ എന്നും, തുന്ദീ എന്നതിന്റെ സ്ഥാനത്തു് തുണ്ഡീ എന്നും, പിചണ്ഡിലശബ്ദത്തിന്റെ സ്ഥാനത്തു് പിചിണ്ഡിലഃ എന്നുമാമെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു.

അവടീടോഽവനാടശ്ചാവഭ്രടോ നതനാസികേ
കേശവഃ കേശികഃ കേശീ വലിനോ വലിഭസ്സമൌ. ൪൫

അവടീടഃ അവനാടഃ അവഭ്രടഃ നതനാസികഃ (അ-പു-പ്ര-ഏ) ഇവ ൪-ം പതിമൂക്കന്റെ പേര്. കേശവഃ കേശികഃ (അ-പു-പ്ര-ഏ) കേശീ (ന-പു-പ്ര-ഏ) ഇവ ൩-ം തലമുടിയുള്ളവന്റെ പേര്. വലിനഃ വലിഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം വലിയുള്ളവന്റെ പേര്. വലി എന്നതു് ത്വക്സങ്കോചമാകുന്നു.

വികലാംഗസ്തു പോഗണ്ഡഃ ഖൎവ്വോ ഹ്രസ്വശ്ച വാമനഃ
ഖരണാസ്സ്യാൽ ഖരണസോ വിഗ്രോ വിഗതനാസികഃ. ൪൬

വികലാംഗഃ പോഗണ്ഡഃ (അ-പു-പ്ര-ഏ) ഇവ ൨-ം ജനിക്കുമ്പോൾതന്നെ അംഗവൈകല്യമുള്ളവന്റെ പേര്. വികലാംഗസ്തുപോഗണ്ഡഃ എന്നും വികലാംഗസ്തു പോഗണ്ഡഃ എന്നും പാഠാന്തരങ്ങളുണ്ടു്. ഖൎവ്വഃ ഹ്രസ്വഃ വാമനഃ (അ-പു-പ്ര-ഏ) ഇവ ൩-ം മുണ്ടന്റെ പേര്. ഖരണാഃ (സ-പു-പ്ര-ഏ) ഖരണസഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൂൎത്ത മൂക്കുള്ളവന്റെ പേര്. വിഗ്രഃ വിഗതനാസികഃ (അ-പു-പ്ര-ഏ) ഇവ ൨-ം മൂക്കുപോയവന്റെ പേര്.

ഖുരണാസ്സ്യാൽ ഖുരണസഃ പ്രജ്ഞുഃ പ്രഗതജാനുകഃ
ഊൎദ്ധ്വജ്ഞുരൂൎദ്ധ്വജാനുസ്സ്യാൽ സംജ്ഞുസ്സംഹതജാനുകഃ.

ഖുരണാഃ (സ-പു-പ്ര-ഏ) ഖുരണസഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൊളുവുമൂക്കന്റെ പേര്. പ്രജ്ഞുഃ (ഉ-പു-പ്ര-ഏ) പ്രഗതജാനുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം മുട്ടുതടിച്ചവന്റെ പേര് എന്നു തമിഴ്ക്കത്തിലും തമ്മിൽ വളരെ അകൽച്ചയോടുകൂടിയ മുട്ടുകളോടുകൂടിയവന്റെ പേരെന്നു മഹേശ്വരടീകയിലും പറഞ്ഞിരിക്കുന്നു. ഊൎദ്ധ്വജ്ഞുഃ ഊൎദ്ധ്വജാനുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം മുട്ടിനുതാഴെ നീണ്ടു് മുട്ടുമേല്പോട്ടുപോയവന്റെ പേര്. സംജ്ഞുഃ (ഉ-പു-പ്ര-ഏ) സംഹതജാനുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം മുട്ടിക്കാലന്റെ പേര്. സംജ്ഞുസ്സംഹതജാനുകഃ എന്നും പാഠമുണ്ടു്.

സ്യാദേഡേ ബധിരഃ കുബ്ജേ ഗഡുലഃ കുകരേ കുണിഃ
കളംബകസ്ത്വവാക്പുഷ്പഃ ഖലതിസ്സ്യാദുല്ലുപ്തികഃ. ൪൮

ഏഡഃ ബധിരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചെവികേൾക്കാത്തവന്റെ പേര്. കുബ്ജഃ ഗഡുലഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൂനന്റെ പേര്. കുകരഃ (അ-പു-പ്ര-ഏ) കുണിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം കയ്യാകാത്തവന്റെ പേര്. കളംബകഃ അവാക്പുഷ്പഃ (അ-പു-പ്ര-ഏ) ഇവ ൨-ം പറകയും കേൾക്കയും വഴിയാത്തവന്റെ പേര്. ഖലതിഃ (ഇ-പു-പ്ര-ഏ) ഐന്ദ്രലുപ്തികഃ (അ-പു-പ്ര-ഏ) ഇവ ൨-ം കഷണ്ടിത്തലയന്റെ പേര്.

പൃശ്നിരല്പതനൗ ശ്രോണഃ പംഗൗ മുണ്ഡസ്തു മുണ്ഡിതേ
വലിരഃ കേകരേ ഖോഡേ ഖഞ്ജസ്ത്രിഷു ജരാവരാഃ. ൪൯

പൃശ്നിഃ (ഇ-പു-പ്ര-ഏ) അല്പതനുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം ചെറിയ ശരീരമായവന്റെ പേർ ശ്രോണഃ (അ-പു-പ്ര-ഏ) പംഗുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം ഇരുകാൽമുടവന്റെ പേർ. മുണ്ഡഃ മുണ്ഡിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം തലചിരച്ചവന്റെ പേര് വലിരഃ കേകരഃ (അ-പു-പ്ര-ഏ) ഇവ ൨-ം കോങ്കണ്ണന്റെ പേർ. ഖോഡഃ ഖഞ്ജഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഒരു കാൽമുടവന്റെ പേർ. ത്രിഷുജരാവരാഃ എന്നതിന്നു ജരാ ശബ്ദത്തിന്റെ ശേഷം ഖഞ്ജ എന്നതുവരെ ഉള്ള ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നു് അർത്ഥത്തെ ഗ്രഹിച്ചുകൊൾക.

ഗഡുലഃ കാലകഃ പിപ്ലുസ്തിലകസ്തിലകാലകഃ
അനാമയം സ്യാദാരോഗ്യം ചികിത്സാ രുക്പ്രതിക്രിയാ. ൫൦

ഗഡുലഃ കാലകഃ (അ-പു-പ്ര-ഏ) പിപ്ലുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം ശരീരത്തിൽ കറുത്തപുള്ളിയുടെ പേർ. തിലകഃ തിലകാലകഃ (അ-പു-പ്ര-ഏ) ഇവ ൨-ം കാക്കപ്പുള്ളിയുടെ പേർ. അനാമയം ആരോഗ്യം (അ-ന-പ്ര-ഏ) ഇവ ൨-ം വ്യാധിയില്ലായ്മയുടെ പേർ. ചികിത്സാ രുക്പ്രതിക്രിയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചികിത്സയുടെ പേർ.

ഭേഷജൗഷധഭൈഷജ്യാന്യഗദോ ജായുരിത്യപി
സ്ത്രീ രുഗ്രുജാ ചോപതാപരോഗവ്യാധിഗദാമയാഃ. ൫൧

ഭേഷജം ഔഷധം ഭൈഷജ്യം (അ-ന-പ്ര-ഏ) അഗദഃ (അ-പു-പ്ര-ഏ) ജായുഃ (ഉ-പു-പ്ര-ഏ) ഇവ ൫-ം മരുന്നിന്റെ പേർ. രുക (ജ-സ്ത്രീ-പ്ര-ഏ) രുജാ (ആ-സ്ത്രീ-പ്ര-ഏ) ഉപതാപഃ രോഗഃ (അ-പു-പ്ര-ഏ) വ്യാധിഃ (ഇ-പു-പ്ര-ഏ) ഗദഃ ആമയഃ (അ-പു-പ്ര-ഏ) ഇവ ൮-ം വ്യാധിയുടെ പേർ.

ക്ഷയ ശ്ശോഷശ്ച യക്ഷ്മാ ച പ്രതിശ്യായസ്തു പീനസഃ
സ്ത്രീ ക്ഷുൽ ക്ഷുതം ക്ഷവഃ പുംസി കാസസ്തു ക്ഷവഥുഃ പുമാൻ. ൫൨

ക്ഷയഃ ശോഷഃ (അ-പു-പ്ര-ഏ) യക്ഷ്മാ (ന-പു-പ്ര-ഏ) ഇവ ൩-ം ക്ഷയത്തിന്റെ പേർ. പ്രതിശ്യായഃ പീനസഃ (അ-പു-പ്ര-ഏ) ഇവ ൨-ം പീനസത്തിന്റെ പേർ. ക്ഷുൽ (ത-സ്ത്രീ-പ്ര-ഏ) ക്ഷുതം (അ-ന-പ്ര-ഏ) ക്ഷവഃ (അ-പു-പ്ര-ഏ) ഇവ ൩-ം തുമ്മലിന്റെ പേർ. കാസഃ (അ-പു-പ്ര-ഏ) ക്ഷവഥുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം ചുമയുടെ പേർ.

ശോഫസ്തു ശ്വയഥുശ്ശോഥഃ പാദസ്ഫോടോ വിപാദികാ
കിലാസസിദ്ധ്മേ കച്ഛ്വാന്തു പാമപാമേ വിചർച്ചികാ. ൭൩

ശോഫഃ (അ-പു-പ്ര-ഏ) ശ്വയഥുഃ (ഉ-പു-പ്ര-ഏ) ശോഥഃ (അ-പു-പ്ര-ഏ) ഇവ ൩-ം നീരിന്റെ പേർ. പാദസ്ഫോടഃ (അ-പു-പ്ര-ഏ) വിപാദികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കാലുവിള്ളുന്നതിന്റെ പേർ. കിലാസം സിദ്ധ്മം (അ-ന-പ്ര-ഏ) ഇവ ൨-ം ചുണങ്ങിന്റെ പേർ. കിലാസംസിദ്ധ്മ എന്നും പാഠമുണ്ട്. അപ്രകാരമായാൽ സിദ്ധ്മ (ന-ന-പ്ര-ഏ) ഇങ്ങിനെ ഗ്രഹിച്ചുകൊൾക. കച്ഛുഃ (ഊ-സ്ത്രീ-പ്ര-ഏ) പാമാ (ന-സ്ത്രീ-പ്ര-ഏ) പാമാ വിചർച്ചികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ചിരങ്ങിന്റെ പേർ.

കണ്ഡൂഃ ഖർജ്ജൂശ്ച കണ്ഡൂയാ വിസ്ഫോടഃ പിടകാസ്ത്രിയാം
വ്രണോऽസ്ത്രിയാമീർമ്മമരുഃ ക്ലീബേ നാഡീവ്രണഃ പുമാൻ.

കണ്ഡൂഃ ഖർജ്ജൂഃ (ഊ-സ്ത്രീ-പ്ര-ഏ) കണ്ഡൂയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചൊറിയുടെ പേർ. വിസ്ഫോടഃ (അ-പു-പ്ര-ഏ) പിടകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കുരുവിന്റെ പേർ. വ്രണഃ (അ-പു-പ്ര-ഏ) അസ്ത്രിയാമെന്നു പറകയാൽ നപുംസകലിംഗമായിട്ടും പ്രയോഗിക്കാമെന്നു അറിഞ്ഞുകൊൾക. ഈർമ്മം (അ-ന-പ്ര-ഏ) അരുഃ (സ-ന-പ്ര-ഏ) ഇവ ൩-ം വ്രണത്തിന്റെ പേർ. നാഡീവ്രണഃ (അ-പു-പ്ര-ഏ) നാഡീവ്രണത്തിന്റെ പേർ.

കോഠോ മണ്ഡലകം കുഷ്ഠശ്വിത്രേ ദുർന്നാമകാർശസീ
അനാഹസ്തു വിബന്ധസ്സ്യാൽ ഗ്രഹണീരുക പ്രവാഹികാ.

കോഠഃ (അ-പു-പ്ര-ഏ) മണ്ഡലകം (അ-ന-പ്ര-ഏ) ഇവ ൨-ം വട്ടപ്പുണ്ണിന്റെ പേർ. കുഷ്ഠം ശ്വിത്രം (അ-ന-പ്ര-ഏ) ഇവ ൨-ം പാണ്ടിന്റെപേർ. ദുർന്നാമകം (അ-ന-പ്ര-ഏ) അർശഃ (സ-ന-പ്ര-ഏ) ഇവ ൨-ം അർശസ്സിന്റെ പേർ. അനാഹഃ വിബന്ധഃ (അ-പു-പ്ര-ഏ) ഇവ ൨-ം മലബന്ധത്തിന്റെ പേർ. ഗ്രഹണീരുക് (ജ-സ്ത്രീ-പ്ര-ഏ) പ്രവാഹികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഗ്രഹണിരോഗത്തിന്റെ പേർ. ഗ്രഹണീ രുക് പ്രവാഹികാഃ ഇവ ൩-ം എന്നു തമിഴ്ക്കുത്തിൽ കാണുന്നതു് അശുദ്ധമാകുന്നു.

പ്രച്ഛർദ്ദികാ വമിശ്ച സ്ത്രീ പുമാംസ്തു വമഥുസ്സമാഃ
വ്യാധിഭേദാ വിദ്രധിഃ സ്ത്രീ ജ്വരമേഹഭഗന്ദരാഃ. ൭൪

പ്രച്ഛർദ്ദികാ (ആ-സ്ത്രീ-പ്ര-ഏ) വമിഃ (ഇ-സ്ത്രീ-പ്ര-ഏ) വമഥുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം ഛർദ്ദിയുടെ പേർ. പ്രച്ഛർദ്ദികാ വമിശ്ച സ്ത്രീ ഛർദ്ദിശ്ച വമഥുഃപുമാൻ എന്നും പാഠമുണ്ട്. വ്യാധിഭേദാഃ എന്നതിന്നു് വ്യാധിഭേദങ്ങളെ പറയുന്നു എന്നൎത്ഥം. വിദ്രധിഃ (ഇ-സ്ത്രീ-പ്ര-ഏ) വിദ്രധി എന്നു പ്രസിദ്ധമായ കുരുവിന്റെ പേർ. ജ്വരഃ (അ-പു-പ്ര-ഏ) പനിയുടെ പേർ. മേഹഃ (അ-പു-പ്ര-ഏ) പ്രമേഹത്തിന്റെ പേർ. ഭഗന്ദരഃ (അ-പു-പ്ര-ഏ) ഭഗന്ദരമെന്നു പ്രസിദ്ധമായ കുരുവിന്റെ പേർ.

ശ്ലീപദം പാദവല്മീകം കേശഘ്നന്ത്വിന്ദ്രലുപ്തകം
അശ്മരീ മൂത്രകൃച്ഛ്രം സ്യാൽ പൂൎവ്വേ ശുക്ലാവധേ സ്ത്രിയാം. ൫൬

ശ്ലീപദം പാദവല്മീകം (അ-ന-പ്ര-ഏ) ഇവ ൨-ം പെരുക്കാലിന്റെ പേർ. കേശഘ്നം ഇന്ദ്രലുപ്തകം (അ-ന-പ്ര-ഏ) ഇവ ൨-ം കഷണ്ടിയുടെ പേർ എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ കേശഘ്നസ്ത്വിന്ദ്രലുപ്തകഃ എന്നു പാഠവും മസ്തകകേശരോഗത്തിന്റെ പേർ എന്നു വ്യാഖ്യാനവും കാണുന്നു. ചരാട്ട എന്ന ഭാഷയുമുണ്ടു്. അശ്മരീ (ഈ-സ്ത്രീ-പ്ര-ഏ) മൂത്രകൃച്ഛ്രം (അ-ന-പ്ര-ഏ) ഇവ രണ്ടും മൂത്രകൃച്ഛ്രത്തിന്റെ പേർ. പൂൎവ്വേശുക്ലാവധേസ്ത്രിയാം എന്നതിനു ഇവിടെ നിന്നു തുടങ്ങി ശുക്ലംതേജോരേതസീച എന്ന ശ്ലോകത്തിങ്കലെ ശുക്ലശബ്ദം വരെ ഇനി പറയപ്പെടുന്ന ശബ്ദങ്ങൾ ഒക്കെയും ത്രിലിംഗങ്ങളാകുന്നു എന്നു അൎത്ഥത്തെ ഗ്രഹിച്ചുകൊൾക.

രോഗഹാൎയ്യഗദംകാരോ ഭിഷഗ്വൈദ്യൌ ചികിത്സകേ
വാൎത്തോ നിരാമയഃ കല്യ ഉല്ലാഘോ നിൎഗ്ഗതോ ഗദാൽ.

രോഗഹാരീ (ന-പു-പ്ര-ഏ) അഗദങ്കാരഃ (അ-പു-പ്ര-ഏ) ഭിഷക് (ജ-പു-പ്ര-ഏ) വൈദ്യഃ ചികിത്സകഃ (അ-പു-പ്ര-ഏ) ഇവ ൫-ം വൈദ്യന്റെ പേർ. വാൎത്തഃ നിരാമയഃ കല്യഃ ഉല്ലാഘഃ (അ-പു-പ്ര-ഏ) ഇവ ൪-ം വ്യാധിയില്ലാത്തവന്റെ പേർ.

ഗ്ലാനഗ്ലാസ്നൂ ആമയാവീ വികൃതോ വ്യാധിതോഽപടുഃ
ആതുരോഽഭ്യമിതോഽഭ്യാന്തസ്സമൌ പാമനകച്ഛുരൌ.

ഗ്ലാനഃ (അ-പു-പ്ര-ഏ) ഗ്ലാസ്നുഃ (ഉ-പു-പ്ര-ഏ) ആമയാവീ (ന-പു-പ്ര-ഏ) വികൃതഃ വ്യാധിതഃ (അ-പു-പ്ര-ഏ) അപടുഃ (ഉ-പു-പ്ര-ഏ) ആതുരഃ അഭ്യമിതഃ അഭ്യാന്തഃ (അ-പു-പ്ര-ഏ) ഇവ ൯-ം രോഗിയുടെ പേർ. പാമനഃ കച്ഛുരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചിരങ്ങുള്ളവന്റെ പേർ.

ദദ്രുണോ ദദ്രുരോഗീ സ്യാദർശോരോഗയുതോഽർശസഃ
വാതകീ വാതരോഗീ സ്യാൽ സാതിസാരോഽതിസാരകീ.

ദദ്രുണഃ (അ-പു-പ്ര-ഏ) ദദ്രുരോഗീ (ന-പു-പ്ര-ഏ) ഇവ ൨-ം തഴുതണമുള്ളവന്റെ പേർ. അർശോരോഗയുതഃ അർശസഃ (അ-പു-പ്ര-ഏ) ഇവ ൨-ം അശ്സ്സുള്ളവന്റെ പേർ. വാതകീ വാതരോഗീ (ന-പു-പ്ര-ഏ) ഇവ ൨-ം വാതരോഗമുള്ളവന്റെ പേർ. സാതിസാരഃ (അ-പു-പ്ര-ഏ) അതിസാരകീ (ന-പു-പ്ര-ഏ) ഇവ ൨-ം അതിസാരമുള്ളവന്റെ പേർ.

സ്യുഃ ക്ലിന്നാക്ഷേ ചുല്ല ചില്ലപില്ലാഃ ക്ലിന്നേക്ഷ്ണി ചാപ്യമീ
ഉന്മത്ത ഉന്മാദവതി ശ്ലേഷ്മളഃ ശ്ലേഷ്മണഃ കഫീ.    ൩൨

ക്ലിന്നാക്ഷഃ ചുല്ലഃ ചില്ലഃ പില്ലഃ (അ-പു-പ്ര-ഏ) ഇവ ൪-ം ചീംകണ്ണന്റെ പേർ. ചുല്ലാദികൾ മൂന്നും ചീഞ്ഞിരിക്കുന്ന കണ്ണിന്റെയും പേരാകയും ചെയ്യും. ഉന്മത്തഃ (അ-പു-പ്ര-ഏ) ഉന്മാദവാൻ (ത-പു-പ്ര-ഏ) ഇവ ൨-ം ഭ്രാന്തന്റെ പേർ. ശ്ലേഷ്മളഃ ശ്ലേഷ്മണഃ (അ-പു-പ്ര-ഏ) കഫീ (ന-പു-പ്ര-ഏ) ഇവ ൩-ം കഫരോഗിയുടെ പേർ.

ന്യുബ്ജോ ഭുഗ്നേ രുജാ വൃദ്ധനാഭൌ തുണ്ഡിലതുണ്ഡിഭൌ
കിലാസീ സിദ്ധ്മലോഽന്ധോഽദൃക് മൂർച്ഛാലമൂർത്തമൂർച്ഛിതൌ.

ന്യുബ്ജഃ (അ-പു-പ്ര-ഏ) വ്യാധികൊണ്ടു കൂനവന്റെ പേർ. വൃദ്ധനാഭിഃ (ഇ-പു-പ്ര-ഏ) തുണ്ഡിലഃ തുണ്ഡിഭഃ (അ-പു-പ്ര-ഏ) ഇവ ൩-ം പൊക്കിൾക്കുന്നുള്ളവന്റെ പേർ. കിലാസീ (ന-പു-പ്ര-ഏ) സിദ്ധ്മലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചുണങ്ങുള്ളവന്റെ പേർ. അന്ധഃ (അ-പു-പ്ര-ഏ) അദൃക് (ശ-പു-പ്ര-ഏ) ഇവ ൨-ം കുരുടന്റെ പേർ. മൂർച്ഛാലഃ മൂർത്തഃ മൂർച്ഛിതഃ (അ-പു-പ്ര-ഏ) ഇവ ൩-ം ബോധംകെട്ടവന്റെ പേർ. പൂർവ്വേ ശുക്ലാവധേസ്ത്രിഷു എന്നു പറഞ്ഞിരിക്കയാൽ രോഗഹാരീ എന്നു തുടങ്ങി മൂർച്ഛിതഃ എന്നതുവരെ ഉള്ള ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നറിഞ്ഞുകൊൾക.

ശുക്ലം തേജോരേതസീ ച ബീജവീര്യേന്ദ്രിയാണി ച
മായുഃ പിത്തം കഫഃ ശ്ലേഷ്മാ സ്ത്രിയാന്തു ത്വഗസൃഗ്ധരാ.

ശുക്ലം (അ-ന-പ്ര-ഏ) തേജഃ രേതഃ (സ-ന-പ്ര-ഏ) ബീജം വീര്യം ഇന്ദ്രിയം (അ-ന-പ്ര-ഏ) ഇവ ൬-ം ശുക്ലത്തിന്റെ പേർ. മായുഃ (ഉ-പു-പ്ര-ഏ) പിത്തം (അ-ന-പ്ര-ഏ) ഇവ ൨-ം പിത്തത്തിന്റെ പേർ. കഫഃ (അ-പു-പ്ര-ഏ) ശ്ലേഷ്മാ (ന-പു-

പ്ര-ഏ) ഇവ ൨-ം കഥത്തിന്റെ പേർ. ത്വക്ക (ക-സ്ത്രീ-പ്ര ഏ) അസൃഗ്ധരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨ം ത്വക്കിന്റെ പേർ.

പിശിതം തരസം മാംസം പലലം ക്രവ്യമാമിഷം
ഉത്തപ്തം ശുഷ്കമാംസം സ്യാത്തദ്വല്ലൂരം ത്രിലിംഗകം. ൬൨

പിശിതം തരസം മാംസം പലലം ക്രവ്യം ആമിഷം (അ-ന പ്ര-ഏ) ഇവ ൬-ം മാംസത്തിന്റെ പേർ. ഉത്തപ്തം ശുഷ്കമാംസം വല്ലൂരം (അ-ന-പ്ര-ഏ) ഇവ ൩-ം ഉണങ്ങിയ മാംസത്തിന്റെ പേർ. വല്ലൂരമെന്നതു ത്രിലിംഗമാകുന്നു.

രുധിരേഽസൃഗ്ലോഹിതാസ്രരക്തക്ഷതജശോണിതം
ബുക്കാഗ്രമാംസം ഹൃദയം ഹൃന്മേദസ്തു വപാ വസാ. ൬൩

രുധിരം (അ-ന-പ്ര-ഏ) അസൃക്ക (ജ-ന-പ്ര-ഏ) ലോഹിതം അസ്രം (ആസ്രമെന്നുമാം) രക്തം ക്ഷതജം ശോണിതം (അ-ന-പ്ര-ഏ) ഇവ ൭-ം ചോരയുടെ പേർ. ബുക്കാ (ആ-സ്ത്രീ-പ്ര-ഏ) തമിഴ്ക്കത്തിൽ വൃക്യാ എന്നു പാഠം കാണുന്നു. മഹേശ്വര ടീകയിൽ ബുക്കാ എന്നാകുന്നു. അഗ്രമാംസം (അ-ന-പ്ര-ഏ) ഇവ ൨-ം മുഖ്യമാംസത്തിന്റെ പേർ. ഹൃദയം (അ-ന-പ്ര-ഏ) ഹൃൽ (ദ-ന-പ്ര-ഏ) ഇവ ൨-ം ഹൃദയത്തിന്റെ പേർ. ബുക്കാദി ൪-ം തുല്യാൎത്ഥമാകുന്നു എന്നും ഒരു മതമുണ്ടു്. മേദഃ (സ-ന-പ്ര-ഏ) വപാ വസാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം മേദസ്സിന്റെ പേർ.

പശ്ചാദ്ഗ്രീവാസിരാ മന്യാ നാഡീ തു ധമനിസ്സിരാ
തിലകം ക്ലോമമസ്തിഷ്കം ഗോൎദ്ദം കിട്ടം മലോഽസ്ത്രിയാം.

മന്യാ (ആ-സ്ത്രീ-പ്ര-ഏ) പിൻകഴുത്തിലെ ഞരമ്പിന്റെ പേർ. നാഡീ (ഈ-സ്ത്രീ-പ്ര-ഏ) ധമനിഃ (ഇ-സ്ത്രീ-പ്ര-ഏ) സിരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ഞരമ്പിന്റെ പേർ. തിലകം (അ-ന-പ്ര-ഏ) ക്ലോമ (അ-ന-പ്ര-ഏ) ഇവ ൨-ം പുപ്ഫസമെന്നു പേരോടുകൂടിയ മാംസപിണ്ഡവിശേഷത്തിന്റെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. തമിഴ്ക്കത്തിൽ ഉള്ളിൽ ജലമിരിക്കുന്ന സ്ഥലത്തിന്റെ പേർ എന്നാകുന്നു. മസ്തിഷ്കം ഗോൎദ്ദം (അ-ന-പ്ര-ഏ) ഇവ ൨-ം ശിരസ്സിന്റെ ഉള്ളിൽ നെയ്യുപോലെ ഉണ്ടാകുന്ന സ്നേഹത്തിന്റെ പേർ. ഗോൎദ്ദമെന്നതിന്റെ സ്ഥാനത്തു് ഗോദമെന്നും പാഠമുണ്ടു്. (അ-ന-പ്ര-ഏ) മലഃ (അ-പു-പ്ര-ഏ) അസ്ത്രീയാമെന്നുണ്ടാകയാൽ മലശബ്ദം ന

പുംസകമായിട്ടും പ്രയോഗിക്കാമെന്നറിഞ്ഞുകൊൾക. ഇവ ൨-ം ചെവി മുതലായ സ്ഥലങ്ങളിൽ ഉണ്ടാകുന്ന മലത്തിന്റെ പേർ.

അന്ത്രം പുരീതദ്ഗുല്മസ്തു പ്ലീഹാ പുംസ്യഥ വസ്നസാ
സ്നായുഃ സ്ത്രിയാം കാളഖണ്ഡയകൃതീ തു സമേ ഇമേ. ൬൭

അന്ത്രം (അ-ന-പ്ര-ഏ) പുരീതൽ(ത-ന-പ്ര-ഏ) ഇവ ൨-ം കുടലിന്റെ പേർ. ഗുല്മഃ(അ-പു-പ്ര-ഏ) പ്ലീഹാ (ന-പു-പ്ര-ഏ) ഇവ ൨-ം പ്ലീഹയുടെപേർ. പ്ലീഹാ എന്നതു് ഉദരത്തിന്റെ അകത്തു് ഇടത്തുഭാഗത്തിങ്കൽ ഇരിക്കുന്ന ഒരു മാംസപിണ്ഡമാകുന്നു. വസ്നസാ (ആ-സ്ത്രീ-പ്ര-ഏ) സ്നായുഃ (ഉ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഞരമ്പിന്റെ പേർ. കാളഖണ്ഡം (അ-ന-പ്ര-ഏ) യകൃൽ (ത-ന-പ്ര-ഏ) ഇവ ൨-ം യകൃത്തിന്റെ പേർ. യകൃത്ത് എന്നതു് ഉദരത്തിന്റെ അകത്തു വലത്തുഭാഗത്തിങ്കലിരിക്കുന്ന ഒരു മാംസപിണ്ഡമാകുന്നു.

സൃണികാ സ്യന്ദിനീ ലാലാ ദൂഷികാ നേത്രയോൎമ്മലം
നാസാമലന്തു സിംഘാണം പിഞ്ജൂഷം കൎണ്ണയോൎമ്മലം.

സൃണികാ (ആ-സ്ത്രീ-പ്ര-ഏ) സ്യന്ദിനീ (ഈ-സ്ത്രീ-പ്ര-ഏ) ലാലാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം വായ്നീരിന്റെ പേർ. ദൂഷികാ (ആ-സ്ത്രീ-പ്ര-ഏ) കണ്ണിലെപീളയുടെ പേർ. നാസാമലം സിംഘാണം (അ-ന-പ്ര-ഏ) ഇവ ൨-ം മൂക്കുനീരിന്റെ പേർ. സിംഹാണമെന്നും സിംഹാനമെന്നും പാഠാന്തരങ്ങളുണ്ടു്. പിഞ്ജൂഷം (അ-ന-പ്ര-ഏ) കൎണ്ണമലത്തിന്റെ പേർ. നാസാമലന്തു സിംഹാണം ഇത്യാദി അൎദ്ധശ്ലോകം മഹേശ്വരടീകയിലെ പാഠപ്രകാരം ചേൎത്തതാകുന്നു.

മൂത്രം പ്രസ്രാവ ഉച്ചാരാവസ്കരൌ ശമലം ശകൃൽ
പുരീഷം ഗൂഥവൎച്ചസ്കമസ്ത്രീ വിഷ്ഠാവിശൌ സ്ത്രിയൌ. ൬൮

മൂത്രം (അ-ന-പ്ര-ഏ) പ്രസ്രാവഃ (അ-പു-പ്ര-ഏ) ഇവ ൨-ം മൂത്രത്തിന്റെ പേർ. ഉച്ചാരഃ അവസ്കരഃ (അ-പു-പ്ര-ഏ) ശമലം (അ-ന-പ്ര-ഏ) ശകൃൽ (ത-ന-പ്ര-ഏ) പുരീഷം ഗൂഥം വൎച്ചസ്കം (അ-ന-പ്ര-ഏ) ഗൂഥവൎച്ചസ്കശബ്ദങ്ങൾ പുല്ലിംഗങ്ങളായിട്ടും പ്രയോഗിക്കാം. വിഷ്ഠാ (ആ-സ്ത്രീ-പ്ര-ഏ) വിട് (ശ-സ്ത്രീ-പ്ര-ഏ) ഇവ ൯-ം മലത്തിന്റെ പേർ.

സ്യാൽ കൎപ്പരഃ കപാലോഽസ്ത്രീ കീകസം കുല്യമസ്ഥി ച
സ്യാച്ഛരീരാസ്ഥി കങ്കാളഃ പൃഷ്ഠാസ്ഥ്നി തു കശേരുകാ. ൬൯

കർപ്പരഃ കപാലഃ (അ-പു-പ്ര-ഏ) കപാലശബ്ദം നപുംസക ലിംഗമായിട്ടും പ്രയോഗിക്കാം. ഇവ ൨-ം തലയോടിന്റെ പേർ. കീകസം കുല്യം (അ-ന-പ്ര-ഏ) അസ്ഥി (ഇ-ന-പ്ര-ഏ) ഇവ ൩-ം അസ്ഥിയുടെ പേർ. ശരീരാസ്ഥി (ഇ-ന-പ്ര ഏ) കംകാളഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശരീരത്തിന്ന ആധാരമായ അസ്ഥിപഞ്ജരത്തിന്റെ പേർ. പൃഷ്ഠാസ്ഥി (ഇ-ന-പ്ര-ഏ) കശേരുകാ (ആ സ്ത്രീ-പ്ര ഏ) ഇവ ൨-ം തണ്ടെല്ലിന്റെ പേർ. സ്യാച്ഛരീരാസ്ഥ്നി കംകാളഃപൃഷ്ഠാസ്ഥ്നി കശേരുകാ എന്നും പാഠമുണ്ട്.

ശിരോസ്ഥനി കരോടിഃസ്ത്രീപാർശ്വാസ്ഥനി തു പർശ്ശുകാ
അംഗം പ്രതീകോƨവയവോƨപഘനോƨഥ കളേബരം.
ഗാത്രം വപുസ്സംഹനനം ശരീരംവർഷ്മ വിഗ്രഹഃ
കായോ ദേഹഃ ക്ലീബപുംസോഃ സ്ത്രിയാം മൂർത്തിസ്തനുസ്തനുഃ

കരോടിഃ (ഇ-സ്ത്രീ-പ്ര-ഏ) തലയിലെ അസ്ഥിയുടെ പേർ. പർശ്ശുകാ (ആ സ്ത്രീ-പ്ര-ഏ) വാരി എല്ലിന്റെ പേർ. അംഗം (അ-ന-പ്ര-ഏ) പ്രതീകഃ അവയവഃ അപഘനഃ (അ-പു-പ്ര-ഏ) ഇവ ൪-ം അവയവത്തിന്റെ പേർ. കളേബരം ഗാത്രം (അ-ന-പ്ര-ഏ) വപുഃ (സ-ന-പ്ര-ഏ) സംഹനനം ശരീരം (അ-ന-പ്ര ഏ) വർഷ്മ (ന-ന പ്ര-ഏ) വിഗ്രഹഃ കായഃ ദേഹഃ (അ-പു-പ്ര-ഏ) ദേഹശബ്ദം നപുംസകമായിട്ടും പ്രയോഗിക്കാം. മൂർത്തിഃ (ഇ സ്ത്രീ-പ്ര ഏ) തനൂഃ (ഊ-സ്ത്രീ-പ്ര-ഏ) തനുഃ (ഉ-സ്ത്രീ-പ്ര-ഏ) ഇവ ൧൨-ം ശരീരത്തിന്റെ പേർ.

പാദാഗ്രം പ്രപദം പാദഃ പദംഘ്രിശ്ചരണോസ്ത്രിയാം
തദ്ഗ്രന്ഥീ ഘുടികേ ഗുൽഫൌപുമാൻ പാർഷ്ണി സ്തയോരധഃ.

പാദാഗ്രം പ്രപദം (അ-ന-പ്ര-ഏ) ഇവ ൨-ം പുറവടിയുടെ പേർ. പാദഃ (അ-പു-പ്ര-ഏ) പത് (ദ-പു-പ്ര-ഏ) അംഘ്രിഃ (ഇ-പു-പ്ര-ഏ) ചരണഃ (അ-പു പ്ര-ഏ) ചരണശബ്ദം നപുംസകമായിട്ടും പ്രയോഗിക്കാം. ഇവ ൪-ം കാലിന്റെ പേർ. ഘുടികേ (ആ-സ്ത്രീ-പ്ര-ദ്വി) ഗുല്ഫൌ (അ-പു-പ്ര-ദ്വി) ഇവ ൨-ം നരിയാണികളുടെ പേർ. ഒന്നിനെ പറയേണ്ടു എങ്കിൽ ഘുടികാ എന്നും ഗുല്ഫഃ എന്നും ഏകവചനാന്തമാക്കി പ്രയോഗിച്ചുകൊൾക അത്രയുമല്ല ഏകവചനാന്തമായാലും ജാതികൊണ്ടു രണ്ടിനേയും ഗ്രഹിക്കാമെന്നും അറിഞ്ഞുകൊൾക. പാർഷ്ണിഃ (ഇ-പു-പ്ര-ഏ) മടമ്പിന്റെ പേർ.

ജംഘാ തു പ്രസൃതാ ജാനൂരുപർവ്വാഷ്ഠീവദസ്ത്രിയാം
സക്ഥി ക്ലീബേ പുമാനൂരുസ്തത്സന്ധിഃ പുംസി വങ്ക്ഷണഃ.

ജംഘാ പ്രസൃതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കണങ്കാലിന്റെ പേർ. ജാനു (ഉ-ന-പ്ര-ഏ) ഊരുപൎവ്വ (ന-ന-പ്ര-ഏ) അഷ്ഠീവൽ (ത-ന-പ്ര-ഏ) അഷ്ഠീവാൻ എന്നു പുല്ലിംഗമായിട്ടും പ്രയോഗിക്കാം. ഇവ ൩-ം മുട്ടിന്റെ പേർ. സക്ഥി (ഇ-ന-പ്ര-ഏ) ഊരുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം തുടയുടെ പേർ. വങ്ക്ഷണഃ (അ-പു-പ്ര-ഏ) കഴലപ്പാടിന്റെ പേർ.

ഗുദന്ത്വപാനം പായുൎന്നാ വസ്തിൎന്നാഭേരധോദ്വയോഃ
കടോ നാ ശ്രോണിഫലകം കടിഃ ശ്രോണിഃ കകുദ്മതീ.

ഗുദം അപാനം (അ-ന-പ്ര-ഏ) പായുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം മലദ്വാരത്തിന്റെ പേർ. വസ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. വസ്തി പ്രദേശത്തിന്റെ പേർ. മൂത്രാശയത്തിന്റെ പേരാകുന്നു എന്നറിഞ്ഞുകൊൾക. കടഃ (അ-പു-പ്ര-ഏ) ശ്രോണിഫലകം (അ-ന പ്ര-ഏ) ഇവ ൨-ം അരയുടെ പേർ. കടിഃ ശ്രോണിഃ (ഇ-സ്ത്രീ-പ്ര-ഏ) കകുദ്മതീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കുറുകിന്റെ പേർ. കകുന്മതിഃ എന്നപാഠം തെറ്റാകുന്നു.

പശ്ചാന്നിതംബഃ സ്ത്രീകട്യാഃ ക്ലീബേ തു ജഘനം പുരഃ
കൂപകൌ തു നിതംബസ്ഥൌ ദ്വയഹീനേ കുകുന്ദരേ.

നിതംബഃ (അ-പു-പ്ര-ഏ) സ്ത്രീകളുടെ അരക്കെട്ടിന്റെ പിൻഭാഗത്തിന്റെ പേർ. ജഘനം (അ-ന-പ്ര-ഏ) സ്ത്രീകളുടെ അരക്കെട്ടിന്റെ മുൻഭാഗത്തിന്റെ പേർ. കുകുന്ദരേ (അ-ന-പ്ര-ദ്വി) നിതംബത്തിങ്കൽ ഉള്ള കുഴികളുടെ പേർ. കൂപകൌ എന്നതു കുകുന്ദരപൎയ്യായമല്ല. നിതംബസ്ഥങ്ങളായിരിക്കുന്ന കൂപകങ്ങൾ കുകുന്ദരങ്ങളായി ഭവിക്കുന്നു എന്ന അന്വയാനുരോധേന അൎത്ഥത്തെ ഗ്രഹിച്ചുകൊൾക.

സ്ത്രിയാം സ്ഫിചൌ കടിപ്രോഥാവുപസ്ഥോ വക്ഷ്യമാണയോഃ
ഭഗം യോനിൎദ്വയോഃശിശ്നോമേഢ്രോമേഹനശേഫസീ.

സ്ഫിചൌ (ച-സ്ത്രീ-പ്ര-ദ്വി) തമിഴ്ക്കത്തിൽ സ്ഫിജൌ എന്നാകുന്നു. മഹേശ്വരടീകയിൽ സ്ഫിചൌ എന്നു കാൺകയാൽ അപ്രകാരം ചേൎത്തിരിക്കുന്നു. കടിപ്രോഥൌ (അ-പു-പ്ര-ദ്വി) ഇവ ൨-ം ആസനത്തിന്റെ പേർ. ഉപസ്ഥഃ (അ-പു-പ്ര-ഏ) യോനിയുടെയും ലിംഗത്തിന്റെയും പേർ. ഭഗം (അ-ന-പ്ര-ഏ) യോനിഃ (ഇ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൨-ം യോനിയുടെ പേർ. ശിശ്നഃ മേഢ്രഃ (അ-പു-പ്ര-ഏ)

മേഹനം (അ-ന-പ്ര-ഏ) ശേഫഃ (സ-ന-പ്ര-ഏ) ഇവ ൩-ം ലിംഗത്തിന്റെ പേർ. ചിലർ മേഢ്രോമേഹനശേഫസീ ഏന്നു പഠിക്കുന്നു.

മുഷ്കോണ്ഡകോശോ വൃഷണഃ പൃഷ്ഠവംശാധരേത്രികം
പിചണ്ഡകുക്ഷീ ജഠരോദരന്തുന്ദം സ്തനൌ കുചൌ. ൭൪

മുഷ്കഃ അണ്ഡകോശഃ വൃഷണഃ (അ-പു-പ്ര-ഏ) ഇവ ൩-ം വൃഷണത്തിന്റെ പേർ. ത്രികം (അ ന-പ്ര-ഏ) പൃണെല്ലിന്റെ താഴെ ആസനത്തിന്നു മേലുള്ള സ്ഥലത്തിന്റെ പേർ. പിചണ്ഡഃ (അ-പു-പ്ര-ഏ) പിചിണ്ഡഃ എന്നു ചിലരുടെ പക്ഷംഉണ്ട്. കുക്ഷിഃ (ഇ-പു-പ്ര-ഏ) ജഠരം ഉദരം തുന്ദം (അ-ന-പ്ര-ഏ) ഇവ ൫-ം വയറിന്റെ പേർ. സ്തനൌ കുചൌ (അ-പു-പ്ര-ദ്വി) ഇവ ൨-ം മുലയുടെ പേർ.

ചൂചുകം തു കുചാഗ്രം സ്യാന്നനാ ക്രോഡം ഭുജാന്തരം
ഉരോ വത്സഞ്ച വക്ഷശ്ച പൃഷ്ഠന്തു ചരമന്തനോഃ. ൭൫

ചൂചുകം കുചാഗ്രം (അ-ന-പ്ര-ഏ) ഇവ ൨-ം മുലക്കണ്ണിന്റെ പേർ. ക്രോഡം ഭുജാന്തരം (അ-ന-പ്ര-ഏ) ക്രോഡശബ്ദം സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാം. സ്ത്രീലിംഗമായാൽ ക്രോഡാ എന്നു രൂപം. ഉരഃ (സ-ന-പ്ര-ഏ) വത്സം (അ-ന-പ്ര-ഏ) വക്ഷഃ (സ-ന-പ്ര-ഏ) ഇവ ൫-ം മാറിടത്തിന്റെ പേർ. പൃഷ്ഠം (അ-ന-പ്ര-ഏ) പുറത്തിന്റെ പേർ.

സ്കന്ധോ ഭുജശിരോംസോസ്ത്രീ സന്ധീ തസ്യൈവ ജത്രുണീ
ബാഹുമൂലേ ഉഭേ കക്ഷൌ പാർശ്വമസ്ത്രീ തയോരധഃ. ൭൬

സ്കന്ധഃ (അ-പു-പ്ര-ഏ) ഭുജശിരഃ (സ-ന-പ്ര-ഏ) അംസഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടും പ്രയോഗിക്കാം, ഇവ ൩-ം ചുമലിന്റെ പേർ. ജത്രുണീ (ഉ-ന-പ്ര-ദ്വി) പൂണെല്ലിന്റെ പേർ. ബാഹുമൂലേ (അ-ന-പ്ര-ദ്വി) കക്ഷൌ (അ-പു-പ്ര-ദ്വി) ഇവ ൨-ം കക്ഷങ്ങളുടെ പേർ. പാർശ്വം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. പുല്ലിംഗമായാൽ പാർശ്വഃ എന്നു രൂപം. വാരിഭാഗത്തിന്റെ പേർ.

മദ്ധ്യമംചാവലഗ്നഞ്ച മദ്ധ്യോസ്ത്രീദ്വൌപരൌ ദ്വയോഃ
ഭുജബാഹൂപ്രവേഷ്ടോ ദോഃ സ്യാൽ കഫോണിസ്തു കൂർപ്പരഃ

മദ്ധ്യമം അവലഗ്നം (അ-ന-പ്ര-ഏ) മദ്ധ്യഃ (അ-പു-പ്ര-ഏ) മദ്ധ്യമെന്നു നപുംസകമായിട്ടുമാം. ഇവ ൩-ം മദ്ധ്യപ്രദേശത്തിന്റെ പേർ. ദ്വൌപരൌദ്വയോഃ എന്നതിന്നു ഇനി പറവാൻ

പോകുന്ന രണ്ടുശബ്ദങ്ങളും സ്ത്രീലിംഗങ്ങളായിട്ടും പുല്ലിംഗങ്ങളായിട്ടും പ്രയോഗിക്കാമെന്നു് അർത്ഥത്തെ ഗ്രഹിച്ചുകൊൾക. ഭുജഃ (അ-പു-പ്ര-ഏ) ഭുജാ എന്നു സ്ത്രീലിംഗമായിട്ടുമാം. ബാഹുഃ (ഉ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. പ്രവേഷ്ടഃ (അ-പു-പ്ര-ഏ) ദോഃ (സ-പു-പ്ര-ഏ) ഇവ ൪-ം കയ്യിന്റെ പേർ. കഫോണിഃ (ഇ-പു-പ്ര-ഏ) കൂർപ്പരഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൈമുട്ടിന്റെ പേർ.

അസ്യോപരി പ്രഗണ്ഡസ്സ്യാൽ പ്രകോഷ്ഠസ്തസ്യ ചാപ്യധഃ
മണിബന്ധാദാകനിഷ്ഠം കരസ്യ കരഭോ ബഹിഃ. ൮൨

പ്രഗണ്ഡഃ (അ-പു-പ്ര-ഏ) മുട്ടിന്റെ മേൽഭാഗത്തിന്റെ പേർ. പ്രകോഷ്ഠഃ (അ-പു-പ്ര-ഏ) മുട്ടിന്റെ താഴത്തെഭാഗത്തിന്റെ പേർ. കരഭഃ (അ-പു-പ്ര-ഏ) മണിബന്ധത്തിങ്കൽനിന്നു തുടങ്ങി ചെറുവിരലിന്റെ മുട്ടുവരെ ഉള്ള കൈപ്പടത്തിന്റെ ബഹിർഭാഗത്തിന്റെ പേർ. മണിബന്ധമെന്നതു് കൈപ്പടത്തിന്റെ സന്ധിയാകുന്നു.

പഞ്ചശാഖശ്ശയഃ പാണിസ്തർജ്ജനീ സ്യാൽ പ്രദേശിനീ
അംഗുല്യഃ കരശാഖാസ്സ്യുഃ പുംസ്യംഗുഷ്ഠഃ പ്രദേശിനീ.
മധ്യമാനാമികാ ചേതി കനിഷ്ഠാ ചേതി താഃ ക്രമാൽ
പുനർഭവഃ കരരുഹോ നഖോസ്ത്രീ നഖരോസ്ത്രിയാം. ൮൩

പഞ്ചശാഖഃ ശയഃ (അ-പു-പ്ര-ഏ) പാണിഃ (ഇ-പു-പ്ര-ഏ) ഇവ ൩-ം കൈപ്പടത്തിന്റെ പേർ. തർജ്ജനീ പ്രദേശിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചൂണ്ടാണി വിരലിന്റെ പേർ. അംഗുല്യഃ (ഇ-സ്ത്രീ-പ്ര-ബ) കരശാഖാഃ (ആ-സ്ത്രീ-പ്ര-ബ) ഇവ ൨-ം വിരലുകളുടെ പേർ. അംഗുഷ്ഠഃ (അ-പു-പ്ര-ഏ) തള്ളവിരലിന്റെ പേർ. പ്രദേശിനീ (ഈ-സ്ത്രീ-പ്ര-ഏ) ചൂണ്ടാണിവിരലിന്റെ പേർ. മധ്യമാ (ആ-സ്ത്രീ-പ്ര-ഏ) കഴവിരലിന്റെ പേർ. അനാമികാ (ആ-സ്ത്രീ-പ്ര-ഏ) മോതിരവിരലിന്റെ പേർ. കനിഷ്ഠാ (ആ-സ്ത്രീ-പ്ര-ഏ) ചെറുവിരലിന്റെ പേർ. ഇതിതാഃ ക്രമാൽ എന്നതിന്നു് ഇപ്രകാരം ക്രമത്താലേ വിരലുകളെ ഗ്രഹിച്ചുകൊൾക എന്നർത്ഥമാകുന്നു. പുനർഭവഃ കരരുഹഃ നഖഃ നഖരഃ (അ-പു-പ്ര-ഏ) നഖശബ്ദവും നഖരശബ്ദവും നപുംസകമായിട്ടുമാം. ഇവ ൪-ം നഖത്തിന്റെ പേർ.

പ്രാദേശതാലഗോകർണ്ണാസ്തർജ്ജന്യാദിയുതേ തതേ
അംഗുഷ്ഠേ സകനിഷ്ഠേ സ്യാദ്വിതസ്തിർദ്വാദശാംഗുലഃ. ൮൪

പ്രാദേശഃ (അ-പു-പ്ര-ഏ) തള്ളവിരൽകൊണ്ടു ചൂണ്ടാണിവിരൽ കൂട്ടിവെച്ച ചാണിന്റെ പേർ. താലഃ (അ-പു-പ്ര-ഏ) കഴവിരൽ കൂട്ടിവെച്ച ചാണിന്റെ പേർ. ഗോകർണ്ണഃ (അ-പു-പ്ര-ഏ) മോതിരവിരൽ കൂട്ടിവെച്ച ചാണിന്റെ പേർ. വിതസ്തിഃ (ഇ-പു-പ്ര-ഏ) ദ്വാദശാംഗുലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചെറുവിരൽ കൂട്ടിവെച്ച ചാണിന്റെ പേർ.

പാണൌ ചപേടപ്രതലപ്രഹസ്താ വിസ്തൃതാംഗുലൌ
ദ്വൌ സംഹതൌ സിംഹതലപ്രതലൌ വാമകേഷിണൌ.

ചപേടഃ പ്രതലഃ പ്രഹസ്തഃ (അ-പു-പ്ര-ഏ) ഇവ ൩-ം പരത്തിയ കയ്യിന്റെ പേർ. സിംഹതലഃ പ്രതലഃ (അ-പു-പ്ര-ഏ) ഇവ ൨-ം രണ്ടുകയ്യും പരത്തിപ്പിടിച്ചതിന്റെ പേർ.

പാണിർന്നികുബ്ജഃ പ്രസൃതിസ്തൌ യുതാവഞ്ജലിഃ പുമാൻ
പ്രകോഷ്ഠേ വിസ്തൃതകരേ ഹസ്തോ മുഷ്ട്യാ തു ബദ്ധയാ.
സരത്നിഃ സ്യാദരത്നിസ്തു നിഷ്കനിഷ്ഠേന മുഷ്ടിനാ
വ്യാമോ ബാഹ്വോസ്സകരയോസ്തതയോസ്തിര്യഗന്തരം. ൮൮
ഊർദ്ധ്വവിസ്തൃതദോഃ പാണിനൃമാനേ പൌരുഷം ത്രിഷു
കണ്ഠോ ഗളോഽഥ ഗ്രീവായാം ശിരോധിഃ കന്ധരേത്യപി. ൮൯

പ്രസൃതിഃ (ഇ-പു-പ്ര-ഏ) കുറെ മടക്കിപ്പിടിച്ച വിരലുകളോടുകൂടിയ ഒരു കൈപ്പടത്തിന്റെ പേർ പ്രസൃതഃ എന്നും പാഠമുണ്ടു്. അഞ്ജലിഃ (ഇ-പു-പ്ര-ഏ) രണ്ടു കൈപ്പടവും മേൽപ്രകാരമാക്കി കൂട്ടിപ്പിടിച്ചതിന്റെ പേർ. ഹസ്തഃ (അ-പു-പ്ര-ഏ) മുട്ടിങ്കൽനിന്നു തുടങ്ങി നിവിർത്തിയ വിരലുകളോടുകൂടിയ കയ്യിന്റെ അഗ്രംവരെയുള്ള ഭാഗത്തിന്റെ പേർ. വിരൽ നീട്ടിയ മുഴത്തിന്റെ പേർ എന്നു സാരം. സരത്നിഃ എന്നുള്ളേടത്തു് സഃ രത്നിഃ എന്നു പദച്ഛേദം. രത്നിഃ (ഇ-സ്ത്രീ-പ്ര-ഏ) വിരലുകൾ മടക്കിപ്പിടിച്ച കയ്യിന്റെ മുട്ടിങ്കൽനിന്നു തുടങ്ങി അഗ്രംവരെയുള്ള ഭാഗത്തിന്റെ പേർ. സരത്നിഃ എന്നുതന്നെ പദമെന്നും പക്ഷമുണ്ടു്. ആ പക്ഷത്തിൽ മേല്പറഞ്ഞതിന്റെ പേർ രത്നി എന്നല്ല സരത്നി എന്നാകുന്നു എന്നു ധരിച്ചുകൊൾക. മടക്കിയ വിരലുകളോടുകൂടിയ മുഴത്തിന്റെ പേർ എന്നു സാരം. അരത്നിഃ (ഇ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായിട്ടുമാമെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. ചെറുവിരൽ നിവർത്തിയും മറ്റുള്ള വിരലുകൾ മടക്കിയും വയ്ക്കുന്ന മുഴത്തിന്റെ പേർ. വ്യാമഃ (അ-പു-പ്ര-ഏ) രണ്ടുകയ്യും വിലങ്ങത്തിൽ നീട്ടിപ്പിടിച്ചാൽ അതിലൊതുങ്ങുന്ന നീളത്തിന്റെ

പേർ. മാറ് എന്നഭാഷ. പൗരുഷം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. കൈയ് മേല്പോട്ടു നീട്ടിനിന്ന പുരുഷന്റെ അളവിന്റെ പേർ. കണ്ഠഃ ഗളഃ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കഴുത്തിൽ മേലെഭാഗത്തിന്റെ പേർ. ഗ്രീവാ (ആ-സ്ത്രീ-പ്ര-ഏ) ശിരോധിഃ (ഇ-സ്ത്രീ-പ്ര-ഏ) കന്ധരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കഴുത്തിന്റെ പേർ.

കംബുഗ്രീവാ ത്രിരേഖാ സാവടുർഘാടാ കൃകാടികാ
വക്ത്രാസ്യേ വദനം തുണ്ഡമാനനം ലപനം മുഖം. ൯൦

കംബുഗ്രീവാ (ആ-സ്ത്രീ-പ്ര-ഏ) മൂന്നു വരയോടുകൂടിയ കഴുത്തിന്റെ പേർ. അവടുഃ (ഉ-പു-പ്ര-ഏ) ഘാടാ കൃകാടികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പിൻകഴുത്തും തലയും കൂടുന്ന സന്ധിഭാഗത്തിന്റെ പേർ. വക്ത്രം ആസ്യം വദനം തുണ്ഡം ആനനം ലപനം മുഖം (അ-ന-പ്ര-ഏ) ഇവ ൭-ം മുഖത്തിന്റെ പേർ. വക്ത്രം ആസ്യം ഇവ ൨-ം വായുടെ പേരെന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു.

ക്ലീബേ ഘ്രാണം ഗന്ധവഹാ ഘോണാ നാസാ ച നാസികാ
ഓഷ്ഠാധരൗ തു രദനച്ഛദൗ ദശനവാസസീ. ൯൧

ഘ്രാണം (അ-ന-പ്ര-ഏ) ഗന്ധവഹാ ഘോണാ നാസാ നാസികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം മൂക്കിന്റെ പേർ. ഓഷ്ഠൗ അധരൗ രദനച്ഛദൗ (അ-പു-പ്ര-ദ്വി) ദശനവാസസീ (സ-ന-പ്ര-ദ്വി) ഇവ ൪-ം ചുണ്ടിന്റെ പേർ. ഓഷ്ഠമെന്നതു് മേലെച്ചുണ്ടിന്റെ പേരെന്നും അധരമെന്നതു് താഴെച്ചുണ്ടിന്റെ പേരെന്നും ചിലർ പറയുന്നതു് അയുക്തമാകുന്നു. അധരോഷ്ഠഃ ബിംബോഷ്ഠീ ഇത്യാദി പ്രയോഗങ്ങൾ കാണ്മാനുണ്ടു്. ഓഷ്ഠാധരൗ എന്നതിന്നു ഓഷ്ഠാഭ്യാം സഹിതൗ അധരൗ എന്നു വിഗ്രഹത്തെ ഗ്രഹിച്ചുകൊൾക. ദ്വിവചനാന്തമല്ലാതെയും പ്രയോഗിക്കാം.

അധസ്താച്ചിബുകം ഗണ്ഡൗ കപോലൗ തൽപരാ ഹനുഃ
രദനാ ദശനാ ദന്താ രദാസ്താലു തു കാകുദം. ൯൨

ചിബുകം (അ-ന-പ്ര-ഏ) താടിയുടെ പേർ. ഗണ്ഡഃ കപോലഃ (അ-പു-പ്ര-ഏ) ഇവ ൨-ം കവിൾത്തടത്തിന്റെ പേർ. ഹനുഃ (ഉ-പു-പ്ര-ഏ) ഹനൂഃ എന്നും പാഠമുണ്ടു്. അപ്രകാരമായാൽ ഊകാരാന്തമെന്നു ധരിക്കയും വേണം. തൽപരോഹനുഃ എന്നും പാഠമില്ലെന്നില്ല. ആ പക്ഷത്തിൽ ഹനുശബ്ദം പുല്ലിംഗമെന്നും ധരിച്ചുകൊൾക. താടിയെല്ലിന്റെ പേർ. രദനാഃ ദശ

നാഃ ദന്താഃ രദാഃ (അ-പു-പ്ര-ബ) ഇവ ൧൦-ം പല്ലിന്റെ പേർ. താലു (ഉ-ന-പ്ര-ഏ) കാകുദം (അ-ന-പ്ര-ഏ) ഇവ ൨-ം അണ്ണാക്കിന്റെ പേർ.

രസജ്ഞാ രസനാ ജിഹ്വാ പ്രാന്താവോഷ്ഠസ്യ സൃക്കിണീ
ലലാടമളികം ഗോധിരൂൎദ്ധ്വേ ദൃഗ്ഭ്യാം ഭ്രുവൌ സ്ത്രിയൌ. ൯൩

രസജ്ഞാ രസനാ ജിഹ്വാ (അ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം നാവിന്റെ പേർ. സൃക്കിണീ (ന-ന-പ്ര-ദ്വി) ചുണ്ടിന്റെ അവസാനഭാഗങ്ങളുടെ പേർ. ലലാടം അളികം (അ-ന-പ്ര-ഏ) ഗോധിഃ (ഇ-പു-പ്ര-ഏ) ഇവ ൩-ം നെററിയുടെ പേർ. ഭ്രുവൌ (ഉ-സ്ത്രീ-പ്ര-ദ്വി) പുരികങ്ങളുടെ പേർ.

കൂൎച്ചമസ്ത്രീ ഭ്രുവോൎമ്മദ്ധ്യം താരകാക്ഷ്ണഃ കനീനികാ
ലോചനം നയനം നേത്രമീക്ഷണം ചക്ഷുരക്ഷിണീ. ൯൪

ദൃഗ്ദൃഷ്ടീ ചാശ്രു നേത്രാംബു രോദനം ചാസ്രമസ്രു ച
അപാംഗൌ നേത്രയോരന്തൌ കടാക്ഷോऽപാംഗദൎശനേ. ൯൫

കൂൎച്ചം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. പുരികങ്ങളുടെ മദ്ധ്യപ്രദേശത്തിന്റെ പേർ. താരകാ (അ-സ്ത്രീ-പ്ര-ഏ) കൃഷ്ണമിഴിയുടെ പേർ. ലോചനം നയനം നേത്രം ഈക്ഷണം (അ-ന-പ്ര-ഏ) ചക്ഷുഃ (സ-ന-പ്ര-ഏ) അക്ഷി (ഇ-ന-പ്ര-ഏ) ദൃക് (ശ-സ്ത്രീ-പ്ര-ഏ) ദൃഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൮-ം കണ്ണിന്റെ പേർ. അശ്രു നേത്രാംബു (ഉ-ന-പ്ര-ഏ) രോദനം അസ്രം (അ-ന-പ്ര-ഏ) അസ്രു (ഉ-ന-പ്ര-ഏ) ഇവ അഞ്ചും കണ്ണുനീരിന്റെ പേർ. അപാംഗൌ (അ-പു-പ്ര-ദ്വി) കടക്കണ്ണുകളുടെ പേർ. കടാക്ഷഃ (അ-പു-പ്ര-ഏ) കടക്കണ്ണുകൊണ്ടുള്ള നോക്കിന്റെ പേർ.

കൎണ്ണശബ്ദഗ്രഹൌ ശ്രോത്രം ശ്രുതിഃ സ്ത്രീ ശ്രവണം ശ്രവഃ
ഉത്തമാംഗം ശിരശ്ശീൎഷം മൂൎദ്ധാ നാ മസ്തകോऽസ്ത്രിയാം. ൯൬

കൎണ്ണഃ ശബ്ദഗ്രഹഃ (അ-പു-പ്ര-ഏ) ശ്രോത്രം (അ-പു-പ്ര-ഏ) ശ്രുതിഃ (ഇ-സ്ത്രീ-പ്ര-ഏ) ശ്രവണം (അ-ന-പ്ര-ഏ) ശ്രവഃ (സ-ന-പ്ര-ഏ) ഇവ ൬-ം ചെവിയുടെ പേർ. ഉത്തമാംഗം (അ-ന-പ്ര-ഏ) ശിരഃ (സ-ന-പ്ര-ഏ) ശീൎഷം (അ-ന-പ്ര-ഏ) മൂൎദ്ധാ (ന-പു-പ്ര-ഏ) മസ്തകഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ഇവ ൫-ം ശിരസ്സിന്റെ പേർ.

ചികുരഃ കുന്തളോ വാലഃ കചഃ കേശശ്ശിരോരുഹഃ
തദ്വൃന്ദേ കൈശികം കൈശ്യമളകാശ്ചൂൎണ്ണകുന്തളാഃ. ൯൭

ചികുരഃ, ചികുരാശ്ചികുരാഃ കചാഃ എന്നു ദുൎഗ്ഗവചനമുണ്ടാകയാൽ ചികുരഃ എന്നുമാം. കുന്തളഃ വാലഃ കചഃ കേശഃ ശിരോരുഹഃ (അ-പു-പ്ര-ഏ) ഇവ ൬-ം തലമുടിയുടെ പേർ. കൈശികം കൈശ്യം (അ-ന-പ്ര-ഏ) ഇവ ൨-ം തലമുടിയുടെ സമൂഹത്തിന്റെ പേർ. അളകാഃ ചൂൎണ്ണകുന്തളാഃ (അ-പു-പ്ര-ബ) ഇവ ൨-ം കുറുനിരയുടെ പേർ.

തേ ലലാടേ ഭ്രമരകാഃ കാകപക്ഷശ്ശിഖണ്ഡകഃ
കബരീ കേശവേശോഽഥ ധമ്മില്ലസ്സംയതാഃ കചാഃ ൯൪

ഭ്രമരകാഃ (അ-പു-പ്ര-ബ) നെററിക്കുറുനിരകളുടെ പേർ. കാകപക്ഷഃ ശിഖണ്ഡകഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുമാരചൂഡയുടെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. കുമാരചൂഡാ എന്നതിനു കുട്ടികളുടെ കുടുമ എന്നൎത്ഥമാകുന്നു. ശിഖണ്ഡകഃ എന്നതിന്റെ സ്ഥാനത്തു ശിഖണ്ഡികഃ എന്നും ശിഖാണ്ഡകഃ എന്നുമാമെന്നും മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. കബരീ (ഈ-സ്ത്രീ-പ്ര-ഏ) കേശവേശഃ (അ-പു-പ്ര-ഏ) ഇവ ൨-ം കെട്ടിവച്ച തലമുടിയുടെ പേർ. ധമ്മില്ലഃ (അ-പു-പ്ര-ഏ) മുത്തുമാല തുടങ്ങിയുള്ള മാലകളെക്കൊണ്ടു കെട്ടപ്പെട്ട തലമുടിയുടെ പേർ. തമിഴ്ക്കുത്തിൽ ധമ്മില്ലാസ്സംയതാഃ കചാഃ എന്നു ബഹുവചനാന്തമായ പാഠവും ധമ്മല്ലാഃ എന്ന പാഠാന്തരവും കാണിക്കപ്പെട്ടിരിക്കുന്നു. മഹേശ്വരടീകയിൽ ഏകവചനാന്തമായി ധമ്മില്ലസ്സംയതാഃ കചാഃ എന്ന പാഠത്തെ കാണിച്ചിരിക്കുന്നു. പാഠാന്തരത്തെക്കുറിച്ചു് ഒന്നും പറഞ്ഞിട്ടുമില്ല.

ശിഖാ ചൂഡാ കേശപാശീ വ്രതിനഃ സ്താ ജടാ സടാ
വേണീപ്രവേണീ ശീൎഷണ്യശിരഃസ്യൌ വിശദേ കചേ. ൯൫

ശിഖാ ചൂഡാ (ആ-സ്ത്രീ-പ്ര-ഏ) കേശപാശീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കുടുമയുടെ പേർ. സ്താ ജടാ സടാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം വ്രതംകൊണ്ടിരിക്കുന്നവന്റെ കുടുമയുടെ പേർ. ജടയുടെ പേർ എന്നഭിപ്രായം. മഹേശ്വരടീകയിൽ വ്രതിനസ്തു സടാ ജടാ എന്നാകുന്നു എങ്കിലും ഈ പ്രദേശങ്ങളിൽ അനേക പുസ്തകങ്ങളിൽ വ്രതിനഃ സ്താ എന്ന പാഠം കാൺകകൊണ്ടും സസ്താസ്സസ്താശചന്ദ്രതാരങ്ങാകിരണനിഭാഃ പാതുബിഭ്രത്ത്രിണേത്രഃ എന്ന പ്രയോഗമുണ്ടാകകൊണ്ടും വ്രതിനഃ സ്താ ജടാ സടാ എന്നു തന്നെ ചേൎത്തിരിക്കുന്നു. വേണീ പ്രവേണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സൎപ്പാകൃതിയാക്കി കെട്ടപ്പെട്ട തലമുടിയുടെ പേർ. ശീ

ഷ്ണ്യഃ ശിരസ്യഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിശദമായ കചത്തിന്റെ പേർ. വിശദ=നിർമ്മലം. കചം=തലമുടി. വേണ്യാദി നാലും ചിക്കറുത്തു വെടിപ്പാക്കിയ തലമുടിയുടെ പേർ എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ പറഞ്ഞതിനെ അനുസരിച്ചിട്ടത്രെ മേൽപ്രകാരം വ്യാഖ്യാനിച്ചതെന്നു് അറിഞ്ഞുകൊൾകയും വേണം.

പാശഃ പക്ഷശ്ച ഹസ്തശ്ച കലാപാർത്ഥാഃ കചാൽ പരേ
തനൂരുഹം രോമ ലോമ തദ്വൃദ്ധൌ ശ്മശ്രു പുംമുഖേ. ൭൦൦

തലമുടിയെ പറയുന്ന ശബ്ദങ്ങളിൽ നിന്നു പരമായിട്ടു പാശപക്ഷഹസ്തശബ്ദങ്ങളെ ചേർത്താൽ ഉണ്ടാകുന്ന കേശപാശഃ കേശപക്ഷഃ കേശഹസ്തഃ ഇത്യാദി ശബ്ദങ്ങൾ ഒക്കെയും തലമുടിയുടെ സമൂഹമെന്നുള്ള അർത്ഥത്തോടുകൂടിയവയാകുന്നു എന്നു പൂർവ്വാർദ്ധത്തിന്റെ അർത്ഥമാകുന്നു. തനൂരുഹം (അ-ന-പ്ര-ഏ) രോമ ലോമ (ന-ന-പ്ര-ഏ) ഇവ ൩-ം രോമത്തിന്റെ പേർ. ശ്മശ്രു (ഉ-ന-പ്ര-ഏ) പുരുഷന്റെ വർദ്ധിച്ച മുഖരോമത്തിന്റെ പേർ.

ആകല്പവേഷൌ നേപഥ്യം പ്രതികർമ്മ പ്രസാധനം
ദശൈതേ ത്രിഷ്വലങ്കർത്താലങ്കരിഷ്ണുശ്ച മണ്ഡിതഃ. ൭൦൧
പ്രസാധിതോഽലംകൃതശ്ച ഭൂഷിതശ്ച പരിഷ്കൃതഃ
വിഭ്രാട് ഭ്രാജിഷ്ണു രോചിഷ്ണൂ ഭൂഷണം സ്യാദലംക്രിയാ.

ആകല്പഃ വേഷഃ (അ-പു-പ്ര-ഏ) നേപഥ്യം (അ-ന-പ്ര-ഏ) ഇവ ൩-ം വസ്ത്രാദികൾകൊണ്ടുണ്ടാക്കപ്പെട്ട ശോഭയുടെ പേർ. പ്രതികർമ്മ (അ-ന-പ്ര-ഏ) പ്രസാധനം (അ-ന-പ്ര-ഏ) ഇവ ൨-ം തിരുമ്മൽ മുതലായതിനാൽ ഉണ്ടാക്കപ്പെട്ടതായ അതാതവയവ സൌഷ്ഠവത്തിന്റെ പേർ. ആകല്പാദികൾ അഞ്ചും വസ്ത്രാദികൾ കൊണ്ടുണ്ടാക്കപ്പെട്ട ശോഭയുടെ പേർ എന്നും ഒരു മതമുണ്ടു്. ദശൈതേത്രിഷു എന്നതിനു ഇനി പറവാൻ പോകുന്ന പത്തുശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നർത്ഥം. അലങ്കർത്താ (ഋ-പു-പ്ര-ഏ) അലങ്കരിഷ്ണുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം അലങ്കരിക്കശീലമായിട്ടുള്ളവന്റെ പേർ. സ്ത്രീയാകിൽ അലംകർത്ത്രീ നപുംസകമാകിൽ അലംകർത്തൃ ഇങ്ങിനെ രൂപഭേദത്തെ അറിഞ്ഞുകൊൾക. മണ്ഡിതഃ പ്രസാധിതഃ അലംകൃതഃ ഭൂഷിതഃ പരിഷ്കൃതഃ (അ-പു-പ്ര-ഏ) ഇവ ൫-ം അലംകരിക്കപ്പെട്ടവന്റെ പേർ. വിഭ്രാൾ (ജ-പു-പ്ര-ഏ) ഭ്രാജിഷ്ണുഃ രോചിഷ്ണുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം അതിശയേന ശോഭിക്കുന്നവന്റെ പേർ. ഭൂഷണം (അ

ന-പ്ര-ഏ) അലംക്രിയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അലങ്കരിക്ക എന്ന ക്രിയയുടെ പേർ. ഭൂഷ ഇത്യാദലംക്രിയാ എന്നും പാഠമുണ്ട്.

അലങ്കാരസ്ത്വാഭരണം പരിഷ്കാരോ വിഭൂഷണം
മണ്ഡനഞ്ചാഥ മകുടം കിരീടം പുന്നപുംസകം. ൫൦൨.

അലങ്കാരഃ (അ-പു-പ്ര-ഏ) ആഭരണം (അ-ന-പ്ര-ഏ) പരിഷ്കാരഃ (അ-പു-പ്ര-ഏ) വിഭൂഷണം മണ്ഡനം (അ-ന-പ്ര-ഏ) ഇവ ൫-ം ആഭരണത്തിന്റെ പേർ. മകുടം കിരീടം (അ-ന പ്ര-ഏ) കിരീടഃ എന്നു പുല്ലിംഗമായിട്ടുമാം. ഇവ ൨-ം കിരീടത്തിന്റെ പേർ. മണ്ഡനഞ്ചാഥമകുടം എന്നുമാം.

ചൂഡാമണിശ്ശിരോരത്നം തരളോ ഹാരമദ്ധ്യഗഃ
ബാലപാശ്യാ പാരിതഥ്യാ പത്രപാശ്യാ ലലാടികാ.

ചൂഡാമണിഃ (ഇ-പു-പ്ര-ഏ) ശിരോരത്നം (അ-ന-പ്ര-ഏ) ഇവ ൨-ം ചൂഡാമണിയുടെ പേർ. തരളഃ (അ-പു-പ്ര-ഏ) മുത്തുമാലയുടെ നടുവിലുള്ള നായകമണിയുടെ പേർ. ബാലപാശ്യാ പാരിതഥ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മയിപ്പടത്തിന്റെ പേർ. പത്രപാശ്യാ ലലാടികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നെററിപ്പട്ടത്തിന്റെ പേർ.

കർണ്ണികാ താലപത്രം സ്യാൽ കുണ്ഡലം കർണ്ണവേഷ്ടനം
ഗ്രൈവേയകം കണ്ഠഭൂഷാ ലംബനം സ്യാല്ലലന്തികാ. ൫൦൩.

കർണ്ണികാ (ആ-സ്ത്രീ-പ്ര-ഏ) താലപത്രം (അ-ന-പ്ര-ഏ) ഇവ ൨-ം കാതിലിടുന്ന പൊന്നോലയുടെ പേർ. കുണ്ഡലം കർണ്ണവേഷ്ടനം (അ-ന-പ്ര-ഏ) ഇവ ൨-ം കുണ്ഡലത്തിന്റെ പേർ. ഗ്രൈവേയകം (അ-ന-പ്ര-ഏ) കണ്ഠഭൂഷാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കണ്ഠാഭരണത്തിന്റെ പേർ. ലംബനം (അ-ന-പ്ര-ഏ) ലലന്തികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം താവടത്തിന്റെ പേർ. നീളമുള്ള മാല എന്നർത്ഥം.

സ്വർണ്ണൈഃ പ്രാലംബികാഥോരസ്സൂത്രികാ മൌക്തികൈഃ കൃതാ
ഹാരോ മുക്താവലീ ദേവച്ഛന്ദോऽസൌ ശതയഷ്ടികാ. ൫൦൪.

പ്രാലംബികാ (ആ-സ്ത്രീ-പ്ര-ഏ) പൊന്നുകൊണ്ടുണ്ടാക്കിയ താവടത്തിന്റെ പേർ. ഉരസ്സൂത്രികാ (ആ-സ്ത്രീ-പ്ര-ഏ) മുത്തുകൊണ്ടുണ്ടാക്കിയ താവടത്തിന്റെ പേർ. ഹാരഃ (അ-പു-പ്ര-ഏ) മുക്താവലീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മുത്തുമാലയുടെ പേർ.

ദേവച്ഛന്ദഃ (അ-പു-പ്ര-ഏ) നൂറ് ഇഴയുള്ള മുത്തുമാലയുടെ പേർ.

ഹാരഭേദാ യഷ്ടിഭേദാദ് ഗുച്ഛഗുച്ഛാൎദ്ധഗോസ്തനാഃ
അൎദ്ധഹാരോ മാണവക ഏകാവല്യേകയഷ്ടികാ. ൧൦൬

ഹാരഭേദായഷ്ടിഭേദാൽ എന്നതിന്നു ഇഴയുടെ സംഖ്യാഭേദം ഹേതുവായിട്ട് മുത്തുമാലകൾക്ക ഭേദങ്ങളുണ്ടെന്നൎത്ഥമാകുന്നു. ഇനി അതാതുമാലകൾക്ക പ്രത്യേകമുള്ള പേരുകളെ പറയുന്നു. ഗുച്ഛഃ (അ-പു-പ്ര-ഏ) മുപ്പത്തുരണ്ടിഴയോടുകൂടിയ മുത്തുമാലയുടെ പേർ. ദ്വാത്രിംശദ്യഷ്ടികോഗുച്ഛഃ എന്നുണ്ട്. ഗുച്ഛാൎദ്ധഃ (അ-പു-പ്ര-ഏ) ഇരുപത്തിനാലിഴയോടുകൂടിയ മുത്തുമാലയുടെ പേർ. ചതുൎവ്വിംശതിയഷ്ടികോഗുച്ഛാൎദ്ധഃ എന്നുണ്ട്. ഗോസ്തനഃ (അ-പു-പ്ര-ഏ) നാലിഴയോടുകൂടിയ മുത്തുമാലയുടെപേർ. ചതുൎയ്യഷ്ടികോ ഗോസ്തനഃ എന്നുണ്ട്. അൎദ്ധഹാരഃ (അ-പു-പ്ര-ഏ) പന്ത്രണ്ടിഴയോടുകൂടിയ മുത്തുമാലയുടെ പേർ. ദ്വാദശയഷ്ടികോൎദ്ധഹാരഃ എന്നുണ്ട്. മാണവകഃ (അ-പു-പ്ര-ഏ) ഇരുപതിഴയോടുകൂടിയ മുത്തുമാലയുടെ പേർ. വിംശതിയഷ്ടികോമാണവകഃ എന്നുണ്ട്. ഏകാവലി (ഈ-സ്ത്രീ-പ്ര-ഏ) ഏകയഷ്ടികോമാണവകഃ എന്നുണ്ട്. ഏകാവലീ (ഈ-സ്ത്രീ-പ്ര-ഏ) ഏകയഷ്ടികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഒററയിഴയായ മുത്തുമാലയുടെ പേർ.

സൈവ നക്ഷത്രമാലാ സ്യാൽ സപ്തവിംശതിമൌക്തികൈഃ
ആവാപകഃ പാരിഹാൎയ്യഃ കടകോ വലയോഽസ്ത്രിയാം.

നക്ഷത്രമാലാ (ആ-സ്ത്രീ-പ്ര-ഏ) ഇരുപത്തേഴ മുത്തുകൾകൊണ്ട് ഒരിഴയായി കോൎത്തുണ്ടാക്കിയ മാലയുടെ പേർ. സപ്തവിംശതിമൌക്തികാ എന്നും പാഠമുണ്ട്. ആവാപകഃ പാരിഹാൎയ്യഃ കടകഃ വലയഃ (അ-പു-പ്ര-ഏ) വലയശബ്ദം നപുംസകമായിട്ടുമാം. ഇവ ൪-ം വളയുടെ പേർ.

കേയൂരമംഗദന്തുല്യേ അംഗുലീയകമൂൎമ്മികാ
സാക്ഷരാംഗുലിമുദ്രാ സ്യാൽ കങ്കണം കരഭൂഷണം. ൧൦൭

കേയൂരം അംഗദം (അ-ന-പ്ര-ഏ) ഇവ ൨-ം തോൾവളയുടെ പേർ. അംഗുലീയകം (അ-ന-പ്ര-ഏ) ഊൎമ്മികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മോതിരത്തിന്റെ പേർ. അംഗുലിമുദ്രാ (ആ-സ്ത്രീ-പ്ര-ഏ) മുദ്രമോതിരത്തിന്റെ പേർ. കങ്കണം കരഭൂഷണം (അ-ന-പ്ര-ഏ) ഇവ ൨-ം കൈവളയുടെ പേർ.

സ്ത്രീകട്യാം മേഖലാ കാഞ്ചീ സപ്തകീ രശനാ തഥാ
ക്ലീബേ സാരസനഞ്ചാഥ പുംസ്കട്യാം ശൃംഖലം ത്രിഷു.

മേഖലാ (ആ-സ്ത്രീ-പ്ര-ഏ) കാഞ്ചീ സപ്തകീ (ഈ-സ്ത്രീ-പ്ര-ഏ) കാഞ്ചീ എന്നതിന്റെ സ്ഥാനത്ത് കാഞ്ചിഃ എന്നുമാം. രശനാ (ആ-സ്ത്രീ-പ്ര-ഏ) രസനാ എന്നുമാം. സാരസനം (അ-ന-പ്ര-ഏ) ഇവ ൫-ം സ്ത്രീകളുടെ ഉടഞ്ഞാണിന്റെ പേർ. സ്ത്രീകളുടെ ഉടഞ്ഞാണ് എന്നു പറഞ്ഞത് ഉടുപുടവയ്ക്കുമേലേ കെട്ടുന്നതാകുന്നു എന്നറിഞ്ഞുകൊൾക. ശൃംഖലം (അ-ന-പ്ര-ഏ) ത്രിലിംഗമാകയാൽ ശൃംഖലഃ എന്നും ശൃംഖലാ എന്നുമാം. പുരുഷന്റെ ഉടഞ്ഞാണിന്റെ പേർ.

പാദാംഗദം തുലാകോടിർമഞ്ജീരോ നൂപുരോഽസ്ത്രിയാം
ഹംസകഃ പാദകടകഃ കിങ്കിണീ ക്ഷുദ്രഘണ്ടികാ. ൧൧൧

പാദാംഗദം (അ-ന-പ്ര-ഏ) തുലാകോടിഃ (ഇ-സ്ത്രീ-പ്ര-ഏ) മഞ്ജീരഃ നൂപുരഃ (അ-പു-പ്ര-ഏ) നൂപുരമെന്നു നപുംസകമായിട്ടുമാം. ഇവ ൪-ം കാൽച്ചിലമ്പിന്റെ പേർ. ഹംസകഃ പാദകടകഃ (അ-പു-പ്ര-ഏ) ഇവ ൨-ം കാൽവളയുടെ പേർ. കിങ്കിണീ (ഈ-സ്ത്രീ-പ്ര-ഏ) ക്ഷുദ്രഘണ്ടികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചിലങ്കയുടെ പേർ.

ത്വക്ഫലക്രിമിരോമാണി വസ്ത്രയോനിർദ്ദശ ത്രിഷു
വാല്കം ക്ഷൗമാദി ഫാലന്തു കാർപ്പാസം ബാദരഞ്ച തത്.
കൗശേയം ക്രിമികോശോത്ഥം രാങ്കവം മൃഗരോമജം
അനാഹതം നിഷ്പ്രവാണി തന്ത്രകഞ്ച നവാംബരം. ൧൧൨

ത്വക്ഫലക്രിമിരോമാണി വസ്ത്രയോനിഃ എന്നതിനു മരത്തിന്റെ തോല്, കായ്, പുഴു, രോമം ഇവ നാലും വസ്ത്രകാരണമാകുന്നു എന്നർത്ഥം. കാരണങ്ങൾ നാലുവിധങ്ങളാകയാൽ കാര്യമായ വസ്ത്രവും നാലു വിധമാകുന്നു എന്നു താല്പര്യം. ദശ ത്രിഷു എന്നതിന് ഇനി പറവാൻ പോകുന്ന വാല്കാദിശബ്ദങ്ങൾ പത്തും ത്രിലിംഗങ്ങളാകുന്നു എന്നർത്ഥം. വാല്കം (അ-ന-പ്ര-ഏ) ചണമരത്തിൻതൊലി മുതലായ വല്കങ്ങൾകൊണ്ടുണ്ടാക്കപ്പെട്ട വസ്ത്രത്തിന്റെ പേർ. ക്ഷൗമാദി എന്നതിന് മേൽപ്രകാരമുണ്ടാക്കപ്പെട്ട വസ്ത്രം വെള്ളപ്പട്ടു മുതലായതാകുന്നു എന്നർത്ഥം. മേല്പറഞ്ഞ ശബ്ദം പുല്ലിംഗമായാൽ വാല്കഃ എന്നും സ്ത്രീലിംഗമായാൽ വാല്കീ എന്നും രൂപഭേദത്തെ പ്രാപിക്കുമെന്നും ഗ്രഹിച്ചുകൊൾക. ഫാലാദികളും ഈ പ്രകാരം തന്നെ. ഫാലം കാർപ്പാസം ബാദരം (അ-ന-പ്ര-ഏ) ഇവ ൩-ം പരുത്തിനൂൽകൊണ്ടുണ്ടാക്കിയ വസ്ത്രത്തിന്റെ പേർ. കൗശേയം ക്രിമികോശോത്ഥം

(അ-ന-പ്ര-ഏ) ഇവ ൨-ം പുഴുക്കൂട്ടിലെ നൂലുകൊണ്ടുണ്ടാക്കിയ വസ്ത്രത്തിൻെറ പേർ. രാങ്കവം മൃഗരോമജം (അ-ന-പ്ര-ഏ) ഇവ ൨-ം മാനമയിർപ്പുടത്തിൻെറ പേർ. മാനിൻെറ രോമംകൊണ്ടു മാത്രമെന്നില്ല മററും പലരോമങ്ങൾകൊണ്ടും വസ്ത്രമുണ്ട്. അനാഹതം (അ-ന-പ്ര-ഏ) നിഷ്പ്രവാണി (ഇ-ന-പ്ര-ഏ) തന്ത്രകം (അ-ന-പ്ര-ഏ) നെയ്ത്തറിയിൽനിന്നും അഴിച്ചെടുത്ത വസ്ത്രത്തിൻെറ പേർ.

തസ്യാദുദ്ഗമനീയം യദ്ധൌതയോർവസ്ത്രയോൎയ്യുഗം
പത്രോൎണ്ണം ധൌതകൌശേയം ബഹുമൂല്യം മഹാധനം.

ഉദ്ഗമനീയം (അ-ന-പ്ര-ഏ) അലക്കിയ ഇണപ്പുടവയുടെ പേർ. പത്രോൎണ്ണം (അ-ന-പ്ര-ഏ) അലക്കിയ പട്ടുപ്പുടവയുടെ പേർ. ബഹുമൂല്യംമഹാധനം (അ-പു-പ്ര-ഏ) പെരുവിലപ്പട്ടിൻെറ പേർ.

ക്ഷൌമമദുകൂലം സ്യാദ്ദ്വേ തു നിവീതം പ്രാവൃതം ത്രിഷു
സ്ത്രിയാംബഹ്വത്വേ വസ്ത്രസ്യ ദശാസ്സ്യുർവ്വൎത്തയോ ദ്വയോഃ.

ക്ഷൌമം ദുകൂലം (അ-ന-പ്ര-ഏ) ഇവ ൨-ം വെളുത്തപട്ടിൻെറ പേർ. നിവീതം പ്രാവൃതം (അ-ന-പ്ര-ഏ) ഇവ ൨-ം ചുററപ്പെട്ട വസ്ത്രത്തിൻെറ പേർ. ദശാഃ (ആ-സ്ത്രീ-പ്ര-ബ) വൎത്തയഃ (ഇ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. ഇവ ൨-ം പുടവക്കരയുടെ പേർ.

ദൈൎഘ്യമായാമ ആനാഹഃ പരിണാഹോ വിശാലതാ
പടച്ചരം ജീൎണ്ണവസ്ത്രം സമൌ നക്തകകൎപ്പടൌ. ൧൧൫

ദൈൎഘ്യം (അ-ന-പ്ര-ഏ) ആയാമഃ ആനാഹഃ (അ-പു-പ്ര-ഏ) ഇവ ൩-ം നീളത്തിൻെറ പേർ. പരിണാഹഃ (അ-പു-പ്ര-ഏ) വിശാലതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വീതിയുടെ പേർ. പടച്ചരം ജീൎണ്ണവസ്ത്രം (അ-ന-പ്ര-ഏ) ഇവ ൨-ം പഴയ വസ്ത്രത്തിൻെറ പേർ. നക്തകഃ കൎപ്പടഃ (അ-പു-പ്ര-ഏ) ഇവ ൨-ം പഴയ വസ്ത്രഖണ്ഡത്തിൻെറ പേർ.

വസ്ത്രമാച്ഛാദനം വാസശ്ചേലം വസനമംശുകം
സുചേലകഃ പടോസ്ത്രീ സ്യാദ്വരാസിഃ സ്ഥൂലശാടകഃ. ൧൧൬

വസ്ത്രം ആച്ഛാദനം (അ-ന-പ്ര-ഏ) വാസഃ (സ-ന-പ്ര-ഏ) ചേലം വസനം അംശുകം (അ-ന-പ്ര-ഏ) ഇവ ൬-ം വസ്ത്രത്തിൻെറ പേർ. സുചേലകഃ (അ-പു-പ്ര-ഏ) പടഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ഇവ ൨-ം നല്ല വസ്ത്രത്തിൻെറ

പേർ. വരാസിഃ (ഇ-പു-പ്ര-ഏ) സ്ഥൂലശാടകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇഴക്കനത്തോടുകൂടിയ വസ്ത്രത്തിന്റെ പേർ.

നിചോളഃ പ്രച്ഛദപടസ്സമൌ രല്ലകകംബളൌ
അന്തരീയോപസംവ്യാന പരിധാനാന്യധോംശുകേ. ൧൧൮

നിചോളഃ പ്രച്ഛദപടഃ (അ-പു-പ്ര-ഏ) ഇവ ൨-ം കമ്പിളിയുടെ പേർ. അന്തരീയം ഉപസംവ്യാനം പരിധാനം (അ-ന-പ്ര-ഏ) അധോംശുകം (അ-ന-പ്ര-ഏ) ഇവ ൪-ം ഉടുക്കുന്ന വസ്ത്രത്തിന്റെ പേർ.

ദ്വൌ പ്രാവാരോത്തരാസംഗൌ സമൌ ബൃഹതികാ തഥാ
സംവ്യാനമുത്തരീയം ച ചോളഃ കൂർപ്പാസകോസ്ത്രിയാം. ൧൧൯

പ്രാവാരഃ ഉത്തരാസംഗഃ (അ-പു-പ്ര-ഏ) ബൃഹതികാ (ആ സ്ത്രീ-പ്ര-ഏ) സംവ്യാനം ഉത്തരീയം (അ-ന-പ്ര-ഏ) ഇവ ൫-ം ഉത്തരീയത്തിന്റെ പേർ. ചോളഃ (അ-പു-പ്ര-ഏ) കൂർപ്പാസകഃ (അ-പു-പ്ര-ഏ) കൂർപ്പാസകമെന്നു നപുംസകമായിട്ടും പ്രയോഗിക്കാം. ഇവ ൨-ം കുപ്പായത്തിന്റെ പേർ.

നീശാരസ്സ്യാൽ പ്രാവരണേ ഹിമാനിലനിവാരണേ
അർദ്ധോരുകം വരസ്ത്രീണാം സ്യാച്ചണ്ഡാതകമസ്ത്രിയാം. ൧൨൦

നീശാരഃ (അ-പു-പ്ര-ഏ) മഞ്ഞിനേയും കാററിനേയും തടുക്കുന്നതായ പുതപ്പിന്റെ പേർ. അർദ്ധോരുകം (അ-ന-പ്ര-ഏ) ചണ്ഡാതകം (അ-ന-പ്ര-ഏ) അസ്ത്രീയാമെന്നുണ്ടാകയാൽ ചണ്ഡാതകഃ എന്നും പ്രയോഗിക്കാം. ഇവ ൨-ം ശ്രേഷ്ഠകളായ സ്ത്രീകൾ അരയിൽനിന്നു തുടങ്ങി തുടയുടെ മദ്ധ്യത്തോളം മറച്ചുടുക്കുന്ന വസ്ത്രത്തിന്റെ പേർ.

സ്യാത്ത്രിഷ്വാപ്രപദീനം തൽ പ്രാപ്നോത്യാപ്രപദം ഹി യൽ
അസ്ത്രീ വിതാനമുല്ലോചോ ദൂഷ്യാദ്യം വസ്ത്രവേശ്മനി. ൧൨൧

ആപ്രപദീനം (അ-ന-പ്ര-ഏ) പുറവടിയോളം താണ വസ്ത്രത്തിന്റെ പേർ. വസ്ത്രത്തിന്റെ എന്നുതന്നെ അല്ല പുറവടിവരെ എത്തുന്ന വക്ക മുതലായതോടുകൂടിയ വസ്ത്രാദികളുടെ പേർ എന്നും ത്രിലിംഗമാകുന്നു എന്നും ധരിച്ചുകൊൾക. വിതാനം (അ-ന-പ്ര-ഏ) വിതാനഃ എന്നു പുല്ലിംഗമായിട്ടും പ്രയോഗിക്കാം. ഉല്ലോചഃ (അ-പു-പ്ര-ഏ) ഇവ ൨-ം മേൽകെട്ടിയുടെ പേർ. ദൂഷ്യാദ്യം വസ്ത്രവേശ്മനി എന്നതിന്നു ദൂഷ്യാദിശബ്ദങ്ങൾ വസ്ത്രഗൃഹത്തെ പറയുന്നവയാകുന്നു എന്നർത്ഥം. ദൂഷ്യം (അ-ന-പ്ര-ഏ) കൂടാരത്തിന്റെ പേർ. ആദ്യശബ്ദംകൊണ്ടു പടകുട്യാദിക

ളെ ഗ്രഹിച്ചുകൊൾക. തമിഴ്ക്കത്തിൽ ദൂഷ്യാസ്ത്രീ ആ ആകെ ഫ (ആദ്യശബ്ദത്താൽ സ്ഥൂലാ മുതലായ പേരുകളെ സംഗ്രഹിച്ചിരിക്കുന്നു) ഇതിന്നു കുറക്കടിഞ്ഞിലു് എന്നത്രെ ഭാഷ എന്നാകുന്നു എങ്കിലും മഹേശ്വരടീകയിൽ ദൂഷ്യമിത്യാദികമെന്ന വിവരണം കാണകയാൽ നപുംസകമെന്നു വ്യാഖ്യാനം ചെയ്തിരിക്കുന്നു എന്നറിഞ്ഞുകൊൾക.

പ്രതിസീരാ ജവനികാ സ്യാത്തിരസ്കരിണീ ച സാ
പരികൎമ്മാംഗസംസ്കാരഃ സ്യാന്മാർഷ്ഷിൎമ്മാൎജ്ജനാ മൃജാ.

പ്രതിസീരാ ജവനികാ (ആ-സ്ത്രീ-പ്ര-ഏ) തിരസ്കരണീ(ഈ സ്ത്രീ-പ്ര-ഏ) ഇവ ൩-ം തിരശ്ശീലയുടെ പേർ. പ്രതിസീരായവനികാ എന്നും പാഠമുണ്ടു്. തിരശ്ശീലയുടെ വാചകമായി യവനികാശബ്ദം ബഹുസ്ഥലങ്ങളിൽ മഹാകവികളാൽ പ്രയോഗിക്കപ്പെട്ടിട്ടുണ്ടു്. പരികൎമ്മ (ന-ന-പ്ര-ഏ) അംഗസംസ്കാരഃ (അ-പു-പ്ര-ഏ) ശരീരം വെടിപ്പുവരുത്തുന്നതിന്റെ പേർ പ്രതികൎമ്മാംഗസംസ്കാരഃ എന്നും പാഠമുണ്ടു്. മാർഷ്ഷിഃ (ഇ-സ്ത്രീ-പ്ര-ഏ) മാൎജ്ജനാ മൃജാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം വസ്ത്രാദികൊണ്ടു ചെയ്യപ്പെടുന്ന ശരീരശോധനത്തിന്റെ പേർ.

ഉദ്വൎത്തനോത്സാദനേ ദ്വേ ക്ലീബേ ആപ്ലാവ ആപ്ലവഃ
സ്നാനം ചൎച്ചാ തു ചാൎച്ചിക്യം സ്ഥാസകോഽഥ പ്രബോധനം
അനുബോധഃ പത്രലേഖാ പത്രാംഗുലിരിമേ സമേ
തമാലപത്രതിലകചിത്രകാണി വിശേഷകം. ൭൨

ഉദ്വൎത്തനം ഉത്സാദനം (അ-ന-പ്ര-ഏ) പിഷ്ടാദികൊണ്ടു ശരീരത്തിങ്കലെ ചളി കളയുന്നതിന്റെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. സുഗന്ധംപൂശുന്നതിന്റെ പേർ എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. ഉദ്വൎത്തനോച്ഛാദനേ ദ്വേ എന്നും പാഠമുണ്ടു്. ആപ്ലാവഃ ആപ്ലവഃ (അ-പു-പ്ര-ഏ) സ്നാനം (അ-ന-പ്ര-ഏ) ഇവ ൩-ം സ്നാനത്തിന്റെ പേർ. ചൎച്ചാ (ആ-സ്ത്രീ-പ്ര-ഏ) ചാൎച്ചിക്യം (അ-ന-പ്ര-ഏ) സ്ഥാസകഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചന്ദനം മുതലായതു പൂശുന്നതിന്റെ പേർ. പ്രബോധനം (അ-ന-പ്ര-ഏ) അനുബോധഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഗന്ധംനശിച്ച വസ്തുവിന്നു പിന്നെ ഗന്ധമുണ്ടാക്കുന്നതിന്റെ പേർ. പത്രലേഖാ (ആ-സ്ത്രീ-പ്ര-ഏ) പത്രാംഗുലിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പത്തിക്കീറെഴുതുന്നതിന്റെ പേർ. തമാലപത്രം തിലകം ചിത്രകം വിശേഷകം (അ-ന-പ്ര-ഏ) ഇവ ൪-ം തൊടുകുറിയുടെ പേർ.

ദ്വിതീയഞ്ച തുരീയഞ്ച ന സ്ത്രിയാമഥ കുങ്കുമം
കാശ്മീരജന്മാഗ്നിശിഖം വരം ബാൽഹികപീതനം. ൧൨൬
രക്തസങ്കോചപിശുനം ധീരം ലോഹിതചന്ദനം
ലാക്ഷാ രാക്ഷാ ജതു ക്ലീബേ യാവോഽലക്തോ ദ്രുമാമയഃ.

ദ്വിതീയഞ്ച തുരീയഞ്ച ന സ്ത്രിയാമെന്നതിന്ന മേൽപറഞ്ഞ തമാലപത്രാദിശബ്ദങ്ങളിൽവെച്ച രണ്ടാമത്തതായ തിലകശബ്ദവും നാലാമത്തതായ വിശേഷകശബ്ദവും സ്ത്രീലിംഗങ്ങളായി പ്രയോഗിക്കരുതു് എന്നർത്ഥം. അതുകൊണ്ടു മേൽപറഞ്ഞ ശബ്ദങ്ങൾ പുല്ലിംഗങ്ങളായിട്ടുമാമെന്ന അറിഞ്ഞുകൊൾക. കുങ്കുമം (അ-ന-പ്ര-ഏ) കാശ്മീരജന്മ (ന-ന-പ്ര-ഏ) അഗ്നിശിഖം വരം ബാൽഹികം പീതനം രക്തം സങ്കോചം പിശുനം ധീരം ലോഹിതചന്ദനം (അ-ന-പ്ര-ഏ) ഇവ ൧൧-ം കുങ്കുമത്തിന്റെ പേർ എന്ന മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. തമിഴ്ക്ഷത്തിൽ സങ്കോചപിശുനമെന്ന സമസ്തപദമായി ച്ഛേദിച്ചിരിക്കയാൽ കുങ്കുമത്തിന്റെ നാമങ്ങൾ പതിനൊന്നല്ല, ആകെ (൧൦) എന്ന പറഞ്ഞിട്ടുണ്ട്. അതു് അംഗീകാരയോഗ്യമല്ലെന്നു് അറിഞ്ഞുകൊൾകയും വേണം രക്തം നീല്യാദിരഞ്ജിതേ കുങ്കുമേ ഇത്യാദി ഹൈമവാക്യവും, സങ്കോചോഽമീനഭേദേ ച ബന്ധക്ലീബന്തു കുങ്കുമേ എന്ന വിശ്വവാക്യവും, പിശുനം കുങ്കുമേപി ച എന്ന മേദിനീവാക്യവും മഹേശ്വരവിവരണത്തിന്ന അനുകൂലങ്ങളാകുന്നു എന്നും അറിഞ്ഞുകൊൾക. ലാക്ഷാ രാക്ഷാ (ആ-സ്ത്രീ-പ്ര-ഏ) ജതു (ഉ-ന-പ്ര-ഏ) യാവഃ, അലക്തഃ, ദ്രുമാമയഃ (അ-പു-പ്ര-ഏ) ഇവ ൬-ം അരക്കിന്റെ പേർ.

ലവംഗം ദേവകുസുമം ശ്രീസംജ്ഞമഥ ജായകം
കാലേയകഞ്ച കാളാനുസാര്യ്യഞ്ചാഥ സമാർത്ഥകം. ൧൨൭
വംശികാഗരുരാജാർഹലോഹം ക്രിമിജജോംഗകം
കാളാഗൎവ്വഗരു സ്യാത്തു മംഗല്യം മല്ലിഗന്ധി യത്. ൧൨൮

ലവംഗം ദേവകുസുമം ശ്രീസംജ്ഞം (അ-ന-പ്ര-ഏ) ഇവ ൩-ം ഇലവംഗപ്പൂവിന്റെ പേർ. ശ്രീസംജ്ഞമെന്നതിന്ന ശ്രീയുടെ സംജ്ഞപോലെ ഉരിക്കുന്ന സംജ്ഞയോടുകൂടിയതു് എന്നർത്ഥമാകയാൽ ലക്ഷ്മീവാചകശബ്ദങ്ങൾ ഒക്കെയും ഇലവംഗപ്പൂവിന്റെ പേരാകയും ചെയ്യുമെന്ന അറിഞ്ഞുകൊൾക. ജായകം കാലേയകം കാളാനുസാര്യ്യം (അ-ന-പ്ര-ഏ) ഇവ ൩-ം പീതചന്ദനത്തിന്റെ പേർ. കാലീയകഞ്ച എന്നും പാഠമുണ്ടു്. വംശികം (അ-ന-പ്ര-ഏ) അഗരു (ഉ-ന-പ്ര-ഏ) ഇവ ൨-ം കാരകിലി

ന്റെ പേർ. വംശകാഗരു എന്നും പാഠമുണ്ട്. അഗരുശബ്ദ ത്തിന്റെ സ്ഥാനത്തു അഗ്രുരുശബ്ദത്തെ ചേർത്തിട്ടും പാഠമുണ്ട്. മംഗല്യം (അ-ന-പ്ര-ഏ) മുല്ലപ്പൂനാറിയകിലിന്റെ പേർ.

യക്ഷധൂപസ്സർജ്ജരസോ രാളസർവ്വരസാവപി
ബഹുരൂപോപ്യഥ വൃകധൂപകൃത്രിമധൂപകൌ. ൧൨൯

യക്ഷധൂപഃ സർജ്ജരസഃ രാളഃ സർവ്വരസഃ ബഹുരൂപഃ (അ-പു-പ്ര-ഏ) ഇവ ൫-ം ചെഞ്ചല്യത്തിന്റെ പേർ. വൃകധൂപഃ കൃത്രിമധൂപകഃ (അ-പു-പ്ര-ഏ) ഇവ ൨-ം അനേകപദാർത്ഥങ്ങളെ കൊണ്ടു ഉത്ഭവിപ്പിക്കപ്പെട്ടതായ ധൂപത്തിന്റെ പേർ.

തുരുഷ്കഃ പിണ്ഡകസ്സിൽഹോ യാവനോപ്യഥ പായസഃ
ശ്രീവാസോ വൃകധൂപോപി ശ്രീവേഷ്ടസരളദ്രവൌ ൧൩൦

തുരുഷ്കഃ പിണ്ഡകഃ സിൽഹഃ യാവനഃ (അ-പു-പ്ര-ഏ) ഇവ ൪-ം കുന്തുരുക്കത്തിന്റെ പേർ. പായസഃ ശ്രീവാസഃ വൃകധൂപഃ ശ്രീവേഷ്ടഃ സരളദ്രവഃ (അ-പു-പ്ര-ഏ) ഇവ ൫-ം തിരുവട്ടപ്പശയുടെ പേർ.

മൃഗനാഭിർമൃഗമദഃ കസ്തൂരീ ചാഥ കോലകം
തക്കോലകം കോശഫലമഥ കർപ്പൂരമസ്ത്രിയാം. ൧൩൧
ഘനസാരശ്ചന്ദ്രസംജ്ഞസ്സിതാഭ്രോ ഹിമവാലുകാ
ഗന്ധസാരോ മലയജോ ഭദ്രശ്രീ ശ്ചന്ദനോഽസ്ത്രിയാം. ൧൩൨

മൃഗനാഭിഃ (ഇ-പു-പ്ര-ഏ) മൃഗമദഃ (അ-പു-പ്ര-ഏ) കസ്തൂരീ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കസ്തൂരിയുടെ പേർ. കോലകം തക്കോലകം കോശഫലം (അ-ന പ്ര-ഏ) ഇവ ൩-ം തക്കോലപ്പുട്ടിലിന്റെ പേർ. തക്കോലമെന്നതിന്റെസ്ഥാനത്തു് കംകോലകമെന്നു മഹേശ്വരടീകയിൽ കാണുന്നു. കർപ്പൂരം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഘനസാരഃ ചന്ദ്രസംജ്ഞഃ സിതാഭ്രഃ (അ-പു-പ്ര-ഏ) ഹിമവാലുക (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം കർപ്പൂരത്തിന്റെ പേർ. ഗന്ധസാരഃ മലയജഃ (അ-പു-പ്ര-ഏ) ഭദ്രശ്രീഃ (ഇ-പു-പ്ര-ഏ) ചന്ദനഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ഇവ. ൪-ം ചന്ദനത്തിന്റെ പേർ.

തൈലപർണ്ണികഗോശീർഷേ ഹരിചന്ദനമസ്ത്രിയാം
തിലപർണ്ണീതു പത്രാംഗം രഞ്ജനം രക്തചന്ദനം. ൧൩൩
കുചന്ദനഞ്ചാഥ ജാതികോശജാതിഫലേ സമേ
കർപ്പൂരാഗരുകസ്തൂരി തക്കോലൈര്യക്ഷകർദ്ദമഃ. ൧൩൪

തൈലപർണ്ണികം (അ-ന-പ്ര-ഏ) വെൺചന്ദനത്തിന്റെ

പേർ. ഗോശീർഷം (അ-ന-പ്ര-ഏ) ചെങ്ങഴിനീർപ്പൂവിന്റെ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധത്തോടുകൂടിയ ചന്ദനത്തിന്റെ പേർ. ഹരിചന്ദനം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. കപിലചന്ദനത്തിന്റെ പേർ. ഇങ്ങിനെ മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. തമിഴ്ക്കൂത്തിൽ തൈലപർണ്ണികാദി ൩-ം വെൺചന്ദനത്തിന്റെ പേർ. എന്നാകുന്നു. തിലപർണ്ണി (ഈ-സ്ത്രീ-പ്ര-ഏ) പത്രാംഗം രഞ്ജനം രക്തചന്ദനം (അ-ന-പ്ര-ഏ) ഇവ ൪-ം രക്തചന്ദനത്തിന്റെ പേർ. ജാതികോശം ജാതിഫലം (അ-ന-പ്ര-ഏ) ഇവ ൨-ം ജാതിക്കയുടെ പേർ. യക്ഷകർദ്ദമഃ (അ-പു-പ്ര-ഏ-) കർപ്പൂരം അകില് കസ്തൂരി തക്കോലപ്പുട്ടൽ ഇവ ക-ം കൂട്ടിച്ചമച്ച ചാന്തിന്റെ പേർ.

ഗാത്രാനുലേപനീ വർത്തിർവ്വർണ്ണകോസ്ത്രീ വിലേപനം
ചൂർണ്ണാനിവാസയോഗാസ്സ്യുർഭാവിതം വാസിതം ത്രിഷു.

ഗാത്രാനുലേപനീ (ഈ-സ്ത്രീ-പ്ര-ഏ) വർത്തിഃ (ഇ-പു-പ്ര-ഏ) വർണ്ണകഃ (അ-പു-പ്ര-ഏ) വിലേപനം (അ-ന-പ്ര-ഏ) ഇവ ൪-ം സുഗന്ധദ്രവ്യംകൊണ്ടു് മേൽപ്പൂശുവാൻ ചമച്ച ഗുളികയുടെ പേർ. ചൂർണ്ണാനി (അ-ന-പ്ര-ബ) വാസയോഗാഃ (അ-പു-പ്ര-ബ) ഇവ ൨-ം വസ്ത്രാദികൾക്ക സൌരഭ്യം ഉണ്ടാകുവാൻ വിതറുന്ന പൊടിയുടെ പേർ. ഭാവിതം വാസിതം (അ-ന-പ്ര-ഏ) രണ്ടും ത്രിലിംഗങ്ങളാകുന്നു. ഇവ ൨-ം സുഗന്ധപ്പെടുത്തിയതിന്റെ പേർ.

സംസ്കാരോ ഗന്ധമാല്യാദ്യൈര്യസ്സ്യാത്തദധിവാസനം
മാല്യം മാലാസ്രജൌ മൂർദ്ധ്നി കേശമദ്ധ്യേ തു ഗർഭകം.

അധിവാസനം (അ-ന-പ്ര-ഏ) സുഗന്ധദ്രവ്യങ്ങൾകൊണ്ടു ശരീരാദികൾക്ക സൌരഭ്യമുണ്ടാക്കുന്നതിന്റെ പേർ. മാല്യം (അ-ന-പ്ര-ഏ) മാലാ (ആ-സ്ത്രീ-പ്ര-ഏ) സ്രക (ജ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം തലയിൽകെട്ടുന്ന മാലയുടെ പേർ. ഗർഭകം (അ-ന-പ്ര-ഏ) മുടിക്കുള്ളിൽ വെയ്ക്കുന്ന മാലയുടെ പേർ.

പ്രഭ്രഷ്ടകം ശിഖാലംബി പുരോന്യസ്തം ലലാമകം
പ്രാലംബമൃജുലംബി സ്യാൽ കണ്ഠാദ്വൈകക്ഷ്യകംതുതൽ.

യത്തിര്യ്യക്ക്ഷിപ്തമുരസി ശിഖാസ്വാപീഡശേഖരൌ
രചനാ സ്യാൽ പരിസ്പന്ദ ആഭോഗഃ പരിപൂർണ്ണതാ. ൧൩൩

പ്രഭ്രഷ്ടകം (അ-ന-പ്ര-ഏ) പിൻഭാഗത്തുതൂങ്ങുംമാലയുടെ പേർ. ലലാമകം (അ-ന-പ്ര-ഏ) മുമ്പിൽ തൂങ്ങും മാലയുടെ പേർ. പ്രാലംബം (അ-ന-പ്ര-ഏ) കഴുത്തിൽ നേരെതൂങ്ങുംമാലയു

ടെ പേർ. വൈകക്ഷ്യകം (അ-ന-പ്ര-ഏ) മാറിൽ വിലങ്ങെക്കിടക്കും മാലയുടെ പേർ. ആപീഡഃ ശേഖരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശിരോലങ്കാരത്തിന്റെ പേർ. രചനാ (ആ-സ്ത്രീ-പ്ര-ഏ) പരിസ്പന്ദഃ (അ-പു-പ്ര-ഏ) ഇവ ൨ ം ചമയലിന്റെ പേർ. ആഭോഗഃ (അ-പു-പ്ര-ഏ) പരിപൂർണ്ണതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨ ം പൂർണ്ണതയുടെ പേർ.

ഉപധാനം ഉപബർഹശ്ശയ്യായാം ശയനീയവൽ
ശയനം മഞ്ചപര്യങ്കപല്യങ്കാഃ ഖട്വയാ സമാഃ. ൧൩൮

ഉപധാനം (അ-ന-പ്ര-ഏ) ഉപബർഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം തലയിണയുടെ പേർ. ശയ്യാ (ആ-സ്ത്രീ-പ്ര-ഏ) ശയനീയം ശയനം (അ-ന-പ്ര-ഏ) ഇവ ൩-ം കിടക്കയുടെ പേർ. മഞ്ചപര്യങ്കഃ പല്യങ്കഃ (അ-പു-പ്ര-ഏ) ഖട്വാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം കട്ടിലിന്റെ പേർ.

ഗെണ്ഡുകഃ കന്ദുകോ ദീപഃ പ്രദീപഃ പീഠമാസനം
സമുദ്ഗകസ്സംപുടകഃ പ്രതിഗ്രാഹഃ പതദ്ഗ്രഹഃ. ൧൩൯

ഗെണ്ഡുകഃ കന്ദുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പന്തിന്റെ പേർ. ഗന്ദുകഃ എന്നും പാഠമുണ്ട്. ദീപഃ പ്രദീപഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിളക്കിന്റെ പേർ. പീഠം ആസനം (അ-ന-പ്ര-ഏ) ഇവ ൨-ം പീഠത്തിന്റെ പേർ. സമുദ്ഗകഃ സംപുടകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചെപ്പിന്റെ പേർ. പ്രതിഗ്രാഹഃ പതദ്ഗ്രഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം കോളാമ്പിയുടെ പേർ.

പ്രസാധനീ കങ്കതികാ പിഷ്ടാതഃ പടവാസകഃ
ദർപ്പണേ മുകുരാദർശൗ വ്യജനം താലവൃന്തകം.

പ്രസാധനീ (ഈ-സ്ത്രീ-പ്ര-ഏ) കങ്കതികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചീപ്പിന്റെ പേർ. പിഷ്ടാതഃ പടവാസകഃ (അ-പു-പ്ര-ഏ) ഇവ ൨-ം വസ്ത്രാദികൾക്കു സുഗന്ധമുണ്ടാക്കുവാൻ നല്ലതായ ചൂർണ്ണത്തിന്റെ പേർ. ദർപ്പണഃ മുകുരഃ ആദർശഃ (അ-പു-പ്ര-ഏ) ഇവ ൩-ം കണ്ണാടിയുടെ പേർ. മകുരഃ എന്നും പാഠമുണ്ട്. വ്യജനം താലവൃന്തകം (അ-ന-പ്ര-ഏ) ഇവ ൨-ം ആലവട്ടത്തിന്റെ പേർ.

ഇതി മനുഷ്യവർഗ്ഗഃ.

---

# ബ്രഹ്മവർഗ്ഗപ്രാരംഭഃ.

---

സന്തതിർഗ്ഗോത്രജനനകുലാന്യഭിജനാന്വയൗ
വംശോഽന്വവായസ്സന്താനോ വർണ്ണാസ്സ്യുർബ്രാഹ്മണാദയഃ.

സന്തതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഗോത്രം ജനനം കുലം (അ-ന-പ്ര-ഏ) അഭിജനഃ അന്വയഃ വംശഃ അന്വവായഃ സന്താനഃ (അ-പു-പ്ര-ഏ) ഇവ ൰-ം വംശത്തിന്റെ പേര്. വർണ്ണാഃ (അ-പു-പ്ര-ബ) ബ്രാഹ്മണാദി നാലുജാതികളുടെ പേര്.

വിപ്രക്ഷത്രിയവിട്ശൂദ്രാശ്ചാതുർവ്വർണ്ണ്യമിതി സ്മൃതം
രാജബീജീ രാജവംശ്യോ ബീജ്യസ്തു കുലസംഭവഃ. ൨

വിപ്രഃ ക്ഷത്രിയഃ (അ-പു-പ്ര-ഏ) വിട് (ശ-പു-പ്ര-ഏ) ശൂദ്രഃ (അ-പു-പ്ര-ഏ) ഇവ ൪-ം ബ്രാഹ്മണാദി നാലുജാതികളുടെ പേര്; ക്രമേണ എന്നും ധരിച്ചുകൊൾക. ചാതുർവ്വർണ്ണ്യം (അ-ന-പ്ര-ഏ) ബ്രാഹ്മണാദി നാലുജാതിക്കും കൂടിയുള്ള പേര് എന്നു തമിഴ്ക്കുത്തിൽ പറഞ്ഞതു നിസ്സാരമാകുന്നു. ബ്രാഹ്മണാദി നാലു ജാതിക്ക് ചാതുർവ്വർണ്ണ്യമെന്നു പേരാകുന്നു എന്നാത്രേ ഇവിടെ വ്യാഖ്യാനിക്കേണ്ടതു്. രാജബീജീ (ന-പു-പ്ര-ഏ) രാജവംശ്യഃ (അ-പു-പ്ര-ഏ) രാജവംശത്തിങ്കൽ പിറന്നവന്റെ പേര്. ബീജ്യഃ കുലസംഭവഃ (അ-പു-പ്ര-ഏ) ഇവ ൨-ം വംശത്തിങ്കൽ പിറന്നവന്റെ പേര്.

മഹാകുലകുലീനാര്യസഭ്യസജ്ജനസാധവഃ
ബ്രഹ്മചാരീ ഗൃഹീ വാനപ്രസ്ഥോ ഭിക്ഷുശ്ചതുഷ്ടയേ. ൩
ആശ്രമോഽസ്ത്രീ ദ്വിജാത്യഗ്രജന്മഭൂദേവബാഡവാഃ
വിപ്രശ്ച ബ്രാഹ്മണോഽസൗ ഷട്കർമ്മാ യാഗാദിഭിർയ്യുതഃ ൪

മഹാകുലഃ കുലീനഃ ആര്യഃ സഭ്യഃ സജ്ജനഃ (അ-പു-പ്ര-ഏ) സാധുഃ (ഉ-പു-പ്ര-ഏ) ഇവ ൬-ം വലിയവംശത്തിങ്കൽ പിറന്നവന്റെ പേര്. ബ്രഹ്മചാരീ ഗൃഹീ (ന-പു-പ്ര-ഏ) വാനപ്രസ്ഥഃ (അ-പു-പ്ര-ഏ) ഭിക്ഷുഃ (ഉ-പു-പ്ര-ഏ) ചതുഷ്ടയേ (അ-ന-സ-ഏ) ആശ്രമഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ബ്രഹ്മചര്യാദിനാലിന്നും ആശ്രമമെന്നു പേര് എന്നർത്ഥം. ബ്രഹ്മചാരീ ഇത്യാദി നാലുശബ്ദങ്ങളെക്കൊണ്ടു ബ്രഹ്മചാരി ഗൃഹസ്ഥൻ വനവാസി സന്ന്യാസി എന്നു ഇവരിൽ ഇരിക്കുന്ന ധർമ്മത്തെ ഗ്രഹിക്കയും വേണം. ബ്രഹ്മചര്യം മുതലായതിന്നു് ആശ്ര

മമെന്നു പേരെന്നു സാരമാകുന്നു. ദ്വിജാതിഃ (ഇ-പു-പ്ര-ഏ) അഗ്രജന്മാ (ന-പു-പ്ര-ഏ) ഭൂദേവഃ ബാഡവഃ വിപ്രഃ ബ്രാഹ്മണഃ (അ-പു-പ്ര-ഏ) ഇവ ൬-ം ബ്രാഹ്മണന്റെ പേർ. ഷൾകർമ്മാ (ന-പു-പ്ര-ഏ) യാഗാദി ആറുകർമ്മങ്ങളോടുകൂടിയ ബ്രാഹ്മണന്റെ പേർ. ഇജ്യാധ്യയനദാനാനി യാജനാധ്യാപനേതഥാ പ്രതിഗ്രഹശ്ച തൈര്യുക്തഃ ഷൾകർമ്മാവിപ്ര ഉച്യതേ എന്ന സ്മൃതി കൊണ്ടു യാഗവും വേദപാഠവും ദാനവും യാഗത്തെ ചെയ്യിക്കയും വേദത്തെ പഠിപ്പിക്കയും ദാനംചെയ്യപ്പെട്ടതുവസ്തുവെ സ്വീകരിക്കയുമാകുന്നു യാഗാദി ആറു കർമ്മങ്ങളെന്നു എന്നറിഞ്ഞുകൊൾകയും വേണം.

വിദ്വാൻ വിപശ്ചിദ്ദോഷജ്ഞഃ സൻസുധീഃ കോവിദോ ബുധഃ
ധീരോ മനീഷീ ജ്ഞഃ പ്രാജ്ഞസ്സംഖ്യാവാൻ പണ്ഡിതഃ കവിഃ. ൫
ധീമാൻ സൂരിഃ കൃതീ, കൃഷ്ടിർല്ലബ്ധവർണ്ണോ വിചക്ഷണഃ
ദൂരദർശീ ദീർഘദർശീ ശ്രോത്രിയച്ഛാന്ദസൌ സമൌ. ൬

വിദ്വാൻ (സ-പു-പ്ര-ഏ) വിപശ്ചിൽ (ത-പു-പ്ര-ഏ) ദോഷജ്ഞഃ (അ-പു-പ്ര-ഏ) സൻ (ത-പു-പ്ര-ഏ) സുധീഃ (ഈ-പു-പ്ര-ഏ) കോവിദഃ ബുധഃ ധീരഃ (അ-പു-പ്ര-ഏ) മനീഷീ (ന-പു-പ്ര-ഏ) ജ്ഞഃ പ്രാജ്ഞഃ (അ-പു-പ്ര-ഏ) സംഖ്യാവാൻ (ത-പു-പ്ര-ഏ) പണ്ഡിതഃ (അ-പു-പ്ര-ഏ) കവിഃ (ഇ-പു-പ്ര-ഏ) ധീമാൻ (ത-പു-പ്ര-ഏ) സൂരിഃ (ഇ-പു-പ്ര-ഏ) കൃതീ (ന-പു-പ്ര-ഏ) കൃഷ്ടിഃ (ഇ-പു-പ്ര-ഏ) ലബ്ധവർണ്ണഃ വിചക്ഷണഃ (അ-പു-പ്ര-ഏ) ദൂരദർശീ ദീർഘദർശീ (ന-പു-പ്ര-ഏ) ഇവ ൨൨-ം വിദ്വാന്റെ പേർ. ശ്രോത്രിയഃ ഛാന്ദസഃ (അ-പു-പ്ര-ഏ) ഇവ ൨-ം വേദത്തെ അദ്ധ്യയനം ചെയ്യുന്നവന്റെ പേർ.

മീമാംസകോ ജൈമിനീയേ വേദാന്തീ ബ്രഹ്മവാദിനി
വൈശേഷികേസ്യാദൌലൂക്യസ്സൌഗതശ്ശൂന്യവാദിനി. ൭

മീമാംസകഃ ജൈമിനീയഃ (അ-പു-പ്ര-ഏ) ഇവ ൨-ം മീമാംസാശാസ്ത്രത്തെ അറിയുന്നവന്റെ പേർ. വേദാന്തീ ബ്രഹ്മവാദീ (ന-പു-പ്ര-ഏ) ഇവ ൨-ം വേദാന്തശാസ്ത്രത്തെ അറിയുന്നവന്റെ പേർ. വൈശേഷികഃ ഔലൂക്യഃ (അ-പു-പ്ര-ഏ) ഇവ ൨-ം സപ്തപദാർത്ഥവാദിയുടെ പേർ. ദ്രവ്യം ഗുണം കർമ്മം സാമാന്യം വിശേഷം സമവായം അഭാവം ഇവ ൭-ം വൈശേഷികസമ്മതങ്ങളായ പദാർത്ഥങ്ങളാകുന്നു. സൌഗതഃ (അ-പു-പ്ര-ഏ) ശൂന്യവാദീ (ന-പു-പ്ര-ഏ) ഇവ ൨-ം ജഗൽക്കാരണം ശൂന്യമാകുന്നു എന്നു പറയുന്ന നാസ്തികന്റെ പേർ.

നൈയായികസ്ത്വാക്ഷപാദസ്സ്യാൽ സ്യാദ്വാദിക ആൎഹകഃ
ചാൎവ്വാകലൌകായതികൌ സൽകാൎയ്യേ സാംഖ്യകാപിലൌ.

നൈയായികഃ ആക്ഷപാദഃ (അ-പു-പ്ര-ഏ) ഇവ ൨-ം ന്യായശാസ്ത്രത്തെ അറിയുന്നവൻ. ന്യായശാസ്ത്രക്കാൎക്ക പ്രമാണാദി ൧൬ പദാൎത്ഥങ്ങൾ ഉണ്ടു്. സ്യാദ്വാദികഃ ആൎഹകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആൎഹകന്റെ പേർ. ചാൎവ്വാകഃ ലൌകായതികഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദേഹാത്മവാദിയായ ബൌദ്ധന്റെ പേർ. സാംഖ്യഃ കാപിലഃ (അ-പു-പ്ര-ഏ) ഇവ ൨-ം സാംഖ്യശാസ്ത്രത്തെ അറിയുന്നവന്റെ പേർ. മീമാംസകോ ജൈമിനീയ ഇത്യാദി രണ്ടു ശ്ലോകങ്ങൾ മഹേശ്വരടീകയിൽ ബാലബോധത്തിന്നായിക്കൊണ്ടു വ്യാഖ്യാനിക്കകയും മൂലത്തിൽ ചേൎന്നതല്ല, ചിലർ പഠിച്ചുവരുന്നുണ്ടെന്നു പറകയും ചെയ്തിരിക്കുന്നു.

ഉപാധ്യായോഽധ്യാപകസ്സ്യാന്നിഷേകാദികൃദ്ഗുരുഃ
മന്ത്രവ്യാഖ്യാകൃദാചാൎയ്യ ആദേഷ്ടാ ത്വദ്ധ്വരേ വ്രതീ. ൮
യഷ്ടാ ച യജമാനശ്ച സ സോമവതി ദീക്ഷിതഃ
ഇജ്യാശീലോ യായജൂകോ യജ്വാ തു വിധിനേഷ്ടവാൻ.

ഉപാധ്യായഃ അധ്യാപകഃ (അ-പു-പ്ര-ഏ) ഇവ ൨-ം വേദത്തെ പഠിപ്പിക്കുന്നവന്റെ പേർ. ഗുരുഃ (ഉ-പു-പ്ര-ഏ) ഗൎഭാധാനം മുതലായ കൎമ്മങ്ങൾ ചെയ്യുന്നവന്റെ പേർ. ആചാൎയ്യഃ (അ-പു-പ്ര-ഏ) മന്ത്രങ്ങളെയും മന്ത്രാൎത്ഥങ്ങളെയും ഉപദേശിക്കുന്നവന്റെ പേർ. വ്രതീ (ന-പു-പ്ര-ഏ) യഷ്ടാ (ഋ-പു-പ്ര-ഏ) യജമാനഃ (അ-പു-പ്ര-ഏ) ഇവ ൩-ം യജമാനന്റെ പേർ. യജമാനൻ=യാഗകൎത്താവു്. ദീക്ഷിതഃ (അ-പു-പ്ര-ഏ) സോമയാഗം ചെയ്യുന്നവന്റെ പേർ. ഇജ്യാശീലഃ യായജൂകഃ (അ-പു-പ്ര-ഏ) ഇവ ൨-ം യാഗംചെയ്യു ശീലമായവന്റെ പേർ. യജ്വാ (ന-പു-പ്ര-ഏ) യഥാവിധിയാഗം ചെയ്യുന്നവന്റെ പേർ.

സ ഗീഷ്പതീഷ്ട്യാ സ്ഥപതിസ്സോമപീഥീ തു സോമപാഃ
സൎവ്വവേദാസ്സ യേനേഷ്ടോ യാഗഃ സൎവ്വസ്വദക്ഷിണഃ. ൯

സ്ഥപതിഃ (ഇ-പു-പ്ര-ഏ) വാജപേയാനന്തരകൎത്തവ്യമായ ബൃഹസ്പതിസവമെന്ന യാഗത്തെ ചെയ്യുന്നവന്റെ പേർ. സോമപീഥീ (ന-പു-പ്ര-ഏ) സോമപാഃ (അ-പു-പ്ര-ഏ) ഇവ ൨-ം സോമപാനത്തെ ചെയ്യുന്നവന്റെ പേർ. സൎവ്വവേദാഃ (സ-പു-പ്ര-ഏ) വിശ്വജിത്താകുന്ന യാഗത്തെ ചെയ്യുന്നവന്റെ പേർ.

അനൂചാനഃ പ്രവചനേ സാംഗേഽധീതീ ഗുരോസ്തു യഃ
ലബ്ധാനുജ്ഞസ്സമാവൃത്തസ്സുത്വാ ത്വഭിഷവേ കൃതേ. ൧൦

അനൂചാനഃ (അ-പു-പ്ര-ഏ) വേദവേദാംഗങ്ങളെ അദ്ധ്യയനംചെയ്തവന്റെ പേർ. സമാവൃത്തഃ (അ-പു-പ്ര-ഏ) വേദവേദാംഗങ്ങളെ അദ്ധ്യയനംചെയ്തു ആശ്രമാന്തരപ്രാപ്തിക്കായിക്കൊണ്ടു ഗുരുവിങ്കൽനിന്നു് അനുജ്ഞയെ ലഭിച്ചവന്റെ പേർ. സുത്വാ (ന-പു-പ്ര-ഏ) സ്നാനത്തെ ചെയ്തവന്റെ പേർ എന്നു മഹേശ്വരടീകയിൽപറഞ്ഞിരിക്കുന്നു. സോമവള്ളി പിഴിഞ്ഞു യാഗംചെയ്തവന്റെ പേർ എന്നു തമിഴ്ക്കുത്തിൽ കാണുന്നു.

ഛാത്രാന്തേവാസിനൌ ശിഷ്യേ ശൈക്ഷാഃ പ്രാഥമകല്പികാഃ
ഏകബ്രഹ്മവ്രതാചാരാ മിഥസ്സബ്രഹ്മചാരിണഃ. ൧൨

ഛാത്രഃ (അ-പു-പ്ര-ഏ) അന്തേവാസീ (ന-പു-പ്ര-ഏ) ശിഷ്യഃ (അ-പു-പ്ര-ഏ) ഇവ ൩-ം ശിഷ്യന്റെ പേർ. ശൈക്ഷാഃ പ്രാഥമകല്പികാഃ (അ-പു-പ്ര-ഏ) ഇവ ൨-ം അദ്ധ്യയനത്തെ ആരംഭിച്ചവരുടെ പേർ. ശൈക്ഷാഃ എന്ന പദത്തിന്നു് ശിക്ഷയെ ലഭിക്കുന്നവർ എന്നും, പ്രാഥമകല്പികാഃ എന്നതിന്നു് പ്രഥമകല്പമാകുന്ന പ്രയോജനത്തോടുകൂടിയവർ എന്നും അർത്ഥമാകുന്നു. പ്രഥമകല്പമെന്നതിന്നു് ആദ്യാരംഭമെന്നർത്ഥമാകുന്നു. ഏകബ്രഹ്മവ്രതാചാരാഃ (അ-പു-പ്ര-ബ) മിഥഃ (അ) സബ്രഹ്മചാരിണഃ (ന-പു-പ്ര-ബ) ഏകശാഖയെ അദ്ധ്യയനം ചെയ്യുന്ന ബ്രഹ്മചാരികൾ അന്യോന്യം സബ്രഹ്മചാരികളാകുന്നു എന്നർത്ഥം.

സതീർത്ഥ്യാസ്ത്വേകഗുരവശ്ചിതവാനഗ്നിമഗ്നിചിൽ
പാരമ്പര്യോപദേശസ്സ്യാദൈതിഹ്യമിതിഹാവ്യയം. ൧൩

സതീർത്ഥ്യാഃ (അ-പു-പ്ര-ബ) ഏകഗുരവഃ (ഉ-പു-പ്ര-ബ) ഇവ ൨-ം ഒരു ഗുരുവിങ്കൽനിന്നു വിദ്യയെ ഗ്രഹിച്ചവരുടെ പേർ. അഗ്നിചിൽ (ത-പു-പ്ര-ഏ) അഗ്നിയെ ചയിച്ചവന്റെപേർ. (അക്കിത്തിരി എന്നു ഭാഷാ) പാരമ്പര്യോപദേശഃ (അ-പു-പ്ര-ഏ) ഐതിഹ്യം (അ-ന-പ്ര-ഏ) ഇതിഹ (അ) ഇവ ൩-ം പാരമ്പര്യോപദേശത്തിന്റെ പേർ. ആദ്യോപദേഷ്ടാവു് ഇന്നവനെന്നു നിശ്ചയത്തോടുകൂടാതെ മുമ്പേ മുമ്പേ ജനിച്ചവരുടെ ഉപദേശംകൊണ്ടു് മററുള്ളവരിൽ പ്രസിദ്ധമായ കഥ എന്നു സാരം.

ഉപജ്ഞാ ജ്ഞാനമാദ്യം സ്യാൽ ജ്ഞാത്വാരംഭ ഉപക്രമഃ
യജ്ഞസ്സവോ/ധ്വരോ യാഗസ്സപ്തതന്തുർമ്മഖഃ ക്രതുഃ. ൧൪

ഉപജ്ഞാ (ആ-സ്ത്രീ-പ്ര-ഏ) ആദ്യമായ ജ്ഞാനത്തിന്റെ പേർ. വ്യാകരണത്തിന്റെ അറിവു് പലക്കും ഉണ്ടു്; അവരിൽവെച്ചു് പാണിനിമഹർഷിക്കുണ്ടായ വ്യാകരണജ്ഞാനം ആദ്യമാക

ന്നാൽ ആതിനെ ഉപജ്ഞാ എന്നു പറയുന്നു. ഇപ്രകാരം മററുള്ളതിനെയും ഗ്രഹിച്ചുകൊൾക. ഉപക്രമഃ (അ-പു-പ്ര-ഏ) ജ്ഞാനപൂൎവ്വകമായ ആരംഭത്തിന്റെ പേർ. യജ്ഞഃ സവഃ അദ്ധ്വരഃ യാഗഃ (അ-പു-പ്ര-ഏ) സപ്തതന്തുഃ (ഉ-പു-പ്ര-ഏ) മഖഃ (അ-പു-പ്ര-ഏ) ക്രതുഃ (ഉ-പു-പ്ര-ഏ) ഇവ ൭-ം യാഗത്തിന്റെ പേർ.

പാഠോ ഹോമശ്ചാതിഥീനാം സപൎയ്യാ തൎപ്പണം ബലിഃ
ഏതേ പഞ്ച മഹായജ്ഞാ ബ്രഹ്മയജ്ഞാദിനാമകാഃ. ൧൩

പാഠവും ഹോമവും അതിഥിയുടെ സപൎയ്യയും തൎപ്പണവും ബലിയും മഹായജ്ഞങ്ങളാകുന്നു. പാഠാദികൾക്കു ക്രമേണ ബ്രഹ്മയജ്ഞം എന്നു തുടങ്ങിയുള്ള പേരുമുണ്ടു് എന്നൎത്ഥമാകുന്നു. ഇതിൽ മഹായജ്ഞാഃ (അ-പു-പ്ര-ബ) എന്നതു സംജ്ഞാശബ്ദമാകുന്നു. ഇതു് പാഠാദികൾ അഞ്ചിനുംകൂടിയുള്ള പേരാകുന്നു. പാഠം=വേദാദ്ധ്യയനം. ഹോമം=വൈശ്വദേവമെന്നു പേരോടുകൂടിയ ഹോമം. അതിഥികളുടെ സപൎയ്യ=അന്നാദികളെക്കൊണ്ടു തന്റെ ഗൃഹത്തിങ്കൽ വന്നവരുടെ സൽക്കാരം. തൎപ്പണം=പിതൃപൂജ. ബലി=ഭൂതപൂജ. മേല്പറഞ്ഞ പാഠാദികളിൽ പാഠത്തിനു ബ്രഹ്മയജ്ഞമെന്നും പേരുണ്ടു്. ഹോമത്തിനു് ദേവയജ്ഞമെന്നും പേരുണ്ടു്. അതിഥിപൂജയ്ക്കു മനുഷ്യയജ്ഞമെന്നും പേരുണ്ടു്. തൎപ്പണത്തിനു പിതൃയജ്ഞമെന്നും പേരുണ്ടു്. ബലിയ്ക്കു ഭൂതയജ്ഞമെന്നും പേരുണ്ടു്.

സമജ്യാ പരിഷദ്ഗോഷ്ഠീ സഭാസമിതിസംസദഃ
ആസ്ഥാനീ ക്ലീബ ആസ്ഥാനം സ്ത്രീനപുംസകയോസ്സദഃ. ൧൪

സമജ്യാ (ആ-സ്ത്രീ-പ്ര-ഏ) പരിഷൽ (ദ-സ്ത്രീ-പ്ര-ഏ) ഗോഷ്ഠീ (ഈ-സ്ത്രീ-പ്ര-ഏ) സഭാ (ആ-സ്ത്രീ-പ്ര-ഏ) സമിതിഃ (ഇ-സ്ത്രീ-പ്ര-ഏ) സംസൽ (ദ-സ്ത്രീ-പ്ര-ഏ) ആസ്ഥാനീ (ഈ-സ്ത്രീ-പ്ര-ഏ) ആസ്ഥാനം (അ-ന-പ്ര-ഏ) സദഃ (സ-ന-പ്ര-ഏ) സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാം. എന്നാൽ പ്രഥമൈകവചനത്തിങ്കൽ സദാഃ എന്നാകയും ചെയ്യും. ഇവ ൯-ം സഭയുടെ പേർ.

പ്രാഗ്വംശഃ പ്രാഗ്ഘവിൎഗ്ഗേഹാൽ സദസ്യാവിധിദൎശിനഃ
സഭാസദസ്സഭാസ്താരാസ്സഭ്യാസ്സാമാജികാശ്ച തേ. ൧൫

പ്രാഗ്വംശഃ (അ-പു-പ്ര-ഏ) യാഗശാലയിൽ ഹവിൎഗ്ഗൃഹത്തിന്റെ കിഴക്കുഭാഗത്തു സദസ്യാദികൾക്കിരിപ്പാനുണ്ടാക്കുന്ന ഗൃഹത്തിന്റെ പേർ. സദസ്യാഃ (അ-പു-പ്ര-ബ) യാഗോപയോഗിയായി വേദത്തിങ്കൽ പറകപ്പെട്ട വിധിയെ ദൎശിക്കുന്നവരുടെ

പേർ. സഭാസദഃ (ദ-പു-പ്ര-ബ) സഭാസ്താരാഃ സഭ്യാഃ സാമാജികാഃ(അ-പു-പ്ര-ബ)ഇവ ൪-ം സഭയിൽ വസിക്കുന്നവരുടെ പേർ.

അധ്വൎയ്യൂദ്ഗാതൃഹോതാരോ യജുസ്സാമൎഗ്വിദഃ ക്രമാൽ
ആഗ്നീധ്രാദ്യാധനൈൎവ്വാൎയ്യാ ഋത്വിജോയാജകാശ്ചതേ.

അധ്വൎയ്യുഃ (ഉ-പു-പ്ര-ഏ) യാഗത്തിങ്കൽ യജുൎവ്വേദകൎമ്മത്തെ ചെയ്യുന്നവന്റെ പേർ. ഉദ്ഗാതാ (ഋ-പു-പ്ര-ഏ) സാമവേദകൎമ്മത്തെ ചെയ്യുന്നവന്റെ പേർ. ഹോതാ (ഋ-പു-പ്ര-ഏ) ഋഗ്വേദകൎമ്മത്തെ ചെയ്യുന്നവന്റെ പേർ. ഋത്വിജഃ (ജ-പു-പ്ര-ബ) യാജകാഃ (അ-പു-പ്ര-ബ) ഇവ ൨-ം യജമാനനാൽ ധനംകൊടുത്തു വരിക്കപ്പെടേണ്ടവരായ ആഗ്നീധ്രാദികളുടെ പേർ. ആഗ്നീധ്രാദികൾ=ആഗ്നീധ്രഃ (അ-പു-പ്ര-ഏ) (ആഗ്നീധ്രൻ എന്നു ഭാഷ). പോതാ (ഋ-പു-പ്ര-ഏ) (പോതാവെന്നു ഭാഷ) പ്രശാസ്താ (ഋ-പു-പ്ര-ഏ) (പ്രശാസ്താവെന്നു ഭാഷ) ഗ്രാവസ്തുൽ (ത-പു-പ്ര-ഏ) (ഗ്രാവസ്തുത്തെന്നു ഭാഷ) ബ്രാഹ്മണാച്ഛംസീ (ന-പു-പ്ര-ഏ) (ബ്രാഹ്മണാച്ഛംസി എന്നു ഭാഷ) ബ്രഹ്മാ (ന-പു-പ്ര-ഏ) (ബ്രഹ്മാവെന്നു ഭാഷ) (ബ്രഹ്മനെന്നും പറയും) മൈത്രാവരുണഃ(അ-പു-പ്ര-ഏ)(മൈത്രാവരുണനെന്നു ഭാഷ) പ്രതിഹൎത്താ(ഋ-പു-പ്ര-ഏ) (പ്രതിഹൎത്താവെന്നുഭാഷ) പ്രതിപ്രസ്ഥാതാ (ഋ-പു-പ്ര-ഏ) (പ്രതിപ്രസ്ഥാതാവെന്നു ഭാഷ) നേഷ്ടാ (ഋ-പു-പ്ര-ഏ) (നേഷ്ടാവെന്നു ഭാഷ) അച്ഛാവാകഃ (അ-പു-പ്ര-ഏ) അച്ഛാവാകനെന്നു ഭാഷ) സുബ്രഹ്മണ്യഃ (അ-പു-പ്ര-ഏ) (സുബ്രഹ്മണ്യനെന്നു ഭാഷ) ഉന്നേതാ (ഋ-പു-പ്ര-ഏ) (ഉന്നേതാവെന്നു ഭാഷ) ഇങ്ങിനെ ആഗ്നീധ്രാദികൾ ൧൨. അവൎക്ക് ഋത്വിക്കുകൾ എന്നു പേരുണ്ട്. മുൻപറഞ്ഞ അധ്വൎയ്യു മുതലായവൎക്കുമുണ്ട്. അതുകൊണ്ട് ഋത്വിക്കുകൾ ആകെ ൧൬. അവൎക്കു യാജകന്മാരെന്നും പേരുണ്ടു. എന്നു വ്യക്തമായ അൎത്ഥമെന്നു ഗ്രഹിച്ചുകൊൾക.

വേദിഃ പരിഷ്കൃതാ ഭൂമിസ്സമേ സ്ഥണ്ഡിലചത്വരേ
ചഷാലോ യൂപകടകഃ കുംബാ സുഗഹനാവൃതിഃ. ൨൦

വേദിഃ (ഇ-സ്ത്രീ-പ്ര-ഏ) വേദീ എന്നു ഈകാരാന്തമായിട്ടുമാം. യാഗത്തിന്നായിക്കൊണ്ടു ഡമരുകാകൃതിയായി കുഴിക്കപ്പെട്ട ഭൂമിയുടെ പേർ. സ്ഥണ്ഡിലം ചത്വരം (അ-ന-പ്ര-ഏ)ഇവ ൨-ം യാഗത്തിന്നായിക്കൊണ്ടു് വേണ്ടുംവണ്ണമാക്കപ്പെട്ട ഭൂഭാഗത്തിന്റെ പേർ. ചഷാലഃ (അ-പു-പ്ര-ഏ) യജ്ഞസ്തംഭത്തിന്റെ ശിരസ്സിങ്കൽ ഉണ്ടാക്കുന്ന വളയുടെ പേർ. കുംബാ(ആ-സ്ത്രീ-പ്ര-ഏ)യാഗശാലയ്ക്കു ചുററുമുള്ള മറയുടെ പേർ.

യൂപാഗ്രം തർമ്മ നിർമ്മന്ഥദാരുണി ത്വരണിർദ്വയോഃ
ദക്ഷിണാഗ്നിർഗ്ഗാർഹപത്യാഹവനീയൌ ത്രയോഽഗ്നയഃ,

യൂപാഗ്രം (അ-ന-പ്ര-ഏ) തർമ്മ (ന-ന-പ്ര-ഏ) ഇവ ൨-ം യജ്ഞസ്തംഭാഗ്രഭാഗത്തിന്റെ പേർ. അരണിഃ (ഇ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. സ്ത്രീലിംഗമാകുമ്പോൾ അരണീ എന്നു ഈ കാരാന്തമായിട്ടുമാം. അഗ്നികടഞ്ഞെടുപ്പാനുള്ള മരത്തിന്റെ പേർ. ദക്ഷിണാഗ്നിഃ (ഇ-പു-പ്ര-ഏ) ഗാർഹപത്യഃ ആഹവനീയഃ (അ-പു-പ്ര-ഏ) ഇവ ൩-ം അഗ്നിഭേദങ്ങളാകുന്നു.

അഗ്നിത്രയമിദം ത്രേതാ പ്രണീതസ്സംസ്കൃതോഽനലഃ
സമൂഹ്യഃ പരിചാര്യോപചാര്യാവഗ്നൌ പ്രയോഗിണഃ.൨൨.

ത്രേതാ (ആ-സ്ത്രീ-പ്ര-ഏ) ദക്ഷിണാഗ്നി എന്നും ഗാർഹപത്യമെന്നും ആഹവനീയമെന്നും മുൻപറയപ്പെട്ട അഗ്നികൾ മൂന്നിന്നുംകൂടെയുള്ള പേർ. പ്രണീതഃ (അ-പു-പ്ര-ഏ) മന്ത്രസംസ്കാരം കഴിഞ്ഞ അഗ്നിയുടെ പേർ. സമൂഹ്യഃ പരിചാര്യഃ ഉപചാര്യഃ (അ-പു-പ്ര-ഏ) ഇവ ൩-ം അഗ്നിധാരണത്തിന്നായിക്കൊണ്ടുള്ള സ്ഥലവിശേഷത്തിന്റെ പേർ.

യോ ഗാർഹപത്യാദാനീയ ദക്ഷിണാഗ്നിഃ പ്രണീയതേ
തസ്മിന്നാനായ്യ അഗ്നായീ സ്വാഹാ ച ഹുതഭുക്പ്രിയാ.

ആനായ്യഃ (അ-പു-പ്ര-ഏ) ഗാർഹപത്യാഗ്നിയിൽനിന്നു എടുത്തിട്ടു യാതൊരു ദക്ഷിണാഗ്നി പ്രണയിക്കപ്പെടുന്നുവോ അതിന്റെ പേർ. അഗ്നായീ (ഈ-സ്ത്രീ-പ്ര-ഏ) സ്വാഹാ (ആ-സ്ത്രീ-പ്ര-ഏ) ഹുതഭുക്പ്രിയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം അഗ്നിഭാര്യയുടെ പേർ.

ഋക് സാമിധേനീ ധായ്യാ ച യാ സ്യാദഗ്നിസമിന്ധനേ
ഗായത്രീപ്രമുഖം ഛന്ദോ ഹവ്യപാകേ ചരുഃ പുമാൻ. ൨൩.

സാമിധേനീ (ഈ-സ്ത്രീ-പ്ര-ഏ) ധായ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അഗ്നിയെ ജ്വലിപ്പിപ്പാൻ ചൊല്ലുന്ന ഋക്കിന്റെ പേർ. ഛന്ദഃ (സ-ന-പ്ര-ഏ) ഗായത്ര്യാദികളുടെ പേർ. ചരുഃ (ഉ-പു-പ്ര-ഏ) പക്വമായ ഹവിസ്സിന്റെ പേർ

ആമിക്ഷാ സാ ശൃതോഷ്ണേ യാ ക്ഷീരേ സ്യാദ്ദധിയോഗതഃ
ധവിത്രം വ്യജനം തദ്യദ്രചിതം മൃഗചർമ്മണാ. ൨൪.

ആമിക്ഷാ (ആ-സ്ത്രീ-പ്ര-ഏ) കാച്ചിയതായും ചൂടോടുകൂടിയതായുമിരിക്കുന്ന പാലിൽ തൈർ ചേർത്താൽ അതിന്നു ആമി-

ക്ഷാ എന്നു പേരാകുന്നു. അജിനം (അ-ന-പ്ര-ഏ) തീ വീശു വാൻ മാൻതോലുകൊണ്ടു ചമച്ച വശറിയുടെ പേർ.

പൃഷദാജ്യം സദധ്യാജ്യേ പരമാന്നന്തു പായസം
ഹവ്യ കവ്യേ ദൈവപിത്ര്യേ അന്നേ പാത്രം സ്രുവാദികം.

പൃഷദാജ്യം (അ-ന-പ്ര-ഏ) തൈരോടുകൂടിയ നെയ്യിന്റെ പേർ. പരമാന്നം പായസം (അ-ന-പ്ര-ഏ) ഇവ ൨-ം ക്ഷീരാന്നത്തിന്റെ പേർ. ഹവ്യം (അ-ന-പ്ര-ഏ) ദേവന്മാൎക്കായി പാകംചെയ്ത അന്നത്തിന്റെ പേർ. കവ്യം (അ-ന-പ്ര-ഏ) പിതൃക്കൾക്കായി പാകംചെയ്ത അന്നത്തിന്റെ പേർ. പാത്രം സ്രുവാദികമെന്നതിന്നു സ്രുവം മുതലായ ഹോമാദികൾക്കു വേണ്ടുന്ന പാത്രങ്ങളാകുന്നു എന്നൎത്ഥം.

ധ്രുവോപഭൃജ്ജുഹൂൎന്നാ തു സ്രുവോ ഭേദാസ്സ്രുചഃ സ്ത്രിയഃ
ഉപാകൃതഃ പശുരസൌ യോഭിമന്ത്ര്യ ക്രതൌ ഹതഃ. ൨൭

ധ്രുവാ (ആ-സ്ത്രീ-പ്ര-ഏ) വൈയംകതകൊണ്ടുണ്ടാക്കിയ സ്രുക്കിന്റെ പേർ. ഉപഭൃൽ (ത-സ്ത്രീ-പ്ര-ഏ) അരയാലുകൊണ്ടുണ്ടാക്കിയ സ്രുക്കിന്റെ പേർ. ജുഹൂഃ (ഊ-സ്ത്രീ-പ്ര-ഏ) പ്ലാശുകൊണ്ടുണ്ടാക്കിയ സ്രുക്കിന്റെ പേർ. സ്രുവഃ (അ-പു-പ്ര-ഏ) കരിങ്ങാലികൊണ്ടുണ്ടാക്കിയ സ്രുക്കിന്റെ പേർ. ഭേദാസ്സ്രുചഃ എന്നതുകൊണ്ടു ധ്രുവാദി ൪-ം സ്രുക്കിന്റെ ഭേദങ്ങളാകുന്നു എന്നു പറയപ്പെടുകയാൽ ധ്രുവാദികൾ നാലും സ്രുഗ്ജാതിയിൽ ചേൎന്നവയാകുന്നു എന്നറിഞ്ഞുകൊൾക. ധ്രുവാ ഉപഭൃൽ ജുഹൂഃ സ്ത്രിയം സ്രുവഃ തു നാ എന്നന്വയമാകുന്നു. ധ്രുവാദികൾ ൩-ം സ്ത്രീലിംഗങ്ങളാകുന്നു എന്നും സ്രുവം പുല്ലിംഗമാകുന്നു എന്നും അതുകൊണ്ടു സിദ്ധിക്കുന്ന അൎത്ഥവുമാകുന്നു എങ്കിലും സ്രുവാ ദ്വയോൎഹോമപാത്രേ എന്നു മേദിനീവചനമുണ്ടാകയാൽ സ്രുവാ എന്നു സ്ത്രീലിംഗമായിട്ടുമാമെന്നു അറിഞ്ഞുകൊൾക. ഉപാകൃതഃ (അ-പു-പ്ര-ഏ) യാഗത്തിങ്കൽ മന്ത്രോച്ചാരണപൂൎവ്വമായി ഹിംസിക്കപ്പെട്ട പശുവിന്റെ പേർ.

പരംപരാകം ശമനം പ്രോക്ഷണഞ്ച വധാൎത്ഥകം
വാച്യലിംഗാഃ പ്രമീതോപസംപന്നഃ പ്രോക്ഷിതാഹതേ.

പരംപരാകം ശമനം (ശസനമെന്നു പാഠാന്തരം) പ്രോക്ഷണം (അ-ന-പ്ര-ഏ) ഇവ ൩-ം യാഗയോഗ്യമായ പശുവിന്റെ ഹിംസയുടെ പേർ. പ്രമീതഃ ഉപസംപന്നഃ പ്രോക്ഷിതഃ (അ-പു-പ്ര-ഏ) ഇവ ൩-ം യാഗത്തിന്നായിക്കൊണ്ടു ഹിംസിക്കപ്പെട്ട

പശുവിന്റെ പേർ. മേല്പറഞ്ഞ ശബ്ദങ്ങൾ ൩-ം ത്രിലിംഗങ്ങളാകുന്നു.

സാന്നായ്യം ഹവിരഗ്നൌ തു ഹുതം ത്രിഷു വഷൾകൃതം
ദീക്ഷാന്തോവഭൃഥോ യജ്ഞെ തൽകൎമ്മാൎഹന്തു യജ്ഞിയം.
ത്രിഷ്വഥ ക്രതുകൎമ്മേഷ്ടം പൂൎത്തം ഖാതാദി കൎമ്മ യൽ

അമൃതം വിഘസോ യജ്ഞശേഷഭോജനശേഷയോഃ. ൨൭

സാന്നായ്യം (അ-ന-പ്ര-ഏ) ഹവിൎവ്വിശേഷത്തിന്റെ പേർ. പാലും തൈരുമായി ചേൎത്തതിന്റെ പേരെന്നു തമിഴ്ക്കത്തിൽ സ്പഷ്ടമാക്കിയിരിക്കുന്നു. ഹുതം (അ-ന-പ്ര-ഏ) അഗ്നിയിൽ ഹോമിക്കപ്പെട്ടതിന്റെ പേർ. വഷൾകൃതശബ്ദം ത്രിലിംഗമാകുന്നു. അവഭൃഥഃ (അ-പു-പ്ര-ഏ) യാഗത്തിങ്കലെ ദീക്ഷാവസാനക്രിയയുടെ പേർ. ഇതു സ്നാനവിശേഷമാകുന്നു. യജ്ഞിയം (അ-ന-പ്ര-ഏ) യജ്ഞകൎമ്മയോഗ്യമായ വസ്തുവിന്റെ പേർ. യജ്ഞിയശബ്ദം ത്രിലിംഗമാകുന്നു. ഇഷ്ടം (അ-ന-പ്ര-ഏ) യാഗാദിക്രിയയുടെ പേർ എന്നു തമിഴ്ക്കത്തിൽ കാണുന്നു. യാഗത്തിങ്കൽ ചെയ്യപ്പെടുന്ന ദാനത്തിന്റെ പേർ എന്നു മഹേശ്വരാഭിപ്രായം വ്യക്തമാകുന്നു. ഏകാഗ്നികൎമ്മ ഹവനം ത്രേതായാം ച ഹൂയതേ അന്തൎവ്വേദ്യാം ച യദ്ദാനമിഷ്ടം തദഭിധീയതേ എന്നു മനുസ്മൃതിയുണ്ടു്. പൂൎത്തം (അ-ന-പ്ര-ഏ) വാപീകൂപാദികളുടെയും ദേവാലയോദ്യാനാദികളുടെയും നിൎമ്മാണത്തിന്റെ പേർ. അമൃതം (അ-ന-പ്ര-ഏ) യാഗത്തിങ്കൽ ശേഷിച്ച പുരോഡാശാദികളുടെ പേർ. വിഘസഃ (അ-പു-പ്ര-ഏ) അതിഥി മുതലായവർ ഭക്ഷിച്ചതിന്റെശേഷമായ അന്നത്തിന്റെ പേർ. എച്ചിൽച്ചോറിന്റെ പേർ എന്നു തമിഴ്ക്കത്തിൽ കാണുന്നതു് വിശ്വാസയോഗ്യമല്ല. വിഘസാശീ ഭവേന്നിത്യം നിത്യഞ്ചാമൃതഭോജനഃ വിഘസോ ഭുക്തശേഷം സ്യാദ്യജ്ഞശേഷമഥാമൃതം എന്നു മനുസ്മൃതിയുണ്ടു്. വിഘസത്തെയും അമൃതത്തെയും നിത്യമായി ഭക്ഷിക്കണമെന്നും വിഘസമെന്നതു് ഭുക്തശേഷമാകുന്നു എന്നും അമൃതമെന്നതു് യാഗശേഷമാകുന്നു എന്നും അതിന്റെ അൎത്ഥമാകുന്നു. ഭുക്തശേഷത്തെ ഒക്കെ എച്ചിൽ എന്നു പറഞ്ഞുകൂടാ എന്നു് എല്ലാവൎക്കും അറിയാമല്ലോ. എച്ചിൽച്ചോറു ഭക്ഷിച്ചുകൂടാത്തതുമാകുന്നു.

ത്യാഗോ വിഹാപിതം ദാനമുത്സൎജ്ജനവിസൎജ്ജനേ
വിശ്രാണനം വിതരണം സ്പൎശനം പ്രതിപാദനം. ൨൮

പ്രാദേശനം നിർവ്വപണമപവർജ്ജനമംഹതിഃ
മൃതാർത്ഥം തദഹേ ദാനം ത്രിഷു സ്യാദൗർദ്ധ്വദേഹികം. ൩൨

ത്യാഗഃ(അ-പു-പ്ര-ഏ)വിഹാപിതം ദാനം ഉത്സർജ്ജനം വിസർജ്ജനം വിശ്രാണനം വിതരണം സ്പർശനം പ്രതിപാദനം പ്രാദേശനം നിർവ്വപണം അപവർജ്ജനം(അ-ന-പ്ര-ഏ)അംഹതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൧൩-ം ദാനത്തിന്റെ പേർ. ഔർദ്ധ്വദേഹികം (അ-ന-പ്ര-ഏ) മരിച്ചവനെ ഉദ്ദേശിച്ചു ചെയ്യപ്പെടുന്ന ഉദകക്രിയാദികളുടെ പേർ. മരണദിവസം മുതൽ പത്തുദിവസം ചെയ്യപ്പെടുന്നതിന്നു മാത്രമെന്നും നിയമമുണ്ട്. ഔർദ്ധ്വദൈഹികമെന്നും കാണ്മാനുണ്ട്. ത്രിലിംഗമാകുന്നു. സ്ത്രീലിംഗമാകയാൽ ഈകാരാന്തമാകയും ചെയ്യും. ചില പുസ്തകങ്ങളിൽ മൃതാർത്ഥന്തദഹർദ്ദാനമെന്നും കാണ്മാനുണ്ട്.

പിതൃദാനം നിവാപഃ സ്യാച്ഛ്രാദ്ധം തൽകർമ്മ ശാസ്ത്രതഃ
അന്വാഹാര്യം മാസികേഽംശോഽഷ്ടമോഽഹ്നഃ കുതപോഽസ്ത്രിയാം.

പിതൃദാനം (അ-ന-പ്ര-ഏ) നിവാപഃ (അ-പു-പ്ര-ഏ) ഇവ ൨-ം പിതൃക്കളെ ഉദ്ദേശിച്ചു ചെയ്യപ്പെടുന്ന ദാനത്തിന്റെ പേർ. ശ്രാദ്ധം (അ-ന-പ്ര-ഏ) ആണ്ടുതോറുമുള്ള പിതൃകർമ്മത്തിന്റെ പേർ. അന്വാഹാര്യം (അ-ന-പ്ര-ഏ) മാസംതോറുമുള്ള പിതൃകർമ്മത്തിന്റെ പേർ. അമാവാസ്യശ്രാദ്ധമെന്നു താല്പര്യം. കുതപഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. പകലിന്റെ എട്ടാമത്തെ അംശത്തിന്റെ പേർ. ഇവിടെ പ്രയോഗിക്കപ്പെട്ട അംശശബ്ദത്തിനു ഘടികാദ്വയാത്മകമായിരിക്കുന്ന മുഹൂർത്തമെന്ന് അർത്ഥമാകുന്നു. മുഹൂർത്താൽ സപ്തമാദൂർദ്ധ്വം മുഹൂർത്താന്നവമാദധഃ സകാലഃ കുതപോ ജ്ഞേയഃ എന്നുള്ള വചനത്തെ അനുസരിച്ചിട്ടത്രേ അംശശബ്ദത്തിന്ന് മുഹൂർത്തമെന്ന അർത്ഥത്തെ കല്പിച്ചതെന്നു അറിഞ്ഞുകൊൾകയും വേണം. അംശഭാഗാദിശബ്ദങ്ങൾ ചിലെടത്തു മുഹൂർത്തവാചികളായിട്ടുമുണ്ട്. ദിവസസ്യാഷ്ടമേ ഭാഗേ മന്ദീഭവതി ഭാസ്കരേ സകാലഃ കുതപോ ജ്ഞേയഃ എന്നു ശാതാതപസ്മൃതിയിൽ ഭാഗശബ്ദം മുഹൂർത്തവാചിയാകുന്നു. അപ്രകാരം ഇവിടെ അംശശബ്ദവും മുഹൂർത്തവാചിയാകുന്നു എന്നു അറിഞ്ഞുകൊൾക. ശബ്ദരത്നാവലിയിൽ കുതുപഃ എന്ന് ഉകാരദ്വയസഹിതമായി പഠിക്കപ്പെട്ടിരിക്കുന്നു.

പര്യേഷണാ പരീഷ്ടിശ്ചാന്വേഷണാ ച ഗവേഷണാ
സനിസ്ത്വധ്യേഷണാ യാച്ഞാഭിശസ്തിര്യാചനാർത്ഥനാ.

പര്യേഷണാ (ആ-സ്ത്രീ-പ്ര-ഏ) പരീഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) അന്വേഷണാ ഗവേഷണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ശ്രാദ്ധാദിക്രിയകൾക്കു യോഗ്യതയെ അന്വേഷിക്കുന്നതിന്റെ പേര്. സനിഃ (ഇ-സ്ത്രീ-പ്ര-ഏ) അധ്യേഷണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഗുരു മുതലായവരെ ഒരു കാര്യത്തിങ്കൽ പ്രാർത്ഥനാപൂർവ്വകമായി പ്രവർത്തിപ്പിക്കുന്നതിന്റെ പേര്. യാച്ഞാ (ആ-സ്ത്രീ-പ്ര-ഏ) അഭിശസ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) യാചനാ, അർത്ഥനാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം യാചിക്കുന്നതിന്റെ പേര്. യാചനാർദ്ദനാ എന്നും പാഠമുണ്ട്. തമിഴ്ക്കൂത്തിൽ സനിഃ അധ്യേഷണാ ഇവ ൨-ം കൊടുത്തു ക്ഷണിക്കുന്നതിന്റെ പേര് എന്നും അഭിശസ്ത്യാദികൾ ൩-ം ഉപാദാനമെന്ന നിർബ്ബന്ധിച്ചു പറയുന്നതിന്റെ പേര് എന്നുമാകുന്നു എന്നറിഞ്ഞുകൊൾക. എല്ലാം ലേഖകദോഷവുമുണ്ട്.

ഷട്ട് തു ത്രിഷ്വർഘ്യമർഘാർത്ഥേ പാദ്യം പാദായ വാരിണി
ക്രമാദാതിഥ്യാതിഥേയേ അതിഥ്യർത്ഥേƒത്ര സാധുനി ൩൨

സർവ്വത്ര ത്രിഷു എന്നതിന്ന ഇനി പറവാൻ പോകുന്ന അർഘ്യപാദ്യാതിഥ്യാതിഥേയാവേശികാഗന്തുശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നർത്ഥമാകുന്നു. അർഘ്യം (അ-ന-പ്ര-ഏ) പൂജ്യ ഭവിക്കുന്ന ജലത്തിന്റെ പേര്. [illegible] അർഘ്യാ അപഃ അർഘ്യം ജലം ഇങ്ങനെ വിശേഷ്യാനുസാരേണ ലിംഗഭേദവും രൂപഭേദവുമുണ്ടെന്നറിഞ്ഞുകൊൾക. ഇങ്ങനെ പാദ്യാദിശബ്ദങ്ങൾക്കും ഊഹിച്ചുകൊൾക. പാദ്യം (അ-ന-പ്ര-ഏ) കാലുകഴുകുവാനുള്ള ജലത്തിന്റെ പേര്. ആതിഥ്യം (അ-ന-പ്ര-ഏ) അതിഥിക്കായുള്ളതിന്റെ പേര്. ആതിഥേയം അതിഥിക്കു നല്ലതിന്റെ പേര്. സ്ത്രീലിംഗമായാൽ ആതിഥേയീ എന്നാകുന്നു.

സ്യുരാവേശിക ആഗന്തുരതിഥിർന്നാ ഗൃഹാഗതേ
പൂജാ നമസ്യാപചിതിസ്സപര്യാർച്ചാർഹണാ സമാഃ ൩൩

ആവേശികഃ (അ-പു-പ്ര-ഏ) സ്ത്രീലിംഗമായാൽ ആവേശികീ എന്നാകുന്നു. ആഗന്തുഃ (ഉ-പു-പ്ര-ഏ) അതിഥിഃ (ഇ-പു-പ്ര-ഏ) ഗൃഹാഗതഃ (അ-പു-പ്ര-ഏ) ഇവ ൪-ം അതിഥിയുടെ പേര്. പൂജാ നമസ്യാ (ആ-സ്ത്രീ-പ്ര-ഏ) അപചിതിഃ (ഇ-സ്ത്രീ-പ്ര-ഏ) സപര്യാ അർച്ചാ അർഹണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൬-ം പൂജയുടെ പേര്.

വരിവസ്യാ തു ശുശ്രൂഷാ പരിചര്യാപ്യുപാസനം
വ്രജ്യാടാട്യാ പര്യടനം ചര്യാ ത്വീര്യാപഥേ സ്ഥിതിഃ ൩൪

വരിവസ്യാ ശുശ്രൂഷാ പരിചൎയ്യാ (ആ-സ്ത്രീ-പ്ര-ഏ) ഉപാസനം (അ-ന-പ്ര-ഏ) ഇവ ൪-ം പരിചാരകപ്രവൃത്തിയുടെ പേർ. വ്രജ്യാ അടാ അട്യാ (ആ-സ്ത്രീ-പ്ര-ഏ) പൎയ്യടനം (അ-ന-പ്ര-ഏ) ഇവ ൪-ം പൎയ്യടനത്തിന്റെ പേർ. പൎയ്യടനം=എല്ലാ പ്രദേശങ്ങളിലുമുള്ള നടപ്പ്. ത്രികാണ്ഡത്തിൽ അടാട്യാ എന്നു സമസ്തമായി ചേൎത്തിരിക്കുന്നു എങ്കിലും അടാപൎയ്യടനംഭ്രമഃ എന്നു രത്നകോശവചനവും വൃഥാട്യാബഹുസാരസ്യ എന്നു പ്രയോഗവുമുണ്ടാകയാൽ രണ്ടു പദമാക്കി മഹേശ്വരടീകയിൽ കാണിച്ചതിനെ അനുസരിച്ചിരിക്കുന്നു. ചൎയ്യാ (ആ-സ്ത്രീ-പ്ര-ഏ) ഈൎയ്യാപഥേ (അ-പു-സ-ഏ) സ്ഥിതിഃ (ഇ-സ്ത്രീ-പ്ര-ഏ) ചൎയ്യാ എന്നതു ഈൎയ്യാപഥത്തിങ്കലുള്ള സ്ഥിതിയാകുന്നു എന്നൎത്ഥം. ഈൎയ്യാപഥമെന്നതിനു ധ്യാനമൌനാദിമാൎഗ്ഗമെന്നു മഹേശ്വരടീകയിൽ പറയപ്പെട്ട അൎത്ഥമാകുന്നു. അതുകൊണ്ടു ചൎയ്യാ എന്ന ശബ്ദം യോഗമാൎഗ്ഗത്തിങ്കലുള്ള സ്ഥിതിയുടെ പേരാകുന്നു എന്നറിഞ്ഞുകൊൾക.

ഉപസ്പൎശസ്ത്വാചമനമഥമൌനമഭാഷണം
പ്രാചേതസശ്ചാദികവിസ്സ്യാന്മൈത്രാവരുണിശ്ച സഃ. ൩൭
വാല്മീകശ്ചാഥ ഗാധേയോ വിശ്വാമിത്രശ്ച കൌശികഃ
വ്യാസോ ദ്വൈപായനഃ പാരാശൎയ്യസ്സത്യവതീസുതഃ. ൩൮

ഉപസ്പൎശഃ (അ-പു-പ്ര-ഏ) ആചമനം (അ-ന-പ്ര-ഏ) ഇവ ൨-ം ആചമനത്തിന്റെ പേർ. മൌനം അഭാഷണം (അ-ന-പ്ര-ഏ) ഇവ ൨-ം മൌനത്തിന്റെ പേർ. പ്രാചേതസഃ (അ-പു-പ്ര-ഏ) ആദികവിഃ (ഇ-പു-പ്ര-ഏ) മൈത്രാവരുണിഃ (ഇ-പു-പ്ര-ഏ) മൈത്രാവരുണശ്ച എന്നും പാഠമുണ്ടു്. വാല്മീകഃ (അ-പു-പ്ര-ഏ) വാല്മീകശ്ചാഥ എന്നും പാഠമുണ്ടു്. ദ്വിരൂപകോശത്തിങ്കൽ വാല്മീകി എന്നും ത്രികാണ്ഡശേഷത്തിങ്കൽ വാല്മീകഃ എന്നുമുണ്ടാകയാൽ വാല്മീകിശ്ചാഥ എന്നും വാല്മീകശ്ചാഥ എന്നുമാം. മേൽപറഞ്ഞ ശബ്ദങ്ങൾ ൪-ം വാല്മീകിമഹൎഷിയുടെ പേരാകുന്നു. ശബ്ദരത്നാവലിയിൽ വല്മീകഃ എന്നുമുണ്ടു്. ഗാധേയഃ വിശ്വാമിത്രഃ കൌശികഃ (അ-പു-പ്ര-ഏ) ഇവ ൩-ം വിശ്വാമിത്രന്റെ പേർ. വ്യാസഃ ദ്വൈപായനഃ പാരാശൎയ്യഃ സത്യവതീസുതഃ (അ-പു-പ്ര-ഏ) ഇവ ൪-ം വ്യാസമഹൎഷിയുടെ പേർ. പ്രാചേതസഃ ഇത്യാദി ഒന്നരശ്ലോകം ചില പുസ്തകങ്ങളിൽ കാണപ്പെടുന്നു എന്നു മഹേശ്വരടീകയിൽ ഉണ്ടു്. അതിനെ അനുസരിച്ചു ചേൎത്തിരിക്കുന്നു.

ആനുപൂൎവ്വീ സ്ത്രിയാം വാവൃൽ പരിപാടീ അനുക്രമഃ
പൎയ്യായശ്ചാതിപാതസ്തു സ്യാൽ പൎയ്യയ ഉപാത്യയഃ. ൪൦

ആനുപൂൎവ്വീ (ഈ-സ്ത്രീ-പ്ര-ഏ) ആനുപൂൎവ്യമെന്നു നപുംസകമായിട്ടും പറിക്കാം. ആവൃൽ (ത-സ്ത്രീ-പ്ര-ഏ) പരിപാടീഃ (ഈ-സ്ത്രീ-പ്ര-ഏ) അനുക്രമഃ (അ-പു-പ്ര-ഏ) പൎയ്യായഃ (അ-പു-പ്ര-ഏ) ഇവ ൫-ം ക്രമത്തിന്റെ പേർ. അതിപാതഃ പൎയ്യയഃ ഉപാത്യയഃ (അ-പു-പ്ര-ഏ) ഇവ ൩-ം അതിക്രമത്തിന്റെ പേർ.

നിയമോ വ്രതമസ്ത്രീ തച്ചോപവാസാദി പുണ്യകം
ഔപവസ്തംതൂപവാസോ വിവേകഃ പൃഥഗാത്മതാ. ൪൧

നിയമഃ (അ-പു-പ്ര-ഏ) വ്രതം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൨-ം വ്രതത്തിന്റെ പേർ. തച്ചോപവാസാദിപുണ്യകമെന്നതിനു് വ്രതമെന്നതു ഏകാദശ്യാദ്യുപവാസവും കൃച്ഛ്റചാന്ദ്രായണാദികളുമാകുന്നു. അതിന്നു പുണ്യകമെന്നും പേരുണ്ടു് എന്നൎത്ഥമാകുന്നു. പുണ്യകമെന്നതു് അകാരാന്തവും നപുംസകവും ഏകവചനവുമാകുന്നു. ഔപവസ്തം (അ-ന-പ്ര-ഏ) ഉപവാസഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉപവാസത്തിന്റെ പേർ. നോൽപെന്നുഭാഷ. വിവേകഃ (അ-പു-പ്ര-ഏ) പൃഥഗാത്മതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പൃഥക്സ്വഭാവത്തിന്റെ പേർ.

സ്യാദ് ബ്രഹ്മവൎച്ചസം വൃത്താധ്യയനൎദ്ധിരഥാഞ്ജലിഃ
പാഠേ ബ്രഹ്മാഞ്ജലിഃ പാഠേ വിപ്രുഷോ ബ്രഹ്മബിന്ദവഃ.

ബ്രഹ്മവൎച്ചസം (അ-ന-പ്ര-ഏ) സദാചാരവേദാഭ്യാസസമ്പത്തിയുടെ പേർ. ബ്രഹ്മാഞ്ജലിഃ (ഇ-പു-പ്ര-ഏ) വേദപാഠത്തിങ്കലെ അഞ്ജലിയുടെ പേർ. ബ്രഹ്മബിന്ദവഃ (ഉ-പു-പ്ര-ബ) വേദം ചൊല്ലുമ്പോൾ വായിൽനിന്നു തെറിച്ച നീർത്തുള്ളികളുടെ പേർ.

ധ്യാനയോഗാസനേ ബ്രഹ്മാസനം കല്പേ വിധിക്രമൌ
മുഖ്യസ്സ്യാൽ പ്രഥമഃ കല്പോഽനുകല്പസ്തു തതോഽധമഃ.

ബ്രഹ്മാസനം (അ-ന-പ്ര-ഏ) ധ്യാനത്തിനായിക്കൊണ്ടും യോഗത്തിനായിക്കൊണ്ടുമുള്ള ആസനത്തിന്റെ പേർ. നിരന്തരസ്മരണത്തെ ധ്യാനമെന്നും ചിത്തവൃത്തിനിരോധത്തെ യോഗമെന്നും പറയുന്നു. കല്പഃ (അ-പു-പ്ര-ഏ) വിധിഃ (ഇ-പു-പ്ര-ഏ) ക്രമഃ (അ-പു-പ്ര-ഏ) ഇവ ൩-ം നിയോഗശാസ്ത്രത്തിന്റെ പേർ. മുഖ്യഃ പ്രഥമഃ കല്പഃ (അ-പു-പ്ര-ഏ) മുഖ്യഃ വിധിഃ പ്രഥമഃ കല്പഃ സ്യാൽ എന്നു അന്വയമാകുന്നു. മുഖ്യമായ വിധിക്കു പ്രഥമകല്പമെന്നു പേരാകുന്നു എന്നൎത്ഥം. അനുകല്പഃ (അ-പു-പ്ര-ഏ)

തതഃ (അ) അധമഃ (അ-പു-പ്ര-ഏ) തതഃ അധമഃ അനുകല്പഃ എന്നനായമാകുന്നു. അതിങ്കൽനിന്നു് അധമമായ വിധിക്കു അനുകല്പമെന്നു പേരാകുന്നു എന്നത്ഥം. വ്രീഹികൾകൊണ്ടു യജിക്കണമെന്നു മുഖ്യവിധിയാകുന്നു. അതിനു പ്രഥമകല്പമെന്നു പേർ. വ്രീഹികളില്ലാ എങ്കിൽ നീവാരങ്ങൾകൊണ്ടു് യജിക്കണമെന്നുള്ള വിധി മുഖ്യത്തിങ്കൽനിന്നു താഴെയുള്ളതാകുന്നു. ഗൌണവിധി എന്നു സാരം. അതിന്നു് അനുകല്പമെന്നു പേരാകുന്നു. ഇങ്ങനെ എല്ലാ വിഷയങ്ങളിലും ഗ്രഹിച്ചുകൊൾക.

സംസ്കാരപൂർവ്വം ഗ്രഹണം സ്യാദുപാകരണം ശ്രുതേഃ
സമേ തു പാദഗ്രഹണമഭിവാദനമിത്യുഭേ.

ഉപാകരണം (അ-ന-പ്ര-ഏ) ഉപകമ്മത്തിന്റെ പേർ. പാദഗ്രഹണം അഭിവാദനം (അ-ന-പ്ര-ഏ) ഇവ ൨-ം നാമഗോത്രങ്ങളെ പറഞ്ഞു ചെയ്യുന്ന നമസ്കാരവിശേഷത്തിന്റെ പേർ.

ഭിക്ഷുഃ പരിവ്രാട് കർമ്മന്ദീ പാരാശര്യപി മസ്കരീ
തപസ്വീ താപസഃ പാരികാംക്ഷീ വാചംയമോ മുനിഃ ൪൩

ഭിക്ഷുഃ (ഉ-പു-പ്ര-ഏ) പരിവ്രാട് (ജ-പു-പ്ര-ഏ) കമ്മന്ദീ പാരാശരീ മസ്കരീ (ന-പു-പ്ര-ഏ) ഇവ ൫-ം സന്യാസിയുടെ പേർ. തപസ്വീ (ന-പു-പ്ര-ഏ) താപസഃ (അ-പു-പ്ര-ഏ) പാരികാംക്ഷീ (ന-പു-പ്ര-ഏ) ഇവ ൩-ം തപസ്സുചെയ്യുന്നവന്റെ പേർ. വാചംയമഃ (അ-പു-പ്ര-ഏ) മുനിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം മൌനവ്രതത്തെ അനുഷ്ഠിക്കുന്നവന്റെ പേർ.

തപഃക്ലേശസഹോ ദാന്തോ വർണ്ണിനോ ബ്രഹ്മചാരിണഃ
ഋഷയസ്സത്യവചസഃ സ്നാതകസ്ത്വാപ്ലുതോ വ്രതീ. ൪൪

ദാന്തഃ (അ-പു-പ്ര-ഏ) തപസ്സുകൊണ്ടുള്ള ക്ലേശത്തെ സഹിക്കുന്നവന്റെ പേർ. വർണ്ണിനഃ, ബ്രഹ്മചാരിണഃ, (ന-പു-പ്ര-ബ) ഇവ ൨-ം ബ്രഹ്മചാരികളുടെ പേർ. വേദാധ്യയനത്തിന്നായിക്കൊണ്ടുള്ള വ്രതത്തെ ആചരിക്കുന്നവരത്രെ ബ്രഹ്മചാരികളാകുന്നതു്. ഋഷയഃ (ഇ-പു-പ്ര-ബ) സത്യവചസഃ (സ-പു-പ്ര-ബ) ഇവ ൨-ം ഋഷികളുടെ പേർ. സ്നാതകഃ (അ-പു-പ്ര-ഏ) സമാവത്തനം കഴിഞ്ഞിട്ടും ബ്രഹ്മചര്യത്തോടുകൂടിയിരിക്കുന്നവന്റെ പേർ.

യേ നിർജ്ജിതേന്ദ്രിയഗ്രാമാ യതിനോ യതയശ്ച തേ
യഃ സ്ഥണ്ഡിലേവ്രതവശാച്ഛേതേ സ്ഥണ്ഡിലശായ്യസൌ. ൪൫

സ്ഥാണ്ഡിലശ്ചാഥ വിരജസ്തമസസ്സ്യുർദ്വയാതിഗാഃ
പവിത്രഃ പ്രയതഃ പൂതഃ പാഷണ്ഡാസ്സർവ്വലിംഗിനഃ. ൪൮

യതിനഃ (ന-പു-പ്ര-ബ) യതയഃ (ഇ-പു-പ്ര-ബ) ഇവ ൨-ം ഇന്ദ്രിയങ്ങളെ ജയിച്ചവരുടെ പേർ. സ്ഥണ്ഡിലശായീ (ന-പു-പ്ര-ഏ) സ്ഥാണ്ഡിലഃ (അ-പു-പ്ര-ഏ) ഇവ ൨-ം വ്രതംനിമിത്തമായി നിലത്തു കിടക്കുന്നവൻെറ പേർ. വിരജസ്തമസഃ (സ-പു-പ്ര-ബ) ദ്വയാതിഗാഃ (അ-പു-പ്ര-ബ) ഇവ ൨-ം രജസ്തമോഗുണങ്ങളെ അതിക്രമിച്ചവരുടെ പേർ. പവിത്രഃ പ്രയതഃ പൂതഃ (അ-പു-പ്ര-ഏ) ഇവ ൩-ം ശുദ്ധിവന്നവൻെറ പേർ. പാഷണ്ഡാഃ (അ-പു-പ്ര-ബ) സർവ്വലിംഗിനഃ (ന-പു-പ്ര-ബ) ഇവ ൨-ം വേദവിരുദ്ധസിദ്ധാന്തികളായ ബൌദ്ധക്ഷപണാദികളുടെ പേർ. മഹേശ്വരടീകയിൽ പാഖണ്ഡാസ്സർവ്വലിംഗിനഃ എന്നു കവർഗ്ഗദ്വിതീയമദ്ധ്യമായ പാഠത്തെ കാണിക്കയും അതിനു സഹായമായിട്ട് പാലനാച്ചത്രയീധർമ്മഃ പാശബ്ദേനനിഗദ്യതേ തംഖണ്ഡയന്തിതേ തസ്മാൽ പാഖണ്ഡാസ്തേന ഹേതുനാ എന്ന വചനത്തെ ഉപന്യസിക്കുകയും ചെയ്തിരിക്കുന്നു. എങ്കിലും അനേക പുസ്തകങ്ങളിൽ പാഷണ്ഡാസ്സർവ്വലിംഗിനഃ എന്നുതന്നെ കാണുകയും ഷകാരമദ്ധ്യമായിട്ട് വളരെ ശ്ലോകങ്ങളിൽ പ്രയോഗം കാണുകയും ചെയ്യുന്നാൽ പാഷണ്ഡാസ്സർവ്വലിംഗിനഃ എന്ന പാഠത്തെ സ്വീകരിച്ചിരിക്കുന്നു. പാഷണ്ഡശബ്ദത്തിൻെറ അവയവാർത്ഥം പാപത്തിൻെറ ഷണ്ഡമുള്ളവൻ എന്നാകുന്നു. ഇവിടെ ഷണ്ഡശബ്ദം രക്ഷണമെന്നുള്ള അർത്ഥത്തെ പറയുന്നതുമാകുന്നു. പാപസ്യഷണ്ഡമെന്നുള്ള വിഗ്രഹവും ഷഷ്ഠീസമാസവും പൃഷോദരാദിഗണത്തിൽ ചേർന്നതാകയാൽ പശബ്ദലോപവുമാകയാൽ പാഷണ്ഡമെന്നസിദ്ധിക്കയും; അതിൽ മത്വർത്ഥ്യപ്രത്യയംകൊണ്ട് പാഷണ്ഡഃ എന്നാകയും ചെയ്യുമെന്നു അറിഞ്ഞുകൊൾകയും വേണം.

പാലാശോ ദണ്ഡ ആഷാഢോ വ്രതേരാംഭസ്തു വൈണവഃ
അസ്ത്രീ കമണ്ഡലുഃ കുണ്ഡീ വ്രതിനാമാസനം വൃസീ. ൪൯

ആഷാഢഃ (അ-പു-പ്ര-ഏ) ബ്രഹ്മചാരിയാൽ ധരിക്കപ്പെടുന്ന പലാശദണ്ഡത്തിൻെറ പേർ. പലാശദണ്ഡം പ്ലാശിൻകോൽ. രാംഭഃ വൈണവഃ (അ-പു-പ്ര-ഏ) ഇവ ൨-ം വേണുദണ്ഡത്തിൻെറ പേർ. വേണുദണ്ഡം=മുളവടി. കമണ്ഡലുഃ (ഉ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. കുണ്ഡീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കിണ്ടിയുടെ പേർ. വൃസീ (ഈ-സ്ത്രീ-പ്ര-ഏ) തപസ്വികൾക്കിരിപ്പാൻ ദർഭയാൽ ചമച്ച ആസനത്തിൻെറ പേർ.

ബ്രൂസീ എന്ന പാഠവും അതിന്നു മേൽപറഞ്ഞ വിവരണവും തമിഴ്ഗ്രന്ഥത്തിലുള്ളതാകുന്നു. മഹേശ്വരടീകയിൽ വൃഷീ എന്ന പാഠത്തെ കാണിക്കയും വ്രതികളുടെ ആസനമെന്നു വിവരിക്കയും ബ്രസീ എന്നു പാഠാന്തരമെന്നു പറകയും ചെയ്തിരിക്കുന്നു. ബ്രൂസിയോ വൃഷിയോ ബ്രസിയോ ശരിയായതെന്നു വിദ്വാന്മാർ വിചാരിച്ചു നിശ്ചയിച്ചുകൊൾക.

അജിനം ചർമ്മ കൃത്തിഃ സ്ത്രീ ഭൈക്ഷം ഭിക്ഷാകദംബകം
സ്വാധ്യായഃ സ്യാജ്ജപഃ സുത്യാഭിഷവഃ സവനം ച സാ. ൩൧

അജിനം (അ-ന-പ്ര-ഏ) ചർമ്മ (ന-ന-പ്ര-ഏ) കൃത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം തോലിന്റെ പേർ. ഭൈക്ഷം ഭിക്ഷാകദംബകം (അ-ന-പ്ര-ഏ) ഇവ ൨-ം ഭിക്ഷാസമൂഹത്തിന്റെ പേർ. സ്വാധ്യായഃ ജപഃ (അ-പു-പ്ര-ഏ) ഇവ ൨-ം വേദാഭ്യാസത്തിന്റെ പേർ. സുത്യാ (ആ-സ്ത്രീ-പ്ര-ഏ) അഭിഷവഃ (അ-പു-പ്ര-ഏ) സവനം (അ-ന-പ്ര-ഏ) ഇവ ൩-ം സോമാഭിഷവത്തിന്റെ പേർ.

സർവ്വൈനസാമപധ്വംസി ജപ്യം ത്രിഷ്വഘമർഷണം
ദർശശ്ച പൌർണ്ണമാസശ്ച യാഗൌ പക്ഷാന്തയോഃ പൃഥക്.

അഘമർഷണം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. സ്ത്രീലിംഗമായാൽ അഘമർഷണീ എന്ന രൂപമാകുന്നു. സർവ്വപാപങ്ങളെയും നശിപ്പിക്കുന്നതായ മന്ത്രത്തിന്റെ പേർ. അഘമർഷണോമന്ത്രഃ അഘമർഷണീ ഋക്. അഘമർഷണം സൂക്തം ഇങ്ങനെ മൂന്നുലിംഗങ്ങളിലും പ്രയോഗഭേദമുണ്ടെന്ന് അറിഞ്ഞുകൊൾക. ദർശഃ (അ-പു-പ്ര-ഏ) കറുത്തവാവുകഴിഞ്ഞാൽ ചെയ്യുന്ന ഇഷ്ടിയുടെ പേർ. പൌർണ്ണമാസഃ (അ-പു-പ്ര-ഏ) വെളുത്തവാവുകഴിഞ്ഞാൽ ചെയ്യുന്ന ഇഷ്ടിയുടെ പേർ.

ശരീരസാധനാപേക്ഷം നിത്യം യൽ കർമ്മ തദ്യമഃ
നിയമസ്തു സ യൽ കർമ്മ നിത്യമാഗന്തുസാധനം. ൩൨

യമഃ (അ-പു-പ്ര-ഏ) ശരീരമാത്രസാദ്ധ്യമായും നിത്യമായുമിരിക്കുന്ന കർമ്മത്തിന്റെ പേർ. അഹിംസ സത്യം അസ്തേയം ബ്രഹ്മചര്യം അപരിഗ്രഹം ഇവയാകുന്നു. നിയമഃ (അ-പു-പ്ര-ഏ) മണ്ണ് വെള്ളം മുതലായതുകൊണ്ട് സാദ്ധ്യമായും നിത്യമായുമിരിക്കുന്ന കർമ്മത്തിന്റെ പേർ. ശൌചം സന്തോഷം തപസ്സ് സ്വാധ്യായം ഇത്യാദിയാകുന്നു.

ഉപവീതം ബ്രഹ്മസൂത്രം പ്രോദ്ധൃതേ ദക്ഷിണേ കരേ
പ്രാചീനാവീതമന്യസ്മിൻ നിവീതം കണ്ഠലംബിതം. ൩൩

ഉപവീതം (അ-ന-പ്ര-ഏ) വലത്തൂടെ ഇട്ട പൂണുനൂലിന്റെ പേർ. ഉപവീതം യജ്ഞസൂത്രംമെന്നും പാഠമുണ്ട്. ബ്രഹ്മസൂത്രം യജ്ഞസൂത്രം ഇവ ൨-ം പൂണുനൂലിന്റെ പേരാകയാൽ ൨ പാഠവും കൊള്ളാം. പ്രാചീനാവീതം (അ-ന-പ്ര-ഏ) ഇടത്തൂടെ ഇട്ട പൂണുനൂലിന്റെ പേർ. നിവീതം (അ-ന-പ്ര-ഏ) നേരെയിട്ട പൂണുനൂലിന്റെ പേർ. ഇതിനുമുമ്പായിട്ട് ചില പുസ്തകങ്ങളിൽ ക്ഷൌരമുള്ള ഭദ്രാകരണം മുണ്ഡനം വപനം തഥാ എന്ന ഒരു അർദ്ധശ്ലോകം കാണപ്പെടുന്നു. അതു് മൂലത്തിൽ ചേർന്നതല്ലായ്കയാൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു എന്നു അറിഞ്ഞുകൊൾകയും വേണം.

അംഗുല്യഗ്രേ തീർത്ഥം ദൈവം സ്വല്പാംഗുല്യോർമ്മൂലേ കായം
മദ്ധ്യേംഗുഷ്ഠാംഗുല്യോഃ പിത്ര്യം മൂലേ ത്വംഗുഷ്ഠസ്യ ബ്രാഹ്മം.

ദൈവം തീർത്ഥം (അ-ന-പ്ര-ഏ) ദൈവമായിരിക്കുന്ന തീർത്ഥമെന്നർത്ഥം. ദൈവം=ദേവസംബന്ധി. ഇതുകൊണ്ടു ദേവതീർത്ഥമെന്നൊരു ശബ്ദത്തെ ഊഹിച്ചുകൊൾക. ഇതിന്നു വിരലുകളുടെ അഗ്രമെന്നർത്ഥമാകുന്നു. കായം (അ-ന-പ്ര-ഏ) കായമെന്നതിന്നു പ്രജാപതിയാകുന്ന ദേവതയോടുകൂടിയതു് എന്നർത്ഥമാകുന്നു. തീർത്ഥമെന്നപദം ഇതിനോടു ചേരും. അപ്രകാരമാകയാൽ കായമെന്നതുകൊണ്ടു് പ്രജാപതിതീർത്ഥമെന്നൊരു ശബ്ദത്തെ ഊഹിച്ചുകൊൾക. ഇതിന്നു വിരലുകളുടെ മൂലമെന്നർത്ഥമാകുന്നു. പിത്ര്യം (അ-ന-പ്ര-ഏ) ഇതിനോടും തീർത്ഥമെന്ന പദം ചേരുന്നതാകയാൽ പിതൃതീർത്ഥമെന്നൊരു ശബ്ദത്തെ ഊഹിച്ചുകൊൾക. ഇതിന്നു പെരുവിരലിന്റെയും ചൂണ്ടാണിവിരലിന്റെയും മദ്ധ്യമെന്നർത്ഥമാകുന്നു. ബ്രാഹ്മം (അ-ന-പ്ര-ഏ) ഇതിനോടും തീർത്ഥമെന്നപദം ചേരുന്നതാകയാൽ ബ്രാഹ്മതീർത്ഥമെന്നൊരുശബ്ദത്തെ ഇതുകൊണ്ടു ഊഹിച്ചുകൊൾക. ഇതിന്നു പെരുവിരലിന്റെ മൂലമെന്നർത്ഥമാകുന്നു. ഇവിടെ അംഗുഷ്ഠാംഗുലികളുടെ മദ്ധ്യമെന്നതുകൊണ്ടു പെരുവിരലിന്റെയും ചൂണ്ടാണിവിരലിന്റെയും മുരടുകളുടെ നേരെ‍ാട്ടു എന്നുള്ള അർത്ഥത്തെ ഗ്രഹിക്കാതെ പെരുവിരലിന്റെയും ചൂണ്ടാണിവിരലിന്റെയും അഗ്രങ്ങളുടെ അന്തരത്തിന്റെ നടുവിന്നു നേരെ വരുന്ന ചൂണ്ടാണിവിരലിന്റെ മൂലഭാഗത്തെ ഗ്രഹിച്ചുകൊൾക. എന്നാൽ കനിഷ്ഠാതർജ്ജനികാംഗുഷ്ഠമൂലാന്യഗ്രംകരസ്യ ച പ്രജാപതിപിതൃബ്രഹ്മ ദേവതീർത്ഥാന്യനുക്രമാൽ എന്നു വചനത്തിനു് വിരോധമില്ല.

ല്ലെന്നു അറിഞ്ഞുകൊൾകയും വേണം. തർജ്ജിക=ചൂണ്ടാണിവിരൽ. മേൽപറഞ്ഞ വചനംകൊണ്ടു, ദേവതീർത്ഥനതപ്പുയേൽ ഇത്യാദി വിവിധവാക്യങ്ങളിലെ ദേവതീർത്ഥാദിശബ്ദങ്ങൾ അംഗുല്യഗ്രാദി വാചകങ്ങളാകുന്നു എന്നറിഞ്ഞുകൊൾക.

സ്യാൽ ബ്രഹ്മഭൂയം ബ്രഹ്മത്വം ബ്രഹ്മസായുജ്യമിത്യപി
ദേവഭൂയാദികം തദ്വൽ കൃഛ്റം സാന്തപനാദികം.

ബ്രഹ്മഭൂയം ബ്രഹ്മത്വം ബ്രഹ്മസായുജ്യം (അ-പ്ര-ഏ) ഇവ ൩-ം ബ്രഹ്മഭാവത്തിന്റെ പേർ. ദേവഭൂയാദികംതദ്വൽ എന്നതിന്നു് ദേവഭൂയം മുതലായതു്. ബ്രഹ്മഭൂയാദിതുല്യമാകുന്നു എന്നർത്ഥമാകയാൽ ദേവഭൂയം ദേവത്വം ദേവസായുജ്യം ഇവ ൩-ം ദേവഭാവത്തിന്റെപേർ. ഇത്യാദികളെയും ഊഹിച്ചുകൊൾക. കൃഛ്റം (അ-ന-പ്ര-ഏ) സാന്തപനാദിവ്രതത്തിന്റെപേര്. ഗോമൂത്രം ഗോമയം ക്ഷീരം ദധി സർപ്പിഃ കുശോദകം ഏകരാത്രോപവാസശ്ച കൃഛ്റം സാന്തപനംസ്മൃതം എന്ന വചനംകൊണ്ടു സാന്തപനവ്രതത്തിന്റെ സ്വരൂപത്തെ ഗ്രഹിച്ചുകൊൾക. മേൽപറഞ്ഞ വചനത്തിന്റെ അർത്ഥം വിസ്തരഭീതി ഹേതുവായിട്ടു വിവരിക്കപ്പെടുന്നില്ല. സാന്തപനാദികമെന്ന പദത്തിങ്കലെ ആദിശബ്ദംകൊണ്ടു പ്രാജാപത്യം മുതലായതിനെ സംഗ്രഹിച്ചിരിക്കുന്നു. പ്രാജാപത്യാദിലക്ഷണങ്ങൾ ഗ്രന്ഥാന്തരങ്ങളിൽനിന്നു ഗ്രഹിച്ചുകൊൾകയും വേണം.

സന്ന്യാസവത്യനശനേ പുമാൻ പ്രായോऽഥ വീരഹാ
നഷ്ടാഗ്നിഃ കുഹനാ ലോഭാന്മിഥ്യേര്യാപഥകല്പനാ. ൫൦

പ്രായഃ (അ-പു-പ്ര-ഏ) വൈരാഗ്യം ഹേതുവായിട്ടു സർവ്വത്തെയും ഉപേക്ഷിച്ചു മരണത്തിനായിക്കൊണ്ടു ഭക്ഷിക്കാതെ ഇരിക്കുന്നതിന്റെ പേർ. വീരഹാ (ന-പു-പ്ര-ഏ) നഷ്ടാഗ്നിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം അഗ്നിയെ ഉപേക്ഷിച്ചവന്റെ പേർ. കുഹനാ (ആ-സ്ത്രീ-പ്ര-ഏ) ദ്രവ്യാഗ്രഹം നിമിത്തമായി കപടഭക്തിയെക്കൊണ്ടു മൌനധ്യാനാദിയെ ചെയ്യുന്നതിന്റെ പേർ.

വ്രാത്യഃ സംസ്കാരഹീനസ്സ്യാദസ്വാധ്യായോ നിരാകൃതിഃ
ധർമ്മധ്വജീ ലിംഗവൃത്തിരവകീർണ്ണീ ക്ഷതവ്രതഃ, ൫൧

വ്രാത്യഃ (അ-പു-പ്ര-ഏ) വിഹിതകാലങ്ങളിൽ ഉപനയനം കഴിയാത്തവന്റെ പേർ. ബ്രാഹ്മണവംശത്തിങ്കൽ ജനിച്ചുവന്നു പതിനാറു വയസ്സാളവും, ക്ഷത്രിയവംശത്തിങ്കൽ ജനിച്ചുവന്നു് ഇരുപത്തിരണ്ടു വയസ്സാളവും, വൈശ്യവംശത്തിങ്കൽ ജനിച്ചുവന്നു ഇരുപത്തിനാലു വയസ്സാളവും ഉപനയനത്തിന്നു വി

ഹിതമായ കാലമാകുന്നു എന്നറിഞ്ഞുകൊൾകയുംവേണം. അസ്വാധ്യായഃ (അ-പു-പ്ര-ഏ) നിരാകൃതിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം ഓത്തുചൊല്ലാത്തവൻെറ പേർ. ധർമ്മധ്വജീ (ന-പു-പ്ര-ഏ) ലിംഗവൃത്തിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം ഉപജീവനത്തിന്നായിക്കൊണ്ടു ജടാദിധർമ്മചിഹ്നങ്ങളെ ധരിച്ചവൻെറ പേർ. അവകീർണ്ണീ (ന-പു-പ്ര-ഏ) ക്ഷതവ്രതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ബ്രഹ്മചര്യവ്രതത്തിൽ പിഴച്ചവൻെറ പേർ.

സുപ്തേ യസ്മിന്നസ്തമേതി സുപ്തേ യസ്മിന്നുദേതി ച
അംശുമാനഭിനിർമ്മുക്താഭ്യുദിതൌ ച യഥാക്രമം. ൫൯

അഭിനിർമ്മുക്തഃ (അ-പു-പ്ര-ഏ) സൂര്യാസ്തമയസമയത്തിങ്കൽ ഉറങ്ങുന്നവൻെറ പേർ. അഭ്യുദിതഃ (അ-പു-പ്ര-ഏ) സൂര്യോദയസമയത്തിങ്കൽ ഉറങ്ങുന്നവൻെറ പേർ.

പരിവേത്താനുജോനൂഢേ ജ്യേഷ്ഠേ ദാരപരിഗ്രഹാത്
പരിവിത്തിസ്തു തജ്ജ്യായാൻ വിവാഹോപയമൌ സമൌ.
തഥാ പരിണയോദ്വാഹോപയാമാഃ പാണിപീഡനം
വ്യവായോ ഗ്രാമ്യധർമ്മശ്ച യാഭോ നിധുവനം രതം. ൬൦

പരിവേത്താ (ഋ-പു-പ്ര-ഏ) ജ്യേഷ്ഠൻ വേൾക്കാതെ വേളികഴിച്ച അനുജൻെറ പേർ, പരിവിത്തിഃ (ഇ-പു-പ്ര-ഏ) അനുജൻ വേട്ടിരിക്കുമ്പോൾ വേളികഴിയാതെ ഇരിക്കുന്ന ജ്യേഷ്ഠൻെറ പേർ. വിവാഹഃ ഉപയമഃ പരിണയഃ ഉദ്വാഹഃ ഉപയാമഃ (അ-പു-പ്ര-ഏ) പാണിപീഡനം (അ-ന-പ്ര-ഏ) ഇവ ൬-ം വിവാഹത്തിൻെറ പേർ. വ്യവായഃ ഗ്രാമ്യധർമ്മഃ യാഭഃ (അ-പു-പ്ര-ഏ) നിധുവനം രതം (അ-ന-പ്ര-ഏ) ഇവ ൫-ം സ്ത്രീസംഗമത്തിൻെറ പേർ.

ത്രിവർഗ്ഗോ ധർമ്മകാമാർത്ഥൈശ്ചതുർവ്വർഗ്ഗസ്സമോക്ഷകൈഃ
സബലൈസ്തൈശ്ചതുർഭദ്രം ജന്യാഃ സ്നിഗ്ദ്ധാ വരസ്യ യേ

ത്രിവർഗ്ഗഃ (അ-പു-പ്ര-ഏ) ധർമ്മകാമാർത്ഥങ്ങൾ മൂന്നിന്നും കൂടിയുള്ള പേർ. ചതുർവ്വർഗ്ഗഃ (അ-പു-പ്ര-ഏ) ധർമ്മകാമാർത്ഥമോക്ഷങ്ങൾ നാലിന്നും കൂടിയുള്ള പേർ. ചതുർഭദ്രം (അ-ന-പ്ര-ഏ) ബലത്തോടുകൂടിയ ധർമ്മകാമാർത്ഥമോക്ഷങ്ങളുടെ പേർ. ധർമ്മം=യാഗാദി. കാമം=യഥാവിധി സ്ത്രീസേവ. അർത്ഥം=ധനം. മോക്ഷം=മുക്തി. ജന്യാഃ (അ-പു-പ്ര-ബ) ഒരു കന്യകയെ വേളികഴിപ്പാനിച്ഛിക്കുന്നവനു കന്യാഘടകന്മാരായി പുറപ്പെടുന്ന സ്നേഹിതന്മാരുടെ പേർ.

ഇതി ബ്രഹ്മവർഗ്ഗഃ.

# ക്ഷത്രിയവർഗ്ഗപ്രാരംഭഃ.

മൂർദ്ധാഭിഷിക്തോ രാജന്യോ ബാഹുജഃ ക്ഷത്രിയോ വിരാട്
രാജാ രാട് പാർത്ഥിവക്ഷ്മാഭൃന്നൃപഭൂപമഹീക്ഷിതഃ. ൧

മൂർദ്ധാഭിഷിക്തഃ രാജന്യഃ ബാഹുജഃ ക്ഷത്രിയഃ (അ-പു-പ്ര-ഏ) വിരാട് (ജ-പു-പ്ര-ഏ) ഇവ ൫-ം ക്ഷത്രിയന്റെ പേർ. രാജാ (ന-പു-പ്ര-ഏ) രാട് (ജ-പു-പ്ര-ഏ) പാർത്ഥിവഃ (അ-പു-പ്ര-ഏ) ക്ഷ്മാഭൃൽ (ത-പു-പ്ര-ഏ) നൃപഃ ഭൂപഃ (അ-പു-പ്ര-ഏ) മഹീക്ഷിൽ (ത-പു-പ്ര-ഏ) ഇവ ൭-ം രാജാവിന്റെ പേർ.

രാജാ തു പ്രണതാശേഷസാമന്തസ്സ്യാദധീശ്വരഃ
ചക്രവർത്തീ സാർവ്വഭൗമോ നൃപോഽന്യോ മണ്ഡലേശ്വരഃ.

അധീശ്വരഃ (അ-പു-പ്ര-ഏ) നാട്ടുവാഴികളാൽ വണങ്ങപ്പെട്ട രാജാവിന്റെ പേർ. ചക്രവർത്തീ (ന-പു-പ്ര-ഏ) സാർവ്വഭൗമഃ (അ-പു-പ്ര-ഏ) ഇവ ൨-ം നാടെല്ലാംവാഴുന്ന രാജാവിന്റെ പേർ. മണ്ഡലേശ്വരഃ (അ-പു-പ്ര-ഏ) ഖണ്ഡരാജ്യംവാഴുന്ന രാജാവിന്റെ പേർ.

യേനേഷ്ടം രാജസൂയേന മണ്ഡലസ്യേശ്വരശ്ച യഃ
ശാസ്തി യശ്ചാജ്ഞയാ രാജ്ഞസ്സ സമ്രാഡഥ രാജകം. ൨.
രാജന്യകം ച നൃപതിക്ഷത്രിയാണാം ഗണേ ക്രമാൽ
മന്ത്രീ ധീസചിവോഽമാത്യോഽന്യേ കർമ്മസചിവാസ്തതഃ.

സമ്രാട് (ജ-പു-പ്ര-ഏ) രാജസൂയമെന്നപേരോട്ടുകൂടിയയാഗത്തെ ചെയ്തവനായും ദ്വാദശമണ്ഡലങ്ങൾക്ക് ഈശ്വരനായും സകല രാജാക്കന്മാരിലും തന്റെ ആജ്ഞയെ നടത്തുന്നവനായും ഇരിക്കുന്ന രാജാവിന്റെ പേർ. രാജകം (അ-ന-പ്ര-ഏ) രാജസമൂഹത്തിന്റെ പേർ. രാജന്യകം (അ-ന-പ്ര-ഏ) ക്ഷത്രിയസമൂഹത്തിന്റെ പേർ. മന്ത്രീ (ന-പു-പ്ര-ഏ) ധീസചിവഃ അമാത്യഃ (അ-പു-പ്ര-ഏ) ഇവ ൩-ം മന്ത്രിയുടെ പേർ. കർമ്മസചിവാഃ (അ-പു-പ്ര-ബ) മന്ത്രിയല്ലാത്ത സചിവന്മാരുടെ പേർ. സകലകാര്യവിചാരത്തിങ്കൽ അധികാരത്തെ ലഭിച്ചവനായി രാജാവിന്റെ സമീപത്തിങ്കലേ രാജാവിനോട്ടുകൂടത്തന്നെയോ വസിക്കുന്നവനത്രെ മന്ത്രിയാകുന്നതു്. കർമ്മസചിവന്മാർ=കപ്പം മുതലായതു പിരിക്കുന്നവരും രാജധാനത്തുനിത്യച്ചെലവും ഊട്ടുമുതലായതും നടത്തുന്നവരുമായ കീഴ്കാര്യസ്ഥന്മാരാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

മഹാമാത്രാഃ പ്രധാനാനി പുരോധാസ്തു പുരോഹിതഃ
ദ്രഷ്ടരി വ്യവഹാരാണാം പ്രാഡ്വിവാകാക്ഷദർശകൌ.

മഹാമാത്രാഃ (അ-പു-ബ്ര-ബ) പ്രധാനാനി (അ-ന-പ്ര-ബ) മഹാമാത്രഃ പ്രധാനഃസ്യാൽ എന്ന ഏകശേഷമുണ്ടാകയാൽ പ്രധാനഃ എന്ന പുല്ലിംഗമായിട്ടുമാമെന്ന മഹേശടീകയിൽ സ്പഷ്ടമാകുന്നു. മേല്പറഞ്ഞ ശബ്ദങ്ങൾ ൨-ം രാജസഹായജനങ്ങളിൽ പ്രാധാന്യമുള്ളവരുടെ പേർ. പുരോധാഃ (സ-പു-ബ്ര-ഏ) പുരോഹിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം പുരോഹിതന്റെ പേർ. പ്രാഡ്വിവാകഃ അക്ഷദർശകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ന്യായാധിപതിയുടെ പേർ. വാദിപ്രതിവാദികളുടെ വിവാദത്തിങ്കൽ തീർപ്പു കല്പിക്കുന്നവനത്രെ ന്യായാധിപതിയാകുന്നതു്.

പ്രതീഹാരോ ദ്വാരപാലദ്വാഃസ്ഥദ്വാഃസ്ഥിതദർശകാഃ
രക്ഷിവർഗ്ഗസ്ത്വനീകസ്ഥോഽധ്യക്ഷാധികൃതൌ സമൌ.

പ്രതീഹാരഃ ദ്വാരപാലഃ ദ്വാഃസ്ഥഃ ദ്വാഃസ്ഥിതഃ ദർശകഃ (അ-പു-പ്ര-ഏ) ഇവ ൫-ം വാതിൽ കാക്കുന്നവന്റെ പേർ. രക്ഷിവർഗ്ഗഃ അനീകസ്ഥഃ (അ-പു-പ്ര-ഏ) ഇവ ൨-ം രാജരക്ഷകഗണത്തിന്റെ പേർ. രാജാവിന്റെ അംഗരക്ഷയെ ചെയ്യുന്ന ജനസംഘമത്രെ രാജരക്ഷകഗണമാകുന്നതു്. അധ്യക്ഷഃ അധികൃതഃ (അ-പു-പ്ര-ഏ) ഇവ ൨-ം അധികാരിയുടെ പേർ.

സ്ഥായുകോഽധികൃതോ ഗ്രാമേ ഗോപോ ഗ്രാമേഷു ഭൂരിഷു
ഭൌരികഃ കനകാധ്യക്ഷോ രൂപ്യാധ്യക്ഷസ്തു നൈഷ്കികഃ. ൭

സ്ഥായുകഃ (അ-പു-പ്ര-ഏ) ഒരു ഗ്രാമത്തിങ്കലെ അധികാരിയുടെ പേർ. ഗോപഃ (അ-പു-പ്ര-ഏ) വളരെ ഗ്രാമങ്ങളിലെ അധികാരിയുടെ പേർ. ഭൌരികഃ കനകാധ്യക്ഷഃ (അ-പു-പ്ര-ഏ) ഇവ ൨-ം സ്വർണ്ണാധികാരിയുടെ പേർ. രൂപ്യാധ്യക്ഷഃ നൈഷ്കികഃ (അ-പു-പ്ര-ഏ) ഇവ ൨-ം രൂപ്യാധികാരിയുടെ പേർ. രൂപ്യം=വെള്ളി.

അന്തഃപുരേ ത്വധികൃതഃ സ്യാദന്തർവംശികോ ജനഃ
സൌവിദല്ലാഃ കഞ്ചുകിനഃ സ്ഥാപത്യാഃ സൌവിദാശ്ച തേ.

അന്തർവ്വംശികഃ (അ-പു-പ്ര-ഏ) രാജസ്ത്രീഗൃഹത്തിങ്കലെ അധികാരിയുടെ പേർ. സൌവിദല്ലാഃ (അ-പു-പ്ര-ഏ) കഞ്ചുകിനഃ (ന-പു-പ്ര-ഏ) സ്ഥാപത്യാഃ സൌവിദാഃ (അ-പു-പ്ര-ഏ) ഇവ ൪-ം രാജാവിന്റെ സമീപത്തിങ്കലോ രാജസ്ത്രീകളുടെ ഗൃഹ

ത്തിങ്കലോ വേത്രധരന്മാരായി വസിക്കുന്ന രക്ഷാപുരുഷന്മാരുടെ പേർ. വേത്രമെന്നതു ചൂരലാകുന്നു എന്നും അറിഞ്ഞുകൊൾക.

ഷണ്ഡോ വർഷവരസ്തുല്യൌ സേവകാർത്ഥ്യനുജീവിനഃ
വിഷയാനന്തരോ രാജാ ശത്രുർമ്മിത്രമതഃ പരം.

ഷണ്ഡഃ വർഷവരഃ (അ-പു-പ്ര-ഏ) ഇവ ൨-ം രാജസ്ത്രീകൾ ഇരിക്കുന്ന ഗൃഹത്തിൽ സഞ്ചരിക്കുന്ന നപുംസകത്തിന്റെ പേർ. സേവകഃ (അ-പു-പ്ര-ഏ) അർത്ഥീ അനുജീവീ (ന-പു-പ്ര-ഏ) ഇവ ൩-ം സേവകന്മാരുടെ പേർ. വിഷയാനന്തരോ രാജാ ശത്രുർമ്മിത്രമതഃപരമെന്നതിന്നു തന്റെ രാജ്യത്തിന്നു അടുത്ത രാജ്യത്തിന്റെ അധിപതിയായ രാജാവു തനിക്കു ശത്രുവാകുന്നു എന്നും അതിന്നപ്പുറമുള്ള രാജ്യത്തിന്റെ അധിപതിയായ രാജാവു ബന്ധുവാകുന്നു എന്നും അർത്ഥമാകുന്നു.

ഉദാസീനഃ പരതരഃ പാർഷ്ണിഗ്രാഹസ്തു പൃഷ്ഠതഃ
രിപൌ വൈരിസപത്നാരിദ്വിഷദ്ദ്വേഷണദുർഹൃദഃ. ൧൦

ദ്വിഡ്വിപക്ഷാഹിതാമിത്രദസ്യുശാത്രവശത്രവഃ
അഭിഘാതിപരാരാതിപ്രത്യർത്ഥിപരിപന്ഥിനഃ. ൧൧

ഉദാസീനഃ പരതരഃ (അ-പു-പ്ര-ഏ). ശത്രുവും ബന്ധുവുമല്ലാത്തവനായി ഏറെവ്യമകന്ന രാജാവു് ഉദാസീനനാകുന്നു എന്നർത്ഥം. പാർഷ്ണിഗ്രാഹഃ (അ-പു-പ്ര-ഏ) പൃഷ്ഠതഃ (ത-സി-അ). ഒരു രാജാവു് ഒരു ശത്രുവിനെ ജയിപ്പാൻ പോകുമ്പോൾ പിൻഭാഗത്തുടെ വന്നു് രാജാവിന്റെ രാജ്യത്തെ അപഹരിപ്പാനിച്ഛിക്കുന്നവൻ പാർഷ്ണിഗ്രഹനാകുന്നു എന്നർത്ഥം. രിപുഃ (ഉ-പു-പ്ര-ഏ) വൈരീ (ന-പു-പ്ര-ഏ) സപത്നഃ (അ-പു-പ്ര-ഏ) അരിഃ (ഇ-പു-പ്ര-ഏ) ദ്വിഷൽ (ത-പു-പ്ര-ഏ) ദ്വേഷണഃ (അ-പു-പ്ര-ഏ) ദുർഹൃത് (ദ-പു-പ്ര-ഏ) ദ്വിൾ (ഷ-പു-പ്ര-ഏ) വിപക്ഷഃ അഹിതഃ അമിത്രഃ (അ-പു-പ്ര-ഏ) ദസ്യുഃ (ഉ-പു-പ്ര-ഏ) ശാത്രവഃ (അ-പു-പ്ര-ഏ) ശത്രുഃ (ഉ-പു-പ്ര-ഏ) അഭിഘാതീ (ന-പു-പ്ര-ഏ) പരഃ (അ-പു-പ്ര-ഏ) അരാതിഃ (ഇ-പു-പ്ര-ഏ) പ്രത്യർത്ഥീ പരിപന്ഥീ (ന-പു-പ്ര-ഏ) ഇവ ൧൯-ം ശത്രുവിന്റെ പേർ. ഇതിന്റെ പുറമെ ഭ്രാതൃവ്യഃ, അസഹനഃ ഇത്യാദി ചില നാമങ്ങൾകൂടെ ചില പുസ്തകങ്ങളിൽ കാണപ്പെടുന്നു. അതുകൾ മൂലത്തിൽ ചേർന്നുകളല്ല എന്നതു ഹേതുവായിട്ടു് ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. അഭിയാതി പരാരാതി എന്നും അഭിമാതി പരാരാതി എന്നും പാഠാന്തരങ്ങളുണ്ടു്.

സ്നിഗ്ദ്ധോ വയസ്യസ്സവയാ അഥ മിത്രം സഖാ സുഹൃത്
സഖ്യം സാപ്തപദീനം സ്യാദനുരോധോഽനുവർത്തനം.

സ്നിഗ്ദ്ധഃ വയസ്യഃ (അ-പു-പ്ര-ഏ) സവയാഃ (സ-പു-പ്ര-ഏ) ഇവ ൩-ം തുല്യവയസ്സായവന്റെ പേർ. മിത്രം (അ-ന-പ്ര-ഏ) സഖാ (ഇ-പു-പ്ര-ഏ) സുഹൃത് (ദ-പു-പ്ര-ഏ) ഇവ ൩-ം സഖിയുടെ പേർ. സഖ്യം സാപ്തപദീനം (അ-ന-പ്ര-ഏ) ഇവ ൨-ം സഖ്യത്തിന്റെ പേർ. അനുരോധഃ (അ-പു-പ്ര-ഏ) അനുവർത്തനം (അ-ന-പ്ര-ഏ) ഇവ ൨-ം അനുസരണത്തിന്റെ പേർ.

യഥാർഹവർണ്ണഃ പ്രണിധിരപസർപ്പശ്ചരസ്സ്പശഃ
ചാരശ്ച ഗൂഢപുരുഷശ്ചാപ്തപ്രത്യയിതൗ ത്രിഷു.

യഥാർഹവർണ്ണഃ (അ-പു-പ്ര-ഏ) പ്രണിധിഃ (ഇ-പു-പ്ര-ഏ) അപസർപ്പഃ ചരഃ സ്പശഃ ചാരഃ ഗൂഢപുരുഷഃ (അ-പു-പ്ര-ഏ) ഇവ ൭-ം വേഷച്ഛന്നന്മാരായി നടന്നു കാര്യവൃത്താന്തത്തെ അറിയുന്നവരുടെ പേർ. ആപ്തഃ പ്രത്യയിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിശ്വാസ്യന്റെ പേർ. ആപ്തപ്രത്യയിതശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു. ആപ്തപ്രത്യയിതൗ സമൗ എന്നും പാഠമുണ്ട്.

സാംവത്സരോ ജ്യൗതിഷികോ ദൈവജ്ഞഗണകാവപി
സ്യുർമ്മൗഹൂർത്തികമൗഹൂർത്തജ്ഞാനികാർത്താന്തികാ അപി.

സാംവത്സരഃ ജ്യൗതിഷികഃ ദൈവജ്ഞഃ ഗണകഃ മൗഹൂർത്തികഃ മൗഹൂർത്തഃ (അ-പു-പ്ര-ഏ) ജ്ഞാനീ (ന-പു-പ്ര-ഏ) കാർത്താന്തികഃ (അ-പു-പ്ര-ഏ) ഇവ ൮-ം ജ്യോതിശ്ശാസ്ത്രത്തെ അറിയുന്നവന്റെ പേർ.

താന്ത്രികോ ജ്ഞാതസിദ്ധാന്തസ്സത്രീ ഗൃഹപതിസ്സമൗ
ലിപികാരോഽക്ഷരചണോഽക്ഷരചുഞ്ചുശ്ച ലേഖകേ. ൧൫.

താന്ത്രികഃ ജ്ഞാതസിദ്ധാന്തഃ (അ-പു-പ്ര-ഏ) ഇവ ൨-ം സകലമതങ്ങളെയും അറിഞ്ഞവന്റെ പേർ. സത്രീ (ന-പു-പ്ര-ഏ) ഗൃഹപതിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം ഗൃഹപതിയുടെ പേർ. ലിപികാരഃ അക്ഷരചണഃ (അ-പു-പ്ര-ഏ) അക്ഷരചുഞ്ചുഃ (ഉ-പു-പ്ര-ഏ) ലേഖകഃ (അ-പു-പ്ര-ഏ) ഇവ ൪-ം എഴുത്തുകാരന്റെ പേർ.

ലിഖിതാക്ഷരസംസ്ഥാനേ ലിപിർല്ലിബിരുഭേ സ്ത്രിയൗ
സ്യാത് സന്ദേശഹരോ ദൂതോ ദൂത്യം തദ്ഭാവകർമ്മണോഃ.

ലിഖിതം അക്ഷരസംസ്ഥാനം (അ-ന-പ്ര-ഏ) ലിപിഃ ലിബിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം എഴുതപ്പെട്ട അക്ഷരത്തിന്റെ

പേർ. ലിഖിതാക്ഷരവിന്യാസേ എന്നു ചിലർ പഠിക്കുന്നു. സന്ദേശഹരഃ ദൂതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദൂതൻെറ പേർ. ദൂത്യം (അ-ന-പ്ര-ഏ) ദൂതനാവു എന്നുള്ളതിൻെറയും ദൂതകർമ്മത്തിൻെറയും പേർ.

അധ്വനീനോഽധ്വഗോഽധ്വന്യഃ പാന്ഥഃ പഥിക ഇത്യപി
സ്വാമ്യമാത്യസുഹൃത്കോശരാഷ്ട്രദുർഗ്ഗബലാനി ച. ൧൭

രാജ്യാംഗാനി പ്രകൃതയഃ പൌരാണാം ശ്രേണയോഽപി ച
സന്ധിർന്നാ വിഗ്രഹോ യാനമാസനം ദ്വൈധമാശ്രയഃ ൧൮

ഷഡ്ഗുണാശ്ശക്തയസ്തിസ്രഃ പ്രഭാവോത്സാഹമന്ത്രജാഃ
ക്ഷയസ്ഥാനഞ്ച വൃദ്ധിശ്ച ത്രിവർഗ്ഗോ നീതിവേദിനാം. ൧൯

അധ്വനീനഃ അധ്വഗഃ അധ്വന്യഃ പാന്ഥഃ പഥികഃ (അ-പു-പ്ര-ഏ) ഇവ ൫-ം വഴിപോക്കൻെറ പേർ. സ്വാമ്യമാത്യസുഹൃത്കോശരാഷ്ട്രദുർഗ്ഗബലാനി രാജ്യാംഗാനി (അ-ന-പ്ര-ബ) സ്വാമീ (ന-പു-പ്ര-ഏ) (രാജാവു്) അമാത്യഃ (അ-പു-പ്ര-ഏ) (മന്ത്രി) സുഹൃൽ (ദ-പു-പ്ര-ഏ) (സഖി) കോശഃ (അ-പു-പ്ര-ഏ) (ഭണ്ഡാരം) രാഷ്ട്രം (അ-ന-പ്ര-ഏ) (നാടു്) ദുർഗ്ഗം (അ-ന-പ്ര-ഏ) (കോട്ട) ബലം (അ-ന-പ്ര-ഏ) (സേനാ) മേൽവിവരിച്ച ശബ്ദങ്ങൾ ഒന്നായി ഇവിടെ സമാസിച്ചു പറയപ്പെട്ടിരിക്കുന്നു. രാജ്യാംഗാനി എന്നതു രാജാവുമുതൽ മുൻപറഞ്ഞ ഏഴു പദാർത്ഥങ്ങൾക്കു ഒന്നായിട്ടുള്ള പേരാകുന്നു. രാജാവിനേയും മന്ത്രിയേയും രാജാവിൻെറ സുഹൃത്തിനേയും ഭണ്ഡാരത്തേയും നാട്ടിനേയും കോട്ടയേയും സേനയേയും രാജ്യാംഗമെന്നു പറയുന്നു എന്നഭിപ്രായം. പ്രകൃതയഃ (ഇ-സ്ത്രീ-പ്ര-ബ) പൌരാണാം (അ-പു-ഷ-ബ) ശ്രേണയഃ (ഇ-സ്ത്രീ-പ്ര-ബ) അപി ച (അ) മേല്പറഞ്ഞ രാജാംഗങ്ങൾക്കും പുരവാസികളായ ജനങ്ങൾക്കും പ്രകൃതി എന്നു പേരാകുന്നു എന്നർത്ഥം. സന്ധിഃ (ഇ-പു-പ്ര-ഏ) വൈരം വെടിഞ്ഞു തമ്മിൽ ചേരുക എന്നർത്ഥം. വിഗ്രഹഃ (അ-പു-പ്ര-ഏ) ഇടയുക എന്നർത്ഥം. യാനം (അ-ന-പ്ര-ഏ) യുദ്ധയാത്ര എന്നർത്ഥം. ആസനം (അ-ന-പ്ര-ഏ) തരംപാർത്തുള്ള ഇരിപ്പു് എന്നർത്ഥം. ദ്വൈധം (അ-ന-പ്ര-ഏ) രണ്ടുപ്രകാരവുമുള്ള പ്രവൃത്തി. ഇരുവർതമ്മിൽ വൈരികളായാൽ അവർക്കിരുവർക്കും കാകാക്ഷിന്യായേന സഹായകർമ്മത്തെ ചെയ്ക എന്നു താല്പര്യം. ആശ്രയഃ (അ-പു-പ്ര-ഏ) ആശ്രയിക്ക എന്നർത്ഥം. ഷൾ (സം-പ്ര-ബ) ഗുണാഃ (അ-പു-പ്ര-ബ) മേല്പറഞ്ഞ സന്ധ്യാദികൾ ൬-ം രാജാവിന്നുവേണ്ടുന്ന ഗുണങ്ങളാകുന്നു. ശക്തയഃ (ഇ-സ്ത്രീ-പ്ര

ബ) തിസ്രഃ (സം-സ്ത്രീ-പ്ര-ബ) പ്രഭാവോത്സാഹമന്ത്രജാഃ (ആ-സ്ത്രീ-പ്ര-ബ) രാജാക്കന്മാൎക്ക് പ്രഭുത്വത്തിങ്കൽനിന്നും ഉത്സാഹത്തിങ്കൽനിന്നും മന്ത്രവിചാരത്തിങ്കൽനിന്നും ഉണ്ടാകുന്നതായിട്ടു മൂന്നുശക്തികളുണ്ടു് എന്നൎത്ഥം. ക്ഷയഃ (അ-പു-പ്ര-ഏ) പൂൎവ്വാവസ്ഥയിൽനിന്നു താഴ്ച. സ്ഥാനം (അ-ന-പ്ര-ഏ) ഏറ്റക്കുറവില്ലാതെ ഉള്ള നില്പു. വൃദ്ധിഃ (ഇ-സ്ത്രീ-പ്ര-ഏ) വൎദ്ധന എന്നൎത്ഥം. ത്രിവൎഗ്ഗഃ (അ-പു-പ്ര-ഏ) നീതിവേദിനാം (ന-പു-ഷ-ബ) മേല്പറഞ്ഞ ക്ഷയാദികൾ ൩-ം നീതിജ്ഞന്മാരുടെ ത്രിവൎഗ്ഗമാകുന്നു എന്നൎത്ഥം.

സ പ്രതാപഃ പ്രഭാവശ്ച യത്തേജഃ കോശദണ്ഡജം
സാമ ദാനം ഭേദദണ്ഡാവിത്യുപായചതുഷ്ടയം. ൨൦

പ്രതാപഃ പ്രഭാവഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രഭുശക്തികൊണ്ടും ദണ്ഡശക്തികൊണ്ടും ഉണ്ടാകുന്ന അധൃഷ്യതയുടെ പേർ. സാമ (ന-ന-പ്ര-ഏ) നല്ലവാക്കുപറക. ദാനം (അ-ന-പ്ര-ഏ) ഇഷ്ടമായതിനെ കൊടുക്കുക. ഭേദഃ (അ-പു-പ്ര-ഏ) വേൎപ്പെടുത്തുക. ദണ്ഡഃ (അ-പു-പ്ര-ഏ) അടിമുതലായതു്. ഇതി (അ) ഉപായചതുഷ്ടയം (അ-ന-പ്ര-ഏ) ഇങ്ങിനെ നാലുപായങ്ങളാകുന്നു എന്നൎത്ഥം.

സാഹസന്തു ദമോ ദണ്ഡസ്സാമ സാന്ത്വമഥോ സമൌ
ഭേദോപജാപാവുപധാ ധൎമ്മാദ്യൈൎയ്യൽ പരീക്ഷണം. ൨൧

സാഹസം (അ-ന-പ്ര-ഏ) ദമഃ ദണ്ഡഃ (അ-പു-പ്ര-ഏ) ഇവ ൩-ം ദണ്ഡത്തിന്റെ പേർ. സാമ (ന-ന-പ്ര-ഏ) സാന്ത്വം (അ-ന-പ്ര-ഏ) ഇവ ൨-ം സാമത്തിന്റെ പേർ. ഭേദഃ ഉപജാപഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഭേദത്തിന്റെ പേർ. ഉപധാ (ആ-സ്ത്രീ-പ്ര-ഏ) ധൎമ്മാദികളെക്കൊണ്ടുള്ള അമാത്യപരീക്ഷയുടെ പേർ.

പഞ്ചത്രിഷ്വഷഡക്ഷീണോ യസ്തൃതീയാദ്യഗോചരഃ
വിവിക്തവിജനച്ഛന്നനിശ്ശലാകാസ്തഥാ രഹഃ. ൨൨

പഞ്ചത്രിഷു എന്നതിനു അഷഡക്ഷീണ എന്നതുതുടങ്ങി നിശ്ശലാക എന്നതുവരെ അഞ്ചു ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നൎത്ഥം. അഷഡക്ഷീണഃ (അ-പു-പ്ര-ഏ) ഇരുവരിലധികമായ ജനങ്ങളറിയാത്തതായ മന്ത്രത്തിന്റെ പേർ. രാജാവും മന്ത്രിയുമല്ലാതെ വേറെ ആരും അറിവാൻ സംഗതിവരാത്തതായ കാൎയ്യാലോചന എന്നു താല്പൎയ്യം. വിവിക്തഃ വിജനഃ ഛന്നഃ നിശ്ശലാ

കഃ (അ-പു-പ്ര-ഏ) രഹഃ (സ-ന-പ്ര-ഏ) ഇവ ൬-ം വിജനപ്ര ദേശത്തിന്റെ പേർ.

**രഹശ്ചോപാംശു ചാലിംഗേ രഹസ്യം തദ്ഭവേ ത്രിഷു**
**സമൌ വിസ്രംഭവിശ്വാസൌ ഭ്രേഷോ ഭ്രംശോ യഥോചിതാൽ.**

രഹഃ (അ)ഉപാംശു (അ) ഇവ ൨-ം വിവിക്താദികൾപോലെതന്നെ അവ്യയങ്ങളാകകൊണ്ട് ലിംഗമില്ല എന്നതുമാത്രം വിശേഷമെന്നറിഞ്ഞുകൊൾക. രഹസ്യം (അ-ന-പ്ര-ഏ) വിജന പ്രദേശത്തിങ്കൽ ഭവിച്ചതിന്റെ പേർ. വിസ്രംഭഃ വിശ്വാസഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിശ്വാസത്തിന്റെ പേർ. ഭ്രേഷഃ (അ-പു-പ്ര-ഏ) ഉചിതമായതിങ്കൽനിന്നു തെറ്റുന്നതിന്റെ പേർ.

അഭ്രേഷന്യായകല്പാസ്തു ദേശരൂപം സമഞ്ജസം
യുക്തമൌപയികം ലഭ്യം ഭജമാനാഭിനീതവൽ. ൨൪
ന്യായ്യഞ്ച ത്രിഷു ഷൾസംപ്രധാരണാ തു സമൎത്ഥനം
അപവാദസ്തു നിൎദ്ദേശോ നിദേശശ്ശാസനഞ്ച സഃ. ൨൫
ശിഷ്ടിശ്ചാജ്ഞാ ച സംസ്ഥാ തു മൎയ്യാദാധാരണാസ്ഥിതിഃ
ആഗോപരാധോ മന്തുശ്ച സമേ തൂദ്ദാനബന്ധനേ. ൨൬

അഭ്രേഷഃ ന്യായഃ കല്പഃ (അ-പു-പ്ര-ഏ) ദേശരൂപം സമഞ്ജസം (അ-ന-പ്ര-ഏ) ഇവ ൬-ം നീതിയുടെ പേർ. യുക്തം ഔപയികം ലഭ്യം ഭജമാനം അഭിനീതം ന്യായ്യം (അ-ന-പ്ര-ഏ) ഇവ ൬-ം യുക്തത്തിന്റെ പേർ. മേൽപറഞ്ഞ ശബ്ദങ്ങൾ ൬-ം ത്രിലിംഗങ്ങളാകുന്നു. സംപ്രധാരണാ (ആ-സ്ത്രീ-പ്ര-ഏ) സമൎത്ഥനം (അ-ന-പ്ര-ഏ) ഇവ ൨-ം യുക്തായുക്തപരീക്ഷയുടെ പേർ. അപവാദഃ നിൎദ്ദേശഃ നിദേശഃ (അ-പു-പ്ര-ഏ) ശാസനം (അ-ന-പ്ര-ഏ) ശിഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) ആജ്ഞാ (ആ-സ്ത്രീ പ്ര-ഏ) ഇവ ൬-ം ആജ്ഞയുടെ പേർ. സംസ്ഥാ മൎയ്യാദാ ധാരണാ (ആ-സ്ത്രീ-പ്ര-ഏ) സ്ഥിതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം മൎയ്യാദയുടെ പേർ. ആഗഃ (സ-ന-പ്ര-ഏ) അപരാധഃ (അ-പു-പ്ര-ഏ) മന്തുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം അപരാധത്തിന്റെ പേർ. ഉദ്ദാനം ബന്ധനം (അ-ന-പ്ര-ഏ) ഇവ ൨-ം ബന്ധനത്തിന്റെ പേർ.

ദ്വിപാദ്യോ ദ്വിഗുണോ ദണ്ഡോ ഭാഗധേയഃ കരോബലിഃ
ഘട്ടാദിദേയം ശുല്കോസ്ത്രീ പ്രാഭൃതം തു പ്രദേശനം. ൨൭
ഉപായനമുപഗ്രാഹ്യമുപഹാരസ്തഥോപദാ.
യൌതകാദി തു യദ്ദേയം സുദായോ ഹരണഞ്ച തൽ. ൨൮

ദ്വിപാദ്യഃ (അ-പു-പ്ര-ഏ) ഇരട്ടിച്ച ദണ്ഡത്തിന്റെ പേർ. ഭാഗധേയഃ കരഃ (അ-പു-പ്ര-ഏ) ബലിഃ (ഇ-പു-പ്ര-ഏ) ഇവ ൩-ം കപ്പത്തിന്റെ പേർ. ശുല്ക്കഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ആറ് കടൽ മുതലായ തുറമുഖങ്ങളിലും നാടിന്റെ അതിരിങ്കലും രാജാവിനു കൊടുക്കേണ്ടതിന്റെ പേർ. ചുങ്കമെന്നു ഭാഷ. പ്രാഭൃതം പ്രദേശനം ഉപായനം ഉപഗ്രാഹ്യം (അ-ന-പ്ര-ഏ) ഉപഹാരഃ (അ-പു-പ്ര-ഏ) ഉപദാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൬-ം കാഴ്ചദ്രവ്യത്തിന്റെ പേർ. സുദായഃ (അ-പു-പ്ര-ഏ) ഹരണം (അ-ന-പ്ര-ഏ) ഇവ ൨-ം യൌതകം മുതലായതിന്റെ പേർ. യൌതകം=സ്ത്രീധനം.

> തൽക്കാലസ്തു തദാത്വം സ്യാദുത്തരഃ കാല ആയതിഃ
> സാന്ദൃഷ്ടികം ഫലം സദ്യ ഉദൎക്കഃ ഫലമുത്തരം. ൨൯

തൽക്കാലഃ (അ-പു-പ്ര-ഏ) തദാത്വം (അ-ന-പ്ര-ഏ) ഇവ ൨-ം വൎത്തമാനകാലത്തിന്റെ പേർ. ആയതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഭാവികാലത്തിന്റെ പേർ. സാന്ദൃഷ്ടികം (അ-ന-പ്ര-ഏ) തല്ക്കാലഫലത്തിന്റെ പേർ. ഉദൎക്കഃ (അ-പു-പ്ര-ഏ) ഭാവിഫലത്തിന്റെ പേർ.

> അദൃഷ്ടം വഹ്നിതോയാദി ദൃഷ്ടം സ്വപരചക്രജം
> മഹീഭുജാമഹിഭയം സ്വപക്ഷപ്രഭവം ഭയം. ൩൦

അദൃഷ്ടം (അ-ന-പ്ര-ഏ) അഗ്നി ജലം മുതലായതുകളിൽ നിന്നുണ്ടാകുന്ന ഭയത്തിന്റെ പേർ. ദൃഷ്ടം (അ-ന-പ്ര-ഏ) തന്റെയും അന്യന്റെയും നാട്ടിൽ നിന്നുണ്ടാകുന്ന ഭയത്തിന്റെ പേർ. അഹിഭയം (അ-ന-പ്ര-ഏ) തന്റെ സഹായജനങ്ങളിൽ നിന്നുണ്ടാകുന്ന ഭയത്തിന്റെ പേർ.

> പ്രക്രിയാ ത്വധികാരസ്സ്യാച്ചാമരം തു പ്രകീൎണ്ണകം
> നൃപാസനം യത്തദ്ഭദ്രാസനം സിംഹാസനന്തു തൽ. ൩൧

> ഹൈമഞ്ഛത്രന്ത്വാതപത്രം രാജ്ഞസ്തു നൃപലക്ഷ്മ തൽ
> ഭദ്രകുംഭഃ പൂൎണ്ണകുംഭോ ഭൃംഗാരഃ കനകാലുകാ. ൩൨

പ്രക്രിയാ (ആ-സ്ത്രീ-പ്ര-ഏ) അധികാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം വ്യവസ്ഥാപനത്തിന്റെ പേർ. ചാമരം പ്രകീൎണ്ണകം (അ-ന-പ്ര-ഏ) ഇവ ൨-ം വെൺചാമരത്തിന്റെ പേർ. ഭദ്രാസനം (അ-ന-പ്ര-ഏ) രാജാസനത്തിന്റെ പേർ. സിംഹാസനം (അ-ന-പ്ര-ഏ) സ്വൎണ്ണംകൊണ്ടുണ്ടാക്കപ്പെട്ട രാജാസനത്തിന്റെ പേർ. ഛത്രം ആതപത്രം (അ-ന-പ്ര-ഏ) ഇവ ൨-ം കട

യുടെ പേർ. ന്യപലക്ഷ്മ (ന-ന-പ്ര-ഏ) രാജഛത്രത്തിന്റെ പേർ. വെൺകൊററക്കുടയെന്നു ഭാഷ. ഭദ്രകുംഭഃ പൂൎണ്ണകുംഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം നിറക്കുടത്തിന്റെ പേർ. ഭൃംഗാരഃ (അ-പു-പ്ര-ഏ) കനകാലുകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പൊൻകിണ്ടിയുടെ പേർ എന്നു തമിഴ്ക്കുത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ സ്വൎണ്ണംകൊണ്ടുണ്ടാക്കിയ പാത്രവിശേഷത്തിന്റെ പേർ എന്നു മാത്രം ഉണ്ടു്.

നിവേശശ്ശിബിരം ഷണ്ഡേ സജ്ജനം ത്തൂപരക്ഷണം
ഹസ്ത്യശ്വരഥപാദാതം സേനാംഗം സ്യാച്ചതുൎവ്വിധം.

നിവേശഃ (അ-പു-പ്ര-ഏ) ശിബിരം ഷണ്ഡം (അ-ന-പ്ര-ഏ) ഇവ ൩-ം സേനകൾ വസിക്കുന്ന സ്ഥലത്തിന്റെ പേർ. നിവേശശ്ശിബിരംഷണ്ഡേ എന്നും പാഠമുണ്ടു്. സജ്ജനം ഉപരക്ഷണം (അ-ന-പ്ര-ഏ) ഇവ ൨-ം അണിനിറുത്തുന്നതിന്റെ പേർ ഹസ്തീ (ന-പു-പ്ര-ഏ) ആന അശ്വഃ (അ-പു-പ്ര-ഏ) കുതിര. രഥഃ (അ-പു-പ്ര-ഏ) തേർ. പാദാതം (അ-ന-പ്ര-ഏ) കാലാൾക്കൂട്ടം. സേനാംഗം (അ-ന-പ്ര-ഏ) സേനയുടെ അംശം. ചതുൎവ്വിധം (അ-ന-പ്ര-ഏ) നാലുവിധമുള്ളതു്. സേനയുടെ അംശം ആന, കുതിര, തേർ, കാലാൾക്കൂട്ടം ഇങ്ങനെ നാലുവിധമാകുന്നു എന്നൎത്ഥം.

ദന്തീ ദന്താവളോ ഹസ്തീ ദ്വിരദോഽനേകപോ ദ്വിപഃ
മതംഗജോ ഗജോ നാഗഃ കുഞ്ജരോ വാരണഃ കരീ. ൩൪
ഇഭസ്സ്തംബേരമഃ പത്മീ യൂഥനാഥസ്തു യൂഥപഃ
മദോൽക്കടോ മദകളഃ കളഭഃ കരിപോതകഃ. ൩൫

ദന്തീ (ന-പു-പ്ര-ഏ) ദന്താവളഃ (അ-പു-പ്ര-ഏ) ഹസ്തീ (ന-പു-പ്ര-ഏ) ദ്വിരദഃ അനേകപഃ ദ്വിപഃ മതംഗജഃ ഗജഃ നാഗഃ കുഞ്ജരഃ വാരണഃ (അ-പു-പ്ര-ഏ) കരീ (ന-പു-പ്ര-ഏ) ഇഭഃ സ്തംബേരമഃ (അ-പു-പ്ര-ഏ) പത്മീ (ന-പു-പ്ര-ഏ) ഇവ ൧൫-ം ആനയുടെ പേർ. യൂഥനാഥഃ യൂഥപഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആനത്തലവന്റെ പേർ. മദോൽക്കടഃ മദകളഃ (അ-പു-പ്ര-ഏ) ഇവ ൨-ം മദിച്ച ആനയുടെ പേർ. കളഭഃ കരിപോതകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആനക്കുട്ടിയുടെ പേർ.

പ്രഭിന്നോ ഗൎജ്ജിതോ മത്തസ്സമാവുദ്വാന്തനിൎമ്മദൌ
ഹാസ്തികം ഗജതാ വൃന്ദേ കരിണീ ധേനുകാ വശാ. ൩൬

പ്രഭിന്നഃ ഗൎജ്ജിതഃ മത്തഃ (അ-പു-പ്ര-ഏ) ഇവ ൩-ം മദം പൊട്ടിയ ആനയുടെ പേർ. ഉദ്വാന്തഃ നിൎമ്മദഃ (അ-പു-പ്ര-ഏ)

ഇവ ൨-ം മദം അടങ്ങിയ ആനയുടെ പേർ. ഹാസ്തികം (അ-ന-പ്ര-ഏ) ഗജതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ആനക്കൂട്ടത്തിൻെറ പേർ. കരിണീ (ഈ-സ്ത്രീ-പ്ര-ഏ) ധേനുകാ വശാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പിടിയാനയുടെ പേർ.

ഗണ്ഡഃ കടോ മദോ ദാനം വമഥുഃ കരശീകരഃ
കുംഭൗ തു പിണ്ഡൌ ശിരസസ്തയോർമ്മദ്ധ്യേ വിദുഃ പുമാൻ
അവഗ്രഹോ ലലാടം സ്യാദീഷികാ ത്വക്ഷികൂടകം
അപാംഗദേശോ നിൎയ്യാണം കൎണ്ണമൂലന്തു ചൂളികാ. ൩൫

കടഃ (അ-പു-പ്ര-ഏ) ആനയുടെ കവിൾത്തടത്തിൻെറ പേർ. മദഃ (അ-പു-പ്ര-ഏ) ദാനം (അ-ന-പ്ര-ഏ) ഇവ ൨-ം മദജലത്തിൻെറ പേർ. വമഥുഃ (ഉ-പു-പ്ര-ഏ) കരശീകരഃ (അ-പു-പ്ര-ഏ) ഇവ ൨-ം തുമ്പിക്കയ്യിൽനിന്നു വീണ നീൎത്തുള്ളിയുടെ പേർ. കുംഭൌ (അ-പു-പ്ര-ദ്വി) മസ്തകത്തിലെ മുഴകളുടെ പേർ. വിദുഃ (ഉ-പു-പ്ര-ഏ) കുംഭമദ്ധ്യപ്രദേശത്തിൻെറപേർ. അവഗ്രഹഃ (അ-പു-പ്ര-ഏ) ആനയുടെ നെററിയുടെ പേർ. ഈഷികാ (ആ-സ്ത്രീ-പ്ര-ഏ) ആനയുടെ നേത്രഗോളകത്തിൻെറ പേർ. ഈഷീകാ എന്നും ഇഷികാ എന്നും ഇഷീകാ എന്നും പാഠാന്തരങ്ങളുണ്ടെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. നിൎയ്യാണം (അ-ന-പ്ര-ഏ) ആനയുടെ കടക്കണ്ണിൻെറ പേർ. ചൂളികാ (ആ-സ്ത്രീ-പ്ര-ഏ) ആനയുടെ ചെവികളുടെ മുരടിൻെറ പേർ.

അധഃ കുംഭസ്യ വാഹിത്ഥം പ്രതിമാനമധോസ്യ യൽ
ആസനം സ്കന്ധദേശസ്സ്യാൽ പത്മകം വിന്ദുജാലകം. ൩൬

വാഹിത്ഥം (അ-ന-പ്ര-ഏ) ആനയുടെ കുംഭത്തിൻെറ താഴെയുള്ള ഭാഗത്തിൻെറ പേർ. പ്രതിമാനം (അ-ന-പ്ര-ഏ) കൊമ്പുകളുടെ നടുവിൻെറ പേർ. ആസനം (അ-ന-പ്ര-ഏ) ആനയുടെ സ്കന്ധപ്രദേശത്തിൻെറ പേർ. കഴുത്തിൽ ആളിരിക്കുന്നെടത്തിൻെറ പേരെന്നു സാരമാകുന്നു. പത്മകം (അ-ന-പ്ര-ഏ) ആനയുടെ മസ്തകത്തിങ്കലെ പുള്ളികളുടെ പേർ. വിന്ദുജാലകം=വിന്ദുക്കളുടെ ജാലകം. വിന്ദുക്കൾ=പുള്ളികൾ. ജാലകം=സമൂഹം എന്നു വിന്ദുജാലകമെന്നതിൻെറ പരിഭാഷയെഗ്രഹിച്ചുകൊൾക

പക്ഷഭാഗഃ പാൎശ്വഭാഗോ ദന്തഭാഗസ്തുയോഗ്രതഃ
ദ്വേ പൂൎവ്വപശ്ചാജ്ജംഘാദിദേശൌ ഗാത്രാവരേ ക്രമാൽ. ൩൭

പക്ഷഭാഗഃ (അ-പു-പ്ര-ഏ) ആനയുടെ പാൎശ്വഭാഗത്തിൻെറ പേർ. പാൎശ്വഭാഗത്തിന്നു പക്ഷമെന്നത്രെ ഭാഷയാകുന്നതു്.

ദന്തഭാഗഃ (അ-പു-പ്ര-ഏ) മുൻപിലെ ഭാഗത്തിന്റെ പേർ. ഗാത്രം. (അ-ന-പ്ര-ഏ) ആനയുടെ മുമ്പിലുള്ള കാലുകളുടെ മുട്ടികൾനിന്നുതാഴെ ഉള്ള ഭാഗത്തിന്റെ പേർ. അവരം (അ-ന-പ്ര-ഏ) ആനയുടെ പിന്നിലുള്ള കാലുകളുടെ മുട്ടിന്നുതാഴെ ഉള്ള ഭാഗത്തിന്റെ പേർ. ഗാത്രാപരേ എന്നു പവർഗ്ഗപ്രഥമാക്ഷരസഹിതമായിട്ടും പാഠമുണ്ടാകയാൽ അപരമെന്നുമാം.

തോത്രം വേണുകമാളാനം ബന്ധസ്തംഭേഽഥ ശൃംഖലേ
അന്ദുകോ നിഗളോഽസ്ത്രീ സ്യാദങ്കുശോഽസ്ത്രീ സൃണിർദ്വയോഃ.

തോത്രം വേണുകം (അ-ന-പ്ര-ഏ) ഇവ ൨-ം ആനവളറിന്റെ പേർ. ആളാനം (അ-ന-പ്ര-ഏ) ബന്ധസ്തംഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം കെട്ടുകുററിയുടെ പേർ. ശൃംഖലം (അ-ന-പ്ര-ഏ) ശൃംഖലശബ്ദം ഇവിടെ നപുംസകമായിട്ടാണു പറകപ്പെട്ടതു്, എങ്കിലും ത്രിലിംഗമാകുന്നു എന്നു അറിഞ്ഞുകൊൾക. അന്ദുകഃ (അ-പു-പ്ര-ഏ) അന്ദുകാ എന്നു് ആകാരാന്തമായിട്ടും പാഠമുണ്ടു്. അന്ദുകഃ എന്നുമാം. അന്തികാസ്ത്ര്യന്തകോനസ്യാദന്ദുകശ്ചതഥാന്ദുകഃ പുംസിസ്ത്രീയാഞ്ചസ്ത്ര്യന്ദൂന്നിഗളശൃംഖലംത്രിഷു എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകകൊണ്ടു മേൽപറഞ്ഞ പക്ഷങ്ങൾ ഒക്കെയും ഗ്രാഹ്യങ്ങളാകുന്നു എന്നറിഞ്ഞുകൊൾക. നിഗളഃ (അ-പു-പ്ര-ഏ) അസ്ത്രീ എന്നു പറകയാൽ നപുംസകമായിട്ടുമാമെന്നു അറിഞ്ഞുകൊൾക. ഇവ ൩-ം ആനച്ചങ്ങലയുടെ പേർ. അംകുശം (അ-പു-പ്ര-ഏ) അസ്ത്രീ എന്നാകയാൽ നപുംസകമായിട്ടുമാം. സൃണിഃ (ഇ-സ്ത്രീ പ്ര-ഏ) ദ്വയോഃ എന്നുണ്ടാകയാൽ പുല്ലിംഗമായിട്ടുമാം. എന്നറിഞ്ഞുകൊൾക. ഇവ ൨-ം ആനത്തോട്ടിയുടെ പേർ. മഹേശ്വരടീകയിൽ സൃണിഃസ്ത്രീയാമെന്ന പാഠത്തെ കാണിക്കയും, അരക്ഷമേനമവമത്യസൃണിംശിതാഗ്രമെന്നുള്ള പ്രയോഗം മാഘന്റെ പ്രമാദമാകുന്നു എന്നു പറയുകയും ചെയ്തിരിക്കുന്നു. എങ്കിലും ഈ പ്രദേശങ്ങളിൽ അനേകപുസ്തകങ്ങളിൽ സൃണിർദ്വയോഃ എന്നുതന്നെ പാഠം കാണ്കയാലും അതിനെ അനുസരിച്ചിട്ടുതന്നെ സ്ത്രീയാംകുടിലികാനസ്യാദംകുശോത്രസൃണിർദ്വയോഃ എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാലും സൃണിർദ്വയോഃ എന്നുള്ള പാഠത്തെത്തന്നെ ഇവിടെ സ്വീകരിച്ചിരിക്കുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. ഇതുകൊണ്ടു് വത്സം ശംഖം സഭേരീമുകരവൃഷസൃണീൻ എന്നുള്ള പ്രയോഗത്തിന്നും ഉപപത്തി കാണിക്കപ്പെട്ടു.

ദൂഷ്യാ കക്ഷ്യാ വരത്രാ സ്യാൽ കല്പനാ സജ്ജനാസമേ
പ്രവേണ്യാസ്തരണം വർണ്ണഃ പരിസ്തോമഃ കുഥോദ്വയോഃ.

ദൂഷ്യാ കക്ഷ്യാ വരത്രാ (ആ-സ്ത്രീ-പ്ര ഏ) ഇവ ൩-ം കച്ചക്കയറിന്റെ പേർ. കല്പനാ സജ്ജനാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ആനയെ ഏല്പെട്ടുത്തുന്നതിന്റെ പേർ. പ്രവേണീ (ഈ-സ്ത്രീ-പ്ര-ഏ) പ്രവേണിഃ എന്നു ഇകാരാന്തമായിട്ടും പ്രയോഗിക്കാം. ആസ്തരണം (അ-ന-പ്ര-ഏ) വർണ്ണഃ പരിസ്തോമഃ (അ-പു-പ്ര-ഏ) കുഥഃ (അ-പു-പ്ര-ഏ) ദ്വയോഃ എന്നുണ്ടാകയാൽ സ്ത്രീലിംഗമായിട്ടുമാമെന്നും സ്ത്രീലിംഗമായാൽ കുഥാ എന്നു രൂപമെന്നും ഗ്രഹിച്ചുകൊൾക. സ്ത്രീ പ്രവേണീകുഥം ത്രിഷു എന്നു കോശാന്തരമുണ്ടാകയാൽ നപുംസകലിംഗമായിട്ട് അതുള് എന്നുള്ള അംശത്തിങ്കൽ താൽപര്യത്തെ കല്പിക്കണമെന്നില്ല. മേൽപറഞ്ഞ ശബ്ദങ്ങൾ ൫-ം ചെമ്പാലിപ്പടത്തിന്റെ പേർ. ചെമ്പാലിപ്പടമെന്നത് ആനപ്പുറത്തു വിരിപ്പാനുള്ളതാകുന്നു എന്നും മുൻപറഞ്ഞതിൽ ഏല്പെട്ടുത്തുക എന്നത് പുറത്തുകരേറുവാൻ തക്കവിധത്തിലാക്കുക എന്നതിനോടുകൂടിയതാകുന്നു എന്നും കച്ചക്കയറ് എന്നതു നടുവിൽ കെട്ടുവാൻ ഉപയോഗമുള്ള തോൽക്കയറാകുന്നു എന്നും ഗ്രഹിച്ചുകൊൾക.

വീതന്ത്വസാരം ഹസ്ത്യശ്വം വാരീ തു ഗജബന്ധനീ
ഘോടകേ വീതിതുരഗതുരംഗാശ്വതുരംഗമാഃ

വാജിവാഹാർവ്വഗന്ധർവ്വഹയസൈന്ധവസപ്തയഃ
ആജാനേയാഃ കുലീനാസ്സ്യുർവ്വിനീതാസ്സാധുവാഹിനഃ. ൪൪

വീതം (അ-ന-പ്ര-ഏ) ബലമില്ലാത്ത ആനയുടെയും കുതിരയുടെയും പേർ. വാരീ ഗജബന്ധനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വാരിക്കുഴിയുടെ പേർ. മഹേശ്വരടീകയിൽ ഗജശാല എന്നു പ്രസിദ്ധമായിരിക്കുന്ന ഗജബന്ധനസ്ഥാനത്തിന്റെ പേർ എന്നു പറഞ്ഞിരിക്കുന്നു. പുരാതനമായ തമിഴ്ക്കത്തിൽ വാരിക്കുഴിഎന്നു ഭാഷ കാണപ്പെടുന്നു. അതിനെ അനുസരിച്ചിട്ടത്രേ മേൽപ്രകാരം വ്യാഖ്യാനിച്ചതെന്നു ഗ്രഹിച്ചുകൊൾകയും വേണം. ഘോടകഃ (അ-പു-പ്ര-ഏ) വീതിഃ (ഇ-പു-പ്ര-ഏ) പീതിഃ എന്നു പവർഗ്ഗപ്രഥമാക്ഷരാദിയായിട്ടുമാം. പീതിന്നാശ്വേ സ്ത്രീയാം പാനേ എന്നു മേദിനിയിൽ ഉണ്ട്. തുരഗഃ തുരംഗഃ അശ്വഃ തുരംഗമഃ (അ-പു-പ്ര-ഏ) വാജീ (ന-പു-പ്ര-ഏ) വാഹഃ (അ-പു-പ്ര-ഏ) അർവ്വാ (ന-പു-പ്ര-ഏ) ഗന്ധർവഃ ഹയഃ സൈന്ധവഃ (അ-പു-പ്ര-ഏ) സപ്തിഃ (ഇ-പു-പ്ര-ഏ) ഇവ

൧൩-ം കുതിരയുടെ പേർ. ആജാനേയാഃ (അ-പു-പ്ര-ബ) നല്ല കുലത്തിങ്കൽ ജനിച്ച കുതിരകളുടെ പേർ. വിനീതാഃ (അ-പു-പ്ര-ബ) പുറത്തിരുന്നാൽ വേണ്ടുംവണ്ണം നടക്കാൻ തക്കവിധത്തിൽ നടകളെ അഭ്യസിപ്പിക്കപ്പെട്ട കുതിരകളുടെ പേർ.

വനായുജാഃ പാരസീകാഃ കാംബോജാ ബാല്ഹികാ ഹയാഃ
യയുരശ്വോശ്വമേധീയോ ജവനസ്തു ജവാധികഃ. ൪൫

വനായുജാഃ (അ-പു-പ്ര-ബ) വനായുദേശത്തിങ്കൽ ജനിച്ച കുതിരകളുടെ പേർ. പാരസീകാഃ (അ-പു-പ്ര-ബ) പാരസീകദേശത്തിങ്കൽ ജനിച്ച കുതിരകളുടെ പേർ. കാംബോജാഃ (അ-പു-പ്ര-ബ) കംബോജദേശത്തിങ്കൽ ജനിച്ച കുതിരകളുടെ പേർ. ബാല്ഹികാഃ (അ-പു-പ്ര-ബ) ബാല്ഹികദേശത്തിങ്കൽ ജനിച്ച കുതിരകളുടെ പേർ. യയുഃ (ഉ-പു-പ്ര-ഏ) അശ്വമേധത്തിനായിക്കൊണ്ടുള്ള കുതിരയുടെ പേർ. ജവനഃ (അ-പു-പ്ര-ഏ) അതിവേഗമുള്ള കുതിരയുടെ പേർ.

പൃഷ്ഠ്യഃ സ്ഥൗരീ സിതഃ കർക്കോ രഥ്യോ വോഢാ രഥസ്യ യഃ
ബാലഃ കിശോരോ വാമ്യശ്വാ ബഡവാ വാഡവം ഗണേ.

പൃഷ്ഠ്യഃ (അ-പു-പ്ര-ഏ) സ്ഥൗരീ (ന-പു-പ്ര-ഏ) ഇവ ൨-ം ചുമടെടുക്കുന്ന കുതിരയുടെ പേർ. കർക്കഃ (അ-പു-പ്ര-ഏ) വെളുത്ത കുതിരയുടെ പേർ. രഥ്യഃ (അ-പു-പ്ര-ഏ) തേർക്കുതിരയുടെ പേർ. കിശോരഃ (അ-പു-പ്ര-ഏ) കുതിരക്കുട്ടിയുടെ പേർ. വാമീ (ഈ-സ്ത്രീ-പ്ര-ഏ) അശ്വാ ബഡവാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കുതിരപ്പിടയുടെ പേർ. വാഡവം (അ-ന-പ്ര-ഏ) കുതിരപ്പിടകളുടെ സമൂഹത്തിൻെറ പേർ.

ത്രിഷ്വാശ്വീനം യദശ്വേന ദിനേനൈകേന ഗമ്യതേ
കശ്യം തു മധ്യമശ്വാനാം ഹേഷാ ഹ്രേഷാ ച നിസ്വനഃ.

ആശ്വീനം (അ-ന-പ്ര-ഏ) ത്രിഷു എന്നുണ്ടാകകൊണ്ടു പുല്ലിംഗമായിട്ടും സ്ത്രീലിംഗമായിട്ടുമാമെന്നും അറിഞ്ഞുകൊൾക. കുതിരയാൽ ഒരുദിവസംകൊണ്ടു നടക്കപ്പെടുന്ന വഴിയുടെ പേർ. കശ്യം (അ-ന-പ്ര-ഏ) കുതിരയുടെ മധ്യപ്രദേശത്തിൻെറ പേർ. ഹേഷം ഹ്രേഷാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കുതിരയുടെ ശബ്ദത്തിൻെറ പേർ.

നിഗാളസ്തു ഗളോദ്ദേശോ വൃന്ദേ ത്വശ്വീയമാശ്വവത്
ആസ്കന്ദിതം ധൗരിതകം രേചിതം വല്ഗിതം പ്ലുതം.
ഗതയോമൂഃ പഞ്ച ധാരാ ഘോണാ തു പ്രോഥമസ്ത്രിയാം
കവികാ തു ഖലീനോऽസ്ത്രീ ശഫം ക്ലീബേ ഖുരഃ പുമാൻ.

നിഗാലഃ (അ-പു-പ്ര-ഏ) കുതിരയുടെ കഴുത്തിന്റെ സന്ധിയുടെ പേർ. മേലേസന്ധിയുടെ പേർ എന്നു തമിഴ്ക്കത്തിലും ഗളജത്രുസന്ധിയുടെ പേരെന്നു മഹേശ്വരടീകയിലും പറയപ്പെട്ടിരിക്കുന്നു. അശ്വീയം ആശ്വം (അ-ന-പ്ര-ഏ) ഇവ ൨-ം അശ്വസമൂഹത്തിന്റെ പേർ. ആസ്കന്ദിതം (അ-ന-പ്ര-ഏ) വേഗശക്തിഹേതുവായിട്ടു ശബ്ദത്തെ കേൾക്കാതെയും പുരോഗതവസ്തുക്കളെ കാണാതെയുമാകത്തക്ക വിധത്തിലുള്ള കുതിരയുടെ നടയുടെ പേർ. ധൗരിതകം (അ-ന-പ്ര-ഏ) ചാതുൎയ്യത്തോടുകൂടിയതായ നേരെയുള്ള നടയുടെ പേർ. രേചിതം (അ-ന-പ്ര-ഏ) വളരെ പതുക്കെയും വളരെ വേഗത്തിലുമല്ലാതെ വട്ടത്തിലുള്ള നടയുടെ പേർ. വല്ഗിതം (അ-ന-പ്ര-ഏ) ദേഹത്തിന്റെ പൂൎവ്വഭാഗമുയൎത്തി വെടിപ്പുകുറഞ്ഞ സ്ഥലങ്ങളിൽ കഴുത്തു നേരെ നീരാതെ നിറുത്തിയുള്ള നടയുടെ പേർ. പ്ലുതം (അ-ന-പ്ര-ഏ) ദേഹത്തിന്റെ പൂൎവ്വാപരഭാഗങ്ങളെ ക്രമേണ ഉയൎത്തിയുള്ള നടയുടെ പേർ. ഇങ്ങിനെ ആസ്കന്ദിതാദികൾക്കു മഹേശ്വരടീകാനുസാരേണ ഉള്ള അൎത്ഥമാകുന്നു. തമിഴ്ക്കത്തിൽ ആസ്കന്ദിതമെന്നതു് നാലു കാലുംപെറിച്ചു ചാടിച്ചാടിയുള്ള നടപ്പിന്റെ പേരാകുന്നു എന്നും പന്നി, കീരി, മയില്, കഴുത ഇവയുടെ നടപോലെ വേഗത്തിലുള്ളനടയ്ക്കു ധൗരിതകമെന്നു പേരാകുന്നു എന്നും അതിഭാരം വഹിച്ചു് അതിവേഗത്തിലിളകാതെ നേരെയുള്ള നടയ്ക്കു രേചിതമെന്നു പേരാകുന്നു എന്നും നായ്പാച്ചിലുപോലെയുള്ളനടയ്ക്കു വല്ഗിതമെന്നുപേരാകുന്നു എന്നും മാനിൻചാട്ടംപോലെ ഉള്ള നടയ്ക്കു പ്ലുതമെന്നു പേരാകുന്നു എന്നുമാകുന്നു. ഗതയോമൂഃപഞ്ചധാരാഃ എന്നതിന്നു മേൽപറഞ്ഞ അഞ്ചുനടകൾക്കും ധാരാ എന്നു പേരുണ്ടു് എന്നൎത്ഥമാകുന്നു. ധാരാഃ (അ-സ്ത്രീ-പ്ര-ബ) ഇങ്ങിനെ ധാരാഃ എന്നതിന്റെ അന്തലിംഗവിഭക്തികളെ ധരിച്ചുകൊൾക. ഘോണാ (അ-സ്ത്രീ പ്ര-ഏ) പ്രോഥം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഘോണാതുപ്രോഥം എന്നു അന്വയമാകുന്നു. ഘോണാ=മൂക്ക്. അശ്വത്തിന്റെമൂക്കിന്നു പ്രോഥമെന്നു പേരാകുന്നു എന്നു് അതിന്റെ സാരമാകുന്നു. കവികാ (അ സ്ത്രീ-പ്ര-ഏ) ഖലീനഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൨-ം കടിഞ്ഞാണിന്റെ പേർ. കവികാ എന്നതിന്റെ സ്ഥാനത്തു് കലികാ എന്നും പാഠമുണ്ടു്. ശഫം (അ-ന-പ്ര-ഏ) ഖുരഃ (അ-പു-പ്ര-ഏ) ഇവ ൨-ം കളമ്പിന്റെ പേർ.

പുച്ഛോസ്ത്രീ ലൂമലാംഗൂല ബാലഹസ്തശ്ച ബാലധിഃ
ത്രിഷൂപാവൃത്തലുഠിതൌ പരാവൃത്തേ മുഹുൎഭുവി· ൪൯

പുച്ഛഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ലൂമം ലാംഗൂലം (അ-ന-പ്ര-ഏ) ഇവ ൩-ം വാലിന്റെ പേർ. ബാലഹസ്തഃ (അ-പു-പ്ര-ഏ) ബാലധിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം രോമസമൂഹത്തോടുകൂടിയ പുച്ഛാഗ്രത്തിന്റെ പേർ. ഉപാവൃത്തഃ ലുഠിതഃ (അ-പു-പ്ര-ഏ) ത്രിഷു എന്നുണ്ടാകയാൽ വിശേഷ്യത്തെ അനുസരിച്ചു മൂന്നുലിംഗങ്ങളുമാം. മേല്പറഞ്ഞ ശബ്ദങ്ങൾ ൨-ം തളച്ചു തീരേണ്ടതിനായി ചലപ്രാവശ്യം നിലത്തുരുണ്ട കുതിരയുടെ പേർ.

യാനേ ചക്രിണി യുദ്ധാർത്ഥേ ശതാംഗസ്സ്യന്ദനോ രഥഃ
അസൌ പുഷ്യരഥശ്ചക്രയാനം ന സമരായ യത്. ൫൧

ശതാംഗഃ സ്യന്ദനഃ രഥഃ (അ-പു-പ്ര-ഏ) ഇവ ൩-ം യുദ്ധത്തിനായിക്കൊണ്ടുള്ളതായും ചക്രത്തോടുകൂടിയതായുമുള്ള വാഹനത്തിന്റെ പേർ. യുദ്ധത്തിനായിക്കൊണ്ടുള്ള തേരെന്നു സാരമാകുന്നു. പുഷ്യരഥഃ (അ-പു-പ്ര-ഏ) യുദ്ധത്തിനെന്നിയേ ഉത്സവാദികൾക്കുപയോഗിക്കുന്ന തേരിന്റെ പേർ. അസൌപുഷ്പരഥശ്ചക്രയാനമെന്നും പാഠമുണ്ട്.

കർണ്ണീരഥഃ പ്രവഹണം ഡയനഞ്ച സമം ത്രയം
ക്ലീബേനശ്ശകടോസ്ത്രീ സ്യാദ്ഗന്ത്രീ കംബലിവാഹ്യകം.

കർണ്ണീരഥഃ (അ-പു-പ്ര-ഏ) പ്രവഹണം ഡയനം (അ-ന-പ്ര-ഏ) ഹയനമെന്നും പാഠമുണ്ട്. ഇവ ൩-ം സ്ത്രീകൾക്കിരിക്കാൻ യോഗ്യമായ രഥവിശേഷത്തിന്റെ പേർ. കർണ്ണീരഥസ്ഥാം രഘുനാഥപത്നീം എന്ന് അഭിയുക്തപ്രയോഗവുമുണ്ട്. തമിഴ്ക്കത്തിൽ മനുഷ്യരെടുക്കുന്ന പല്ലക്കു മുതലായ വാഹനത്തിന്റെ പേർ എന്നാകുന്നു. അനഃ (സ-പു-പ്ര-ഏ) ശകടഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൨-ം വണ്ടിയുടെ പേർ. ഗന്ത്രീ (ഈ-സ്ത്രീ-പ്ര-ഏ) കാളയാൽ വലിക്കപ്പെടുന്ന വണ്ടിയുടെ പേർ. കംബലിവാഹ്യകമെന്നതിനു കംബലികളാൽ വഹിക്കപ്പെടുവാൻ യോഗ്യമെന്നർത്ഥമാകുന്നു. കംബലികൾ=കാളകൾ. വഹിക്ക=മറ്റൊരിടത്തേക്കു കൊണ്ടുപോക. തമിഴ്ക്കത്തിൽ കംബലി ബാഹ്യകമെന്നും മേൽപ്രകാരമുള്ള വണ്ടിയുടെ പേരായിട്ടുതന്നെ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ ഗന്ത്രീ എന്നുമാത്രം പേരായി ഗ്രഹിക്കപ്പെട്ടിരിക്കുന്നു. ഈ വിശേഷത്തെക്കൂടെ ഗ്രഹിച്ചുകൊൾകയും വേണം.

ശിബികാ യാപ്യയാനം സ്യാദ്ദോളാ പ്രേംഖാദികാസ്ത്രിയാം
ഉഭൌ തു ദ്വൈപവൈയാഘ്രൌ ദ്വീപിചർമ്മാവൃതേ രഥേ.

ശിബികാ (ആ-സ്ത്രീ-പ്ര-ഏ) യാപ്യയാനം (അ-ന-പ്ര-ഏ) ഇവ ൨-ം മഞ്ചാലത്തിന്റെ പേർ. ദോളാ പ്രേംഖാ (ആ-സ്ത്രീ-പ്ര-ഏ) ആദിശബ്ദമുണ്ടാകയാൽ അന്ദോളാ ഇത്യാദികളെ ഗ്രഹിച്ചുകൊൾക. ദോളാപ്രേംഖാദികളും അന്ദോളത്തിന്റെ നാമങ്ങളാകുന്നു എന്നു് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ഈ പറഞ്ഞതു തമിഴ്ക്കത്തിനെ അനുസരിച്ചിട്ടാകുന്നു. മഹേശ്വരടീകയിൽ ശിബികാ എന്നതു പല്ലക്കിന്റെയും ദോളാ, പ്രേംഖാ ഇവ ൨-ം ഡോലിയുടെയും നാമങ്ങളായി പറകപ്പെട്ടിരിക്കുന്നു. ടവൎഗ്ഗതൃതീയാക്ഷരാദിയായ പാഠവും കൊള്ളാമെന്നു ശങ്കിക്കുകയും വേണ്ട. ദകാരാദിയായിട്ടുതന്നെ പഠിച്ചുകൊൾകയും വേണം. ഡകാരാദിയായ പാഠം നിൎമ്മൂലമാകുന്നു എന്നും ഗ്രഹിച്ചുകൊൾക. ദ്വൈപഃ വൈയാഘ്രഃ (അ-പു-പ്ര-ഏ) ഇവ ൨-ം പുലിത്തോലുകൊണ്ടു മൂടപ്പെട്ട തേരിന്റെ പേർ.

പാണ്ഡുകംബലസംവീതസ്സ്യന്ദനഃ പാണ്ഡുകംബലീ
രഥേ കാംബലവാസ്ത്രാദ്യാഃ കംബലാദിഭിരാവൃതേ. ൫൪

പാണ്ഡുകംബലി (ന-പു-പ്ര-ഏ) വെള്ളക്കമ്പിളികൊണ്ടു മൂടപ്പെട്ട തേരിന്റെ പേർ. കാംബലഃ (അ-പു-പ്ര-ഏ) കമ്പിളികൊണ്ടുമൂടപ്പെട്ട തേരിന്റെ പേർ. വാസ്ത്രഃ (അ-പു-പ്ര-ഏ) വസ്ത്രംകൊണ്ടു മൂടപ്പെട്ടതേരിന്റെ പേർ. ആദ്യശബ്ദംകൊണ്ടു ദൗകൂലഃ ഇത്യാദികളെ ഗ്രഹിച്ചുകൊൾക. ദൗകൂലഃ എന്നതു വെള്ളപ്പട്ടുകൊണ്ടു മൂടപ്പെട്ടതേരിന്റെ പേരാകുന്നു.

ത്രിഷു ദ്വൈപാദയോ രഥ്യാ രഥകഡ്യാ രഥവ്രജേ.
ധൂഃ സ്ത്രീ ക്ലീബേ യാനമുഖം സ്യാദ്രഥാംഗമവസ്കരഃ. ൫൫

ത്രിഷു ദ്വൈപാദയഃ എന്നതിനു ദ്വൈപ വൈയാഘ്ര ഇത്യാദി ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നൎത്ഥമാകുന്നു. രഥ്യാ രഥകഡ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തേർക്കൂട്ടത്തിന്റെ പേർ. ധൂഃ (രേഫ-സ്ത്രീ-പ്ര-ഏ) യാനമുഖം (അ-ന-പ്ര-ഏ) ഇവ ൨-ം തേർമുതലായവാഹനങ്ങളുടെ അഗ്രഭാഗത്തിന്റെ പേർ. രഥാംഗം (അ-ന-പ്ര-ഏ) അവസ്കരം (അ-പു-പ്ര-ഏ) ഇവ ൨-ം തേരിന്റെ അവയവത്തിന്റെ പേർ.

ചക്രം രഥാംഗം തസ്യാന്തേ നേമിഃ സ്ത്രീ സ്യാൽ പ്രധിഃ പുമാൻ.
പിണ്ഡികാ നാഭിരക്ഷാഗ്രകീലകേ തു ദ്വയോരണിഃ. ൫൬

ചക്രം രഥാംഗം (അ-ന-പ്ര-ഏ) ഇവ ൨-ം തേരിന്റെ അവയവമായ ചക്രത്തിന്റെ പേർ. നേമിഃ (ഇ-സ്ത്രീ-പ്ര-ഏ) നേ

മി എന്നു ഈകാരാന്തമായിട്ടുമാം. പ്രധിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം ചക്രങ്ങളുടെ അവസാനഭാഗത്തിന്റെ പേർ. ഉരുളുന്ന സമയം മണ്ണിൽ സ്പർശിക്കുന്ന ഭാഗത്തിന്റെ പേർ എന്നു ഗ്രഹിച്ചുകൊൾക. പിണ്ഡികാ (ആ-സ്ത്രീ-പ്ര-ഏ) നാഭിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചക്രക്കൂടത്തിന്റെ പേർ. അക്ഷാഗ്രകീലകം (അ-ന-പ്ര-ഏ) അണിഃ (ഇ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. ഇവ ൨-ം ചക്രങ്ങളുടെ നാഭിസ്ഥാനങ്ങളിലുള്ള സുഷിരങ്ങളിൽ കോക്കുന്ന മരത്തിന്റെ അഗ്രങ്ങളിലുള്ള ആണിയുടെ പേർ.

രഥഗുപ്തിർവ്വരൂഥോ നാ കൂബരസ്തു യുഗന്ധരഃ
അനുകർഷോ ദാർവ്വധസ്ഥഃ പ്രാസംഗോ നാ യുഗാദ്യുഗഃ.

രഥഗുപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) വരൂഥഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശത്രുക്കളാൽ പ്രയോഗിക്കപ്പെടുന്ന ആയുധങ്ങൾ ശരീരത്തിങ്കൽ കൊള്ളാതെ ഇരിപ്പാൻവേണ്ടി തേരിൽ ഇരിക്കുന്നവരുടെ ശരീരത്തിനു മറവായി വരുംവിധത്തിൽ ഇരുമ്പു മുതലായതുകൊണ്ടുണ്ടാക്കപ്പെട്ട ആച്ഛാദനസാധനത്തിന്റെ പേർ. കൂബരഃ യുഗന്ധരഃ (അ-പു-പ്ര-ഏ) ഇവ ൨-ം നുകംകെട്ടുന്ന തണ്ടിന്റെ പേർ. അനുകർഷഃ (അ-പു-പ്ര-ഏ) തേരിന്റെ അടിപ്പലകയുടെ പേർ. അനുകർഷാനാക്ഷതലദാരു എന്നു കോശാന്തരമുണ്ടാകയാൽ അനുകർഷാ എന്നു നകാരാന്തമായിട്ടുമാം. പ്രാസംഗഃ (അ-പു-പ്ര-ഏ) യുഗാദ്യുഗഃ (അ-പു-പ്ര-ഏ) പക്ഷാന്തരം യുഗാൽ (ത-പു-പ്ര-ഏ) യുഗഃ (അ-പു-പ്ര-ഏ) പ്രാസംഗമെന്നതു് യുഗാദ്യുഗമാകുന്നു എന്നു് ആദ്യപക്ഷത്തിങ്കലേ അർത്ഥം. യുഗാദ്യുഗം=യുഗാത്തുകളുടെ യുഗം. യുഗാത്തുകൾ=യുഗംകൊണ്ടു് അതിക്കുന്നവ. യുഗം=നുകം. അതിക്ക=നടക്കുക. നുകംവച്ചു നടത്തുന്ന തേർ, കുതിര മുതലായതുകൾക്കു വയ്ക്കുന്ന നുകത്തിന്റെ പേർ. പക്ഷാന്തരത്തിങ്കൽ പ്രാസംഗമെന്നതു് ഒരു നുകത്തിങ്കൽനിന്നു് അന്യമായ നുകമെന്നർത്ഥമാകുന്നു. നുകത്തിന്മേൽ വച്ചുകെട്ടുന്ന നുകമെന്നു് അതിന്റെ അഭിപ്രായമാകുന്നു.

സർവ്വം സ്യാദ്വാഹനം യാനം യുഗ്യം പത്രഞ്ച ധോരണം
പരംപരാവാഹനം യത്തദ്വൈനീതകമസ്ത്രിയാം. ൫൪

യാനം യുഗ്യം പത്രം ധോരണം (അ-ന-പ്ര-ഏ) ഇവ ൫-ം ആന കുതിര മുതലായ വാഹനങ്ങളുടെ പേരു് എന്നു മഹേശടീകയിൽ പറഞ്ഞിരിക്കുന്നു. തമിഴ്ക്കത്തിൽ എല്ലാ വാഹനത്തിനും കൂടി ഒന്നായ പേരു് യാനം ക്ലീ അ ആകെ (൧) ആന, കുതിര, തേർ മുതലായവയെല്ലാം യാനം. ഇതിൽ കെട്ടുന്ന കാള മു

തലായതിന്റെ പേര. യുഗ്യം ക്ലീ അ പത്രം ക്ലീ ദ്വാ ധോരണം ക്ലീ അ ഇങ്ങിനെയും കാണുന്നു. പരംപരാവാഹനം വൈനീതകം (അ-ന-പ്ര-ഏ) ഇവ ൨-ം പുരുഷപരംപരയാൽ വഹിക്കപ്പെട്ടുന്നതായ ശിബികാദിയുടെ പേര് എന്നു മഹേശ്വരടീകാഭിപ്രായമാകുന്നു. തമിഴ്‌ക്ഷത്തിൽ സ്വന്തമല്ലാത്ത വാഹനത്തിന്റെ പേർ എന്നുകാണുന്നു. വിനീതകമെന്നുമാം. ത്രിസ്ത്രീയാമെന്നുണ്ടാകയാൽ വൈനീതകഃ എന്നും വിനീതകഃ എന്നും പ്രയോഗിക്കാമെന്ന് ദ്വറിഞ്ഞുകൊൾക.

ആധോരണാ ഹസ്തിപകാ ഹസ്ത്യാരോഹാ നിഷാദിനഃ
നിയന്താ പ്രാജിതാ യന്താ സൂതഃ ക്ഷത്താ ച സാരഥിഃ.

സവ്യേഷ്ടദക്ഷിണസ്ഥൌ ച സംജ്ഞാ രഥകുടുംബിനഃ
രഥിനഃസ്യന്ദനാരോഹാ അശ്വാരോഹാസ്തുസാദിനഃ. ൬൨

ആധോരണാഃ ഹസ്തിപകാഃ ഹസ്ത്യാരോഹാഃ (അ-പു-പ്ര-ബ) നിഷാദിനഃ (ന-പു-പ്ര-ഏ) ഇവ ൪-ം ആനപ്പാപ്പാന്റെ പേർ ബഹുത്വമുണ്ടെങ്കിൽ ബഹുവചനാന്തമായി പ്രയോഗിച്ചുകൊൾക. ആധോരണാ എന്നാമെന്നു മഹേശ്വരടീകയിൽ കാണുമാറുണ്ട്. നിയന്താ പ്രാജിതാ യന്താ (ഋ-പു-പ്ര-ഏ) സൂതഃ (അ-പു-പ്ര-ഏ) ക്ഷത്താ (ഋ-പു-പ്ര-ഏ) സാരഥിഃ (ഇ-പു-പ്ര-ഏ) സവ്യേഷ്ടഃ ദക്ഷിണസ്ഥഃ (അ-പു-പ്ര-ഏ) ഇവ ൮-ം തേർതെളിക്കുന്നവന്റെ പേർ. പ്രാജിതാ എന്നു പവൎഗ്ഗാദ്യാക്ഷരാദിയായിട്ടും കുടുംബിനഃ എന്നുടവൎഗ്ഗപ്രഥമാക്ഷരയുക്തമായിരിക്കുന്ന ദ്വിതീയാക്ഷരത്തോടുകൂടിയതായിട്ടും പഠിച്ചുകൊൾക. സവ്യേഷ്ഠാ എന്നതു ഋകാരാന്തമാകുന്നു എന്നു ചിലർ പറയുന്നു. രഥിനഃ (ന-പു-പ്ര-ബ) സ്യന്ദനാരോഹാഃ (അ-പു-പ്ര-ബ) ഇവ ൨-ം തേരാളിയുടെ പേർ. ബഹുത്വമുണ്ടെങ്കിലല്ലാതെ ബഹുവചനാന്തമായി വരികയുമില്ല. അശ്വാരോഹാഃ (അ-പു-പ്ര-ബ) സാദിനഃ (ന-പു-പ്ര-ബ) ഇവ ൨-ം കുതിരക്കാരുടെ പേർ.

ഭടാ യോധാശ്ച യോദ്ധാരസ്സേനാരക്ഷാസ്തു സൈനികാഃ
സേനായാം സമവേതാ യേ സൈന്യാസ്തേ സൈനികാശ്ചതേ.

ഭടാഃ യോധാഃ (അ-പു-പ്ര-ബ) യോദ്ധാരഃ (ഋ-പു-പ്ര-ബ) ഇവ ൩-ം യുദ്ധം ചെയ്യുന്നവരുടെ പേർ. പടജനങ്ങളെന്നു ഭാഷ. സേനാരക്ഷാഃ സൈനികഃ (അ-പു-പ്ര-ബ) ഇവ ൨-ം പടജനങ്ങളെ രക്ഷിക്കുന്നവരുടെ പേർ. സൈന്യാഃ സൈനികാഃ (അ-പു-പ്ര-ബ) ഇവ ൨-ം സേനയിൽ ചേൎന്നവരുടെ പേർ.

ബലിനോ യേ സഹസ്രേണ സാഹസ്രാ സ്തേ സഹസ്രിണഃ
പരിധിസ്ഥഃ പരിചരസ്സേനാനീൎവ്വാഹിനീപതിഃ. ൬൨.

സാഹസ്രഃ (അ-പു-പ്ര-ബ) സഹസ്രിണഃ (ന-പു-പ്ര-ബ) ഇവ ൨-ം ആയിരം ഭടന്മാരെക്കൊണ്ടു ബലവാന്മാരായവരുടെ പേർ. പരിധിസ്ഥഃ പരിചരഃ (അ-പു-പ്ര-ഏ) ഇവ ൨-ം സേനയുടെ ചുറ്റും നടക്കുന്നവന്റെ പേർ. സേനാനീഃ(ഈ-പു-പ്ര-ഏ) വാഹിനീപതിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം പടനായകന്റെ പേർ.

കഞ്ചുകോ വാരബാണോസ്ത്രീ യത്തു മദ്ധ്യേ സകഞ്ചുകാഃ
ബധ്നന്തി തത് സാരസനമധികാംഗമഥോശീൎഷകം. ൬൩.

ശീൎഷണ്യഞ്ച ശിരസ്ത്രേഥ തനുത്രം വൎമ്മ ദംസനം
ഉരച്ഛദഃ കംകടകോ ജഗരഃ കവചോസ്ത്രിയാം. ൬൪.

കഞ്ചുകഃ വാരബാണഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുപ്പായത്തിന്റെപേർ. അസ്ത്രീ എന്നുണ്ടാകയാൽ വാരബാണമെന്നു നപുംസകലിംഗമായിട്ടുമാം. വാരവാണശബ്ദത്തിന്റെ സ്ഥാനത്തു് വാരബാണശബ്ദവും ബാരവാണശബ്ദവുമാം. സാരസനം അധികാംഗം (അ-ന-പ്ര-ഏ) ഇവ ൨-ം കുപ്പായമിട്ടവരാൽ ഉറപ്പിനുവേണ്ടിമദ്ധ്യത്തിൽ കെട്ടപ്പെടുന്നതിന്റെ പേർ. അധിജാംഗഃ എന്നും ചിലെടത്തു പാഠമുണ്ടെന്നും ധരിച്ചുകൊൾക. ശീൎഷകം ശീൎഷണ്യം ശിരസ്ത്രം (അ-ന-പ്ര-ഏ) ഇവ ൩-ം തൊപ്പിയുടെ പേർ. തനുത്രം (അ-ന-പ്ര-ഏ) വൎമ്മ (ന-ന-പ്ര-ഏ) ദംസനം (അ-ന-പ്ര-ഏ) ഉരച്ഛദഃ കംകടകഃ ജഗരഃ (അ-പു-പ്ര-ഏ) മഹേശ്വരടീകയിൽ ജാഗരഃ എന്നുമാമെന്നു പറഞ്ഞിരിക്കുന്നു. കവചഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൭-ം ചട്ടയുടെപേർ.

ആമുക്തഃ പ്രതിമുക്തശ്ച പിനദ്ധശ്ചാപിനദ്ധവത്
സന്നദ്ധോ വൎമ്മിതസ്സജ്ജോ ദംസിതോ വ്യൂഢകംകടഃ. ൬൫.

ആമുക്തഃ പ്രതിമുക്തഃ പിനദ്ധഃ അപിനദ്ധഃ സന്നദ്ധഃ വൎമ്മിതഃ സജ്ജഃ ദംസിതഃ വ്യൂഢകംകടഃ (അ-പു-പ്ര-ഏ) ഇവ ൯-ം ചട്ടയിട്ടവന്റെ പേർ.

ത്രിഷ്വാമുക്താദയോ വൎമ്മഭൃതാം കാവചികം ഗണേ
പദാതിപത്തിപദഗപാദാതികപദാജയഃ. ൬൬.

പദ്ഗശ്ച പദികശ്ചാഥ പാദാതം പത്തിസംഹതിഃ
ശസ്ത്രാജീവേ കാണ്ഡപൃഷ്ഠായുധീയായുധികാസ്സമാഃ. ൬൭.

ത്രിഷ്വാമുക്താദയഃ എന്നതിന്ന് ആമുക്താദി ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്ന് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. കാവചികം (അ-ന-പ്ര-ഏ) ചട്ടയിട്ടവരുടെ സമൂഹത്തിന്റെ പേർ. പദാതിഃ പത്തിഃ (ഇ-പു-പ്ര-ഏ) പദഗഃ പാദാതികഃ (അ-പു-പ്ര-ഏ) പാദാതികശബ്ദത്തിങ്കലെ ക എന്ന പ്രത്യയം സ്വാൎത്ഥികമാകയാലും അതിന്നു വികല്പമുണ്ടാകയാലും പാദാതി എന്നുമാം. പദാജിഃ (ഇ-പു-പ്ര-ഏ) പദ്ഗഃ പദികഃ (അ-പു-പ്ര-ഏ) ഇവ ൭-ം കാലാളുകളുടെ പേർ. പാദാതം (അ-ന-പ്ര-ഏ) പത്തിസംഹതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കാലാൾക്കൂട്ടത്തിന്റെ പേർ. ശസ്ത്രാജീവഃ കാണ്ഡപൃഷ്ഠഃ ആയുധീയഃ ആയുധികഃ (അ-പു-പ്ര-ഏ) ഇവ ൪-ം ആയുധംകൊണ്ടുപജീവിക്കുന്നവന്റെ പേർ.

കൃതഹസ്തസ്സുപ്രയോഗവിശിഖഃ കൃതപുംഖവൽ
അപരാദ്ധപൃഷൽകോऽസൌ ലക്ഷ്യാദ്യശ്ച്യുതസായകഃ.

കൃതഹസ്തഃ സുപ്രയോഗവിശിഖഃ കൃതപുംഖഃ (അ-പു-പ്ര-ഏ) ഇവ ൩-ം ശരപ്രയോഗത്തിങ്കൽ സാമൎത്ഥ്യമുള്ളവന്റെ പേർ. ചിലർ കൃതഹസ്തസ്സുപ്രയോഗോ വിശിഖേ കൃതപുംഖവൽ എന്നു പഠിക്കുന്നു. ആ പക്ഷത്തിൽ കൃതഹസ്തഃ കൃതപുംഖഃ ഇവ ൨-ം വിശിഖത്തിങ്കൽ സുപ്രയോഗനായവന്റെ പേർ എന്നൎത്ഥമാകുന്നു. വിശിഖം=ശരം. സുപ്രയോഗൻ=ശോഭനമായിരിക്കുന്ന പ്രയോഗത്തോടുകൂടിയവൻ. അപരാദ്ധപൃഷൽകഃ (അ-പു-പ്ര-ഏ) യാവനൊരുത്തനാൽ പ്രയോഗിക്കപ്പെട്ട ശരം ലക്ഷ്യത്തിങ്കൽ സ്പൎശിക്കാതെ വീണുവോ അവന്റെ പേർ.

ധന്വീ ധനുഷ്മാൻ ധാനുഷ്കോ നിഷംഗ്യസ്ത്രീ ധനുൎദ്ധരഃ
സ്യാൽ കാണ്ഡവാംസ്തു കാണ്ഡീരശ്ശാക്തീകശ്ശക്തിഹേതികഃ.
യാഷ്ടീകപാരശ്വധികൌ യഷ്ടിസ്വധിതിഹേതികൌ
നൈസ്ത്രിംശികോऽസിഹേതിസ്സ്യാൽ സമൌ പ്രാസിക കൌന്തികൌ.

ധന്വീ (ന-പു-പ്ര-ഏ) ധനുഷ്മാൻ (ത-പു-പ്ര-ഏ) ധാനുഷ്കഃ (അ-പു-പ്ര-ഏ) നിഷംഗീ അസ്ത്രി (ന-പു-പ്ര-ഏ) ധനുൎദ്ധരഃ (അ-പു-പ്ര-ഏ) ഇവ ൬-ം വില്ലാളിയുടെ പേർ. കാണ്ഡവാൻ (ത-പു-പ്ര-ഏ) കാണ്ഡീരഃ (അ-പു-പ്ര-ഏ) ഇവ ൨-ം അമ്പുകാരന്റെ പേർ. ശാക്തീകഃ ശക്തിഹേതികഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശക്തിയാകുന്ന ആയുധത്തോടുകൂടിയവന്റെ പേർ. ശക്തി=വേല്. യാഷ്ടീകഃ (അ-പു-പ്ര-ഏ) യഷ്ടിയാകുന്ന ആയുധത്തോടുകൂടിയവന്റെ പേർ. ഈട്ടിക്കാരന്റെ പേർ എന്നൊരു ഭാഷ കാണുന്നതു്. പാരശ്വധികഃ (അ-പു-പ്ര-ഏ) വെണ്മ

ഴുവാകുന്ന ആയുധത്തോടുകൂടിയവന്റെ പേർ. നൈസ്ത്രിംശികഃ (അ-പു-പ്ര-ഏ) അസിഹേതിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം വാളാകുന്ന ആയുധത്തോടുകൂടിയവന്റെ പേർ. പ്രാസികഃ കൌന്തികഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുന്തമാകുന്ന ആയുധത്തോടുകൂടിയവന്റെ പേർ.

ചർമ്മീ ഫലകപാണിസ്സ്യാൽ പതാകീ വൈജയന്തികഃ
അനുപ്ലവശ്ശാനുചരസ്സഹായോƒഭിചരസ്സമാഃ. ൭൧

ചർമ്മീ (ന-പു-പ്ര-ഏ) ഫലകപാണിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം വാൾപരിശക്കാരന്റെ പേർ. പതാകീ (ന-പു-പ്ര-ഏ) വൈജയന്തികഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൊടിക്കൂറക്കാരന്റെ പേർ. അനുപ്ലവഃ അനുചരഃ സഹായഃ അഭിചരഃ (അ-പു-പ്ര-ഏ) ഇവ ൪-ം സഹായക്കാരന്റെ പേർ. അനുപ്ലവസ്സഹായോƒനുചരശ്ചാഭിചരസ്സമാഃ എന്നും പാഠമുണ്ടു്.

പുരോഗാഗ്രേസരഃപ്രഷ്ഠാഗ്രതസ്സരപുരസ്സരാഃ
പുരോഗമഃ പുരോഗാമീ മന്ദഗാമീ തു മന്ഥരഃ. ൭൨

പുരോഗഃ അഗ്രേസരഃ പ്രഷ്ഠഃ അഗ്രതസ്സരഃ പുരസ്സരഃ പുരോഗമഃ (അ-പു-പ്ര-ഏ) പുരോഗാമീ (ന-പു-പ്ര-ഏ) ഇവ ൭-ം മുന്നിൽനടക്കുന്നവന്റെ പേർ. അഗ്രേസര എന്നതിന്റെ സ്ഥാനത്തു് അഗ്രസര എന്നുമാം. മന്ദഗാമീ (ന-പു-പ്ര-ഏ) മന്ഥരഃ (അ-പു-പ്ര-ഏ) ഇവ ൨-ം പതുക്കെ നടക്കുന്നവന്റെ പേർ.

ജംഘാലോƒതിജവസ്തുല്യൌ ജംഘാകരികജാംഘികൌ
തരസ്വീ ത്വരിതോ വേഗീ പ്രജവീ ജവനോ ജവഃ. ൭൩

ജംഘാലഃ അതിജവഃ (അ-പു-പ്ര-ഏ) ഇവ ൨-ം വേഗം നടക്കുന്നവന്റെ പേർ. ജംഘാകരികഃ ജാംഘികഃ (അ-പു-പ്ര-ഏ) ഇവ ൨-ം ജംഘാബലംകൊണ്ടു ജീവിക്കുന്നവന്റെ പേർ. മേൽപറഞ്ഞവ ൪-ം വേഗം നടക്കുന്നവന്റെപേർ എന്നും ഒരു പക്ഷമുണ്ടു്. ജംഘിലോƒതിജവസ്തുല്യൌ എന്നും പാഠമുണ്ടു്. അപ്രകാരമായാൽ ജംഘാലഃ എന്നതിന്റെ സ്ഥാനത്തു ജംഘിലഃ എന്നാക്കിക്കൊൾകയും വേണം. തരസ്വീ (ന-പു-പ്ര-ഏ) ത്വരിതഃ (അ-പു-പ്ര-ഏ) വേഗീ പ്രജവീ (ന-പു-പ്ര-ഏ) ജവനഃ ജവഃ (അ-പു-പ്ര-ഏ) ഇവ ൬-ം വേഗമുള്ളവന്റെ പേർ.

ജയ്യോ യശ്ശക്യതേ ജേതും ജേയോ ജേതവ്യമാത്രകേ
ജൈത്രസ്തു ജേതാ യോ ഗച്ഛത്യലം വിദ്വിഷതഃ പ്രതി. ൭൪
സോƒഭ്യമിത്ര്യോƒഭ്യമിത്രീണോƒപ്യഭ്യമിത്രീയ ഇത്യപി
ഊർജ്ജസ്വലസ്സ്യാദൂർജ്ജസ്വീ യ ഊർജ്ജാതിശയാന്വിതഃ. ൭൫

ജയ്യഃ (അ-പു-പ്ര-ഏ) ജയിപ്പാൻ കഴിയപ്പെട്ടുന്നവൻെറ പേർ. ജേയഃ (അ-പു-പ്ര-ഏ) ജയിക്കപ്പെട്ടുവാൻ യോഗ്യൻെറ പേർ. ജൈത്രഃ (അ-പു-പ്ര-ഏ) ജേതാ (ഋ-പു-പ്ര-ഏ) ഇവ ൨-ം ജയിക്കുന്നവൻെറ പേർ. അഭ്യമിത്ര്യഃ അഭ്യമിത്രീയഃ അഭ്യമിത്രീണഃ (അ-പു-പ്ര-ഏ) ഇവ ൩-ം യാവനൊരുത്തൻ ശത്രുക്കളെ കുറിച്ചു യുദ്ധത്തിന്നായിക്കൊണ്ടു നേരിട്ടുചെല്ലുന്നുവോ അവൻെറ പേർ. ഊർജ്ജസ്വലഃ (അ-പു-പ്ര-ഏ) ഊർജ്ജസ്വീ (ന-പു-പ്ര-ഏ) ഇവ ൨-ം ബലവാനായിരിക്കുന്നവൻെറ പേർ. ഊർജ്ജോടതിശയാന്വിതഃ എന്നും പാഠമുണ്ടു്. ആ പക്ഷത്തിൽ ഊർജ്ജസ്സിൻെറ അതിശയത്തോടുകൂടിയവനെന്നും ഊർജ്ജസ്സ്ബലമെന്നും ധരിച്ചുകൊൾക. ഊർജ്ജാതിശയാന്വിതഃ എന്നായാൽ ഊർജ്ജത്തിൻെറ അതിശയമെന്നും ഊർജ്ജം ബലമെന്നും ധരിച്ചുകൊൾക. ഊർജ്ജമെന്നു അകാരാന്തമായിട്ടും ഊർജ്ജഃ എന്നു സകാരാന്തമായിട്ടും രണ്ടുപ്രകാരേണ ശബ്ദമുണ്ടാകയാൽ രണ്ടുപാഠവും യുക്തംതന്നെ എങ്കിലും ഉർജ്ജാതിശയാന്വിതഃ എന്നുള്ള പാഠം ഏററവും നല്ലതാകുന്നു എന്നു് ഞാൻ വിചാരിക്കുന്നു.

സ്യാദുരസ്വാനുരസിലോ രഥിരോ രഥികോ രഥീ
കാമംഗമ്യനുഗാമീനാഽത്യന്തീനസ്തഥാഭൃശം. ൭൩

ഉരസ്വാൻ (ത-പു-പ്ര-ഏ) ഉരസിലഃ (അ-പു-പ്ര-ഏ) ഇവ ൨-ം പരന്ന മാറിടത്തോടുകൂടിയവൻെറ പേർ. രഥിരഃ രഥികഃ (അ-പു-പ്ര-ഏ) രഥീ (ന-പു-പ്ര-ഏ) ഇവ ൩-ം രഥസ്വാമിയുടെ പേർ. രഥസ്വാമി=തേരിൻെറ ഉടമസ്ഥൻ. അനുഗാമീനഃ (അ-പു-പ്ര-ഏ) യഥേച്ഛമാകുംവണ്ണം ഗമിക്കുന്നവൻെറ പേർ. അത്യന്തീനഃ (അ-പു-പ്ര-ഏ) ഏററം നടക്കുന്നവൻെറ പേർ.

ശൂരോ വീരശ്ച വിക്രാന്തോ ജേതാ ജിഷ്ണുശ്ച ജിത്വരഃ
സാംയുഗീനോ രണേ സാധുശ്ശസ്ത്രാജീവാദയസ്ത്രിഷു. ൭൪

ശൂരഃ വീരഃ വിക്രാന്തഃ (അ-പു-പ്ര-ഏ) ഇവ ൩-ം പരാക്രമിയുടെ പേർ. ജേതാ (ഋ-പു-പ്ര-ഏ) ജിഷ്ണുഃ (ഉ-പു-പ്ര-ഏ) ജിത്വരഃ (അ-പു-പ്ര-ഏ) ഇവ ൩-ം ജയശീലൻെറ പേർ. സാംയുഗീനഃ (അ-പു-പ്ര-ഏ) യുദ്ധസമർത്ഥൻെറ പേർ. ശസ്ത്രാജീവാദയസ്ത്രിഷു എന്നതിന്നു് ശസ്ത്രാജീവഃ എന്നതുടങ്ങി സാംയുഗീനഃ എന്നതുവരെ ഉള്ള ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നർത്ഥമാകുന്നു.

ധ്വജിനീ വാഹിനീ സേനാ പൃതനാനീകിനീ ചമൂഃ
വരൂഥിനീ ബലം സൈന്യം ചക്രഞ്ചാനീകമസ്ത്രിയാം. ൭൫

ഫല്ല

ധ്വജിനീ വാഹിനീ (ഈ-സ്ത്രീ-പ്ര-ഏ) സേനാ പൃതനാ (ആ-സ്ത്രീ-പ്ര-ഏ) അനീകിനീ (ഈ-സ്ത്രീ-പ്ര-ഏ) ചമൂഃ (ഊ-സ്ത്രീ-പ്ര-ഏ) വരൂഥിനീ (ഈ-സ്ത്രീ-പ്ര-ഏ) ബലം സൈന്യം ചക്രം (അ-ന-പ്ര-ഏ) അനീകം (അ-ന പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൧൧-ം സേനയുടെ പേർ.

വ്യൂഹസ്തു ബലവിന്യാസോ ഭേദാദണ്ഡാദയോയുധി
പ്രത്യാസാരോ വ്യൂഹപാൎഷ്ണിസ്സൈന്യപൃഷ്ഠേ പതിഗ്രഹഃ

വ്യൂഹഃ (അ-പു-പ്ര-ഏ) ബലവിന്യാസത്തിന്റെ പേർ. ബലവിന്യാസം=ബലത്തിന്റെ വിന്യാസം. ബലം=സൈന്യം വിന്യാസം=വേണ്ടുംപ്രകാരമുള്ള നിറുത്തൽ. മുഖേരഥാഹയാഃ പൃഷ്ഠേ തൽപൃഷ്ഠേച പദാതയഃപാൎശ്വയോശ്ചഗജാഃ കാൎയ്യാവ്യൂഹോയംപരികീൎത്തിതഃ ഇത്യാദിവചനത്തെ അനുസരിച്ചു അഗ്രത്തിങ്കൽ തേരുകളും അതുകളുടെ പിന്നിൽ അശ്വങ്ങളും അതുകളുടെ പിന്നിൽ കാലാളുകളും ഇരുഭാഗങ്ങളിൽ ഗജങ്ങളുമായിവരുംവിധത്തിൽ സൈന്യത്തെ നിറുത്തിയാൽ അതിന്നു വ്യൂഹമെന്നു പേരാകുന്നു എന്നറിഞ്ഞുകൊൾക. ഭേദാദണ്ഡാദയോയുധി എന്നതിന്നു യുദ്ധത്തിങ്കൽ ദണ്ഡാദികളാകുന്ന ഭേദങ്ങൾ വ്യൂഹത്തിന്നു ഭവിക്കുന്നു എന്നൎത്ഥമാകുന്നു, ദണ്ഡവ്യൂഹം, ഭോഗിവ്യൂഹം, മണ്ഡലവ്യൂഹം, ചക്രവ്യൂഹം ഇത്യാദികൾ യുദ്ധത്തിന്നായിക്കൊണ്ടുള്ള ബലവിന്യാസത്തിന്റെ ആകൃതിഭേദത്തെ അനുസരിച്ചു പറകപ്പെടുന്ന പേരുകളാകുന്നു എന്നു സാരത്തെ ഗ്രഹിച്ചുകൊൾക. ദണ്ഡവ്യൂഹാദികളുടെ ലക്ഷണങ്ങൾ കാമന്ദകീയം മുതലായ ഗ്രന്ഥങ്ങളിൽ കാണ്മാനുണ്ടു്. എങ്കിലും വിസ്തരഭയം ഹേതുവായിട്ടു ഇവിടെ പ്രസംഗിക്കുന്നില്ല. പ്രത്യാസാരഃ (അ-പു-പ്ര-ഏ) വ്യൂഹപൃഷ്ഠഭാഗത്തിന്റെ പേർ. പ്രതിഗ്രഹഃ (അ-പു-പ്ര-ഏ) സൈന്യപൃഷ്ഠഭാഗത്തിന്റെ പേർ.

ഏകേഭൈകരഥാ ത്ര്യശ്വാ പത്തിഃ പഞ്ചപദാതികാ
പത്ത്യംഗൈസ്ത്രിഗുണൈസ്സൎവ്വൈഃ ക്രമാദാഖ്യാ യഥോത്തരം

സേനാമുഖം ഗുല്മഗണൌ വാഹിനീ പൃതനാ ചമൂഃ
അനീകിനീ ദശാനീകിന്യക്ഷൌഹിണ്യഥ സംപദി. ൮൧

സംപത്തിഃ ശ്രീശ്ചലക്ഷ്മീശ്ച വിപത്ത്യാംവിപദാപദൌ
ആയുധന്തു പ്രഹരണം ശസ്ത്രമസ്ത്രമഥാസ്ത്രിയാം. ൮൨

ധനുശ്ചാപൌ ധന്വശരാസനകോദണ്ഡകാൎമ്മുകം
ഇഷ്വാസോപ്യഥ കൎണ്ണസ്യകാലപൃഷ്ഠം ശരാസനം. ൮൩

ഏകേഭാ ഏകരഥാ ത്ര്യശ്വാ (ആ-സ്ത്രീ-പ്ര-ഏ) പത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) പഞ്ചപദാതികാ (ആ-സ്ത്രീ-പ്ര-ഏ) ഏകേഭാഏകരഥാത്ര്യശ്വാപഞ്ചപദാതികാ സേനാ പത്തിഃ എന്നന്വയമാകുന്നു. ഏകേഭയായി ഏകരഥയായി ത്ര്യശ്വയായി പഞ്ചപദാതികയായിരിക്കുന്ന സേനാ പത്തിയായി ഭവിക്കുന്നു എന്നു അൎത്ഥമാകുന്നു. ഏകേഭാ=ഏകമായിരിക്കുന്ന ഇഭത്തോടുകൂടിയതു്. ഏകം=ഒന്നു്. ഇഭം=ഗജം. ഏകരഥാ=ഏകമായിരിക്കുന്ന രഥത്തോടുകൂടിയതു്. രഥം=തേർ ത്ര്യശ്വാ=മൂന്നു അശ്വങ്ങളോടുകൂടിയതു്. അശ്വങ്ങൾ=കുതിരകൾ. പഞ്ചപദാതിക=അഞ്ചു പദാതികളോടുകൂടിയതു്. പദാതികൾ=കാലാളുകൾ. ഇങ്ങനെ പരിഭാഷകളെ ഗ്രഹിച്ചുകൊൾക. ഒരു ഗജത്തോടും ഒരു തേരോടും മൂന്നുകുതിരകളോടും അഞ്ചു കാലാളുകളോടുംകൂടിയ സേനയ്ക്കു പത്തി എന്നു പേരാകുന്നു എന്നു മേൽപറഞ്ഞതിന്റെ സാരമെന്നും ഗ്രഹിച്ചുകൊൾക. പത്ത്യംഗൈഃ ത്രിഗുണൈഃ സൎവ്വൈഃ (അ-ന-തൃ-ബ) ക്രമാൽ (അ-പു-പ്ര-ഏ) ആഖ്യാഃ (ആ-സ്ത്രീ-പ്ര-ബ) യഥോത്തരം (അ) സേനാമുഖം (അ-ന-പ്ര-ബ) ഗുല്മഃ ഗണഃ (അ-പു-പ്ര-ഏ) വാഹിനീ (ഈ-സ്ത്രീ-പ്ര-ഏ) പൃതനാ (ആ-സ്ത്രീ-പ്ര-ഏ) ചമൂഃ (ഊ-സ്ത്രീ-പ്ര-ഏ) അനീകിനീ ദശാനീകിനീ അക്ഷൗഹിണീ (ഈ-സ്ത്രീ-പ്ര-ഏ) പത്ത്യംഗൈഃ ത്രിഗുണൈഃ സൎവ്വൈഃ ച യഥോത്തരംക്രമാൽ സേനാമുഖം ഗുല്മഃ ഗണഃ വാഹിനീ പൃതനാ ചമൂഃ അനീകിനീ ദശാനീകിനീ അക്ഷൗഹിണീ ആഖ്യാഃ എന്നന്വയമാകുന്നു. ത്രിഗുണങ്ങളായിരിക്കുന്ന പത്ത്യംഗങ്ങൾകൊണ്ടും ത്രിഗുണങ്ങളായിരിക്കുന്ന സൎവ്വങ്ങൾകൊണ്ടും അതാതുകളോടു ക്രമേണ സേനാമുഖം ഗുല്മം ഗണം വാഹിനീ പൃതനാ ചമൂ അനീകിനീ ദശാനീകിനീ അക്ഷൗഹിണീ എന്നിപ്രകാരം ആഖ്യകൾ ഭവിക്കുന്നു എന്നു് അൎത്ഥമാകുന്നു. ത്രിഗുണങ്ങൾ=മൂന്നിൽ പെരുക്കിയവ. പത്ത്യംഗങ്ങൾ=പത്തിയുടെ അംഗങ്ങൾ. പത്തി=മേല്പറഞ്ഞതുതന്നെ. അംഗങ്ങൾ=ആനമുതലായവ. സൎവ്വങ്ങൾ=സേനാമുഖാദിയാകുന്ന അതാതിന്റെ അംഗങ്ങൾ. ആഖ്യകൾ=പേരുകൾ. ഇങ്ങിനെ പരിഭാഷകളെ ഗ്രഹിച്ചുകൊൾക. പത്തി എന്നു മേൽ പറകപ്പെട്ടതായ സേനയുടെ അംഗങ്ങളായ ആന, തേർ, കുതിര, കാലാൾ, എന്നിവകൾതങ്ങളുടെ സംഖ്യ മൂന്നിൽ പെരുക്കിയാൽ ഉണ്ടാകുന്ന സംഖ്യകളോടു ചേൎന്നുകളായിരുന്നാൽ ആസേനയ്ക്കു സേനാമുഖമെന്നു പേരാകുന്നു എന്നും സേനാമുഖത്തിന്റെ അംഗങ്ങൾ മേൽപ്രകാരമായാൽ ഗുല്മമെന്നു പേരാകുന്നു എന്നും ഗു

ല്മത്തിന്റെ അംഗങ്ങൾ മേൽപ്രകാരമായാൽ ഗണമെന്നു പേരാകുന്നു എന്നും ഗണത്തിന്റെ അംഗങ്ങൾ മേൽപ്രകാരമായാൽ വാഹിനി എന്നു പേരാകുന്നു എന്നും വാഹിനിയുടെ അംഗങ്ങൾ മേൽപ്രകാരമായാൽ പൃതനാ എന്നു പേരാകുന്നു എന്നും പൃതനയുടെ അംഗങ്ങൾ മേൽപ്രകാരമായാൽ ചമൂ എന്നു പേരാകുന്നു എന്നും ചമുവിന്റെ അംഗങ്ങൾ മേൽപ്രകാരമായാൽ അനീകിനീ എന്നു പേരാകുന്നു എന്നും അനീകിനിയുടെ അംഗങ്ങൾ മേൽപ്രകാരമാകയാൽ ദശാനീകിനീ എന്നു പേരാകുന്നു. എന്നും ദശാനീകിനിയുടെ അംഗങ്ങൾ മേൽപ്രകാരമായാൽ അക്ഷൌഹിണീ എന്നു പേരാകുന്നു എന്നും മേൽപറഞ്ഞതിന്റെ സാരമെന്നു ഗ്രഹിച്ചുകൊൾക. സേനാമുഖാദികളുടെ അംഗസംഖ്യകളെ ഇതിനു താഴെ സുഖബോധത്തിന്നായി കാണിക്കുന്നു.

സമ്പൽ (ദ-സ്ത്രീ-പ്ര-ഏ) സമ്പത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ശ്രീഃ ലക്ഷ്മീഃ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം സമ്പത്തിന്റെ പേർ. വിപത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) വിപൽ ആപൽ (ദ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ആപത്തിന്റെ പേർ. ആയുധം പ്രഹരണം ശസ്ത്രം അസ്ത്രം (അ-ന-പ്ര-ഏ) ഇവ ൪-ം ആയുധത്തിന്റെ പേർ. ധനുഃ (സ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. അത്രയുമല്ല ധനുഃ എന്നു് ഉകാരാന്തമായിട്ടും പ്രയോഗിക്കാം. ചാപഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ധന്വ (ന-ന-പ്ര-ഏ) ധന്വം എന്നു അകാരാന്തമായിട്ടുമാം. ശരാസനം കോദണ്ഡം കാർമ്മുകം (അ-ന-പ്ര-ഏ) ഇഷ്വാസഃ (അ-പു-പ്ര-ഏ) ഇവ ൭-ം വില്ലിന്റെ പേർ. കാളപൃഷ്ഠം (അ-ന-പ്ര-ഏ) കർണ്ണന്റെ വില്ലിന്റെ പേർ.

കപിധ്വജസ്യ ഗാണ്ഡീവ ഗാണ്ഡിവൌ പുന്നപുംസകൌ
കോടിരസ്യാടനിർഗ്ഗോധേ തലേ ജ്യാഘാതവാരണേ. ൨൫

ഗാണ്ഡീവഃ ഗാണ്ഡിവഃ (അ-പു-പ്ര-ഏ) നപുംസകലിംഗങ്ങളായിട്ടുമാം. ഇവ ൨-ം അർജ്ജുനന്റെ വില്ലിന്റെ പേർ. അടനിഃ (ഇ-സ്ത്രീ-പ്ര-ഏ) അടനീ എന്നു ഈകാരാന്തമായിട്ടുമാം വില്ലിന്റെ അഗ്രങ്ങളുടെ പേർ. ഗോധേ (അ-സ്ത്രീ-പ്ര-ദ്വി) തലേ (അ-ന-പ്ര-ദ്വി) ഇവ ൨-ം വില്ലിന്റെ ഞാൺ കൈത്തണ്ടിന്മേൽ കൊള്ളാതെ ഇരിപ്പാൻ വേണ്ടി കെട്ടുന്ന കൈത്തോലിന്റെ പേർ.

ലസ്തകസ്തു ധനുർമ്മധ്യം മൌർവ്വീ ജ്യാ ശിഞ്ജിനീ ഗുണഃ
സ്യാൽ പ്രത്യാലീഢമാലീഢമിത്യാദിസ്ഥാനപഞ്ചകം. ൨൬

| | സേനാമുഖം | ഗുല്മം | ഗണം | വാഹിനി | പൃതനാ | ചമൂ | അനീകിനീ | ദശാനീകിനി | അക്ഷൌഹിണി |
|---|---|---|---|---|---|---|---|---|---|
| | .... | .... | .... | .... | .... | .... | .... | .... | .... |
| ആന | 3 | 9 | 27 | 81 | 243 | 729 | 2187 | 6561 | 19683 |
| തേർ | 3 | 9 | 27 | 81 | 243 | 729 | 2187 | 6561 | 19683 |
| കുതിര | 9 | 27 | 81 | 243 | 729 | 2187 | 6561 | 19683 | 59049 |
| കാലാൾ | 15 | 45 | 135 | 405 | 1215 | 3645 | 10935 | 32805 | 98415 |

ലസ്തകഃ (അ-പു-പ്ര-ഏ) വില്ലിന്റെ നടുവിന്റെ പേർ. മൌർവ്വീ (ഈ-സ്ത്രീ-പ്ര-ഏ) ജ്യാ (ആ-സ്ത്രീ-പ്ര-ഏ) ശിഞ്ജിനീ (ഈ-സ്ത്രീ-പ്ര-ഏ) ഗുണഃ (അ-പു-പ്ര-ഏ) ഇവ ൪-ം ഞാണിന്റെ പേർ. പ്രത്യാലീഢം ആലീഢം (അ-ന-പ്ര-ഏ) ഇത്യാദി എന്നുണ്ടാകയാൽ ഗ്രഹിക്കേണ്ടവ സമപാദം വൈശാഖം മണ്ഡലം (അ-ന-പ്ര-ഏ) ഇവ ൫-ം വില്ലാളികളുടെ ഓരോവിധമുള്ള നിലഭേദത്തിന്റെ പേർ. ഇടത്തേക്കാലിന്റെ മുട്ടിന്റെ താഴെ ഭാഗം നീർത്തിയും വലത്തേക്കാലിന്റെ മുട്ടിന്റെ താഴെഭാഗം നീർത്താതെയുമുള്ള നില്പിനെ പ്രത്യാലീഢമെന്നു പറയുന്നു. പ്രത്യാലീഢത്തിന്റെ ജംഘാപ്രസാര സങ്കോചങ്ങൾ വിപരീതങ്ങളായാൽ ആലീഢമാകയും ചെയ്യും. സമത്തായി കാലുകളെവച്ചിട്ടുള്ള നില്പിനെ സമപാദമെന്നു പറയുന്നു. ദ്വാദശാംഗുലപ്രമാണമായ അന്തരത്തോടുകൂടുംവണ്ണം കാലുകളെ വച്ചുനില്ക്കുന്നതിന്നു വൈശാഖമെന്നുപേരാകുന്നു. മണ്ഡലാകാരേണ കാലുകളെ വച്ചു നിൽക്കുന്നതിന്നു മണ്ഡലമെന്നു പേരാകുന്നു.

ലക്ഷം ലക്ഷ്യം ശരവ്യഞ്ച ശരാഭ്യാസ ഉപാസനം
പൃഷത്കബാണവിശിഖാഅജിഹ്മഗഖഗാശുഗാഃ. ൮൬
കളംബമാർഗ്ഗണശരാഃ പത്രീ രോപ ഇഷുർദ്വയോഃ
പ്രക്ഷേ്വളനാസ്തു നാരാചാഃ പക്ഷോ വാജസ്ത്രിഷൂത്തരേ.
നിരസ്തഃ പ്രഹിതേബാണേ വിഷാക്തേ ദിഗ്ദ്ധലിപ്തകൌ
തൂണോപാസംഗതൂണീരനിഷംഗാ ഇഷുധിർദ്വയോഃ. ൮൭
തൂണ്യാം ഖഡ്ഗേ തു നിസ്ത്രിംശചന്ദ്രഹാസാസിരിഷ്ടയഃ
കൌക്ഷേയകോ മണ്ഡലാഗ്രഃ കരവാളഃ കൃപാണവൽ. ൮൮

ലക്ഷം ലക്ഷ്യം ശരവ്യം (അ-ന-പ്ര-ഏ) ഇവ ൩-ം ലാക്കിന്റെ പേർ. ശരാഭ്യാസഃ (അ-പു-പ്ര-ഏ) ഉപാസനം (അ-ന-പ്ര-ഏ) ഇവ ൨-ം വില്ലയററിന്റെ പേർ. പൃഷൽകഃ ബാണഃ വിശിഖഃ അജിഹ്മഗഃ ഖഗഃ ആശുഗഃ കളംബഃ മാർഗ്ഗണഃ ശരഃ (അ-പു-പ്ര-ഏ) സരഃ എന്നും പ്രയോഗിക്കാം. ചിത്രപുംഖസ്സരശ്ശരഃ എന്നു കോശാന്തരമുണ്ട്. പത്രീ (ന-പു-പ്ര-ഏ) രോപഃ (അ-പു-പ്ര-ഏ) ഇഷുഃ (ഉ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാം ഇവ ൧൨-ം അമ്പിന്റെ പേർ. പ്രക്ഷ്വേളനാഃ (അ-പു-പ്ര-ബ) പ്രക്ഷേഡനാഃ എന്നുമാം. പ്രക്ഷ്വേദനാഃ എന്നും പാഠമുണ്ട്. നാരാചാഃ (അ-പു-പ്ര-ബ) ഇവ ൨-ം ഇരുമ്പുകൊണ്ടുണ്ടാക്കപ്പെട്ട ശരങ്ങളുടെ പേർ. പക്ഷഃ വാജഃ (അ-പു-പ്ര-ഏ) ഇവ ൨-ം അമ്പിന്റെ കടയ്ക്കലെ തൂവലിന്റെ പേർ. ത്രിഷൂത്തരേ എന്നതി

ന്ന് ഇനി പറവാൻ പോകുന്ന നിരസ്താദിലിപ്തകാന്തങ്ങളായ ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്ന് അൎത്ഥമാകുന്നു. നിരസ്തഃ (അ-പു-പ്ര-ഏ) അയയ്ക്കപ്പെട്ട അമ്പിന്റെ പേർ. ദിഗ്ദ്ധഃ ലിപ്തകഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിഷം പുരട്ടിയ അമ്പിന്റെ പേർ. തൂണഃ ഉപാസംഗഃ തൂണീരഃ നിഷംഗഃ (അ-പു-പ്ര-ഏ) ഇഷുധിഃ (ഇ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാം. തൂണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൬-ം ആവനാഴിയുടെ പേർ. ഖഡ്ഗഃ നിസ്ത്രിംശഃ ചന്ദ്രഹാസഃ (അ-പു-പ്ര-ഏ) അസിഃ രിഷ്ടിഃ (ഇ-പു-പ്ര-ഏ) രിഷ്ടിഃ ശബ്ദത്തിന്റെ സ്ഥാനത്തിങ്കൽ ഋഷ്ടി ശബ്ദത്തെ ചേൎത്തിട്ടും പഠിക്കാം. കൌക്ഷേയകഃ മണ്ഡലാഗ്രഃ കരവാളഃ കൃപാണഃ (അ-പു-പ്ര-ഏ) കരവാളഃ എന്നതിന്റെ സ്ഥാനത്തു കരപാല എന്നുമാം. ഇവ ൯-ം വാളിന്റെ പേർ.

ത്സരുഃ ഖഡ്ഗാദിമുഷ്ടൌ സ്യാന്മേഖലാ തന്നിബന്ധനം
ഫലകോസ്ത്രീഫലഞ്ചൎമ്മ സംഗ്രാഹോ മുഷ്ടിരസ്യയഃ. ൯൦

ത്സരുഃ (ഉ-പു-പ്ര-ഏ) വാൾ മുതലായതിന്റെ പിടിയുടെ പേർ. മേഖലാ (ആ-സ്ത്രീ-പ്ര-ഏ) വാള് കൈയിൽനിന്നു വീണുപോകാതെ ഇരിപ്പാൻവേണ്ടി വാൾപ്പിടിയിന്മേലും വാൾക്കാരന്റെ മണിക്കണ്ടത്തിന്മേലും കൂട്ടിക്കെട്ടുവാനുള്ള കച്ചയുടെ പേർ. ഫലകഃ (അ-പു-പ്ര-ഏ) ഫലകമെന്നു നപുംസകലിംഗമായിട്ടുമാം. ഫലം (അ-പു-പ്ര-ഏ) ചൎമ്മ (ന-ന-പ്ര-ഏ) ഇവ ൩-ം പരിചയുടെ പേർ. സംഗ്രാഹഃ (അ-പു-പ്ര-ഏ) പരിച കൈകൊണ്ടു പിടിപ്പാനുള്ള സ്ഥാനത്തിന്റെ പേർ.

ദ്രുഘണോ മുദ്ഗരഘനൌ സ്യാദീളീ കരവാളികാ
ഭിന്ദിപാലസ്സൃഗസ്തുല്യൌ പരിഘഃ പരിഘാതനഃ. ൯൧

ദ്രുഘണഃ മുദ്ഗരഃ ഘനഃ (അ-പു-പ്ര-ഏ) ഇവ ൩-ം മുൾത്തടിയുടെ പേർ. ഈളീ (ഈ-സ്ത്രീ-പ്ര-ഏ) കരവാളികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചെറുവാളിന്റെ പേർ. ഭിന്ദിപാലഃ സൃഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം കവണയുടെ പേർ. പരിഘഃ പരിഘാതനഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇരുമ്പുലക്കയുടെ പേർ.

ദ്വയോഃ കുഠാരസ്സ്വധിതിഃ പരശ്വശ്ച പരശ്വധഃ
സ്യാച്ഛസ്ത്രീ ചാസിപുത്രീ ച ഛുരികാ ചാസിധേനുകാ.

കുഠാരഃ (അ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാം. സ്ത്രീലിംഗമായാൽ കുഠാരി എന്നാകുന്നു. സ്വധിതിഃ (ഇ-പു-പ്ര-ഏ) പരശ്വഃ (ഉ-പു-പ്ര-ഏ) പരശ്വധഃ (അ-പു-പ്ര-ഏ) പര

സാധഃ എന്നുമാം. ഇവ ൧൦-ം വെണ്മഴുവിന്റെ പേർ. ശസ്ത്രീ അ സിപുത്രീ (ഈ-സ്ത്രീ-പ്ര-ഏ) ഛുരികാ അസിധേനുകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൧൦-ം ചുരികയുടെ പേർ. തമിഴ്ക്കത്തിൽ കാണുന്നതു സ്യാച്ഛസ്ത്രീചാസിപുത്രീച ക്ഷുരികാചാസിധേനുകാ എന്നാകുന്നു. മറ്റും അനേക പുസ്തകങ്ങളിലുമപ്രകാരംതന്നെ കാണുന്നു. മഹേശ്വരടീകയിൽ സ്യാച്ഛസ്ത്രീചാസിപുത്രീച ഛുരികാചാസിധേനുകാ എന്നാകുന്നു. രണ്ടു പാഠങ്ങളും നിർദ്ദോഷങ്ങളാകുന്നു എന്നത്രെ ഇവിടെ വിചാരിക്കേണ്ടതു്.

വാ പുംസി ശല്യം ശംകുൎന്നാ സൎവ്വലാ തോമരോടസ്ത്രിയാം
പ്രാസസ്തു കുന്തഃ കോണസ്തു സ്ത്രിയഃ പാള്യശ്രികോടയഃ.

ശല്യം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ശംകുഃ(ഉ-പു-പ്ര-ഏ) ഇവ ൨-ം അമ്പിന്റെ അഗ്രത്തിങ്കൽ ഇരിമ്പുകൊണ്ടു മൂൎച്ചയോടുകൂടിയതായി ഉണ്ടാക്കിവെക്കുന്ന നാക്കിന്റെ പേർ. സൎവ്വലാ (ആ-സ്ത്രീ-പ്ര-ഏ) തോമരഃ (അ-പു-പ്ര-ഏ) ഇവ ൨-ം തോമരമെന്ന ആയുധത്തിന്റെ പേർ. തോമരമെന്നതു് മന്ഥദണ്ഡാകാരമായ ഒരു ആയുധമത്രെ ആകുന്നതു്. ശല്യാദി നാലും തോമരത്തിന്റെ പേർ എന്നും ഒരു മതമുണ്ടു്. പ്രാസഃ കുന്തഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുന്തത്തിന്റെപേർ. കോണഃ(അ-പു-പ്ര-ഏ) പാളിഃ അശ്രിഃ കോടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം വാൾ മുതലായ ആയുധങ്ങളുടെ വായ്ത്തലയുടെ പേർ.

സൎവ്വാഭിസാരസ്സൎവ്വൌഘസ്സൎവ്വസന്നഹനാർത്ഥകഃ
ലോഹാഭിസാരോസ്ത്രഭൃതാം രാജ്ഞാംനീരാജനാവിധിഃ.

സൎവ്വാഭിസാരഃ സൎവ്വൌഘഃ (അ-പു-പ്ര-ഏ) സൎവ്വസന്നഹനം (അ-ന-പ്ര-ഏ) ഇവ ൩-ം ചതുരംഗസൈന്യസന്നാഹത്തിന്റെ പേർ. ലോഹാഭിസാരഃ (അ-പു-പ്ര-ഏ) ആയുധപാണികളായിരിക്കുന്ന രാജാക്കന്മാൎക്കു യുദ്ധത്തിന്നു പുറപ്പെടുമ്പോൾ ചെയ്യേണ്ടതായ നീരാജനയുടെ പേർ. നീരാജനാ=തിരിയുഴിച്ചിൽ.

യത്സേനയാഭിഗമനമരൌ തദഭിഷേണനം
യാത്രാ വ്രജ്യാഭിനിൎയ്യാണം പ്രസ്ഥാനം ഗമനം ഗമഃ. ൻ൭

അഭിഷേണനം (അ-ന-പ്ര-ഏ) സൈന്യത്തോടുകൂടെ ശത്രുവിന്റെനേരെ എതിൎക്കുന്നതിന്റെ പേർ യാത്രാ വ്രജ്യാ (ആ-സ്ത്രീ പ്ര-ഏ) അഭിനിൎയ്യാണം പ്രസ്ഥാനം ഗമനം (അ-ന-പ്ര-ഏ)ഗമഃ (അ-പു-പ്ര-ഏ) ഇവ ൬-ം യാത്രയുടെ പേർ.

സ്യാദാസാരഃ പ്രസരണം പ്രചക്രം ചലിതാർത്ഥകം
അഹിതാൻ പ്രത്യഭിതസ്യ രണേ യാനമഭിക്രമഃ. ൻ൮

ആസാരഃ (അ-പു-പ്ര-ഏ) പ്രസരണം (അ-ന-പ്ര-ഏ)ഇവ ൨-ം സൈന്യത്തിന്റെ സൎവ്വദേശങ്ങളിലുമുള്ള വ്യാപ്തിയുടെ പേർ. പ്രചക്രം ചലിതം (അ-ന-പ്ര-ഏ) ഇവ ൨-ം പുറപ്പെട്ട സൈന്യത്തിന്റെ പേർ. അഭിക്രമഃ (അ-പു-പ്ര-ഏ) ശത്രുക്കളുടെ നേരെ ഭയപ്പെടാതെ പുറപ്പെട്ടു ചെല്ലുന്നതിന്റെ പേർ.

വൈതാളികാ ബോധകരാശ്ചാക്രികാ ഘാണ്ടികാൎത്ഥകാഃ
സ്യുൎമ്മാഗധാസ്തു മഗധാ വന്ദിനഃ സ്തുതിപാഠകാഃ. ൻ൭

വൈതാളികാഃ ബോധകരാഃ (അ-പു-പ്ര-ബ) ഇവ ൨-ം രാജാക്കന്മാരുടെ നിദ്രാനിവൃത്തിക്കായിക്കൊണ്ടു പാടുന്നവരുടെപേർ ചാക്രികാഃ ഘാണ്ടികാഃ (അ-പു-പ്ര-ബ) ഇവ ൨-ം മണികൊട്ടുന്നവരുടെ പേർ. മാഗധാഃ മഗധാഃ (അ-പു-പ്ര-ബ) ഇവ ൨-ം രാജാക്കന്മാരുടെ അഗ്രത്തിങ്കൽ വംശക്രമത്തെ സ്തുതിക്കുന്നവരുടെ പേർ. മഗധാ എന്നതിന്റെ സ്ഥാനത്തിങ്കൽ മധുകാഃ എന്നു ചേൎത്തിട്ടും പാഠമുണ്ട്. വന്ദിനഃ (ന-പു-പ്ര-ബ) സ്തുതിപാഠകാഃ (അ-പു-പ്ര-ബ) ഇവ ൨-ം രാജാക്കന്മാരെ സ്തുതിക്കുന്നവരുടെ പേർ. മാഗധാദി നാലും ഏകാൎത്ഥങ്ങളാകുന്നു എന്നും ഒരു മതമുണ്ട്.

സംശപ്തകാസ്തു സമയാൽ സംഗ്രാമാദനിവൎത്തിനഃ
രേണുൎദ്വയോഃസ്ത്രീയാംധൂളിഃ പാംസുൎന്നാനദ്വയോരജഃ.
ചൂൎണ്ണേക്ഷോദസ്സമുൽപിഞ്ജപിഞ്ജലൌ ഭൃശമാകുലേ
പതാകാ വൈജയന്തീ സ്യാൽ കേതനംധ്വജമസ്ത്രീയാം.

സംശപ്തകാഃ (അ-പു-പ്ര-ബ) പ്രതിജ്ഞഹേതുവായിട്ടു യുദ്ധത്തിങ്കൽനിന്നു പിന്തിരിയാത്തവരുടെ പേർ. രേണുഃ (ഉ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. ധൂളിഃ (ഇ-സ്ത്രീ-പ്ര-ഏ) പാംസുഃ (ഉ-പു-പ്ര-ഏ) പാംശുഃ എന്നുമാമെന്നു മഹേശടീകയിൽ പറഞ്ഞിരിക്കുന്നു. രജഃ (സ-ന-പ്ര-ഏ)ഇവ ൪-ം പൊടിയുടെ പേർ. ചൂൎണ്ണഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാമെന്നു മഹേശടീകയിൽ സ്പഷ്ടമാകുന്നു. ക്ഷോദഃ (അ-പു-പ്ര-ഏ) ഇവ ൨-ം അരച്ചുപൊടിച്ചു പൊടിയുടെ പേർ. രേണുഃ എന്നുതുടങ്ങി ക്ഷോദഃ എന്നതുവരെ ഉള്ള ശബ്ദങ്ങൾ ൬-ം പൊടിയുടെ പേർ എന്നും ഒരു മതമുണ്ട്. സമുൽപിഞ്ജഃ പിഞ്ജലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഏററവും ആകുലമായിരിക്കുന്ന സൈന്യാദിയുടെ പേർ. ആകുലം=പരവശപ്പെട്ടതു്. പതാകാ (ആ-സ്ത്രീ-പ്ര-ഏ) വൈജയന്തീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കൊടിക്കൂറയുടെ പേർ, കേത

നം (അ-ന-പ്ര-ഏ) ധ്വജം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടു മാം. ഇവ ൨-ം കൊടിമരത്തിന്റെ പേർ.

സാ വീരാശംസനം യുദ്ധഭൂമിര്യാതി ഭയപ്രദാ
അഹംപൂർവ്വമഹംപൂർവ്വമിത്യഹം പൂർവ്വികാസ്ത്രിയാം. ൫൦൦

വീരാശംസനം (അ-ന-പ്ര-ഏ) അതിഭയങ്കരമായ പടനിലത്തിന്റെ പേർ. അഹംപൂർവ്വികാ (ആ-സ്ത്രീ-പ്ര-ഏ) ഞാൻ ഞാൻ മുമ്പിലെന്നു തമ്മിലുള്ള തിരക്കിന്റെ പേർ.

ആഹോപുരുഷികാ ദർപ്പാദ്യാ സ്യാൽ സംഭാവനാത്മനി
അഹമഹമികാതുസാസ്യാൽ പരസ്പരം യോ ഭവേദഹംകാരഃ ൫൦൧

ആഹോപുരുഷികാ (ആ-സ്ത്രീ-പ്ര-ഏ) ഗർവ്വംഹേതുവായിട്ടുള്ള ആത്മബഹുമാനത്തിന്റെ പേർ. അഹമഹമികാ (ആ-സ്ത്രീ-പ്ര-ഏ) ഞാൻ ശക്തനാകുന്നു ഞാൻ ശക്തനാകുന്നു എന്നിപ്രകാരമുള്ള അഹങ്കാരത്തിന്റെ പേർ.

ദ്രവിണം തരസ്സഹോബലശൌര്യാണി സ്ഥാമ ശുഷ്മഞ്ച
ശക്തിഃ പരാക്രമഃ പ്രാണോ വിക്രമസ്ത്വതിശക്തിതാ. ൫൦൨

ദ്രവിണം (അ-ന-പ്ര-ഏ) തരഃ സഹഃ (സ-ന-പ്ര-ഏ) ബലം ശൌര്യം (അ-ന-പ്ര-ഏ) സ്ഥാമ (ന-ന-പ്ര-ഏ) ശുഷ്മം (അ-ന-പ്ര-ഏ) ശുഷ്മ എന്നു നകാരാന്തമായിട്ടും പ്രയോഗിക്കാം. ശക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) പരാക്രമഃ പ്രാണഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം ബലത്തിന്റെ പേർ. വിക്രമഃ (അ-പു-പ്ര-ഏ) അതിശക്തിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അതിശക്തിയുടെ പേർ.

വീരപാനന്തു യത്പാനം വൃത്തേ ഭാവിനിവാരണേ
യുദ്ധമായോധനം ജന്യം പ്രധനം പ്രവിദാരണം. ൫൦൩

മൃധമാസ്കന്ദനം സംഖ്യം സമീകം സാംപരായികം
അസ്ത്രിയാം സമരാനീകരണാഃ കലഹവിഗ്രഹൌ. ൫൦൪

സംപ്രഹാരാഭിസംപാതകലിസംസ്ഫോടസംയുഗാഃ
അഭ്യാമർദ്ദസമാഘാതസംഗ്രാമാഭ്യാഗമാഹവാഃ. ൫൦൫

സമുദായസ്ത്രിയസ്സംയൽ സമിത്യാജിസമിദ്യുധഃ
നിയുദ്ധം ബാഹുയുദ്ധേഥ തുമുലം രണസംകുലേ. ൫൦൬

വീരപാനം (അ-പു-പ്ര-ഏ) വീരപാണമെന്നുമാം. യുദ്ധാരംഭകാലത്തിങ്കലോ യുദ്ധം കഴിഞ്ഞിട്ടോ യോദ്ധാക്കന്മാരാൽ ചെയ്യപ്പെടുന്ന മദ്യപാനത്തിന്റെ പേർ. യുദ്ധം ആയോധനം ജന്യം പ്രധനം പ്രവിദാരണം മൃധം ആസ്കന്ദനം സംഖ്യം സമീകം സാ

സാമ്പരായികം (അ-ന-പ്ര-ഏ) സമരഃ അനീകഃ രണഃ (അ-പു-പ്ര-ഏ) സമരാദികൾ നപുംസകലിംഗങ്ങളായിട്ടുമാം. കലഹഃ വിഗ്രഹഃ സംപ്രഹാരഃ അഭിസംപാതഃ (അ-പു-പ്ര-ഏ) കലിഃ (ഇ-പു-പ്ര-ഏ) സംസ്ഫോടഃ സംയുഗഃ അഭ്യാമർദ്ദഃ സമാഘാതഃ സംഗ്രാമഃ അഭ്യാഗമഃ ആഹവഃ സമുദായഃ (അ-പു-പ്ര-ഏ) സംയൽ (ത-സ്ത്രീ-പ്ര-ഏ) സമിതിഃ ആജിഃ (ഇ-സ്ത്രീ-പ്ര-ഏ) സമിൽ (ത-സ്ത്രീ-പ്ര-ഏ) യുൽ (ധ-സ്ത്രീ-പ്ര-ഏ) ഇവ നൎഫ-ം യുദ്ധത്തിന്റെ പേർ. നിയുദ്ധം (അ-ന-പ്ര-ഏ) ബാഹുയുദ്ധത്തിന്റെ പേർ. തുമുലം (അ-ന-പ്ര-ഏ) യുദ്ധത്തിന്റെ പരസ്പരസംബാധത്തിന്റെ പേർ.

ക്ഷ്വേളാ തു സിംഹനാദസ്സ്യാൽ കരിണാം ഘടനാ ഘടാ
ക്രന്ദനം യോധസംരാവോ ബൃംഹിതം കരിഗൎജ്ജിതം. ൧൦൭

ക്ഷ്വേളാ (ആ-സ്ത്രീ-പ്ര-ഏ) സിംഹനാദഃ (അ-പു-പ്ര-ഏ) ഇവ ൨-ം സിംഹധ്വനിപോലെയുള്ള വീരനാദത്തിന്റെ പേർ. ഘടാ (ആ-സ്ത്രീ-പ്ര-ഏ) ഗജസംഘട്ടനത്തിന്റെ പേർ. ക്രന്ദനം (അ-ന-പ്ര-ഏ) പോർവിളിയുടെ പേർ. ബൃംഹിതം (അ-ന-പ്ര-ഏ) ഗജങ്ങളുടെ ശബ്ദത്തിന്റെ പേർ.

വിസ്ഫാരോ ധനുഷസ്സ്വാനഃ പടഹാഡംബരൌ സമൌ
പ്രസഭന്തു ബലാൽകാരോ ഹഠോഥ സ്ഖലിതഞ്ഛലം.

വിസ്ഫാരഃ (അ-പു-പ്ര-ഏ) വില്ലിന്റെ ഞാണ വലിച്ചുവിട്ടാൽ പുറപ്പെടുന്ന ശബ്ദത്തിന്റെ പേർ. പടഹഃ ആഡംബരഃ (അ-പു-പ്ര-ഏ) ഇവയ്ക്ക-ം യുദ്ധക്കൊട്ടിന്റെ പേർ. പ്രസഭം (അ-ന-പ്ര-ഏ) ബലാൽക്കാരഃ ഹഠഃ (അ-പു-പ്ര-ഏ) ഇവ ന-ം ബലാല്ക്കാരത്തിന്റെ പേർ. സ്ഖലിതം ഛലം (അ-ന-പ്ര-ഏ) ഇവ ൨-ം യുദ്ധമൎയ്യാദാലംഘനത്തിന്റെ പേർ.

അജന്യം ക്ലീബഉൽപാത ഉപസൎഗ്ഗസ്സമം ത്രയം
മൂൎഛാ തു കശ്മലം മോഹോപ്യവമർദ്ദസ്തു പീഡനം. ൧൦൮

അജന്യം (അ-ന-പ്ര-ഏ) ഉൽപാതഃ ഉപസർഗ്ഗഃ (അ-പു-പ്ര-ഏ) ഇവ ന-ം ശുഭാശുഭസൂചകത്തിന്റെ പേർ. മൂൎഛാ (ആ-സ്ത്രീ-പ്ര-ഏ) കശ്മലം (അ-ന-പ്ര-ഏ) മോഹഃ (അ-പു-പ്ര-ഏ) ഇവ ന-ം ബോധക്കേടിന്റെ പേർ. അവമർദ്ദഃ (അ-പു-പ്ര-ഏ) പീഡനം (അ-ന-പ്ര-ഏ) ഇവ ൨-ം സസ്യാദികളോടുകൂടിയതായ തന്റെ ദേശത്തിന്ന ശത്രുസൈന്യത്താൽ ഉണ്ടാക്കപ്പെടുന്ന നാശത്തിന്റെ പേർ.

അഭ്യവസ്കന്ദനം ത്വഭ്യാസാദനം വിജയോ ജയഃ
വൈരശുദ്ധിഃ പ്രതീകാരോ വൈരനിര്യാതനഞ്ച സാ. ൧൧൦

അഭ്യവസ്കന്ദനം അഭ്യാസാദനം (അ-ന-പ്ര-ഏ) ഇവ ൨-ം ചതിച്ചാക്രമിക്കുന്നതിന്റെ പേർ. വിജയഃ ജയഃ (അ-പു-പ്ര-ഏ) ഇവ ൨-ം ജയത്തിന്റെ പേർ. വൈരശുദ്ധിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രതീകാരഃ (അ-പു-പ്ര-ഏ) വൈരനിര്യാതനം (അ-ന-പ്ര-ഏ) ഇവ ൩-ം വൈരപ്രതിവിധാനത്തിന്റെ പേർ.

പ്രദ്രാവോദ്രാവസന്ദ്രാവസന്ദാവാ വിദ്രവോ ദ്രവഃ
അപക്രമോപയാനഞ്ച രണേ ഭംഗഃ പരാജയഃ. ൧൧൧

പ്രദ്രാവഃ ഉദ്രാവഃ സന്ദ്രാവഃ സന്ദാവഃ വിദ്രവഃ ദ്രവഃ അപക്രമഃ (അ-പു-പ്ര-ഏ) അപയാനം (അ-ന-പ്ര-ഏ) ഇവ ൮-ം ഓട്ടത്തിന്റെ പേർ. പരാജയഃ (അ-പു-പ്ര-ഏ) യുദ്ധത്തിങ്കലുണ്ടാകുന്ന തോൽമയുടെ പേർ.

പരാജിത പരാഭൂതൌ ത്രിഷു നഷ്ടതിരോഹിതൌ
പ്രമാപണം നിബർഹണം നികാരണം നിശാരണം. ൧൧൨

പ്രവാസനം പരാസനം നിഷൂദനം നിഹിംസനം
നിർവ്വാസനം സംജ്ഞപനം നിർഗ്രന്ഥനമപാസനം. ൧൧൩

നിസ്തർഹണം നിഹനനം ക്ഷണനം പരിവർജ്ജനം
നിർവ്വാപണം വിശസനം മാരണം പ്രതിഘാതനം. ൧൧൪

ഉദ്വാസനപ്രമഥനക്രഥനോജ്ജാസനാനി ച
ആലംഭപിഞ്ജവിശര ഘാതോന്മാഥവധാ അപി. ൧൧൫

പരാജിതഃ പരാഭൂതഃ (അ-പു-പ്ര-ഏ) ഇവ ൨-ം തോററവന്റെ പേർ. നഷ്ടഃ തിരോഹിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഒളിച്ചവന്റെ പേർ. ത്രിഷു എന്നുണ്ടാകകൊണ്ടു പരാജിതാദി നാലുശബ്ദങ്ങളും ത്രിലിംഗങ്ങളാകുന്നു എന്ന് അറിഞ്ഞുകൊൾക. പ്രമാപണം നിബർഹണം നികാരണം നിശാരണം പ്രവാസനം പരാസനം നിഷൂദനം നിഹിംസനം നിർവ്വാസനം സംജ്ഞപനം നിർഗ്രന്ഥനം അപാസനം നിസ്തർഹണം നിഹനനം ക്ഷണനം പരിവർജ്ജനം നിർവ്വാപണം വിശസനം മാരണം പ്രതിഘാതനം ഉദ്വാസനം പ്രമഥനം ക്രഥനം ഉജ്ജാസനം (അ-ന-പ്ര-ഏ) ആലംഭഃ പിഞ്ജഃ വിശരഃ ഘാതഃ ഉന്മാഥഃ വധഃ (അ-പു-പ്ര-ഏ) ഇവ ൩൦-ം വധത്തിന്റെ പേർ.

സ്യാൽ പഞ്ചതാ കാലധർമ്മോ ദിഷ്ടാന്തഃ പ്രളയോത്യയഃ
അന്തോ നാശോ ദ്വയോർമൃത്യുർമ്മരണന്നിധനോഽസ്ത്രിയാം

പഞ്ചതാ (ആ-സ്ത്രീ-പ്ര-ഏ) കാലധൎമ്മഃ ദിഷ്ടാന്തഃ പ്രളയഃ അത്യയഃ അന്തഃ നാശഃ (അ-പു-പ്ര-ഏ) മൃത്യുഃ (ഉ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. മരണം (അ-ന-പ്ര-ഏ) നിധനഃ (അ-പു-പ്ര-ഏ) നിധനമെന്നു നപുംസകലിംഗമായിട്ടുമാം. ഇവ ൧൦-ം മരണത്തിന്റെ പേർ.

പരാസുപ്രാപ്തപഞ്ചത്വ പരേതപ്രേതസംസ്ഥിതാഃ
മൃതപ്രമീതൗ ത്രിഷ്വേതേ ചിതാ ചിത്യാ ചിതിഃ സ്ത്രിയാം.

പരാസുഃ (ഉ-പു-പ്ര-ഏ) പ്രാപ്തപഞ്ചത്വഃ പരേതഃ പ്രേതഃ സംസ്ഥിതഃ മൃതഃ പ്രമീതഃ (അ-പു-പ്ര-ഏ) ഇവ ൭ ം മരിച്ചവന്റെ പേർ. ത്രിഷ്വേതേ എന്നതിന്നു പരാസുഃ എന്നുതുടങ്ങി ഏഴുശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നു അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ചിതാ ചിത്യാ (ആ-സ്ത്രീ-പ്ര-ഏ) ചിതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചുടലയുടെ പേർ.

കബന്ധോസ്ത്രീ ക്രിയായുക്തമപമൂൎദ്ധകളേബരം
ശ്മശാനം സ്യാൽപിതൃവനം കുണപശ്ശവമസ്ത്രിയാം ൧൧൭

കബന്ധഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. തലയോടുകൂടാത്തതായി നൃത്തക്രിയയെ ചെയ്യുന്ന ശരീരത്തിന്റെ പേർ. ശ്മശാനം പിതൃവനം (അ-ന-പ്ര-ഏ) ഇവ ൨-ം ചുടലക്കാടിന്റെ പേർ. കുണപഃ (അ-പു-പ്ര-ഏ) ശവം (അ-ന-പ്ര-ഏ) ശവഃ എന്നു പുല്ലിംഗമായിട്ടുമാം. ഇവ ൨-ം ശവത്തിന്റെ പേർ.

പ്രഗ്രഹോപഗ്രഹൌ വന്ദ്യാം കാരാ സ്യാൽ ബന്ധനാലയേ
പുംസി ഭൂമ്ന്യസവഃ പ്രാണാശ്ചൈവം ജീവോസുധാരണം
ആയുൎജ്ജീവിതകാലോ നാ ജീവാതുൎജ്ജീവനൌഷധം. ൧൧൮

പ്രഗ്രഹഃ ഉപഗ്രഹഃ (അ-പു-പ്ര-ഏ) വന്ദീ (ഈ-സ്ത്രീ-പ്ര-ഏ) വന്ദിഃ എന്നു് ഇകാരാന്തമായിട്ടുമാം. ഇവ ൩-ം ചോരാദ്യാകൎഷണത്തിന്റെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. തമിഴ്ക്കത്തിൽ ബന്ധനത്തിന്റെ പേർ എന്നു പറഞ്ഞിരിക്കുന്നു. കാരാ (ആ-സ്ത്രീ-പ്ര-ഏ) ബന്ധനാലയഃ (അ-പു-പ്ര-ഏ) ഇവ ൨-ം ബന്ധനഗൃഹത്തിന്റെ പേർ. അസവഃ (ഉ-പു-പ്ര-ബ) പ്രാണാഃ (അ-പു-പ്ര-ബ) ഇവ രണ്ടും ബഹുവചനാന്തമായിട്ടല്ലാതെ പ്രയോഗമില്ല. ൨-ം പ്രാണന്റെ പേർ. ജീവഃ (അ-പു-പ്ര-ഏ) അസുധാരണം (അ-ന-പ്ര-ഏ) ഇവ ൨-ം പ്രാണധാരണത്തിന്റെ പേർ. ആയുഃ (സ-ന-പ്ര-ഏ) ജീവിതകാലഃ (അ-

പു-പ്ര-ഏ) ഇവ ൨-ം ജീവനത്തോടുകൂടിയ കാലത്തിന്റെ പേർ. ജീവാതുഃ (ഉ-പു-പ്ര-ഏ) ജീവനൌഷധം (അ-ന-പ്ര-ഏ) ഇവ ൨-ം ജീവിപ്പിക്കുന്ന ഔഷധത്തിന്റെ പേർ.

ഇതി ക്ഷത്രിയവർഗ്ഗഃ.

---

## വൈശ്യവർഗ്ഗപ്രാരംഭഃ.

ഊരവ്യാ ഊരുജാ അര്യ്യാ വൈശ്യാ ഭൂമിസ്പൃശോ വിശഃ
ആജീവോ ജീവികാ വാർത്താ വൃത്തിർവ്വർത്തനജീവനേ. ൧

ഊരവ്യാഃ ഊരുജാഃ അര്യ്യാഃ വൈശ്യാഃ (അ-പു-പ്ര-ബ) ഭൂമിസ്പൃശഃ വിശഃ (ശ-പു-പ്ര-ബ) ഇവ ൬-ം വൈശ്യന്മാരുടെ പേർ. ആജീവഃ (അ-പു-പ്ര-ഏ) ജീവികാ വാർത്താ (ആ-സ്ത്രീ-പ്ര-ഏ) വൃത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) വർത്തനം ജീവനം (അ-ന-പ്ര-ഏ) ഇവ ൬-ം ജീവനോപായത്തിന്റെ പേർ.

സ്ത്രീയാം കൃഷിഃ പാശുപാല്യം വാണിജ്യഞ്ചേതി വൃത്തയഃ
സേവാ ശ്വവൃത്തിരനൃതം കൃഷിരുഞ്ഛശിലന്ത്വൃതം. ൨

കൃഷിഃ (ഇ-സ്ത്രീ-പ്ര-ഏ) കൃഷിയുടെ പേർ. പാശുപാല്യം (അ-ന-പ്ര-ഏ) ഗോരക്ഷയുടെ പേർ. വാണിജ്യം (അ-ന-പ്ര-ഏ) കച്ചവടത്തിന്റെ പേർ. ച ഇതി (അ) വൃത്തയഃ (ഇ-സ്ത്രീ-പ്ര-ബ) മേൽപറഞ്ഞ കൃഷ്യാദികൾ ൩-ം വൈശ്യന്മാരുടെ വൃത്തികളാകുന്നു എന്നർത്ഥം. സേവാ (ആ സ്ത്രീ-പ്ര-ഏ) ശ്വവൃത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സേവയുടെ പേർ. അനൃതം (അ-ന-പ്ര-ഏ) കൃഷിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കൃഷിയുടെ പേർ. ഉഞ്ഛം (അ-ന-പ്ര-ഏ) ഉഞ്ഛഃ എന്നു പുല്ലിംഗമായിട്ടുമാം. അങ്ങാടി മുതലായ സ്ഥലങ്ങളിൽ വീണുപോയ നെല്മണി മുതലായതിനെ ഓരോന്നായി പെറുക്കി എടുത്തു സമ്പാദിക്കുന്നതിന്റെ പേർ. സിലം (അ-ന-പ്ര-ഏ) വിളവുഭൂമിയിൽ ഉടമസ്ഥന്റെ ഇച്ഛയ്ക്കുതക്കവണ്ണം കൊയിത്തുകഴിഞ്ഞുപോയതിന്റെശേഷം അങ്ങുമിങ്ങും ശേഷിച്ചുനില്ക്കുന്ന കതിരുകൾ എടുത്തു സമ്പാദിക്കുന്നതിന്റെ പേർ. ഋതം (അ-ന-പ്ര-ഏ) മേൽപറഞ്ഞ ഉഞ്ഛസിലങ്ങൾ രണ്ടിനുംകൂടിയുള്ള പേർ.

ദ്വേ യാചിതായാചിതയോര്യഥാസംഖ്യം മൃതാമൃതേ
സത്യാനൃതന്തു വാണിജ്യം സ്യാദൃണം പര്യുദഞ്ചനം. ൩
ഉദ്ധാരോർത്ഥപ്രയോഗസ്തു കുസീദം വൃദ്ധിജീവികാ
യാച്ഞയാപ്തം യാചിതകം നിമയാദാപമിത്യകം. ൪

മൃതം (അ-ന-പ്ര-ഏ) നിത്യമായി അരി മുതലായതിനെ യാചിക്കുന്നതിന്റെ പേർ. അമൃതം (അ-ന-പ്ര-ഏ) ആരോടും ഒന്നിനെ യാചിക്കാതെ ദൈവോപനതസന്തുഷ്ടനായി വസിക്കുന്നതിന്റെ പേർ. സത്യാനൃതം വാണിജ്യം (അ-ന-പ്ര-ഏ) ഇവ ൨-ം കച്ചവടത്തിന്റെ പേർ. സത്യാനൃതം വണിഗ്ഭാവം എന്നും പാഠമുണ്ട്. ഋണം പര്യുദഞ്ചനം (അ-ന-പ്ര-ഏ) ഉദ്ധാരഃ (അ-പു-പ്ര-ഏ) ഇവ ൩-ം കടത്തിന്റെ പേർ. അർത്ഥപ്രയോഗഃ (അ-പു-പ്ര-ഏ) കുസീദം (അ-ന-പ്ര-ഏ) വൃദ്ധിജീവികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം താൻ മററൊരുത്തനു പലിശയ്ക്കുകൊടുത്ത ധനത്തിന്റെ പലിശകൊണ്ടുള്ള ഉപജീവനത്തിന്റെ പേർ. യാചിതകം (അ-ന-പ്ര-ഏ) യാചിച്ചിട്ടു ലഭിക്കപ്പെട്ടതിന്റെ പേർ. ആപമിത്യകം (അ-ന-പ്ര-ഏ) പകരംകൊടുത്തു ലഭിക്കപ്പെട്ടതിന്റെ പേർ.

ഉത്തമർണ്ണാധമർണ്ണൌ ദ്വൌ പ്രയോക്തൃഗ്രാഹകൌ ക്രമാൽ
കുസീദകോ വാർദ്ധുഷികോ വൃദ്ധ്യാജീവശ്ച വാർദ്ധുഷിഃ. ൫

ഉത്തമർണ്ണഃ (അ-പു-പ്ര-ഏ) കടംകൊടുക്കുന്നവന്റെ പേർ. അധമർണ്ണഃ (അ-പു-പ്ര-ഏ) കടംവാങ്ങുന്നവന്റെ പേർ. കുസീദകഃ വാർദ്ധുഷികഃ വൃദ്ധ്യാജീവഃ (അ-പു-പ്ര-ഏ) വാർദ്ധുഷിഃ (ഇ-പു-പ്ര-ഏ) ഇവ ൪-ം കടംകൊടുത്തു് അതിന്റെ പലിശകൊണ്ടുപജീവിക്കുന്നവന്റെ പേർ.

ക്ഷേത്രാജീവഃ കർഷകശ്ച കൃഷികശ്ച കൃഷീവലഃ
ക്ഷേത്രം വ്രൈഹേയശാലേയം വ്രീഹിശാല്യുദ്ഭവോചിതം

ക്ഷേത്രാജീവഃ കർഷകഃ കൃഷികഃ കൃഷീവലഃ (അ-പു-പ്ര-ഏ) ഇവ ൪-ം കൃഷിക്കാരന്റെ പേർ. വ്രൈഹേയം (അ-ന-പ്ര-ഏ) വ്രീഹികളുടെ ഉത്ഭവത്തിന്നു യോഗ്യമായ സ്ഥലത്തിന്റെ പേർ. ശാലേയം (അ-ന-പ്ര-ഏ) ശാലികളുടെ ഉത്ഭവത്തിന്നു യോഗ്യമായ സ്ഥലത്തിന്റെ പേർ. വ്രീഹിശാലികൾ നെല്ലിൽ ഒരുവക ജാതികളാകുന്നു. ഉമി പോയാൽ ചുകന്ന അരിയോടുകൂടിയതിന്നു വ്രീഹി എന്നും വെളുത്ത അരിയോടുകൂടിയതിന്നു ശാലി എന്നും പേരാകുന്നു.

യവ്യം യവക്യം ഷഷ്ടിക്യം യവാദിഭവനം ഹി യൽ
തില്യം തൈലീനവന്മാഷോമാണുഭംഗാദ്വിരൂപതാ. ൧

യവ്യം(അ-ന-പ്ര-ഏ)യവംവിളയും സ്ഥലത്തിന്റെ പേർ. യവക്യം(അ-ന-പ്ര ഏ)കുറുയവം വിളയും സ്ഥലത്തിന്റെ പേർ. ഷഷ്ടിക്യം (അ-ന-പ്ര-ഏ)നവര വിളയും സ്ഥലത്തിന്റെ പേർ. തില്യം തൈലീനം (അ-ന-പ്ര-ഏ) ഇവ ൨-ം എള്ളുവിളയുംസ്ഥലത്തിന്റെ പേർ. ഇപ്രകാരം മാഷോമാണുഭംഗാശബ്ദങ്ങളിൽനിന്നും ഈരണ്ടുശബ്ദങ്ങളുണ്ടാകുമെന്നു് ശേഷത്തിന്റെ അൎത്ഥമാകുന്നു. അതു ഹേതുവായിട്ട മാഷങ്ങൾ വിളയും സ്ഥലത്തിന്നു മാഷ്യമെന്നും മാഷീണമെന്നും ഉമകൾ വിളയുംസ്ഥലത്തിന്നു് ഉമ്യമെന്നും ഔമീനമെന്നും അണുക്കൾ വിളയുംസ്ഥലത്തിന്നു് അണവ്യമെന്നും അണവീനമെന്നും ഭംഗകൾ വിളയും സ്ഥലത്തിന്നു ഭംഗ്യമെന്നും ഭാംഗീനമെന്നും പേരുകളാകുന്നു എന്നു ഗ്രഹിച്ചുകൊൾക. മാഷം=ഉഴുന്നു്. ഉമാ=അഗശി. അണു=ചെറുനെല്ലു്. ഭംഗാ=ചെറുകമ്പുനെല്ലു്. ഇങ്ങനെ മാഷോമാണുഭംഗാ ശബ്ദങ്ങളുടെ അൎത്ഥങ്ങളേയും ഗ്രഹിച്ചുകൊൾക.

മൌദ്ഗീനകൌദ്രവീണാദിശേഷധാന്യോദ്ഭവക്ഷമം
ശാകക്ഷേത്രാദികേ ശാകശാകടം ശാകശാകിനം. ൨

മൌദ്ഗീനം (അ-ന-പ്ര-ഏ) ചെറുപയറു വിളയും സ്ഥലത്തിന്റെ പേർ. കൌദ്രവീണം (അ-ന-പ്ര-ഏ) വരകുവിളയും സ്ഥലത്തിന്റെ പേർ. ആദിപദംകൊണ്ടു ഗ്രഹിക്കേണ്ടതു് ചണംപയറു വിളയും സ്ഥലത്തിന്നു ചാണകീനമെന്നു പേർ. കോതമ്പം വിളയും സ്ഥലത്തിന്നു ഗൌധൂമീനമെന്നു പേർ. മുതിര വിളയും സ്ഥലത്തിന്നു കൌലസ്ഥീനമെന്നു പേർ ഇത്യാദി. ശാകശാകടം ശാകശാകിനം (അ-ന-പ്ര-ഏ) ഇവ ൨-ം ശാകങ്ങൾ ഉണ്ടാകുന്ന സ്ഥലത്തിന്റെ പേർ.

ബീജാകൃതം തൂപ്തകൃഷ്ടം സീത്യം കൃഷ്ടഞ്ച ഹല്യവൽ
ത്രിഗ്ഗുണാകൃതം തൃതീയാകൃതം ത്രിഹല്യം ത്രിസീത്യമപിതസ്മിൻ.
ദ്വിഗ്ഗുണാകൃതേ തു സവ്വം പൂവ്വം ശംബാകൃതമപീഹ
ദ്രോണാഢകാദിവാപാദൌ ദ്രൌണികാഢകികാദയഃ. ൩൦

ബീജാകൃതം ഉപ്തകൃഷ്ടം (അ-ന-പ്ര-ഏ) ഇവ ൨-ം വിതച്ചുഴുത നിലത്തിന്റെ പേർ. സീത്യം കൃഷ്ടം ഹല്യം (അ-ന-പ്ര-ഏ) ഇവ ൩-ം ഉഴുതനിലത്തിന്റെ പേർ. ത്രിഗ്ഗുണാകൃതം തൃതീയാകൃതം ത്രിഹല്യം ത്രിസീത്യം (അ-ന-പ്ര-ഏ) ഇവ ൪-ം മൂച്ചാലുഴുത നിലത്തിന്റെ പേർ. ദ്വിഗ്ഗുണാകൃതേ (അ-ന-സ-ഏ) തു (അ)

സവ്യം പൂർവ്വം ശംബാകൃതം (അ-ന-പ്ര-ഏ) അപി ഇഹ (അ) അന്വയം—ദ്വിഗുണാകൃതേ തു പൂർവ്വം സവ്യം ഇഹ ശംബാകൃതം അപി എന്നാകുന്നു. സാരം—ദ്വിഗുണാകൃതത്തിങ്കലും ത്രിഗുണാകൃതത്തിങ്കൽ പറകപ്പെട്ടവ ഒക്കെയുമുണ്ട്. ശംബാകൃതമെന്ന് ഒരു നാമം വിശേഷിച്ചും ഉണ്ട് എന്നാകുന്നു. അതുഹേതുവായിട്ട് ദ്വിഗുണാകൃതം ദ്വിതീയാകൃതം ദ്വിഹല്യം ദ്വിസീത്യം ശംബാകൃതം ഇവ ൫-ം ഇരുച്ചാലുഴുത നിലത്തിന്റെ പേർ എന്നു ധരിച്ചുകൊൾക. ദ്രൗണികഃ (അ-പു-പ്ര-ഏ) ഒറുപത്തുനാലുനാഴി വിത്തുവിതയ്ക്കുന്ന സ്ഥലത്തിന്റെ പേർ. ആഢകികഃ (അ-പു-പ്ര-ഏ) പതിനാറുനാഴി വിത്തുവിതയ്ക്കുന്ന സ്ഥലത്തിന്റെ പേർ.

ഖാരീവാപസ്തു ഖാരീക ഉത്തമർണ്ണാദയസ്ത്രിഷു
പുന്നപുംസകയോർവ്വപ്രഃ കേദാരഃ ക്ഷേത്രമസ്യ തു. ൯൭
കൈദാരകം സ്യാൽ കൈദാര്യം ക്ഷൈത്രം കൈദാരികംഗണേ
ലോഷ്ടാനി ലോഷ്ടവഃ പുംസി കോടിശോലോഷ്ടഭേദനഃ. ൯൮

ഖാരീകഃ (അ-പു-പ്ര-ഏ) ഒരു ഖാരി വിതയ്ക്കുന്ന സ്ഥലത്തിന്റെപേർ. ഉത്തമർണ്ണാദയസ്ത്രിഷു എന്നതിന്നു ഉത്തമർണ്ണ എന്നതു മുതൽ ഖാരീക എന്നതുവരെ ഉള്ള ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നു അർത്ഥത്തെ ഗ്രഹിച്ചുകൊൾക. വപ്രഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. കേദാരഃ (അ-പു-പ്ര-ഏ) ക്ഷേത്രം (അ-ന-പ്ര-ഏ) ഇവ ൩-ം വിളവുനിലത്തിന്റെ പേർ. കൈദാരകം കൈദാര്യം ക്ഷൈത്രം കൈദാരികം (അ-ന-പ്ര-ഏ) ഇവ ൪-ം വിളവുനിലങ്ങളുടെ സമൂഹത്തിന്റെ പേർ. ലോഷ്ടാനി (അ-ന-പ്ര-ബ) ലോഷ്ടവഃ (ഉ-പു-പ്ര-ബ) ഇവ ൨-ം മങ്കട്ടയുടെ പേർ. ബഹുത്വമുണ്ടെങ്കിൽ ബഹുവചനാന്തമായി പ്രയോഗിച്ചുകൊൾക. കോടിശഃ ലോഷ്ടഭേദനഃ (അ-പു-പ്ര-ഏ) ഇവ ൨-ം മങ്കട്ട ഉടയ്ക്കും തടിയുടെ പേർ.

പ്രാജനം തോദനം തോത്രം ഖനിത്രമവദാരണേ
ദാത്രം ലവിത്രമാബന്ധോ യോത്രം യോക്ത്രമഥോ ഫലം.
നിരീഷം കുടകം ഫാലഃ കൃഷകോ ലാംഗലം ഹലം
ഗോദാരണം ച സീരോഽഥ ശമ്യാ സ്ത്രീയുഗകീലകഃ. ൯൯

പ്രാജനം തോദനം തോത്രം (അ-ന-പ്ര-ഏ) ഇവ ൩-ം മുടിക്കോലിന്റെ പേർ. പ്രാജനമെന്നുമാം. ഖനിത്രം അവദാരണം (അ-ന-പ്ര-ഏ) ഇവ ൨-ം കൈക്കോട്ടിന്റെ പേർ. ദാത്രം ലവിത്രം (അ-ന-പ്ര-ഏ) ഇവ ൨-ം അരിവാളിന്റെ പേർ. ആബന്ധഃ (അ-പു-പ്ര-ഏ) യോത്രം യോക്ത്രം (അ-ന-പ്ര-ഏ)

ഇവ ൩-ം നുകക്കയറിന്റെ പേർ. ഫാലം നിരീഷം നിരീശമെന്നുമാം. കുടകം കുടകമെന്നുമാം (അ-ന-പ്ര-ഏ) ഫാലഃ കൃഷകഃ (അ-പു-പ്ര-ഏ) കൃഷികഃ എന്നുമാം. കൃഷികാ എന്ന് ആകാരാന്തമായിട്ടുമാം. എന്നാൽ സ്ത്രീലിംഗമാകയും ചെയ്യും. കൃഷികാ കൃഷികൌ ഫാലകൃഷകൌ എന്നു രുദ്രവചനമുണ്ട്. മേൽപറഞ്ഞ ശബ്ദങ്ങൾ ൬-ം കരിയറയുടെ പേർ. ഫാലഃ കൃഷകഃ ഇവ ൨-ം കൊഴുവിന്റെ പേർ എന്നും ശേഷമുള്ളവ കരിയറയുടെ പേർ എന്നും ഒരു മതമുണ്ട്. ലാംഗലം ഹലം ഗോദാരണം (അ-ന-പ്ര-ഏ) സീരഃ (അ-പു-പ്ര-ഏ) ഇവ ൪-ം കരിയുടെ പേർ. തമിഴ്ക്കത്തിൽ ഫലമെന്നു തുടങ്ങി സീരഃ എന്നതുവരെ ഉള്ള ശബ്ദങ്ങൾ ഒമ്പതും കരിയുടെ പേർ എന്നു പറഞ്ഞിരിക്കുന്നു. ശമ്യാ (ആ-സ്ത്രീ-പ്ര-ഏ) യുഗകീലകഃ (അ-പു-പ്ര-ഏ) ഇവ ൨-ം നുകക്കുറ്റിയുടെ പേർ.

ഈഷാ ലാംഗലദണ്ഡസ്സ്യാൽ സീതാ ലാംഗലപദ്ധതിഃ
പുംസി മേധിഃ ഖലേദാരു ന്യസ്തം യൽ പശുബന്ധനേ. ൧൩

ഈഷാ (ആ-സ്ത്രീ-പ്ര-ഏ) ലാംഗലദണ്ഡഃ (അ-പു-പ്ര-ഏ) ഇവ ൨-ം കരിക്കോലിന്റെ പേർ. പ്രഭുശങ്കരയോരീശസ്ത്രീ ലാംഗലദണ്ഡകേ എന്നു രുദ്രഭേദസാക്തിയും ഈശസ്സ്വാമിനി രുദ്രേ ചസ്യാദീശാ ഹലദണ്ഡകേ എന്നു വിശ്വോക്തിയുമുണ്ടാകയാൽ ഈശാ എന്നുമാമെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. സീതാ (ആ-സ്ത്രീ-പ്ര-ഏ) ലാംഗലപദ്ധതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഉഴപ്പൊളിയുടെ പേർ. ശീതാനഭസ്സരിതിലാംഗലപദ്ധതൌ ച ശീതാദശാനനരിപോഃ സഹധർമ്മിണി ച ഇത്യാദി കോശാന്തരമുണ്ടാകയാൽ ശീതാ എന്നുമാമെന്നു മഹേശ്വരടീകയിൽ സ്പഷ്ടമാകുന്നു. മേധിഃ (ഇ-പു-പ്ര-ഏ) മേഥിഃ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. ഖലേദാരു (ഉ-ന-പ്ര-ഏ) ഇവ ൨-ം കളത്തിങ്കൽ കാളയെ കെട്ടുന്ന കുറ്റിയുടെ പേർ.

ആശുർവ്രീഹിഃ പാടലസ്സ്യാൽ സിതശൂകയവൌ സമൌ
തോക്മസ്തു തത്ര ഹരിതേ കളായസ്തു സതീനകഃ. ൧൪
ഹരേണുരേണുകൌ ചാസ്മിൻ കോരദൂഷസ്തു കോദ്രവഃ
മംഗല്യകോ മസൂരോഽഥ മകുഷ്ടകമയുഷ്ടകൌ. ൧൫
വനമുദ്ഗേ സർഷപേ തു ദ്വൌ തന്തുഭകദംബകൌ
സിദ്ധാർത്ഥസ്ത്വേഷ ധവളോ ഗോധൂമസ്സുമനസ്സമൌ. ൧൬

ആശുഃ (ഉ-പു-പ്ര-ഏ) വ്രീഹിഃ (ഇ-പു-പ്ര-ഏ) പാടലഃ (അ-പു-പ്ര-ഏ) ഇവ ൩-ം വ്രീഹിയുടെ പേർ, പാടലിഃ എന്നു

മുണ്ടെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. സിതശൂകഃ യവഃ (അ-പു-പ്ര-ഏ) ഇവ ൨-ം യവത്തിന്റെ പേർ. തോക്മഃ (അ-പു-പ്ര-ഏ) പച്ചയവത്തിന്റെ പേർ. കലായഃ സതീനകഃ (അ-പു-പ്ര-ഏ) ഹരേണുഃ (ഉ-പു-പ്ര-ഏ) രേണുകഃ (അ-പു-പ്ര-ഏ) ഇവ ൪-ം വട്ടച്ചുണ്ടായിയുടെ പേർ. തോമഃ എന്നും പാഠമുണ്ട്. ഹരേണുഃഖണ്ഡികാ എന്നും പാഠമുണ്ട്. ആ പക്ഷത്തിങ്കൽ ഖണ്ഡികാ (ആ-സ്ത്രീ-പ്ര-ഏ) ഇതു് രേണുകശബ്ദത്തിനുപകരം ചേരുന്നതാകുന്നു. കോരദൂഷഃ കോദ്രവഃ (അ-പു-പ്ര-ഏ) ഇവ ൨-ം വരകിന്റെ പേർ. മംഗല്യകഃ മസൂരഃ (അ-പു-പ്ര-ഏ) ഇവ ൨-ം വെങ്കടലയുടെ പേർ. മകുഷ്ടകഃ മയുഷ്ടകഃ വനമുദ്ഗഃ (അ-പു-പ്ര-ഏ) ഇവ ൩-ം കാട്ടുപയറിന്റെ പേർ. സർഷപഃ തന്തുഭഃ ഇന്തുഭഃ എന്നുമാകുന്നു മഹേശ്വരടീകയിലുണ്ട്. കദംബകഃ (അ-പു-പ്ര-ഏ) ഇവ ൩-ം കടുകിന്റെ പേർ. സിദ്ധാർത്ഥഃ (അ-പു-പ്ര-ഏ) വെങ്കടുകിന്റെ പേർ. ഗോധൂമഃ സുമനഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഗോതമ്പിന്റെ പേർ.

യവകഃ സ്യാത്തു കുല്മാഷശ്ചണകോ ഹരിമന്ഥകഃ
ദ്വൌ തിലേ തിലപേജശ്ച തിലപിഞ്ജശ്ച നിഷ്ഫലേ. ൧൯

യവകഃ കുല്മാഷഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുറുയവത്തിന്റെ പേർ. സ്യാദ്യാവകസ്തു കുല്മാഷഃ എന്നും പാഠമുണ്ട്. ചണകഃ ഹരിമന്ഥകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചണംപയറിന്റെ പേർ. തിലപേജഃ തിലപിഞ്ജഃ (അ-പു-പ്ര-ഏ) ഇവ ൨-ം കായ്ക്കാത്ത എള്ളിന്റെ പേർ.

ക്ഷവഃ ക്ഷുധാഭിജനനോ രാജികാ കൃഷ്ണികാസുരീ
സ്ത്രിയൌ കംഗുപ്രിയംഗൂ ദ്വേ അതസീ സ്യാദുമാ ക്ഷുമാ. ൨൦

ക്ഷവഃ ക്ഷുധാഭിജനനഃ (അ-പു-പ്ര-ഏ) രാജികാ കൃഷ്ണികാ (ആ-സ്ത്രീ-പ്ര-ഏ) ആസുരീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം കരിങ്കടുകിന്റെ പേർ. ക്ഷുതാഭിജനനഃ എന്നും പാഠമുണ്ട്. കംഗുഃ പ്രിയംഗുഃ (ഉ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തിനയുടെ പേർ. അതസീ (ഈ-സ്ത്രീ-പ്ര-ഏ) ഉമാ ക്ഷുമാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം അഗശിയുടെ പേർ.

മാതുലാനീ തു ഭംഗായാം വ്രീഹിഭേദസ്ത്വണുഃ പുമാൻ
കിംശാരുസ്സസ്യശൂകം സ്യാൽ കണിശം സസ്യമഞ്ജരീ. ൨൧

മാതുലാനീ (ഈ-സ്ത്രീ-പ്ര-ഏ) ഭംഗാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചെറുകമ്പുനെല്ലിന്റെ പേർ. അണുഃ (ഉ-പു-പ്ര-ഏ) ചെറുനെല്ലിന്റെ പേർ. കിംശാരുഃ (ഉ-പു-പ്ര-ഏ) സസ്യശൂകം

(അ-ന-പ്ര-ഏ) ഇവ ൨-ം നെല്ലോകിൻെറപേർ. കണിശം(അ-ന-പ്ര-ഏ) സസ്യമഞ്ജരീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കതിരി ൻെറ പേർ.

ധാന്യവ്രീഹിസ്തംബകരിഃ സ്തംബോഗുച്ഛസ്തൃണാദിനഃ
നാളീനാളമഥകാണ്ഡോസ്യ പലാലോ ऽസ്ത്രീസനിഷ്ഫലഃ.

ധാന്യം (അ-ന-പ്ര-ഏ) വ്രീഹിഃ സ്തംബകരിഃ (ഇ-പു-പ്ര-ഏ) ഇവ ൩-ം നെല്ല് യവം മുതലായ ധാന്യങ്ങളുടെ പേർ. സ്തംബഃ(അ-പു-പ്ര-ഏ) പുല്ലു മുതലായതിൻെറ തണ്ടിൻെറ പേർ. നാളീ (ഈ-സ്ത്രീ-പ്ര-ഏ) നാളം (അ-ന-പ്ര-ഏ) കാണ്ഡഃ (അ-പു-പ്ര-ഏ) ഇവ ൩-ം തണ്ടിൻെറപേർ. പലാലഃ(അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. വയ്ക്കോലിൻെറ പേർ.

കഡംകരോ ബുസം ക്ലീബേ ധാന്യത്വചി തുഷഃ പുമാൻ
ശൂകോസ്ത്രീ ശ്ലക്ഷ്ണതീക്ഷ്ണാഗ്രേ ശമീ ശിംബാ ത്രിഷൂത്തരേ.

ഋദ്ധമാവസിതം ധാന്യം പൂതന്തു ബഹുലീകൃതം
മാഷാദയശ്ശമീധാന്യേ ശൂകധാന്യേ യവാദയഃ. ൨൩

കഡംകരഃ (അ-പു-പ്ര-ഏ) ബുസം (അ-ന-പ്ര-ഏ) ഇവ ൨-ം ചണ്ടിൻെറ പേർ. തുഷഃ (അ-പു-പ്ര-ഏ) ഉമിയുടെ പേർ. ശൂകഃ(അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ധാന്യങ്ങളുടെ കൂൎത്തവാലിൻെറ പേർ. ശമീ (ഈ-സ്ത്രീ-പ്ര-ഏ) ശിംബാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മാഷാദിഫലത്തിൻെറ പേർ. മഹേശ്വരടീകയിൽ ദ്വേശമീ ഇതിപ്രസിദ്ധസ്യമാഷാദിഫലസ്യ എന്നാകുന്നു. തമിഴ്ക്കുത്തിൽ മുളത്തൊലിയുടെ പേർ എന്നു കാണുന്നു. ത്രിഷൂത്തരേ എന്നതിന്ന് ഇനി പറവാൻ പോകുന്ന ഋദ്ധാദി നാലുശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്ന് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ഋദ്ധം (അ-ന-പ്ര-ഏ) പുല്ലുകളഞ്ഞു കൂട്ടിയ ധാന്യത്തിൻെറ പേർ. പൂതം (അ-ന-പ്ര-ഏ) പതിരോട്ടുകൂടാത്ത ധാന്യത്തിൻെറ പേർ. മാഷാദയഃ (അ-പു-പ്ര-ബ) ശമീധാന്യേ (അ-ന-സ-ഏ) മാഷാദികൾ ശമീധാന്യങ്ങളിൽ ചേൎന്നവയാകുന്നു എന്നു സാരത്തെ ഗ്രഹിച്ചുകൊൾക. മാഷാദികൾ ഉഴുന്നു മുതലായവ. ശമീധാന്യം=ശമീപ്രഭവമായിരിക്കുന്ന ധാന്യം. ശമീ=മാഷാദിഫലം. ഇവിടെ ഫലമെന്നതു ബീജകോശമാകുന്നു. അതിൻെറ അകത്തു ഉണ്ടാകുന്ന ധാന്യമെന്നു താല്പൎയ്യം. ശൂകധാന്യയവാദയഃ എന്നതിന്നു യവംമുതലായവ ശൂകധാന്യങ്ങളിൽ ചേൎന്നവയാകുന്നു എന്നു സാരത്തെ ഗ്രഹിച്ചു

കൊൾക. ശൂകധാന്യമെന്നതിന്നു കതിരിന്മേൽ വിളയുന്ന ധാന്യമെന്നു അൎത്ഥമാകുന്നു.

ശാലയഃ കളമാദ്യാശ്ച ഷഷ്ടികാദ്യാശ്ച പുംസ്യമീ
തൃണധാന്യാനി നീവാരാ സ്ത്രീഗവേധുൎഗ്ഗവേധുകാ. ൨൩

ശാലയഃ (ഇ-പു-പ്ര-ബ) കളമാദ്യാഃ ഷഷ്ടികാദ്യാഃ (അ-പു-പ്ര-ബ) കളമം മുതലായ ശാലികളും ഷഷ്ടികം മുതലായവയും ശൂകധാന്യങ്ങളിൽ ചേരുന്നവയാകുന്നു എന്നു സാരത്തെ ഗ്രഹിച്ചുകൊൾക. കളമെന്നതു ശാലികളിൽ ചേൎന്നതായ ഒരു നെല്ലാകുന്നു. ഷഷ്ടികമെന്നതു നവരയാകുന്നു. അതു ശാലികളിൽ ചേൎന്നതല്ല. വ്രീഹികളിൽ ചേൎന്നതാകുന്നു എന്നു ധരിച്ചുകൊൾക. പുംസ്യമീ എന്നതിന്നു രാഷയവശാലികളമഷഷ്ടികശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നു അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. തൃണധാന്യാനി (അ-ന-പ്ര-ബ) നീവാരാഃ (അ-പു-പ്ര-ബ) നീവാരം=വരിനെല്ലു. വരിനെല്ലു=ചാമ മുതലായവ കളെയും തൃണധാന്യങ്ങളാകുന്നു എന്നു അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ഗവേധുഃ (ഉ-സ്ത്രീ-പ്ര-ഏ) ഗവേധുകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കാട്ടുഗോതമ്പിന്റെ പേർ എന്നു തമിഴിൽ കാണുന്നു എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ മുന്യന്നവിശേഷത്തിന്റെ പേർ എന്നു വ്യാഖ്യാനിക്കുകയും കൊങ്കണഭാഷകൊണ്ടു ഇന്നതു എന്നു വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു. കൊങ്കണഭാഷാപരിജ്ഞാനികൾ അവിടെ നോക്കി സംശയപരിഹാരത്തെ ചെയ്തുകൊൾകയും വേണം.

അയോഗ്രം മുസലോഽസ്ത്രീ സ്യാദുദൂഖലമുലൂഖലം
പ്രസ്ഫോടനം ശൂൎപ്പമസ്ത്രീ ചാലനീ തിതഉഃ പുമാൻ. ൨൪

അയോഗ്രം (അ-ന-പ്ര-ഏ) മുസലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉലക്കയുടെ പേർ. മുസലശബ്ദം നപുംസകമായിട്ടുമാം. ഉദൂഖലം ഉലൂഖലം (അ-ന-പ്ര-ഏ) ഇവ ൨-ം ഉരലിന്റെ പേർ. പ്രസ്ഫോടനം ശൂൎപ്പം (അ-ന-പ്ര-ഏ) ശൂൎപ്പഃ എന്നു പുല്ലിംഗമായിട്ടുമാം. ഇവ ൨-ം മുറത്തിന്റെ പേർ. ചാലനീ (ഈ-സ്ത്രീ-പ്ര-ഏ) തിതഉഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം ചല്ലടത്തിന്റെ പേർ.

സ്യൂതപ്രസേവൌ കണ്ഡോലപിടൌ കടകിലിഞ്ജകൌ
സമാനൌ രസവത്യാന്തു പാകസ്ഥാനമഹാനസേ. ൨൫

സ്യൂതഃ പ്രസേവഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൊട്ടയുടെയും ചട്ടിയുടെയും പേർ. കണ്ഡോലഃ പിടഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൂടക്കൊട്ടയുടെ പേർ. കടഃ കിലിഞ്ജകഃ (അ-പു-പ്ര-

ഏ) ഇവ ൨-ം പായയുടെ പേർ. രസവതീ (ഈ-സ്ത്രീ-പ്ര-ഏ) പാകസ്ഥാനം മഹാനസം (അ-ന-പ്ര-ഏ) ഇവ ൩-ം അടുക്കളയുടെ പേർ.

പൌരോഗവസ്തദധ്യക്ഷസ്സൂപകാരാസ്തു വല്ലവാഃ
ആരാളികാ ആന്ധസികാസ്സൂദാ ഔദനികാ ഗുണാഃ. ൨൮

പൌരോഗവഃ (അ-പു-പ്ര-ഏ) അടുക്കളയിലെ അധികാരിയുടെ പേർ. സൂപകാരാഃ വല്ലവാഃ (അ-പു-പ്ര-ഏ) ഇവ ൨-ം പരിപ്പുകാരുടെ പേർ: ആരാളികാഃ ആന്ധസികാഃ സൂദാഃ ഔദനികാഃ ഗുണാഃ (അ-പു-പ്ര-ബ) ഇവ ൫-ം ചോറുപണിക്കാരുടെ പേർ. സൂപകാരാഃ വല്ലവാഃ ആരാളികാഃ ഇവ ൩-ം കറിപ്പണിക്കാരുടെ പേർ എന്ന് ക്ഷീരസ്വാമിമതമാകുന്നു. മഹേശ്വരടീകയിൽ സൂപകാരാദി ഏഴും പാകകർത്താവിന്റെ പേർ എന്നാകുന്നു എന്നു ധരിച്ചുകൊൾകയും വേണം.

ആപൂപികഃ കാന്ദവികോ ഭക്ഷ്യകാര ഇമേ ത്രിഷു
അശ്മന്തമുദ്ധാനമധിശ്രയണീ ചുല്ലിരന്തികാ. ൨൯

ആപൂപികഃ കാന്ദവികഃ ഭക്ഷ്യകാരഃ (അ-പു-പ്ര-ഏ) ഇവ മൂന്നും അപ്പമുണ്ടാക്കുന്നവന്റെ പേർ. ഇമേത്രിഷു എന്നതിന്ന് പൌരോഗവ എന്നുതുടങ്ങി ഭക്ഷ്യാകാര എന്നുവരെയുള്ള ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നർത്ഥത്തെ ഗ്രഹിച്ചുകൊൾക. അശ്മന്തം ഉദ്ധാനം (അ-ന-പ്ര-ഏ) അധിശ്രയണീ (ഈ-സ്ത്രീ-പ്ര-ഏ) ചുല്ലിഃ (ഇ-സ്ത്രീ-പ്ര-ഏ) ചുല്ലീ എന്നു ഈകാരാന്തമായിട്ടുമാം. അന്തികാ (ആ-സ്ത്രീ-പ്ര-ഏ) അന്ദികാ എന്നുമാം. ഇവ ൫-ം അടുപ്പിന്റെ പേർ.

അംഗാരധാനികാംഗാരശകട്യപി ഹസന്ത്യപി
ഹസന്യപ്യഥ നസ്ത്രീ സ്യാദംഗാരോലാതമുന്മുകം. ൩൦

അംഗാരധാനികാ (ആ-സ്ത്രീ-പ്ര-ഏ) അംഗാരശകടീ ഹസന്തീ ഹസനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം തീക്കലത്തിന്റെ പേർ. അംഗാരഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. അലാതം ഉന്മുകം (അ-ന-പ്ര-ഏ) ഇവ ൩-ം തീക്കൊള്ളിയുടെ പേർ. അംഗാരഃ എന്നതു കനലിന്റെ പേരെന്നും അലാതം ഉന്മുകം ഇവ ൨-ം കരിക്കൊള്ളിയുടെ പേരെന്നും ഒരു മതമുണ്ടെന്നും ഗ്രഹിച്ചുകൊൾക.

ക്ലീബേംബരീഷം ഭ്രാഷ്ട്രോ നാ കന്ദുർവ്വാ സ്വേദനീ സ്ത്രിയാം
അലിഞ്ജരസ്സ്യാന്മണികഃ കർക്കര്യാലുർഗ്ഗളന്തികാ. ൩൧

അംബരീഷം (അ-ന-പ്ര-ഏ) ഭ്രാഷ്ട്രഃ (അ-പു-പ്ര-ഏ) ഇവ ൨-ം കനല്ക്കാരയുടെ പേർ. കന്ദുഃ (ഉ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. സ്വേദനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മദ്യമുണ്ടാക്കുവാനുപയോഗിക്കുന്നതായ ഒരു പാത്രത്തിന്റെ പേർ. അലഞ്ജരഃ അലിഞ്ജരഃ എന്നുമാം. മണികഃ (അ-പു-പ്ര-ഏ) ഇവ ൨-ം മംഗലിയുടെ പേർ. കൎക്കരീ (ഈ-സ്ത്രീ-പ്ര-ഏ) ആലുഃ (ഉ-സ്ത്രീ-പ്ര-ഏ) ആലൂഃ എന്നു് ഊകാരാന്തമായിട്ടുമാം. ഗളന്തികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം കരകക്കിണ്ടിയുടെ പേർ.

പിഠരഃ സ്ഥാല്യുഖാ കുണ്ഡം കലശസ്തു ത്രിഷു ദ്വയോഃ
ഘടഃ കുടനിപാവസ്ത്രീ ശരാവോ വൎദ്ധമാനകഃ. ൩൨

പിഠരഃ (അ-പു-പ്ര-ഏ) സ്ഥാലീ (ഈ-സ്ത്രീ-പ്ര-ഏ) ഉഖാ (ആ-സ്ത്രീ-പ്ര-ഏ) കുണ്ഡം (അ-ന-പ്ര-ഏ) ഇവ ൪-ം കലത്തിന്റെ പേർ. പിഠരഃ സ്ഥാല്യഷാ എന്നുമാം. കലശഃ (അ-പു-പ്ര-ഏ) കലശമെന്നു നപുംസകമായിട്ടും കലശീ എന്നു സ്ത്രീലിംഗമായിട്ടുമാം. ഘടഃ (അ-പു-പ്ര-ഏ) ഘടീ എന്നു സ്ത്രീലിംഗമായിട്ടുമാം. കുടഃ (അ-പു-പ്ര-ഏ) കുടം എന്നു നപുംസകമായിട്ടുമാം. നിപഃ (അ-പു-പ്ര-ഏ) നിപം എന്നു നപുംസകമായിട്ടുമാം. ഇവ ൪-ം കുടത്തിന്റെ പേർ. ശരാവഃ വൎദ്ധമാനകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചരാതിന്റെ പേർ. സരാവഃ എന്നുമാം.

ഋജീഷം പിഷ്ടപചനം കംസോസ്ത്രീ പാനഭാജനം
കുതൂഃ കൃത്തേഃ സ്നേഹപാത്രം സൈവാല്പാ കുതുപഃ പുമാൻ.

ഋജീഷം ഋചീഷമെന്നുമാം. പിഷ്ടപചനം (അ-ന-പ്ര-ഏ) ഇവ ൨-ം അരച്ചതുകൊണ്ടുണ്ടാക്കുന്ന അട മുതലായതു വേവിക്കുന്നപാത്രത്തിന്റെ പേർ. കംസഃ (അ-പു-പ്ര-ഏ) പാനഭാജനം (അ-ന-പ്ര-ഏ) ഇവ ൨-ം പാലു മുതലായതു കുടിപ്പാനുള്ള പാത്രത്തിന്റെ പേർ. കുതൂഃ (ഊ-പു-പ്ര-ഏ) തോലുകൊണ്ടുണ്ടാക്കിയ എണ്ണപ്പാത്രത്തിന്റെ പേർ. കുതുപഃ (അ-പു-പ്ര-ഏ) മേൽപ്രകാരമുള്ള ചെറിയ പാത്രത്തിന്റെ പേർ.

സൎവ്വമാവപനം ഭാണ്ഡം പാത്രാമത്രഞ്ച ഭാജനം
ദൎവ്വിഃ കംബിഃ ഖജാകാ ച സ്യാത്തൎദ്ദൂർദ്ദാരുഹസ്തകഃ. ൩൪

ആവപനം ഭാണ്ഡം പാത്രം അമത്രം ഭാജനം (അ-ന-പ്ര-ഏ) ഇവ ൫-ം എല്ലാ പാത്രങ്ങൾക്കും സാധാരണമായ പേർ. ദൎവ്വിഃ കംബിഃ (ഇ-സ്ത്രീ-പ്ര-ഏ) ദൎവ്വീ കംബീ ഇങ്ങനെ ഈകാരാന്തങ്ങളായിട്ടുമാം. ഖജാകാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചട്ടുക

ത്തിന്റെ പേർ. തൎദ്ദൂഃ (ഊ-പു-പ്ര-ഏ) ദാരുഹസ്തകഃ (അ-പു-പ്ര-ഏ) ഇവ ൨-ം മരപ്പിടിയിട്ട ചട്ടകത്തിന്റെ പേർ.

അസ്ത്രീ ശാകം ഹരിതകം ശിഗ്രുരസ്യ തു നാളികാ
കളംബശ്ച കഡംബശ്ച വേഷവാര ഉപസ്കരഃ. ൩൫

ശാകം ഹരിതകം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ശിഗ്രുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം ഇലക്കറിയുടെ പേർ എന്നു തമിഴ്ക്ഷത്തിൽ പറഞ്ഞിരിക്കുന്നു. കറിവെപ്പാനുപയോഗിക്കുന്ന ചീര മുതലായതിന്റെ പേർ എന്നു ധരിച്ചുകൊൾക, കളംബഃ കഡംബഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചീരമുതലായതിന്റെ തണ്ടിന്റെ പേർ വേഷവാരഃ വേസവാരഃ എന്നും വേശവാരഃ എന്നുമാം. ഉപസ്കരഃ (അ-പു-പ്ര-ഏ) ഇവ ൨-ം കറിവെപ്പാനുപയോഗമുള്ളതായ മഞ്ഞൾപ്പൊടി, മുളകുപൊടി ഇത്യാദിയുടെ പേർ.

തിന്തിഡീകഞ്ച ചുക്രഞ്ച വൃക്ഷാമ്ലമഥ വെല്ലജം
മരിചം കോലകം കൃഷ്ണമൂഷണം ധൎമ്മപത്തനം. ൩൬

തിന്തിഡീകം ചുക്രം വൃക്ഷാമ്ലം (അ-ന-പ്ര-ഏ) ഇവ ൩-ം പുളിയുടെ പേർ. വെല്ലജം മരിചം കോലകം കൃഷ്ണം ഊഷണം ധൎമ്മപത്തനം (അ-ന-പ്ര-ഏ) ഇവ ൬-ം മുളകിന്റെ പേർ.

ജീരകോ ജരണോഽജാജീ കണാ കൃഷ്ണേ തു ജീരകേ
സുഷവീ കാരവീ പൃഥ്വീ പൃഥുഃ കാലോപകുഞ്ചികാ. ൩൭

ജീരകഃ ജരണഃ (അ-പു-പ്ര-ഏ) അജാജീ (ഈ-സ്ത്രീ-പ്ര-ഏ) കണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ നാലും ജീരകത്തിന്റെ പേർ. സുഷവീ കാരവീ പൃഥ്വീ (ഈ-സ്ത്രീ-പ്ര-ഏ) പൃഥുഃ (ഉ-സ്ത്രീ-പ്ര-ഏ) കാലാ ഉപകുഞ്ചികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൬-ം കരിഞ്ജീരകത്തിന്റെ പേർ.

ആൎദ്രകം ശൃംഗിവേരം സ്യാദഥ ഛത്രാവിതുന്നകം
കുസ്തുംബുരു ച ധാന്യാകമഥ ശുണ്ഠീ മഹൌഷധം. ൩൮
സ്ത്രീനപുംസകയോൎവ്വിശ്വം നാഗരം വിശ്വഭേഷജം
ആരനാളക സൌവീര കുല്മാഷാഭിഷുതാനി ച. ൩൯
അവന്തിസോമധാന്യാമ്ലകുഞ്ജലാനി ച കാഞ്ജികേ
സഹസ്രവേധി ജതുകം ബാല്ഹികം ഹിംഗു രാമഠം. ൪൦

ആൎദ്രകം ശൃംഗിവേരം (അ-ന-പ്ര-ഏ) ഇവ ൨-ം ഇഞ്ചിയുടെ പേർ. ഛത്രാ (ആ-സ്ത്രീ-പ്ര-ഏ) വിതുന്നകം (അ-ന-പ്ര-ഏ) കുസ്തുംബുരു (ഉ-ന-പ്ര-ഏ) ധാന്യാകം (അ-ന-പ്ര-ഏ) ഇവ ൪-ം കൊത്തമ്പാലരിയുടെ പേർ. ശുണ്ഠീ (ഈ-സ്ത്രീ-പ്ര-

ഷ്യ) മഹൌഷധം (അ-ന-പ്ര-ഏ) വിശ്വം (അ-ന-പ്ര-ഏ) വിശ്വാ എന്നു ആകാരാന്തസ്ത്രീലിംഗമായിട്ടുമാം. നാഗരം വിശ്വഭേഷജം (അ-ന-പ്ര-ഏ) ഇവ ൫-ം ചുക്കിന്റെ പേർ. ആരനാളകം സൌവീരം കുല്മാഷാഭിഷുതം അവന്തിസോമം ധാന്യാമ്ലം കുഞ്ജലം കാഞ്ജികം (അ-ന-പ്ര-ഏ) ഇവ ൭-ം കാടിയുടെ പേർ. കുല്മാഷം അഭിഷുതം ഇങ്ങിനെ രണ്ടുപദമാകുന്നു എന്നു ഒരുമതമുണ്ടു്. സഹസ്രവേധി (ന-ന-പ്ര-ഏ) ജതുകം ബാല്ഹികം (അ-ന-പ്ര-ഏ) ഹിംഗു (ഉ-ന-പ്ര-ഏ) രാമഠം (അ-ന-പ്ര-ഏ) ഇവ ൫-ം കായത്തിന്റെ പേർ.

തൽപത്രീ കാരവീ പൃഥ്വീ ബാഷ്പികാ കബരീ പൃഥുഃ
നിശാഖ്യാ കാഞ്ചനീ പീതാ ഹരിദ്രാ വരവർണ്ണിനീ. ൪൧

തൽപത്രീ (ന-പു-പ്ര-ഏ) അതിന്റെ മരമെന്നർത്ഥം. കായമുണ്ടാകുന്ന മരമെന്നു സാരം. കാരവീ ഇത്യാദികൾ നാമങ്ങളാകുന്നു. കാരവീ പൃഥ്വീ (ഈ-സ്ത്രീ-പ്ര-ഏ) ബാഷ്പികാ (ആ-സ്ത്രീ-പ്ര-ഏ) കബരീ (ഈ-സ്ത്രീ-പ്ര-ഏ) പൃഥുഃ (ഉ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം കായമുണ്ടാകുന്ന മരത്തിന്റെപേർ. നിശാഖ്യാ (ആ-സ്ത്രീ-പ്ര-ഏ) കാഞ്ചനി (ഈ-സ്ത്രീ-പ്ര-ഏ) പീതാ ഹരിദ്രാ (ആ-സ്ത്രീ-പ്ര-ഏ) വരവർണ്ണിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം മഞ്ഞളിന്റെ പേർ. നിശാഖ്യാ എന്നതിന്നു നിശയുടെ ആഖ്യപോലെ ഇരിക്കുന്ന ആഖ്യയോടുകൂടിയതു് എന്നർത്ഥമാകയാൽ രാത്രിയുടെ നാമങ്ങൾ ഒക്കെയും മഞ്ഞളിന്റെ നാമങ്ങളായ്ത്തുമെന്നറിഞ്ഞുകൊൾകയും വേണം.

സാമുദ്രം യത്തുലവണമക്ഷീബം വസിരഞ്ച തൽ
സൈന്ധവോസ്ത്രീ ശീതശിവം മാണിമന്ഥഞ്ച സിന്ധുജേ.

അക്ഷീബം വസിരം (അ-ന-പ്ര-ഏ) ഇവ ൨-ം കടലുപ്പിന്റെ പേർ. സൈന്ധവഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ശീതശിവം മാണിമന്ഥം സിന്ധുജം (അ-പു-പ്ര-ഏ) ഇവ ൪-ം ഇന്തുപ്പിന്റെ പേർ.

രൌമകേ വസ്തുകം പാക്യം വിഡഞ്ച കൃതകേ ദ്വയം
സൌവർച്ചലേ ഽക്ഷരുചകേ തിലകം തത്ര മേചകേ. ൪൩

രൌമകം വസ്തുകം (അ-ന-പ്ര-ഏ) ഇവ ൨-ം പടനയുപ്പിന്റെ പേർ. രൌമകേ ബസ്തകമെന്നുമാം. രൌമകേ ബസ്തകം വസ്തു എന്നു നാമമാലയിലുണ്ടു്. രുംരുമീ എന്ന ദേശത്തിങ്കൽ രുമാ എന്നു പേരോടുകൂടിയതായ ഒരു ലവണാകരമുണ്ടു്. അതിൽ ഉണ്ടാകുന്ന ഉപ്പിന്റെ പേർ എന്നു മഹേശ്വരടീകയിൽ പറഞ്ഞി

രിക്കുന്നു. രുമയിൽ ഭവിച്ചതാകയാൽ രൌമകമെന്നു അതിന്നു നാമമുണ്ടായി എന്നും ധരിച്ചുകൊൾക. വസ്തുകമെന്നതിന്റെ വ്യുല്പത്തിടീകയിൽ ഇല്ല. ഹേമചന്ദ്രമതം വസ്തുകഃ എന്നാകുന്നു എന്നു പറഞ്ഞിട്ടും ഉണ്ട്. ബസ്തകം എന്നതിന്നു ബസ്തകസദൃശമെന്നു അൎത്ഥത്തെകാണിച്ചിട്ടുണ്ട്. ബസ്തകം=ആട്ട് ആട്ടിന്റെ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധത്തോടുകൂടിയതാകയാൽ മേൽപറഞ്ഞ ഉപ്പിന്നു ബസ്തകമെന്നു പേരുണ്ടെന്ന ടീകാശയത്തെ ഗ്രഹിച്ചുകൊൾക. തമിഴ്ശുത്തിൽ വസ്നകമെന്നു കാണുന്നു. വസ്നകമെന്നുള്ള പക്ഷത്തിന്നു മൂലമിന്നതെന്ന് അറിയുന്നതുമില്ല. പാക്യം വിഡം (അ-ന-പ്ര-ഏ) ഇവ ൨-ം ക്ഷാരമൃത്തികയെ പചിച്ചുണ്ടാക്കുന്ന ഉപ്പിന്റെ പേർ. സൌവൎച്ചലം അക്ഷം രുചകം (അ-ന-പ്ര-ഏ) ഇവ ൩-ം തുവൎച്ചിലയുപ്പിന്റെ പേർ. തിലകം (അ-ന-പ്ര-ഏ) കറുത്ത തുവൎച്ചിലയുപ്പിന്റെ പേർ. സൌവൎച്ചലന്തുരുചകമെന്നും പാഠമുണ്ട്.

മത്സ്യണ്ഡീ ഫാണിതം ഖണ്ഡവികാരശ്ശൎക്കരാ സിതാ
കൂൎച്ചികാ ക്ഷീരവികൃതിസ്സ്യാദ്രസാളാ തു മാൎജ്ജിതാ. ൪൩

മത്സ്യണ്ഡീ (ഈ-സ്ത്രീ-പ്ര-ഏ) ഫാണിതം (അ-ന-പ്ര-ഏ) ഇവ ൨-ം കണ്ടശൎക്കരയുടെ പേർ. ഖണ്ഡവികാരഃ (അ-പു-പ്ര-ഏ) ശൎക്കരാ സിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം പഞ്ചസാരയുടെപേർ കൂൎച്ചികാ (ആ-സ്ത്രീ-പ്ര-ഏ) ക്ഷീരവികൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തൈരോ മോരോ കൂട്ടി കാച്ചിയ പാലിന്റെ പേർ. രസാളാ (ആ-സ്ത്രീ-പ്ര-ഏ) മാൎജ്ജിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ജീരകവും മുളകും പഞ്ചസാരയും കൂട്ടിക്കടഞ്ഞ തൈരിന്റെ പേർ. എന്നു ചിലരുടെ പക്ഷം. മററുള്ളവർ തൈർ, തേൻ, പഞ്ചസാര, മുളക്, ഇഞ്ചി ഇത്യാദികളെക്കൊണ്ടു നിൎമ്മിക്കുന്ന ലേഹ്യത്തിന്റെപേർ എന്നു പറയുന്നു. സ്യാദ്രസാളാതുമാൎജ്ജികാ എന്നും പാഠം കാണുന്നു.

സ്യാത്തേമനന്തു നിഷ്ഠാനം ത്രിലിംഗാ വാസിതാവധേഃ
ശൂലാകൃതം ഭടിത്രം സ്യാച്ഛൂല്യമുഖ്യന്തു പൈഠരം. ൪൪

തേമനം നിഷ്ഠാനം (അ-ന-പ്ര-ഏ) ഇവ ൨-ം കറിയുടെ പേർ. ത്രിലിംഗാവാസിതാവധേഃ എന്നതിന്ന് ഇനിമേൽ വാസിതശബ്ദംവരെ ത്രിലിംഗങ്ങളാകുന്നു എന്ന് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ശൂലാകൃതം ഭടിത്രം ശൂല്യം (അ-ന-പ്ര-ഏ) ഇവ ൩-ം ഇരുമ്പുകോലിന്മേൽ കോൎത്തു ചുട്ട മാംസാദിയുടെ പേർ. ശൂലാകൃതംഭടിത്രഞ്ച എന്നും പാഠമുണ്ട്. ഉഖ്യം പൈഠരം (അ-ന-പ്ര-ഏ) ഇവ ൨-ം കലത്തിൽ വേകിച്ചതിന്റെ പേർ.

പ്രണീതമുപസമ്പന്നം പ്രയസ്തം സ്യാത് സുസംസ്കൃതം
സ്യാത് പിച്ഛിലന്തു വിജിലം സമ്മൃഷ്ടം ശോധിതം സമേ.

പ്രണീതം ഉപസമ്പന്നം (അ-ന-പ്ര-ഏ) ഇവ ൨-ം പാകം ചെയ്തതിന്റെ പേർ എന്നു ചിലരുടെ പക്ഷം. രസാദികളുടെ തികവോടുകൂടിയതിന്റെ പേർ എന്നത്രെ അന്യന്മാർ പറയുന്നതു്. പ്രയസ്തം സുസംസ്കൃതം (അ-ന-പ്ര-ഏ) ഇവ ൨-ം നല്ലവണ്ണം നിർമ്മിക്കപ്പെട്ട കറി മുതലായതിന്റെ പേർ. പിച്ഛിലം വിജിലം (അ-ന-പ്ര-ഏ) ഇവ ൨-ം ആർദ്രമായതിന്റെ പേർ. സമ്മൃഷ്ടം ശോധിതം (അ-ന-പ്ര-ഏ) ഇവ ൨-ം നിർമ്മലമായതിന്റെ പേർ.

ചിക്കണം മസൃണം സ്നിഗ്ദ്ധം തുല്യേ ഭാവിതവാസിതേ
ആപക്വം പൌലിരഭ്യൂഷോ ലാജാഃ പും ഭൂമ്നി ചാക്ഷതാഃ.

ചിക്കണം മസൃണം സ്നിഗ്ദ്ധം (അ-ന-പ്ര-ഏ) നെയ്യ് മുതലായ സ്നേഹദ്രവ്യത്തോടുകൂടിയതിന്റെ പേർ. ഭാവിതം വാസിതം (അ-ന-പ്ര-ഏ) ഇവ ൨-ം സുഗന്ധമാക്കപ്പെട്ടതിന്റെ പേർ. ആപക്വം (അ-ന-പ്ര-ഏ) പൌലിഃ (ഇ-പു-പ്ര-ഏ) അഭ്യൂഷഃ (അ-പു-പ്ര-ഏ) ഇവ ൩-ം പകുതി വേവിച്ച യവം മുതലായതുകൊണ്ടോ നെയ്യ് മുതലായതിൽ വറുത്ത യവം മുതലായതുകൊണ്ടോ ഉണ്ടാക്കുന്നതായും ഒരു ദേശത്തിങ്കൽ പോളി എന്നു വ്യവഹാരത്തോടുകൂടിയതായുമിരിക്കുന്ന പദാർത്ഥത്തിന്റെ പേർ. എള്ളു്, ശർക്കര മുതലായതും അരിമാവുംകൂട്ടി ഉണ്ടാക്കുന്നതിന്റെ പേർ എന്നു തമിഴ്കത്തിൽ പറഞ്ഞിരിക്കുന്നു. ലാജാഃ (അ-പു-പ്ര-ബ) അക്ഷതാഃ (അ-പു-പ്ര-ബ) ഇവ ൨-ം നിത്യബഹുവചനാന്തങ്ങളുമത്രെ ആകുന്നതു്. ഇവ ൨-ം മലരിന്റെ പേർ.

പൃഥുകസ്സ്യാച്ചിപിടകോ ധാനാ ഭൃഷ്ടയവേ സ്ത്രിയഃ
പൂപോऽപൂപഃ പിഷ്ടകസ്സ്യാത് കരംഭോ ദധിസക്തവഃ. ൨൨

പൃഥുകഃ ചിപിടകഃ (അ-പു-പ്ര-ഏ) ഇവ ൨-ം അവിലിന്റെ പേർ. ധാനാഃ (ആ-സ്ത്രീ-പ്ര-ബ) നിത്യബഹുവചനാന്തമാകുന്നു. വറുത്ത യവത്തിന്റെ പേർ. പൂപഃ അപൂപഃ പിഷ്ടകഃ (അ-പു-പ്ര-ഏ) ഇവ ൩-ം അപ്പത്തിന്റെ പേർ. കരംഭാഃ (അ-പു-പ്ര-ബ) ദധിസക്തവഃ (ഉ-പു-പ്ര-ബ) ഇവ ൨-ം തൈരിൽ ചേർത്തു വറുത്ത യവം മുതലായതിന്റെ പൊടിയുടെ പേർ. ബഹുവചനത്തിനു് വിവക്ഷയില്ലായ്കയാൽ നിത്യബഹുത്വമുണ്ടെന്നു വിചാരിച്ചുപോകയുമരുതു്, ജ്യോത്സ്നാകരംഭമുദരംഭരയശ്ചകോരാഃ ഇത്യാദിപ്രയോഗവുമുണ്ടു്. മഹേശ്വരടീകയിൽ കരംഭോ ദധിസക്തവഃ എന്നു് ഏകവചനാന്തമായ പാഠത്തെത്ത

ന്നെ കാണിച്ചിരിക്കുന്നു. എങ്കിലും ഈ പ്രദേശങ്ങളിൽ അനേക പുസ്തകങ്ങളിൽ കരംഭാ എന്നാകയാലും തമിഴ്ക്കുത്തിലും ഇപ്രകാരം കാൺകയാലും കരംഭാദധിസക്തവഃ എന്ന പാഠത്തെ ഇവിടെ സ്വീകരിച്ചിരിക്കുന്നു എന്നറിഞ്ഞുകൊൾകയും വേണം.

ഭിസ്സാ സ്ത്രീ ഭക്തമന്ധോന്ന മോദനോസ്ത്രീ സദീദിവിഃ
ഭിസ്സടാ ദഗ്ദ്ധികാ സൎവ്വരസാഗ്രേ മണ്ഡമസ്ത്രിയാം. ൪൯

ഭിസ്സാ (ആ-സ്ത്രീ-പ്ര-ഏ) ഭക്തം (അ-ന-പ്ര-ഏ) അന്ധഃ (സ-ന-പ്ര-ഏ) അന്നം (അ-ന-പ്ര-ഏ) ഓദനഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ദീദിവിഃ (ഇ-പു-പ്ര-ഏ) ഇവ ൬-ം ചോററിന്റെ പേർ. ഭിസ്സടാ ദഗ്ദ്ധികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കരിഞ്ഞ ചോററിന്റെ പേർ. മണ്ഡം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. എല്ലാ രസങ്ങളുടെയും തെളിയുടെ പേർ.

മാസരാചാമനിസ്രാവാ മണ്ഡേ ഭക്തസമുദ്ഭവേ
യവാഗൂരുഷ്ണികാ ശ്രാണാ വിലേപീ തരളാ ച സാ. ൫൦

മാസരഃ ആചാമഃ നിസ്രാവഃ (അ-പു-പ്ര-ഏ) ഇവ ൩-ം വാൎത്ത കഞ്ഞിയുടെ പേർ. യവാഗൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഉഷ്ണികാ ശ്രാണാ (ആ-സ്ത്രീ-പ്ര-ഏ) വിലേപീ (ഈ-സ്ത്രീ-പ്ര-ഏ) തരളാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൫-ം കഞ്ഞിയുടെ പേര്.

ഗവ്യം ത്രിഷു ഗവാം സൎവ്വം ഗോവിഡ്ഗോമയമസ്ത്രിയാം
തത്തു ശുഷ്കം കരീഷോസ്ത്രീ ദുഗ്ദ്ധം ക്ഷീരം പയസ്സമം.

ഗവ്യം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. ഗോസംബന്ധിയായ പാലു മുതലായതിന്റെ പേർ. ഗോവിട് (ശ-സ്ത്രീ-പ്ര-ഏ) ഗോമയം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൨-ം ചാണകത്തിന്റെ പേർ. കരീഷഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഉണങ്ങിയ ചാണകത്തിന്റെ പേർ ദുഗ്ദ്ധം ക്ഷീരം (അ-ന-പ്ര-ഏ) പയഃ (സ-ന-പ്ര-ഏ) ഇവ ൩-ം പാലിന്റെ പേർ.

പയസ്യമാജ്യദധ്യാദി ദ്രപ്സം ദധി ഘനേതരൽ
ഘൃതമാജ്യം ഹവിസ്സൎപ്പിന്നവനീതം നവോദ്ധൃതം. ൫൨

പയസ്യം (അ-ന-പ്ര-ഏ) നെയ്യു തൈർ മുതലായതിന്റെ പേർ. ദ്രപ്സം (അ-ന-പ്ര-ഏ) ഘനമല്ലാത്ത തൈരിന്റെ പേർ. ഘൃതം ആജ്യം (അ-ന-പ്ര-ഏ) ഹവിഃ സൎപ്പിഃ (സ-ന-പ്ര-ഏ) ഇവ ൪-ം നെയ്യിന്റെ പേർ. നവനീതം (അ-ന-പ്ര-ഏ) ന

വോദ്ധൃതം (അ-ന-പ്ര-ഏ) ഇവ ൨-ം അപ്പോൾ കടഞ്ഞെടുത്ത വെണ്ണയുടെ പേർ.

തത്തു ഹൈയംഗവീനം യദ്ധ്യോഗോദോഹോദ്ഭവം ഘൃതം
ദണ്ഡാഹതം കാലശേയമരിഷ്ടമപി ഗോരസഃ. ൫൨

ഹൈയംഗവീനം (അ-ന-പ്ര-ഏ) തലേനാൾ കടഞ്ഞെടുത്ത വെണ്ണയുടെ പേർ എന്നു തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. ഇന്നലെ കറന്നപാലിൽനിന്നു് ഉത്ഭവത്തോടുകൂടിയ നെയ്യിന്റെ പേർ എന്നു ഹ്യോഗോദോഹോദ്ഭവംഘൃതമെന്നതിന്റെ സാഹായ്യം കൊണ്ടു കിട്ടുന്ന അർത്ഥമാകുന്നു എന്നു അറിഞ്ഞുകൊൾകയും വേണം. മഹേശ്വരടീകയിൽ ഒരു രാത്രിമുഴുവൻ ഇരുന്ന തൈരിൽനിന്നുണ്ടായ നെയ്യിന്റെ പേർ എന്നാകുന്നു. ദണ്ഡാഹതം കാലശേയം അരിഷ്ടം (അ-ന-പ്ര-ഏ) ഗോരസഃ (അ-പു-പ്ര-ഏ) ഇവ ൪-ം മോരിന്റെ പേർ.

തക്രം ഹ്യുദശ്വിന്മഥിതം പാദാംബ്വർദ്ധാംബുനിർജ്ജലം
മണ്ഡം ദധിഭവം മസ്തു പീയൂഷോഽഭിനവം പയഃ. ൫൩

തക്രം (അ-ന-പ്ര-ഏ) നാലൊന്നു വെള്ളംകൂട്ടിയ മോരിന്റെ പേർ. ഉദശ്വിൽ (ത-ന-പ്ര ഏ) പാതി വെള്ളംചേർത്ത മോരിന്റെ പേർ. മഥിതം (അ-ന-പ്ര-ഏ) വെള്ളംചേർക്കാതെ കടഞ്ഞ മോരിന്റെ പേർ. തക്രം ഉദശ്വിൽ മഥിതം ഈ പദങ്ങളോടു ക്രമേണ പാദാംബു അർദ്ധാംബു നിർജ്ജലം എന്ന പദങ്ങൾ ചേരുന്നതാകുന്നു എന്നും അറിഞ്ഞുകൊൾക. മസ്തു (ഉ-ന-പ്ര-ഏ) തൈർവെള്ളത്തിന്റെ പേർ. പീയൂഷഃ (അ-പു-പ്ര-ഏ) അപ്പോൾ കറന്ന പാലിന്റെ പേർ എന്നു് തമിഴ്ക്കത്തിൽ പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ നവപ്രസൂതയായ പശുവിന്റെ പാൽ ഏഴുദിവസംവരെ പീയൂഷമെന്ന പേരോടുകൂടിയതാകുന്നു എന്നു പറകയും അതിന്നു സഹായമായിട്ടു് പീയൂഷം സപ്തദിവസാവധിക്ഷീരേ തഥാഽമൃതേ എന്നു് വിശ്വമേദിനീ വചനത്തെ കാണിക്കുകയും ചെയ്തിരിക്കുന്നു.

അശനായാ ബുഭുക്ഷാ ക്ഷുദ്ഗ്രാസസ്തു കബളഃ പുമാൻ
സപീതിസ്ത്രീ തുല്യപാനം സഗ്ധിസ്ത്രീ സഹഭോജനം.

അശനായാ ബുഭുക്ഷാ (ആ-സ്ത്രീ-പ്ര-ഏ) ക്ഷുൽ (ന-സ്ത്രീ-പ്ര-ഏ) ഇവ ൩ ം വിശപ്പിന്റെ പേർ, ഗ്രാസഃ കബളഃ (അ-പു-പ്ര-ഏ) ഇവ ൨ ം ഉരുളയുടെ പേർ. ഗ്രാസസ്തുകബളാർത്ഥകഃ എന്നും പാഠമുണ്ടു്. സപീതിഃ (ഇ-സ്ത്രീ-പ്ര-ഏ) പലർകൂടി കുടിക്കുന്നതിന്റെ പേർ. സഗ്ധിഃ (ഇ-സ്ത്രീ-പ്ര-ഏ) പലർക്കു

ടി ഭക്ഷിക്കുന്നതിന്റെ പേർ. സജഗ്ധിസഹഭോജനമെന്നു പാഠത്തെ ചിലർ സമ്മതിച്ചിരിക്കുന്നു.

ഉദന്യാ തു പിപാസാ തൃട് തർഷോ ജഗ്ധിസ്തു ഭോജനം
ജേമനം ലേഹ ആഹാരോ നിഘാസോ ന്യാദ ഇത്യപി.

ഉദന്യാ പിപാസാ (ആ-സ്ത്രീ-പ്ര-ഏ) തൃട് (ഷ-സ്ത്രീ-പ്ര-ഏ) തർഷഃ (അ-പു-പ്ര-ഏ) ഇവ ൪-ം ദാഹത്തിന്റെ പേർ. ജഗ്ധിഃ (ഇ-സ്ത്രീ-പ്ര-ഏ) ഭോജനം ജേമനം (അ-ന-പ്ര-ഏ) ലേഹഃ ആഹാരഃ നിഘാസഃ ന്യാദഃ (അ-പു-പ്ര-ഏ) ഇവ ൭-ം ഭോജനത്തിന്റെ പേർ. ജേമനമെന്നും ജമനമെന്നുമാം. ലേഹഃ എന്നും ലേപഃ എന്നുമാം. നിഘാസഃ എന്നും നിഘസഃ എന്നുമാം.

സൌഹിത്യം തർപ്പണം തൃപ്തിഃ ഫേലാ ഭുക്തസമുജ്ഝിതം
കാമം പ്രകാമം പര്യാപ്തം നികാമേഷ്ടം യഥേപ്സിതം. ൫൭

സൌഹിത്യം തർപ്പണം (അ-ന-പ്ര-ഏ) തൃപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം തൃപ്തിയുടെ പേർ. ഫേലാ (ആ-സ്ത്രീ-പ്ര-ഏ) ഭുക്തസമുജ്ഝിതം (അ-ന-പ്ര-ഏ) ഇവ ൨-ം ഉണ്ടുശേഷിച്ചതിന്റെ പേർ. ഉടായാമമതം ഫേലിഃ എന്നാകുന്നു. കാമം പ്രകാമം പര്യാപ്തം നികാമം ഇഷ്ടം യഥേപ്സിതം ഇവ ൬-ം ക്രിയാവിശേഷണമായി പ്രയോഗിക്കപ്പെടുന്നവയാകുന്നു. ഉദാഹരണം കാമം ഭുങ്ക്തേ ഇത്യാദി. ഇച്ഛയുള്ളതക്കവണ്ണം ഭുജിക്കുന്നു എന്നർത്ഥം,

ഗോപേ ഗോപാലഗോസംഖ്യഗോധുഗാഭീരവല്ലവാഃ
ഗോമഹിഷ്യാദികം പാദബന്ധനം ദ്വൌ ഗവീശ്വരേ.
ഗോമാൻ ഗോമീ ഗോകുലന്തു ഗോധനം സ്യാദ്ഗവാം വ്രജേ
ത്രിഷ്വാശിതംഗവീനം തദ്ഗാവോ യത്രാശിതാഃ പുരാ. ൫൮

ഗോപഃ ഗോപാലഃ ഗോസംഖ്യഃ (അ-പു-പ്ര-ഏ) ഗോധുക് (ഹ-പു-പ്ര-ഏ) ആഭീരഃ വല്ലവഃ (അ-പു-പ്ര-ഏ) ഇവ ൬-ം ഗോക്കളെ പാലിക്കുന്നവന്റെ പേർ. പാദബന്ധനം (അ-ന-പ്ര-ഏ) പശു എരുമ മുതലായതിന്റെ പേർ. ദ്വൌ (സം-പു-പ്ര-ദ്വി) ഗവീശ്വരേ (അ-പു-സ-ഏ) ഗോമാൻ (ത-പു-പ്ര-ഏ) ഗോമീ (ന-പു-പ്ര-ഏ) ഗോമാൻ ഗോമീ ദ്വൌ ഗവീശ്വരേ എന്നന്വയമാകുന്നു. ഗോമാൻ ഗോമീ എന്ന ഈ രണ്ടു ശബ്ദങ്ങൾ ഗവീശ്വരങ്കൽ വർത്തിക്കുന്നു എന്നു് അന്വയാർത്ഥം. ഗവീശ്വരൻ=ഗോക്കളുടെ ഈശ്വരൻ. ഗോക്കൾ=പശുക്കൾ. ഈശ്വരൻ=സ്വാമി. ഗോമാൻ ഗോമീ ഇവ ൨-ം പശുക്കളുടെ ഉടമസ്ഥന്റെ പേർ എന്നു സാരമാകുന്നു. ഗോകുലം ഗോധനം

(അ-ന-പ്ര-ഏ) ഇവ ൨-ം ഗോസമൂഹത്തിന്റെ പേർ. ആശിതംഗവീനം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. മുമ്പിൽ പശുക്കളെ മേച്ചിരുന്ന സ്ഥലത്തിന്റെ പേർ.

ഉക്ഷാ ഭദ്രോ ബലീവർദ്ദ ഋഷഭോ വൃഷഭോ വൃഷഃ
അനഡ്വാൻ സൗരഭേയോ ഗൌരുക്ഷ്ണാം സംഹതിരൌക്ഷകം.

ഉക്ഷാ (ന-പു-പ്ര ഏ) ഭദ്രഃ ബലീവർദ്ദഃ ബലീവർദ്ദഃ എന്നും ബലിവർദ്ദഃ എന്നുംകൂടെ പ്രയോഗിക്കാം. ഋഷഭഃ വൃഷഭഃ വൃഷഃ (അ-പു-പ്ര-ഏ) അനഡ്വാൻ (ഹ-പു-പ്ര-ഏ) സൌരഭേയഃ (അ-പു-പ്ര-ഏ) ഗൌഃ (ഓ-പു-പ്ര-ഏ) ഇവ ൯-ം കാളയുടെ പേർ. ഔക്ഷകം (അ-ന-പ്ര-ഏ) കാളകളുടെ സമൂഹത്തിന്റെ പേർ.

ഗവ്യാ ഗോത്രാ ഗവാം വത്സധേനോ വാത്സകധൈനുകേ
ഉക്ഷാ മഹാന്മഹോക്ഷസ്സ്യാദ്വൃദ്ധോക്ഷസ്തു ജരദ്ഗവഃ. ൫൯

ഗവ്യാ ഗോത്രാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഗോക്കളുടെ സമൂഹത്തിന്റെ പേർ. വാത്സകം (അ-ന-പ്ര-ഏ) പശുക്കിടാങ്ങളുടെ സമൂഹത്തിന്റെ പേർ. ധൈനുകം (അ-ന-പ്ര-ഏ) ധേനുസമൂഹത്തിന്റെ പേർ. മഹോക്ഷഃ (അ-പു-പ്ര-ഏ) വലിയ കാളയുടെ പേർ. വൃദ്ധോക്ഷഃ ജരദ്ഗവഃ (അ-പു-പ്ര-ഏ) ഇവ ൨-ം മൂത്തകാളയുടെ പേർ.

ഉല്പന്ന ഉക്ഷാ ജാതോക്ഷസ്സദ്യോ ജാതസ്തു തർണ്ണകഃ
ശകൃൽകരിസ്തു വത്സസ്സ്യാദ്ദമ്യവത്സതരൌ സമൌ. ൬൦

ജാതോക്ഷഃ (അ-പു-പ്ര-ഏ) കാളയുടെ സ്വഭാവത്തെ പ്രാപിച്ചതായ കാളക്കുട്ടിയുടെ പേർ. തർണ്ണകഃ (അ-പു-പ്ര-ഏ) അപ്പോൾ പിറന്ന കാളക്കുട്ടിയുടെ പേർ. ശകൃൽകരിഃ (ഇ-പു-പ്ര-ഏ) വത്സഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുടിക്കുന്ന കാളക്കുട്ടിയുടെ പേർ. ദമ്യഃ വത്സതരഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുടിമാറിയ കാളക്കുട്ടിയുടെ പേർ.

ആർഷഭ്യഃ ഷണ്ഡതായോഗ്യഃ ഷണ്ഡോ ഗോപതിരിട്ചരഃ
സ്കന്ധദേശേ ത്വസ്യ വഹസ്സാസ്നാ തു ഗളകംബളഃ. ൬൧

ആർഷഭ്യഃ ഷണ്ഡതായോഗ്യഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉടയ്ക്കുവാൻ തക്കതായ കാളയുടെ പേർ. ഷണ്ഡഃ (അ-പു-പ്ര-ഏ) ഗോപതിഃ (ഇ-പു-പ്ര-ഏ) ഇട്ചരഃ (അ-പു-പ്ര-ഏ) ഇത്വരഃ എന്നുമാം. ഇവ ൩-ം സ്വേച്ഛാചാരിയായ വൃഷത്തിന്റെ പേർ. തമിഴ്ക്കത്തിൽ തിരുവരത്തിക്കുററന്റെ എന്നു ഭാഷ കാണുന്നു.

വഹഃ (അ പു-പ്ര-ഏ) കാളയുടെ ചുമലിന്റെ പേർ. സ്കന്ധപ്രദേശസ്ഥ വഹഃ എന്നും പാഠം ഉണ്ടു്. സാസ്നാ (അ-സ്ത്രീ-പ്ര-ഏ) ഗളകംബളഃ (അ-പു-പ്ര-ഏ) ഇവ രണ്ടും താടയുടെ പേർ.

സ്യാന്നസ്തിതസ്തു നസ്യോതഃ പ്രഷ്ഠവാഡ്യുഗപാർശ്വഗഃ
യുഗാദീനാന്തു വോഢാരോ യുഗ്യപ്രാസംഗ്യശാകടാഃ. ൩൪

നസ്തിതഃ നസ്യോതഃ (അ-പു-പ്ര-ഏ) ഇവ ൨-ം മൂക്കുതുളച്ചു കയറിട്ട കാളയുടെ പേർ. പ്രഷ്ഠവാൾ (ഹ-പു-പ്ര-ഏ) പഷ്ഠവാൾ എന്നുമാം. യുഗപാർശ്വഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം നുകംവെച്ചു മുട്ടികെട്ടിയ കാളയുടെ പേർ. യുഗ്യഃ (അ-പു-പ്ര-ഏ) നുകത്തെവഹിക്കുന്ന കാളയുടെ പേർ. പ്രാസംഗ്യഃ (അ-പു-പ്ര-ഏ) തേർ മുതലായ വാഹനത്തിന്റെ നുകത്തെവഹിക്കുന്ന കാളയുടെ പേർ. മേൽനുകത്തെ വഹിക്കുന്ന കാളയുടെ പേർ, എന്നും ഒരു മതമുണ്ടു്. ശാകടഃ (അ--പു-പ്ര-ഏ) വണ്ടിവലിക്കുന്ന കാളയുടെ പേർ.

ഖനിതാനേന തദ്വോഢാസ്യേദം ഹാലികസൈരികൌ.
ധൂർവ്വഹേധുര്യ്യധൌരേയ ധുരീണാസ്സധുരന്ധരാഃ. ൩൫

ഹാലികഃ സൈരികഃ (അ-പു-പ്ര-ഏ) ഇവ ൨-ം കരികൊണ്ടുഴുന്നവന്റെയും കരിയെ വഹിക്കുന്നവന്റെയും കരിയുടെ സംബന്ധിയായവന്റെയും പേർ. ധൂർവ്വഹഃ ധുര്യ്യഃ ധൌരേയഃ ധുരീണഃ ധുരന്ധരഃ (അ-പു-പ്ര-ഏ) ഇവ ൫-ം ഭാരത്തെ വഹിക്കുന്നവന്റെ പേർ.

ഉഭാവേകധുരീണൈകധുരാവേകധുരാവഹേ
സ തു സർവ്വധുരീണസ്സ്യാദ്യോവൈ സർവ്വധുരാവഹഃ. ൩൬

ഏകധുരീണഃ ഏകധുരഃ ഏകധുരാവഹഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഒരു ഭാരത്തെ വഹിക്കുന്നവന്റെ പേർ. സർവ്വധുരീണഃ (അ-പു-പ്ര-ഏ) എല്ലാ ഭാരത്തെയും വഹിക്കുന്നവന്റെ പേർ.

മാഹേയീ സൌരഭേയീ ഗൌ രുസ്രാ മാഹാ ച ശൃംഗിണീ
അർജ്ജുന്യഘ്ന്യാ രോഹിണീ|സ്യാദുത്തമാ ഗോഷു നൈചികീ.

മാഹേയീ സൌരഭേയീ (ഈ-സ്ത്രീ-പ്ര-ഏ) ഗൌഃ (ഓ-സ്ത്രീ-പ്ര-ഏ) ഉസ്രാ മാഹാ (അ-സ്ത്രീ-പ്ര-ഏ) മാഹാ എന്നതിന്റെ സ്ഥാനത്തിങ്കൽ ചിലർ മാതാ എന്നും പഠിക്കുന്നു. ആ പക്ഷത്തിങ്കൽ മാതാ (ഋ സ്ത്രീ-പ്ര-ഏ) ഇങ്ങിനെ ധരിച്ചുകൊൾക. ശൃംഗിണീ അർജ്ജുനീ (ഈ-സ്ത്രീ-പ്ര-ഏ) അഘ്ന്യാ (ആ-സ്ത്രീ-പ്ര-ഏ) രോഹിണീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൯-ം പശുവി

ന്റെ പേർ. നൈചികീ (ഈ-സ്ത്രീ-പ്ര-ഏ) ഉത്തമപശുവിന്റെ പേർ.

വർണ്ണാദിഭേദാൽ സംജ്ഞാസ്സ്യുശ്ശബലീധവളാദയഃ
ദ്വിഹായണീ ദ്വിവർഷാ ഗൌരേകാബ്ദാ ത്വേകഹായണീ.

ചതുരബ്ദാ ചതുർഹായണ്യേവം ത്ര്യബ്ദാ ത്രിഹായണീ
വശാ വന്ധ്യാഽവതോകാ തു സ്രവൽഗർഭാഥ സന്ധിനീ.

ആക്രാന്താ വൃഷഭേണാഥ വേഹൽഗർഭോപഘാതിനീ
കാല്യോപസര്യാ പ്രജനേ പ്രഷ്ഠൗഹീ ബാലഗർഭിണീ. ൬൦

നിറഭേദം മുതലായതുകൊണ്ടു് പശുക്കൾക്കുള്ള പേരുകളെ പറയുന്നു. ശബലീ (ഈ-സ്ത്രീ-പ്ര-ഏ) പലനിറമായ പശുവിന്റെ പേർ. ധവളാ (ആ-സ്ത്രീ-പ്ര-ഏ) വെളുത്തപശുവിന്റെ പേർ. ആദിശബ്ദംകൊണ്ടു കപിലാ പാടലാ ഇത്യാദികളെ ഗ്രഹിച്ചുകൊൾക. അവയവഭേദംകൊണ്ടു് ലംബകർണ്ണാ വക്രശൃംഗി ഇത്യാദി സംജ്ഞകളുണ്ടു്; അതുകളെയും ഗ്രഹിച്ചുകൊൾക. ദ്വിഹായണീ (ഈ-സ്ത്രീ-പ്ര-ഏ) ഈരാണ്ടായ പശുവിന്റെ പേർ. ഏകഹായണീ (ഈ-സ്ത്രീ-പ്ര-ഏ) ഒരാണ്ടായ പശുവിന്റെ പേർ. ചതുർഹായണീ (ഈ-സ്ത്രീ-പ്ര-ഏ) നാലാണ്ടായ പശുവിന്റെ പേർ. ത്രിഹായണീ (ഈ-സ്ത്രീ-പ്ര-ഏ) മൂവ്വാണ്ടായ പശുവിന്റെ പേർ. വശാ വന്ധ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മച്ചിപ്പശുവിന്റെ പേർ. അവതോകാ വതോകാ എന്നുമാം. സ്രവൽഗർഭാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചെനകലങ്ങിയ പശുവിന്റെ പേർ. സന്ധിനീ (ഈ-സ്ത്രീ-പ്ര-ഏ) കാളകേറിയ പശുവിന്റെ പേർ. ചെനയേററ പശുവിന്റെ എന്നു താല്പര്യം. വേഹൽ (ത-സ്ത്രീ-പ്ര-ഏ) കാളകേറുകകൊണ്ടു ഗർഭം കലങ്ങിയ പശുവിന്റെ പേർ. ഉപസര്യാ (ആ-സ്ത്രീ-പ്ര-ഏ) ഗർഭഗ്രഹണത്തിന്നായിക്കൊണ്ടു് സമയമായ പശുവിന്റെ പേർ. പ്രജനേ ഗർഭഗ്രഹണേ കാല്യാ പ്രാപ്തകാലാ ഗൌഃ ഉപസര്യേത്യുച്യതേ എന്നർത്ഥമാകയാൽ കാല്യാ എന്നതു് പര്യായമല്ല. തമിഴ്ക്കത്തിൽ കാല്യാ (സ്ത്രീ-ആ) ഉപസര്യാ (സ്ത്രീ-ആ) ആകെ (൨) എന്നു പറഞ്ഞതു് തെറ്റുതന്നെ എന്നറിഞ്ഞുകൊൾക. പ്രഷ്ഠൗഹീ പഷ്ഠൗഹീ എന്നുമാം. (ഈ-സ്ത്രീ-പ്ര-ഏ) പൃഷ്ഠൗഹി എന്ന ഋകാരസഹിതമായ പാഠം നിർമ്മൂലമാകുന്നു. ബാല്യത്തിങ്കൽ ചെനച്ച പശുവിന്റെ പേർ. അയ്യാണ്ടിൽ ചെനച്ചതിന്റെ എന്നു ഭാഷ കാണ്മാനുണ്ടു്.

സ്യാദചണ്ഡീ തു സുകരാ ബഹുസൂതിഃ പരേഷ്ടുകാ
ചിരസൂതാ ബഷ്കയണീ ധേനുസ്സ്യാന്നവസൂതികാ. ൭൦

അചണ്ഡീ (ഈ-സ്ത്രീ-പ്ര-ഏ) സുകരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കോപമില്ലാത്ത പശുവിന്റെ പേർ. ഇണക്കമുള്ള പശുവിന്റെ എന്ന അഭിപ്രായമാകുന്നു. ബഹുസൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) പരേഷ്ടുകാ (ആ-സ്ത്രീ പ്ര-ഏ) ഇവ ൨-ം വളരെ പെററ പശുവിന്റെ പേർ. ചിരസൂതാ (ആ-സ്ത്രീ-പ്ര-ഏ) ബഷ്കയണീ(ഈ-സ്ത്രീ-പ്ര-ഏ)ഇവ ൨-ം പെററു പലനാൾകഴിഞ്ഞപശുവിന്റെ പേർ. ബഷ്കയിണീ എന്നും പാഠമുണ്ട്. ധേനുഃ (ഉ-സ്ത്രീ-പ്ര-ഏ) നവസൂതികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ രണ്ടും നൂതനപ്രസവയായ പശുവിന്റെ പേർ. പെററു കാലം ചെല്ലാത്ത പശുവിന്റെ എന്നു സാരത്തെ ഗ്രഹിച്ചുകൊൾക.

സുവ്രതാ സുഖസന്ദോഹ്യാ പീനോധ്നീ പീവരസ്തനീ
ദ്രോണക്ഷീരാ ദ്രോണദുഘാ ധേനുഷ്യാബന്ധകേ സ്ഥിതാ

സുവ്രതാ സുഖസന്ദോഹ്യാ (ആ-സ്ത്രീ-പ്ര-ഏ) സുഖസന്ദുഹ്യാ എന്നും കാണ്മാനുണ്ട്. ഇവ ൨-ം നല്ലശീലത്തോടുകൂടിയ പശുവിന്റെപേർ. പീനോധ്നീ പീവരസ്തനീ (ഈ-സ്ത്രീ പ്ര-ഏ) അകിട്ട വലുതായ പശുവിന്റെ പേർ. ദ്രോണക്ഷീരാ ദ്രോണദുഘാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ദ്രോണപരിമിതമായ പയസ്സോടുകൂടിയ പശുവിന്റെ പേർ. ധേനുഷ്യാ (ആ-സ്ത്രീ-പ്ര-ഏ) ദ്രവ്യംവാങ്ങിക്കറവിന്നു കൊടുത്ത പശുവിന്റെ പേർ.

സമാംസമീനാ സാ യൈവ പ്രതിവഷം പ്രസൂയതേ
ഊധസ്തു ക്ലീബമാപീനം സമൌ ശിവകകീലകൌ. ൭൧

സമാംസമീനാ (ആ-സ്ത്രീ-പ്ര-ഏ-)ആണ്ടിലാണ്ടിൽ പെറും പശുവിന്റെ പേർ. ആട്ടക്കന്നി എന്നത്രെ ഭാഷ കാണുന്നതു്. ഊധഃ (സ-ന-പ്ര-ഏ) ആപീനം (അ-ന-പ്ര-ഏ) ഇവ ൨-ം അകിടിന്റെ പേർ. ശിവകഃ കീലകഃ (അ-പു-പ്ര-ഏ)ഇവ ൨-ം കെട്ടുകുററിയുടെ പേർ.

ന പുംസി ദാമ സന്ദാനം പശുരജ്ജുസ്തു ദാമനീ
വൈശാഖമന്ഥമന്ഥാനമന്ഥാനോ മന്ഥദണ്ഡകേ. ൭൨

ദാമ (ന-ന-പ്ര-ഏ) ദാമാ എന്നു സ്ത്രീലിംഗമായിട്ടുമാം. സന്ദാനം (അ-ന-പ്ര-ഏ) ഇവ ൨-ം കയറിന്റെ പേർ. പശുരജ്ജുഃ (ഉ-സ്ത്രീ-പ്ര-ഏ) ദാമനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പശുക്കയറിന്റെ പേർ. പശുരജ്ജുസ്തുബന്ധനീ എന്നും പാഠമുണ്ട്. വൈശാഖഃ മന്ഥഃ മന്ഥാനഃ(അ-പു-പ്ര-ഏ) മന്ഥാ (ന-

പു-പ്ര-ഏ) മന്ഥദണ്ഡകഃ (അ-പു-പ്ര-ഏ) ഇവ ൭-ം കടകോലിന്റെ പേർ.

കുഠരോ ദണ്ഡവിഷ്കംഭോ മന്ഥനീ ഗർഗ്ഗരീ സമേ
ഉഷ്ട്രേ ക്രമേളകമയമഹാംഗാഃ കരഭശ്ശിശൌ. ൭൫

കുഠരഃ ദണ്ഡവിഷ്കംഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം കടകോൽ കെട്ടുന്ന തൂണിന്റെ പേർ. മന്ഥനീ ഗർഗ്ഗരീ (ഈ-സ്ത്രീ-പ്ര-ഏ) തൈർകടയുന്ന പാത്രത്തിന്റെ പേർ. ഉഷ്ട്രഃ ക്രമേളകഃ മയഃ മഹാംഗഃ (അ-പു-പ്ര-ഏ) ഇവ ൪-ം ഒട്ടകത്തിന്റെ പേർ. കരഭഃ (അ-പു-പ്ര-ഏ) ഒട്ടകത്തിന്റെ കുട്ടിയുടെ പേർ.

കരഭാഃ സ്യുശ്ശൃംഖലകാ ദാരവൈഃ പാദബന്ധനൈഃ
അജാ ഛാഗീ ശുഭച്ഛാഗബസ്തച്ഛഗലകാ അജേ. ൭൬

ശൃംഖലക (അ-പു-പ്ര-ബ) മരംകൊണ്ടു് ആമമുള്ള ഒട്ടകക്കുട്ടികളുടെ പേർ. അജാ (ആ-സ്ത്രീ-പ്ര-ഏ) ഛാഗീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വെളുത്ത ആട്ടുക്കൊററിയുടെപേർ. ഇങ്ങിനെ ചിലർപറയുന്നു. മററുള്ളവർ പറയുന്നതു അജാ ഛാഗീ ഇവ ൨-ം കോലാടിന്റെ പിടയുടെ പേരെന്നും ശുഭഃ ഇത്യാദികൾ കോലാടിന്റെ പേരെന്നും ശേഷങ്ങൾ കാറാടിന്റെ പേർ എന്നുമാകുന്നു. ആയതുതന്നെ യുക്തമെന്നു ധരിച്ചുകൊൾകയും വേണം. ശുഭഃ ഇതിന്റെ സ്ഥാനത്തിങ്കൽ തുഭഃ എന്നും സ്തുഭഃ എന്നും സ്തുബഃ എന്നും പാഠങ്ങൾ കാണുമാറുണ്ടു്. ഛാഗഃ ബസ്തഃ ഛഗലകഃ അജഃ (അ-പു-പ്ര-ഏ) ഇവ ൪-ം വെളുത്ത ആടിന്റെ പേർ.

മേഢ്രോരഭ്രോരണോർണ്ണായുമേഷവൃഷ്ണയ ഏഡകേ
ഉഷ്ട്രോരഭ്രാജവൃന്ദേ സ്യാദൌഷ്ട്രകൌരഭ്രകാജകം. ൭൭

മേഢ്രഃ ഉരഭ്രഃ ഉരണഃ (അ-പു-പ്ര-ഏ) ഊർണ്ണായുഃ (ഉ-പു-പ്ര-ഏ) മേഷഃ (അ-പു-പ്ര-ഏ) വൃഷ്ണിഃ (ഇ-പു-പ്ര-ഏ) ഏഡകഃ (അ-പു-പ്ര-ഏ) ഇവ ൭-ം ചുവന്ന ആട്ടിന്റെ പേർ. ഔഷ്ട്രകം (അ-ന-പ്ര-ഏ) ഉഷ്ട്രസമൂഹത്തിന്റെ പേർ. ഔരഭ്രകം (അ-ന-പ്ര-ഏ) ഉരഭ്രസമൂഹത്തിന്റെ പേർ. ആജകം (അ-ന-പ്ര-ഏ) അജസമൂഹത്തിന്റെ പേർ.

ചക്രീവന്തസ്തു ബാലേയാ രാസഭാ ഗർദ്ദഭാഃ ഖരാഃ
വൈദേഹകസ്സാർത്ഥവാഹോ നൈഗമോവാണിജോ-
വണിൿ
പണ്യാജീവോ ഹ്യാപണികഃ ക്രയവിക്രയികശ്ച സഃ
വിക്രേതാ സ്യാദ്വിക്രയികഃ ക്രായികക്രയികൌ സമൌ. ൭൮

ചക്രീവന്തഃ (ത-പു-പ്ര-ബ) ബാലേയാഃ രാസഭാഃ ഗർദ്ദഭാഃ ഖരാഃ (അ-പു-പ്ര-ബ-)ഇവ ൭-ം കഴുതകളുടെ പേർ. വൈദേഹകഃ സാൎത്ഥവാഹഃ നൈഗമഃ നിഗമഃ എന്നുമാം. വാണിജഃ(അ-പു-പ്ര-ഏ) വണിൿ (ജ-പു-പ്ര-ഏ)പണ്യാജീവഃ ആപണികഃ ക്രയവിക്രയികഃ(അ-പു-പ്ര-ഏ-) ഇവ ൭-ം കച്ചവടക്കാരന്റെ പേർ. വിക്രേതാ (ഋ പു-പ്ര-ഏ) വിക്രയികഃ (അ-പു-പ്ര-ഏ) ഇവ ൨-ം വില്ക്കുന്നവന്റെപേർ. ക്രായികഃക്രയികഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൊള്ളുന്നവന്റെ പേർ.

വാണിജ്യം തു വണിജ്യാ സ്യാന്മൂല്യം വസ്നോഽ പ്യവക്രയഃ
നീവീഃ പരിപണോ മൂലധനം ലാഭോഽധികം ഫലം. ൭൦

വാണിജ്യം (അ-ന-പ്ര-ഏ) വാണിജം എന്നുമാം. വാണിജ്യാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കച്ചവടപ്രവൃത്തിയുടെ പേർ. മൂല്യം (അ-ന-പ്ര-ഏ) വസ്നഃ അവക്രയഃ (അ-പു-പ്ര-ഏ) ഇവ ൩-ം വിലയുടെ പേർ. നീവീ (ഈ-സ്ത്രീ-പ്ര-ഏ) ഇകാരാന്തമാട്ടുമാം. പരിപണഃ (അ-പു-പ്ര-ഏ) മൂലധനം (അ-ന-പ്ര-ഏ) ഇവ ൩-ം മുതലിന്റെ പേർ. ലാഭഃ (അ-പു-പ്ര-ഏ) മുതൽകഴിച്ചു അധികമായി ലഭിക്കപ്പെട്ടതിന്റെ പേർ.

പരിദാനം പരീവൎത്തോ നൈമേയനിമയാവപി
പുമാനുപനിധിൎന്ന്യാസഃ പ്രതിദാനം തദൎപ്പണം. ൭൧

പരിദാനം (അ-ന-പ്ര-ഏ) പരീവൎത്തഃ നൈമേയഃ നിമയഃ (അ-പു-പ്ര-ഏ) ഇവ ൪-ം മാറിവാങ്ങുന്നതിന്റെ പേർ ഉപനിധിഃ (ഇ-പു-പ്ര-ഏ) ന്യാസഃ (അ-പു-പ്ര-ഏ) ഇവ ൨-ം സൂക്ഷിപ്പാൻ കൊടുത്തതിന്റെ പേർ. പ്രതിദാനം (അ-ന-പ്ര-ഏ) സൂക്ഷിപ്പാൻ കൊടുത്തതിനെ തിരിയെ കൊടുക്കുന്നതിന്റെ പേർ.

ക്രയേ പ്രസാരിതം ക്രയ്യം ക്രേയം ക്രേതവ്യമാത്രകേ
വിക്രേയം പണിതവ്യഞ്ച പണ്യം ക്രയ്യാദയസ്ത്രിഷു. ൭൨

ക്രയ്യം (അ-ന-പ്ര-ഏ) പീടികയിൽ വില്പാൻ നിരത്തിയവയുടെ പേർ. ക്രേയം (ന-ന-പ്ര-ഏ) അതല്ലാതെ കേവലം വില്പാനുള്ളതിന്റെ പേർ. വിക്രേയം പണിതവ്യം പണ്യം (അ-ന-പ്ര-ഏ) ഇവയും ക്രേയശബ്ദത്തോടു സമാനാർത്ഥങ്ങളാകുന്നു. ക്രയ്യാദയസ്ത്രിഷു എന്നതിന് ക്രയ്യശബ്ദം മുതൽ പണ്യശബ്ദംവരെ ത്രിലിംഗങ്ങളാകുന്നു എന്ന് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക.

ക്ലീബേ സത്യാപനം സത്യംകാരസ്സത്യാകൃതിഃ സ്ത്രിയാം
വിപണോ വിക്രയസ്സംഖ്യാസ്സംഖ്യേയേ ഹ്യാദശത്രിഷു.

സത്യാപനം (അ ന-പ്ര-ഏ) സത്യംകാരഃ(അ-പു-പ്ര-ഏ) സത്യാകൃതിഃ (ഇ-സ്ത്രീ പ്ര-ഏ) ഇവ ൩-ം അച്ചാരത്തിന്റെപേർ വിപണഃ വിക്രയഃ (അ-പു-പ്ര-ഏ) ഇവ ൨-ം വില്ക്ക എന്ന പ്രവൃത്തിയുടെ പേർ. സംഖ്യാസ്സംഖ്യേയേഹ്യാദശത്രിഷു എന്നതിന്ന് ഏകാദി ദശപര്യന്തമുള്ള സംഖ്യാശബ്ദങ്ങൾ എണ്ണപ്പെടുന്ന പദാർത്ഥത്തിങ്കൽ വർത്തിക്കുമ്പോൾ ത്രിലിംഗങ്ങളായിവരുമെന്ന് അർത്ഥമാകുന്നു. ഉദാഹരണം—ഏകഃ പടഃ ഏകാസ്ത്രീ ഏകം പടം ദ്വൌവിപ്രൌ ദ്വേകുമാര്യൌ ദ്വേ ഗൃഹേ ഇത്യാദി ഇങ്ങിനെ നവദശപര്യന്തം ഗ്രഹിച്ചുകൊൾകയും വേണം.

വിംശത്യാദ്യാസ്സദൈകത്വേ സർവ്വാസ്സംഖ്യേയസംഖ്യയോഃ
സംഖ്യാർത്ഥേ ദ്വിബഹുത്വേ സ്തസ്താസു ചാനവതേഃസ്ത്രിയഃ

അർത്ഥം—വിംശതിമുതൽപഞ്ചാശൽപര്യന്തങ്ങളായിരിക്കുന്ന സംഖ്യാശബ്ദങ്ങൾ എണ്ണപ്പെടുന്ന പദാർത്ഥങ്ങളിൽ വർത്തിച്ചാലും അതാതു സംഖ്യാമാത്രത്തിങ്കൽ വർത്തിച്ചാലും നിയമേന ഏകവചനാന്തങ്ങളായിരിക്കുമെന്നാകുന്നു. സംഖ്യേയവൃത്തികളുടെ ഉദാഹരണം ഏകോനവിംശതിഃ പടാഃ വിംശത്യാ പുരുഷൈഃ കൃതഃ സന്തി ശതം ഗാവഃ ഇത്യാദി. ഏകോനവിംശതിഃപടാഃ എന്നതിന്ന് ഒന്നുകൊണ്ടു കുറഞ്ഞ ഇരുപതു സംഖ്യയോടുകൂടിയ വസ്ത്രങ്ങൾ എന്നർത്ഥമാകുന്നു. വിംശത്യാപുരുഷൈഃ കൃതമെന്നതിന്ന് ഇരുപതു പുരുഷന്മാരാൽ ചെയ്യപ്പെട്ടതു എന്നർത്ഥമാകുന്നു. സന്തിശതംഗാവഃ എന്നതിന്നു നൂറു പശുക്കൾ ഭവിക്കുന്നു എന്നർത്ഥമാകുന്നു. മേല്പറഞ്ഞ ഉദാഹരണങ്ങളിലെ ഏകോനവിംശത്യാദിശബ്ദങ്ങൾ അതാതു ശബ്ദത്താൽ പറയപ്പെടുന്ന സംഖ്യയോടുകൂടിയ വസ്ത്രാദികളുടെ വിശേഷണമായി ചേരുന്നവയാകയാൽ സംഖ്യേയവർത്തികളാകുന്നു. സംഖ്യേയങ്ങളായിരിക്കുന്ന പടാദികൾക്കു വ്യക്തിബഹുത്വമുണ്ടാകയാൽ അതുകളെ പറയുന്നശബ്ദങ്ങൾ ബഹുവചനാന്തങ്ങളായിരിക്കിലും വിശേഷണീഭൂതങ്ങളായ ഏകോനവിംശത്യാദി ശബ്ദങ്ങൾ ഏകവചനാന്തങ്ങളായിത്തന്നെ ധരിക്കുമെന്നു സാരത്തെ ഗ്രഹിച്ചുകൊൾക. സംഖ്യാവർത്തികളുടെ ഉദാഹരണം പടാനാംവിംശതിഃ ഗവാംശതം ഇത്യാദി പടാനാം വിംശതിഃ എന്നതിന്നു വസ്ത്രങ്ങളുടെ ഇരുപതു സംഖ്യ എന്നു അർത്ഥമാകുന്നു. ഗവാംശതം എന്നതിന്നു പശുക്കളുടെ നൂറുസംഖ്യ എന്നർത്ഥമാകുന്നു. ഇപ്രകാരമുള്ള സ്ഥലങ്ങളിലും ഏകവചനംതന്നെ എന്നു ഗ്രഹിച്ചുകൊൾക. സംഖ്യാർത്ഥേദ്വിബഹുത്വേസ്തഃ എന്നതിന്നു വിംശത്യാദിശബ്ദങ്ങൾ സംഖ്യാവർത്തികളായിരിക്കുമ്പോൾ അതുകൾക്കു അന്യസം

ഖ്യകൾ വിശേഷണമായിരിക്കിൽ ദ്വിവചനബഹുവചനങ്ങൾ ഭവിക്കുമെന്നു അർത്ഥമാകുന്നു. ഉദാഹരണം ദ്വേവിംശതീഗവാം ഇത്യാദി. മേൽകാണിച്ച ഉദാഹരണത്തിന്നു ഗോക്കളുടെ രണ്ടു വിംശതികൾ എന്നർത്ഥമാകുന്നു. ഏകാദിദശപൎയ്യന്തങ്ങളായ ശബ്ദങ്ങൾ സംഖ്യേയമാത്രവൎത്തികളാകയാൽ അതുകൾക്കു ഈ വിശേഷമില്ല എന്നതുകൊണ്ടു് ഇവിടെ സംഖ്യേയസംഖ്യയോഃ എന്ന ഉഭയഗ്രഹണത്തെ ചെയ്തിരിക്കുന്നു. വിപണോ വിക്രയസ്സംഖ്യാസ്സംഖ്യേയഹ്യാദശത്രിഷു എന്നുള്ളെടത്തു് ഹിശബ്ദം പ്രയോഗിക്കപ്പെട്ടതിന്നഭിപ്രായമിതു തന്നെ എന്നു് അറിഞ്ഞുകൊൾകയും വേണം. താസു ചാനവതേഃ സ്ത്രിയഃ എന്നതിന്നു് വിംശത്യാദികളിൽ വച്ചു് നവതിപൎയ്യന്തങ്ങളായ ശബ്ദങ്ങൾ സ്ത്രീലിംഗങ്ങളാകുന്നു എന്നർത്ഥമാകുന്നു. വിംശതിഃ ത്രിംശൽ ചത്വാരിംശൽ പഞ്ചാശൽ ഷഷ്ടിഃ സപ്തതിഃ അശീതിഃ നവതിഃ ഈ എട്ടു ശബ്ദങ്ങളും സ്ത്രീലിംഗങ്ങളാകുന്നു എന്നു സാരം. ത്രിംശൽ ചത്വാരിംശൽ പഞ്ചാശൽ ഇവ ൩-ം തകാരാന്തങ്ങളാകുന്നു. ശേഷങ്ങളായ അഞ്ചു ശബ്ദങ്ങൾ ഇകാരാന്തങ്ങളാകുന്നു. വിംശതിഃ (൨൦) ത്രിംശൽ (൩൦) ചത്വാരിംശൽ (൪൦) പഞ്ചാശൽ (൫൦) ഷഷ്ടിഃ (൬൦) സപ്തതിഃ (൭൦) അശീതിഃ (൮൦) നവതിഃ (൯൦) ഇങ്ങിനെ വിംശത്യാദി നവതിപൎയ്യന്തങ്ങളായ ശബ്ദങ്ങളുടെ അർത്ഥത്തെയും ഗ്രഹിച്ചുകൊൾക.

പങ്‌ക്തേഃ ശതസഹസ്രാദി ക്രമാദ്ദശഗുണോത്തരം
യൌതവം ദ്രുവയം പായ്യമിതി മാനാൎത്ഥകം ത്രയം. ൮൫

അൎത്ഥം—പംങ്‌ക്തി=പത്തുസംഖ്യ. അതിങ്കൽനിന്നു തുടങ്ങി പതിപ്പത്തുസംഖ്യകൊണ്ടു പെരുക്കിയാൽ വരുന്ന സംഖ്യകൾക്കു ശതം, സഹസ്രം ഇങ്ങിനെ തുടങ്ങിയനാമങ്ങളുണ്ടെന്നാകുന്നു. ശതസഹസ്രാദി എന്ന ആദ്യപദംകൊണ്ടു അയുതം, ലക്ഷം പ്രയുതം, കോടി, അർബ്ബുദം, അബ്ജം, ഖൎവ്വം, നിഖൎവ്വം മഹാപത്മം, ശംകു, ജലധി, അന്ത്യം, മദ്ധ്യം, പരാൎദ്ധം ഇവയെ ഗ്രഹിച്ചുകൊൾക. (ഏകദശശതസഹസ്രായുതലക്ഷപ്രയുതകോടയഃ ക്രമശഃ അൎബ്ബുദമബ്ജം ഖൎവ്വനിഖൎവ്വമഹാപത്മശംകവസ്തസ്മാൽ ജലധിശ്ചാന്ത്യം മദ്ധ്യം പരാൎദ്ധമിതി ദശഗുണോത്തരാസ്സംജ്ഞാഃ സംഖ്യായാസ്ഥാനാനാം വ്യവഹാരാൎത്ഥം കൃതാഃ പൂൎവ്വൈഃ) എന്നുള്ള പ്രമാണം മേൽപറഞ്ഞതിന്നു മൂലമാകുന്നു. യൌതവം ദ്രുവയം പായ്യം (അ-ന-പ്ര ഏ) ഇവ മൂന്നും പരിമാണത്തിന്റെ പേർ. തമിഴ്‌ക്കുത്തുകാരൻ പൌതവം ദ്രുവയംപായ്യമെന്നു പാഠത്തെ

കാണിക്കുകയും തുലാസ്സ മുതലായതു പൌതവമെന്നും നാഴിമുതലായതു ദ്രുവയമെന്നും കോൽമുതലായതു പായ്യമെന്നും വിഭാഗത്തെ കാണിക്കുകയും ചെയ്തിരിക്കുന്നു. മഹേശ്വരടീകയിൽ മൂന്നും പരിമാണവാചകമാകുന്നു എന്നു മാത്രമല്ലാതെ മേൽപറഞ്ഞ വിഭാഗത്തെ സ്പർശിച്ചിട്ടുമില്ല. പാഠം യൌതവമെന്നുതന്നെ ആകുന്നു എന്നും ധരിച്ചുകൊൾക.

മാനം തുലാംഗുലിപ്രസ്ഥൈർഗ്ഗുഞ്ജാഃ പഞ്ചാദ്യമാഷകഃ
തേ ഷോഡശാക്ഷഃ കർഷോഽസ്ത്രീ പലം കർഷചതുഷ്ടയം.

മാനം തുലാംഗുലിപ്രസ്ഥൈഃ എന്നതിന്നു മാനമെന്നതു തുലാമാനം, അംഗുലിമാനം, പ്രസ്ഥമാനം ഇങ്ങിനെ മൂന്നുപ്രകാരമാകുന്നു എന്നു അർത്ഥമാകുന്നു. തൂക്കിപ്പരിച്ഛേദിക്കുന്നതിനെ തുലാമാനമെന്നും, വിരൽ കോൽ മുതലായതുകൊണ്ടു പരിച്ഛേദിക്കുന്നതിനെ അംഗുലിമാനമെന്നും, ഇടങ്ങഴി നാഴി മുതലായതുകൊണ്ടു പരിച്ഛേദിക്കുന്നതിനെ പ്രസ്ഥമാനമെന്നും വ്യവഹരിക്കുന്നു എന്നും അറിഞ്ഞുകൊൾക. ഗുഞ്ജാഃപഞ്ചാദ്യമാഷകഃ എന്നതിന്റെ അർത്ഥം അഞ്ചു ഗുഞ്ജകൾ കൂടിയതിന്നു ആദ്യമാഷകമെന്നു പേരാകുന്നു. ആദ്യമാഷകഃ (അ-പു-പ്ര-ഏ) ഇങ്ങനെ അതിന്റെ അന്തലിംഗവിഭക്തിവചനങ്ങൾ. ഗുഞ്ജങ്ങൾ=കൃഷ്ണലങ്ങൾ. ഒരു കൃഷ്ണലത്തിന്നു ഏഴരവീശത്തുക്കമാകുന്നു. അതുകൊണ്ടു ആദ്യമാഷകമെന്നതിന്നു വീശത്തുക്കം മുപ്പത്തിഏഴര. ഇതിൽ ൩൨-ന്നു പണത്തൂക്കം ൧. ആകയാൽ ഒരു ആദ്യമാഷകത്തിന്നു ൧ പണത്തൂക്കവും അഞ്ചരവീശത്തൂക്കവുമുണ്ടെന്നു ധരിച്ചുകൊൾക. തേഷോഡശാക്ഷഃകർഷോഽസ്ത്രീ എന്നതിന്റെ അർത്ഥം, മേല്പറഞ്ഞ ആദ്യമാഷങ്ങൾ പതിനാറുകൂടിയാൽ അതിന്നു അക്ഷമെന്നും കർഷമെന്നും പേരുണ്ടു എന്നാകുന്നു. അക്ഷത്തിന്നു പണത്തൂക്കം ൧൦. ഇതിനെ മുക്കഴഞ്ചു എന്നും പറയും. ഒരു കഴഞ്ചിന്നു പന്ത്രണ്ടരപ്പണത്തൂക്കമാകയാൽ മൂന്നു കഴഞ്ചിന്നുകൂടി പണത്തൂക്കം മുപ്പത്തേഴരതന്നെ. അക്ഷഃ കർഷഃ (അ-പു-പ്ര-ഏ) ഇങ്ങിനെ മേല്പറഞ്ഞ ശബ്ദങ്ങളുടെ അന്തലിംഗവിഭക്തിവചനങ്ങൾ. കർഷശബ്ദം നപുംസകലിംഗമായിട്ടും പ്രയോഗിക്കാം. പലം കർഷചതുഷ്ടയമെന്നതിന്നു കർഷം നാലുകൂടിയതിന്നു പലമെന്നു പേരാകുന്നു എന്നു അർത്ഥമാകുന്നു. പലശബ്ദം നപുംസലിംഗമാകുന്നു എന്നു ധരിച്ചുകൊൾക.

സുവർണ്ണബിസ്തൌ ഹേമ്നോക്ഷേ കുരുവിസ്തസ്തു തത്പലേ
തുലാ സ്ത്രീയാം പലശതം ഭാരസ്സ്യാദ്വിംശതിസ്തുലാഃ. പു

സുവൎണ്ണഃ ബിസ്തഃ (അ-പു-പ്ര-ഏ) ഇവ ൧-ം മുക്കഴഞ്ചു പൊന്നിന്റെ പേർ. കുരുവിസ്തഃ (അ-പു-പ്ര-ഏ) ഒരു പലം പൊന്നിന്റെ പേർ. തുലാ (ആ-സ്ത്രീ-പ്ര-ഏ) നൂറുപലത്തിന്റെ പേർ. ഇതിന്നു തുലാമെന്നു ഭാഷയുമുണ്ടു്. ഭാരഃ (അ-പു-പ്ര-ഏ) ഇരുപതു തുലാത്തിന്റെ പേർ.

ആചിതോ ദശ ഭാരാഃ സ്യുഃ ശാകടോ ഭാര ആചിതഃ
കാൎഷാപണഃ കാൎഷികഃ സ്യാൽ കാൎഷികേ താമ്രികേ പണഃ.

ആചിതം (അ-പു-പ്ര-ഏ) പത്തുഭാരത്തിന്റെ പേർ. ശാകടോഭാര ആചിതഃ എന്നതിന്നു് ഒരു വണ്ടിയിൽ കേറുന്ന ചുമടിന്നും ആചിതമെന്നു പേരുണ്ടു് എന്നു അൎത്ഥമാകുന്നു. കാൎഷാപണഃ കാൎഷികഃ (അ-പു-പ്ര-ഏ) ഇവ ൧-ം മുക്കഴഞ്ചു വെള്ളികൊണ്ടുണ്ടാക്കുന്നതായ ഒരു നാണിഭത്തിന്റെ പേർ. പണഃ (അ-പു-പ്ര-ഏ) മുക്കഴഞ്ചു ചെമ്പുകൊണ്ടുണ്ടാക്കുന്നതായ ഒരു നാണിഭത്തിന്റെ പേർ. ഇങ്ങിനെ തുലാമാനപ്രകരണമെന്നറിക.

അസ്ത്രിയാമാഢകദ്രോണൗ ഖാരീ വാഹോ നികുഞ്ചകഃ
കുഡുബഃ പ്രസ്ഥഃ ഇത്യാദ്യാഃ പരിമാണാൎത്ഥകാഃ പൃഥക്.

അംഗുലിമാനത്തെ മനുഷ്യവൎഗ്ഗത്തിൽ പറഞ്ഞു. അതു ഹേതുവായിട്ടു തുലാമാനാനന്തരം പ്രസ്ഥമാനത്തെ പറയുന്നു. ആഢകഃ ദ്രോണഃ (അ-പു-പ്ര-ഏ) നപുംസകലിംഗങ്ങളായിട്ടുമാം. ഖാരീ (ഈ-സ്ത്രീ-പ്ര-ഏ) ഇകാരാന്തമായിട്ടുമാം. ഖാരഃ എന്നു അകാരാന്തമായിട്ടുമാം. എന്നാൽ പുല്ലിംഗമാകുമെന്നും ഗ്രഹിച്ചുകൊൾക. വാഹഃ (അ-പു-പ്ര-ഏ) നികുഞ്ചകഃ കുഡുബഃ പ്രസ്ഥഃ (അ-പു-പ്ര-ഏ) ഇത്യാദ്യാഃ എന്നതുകൊണ്ടു ശുല്പാദികളെ ഗ്രഹിച്ചുകൊൾക. ഇവ ഒക്കെയും പരിമാണസാധനങ്ങളാകുന്നു. ആഢകഃ=നാലിടങ്ങഴികൊള്ളുന്ന താപ്പിന്റെ പേർ. ദ്രോണഃ=പതിനാറിടങ്ങഴികൊള്ളുന്ന താപ്പിന്റെ പേർ. ഖാരി=ഇരുനൂററമ്പത്താറിടങ്ങഴികൊള്ളുന്ന താപ്പിന്റെ പേർ. വാഹഃ=അറുപത്തിനാലിടങ്ങഴി കൊള്ളുന്ന താപ്പിന്റെ പേർ. നികുഞ്ചകഃ=ഒഴക്കു കൊള്ളുന്ന താപ്പിന്റെ പേർ. കുഡുബഃ=നാഴിയുടെ പേർ. പ്രസ്ഥഃ=ഇടങ്ങഴിയുടെ പേർ. അസ്ത്രിയാമാഢകദ്രോണൗ വാഹഃ ഖാരീ നികുഞ്ചകഃ എന്നതന്നെ ചിലർ പഠിക്കുന്നു. വാഹഃ എന്നതിന്റെ സ്ഥാനത്തിങ്കൽ വഹഃ എന്നുമാം.

പാദസ്തുരീയോ ഭാഗസ്സ്യാദംശഭാഗൗ തു വണ്ടകേ
ദ്രവ്യം വിത്തം സ്വാപതേയം രിക്ഥമൃക്ഥം ധനം വസു.

ഹിരണ്യം ദ്രവിണം ദ്യുമ്നമൎത്ഥരൈവിഭവാ അപി
സ്യാൽ കോശശ്ച ഹിരണ്യഞ്ച ഹേമരൂപ്യേ കൃതാകൃതേ.

പാദഃ (അ-പു-പ്ര-ഏ) നാലുകൂറിട്ടാൽ അതുകളിലൊന്നിന്റെ പേർ. അംശഃ ഭാഗഃ വണ്ടകഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഭാഗത്തിന്റെ പേർ. ദ്രവ്യം വിത്തം സ്വാപതേയം രിക്ഥം ഋക്ഥംധനം (അ-ന-പ്ര-ഏ) വസു (ഉ-ന-പ്ര-ഏ) ഹിരണ്യം ദ്രവിണം|ദ്യുമ്നം (അ-ന-പ്ര-ഏ) അൎത്ഥഃ (അ-പു-പ്ര-ഏ) രാഃ (ഐ-പു-പ്ര-ഏ) വിഭവഃ (അ-പു-പ്ര-ഏ) ഇവ ൧൩-ം ധനത്തിന്റെ പേർ. കോശഃ (അ-പു-പ്ര-ഏ) ഹിരണ്യം (അ-ന-പ്ര-ഏ) ഇവ ൨-ം ഉരുക്കിയ പൊന്നിന്റേയും വെള്ളിയുടെയും പേർ.

താഭ്യാം യദന്യത്തൽ കുപ്യം രൂപ്യം തദ്ദ്വയമാഹതം
ഗാരുത്മതം മരതകമശ്മഗൎഭോ ഹരിന്മണിഃ. ൯൨

കുപ്യം (അ-ന-പ്ര-ഏ) പൊന്നും വെള്ളിയുമല്ലാത്തതിന്റെ പേർ. രൂപ്യം (അ-ന-പ്ര-ഏ) കാച്ചിക്കൊട്ടിയ പൊന്നിന്റെയും വെള്ളിയുടെയും പേർ. ഗാരുത്മതം മരതകം (അ-ന-പ്ര-ഏ) അശ്മഗൎഭഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടും പാഠംകാണാറുണ്ട്. ഹരിന്മണിഃ (ഇ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. സ്ത്രീലിംഗപക്ഷത്തിങ്കൽ ഈകാരാന്തമായിട്ടുമാം. ഹരിന്മണീകുട്ടിമപൃഷ്ഠശോഭം എന്നു പ്രയോഗമുണ്ട്. ഇവ ൫-ം മരതകക്കല്ലിന്റെ പേർ.

ശോണരത്നം ലോഹിതകഃ പദ്മരാഗോഽഥ മൌക്തികം
മുക്താഥ വിദ്രുമഃ പുംസി പ്രവാളം പുന്നപുംസകം. ൯൩

ശോണരത്നം (അ-ന-പ്ര-ഏ) ലോഹിതകഃ പദ്മരാഗഃ (അ-പു-പ്ര-ഏ) ഇവ ൩-ം മാണിക്കക്കല്ലിന്റെ പേർ. മൌക്തികം (അ-ന-പ്ര-ഏ) മുക്താ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മുത്തിന്റെ പേർ. വിദ്രുമഃ (അ-പു-പ്ര-ഏ), പ്രവാളം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. ഇവ ൨-ം പവിഴത്തിന്റെ പേർ.

രത്നം മണിൎദ്വയോരശ്മജാതൌ മുക്താദികേഽപി ച
സ്വൎണ്ണം സുവൎണ്ണം കനകം ഹിരണ്യം ഹേമ ഹാടകം. ൯൪
തപനീയം ശാതകുംഭം ഗാംഗേയം ഭൎമ്മ കൎബ്ബുരം
ചാമീകരം ജാതരൂപം മഹാരജതകാഞ്ചനേ. ൯൫
രുക്മം കാൎത്തസ്വരം ജാംബൂനദമഷ്ടാപദോഽസ്ത്രിയാം
അലംകാരസുവൎണ്ണം യച്ഛൃംഗീകനകമിത്യദഃ. ൯൬

രത്നം (അ-ന-പ്ര-ഏ) മണിഃ (ഇ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. ആ പക്ഷത്തിൽ ഈകാരാന്തമായിട്ടുമാം. ഇവ ൨-ം സ്ഥലജങ്ങളായിരിക്കുന്ന പുഷ്യരാഗാദികളുടേയും ജലജങ്ങളായിരിക്കുന്ന മുത്തു മുതലായവയുടേയുംപേർ. സ്വർണ്ണം സുവർണ്ണം കനകം ഹിരണ്യം (അ-ന-പ്ര-ഏ) ഹേമ (ന-ന-പ്ര-ഏ) ഹാടകം തപനീയം ശാതകുംഭം ഗാംഗേയം (അ-ന-പ്ര-ഏ) ഭർമ്മ (ന-ന-പ്ര-ഏ) അകാരന്തമായിട്ടുമാം. കർബ്ബുരം ചാമീകരം ജാതരൂപം മഹാരജതം കാഞ്ചനം രുക്മം കാർത്തസ്വരം ജാംബൂനദം (അ-ന-പ്ര-ഏ) അഷ്ടാപദഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൧൯-ം സ്വർണ്ണത്തിന്റെ പേർ. ശൃംഗീകനകം (അ-ന-പ്ര-ഏ) അലങ്കാരരൂപമായ സ്വർണ്ണത്തിന്റെ പേർ.

ദുർവ്വർണ്ണം രജതം രൂപ്യം ഖർജ്ജുരം ശ്വേതമിത്യപി
രീതിഃ സ്ത്രീയാമാരകൂടോ ന സ്ത്രിയാമഥ താമ്രകം.

ശുല്ബം മ്ലേച്ഛമുഖദ്വ്യഷ്ടവരിഷ്ഠോദുംബരാണി ച
ലോഹോസ്ത്രീ ശസ്ത്രകം തീക്ഷ്ണം പിണ്ഡം കാളായസായസീ.

അശ്മസാരോഥ മണ്ഡൂരം സിംഹാണമപി തന്മലേ
സർവ്വഞ്ച തൈജസം ലോഹം വികാരസ്ത്വയസഃ കുശീ. ൩൯

ദുർവ്വർണ്ണം രജതം രൂപ്യം ഖർജ്ജുരം ശ്വേതം (അ-ന-പ്ര-ഏ) ഇവ ൫-ം വെള്ളിയുടെ പേർ. ഖർജ്ജുരമെന്നു രാമനാഥമതം. ഇത്യപി എന്നതുകൊണ്ടു താരം കളധൌതം ഇവകളെ സംഗ്രഹിച്ചിരിക്കുന്നു. രീതിഃ (ഇ-സ്ത്രീ-പ്ര-ഏ) ആരകൂടഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൨-ം പിച്ചളയുടെ പേർ. താമ്രകം ശുല്ബം മ്ലേച്ഛമുഖം ദ്വ്യഷ്ടം വരിഷ്ഠം ഉദുംബരം (അ-ന-പ്ര-ഏ) ഇവ ൬-ം ചെമ്പിന്റെപേർ. ദ്വിഷ്ടവരിഷ്ഠോദുംബരാണിച എന്നും പാഠമുണ്ടു്. ലോഹഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ശസ്ത്രകം തീക്ഷ്ണം പിണ്ഡംകാളായസം (അ-ന-പ്ര-ഏ) അയഃ (സ-ന-പ്ര-ഏ) അശ്മസാരഃ (അ-പു-പ്ര-ഏ) ഇവ ൭-ം ഇരിമ്പിന്റെ പേർ. മണ്ഡൂരം സിംഹാണം (അ-ന-പ്ര-ഏ) ഇരുമ്പിൻകീടത്തിന്റെപേർ. സിംഹാനമെന്നും സിംഘാണമെന്നും പാഠാന്തരങ്ങളുണ്ടെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. സർവ്വഞ്ചതൈജസംലോഹമെന്നതിന്നു് തൈജസമായിരിക്കുന്ന സുവർണ്ണരജതാദിഎല്ലാം ലോഹമെന്നു പറയപ്പെടുന്നു എന്നോ സുവർണ്ണാദിയെല്ലാം തൈജസമെന്നും ലോഹമെന്നും പറയപ്പെടുന്നു എന്നോ അർത്ഥത്തെ ഗ്രഹിച്ചുകൊൾക. കുശീ (ഈ-സ്ത്രീ-പ്ര-ഏ) ഫാലമെന്നു പേരോടുകൂടിയ അയോവികാരത്തിന്റെ പേർ.

ക്ഷാരഃ കാചോഥ ചപലോ രസഃസൂതശ്ച പാരദഃ
ഗവലം മാഹിഷം ശൃംഗമഭ്രകം ഗിരിജാമലേ. ൧൦൦

ക്ഷാരഃ കാചഃ (അ-പു-പ്ര-ഏ) ഇവ ൨-ം കരട്ടുകല്ലിന്റെ പേർ. ചപലഃ രസഃസൂതഃ പാരദഃ(അ-പു-പ്ര-ഏ)ഇവ ൪-ം രസത്തിന്റെ പേർ. പാരതഃ എന്നുമാം. രസസ്തു പാരദഃ പ്രോക്തഃ പാരതശ്ചാപിനിഗദ്യതേ എന്ന താരാപാലവചനമുണ്ട്. ഗവലം (അ-ന-പ്ര-ഏ) പോത്തിൻകൊമ്പിന്റെ പേർ. അഭ്രകം ഗിരിജാമലം (അ-ന-പ്ര-ഏ) ഇവ ൨ ം അഭ്രകത്തിന്റെ പേർ.

സ്രോതോഞ്ജനം തു സൌവീരം കപോതാഞ്ജനയാമുനേ
തുത്ഥാഞ്ജനം ശിഖിഗ്രീവം വിതുന്നകമയൂരകേ. ൧൦൧

കർപ്പരീ ദാർവ്വികാക്വാഥോദ്ഭവം തുത്ഥം രസാഞ്ജനം
രസഗർഭം താർക്ഷ്യശൈലം ഗന്ധാശ്മനിതു ഗന്ധികഃ.

സൌഗന്ധികശ്ച ചക്ഷുഷ്യാകലാല്യൌ തു കലത്ഥികാ
രീതിപുഷ്പം പുഷ്പകേതു പുഷ്പകം കുസുമാഞ്ജനം. ൧൦൨

സ്രോതോഞ്ജനംസൌവീരം കപോതാഞ്ജനം യാമുനം( അ-ന-പ്ര-ഏ) ഇവ ൪-ം സൌവീരാഞ്ജനത്തിന്റെപേർ. തുത്ഥാഞ്ജനം ശിഖിഗ്രീവം വിതുന്നകം മയൂരകം(അ-ന-പ്ര-ഏ) കർപ്പരീ (ഈ-സ്ത്രീ-പ്ര-ഏ)ഇവ ൫-ം തുത്ഥാഞ്ജനത്തിന്റെപേർ. രസാഞ്ജനം (അ-ന-പ്ര-ഏ) മരമഞ്ഞളിൻകഷായത്തിൽ വെച്ചുണ്ടാക്കിയതുത്തിന്റെ പേർ. രസഗർഭം താർക്ഷ്യശൈലം (അ-ന-പ്ര-ഏ) ഇവ ൨-ം മാക്കിരക്കല്ലിന്റെ പേർ. ഗന്ധാശ്മാ (ന-പു-പ്ര-ഏ) ഗന്ധികഃ സൌഗന്ധികഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഗന്ധകത്തിന്റെ പേർ. ചക്ഷുഷ്യാ (ആ-സ്ത്രീ-പ്ര-ഏ) കലാലീ (ഈ-സ്ത്രീ-പ്ര-ഏ) കലത്ഥികാ (ആ-സ്ത്രീ-പ്ര-ഏ)ഇവ ൩-ം തുത്ഥവിശേഷത്തിന്റെ പേർ. തമിഴ്ക്കത്തിൽ കാവിമണ്ണിന്റെ പേർ എന്നാകുന്നു. തുത്ഥവിശേഷമെന്നപക്ഷം തുത്തിൽ ഒരുവകയെപ്പറയുന്നതാകുന്നു. ടീകാഭിപ്രായവുമപ്രകാരംതന്നെ. അതു ഹേതുവായിട്ട് കാവിമണ്ണ് എന്നു വിശ്വസിച്ചുകൂടാ എന്നു ഞാൻ വിചാരിക്കുന്നു. രീതിപുഷ്പം (അ-ന-പ്ര-ഏ) പുഷ്പകേതു (ഉ-ന-പ്ര-ഏ) പുഷ്പകം (പൌഷ്പകമെന്നുമാം)കുസുമാഞ്ജനം (അ-ന-പ്ര-ഏ) ഇവ ൪-ം പുഷ്പാഞ്ജനത്തിന്റെ പേർ.

പിഞ്ജരം പീതനം താലമാലഞ്ച ഹരിതാലകേ
ഗൈരേയമർത്ഥ്യം ഗിരിജമശ്മജഞ്ച ശിലാജതു. ൧൦൩

പിഞ്ജരം പീതനം താലം അലം ഹരിതാലകം(അ-ന-പ്ര-ഏ) ഇവ ൫-ം അരിതാലത്തിന്റെ പേർ. ഗൈരേയം അർത്ഥ്യം

ഗിരിജം അശ്മജം (ന-ന-പ്ര-ഏ) ശിലാജതു (ഉ-ന-പ്ര-ഏ) ഇവ ൩-ം കന്മദത്തിന്റെ പേർ.

ബോളഗന്ധരസപ്രാണപിണ്ഡഗോപരസാസ്സമാഃ
ഡിണ്ഡീരോ ഽബ്ധികഫഃ ഫേനസ്സിന്ദൂരം നാഗസംഭവം.

ബോളഃ ഗന്ധരസഃ, രസഗന്ധഃ എന്നും പ്രയോഗിക്കാം. പ്രാണഃ പിണ്ഡഃ ഗോപരസഃ (അ-പു-പ്ര-ഏ) ഇവ ൩-ം നറുമ്പശയുടെ പേർ. ഗോപഃ രസഃ ഇങ്ങിനെ ൨ പദമായിട്ടുമാം. ഗോപ എന്നതിന്റെ സ്ഥാനത്തിങ്കൽ ഗോസ എന്നു മുകടമതമാകുന്നു. ഗോപ എന്നതു് സ്വാമിമതമാകുന്നു. ഡിണ്ഡീരഃ, ശബ്ദരത്നാവലികാരമതം ഡിന്ദിരഃ എന്നത്രേ ആകുന്നതു്. അബ്ധികഫഃ ഫേനഃ (അ-പു-പ്ര-ഏ) ഇവ ൩-ം കടൽനാക്കിന്റെ പേർ. സിന്ദൂരം നാഗസംഭവം (അ-ന-പ്ര-ഏ) സിന്ദൂരത്തിന്റെ പേർ.

നാഗസീസകയോഗേഷ്ടവപ്രാണി ത്രപു പിച്ചടം
രംഗവംഗേ അഥപിചുസ്തൂലോഥ കമലോത്തരം. ൧൦൫

സ്യാൽ കുസുംഭം വഹ്നിശിഖം മഹാരജനമിത്യപി
മേഷകംബല ഊൎണ്ണായുശ്ശശോൎണ്ണം ശശലോമനി. ൧൦൬

നാഗം സീസകം യോഗേഷ്ടം വപ്രം (അ-ന-പ്ര-ഏ) ഇവ ൪-ം കാരീയത്തിന്റെ പേർ. നാഗസീസകയോഗേഷ്ടവധ്രാണി എന്നും പാഠമുണ്ടു്. ത്രപു (ഉ-ന-പ്ര-ഏ) പിച്ചടം രംഗം വംഗം (അ-ന-പ്ര-ഏ) ഇവ ൪-ം ചെമ്പ്രാക്കൊടിയുടെ പേർ. ചെമ്പ്രാക്കൊടി എന്നതു് പുരാതനവാക്കാകുന്നു. ഇന്നു് അതിനെ വെള്ളീയമെന്നത്രേ വ്യവഹരിക്കുന്നതു്. പിചുഃ (ഉ-പു-പ്ര-ഏ) തൂലഃ (അ-പു-പ്ര-ഏ) ഇവ ൨-ം പഞ്ഞിയുടെ പേർ. കമലോത്തരം കുസുംഭം വഹ്നിശിഖം മഹാരജനം (അ-ന-പ്ര-ഏ) ഇവ ൪-ം കയുമ്പപ്പൂവിന്റെ പേർ. മേഷകംബലഃ (അ-പു-പ്ര-ഏ) ഊൎണ്ണായുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം ആട്ടിൻമയിപ്പടത്തിന്റെ പേർ. ശശോൎണ്ണം (അ-ന-പ്ര-ഏ) ശശലോമ (ന-ന-പ്ര-ഏ) ഇവ ൨-ം മുയലിന്റെ രോമത്തിന്റെ പേർ.

മധു ക്ഷൌദ്രം മാക്ഷികാദി മധൂച്ഛിഷ്ടന്തു സിക്ഥകം
മനശ്ശിലാ മനോഗുപ്താ മനോഹ്വാ നാഗജിഹ്വികാ. ൧൦൭

മധു (ഉ-ന-പ്ര-ഏ) ക്ഷൌദ്രം (അ-ന-പ്ര-ഏ) മാക്ഷികം (അ-ന-പ്ര-ഏ) ഇവ ൩-ം തേനിന്റെ പേർ. ആദിശബ്ദം ഉണ്ടാകയാൽ മാക്ഷികം മുതലായതുമെന്നു് അർത്ഥമാകുന്നു. അതു

കൊണ്ടു് ഭ്രാമരാദികളെ ഗ്രഹിച്ചുകൊൾക. മധൂച്ഛിഷ്ടം സിക്ഥകം (അ-ന-പ്ര-ഏ) ഇവ ൨-ം മെഴുകിന്റെ പേർ. മനശ്ശിലാ മനോഗുപ്താ മനോഹ്വാ നാഗജിഹ്വികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം മനയോലയുടെ പേർ.

നൈപാലീ കുനടീ ഗോളാ യവക്ഷാരോ യവാഗ്രജഃ
പാക്യോഽഥ സജ്ജികാക്ഷാരഃ കാപോതസ്സുഖവൎച്ചകഃ.

നൈപാലീ കുനടീ (ഈ-സ്ത്രീ-പ്ര-ഏ) ഗോളാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം നേപാളദേശത്തിങ്കലുണ്ടാകുന്ന മനയോലയുടെ പേർ. മനശ്ശിലാ ഇത്യാദി ൭-ം ഏകാൎത്ഥങ്ങളാകുന്നു എന്നും ഒരു മതമുണ്ടു്. യവക്ഷാരഃ യവാഗ്രജഃ പാക്യഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചവൎക്കാരത്തിന്റെ പേർ. സജ്ജികാക്ഷാരഃ സ്വൎജ്ജികാക്ഷാരഃ എന്നുമാം. കാപോതഃ സുഖവൎച്ചകഃ (അ-പു-പ്ര-ഏ) ഇവ ൩-ം വെന്തചുട്ട വെണ്ണീർകൊണ്ടുണ്ടാക്കുന്ന ക്ഷാരത്തിന്റെ പേർ.

സൗവൎച്ചലം സ്യാദ്രുചകം ത്വക്ക്ഷീരീ വംശരോചനാ
ശിഗ്രുജം ശ്വേതമരിചം മോരടം മൂലമൈക്ഷവം. ൧൧൦

സൗവൎച്ചലം രുചകം (അ-ന-പ്ര-ഏ) ഇവ ൨-ം തുവൎച്ചിലക്കാരത്തിന്റെ പേർ. സജ്ജികാക്ഷാരാദി ൫-ം വെന്തചുട്ട വെണ്ണീർകൊണ്ടുണ്ടാക്കുന്ന ക്ഷാരത്തിന്റെ പേർ എന്നും ഒരു മതമുണ്ടു്. ത്വക്ക്ഷീരീ (ഈ-സ്ത്രീ-പ്ര-ഏ) വംശരോചനാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വേണുജന്യമായ ഔഷധിവിശേഷത്തിന്റെ പേർ എന്നു മഹേശ്വരടീകയിലും കൂവ്വനൂറിന്റെ പേർ എന്നു തമിഴ്ക്കുറിലും പറഞ്ഞിരിക്കുന്നു. ശിഗ്രുജം ശ്വേതമരിചം (അ-ന-പ്ര-ഏ) ഇവ ൨-ം മുരിങ്ങക്കുരുവിന്റെ പേർ. മോരടം (അ-ന-പ്ര-ഏ) കരിമ്പിൻവേരിന്റെ പേർ.

ഗ്രന്ഥികം പിപ്പലീമൂലം ചടകാശിര ഇത്യപി
ഗോലോമീ ഭൂതകേശോ നാ പത്രാംഗം രക്തചന്ദനം
ത്രികടുത്ര്യൂഷണം വ്യോഷം ത്രിഫലാ തു ഫലത്രികം. ൧൧൧

ഗ്രന്ഥികം പിപ്പലീമൂലം (അ-ന-പ്ര-ഏ) ചടകാശിരഃ (സ-ന-പ്ര-ഏ) ഇവ ൩-ം കാട്ടുതിപ്പലിവേരിന്റെ പേർ. ചടകാശിരഃ ഇങ്ങിനെ രണ്ടുപദമായിട്ടുമാം. ശിരോ നാപിപ്പലീമൂലേ എന്നു മേദിനിയുണ്ടു്. ഗോലോമീ (ഈ-സ്ത്രീ-പ്ര-ഏ) ഭൂതകേശഃ (അ-പു-പ്ര-ഏ) ഇവ ൨-ം ജടാമാഞ്ചിയുടെ പേർ. ചിലർ മയിലൂടയുടെ പേർ എന്നും മററുചിലർ വയമ്പിന്റെ പേർ എന്നും പറയുന്നു. പത്രാംഗം രക്തചന്ദനം (അ-ന-പ്ര-ഏ) ഇ

വ ൨-ം രക്തചന്ദനസദൃശമായി കൃഷ്ണശിംശപാ എന്നും പത്താംഗമെന്നും പ്രസിദ്ധമായ ഒരു മരത്തിന്റെ പേർ. ത്രികടു (ഉ-ന-പ്ര-ഏ) ത്ര്യൂഷണം വ്യോഷം (അ-ന-പ്ര-ഏ) ഇവ ൩-ം ചുക്ക്, മുളക്, തിപ്പലി ഇവ മൂന്നിന്റെം കൂടിയ പേർ. ത്രിഫലാ (അ-സ്ത്രീ-പ്ര-ഏ) ഫലത്രികം (അ-ന-പ്ര-ഏ) ഇവ ൨-ം കടുക്ക, നെല്ലിക്ക, താന്നിക്ക ഇവ മൂന്നിന്റെം കൂടിയപേർ.

ഇതി വൈശ്യവൎഗ്ഗഃ.

---

## ശൂദ്രവൎഗ്ഗപ്രാരംഭഃ.

---

ശൂദ്രാശ്ചാവരവൎണ്ണാശ്ച വൃഷലാശ്ച ജഘന്യജാഃ
ആചണ്ഡാലാത്തു സങ്കീൎണ്ണാ അംബഷ്ഠകരണാദയഃ. ൧

ശൂദ്രാഃ അവരവൎണ്ണാഃ വൃഷലാഃ ജഘന്യജാഃ (അ-പു-പ്ര-ബ) ഇവ ൪-ം ശൂദ്രരുടെ പേർ. ആചണ്ഡാലാത്തുസങ്കീൎണ്ണാ ഇത്യാദിക്ക് അംബഷ്ഠൻ, കരണൻ ഇങ്ങിനെ തുടങ്ങി ചണ്ഡാലപൎയ്യന്തം ഉള്ളവർ ഒക്കെയും സങ്കീൎണ്ണന്മാരാകുന്നു എന്നു അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. അംബഷ്ഠകരണാദികൾ ഇന്നിന്നവർ എന്നു താഴെ പറയും.

ശൂദ്രാവിശോസ്തു കരണോംബഷ്ഠോ വൈശ്യാദ്വിജന്മനഃ
ശൂദ്രാക്ഷത്രിയയോരുഗ്രോ മാഗധഃ ക്ഷത്രിയാവിശോഃ. ൨

കരണഃ (അ-പു-പ്ര-ഏ) ശൂദ്രസ്ത്രീയിൽ വൈശ്യനുണ്ടായ പുത്രന്റെ പേർ. കരണന്റെ വൃത്തി ലേഖനമാകുന്നു. അംബഷ്ഠഃ (അ-പു-പ്ര-ഏ) വൈശ്യസ്ത്രീയിൽ ബ്രാഹ്മണനുണ്ടായ പുത്രന്റെ പേർ. അംബഷ്ഠന്റെ വൃത്തി ചികിത്സയാകുന്നു. ഉഗ്രഃ (അ-പു-പ്ര-ഏ) ശൂദ്രസ്ത്രീയിൽ ക്ഷത്രിയനുണ്ടായ പുത്രന്റെ പേർ. ഉഗ്രന്റെ വൃത്തി ആയുധമാകുന്നു. മാഗധഃ (അ-പു-പ്ര-ഏ) ക്ഷത്രിയസ്ത്രീയിൽ വൈശ്യനുണ്ടായ പുത്രന്റെ പേർ. മാഗധന്റെ വൃത്തി രാജസന്നിധിയിൽ സ്തുതിപാഠമാകുന്നു.

മാഹിഷ്യോൎയ്യാക്ഷത്രിയയോഃ ക്ഷത്താൎയ്യാശൂദ്രയോസ്സുതഃ
ബ്രാഹ്മണ്യാം ക്ഷത്രിയാൽ സൂതസ്തസ്യാംവൈദേഹകോവിശഃ.

മാഹിഷഃ (അ-പു-പ്ര-ഏ) വൈശ്യസ്ത്രീയിൽ ക്ഷത്രിയനുണ്ടായപുത്രന്റെ പേർ. മാഹിഷ്യഃ എന്നുംപാഠമുണ്ട്. മാഹി

ഷന്റെ വൃത്തി ജ്യോതിഷവും ശകുനശാസ്ത്രവും സ്വരശാസ്ത്രവുമാകുന്നു. ക്ഷത്താ (ഋ-പു-പ്ര-ഏ) വൈശ്യസ്ത്രീയിൽ ശൂദ്രനുണ്ടായ പുത്രന്റെ പേർ. ക്ഷത്താവിന്റെ വൃത്തി ഗോധാദിഹിംസയാകുന്നു. സൂതഃ (അ-പു-പ്ര-ഏ) ബ്രാഹ്മണസ്ത്രീയിൽ ക്ഷത്രിയനുണ്ടായ പുത്രന്റെ പേർ. സൂതന്റെ വൃത്തി ഗജബന്ധനാദിയാകുന്നു. വൈദേഹകഃ (അ-പു-പ്ര-ഏ) ബ്രാഹ്മണസ്ത്രീയിൽ വൈശ്യനുണ്ടായ പുത്രന്റെ പേർ. വൈദേഹകന്റെ വൃത്തി കലാവിദ്യയാകുന്നു.

രഥകാരസ്തു മാഹിഷ്യാൽ കരണ്യാം യസ്യ സംഭവഃ
സ്യാച്ചണ്ഡാലസ്തു ജനിതോ ബ്രാഹ്മണ്യാം വൃഷലേനയഃ.

രഥകാരഃ (അ-പു-പ്ര-ഏ) മാഹിഷന്ന് കരണസ്ത്രീയിൽ ഉണ്ടായവന്റെ പേർ. രഥകാരന്റെ വൃത്തി രഥകൎമ്മസാധനാദിയാകുന്നു. ചണ്ഡാലഃ (അ-പു-പ്ര-ഏ) ബ്രാഹ്മണസ്ത്രീയിൽ ശൂദ്രനുണ്ടായ പുത്രന്റെ പേർ. ചണ്ഡാലന്റെ വൃത്തി മൃതചേലനിൎദ്ദ്യമാംസാദിയാകുന്നു. മുൻപറഞ്ഞ കാരണാംബഷ്ഠോഗ്രമാഗധമാഹിഷക്ഷത്തൃസൂതവൈദേഹക രഥകാരന്മാരും ഇപ്പോൾ പറഞ്ഞ ചണ്ഡാലനും ഇങ്ങനെ പത്തുജാതിക്കാർ സങ്കീൎണ്ണന്മാരാകുന്നു. അവരിൽ കരണൻ, അംബഷ്ഠൻ, ഉഗ്രൻ, മാഹിഷൻ ഇവർ നല്ലവരാകുന്നു. മാഗധൻ ക്ഷത്താവ്, സൂതൻ, വൈദേഹകൻ ഇവർ ഹീനജാതിക്കാരാകുന്നു. രഥകാരൻ സങ്കീൎണ്ണന്മാരായവരിൽ നിന്നുണ്ടായവനാകുന്നു; സങ്കീൎണ്ണനുമാകുന്നു. എങ്കിലും പ്രതിലോമത ഇല്ലായ്കയാൽ ഹീനനല്ല. ചണ്ഡാലൻ അതിഹീനൻതന്നെ എന്നും അറിഞ്ഞുകൊൾക.

കാരുശ്ശില്പീ സംഹതൈസ്തൈൎദ്വയോഃ ശ്രേണിസ്സജാതിഭിഃ
കുലകസ്സ്യാൽ കുലശ്രേഷ്ഠീ മാലാകാരസ്തു മാലികഃ ൭

കാരുഃ (ഉ-പു-പ്ര-ഏ) ശില്പീ (ന-പു-പ്ര-ഏ) ഇവ ൨-ം ചിത്രകാരാദികളുടെ പേർ. ചിത്രകാരൻ=ചിത്രമെഴുതുന്നവൻ. ശ്രേണിഃ (ഇ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. സമാനജാതികളായിരിക്കുന്ന ശില്പികളുടെ സമൂഹത്തിന്റെ പേർ. കുലകഃ (അ-പു-പ്ര-ഏ) കുലികഃ എന്നുമാം. കുലശ്രേഷ്ഠീ (ന-പു-പ്ര-ഏ) ഇവ ൨-ം ശില്പികുലമുഖ്യന്റെ പേർ. കുലശ്രേഷ്ഠഃ എന്നുമാം. മാലാകാരഃ മാലികഃ (അ-പു-പ്ര-ഏ) ഇവ ൨-ം പൂമാല കെട്ടിവില്ക്കുന്നവന്റെ പേർ.

കുംഭകാരഃ കുലാലസ്സ്യാൽപലഗണ്ഡസ്തു ലേപകഃ
തന്തുവായഃ കുവിന്ദസ്സ്യാത്തുന്നവായസ്തു സൌചികഃ. ൮

കുംഭകോരഃ കുലാലഃ (അ-പു-പ്ര-ഏ) ഇവ ൨-ം കുശവന്റെ പേർ. പലഗണ്ഡഃ ലേപകഃ (അ-പു-പ്ര-ഏ)ഇവ ൨-ം കുമ്മായ പ്പണിക്കാരന്റെപേർ. തന്തുവായഃ കുവിന്ദഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചാലിയന്റെ പേർ. തന്ത്രവായഃ തന്ദ്രവായഃ തന്ത്രവാപഃ ഇവ കളെയും തന്തുവായഃ എന്നതിന്റെ സ്ഥാനത്തിങ്കൽ കാണുന്ന പാഠഭേദങ്ങളാകുന്നു. തുന്നവായഃ സൌചികഃ (അ-പു-പ്ര-ഏ) ഇ വ ൨-ം തുന്നൽക്കാരന്റെ പേർ.

രംഗാജീവശ്ചിത്രകാരശ്ശസ്ത്രമാൎജ്ജോ ടസിധാവകഃ
പാദൂകൃച്ചൎമ്മകാരസ്സ്യാദ്വ്യോകാരോ ലോഹകാരകഃ. ൭

രംഗാജീവഃ ചിത്രകാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചിത്ര മെഴുതുന്നവന്റെ പേർ. ശസ്ത്രമാൎജ്ജഃ അസിധാവകഃ (അ പു-പ്ര ഏ) ഇവ ൨-ം ആയുധം കടയുന്നവന്റെ പേർ. പാദൂകൃൽ (ത-പു-പ്ര-ഏ) ചൎമ്മകാരഃ (അ-പു-പ്ര-ഏ) ഇവ ൨ ം ചെരുപ്പുണ്ടാക്കുന്നവന്റെ പേർ. വ്യോകാരഃ ലോഹകാരകഃ (അ-പു-പ്ര-ഏ) ഇവ ൨ ം കരുമാന്റെ പേർ. വ്യോ എന്നതു് അവ്യയമാകുന്നു. ഇരുമ്പിന്റെപേരമാകുന്നു.

നാഡിന്ധമസ്സ്വൎണ്ണകാരഃ കളാദോ രുക്മകാരകഃ
സ്യാച്ഛാംഖികഃ കാംബവികശ്ശൌല്ബികസ്താമ്രകുട്ടകഃ. ൮

നാഡിന്ധമഃ സ്വൎണ്ണകാരഃ കളാദഃ രുക്മകാരകഃ (അ-പു-പ്ര-ഏ) ഇവ ൪-ം തട്ടാന്റെപേർ. ശാംഖികഃ കാംബവികഃ (അ പു-പ്ര-ഏ) ഇവ ൨ ം ശംഖു കടയുന്നവന്റെ പേർ. ശൌല്ബി കഃ താമ്രകുട്ടകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചെമ്പുകൊട്ടിയുടെ പേർ.

തക്ഷാ തു വൎദ്ധകിസ്ത്വഷ്ടാ രഥകാരശ്ച കാഷ്ഠതൾ
ഗ്രാമാധീനോ ഗ്രാമതക്ഷഃ കൌടതക്ഷോ ടനധീനകഃ. ൯

തക്ഷാ (ന പു-പ്ര-ഏ) വൎദ്ധകിഃ (ഇ-പു-പ്ര-ഏ) ത്വഷ്ടാ (ഋ-പു-പ്ര-ഏ) രഥകാരഃ (അ-പു-പ്ര-ഏ) കാഷ്ഠതൾ (ഷ-പു-പ്ര ഏ) ഇവ ൫ ം തച്ചന്റെ പേർ. ഗ്രാമതക്ഷഃ (അ-പു-പ്ര ഏ) ഗ്രാമവാസികൾക്കു് അധീനനായ തച്ചന്റെ പേർ. കൌടതക്ഷഃ (അ-പു-പ്ര-ഏ) ആൎക്കും അധീനനല്ലാത്ത തച്ചന്റെ പേർ.

ക്ഷുരീ മുണ്ഡീ ദിവാകീൎത്തിൎന്നാപിതാന്താവസായിനഃ
നിൎണ്ണേജകസ്സ്യാദ്രജകശ്ശൌണ്ഡികോ മണ്ഡഹാരകഃ. ൧൦

ക്ഷുരീ മുണ്ഡീ (ന-പു-പ്ര-ഏ) ദിവാകീൎത്തിഃ (ഇ-പു-പ്ര-ഏ) നാപിതഃ (അ-പു-പ്ര-ഏ) അന്താവസായി (ന-പു-പ്ര-ഏ)

ഇവ ൩ം ക്ഷൌരകാരന്റെ പേർ. നിർണ്ണേജകഃ രജകഃ (അ-പു-പ്ര-ഏ) ഇവ ൨-ം വെളുത്തേടന്റെ പേർ. ശൌണ്ഡികഃ മണ്ഡഹാരകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഈഴവന്റെ പേർ. ശൌണ്ഡികോ മദ്യഹാരകഃ എന്നും പാഠമുണ്ട്.

ജാബാലസ്സ്യാദജാജീവോ ദേവാജീവസ്തു ദേവല
സ്യാന്മായാ ശാംബരീ മായാകാരസ്തു പ്രതിഹാരകഃ. ൧൧

ജാബാലഃ അജാജീവഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആട്ടമേയ്ക്കുന്നവന്റെ പേർ. അജാജീവി എന്നുമാം. ദേവാജീവഃ (അ-പു-പ്ര-ഏ) ദേവാജീവി എന്നുമാം. ദേവലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദേവസേവകൊണ്ടുപജീവിക്കുന്നവന്റെ പേർ. മായാ (ആ-സ്ത്രീ-പ്ര-ഏ) ശാംബരീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഇന്ദ്രജാലത്തിന്റെ പേർ. മായാകാരഃ പ്രതിഹാരകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇന്ദ്രജാലക്കാരന്റെ പേർ. പ്രതിഹാരികഃ എന്നും പാഠമുണ്ട്.

ശൈലാലിനസ്തു ശൈലൂഷാ ജായാജീവാഃ കൃശാശ്വിനഃ
ഭരതാ ഇത്യപി നടാശ്ചാരണാസ്തു കുശീലവാഃ. ൧൨

ശൈലാലിനഃ (ന-പു-പ്ര-ബ) ശൈലൂഷാഃ (അ-പു-പ്ര-ബ) ജായാജീവാഃ (അ-പു-പ്ര-ബ) കൃശാശ്വിനഃ (ന-പു-പ്ര-ബ) ഭരതാഃ (അ-പു-പ്ര-ബ) ഭാരതാഃ എന്നുമാം. നടാഃ (അ-പു-പ്ര-ബ) ഇവ ൬-ം ചാക്യാന്മാരുടെ പേർ. ചാരണാഃ കുശീലവാഃ (അ-പു-പ്ര-ബ) ഇവ ൨-ം കഥപറയുന്ന നടന്മാരുടെ പേർ. പാട്ടുന്നവരുടെ പേർ എന്നും കാണുമാറുണ്ട്.

മാർദ്ദംഗികാ മൌരജികാഃ പാണിവാദാസ്തു പാണിഘാഃ
വേണുധ്മാസ്സ്യുർവൈണവികാ വീണാവാദാസ്തു വൈണികാഃ

മാർദ്ദംഗികാഃ മൌരജികാഃ (അ-പു-പ്ര-ബ) ഇവ ൨-ം മിഴാവടിക്കുന്നവന്റെ പേർ. പാണിവാദാഃ പാണിഘാഃ (അ-പു-പ്ര-ബ) ഇവ ൨-ം കൈത്താളംപിടിക്കുന്നവരുടെ പേർ. വേണുധ്മാഃ (അ-പു-പ്ര-ബ) വൈണവികാഃ (അ-പു-പ്ര-ബ) ഇവ ൨-ം കുഴലൂതുന്നവരുടെ പേർ. വീണാവാദാഃ (അ-പു-പ്ര-ബ) വൈണികാഃ (അ-പു-പ്ര-ബ) ഇവ ൨-ം വീണവായിക്കുന്നവരുടെ പേർ.

ജീവാന്തകശ്ശാകുനികോ ദ്വൌ വാഗുരികജാലികൌ
വൈതംസികഃ കൌടികശ്ച മാംസികശ്ച സമം ത്രയം.

ജീവാന്തകഃ ശാകുനികഃ (അ-പു-പ്ര-ഏ) ഇവ ൨-ം പക്ഷികളെ പിടിക്കുന്നവന്റെ പേർ. വാഗുരികഃ ജാലികഃ (അ-പു-

പ്ര-ഏ) ഇവ ൨-ം വലയിട്ടു മൃഗങ്ങളെ പിടിക്കുന്നവന്റെ പേർ. വൈതംസികഃ കൌടികഃ മാംസികഃ (അ-പു-പ്ര-ഏ) ഇവ ൩-ം മാംസം വിററുപജീവിക്കുന്നവന്റെ പേർ.

ഭൃതകോ ഭൃതിഭുക്കൎമ്മകരോ വൈതനികശ്ച സഃ
വാൎത്താവഹോ വൈവധികോ ഭാരവാഹസ്തു ഭാരികഃ. ൧൫

ഭൃതകഃ (അ-പു-പ്ര ഏ) ഭൃതിഭുക് (ജ-പു-പ്ര-ഏ) കൎമ്മകരഃ വൈതനികഃ (അ-പു-പ്ര-ഏ) ഇവ ൪-ം വേലക്കാരന്റെ പേർ. വാൎത്താവഹഃ വൈവധികഃ (അ-പു-പ്ര-ഏ) ഇവ ൨-ം കാവുകാരന്റെ പേർ. ഭാരവാഹഃ ഭാരികഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചുമട്ടുകാരന്റെ പേർ.

വിവൎണ്ണഃ പാമരോ നീചഃ പ്രാകൃതശ്ച പൃഥഗ്ജനഃ
നിഹീനോപസദോ ജാല്മഃ ക്ഷുല്ലകശ്ചേതരശ്ച സഃ. ൧൬

വിവൎണ്ണഃ പാമരഃ നീചഃ പ്രാകൃതഃ പൃഥഗ്ജനഃ നിഹീനഃ അപസദഃ (അപശദഃ എന്നുമാം). ജാല്മഃ ക്ഷുല്ലകഃ (ഖുല്ലകഃ എന്നുമാം) ഇതരഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം നീചന്റെ പേർ.

ഭൃത്യേ ദാസേരദാസേയദാസഗോപ്യകചേടകാഃ
നിയോജ്യകിംകരപ്രൈഷ്യഭുജിഷ്യപരിചാരകാഃ. ൧൭

ഭൃത്യഃ ദാസേരഃ ദാസേയഃ ദാസഃ (ദാശഃ എന്നുമാം) ഗോപ്യകഃ ചേടകഃ (ചേഡകഃ എന്നുമാം) നിയോജ്യഃ കിംകരഃ പ്രൈഷ്യഃ (പ്രേഷ്യഃ എന്നുമാം) ഭുജിഷ്യഃ പരിചാരകഃ (അ-പു-പ്ര-ഏ) ഇവ ൧൧-ം ഭൃത്യന്റെ പേർ.

പരാചിതപരാസ്കന്ദപരജാതപരൈധിതാഃ
മന്ദസ്തുന്ദപരിമൃജ ആലസ്യഃ ശീതകോഽലസോഽനുഷ്ണഃ

പരാചിതഃ (പരാജിതഃ എന്നുമാം) പരാസ്കന്ദഃ (പരിഷ്കന്ദഃ എന്നുമാം പരിസ്കന്ദഃ പരിഷ്കന്നഃ ഇങ്ങനെയുമാം.) പരജാതഃ പരൈധിതഃ (അ-പു-പ്ര-ഏ) ഇവ ൪-ം അന്യധനംകൊണ്ടു വളൎന്നവന്റെ പേർ. മന്ദഃ തുന്ദപരിമൃജഃ ആലസ്യഃ ശീതകഃ അലസഃ അനുഷ്ണഃ (അ-പു-പ്ര-ഏ) ഇവ ൬-ം മടിയന്റെ പേർ.

ദക്ഷേ തു ചതുരപേശലപടവഃ സൂത്ഥാന ഉഷ്ണശ്ച
ചണ്ഡാലപ്ലവമാതംഗദിവാകീൎത്തിജനംഗമാഃ. ൧൯

നിഷാദശ്വപചാവന്തേവാസിചണ്ഡാലപുല്കസാഃ
ഭേദാഃ കിരാതശബരപുളിന്ദാ മ്ലേച്ഛജാതയഃ. ൨൦

ദക്ഷഃ ചതുരഃ പേശലഃ (അ-പു-പ്ര-ഏ) പടുഃ (ഉ-പു-പ്ര-

ഏ) സൂത്ഥാനഃ ഉഷ്ണഃ (അ-പു-പ്ര-ഏ) ഇവ ൬-ം സമൎത്ഥന്റെ പേർ. ചണ്ഡാലഃ പ്ലവഃ മാതംഗഃ (അ-പു-പ്ര-ഏ) ദിവാകീൎത്തിഃ (ഇ-പു-പ്ര-ഏ) ജനംഗമഃ (ജലംഗമഃ എന്നുമാം) നിഷാദഃ ശ്വപചഃ (അ-പു-പ്ര-ഏ) അന്തേവാസി (ന-പു-പ്ര-ഏ) ചണ്ഡാലഃ പുല്കസഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം പറയന്റെ പേർ. നിഷാദശ്വപചാന്താവസായി ചാണ്ഡാല പുൽകസാഃ എന്നുള്ള പാഠത്തിങ്കൽ അന്തേവാസി എന്നതിന്റെ സ്ഥാനത്തിങ്കൽ അന്താവസായി എന്നാകുന്നു, എന്നുമാത്രം ഒരു വിശേഷമെന്നു അറിഞ്ഞുകൊൾക. ഭേദാഃ കിരാതശബരപുളിന്ദാമ്ലേച്ഛജാതയഃ എന്നതിന്റെ അൎത്ഥം—കിരാതശബരപുളിന്ദന്മാരാകുന്ന മ്ലേച്ഛജാതികൾ ചണ്ഡാലന്മാരിൽ ഭേദമായോ വകക്കാരാകുന്നു. കിരാതഃ (അ-പു-പ്ര-ഏ) ശബരഃ (അ-പു-പ്ര-ഏ) പുളിന്ദഃ (അ-പു-പ്ര-ഏ) കിരാതശബരപുളിന്ദന്മാർ തങ്ങളിൽ അല്പാല്പമായ ഭേദത്തോടുകൂടിയവരാകുന്നു എങ്കിലും സമാനാൎത്ഥങ്ങളായി വിചാരിപ്പാൻ തക്കവണ്ണമുള്ള പ്രയോഗങ്ങളും വളരെ ഉണ്ടെന്നു് അറിഞ്ഞുകൊൾകയും വേണം.

വ്യാധോ മൃഗവധാജീവോ മൃഗയുൎല്ലുബ്ധകശ്ച സഃ
കൌലേയകസ്സാരമേയഃ കുക്കുരോ മൃഗദംശകഃ ൨൧
ശുനകോ ഭഷകഃ ശ്വാ സ്യാദളൎക്കസ്തു സ യോഗിതഃ
ശ്വാ വിശ്വകദ്രുൎമ്മൃഗയാകുശലസ്സരമാ ശുനീ. ൨൨

വ്യാധഃ മൃഗവധാജീവഃ (അ-പു-പ്ര-ഏ) മൃഗയുഃ (ഉ-പു-പ്ര-ഏ) ലുബ്ധകഃ (അ-പു-പ്ര-ഏ) ഇവ ൪-ം വേടന്റെ പേർ. കൌലേയകഃ സാരമേയഃ കുക്കുരഃ (അനാദികോശത്തിങ്കൽ കുക്കുരഃ എന്നാകുന്നു രാജമുകുടമതം കുക്കുരഃ എന്നാകുന്നു.) മൃഗദംശകഃ ശുനകഃ ഭഷകഃ (അ-പു-പ്ര-ഏ) ശ്വാ (ന-പു-പ്ര-ഏ) ഇവ ൭-ം ശ്വാവിന്റെ പേർ. അളൎക്കഃ (അ-പു-പ്ര-ഏ) മരുന്നുമുതലായതുകൊണ്ടു് ഉന്മാദിയാക്കപ്പെട്ട ശ്വാവിന്റെ പേർ. യോഗിതഃ എന്നതിന്നു പ്രയോഗേണോന്മത്തത്വം പ്രാപിതഃ എന്നു മഹേശ്വരടീകയിലെ വ്യാഖ്യാനമാകുന്നു. യൌഗികഃ എന്നു ചിലർ പഠിക്കുന്നു. പട്ടിയോടു ചേൎന്നതെന്നു അതിന്റെ അൎത്ഥത്തെയും പറയുന്നു. മററു ചിലർ അളൎക്കസ്തു സയോഗരീ എന്നു പഠിക്കുന്നു. ഗരീ എന്നതിന്നു വിഷമുള്ളതു് എന്നൎത്ഥമാകയാൽ അളൎക്കമെന്നതു പേപ്പട്ടിയുടെ പേർ എന്നും പറയുന്നു. മുകുടമതം അളൎക്കഃ എന്നല്ല അളകഃ എന്നാകുന്നു. വിശ്വകദ്രുഃ (ഉ-പു-പ്ര-ഏ) നായാട്ടുനായുടെ പേർ. സരമാ (ആ-സ്ത്രീ-പ്ര-ഏ) ശുനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പട്ടിയുടെ പേർ.

വിൾചരസ്സൂകരോ ഗ്രാമ്യോ വക്കരസ്തരുണഃ പശുഃ
ആച്ഛോദനം മൃഗവ്യംസ്യാദാഖേടോ മൃഗയാ സ്ത്രിയാം.

വിൾചരഃ (അ-പു-പ്ര-ഏ) ഗ്രാമസൂകരത്തിന്റെ പേർ. പീഞ്ഞന്നി എന്നു ഭാഷ. പോക്കെന്നും പറയും. വക്കരഃ (അ-പു-പ്ര-ഏ) ചെറുപ്പമായ നാല്ക്കാലിയുടെ പേർ. ആച്ഛോദനം മൃഗവ്യം (അ-ന-പ്ര-ഏ) ആഖേടഃ (അ-പു-പ്ര-ഏ) മൃഗയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം നായാട്ടിന്റെ പേർ.

ദക്ഷിണേൎമ്മാ ലുബ്ധയോഗാദ്ദക്ഷിണാരുഃ കുരംഗകഃ
ചോരൈകാഗാരികസ്തേനദസ്യുതസ്കരമോഷകാഃ. ൨൪
പ്രതിരോധി പരാസ്കന്ദി പാടച്ചരമലിമ്ലുചാഃ
ചൌരികാസ്തൈന്യചൌൎയ്യേ ച സ്തേയം ലോപ്ത്രം തു തദ്ധനേ.

ദക്ഷിണേൎമ്മാ (ന-പു-പ്ര-ഏ) വേടനാൽ വലത്തുഭാഗത്തു മുറിവു് ഏല്പിക്കപ്പെട്ട മൃഗത്തിന്റെ പേർ. ചോരഃ (ചൌരഃ എന്നുമാം.) ഐകാഗാരികഃ സ്തേനഃ (അ-പു-പ്ര-ഏ) ദസ്യുഃ (ഉ-പു-പ്ര-ഏ) തസ്കരഃ മോഷകഃ (അ-പു-പ്ര-ഏ) പ്രതിരോധി പരാസ്കന്ദി (ന-പു-പ്ര-ഏ) പാടച്ചരഃ (പടച്ചരഃ എന്നുമാം.) മലിമ്ലുചഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം കള്ളന്റെ പേർ. ചൌരികാ (ആ-സ്ത്രീ-പ്ര-ഏ) സ്തൈന്യം ചൌൎയ്യം സ്തേയം (അ-ന-പ്ര-ഏ) ഇവ ൪-ം കളവിന്റെ പേർ. ലോപ്ത്രം (അ-ന-പ്ര-ഏ) കട്ട മുതലിന്റെ പേർ.

വീതംസസ്തൂപകരണം ബന്ധനേ മൃഗപക്ഷിണാം
ഉന്മാഥഃ കൂടയന്ത്രം സ്യാദ്വാഗുരാ മൃഗബന്ധനീ. ൨൫

വീതംസഃ (അ-പു-പ്ര-ഏ) വിതംസഃ എന്നുമാം. മൃഗപക്ഷികളെ പിടിപ്പാനുള്ള സാധനത്തിന്റെ പേർ. ഉന്മാഥഃ (അ-പു-പ്ര-ഏ) കൂടയന്ത്രം (അ-ന-പ്ര-ഏ) ഇവ ൨-ം മൃഗപക്ഷികൾക്കു് ഇരവെച്ചു പിടിപ്പാനുള്ള യന്ത്രത്തിന്റെ പേർ. വാഗുരാ (ആ-സ്ത്രീ-പ്ര-ഏ) മൃഗബന്ധനീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നായാട്ടുവലയുടെ പേർ.

ശുല്ബം വരാടകം സ്ത്രീ തു രജ്ജുസ്ത്രിഷു വടീഗുണഃ
ഉദ്ഘാടനം ഘടീയന്ത്രം സലിലോദ്വാഹനം പ്രഹേഃ. ൨൬

ശുല്ബം വരാടകം (അ-ന-പ്ര-ഏ) രജ്ജുഃ (ഉ-സ്ത്രീ-പ്ര-ഏ) വടീ (ഈ-സ്ത്രീ-പ്ര-ഏ) ത്രിലിംഗമാകുന്നു. ഗുണഃ (അ-പു-പ്ര-ഏ) ഇവ ൩-ം വലക്കയററിന്റെ പേർ. രജ്ജുശ്ശുല്ബാ വരാടോനാ എന്നു രത്നകോശമുണ്ടാകയാൽ ശുല്ബാ എന്നു് അകാരാന്തമായിട്ടുമാം. ശുല്ബീ എന്നു് ഈകാരാന്തമായിട്ടുമാ

മെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. വരാടകശബ്ദം പുല്ലിംഗമായിട്ടുമാം. സ്വാമിപാഠം വടാകരഃ എന്നാകുന്നു. ഉദ്ഘാടനം ഘടീയന്ത്രം (അ-ന-പ്ര-ഏ) ഇവ ൨-ം ഏത്താത്തിൻെറ പേർ.

പുംസി വേമാ വായദണ്ഡസ്സൂത്രാണി നരി തന്തവഃ
വാണിർവ്യൂതിഃ സ്ത്രിയൌ തുല്യേ പുസ്തം ലേപ്യാദികർമ്മണി.

വേമാ (ന-പു-പ്ര-ഏ) (വേമഃ എന്നുമാമെന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു.) വായദണ്ഡഃ (വാപദണ്ഡഃ എന്നുമാം.) (അ-പു-പ്ര-ഏ) ഇവ ൨-ം നെയ്യുന്ന കോലിൻെറ പേർ. സൂത്രാണി (അ-ന-പ്ര-ബ) തന്തവഃ (ഉ-പു-പ്ര-ബ) ഇവ ൨-ം നൂലിൻെറ പേര്. വാണിഃ വ്യൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം നെയ്ത്തിൻെറ പേർ. പുസ്തം (അ-ന-പ്ര-ഏ) കമ്മായപ്പണി മുതലായതിൻെറ പേർ. ലേഖ്യാദികർമ്മണി എന്നും പാഠമുണ്ട്. അ പ്രകാരം പഠിക്കുന്നപക്ഷം ചിത്രലേഖനം മുതലായ പ്രവൃത്തിയുടെ പേർ എന്നു ധരിച്ചുകൊൾക.

പാഞ്ചാലികാ പുത്രികാ സ്യാദ്വസ്ത്രദന്താദിഭിഃ കൃതാ
ജതുത്രപുവികാരേ തു ജാതുഷം ത്രാപുഷം ത്രിഷു.  ൨൯

പാഞ്ചാലികാ (ആ-സ്ത്രീ-പ്ര-ഏ) പഞ്ചാലികാ എന്നുമാം വസ്ത്രദന്താദികളെക്കൊണ്ടു ഉണ്ടാക്കപ്പെട്ട പുത്രികയുടെ പേർ. വസ്ത്രം=തുണി. ദന്തം=ആനക്കൊമ്പ്. ആദിപദംകൊണ്ടു തോലുമുതലായ പദാർത്ഥങ്ങളെ ഗ്രഹിച്ചുകൊൾക. പുത്രികാ=പാവ. ജാതുഷം (അ-ന-പ്ര-ഏ) അരക്കുകൊണ്ടുണ്ടാക്കപ്പെട്ടതിൻെറ പേർ. ത്രാപുഷം (അ-ന-പ്ര-ഏ) വെള്ളീയംകൊണ്ടുണ്ടാക്കപ്പെട്ടതിൻെറ പേർ. ജാതുഷമെന്നതും ത്രാപുഷമെന്നതും ത്രിലിംഗമാകുന്നു.

പിടകഃ പേടകഃ പേടാ മഞ്ജൂഷാഥ വിഹംഗികാ
ഭാരയഷ്ടിസ്തദാലംബി ശിക്യം കാചോഥ പാദുകാ.  ൩൦
പാദൂരുപാനൽ സ്ത്രീ സൈവാനുപദീനാ പദായതാ
നദ്ധ്രീ വദ്ധ്രീ വരത്രാ സ്യാദശ്വാദേസ്താഡനീ കശാ.  ൩൧

പിടകഃ പേടകഃ (അ-പു-പ്ര-ഏ) പേടാ മഞ്ജൂഷാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം പെട്ടകത്തിൻെറ പേർ. പേടാ മഞ്ജൂഷാ ഇവ ൨-ം മഞ്ചയുടെ പേർ എന്നും ഒരു മതമുണ്ട്. വിഹംഗികാ (ആ-സ്ത്രീ-പ്ര-ഏ) ഭാരയഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കാവിൻെറ തണ്ടിൻെറ പേർ. ശിക്യം (അ-ന-പ്ര-ഏ) കാചഃ (അ-പു-പ്ര-ഏ) ഇവ ൨ ം അതിൽകെട്ടുന്ന ഉറിയുടെപേർ. പാദുകാ (ആ-സ്ത്രീ-പ്ര-ഏ) പാദൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഉപാനൽ (ഹ-സ്ത്രീ-പ്ര-

ഏ) ഇവ ൩-ം ചെരുപ്പിന്റെ പേർ. അനുപദീനാ പദായതാ ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കഴാച്ചെരിപ്പിന്റെ പേർ. വധ്രീ നധ്രീ (ഈ-സ്ത്രീ-പ്ര-ഏ) വരത്രാ (അ-സ്ത്രീ-പ്ര-ഏ) ഇവ ൩ ം തോല്ക്കയററിന്റെ പേർ. കശാ (ആ-സ്ത്രീ-പ്ര-ഏ) കതിരച്ചമ്മട്ടിയുടെ പേർ.

> ചാണ്ഡാലികാതു കണ്ഡോലവീണാ ചണ്ഡാലവല്ലകീ
> നാരാചീ സ്യാദേഷണികാ ശാണസ്തു നികഷഃ കഷഃ.

ചാണ്ഡാലികാ (ചണ്ഡാലികാ എന്നുമാം) കണ്ഡോലവീണാ (അ-സ്ത്രീ-പ്ര-ഏ) (കണ്ടോലവീണാ എന്നുമാം) കണ്ഡോലീ എന്ന വേറെയും പ്രയോഗിക്കാം. ചണ്ഡാലവല്ലകീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചണ്ഡാലവീണയുടെ പേർ. കിന്നരി എന്നത്രെ ഭാഷയാകുന്നതു്. നാരാചീ (ഈ സ്ത്രീ പ്ര-ഏ) ഏഷണികാ (അ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചെറുനാരായക്കോലിന്റെ പേർ. ശാണഃ നികഷഃ കഷഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഉരക്കല്ലിന്റെ പേർ.

> പ്രശ്ചനഃ പത്രപരശുരീഷികാ തൂലികാ സമേ
> തൈജസാവൎത്തനീ മൂഷാ ഭസ്ത്രാ ചൎമ്മപ്രസേവികാ. ൩൩

പ്രശ്ചനഃ (അ-പു-പ്ര-ഏ) പത്രപരശുഃ (ഉ-പു പ്ര-ഏ) ഇവ ൨-ം സ്വൎണ്ണാദികൾ വെട്ടുന്ന ആയുധത്തിന്റെ പേർ. ഈഷികാ (ഇഷീകാ എന്നും ഇഷികാ എന്നും പാഠാന്തരം കാണപ്പെടുന്നു.) തൂലികാ (അ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചിത്രമെഴുതുന്ന തൂലികയുടെ പേർ. തൈജസാവൎത്തനീ(ഈ-സ്ത്രീ-പ്ര-ഏ) മൂഷാ (അ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മൂശയുടെ പേർ. ഇതു പൊന്നുമുതലായതു ഉരുക്കവാനുള്ള പാത്രമാകുന്നു. ഭസ്ത്രാ ചൎമ്മപ്രസേവികാ (അ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഉലത്തോലിന്റെ പേരാകുന്നു. ചൎമ്മപ്രസേവകഃ എന്നുമാം.

> ആസ്ഫോടനീ വേധനികാ കൃപാണീകൎത്തരീ സമേ
> വൃക്ഷാദനീ വൃക്ഷഭേദീ ടംകഃ പാഷാണദാരണഃ. ൩൪

ആസ്ഫോടനീ (ഈ-സ്ത്രീ-പ്ര-ഏ) വേധനികാ(അ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം രത്നങ്ങൾ തുളയ്ക്കുന്ന കതിരിന്റെ പേർ. കൃപാണീ കൎത്തരീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം കത്തരിയുടെ പേർ. വൃക്ഷാദനീ വൃക്ഷഭേദീ (ഈ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മഴുവിന്റെ പേർ. വൃക്ഷാദനോ വൃക്ഷഭേദീ എന്നു പാഠാന്തരം. വൃക്ഷാദനഃ (അ-പു-പ്ര-ഏ) വൃക്ഷഭേദീ (ന-പു-പ്ര-ഏ) ഇപ്രകാരമായാ

ഷ്ടം മഴവിൻെറ പേർതന്നെ. ടങ്കഃ പാഷാണദാരണഃ (അ-പു-പ്ര-ഏ) ഇവ ൨-ം കല്ലുളിയുടെ പേർ. തംകഃ എന്നുമാം.

ക്രകചോസ്ത്രീ കരപത്രമാരാ ചർമ്മപ്രഭേദികാ
സൂർമ്മീ സ്ഥൂണായഃപ്രതിമാ ശില്പം കർമ്മ കലാദികം. ൩൫

ക്രകചഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. കരപത്രം (അ-ന-പ്ര-ഏ) ഇവ ൨-ം ഈൎച്ചവാളിൻെറപേർ. ആരാ ചർമ്മപ്രഭേദികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം തോലുളിയുടെ പേർ. സ്യാദാരാ ചർമ്മഭേദികാ എന്നും പാഠമുണ്ടാകയാൽ ചർമ്മഭേദികാ എന്നുമാം. സൂർമ്മീ(ഈ-സ്ത്രീ-പ്ര-ഏ) സ്ഥൂണാ അയഃപ്രതിമാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ഇരുമ്പുകൊണ്ടുണ്ടാക്കിയ പ്രതിമയുടെ പേർ. സൂൎമ്മി എന്നുമാം. ശില്പം(അ-ന-പ്ര-ഏ)ഗീതനൃത്താദി കർമ്മത്തിൻെറ പേർ.

പ്രതിമാനം പ്രതിബിംബം പ്രതിമാ പ്രതിയാതനാ പ്രതിച്ഛായാ
പ്രതികൃതിരൎച്ചാ പുംസി പ്രതിനിധിരുപമോപമാനം സ്യാൽ.

പ്രതിമാനം പ്രതിബിംബം (അ-ന-പ്ര-ഏ) പ്രതിമാ പ്രതിയാതനാ പ്രതിച്ഛായാ (ആ-സ്ത്രീ-പ്ര-ഏ) പ്രതികൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) അൎച്ചാ (ആ-സ്ത്രീ-പ്ര-ഏ) പ്രതിനിധിഃ (ഇ-പു-പ്ര-ഏ) ഇവ ൮-ം പ്രതിരൂപത്തിൻെറ പേർ. ഉപമാ (ആ-സ്ത്രീ-പ്ര-ഏ) ഉപമാനം (അ-ന-പ്ര-ഏ) ഇവ ൨-ം സാദൃശ്യത്തിൻെറ പേർ. സദൃശപദാൎത്ഥത്തിൻെറ പേരായിട്ടും പ്രയോഗിക്കാം.

വാച്യലിംഗാസ്സമസ്തുല്യസ്സദൃക്ഷസ്സദൃശസ്സദൃക്
സാധാരണസ്സമാനശ്ച സ്യുരുത്തരപദേ ത്വമീ. ൩൭
നിഭസംകാശനീകാശപ്രതീകാശോപമാദയഃ
കൎമ്മണ്യാ തു വിധാ ഭൃത്യാ ഭൃതയോ ഭൎമ്മവേതനം. ൩൮
ഭരണ്യം ഭരണം മൂല്യം നിൎവ്വേശഃ പണ ഇത്യപി
സുരാ ഹലിപ്രിയാ ഹാലാ പരിസ്രുദ്വരുണാത്മജാ. ൩൯
ഗന്ധോത്തമാ പ്രസന്നേരാകാദംബൎയ്യഃ പരിസ്രുതാ
മദിരാ മദ്യകശ്യേ ചാപ്യവദംശസ്തു ഭക്ഷണം. ൪൦

സമഃ തുല്യഃ സദൃക്ഷഃ സദൃശഃ (അ-പു-പ്ര-ഏ) സദൃക് (ശ-പു-പ്ര-ഏ) സാധാരണഃ സമാനഃ(അ-പു-പ്ര-ഏ)ഇവ ൭-ം തുല്യമായതിൻെറപേർ. ഏഴിന്നും വിശേഷ്യത്തെ അനുസരിച്ചു എല്ലാ ലിംഗങ്ങളുമുണ്ടെന്നു അറിഞ്ഞുകൊൾക. സ്യുരുത്തരപദേത്വമീ എന്നതിന്നു ഇനിപറവാൻപോകുന്നനിഭസംകാശാദിശബ്ദങ്ങൾ സമാസത്തിൻെറ അന്ത്യാവയവങ്ങളായിട്ടുതന്നെ ഭവിക്കുമെന്നൎത്ഥമാ

കുന്നു. നിഭഃ സംകാശഃ നീകാശഃപ്രതീകാശഃ ഉപമ ഇവ൫-ം സമ സത്തിന്റെ അന്ത്യാവയവമായാൽ വിശേഷ്യാനുരോധേന എ ല്ലാലിംഗങ്ങളോടുംകൂടിയവകളാകയും തുല്യഃ തുല്യാ, തുല്യം ഇങ്ങി നെ അർത്ഥത്തോടുകൂടിയവകളാകയുംചെയ്യും. സ്വാതന്ത്ര്യേണ ഇ വ അഞ്ചിന്നും പ്രയോഗമില്ല. ആദിപദംകൊണ്ടു സംഗ്രഹിക്ക പ്പെട്ട ഭൂതരൂപകല്പാദികളും മേൽപറഞ്ഞ പ്രകാരംതന്നെഎന്നു ഗ്ര ഹിച്ചുകൊൾക. ഉദാഹരണം പിതൃനിഭഃപുത്രഃ മാതൃസംകാശാക ന്യാഇത്യാദി. ഇപ്രകാരം പിതൃഭൂതഃ പിതൃരൂപഃ പിതൃകല്പഃ ഇത്യാ ദിയുമുദാഹരണംതന്നെ' പിതാവിനോടു സദൃശൻ മാതാവിനോടു സദൃശീ ഇത്യാദി ഉദാഹരണാർത്ഥമാകുന്നു. കർമ്മണ്യാവിധാ ക ർമ്മണ്യാനുവിധാ എന്നും പാഠമുണ്ടാകയാൽ അപ്രകാരം പഠിക്കു ന്നപക്ഷം വിധം എന്നതിന്നുപകരം അനുവിധാ എന്നാകുന്നു. ഭൃത്യാ (ആ-സ്ത്രീ-പ്ര-ഏ) ഭൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഭർമ്മ (ന-ന- പ്ര-ഏ) വേതനം ഭരണ്യം (അ-ന-പ്ര-ഏ)ഭരണ്യാ (ആ-സ്ത്രീ-പ്ര ഏ) ഇങ്ങിനെയുമാം. ഭരണം മൂല്യം (അ-ന-പ്ര-ഏ) നിർവേശഃ പണഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം ജീവിതത്തിന്റെ പേർ. സു രാ ഹലിപ്രിയാ ഹാലാ (ആ-സ്ത്രീ-പ്ര-ഏ) പരിസ്രുത് (ത-സ്ത്രീ പ്ര-ഏ) വരുണാത്മജാ ഗന്ധോത്തമാ പ്രസന്നാ ഇരാ (ആ-സ്ത്രീ- പ്ര-ഏ) കാദംബരീ (ഈ-സ്ത്രീ-പ്ര-ഏ) പരിസ്രുതാ മദിരാ (ആ സ്ത്രീ-പ്ര-ഏ) മദ്യം കശ്യം (അ-ന-പ്ര-ഏ) ഇവ ൧൨-ം മദ്യത്തി ന്റെ പേർ. (അ-പു-പ്ര-ഏ) ഭക്ഷണം(അ-ന-പ്ര-ഏ) ഇവ ൨-ം രുചിയുണ്ടാകുവാനായി കുടിക്കുമ്പോൾ കൂട്ടുവാനുള്ള പദാർത്ഥത്തി ന്റെ പേർ. അപപാഠംശസ്തഭക്ഷണം എന്നും പാഠംകാണുന്നു.

ശുണ്ഡാപാനം മദസ്ഥാനം മധുവാരാ മധുക്രമാഃ
മധ്വാസവോ മാധവകോ മധുമാർദ്വീകമദ്വയോഃ. ൩൯

ശുണ്ഡാപാനം മദസ്ഥാനം (അ-ന-പ്ര-ഏ) ഇവ ൨-ം മ ദ്യപാനത്തിനുള്ള ഗൃഹത്തിന്റെ പേർ. ശുണ്ഡാശബ്ദം മദ്യവാ ചകമാകുന്നു എന്നും പാനശബ്ദം പാനാധികരണ വാചകമാകു ന്നു എന്നും അറിഞ്ഞുകൊൾക. ശുണ്ഡാതുജലഹസ്തിന്യാം മദി രാകരിഹസ്തയോഃ എന്നു വിശ്വവാക്യവുമുണ്ടു്. ശുണ്ഡാ പാനം എന്നുരണ്ടുപദമായിട്ടുമാം. ശുണ്ഡാ (ആ-സ്ത്രീ-പ്ര-ഏ) പാനം ഇതിന്റെ അന്തലിംഗവിഭക്തികൾ മേൽപ്രകാരംതന്നെ. ഇവ രണ്ടും ശുണ്ഡാപാനം മദസ്ഥാനം എന്നതുകൾപോലെ പാനഗൃ ഹവാചനങ്ങളാകുന്നു. ശുണ്ഡാപാനഗൃഹേമദ്യാ അപ്യംബുഹസ്തി നീവേശ്യാ ഹസ്തിഹസ്തസുരാസു ച എന്നു മേദിനീവചനമുണ്ടു്. മധുവാരാഃ മധുക്രമാഃ (അ-പു-പ്ര-ബ) ഇവ ൨-ം മദ്യപാനക്രമ

ങ്ങളുടെ പേർ. മധുവാരോമധുക്രമഃ എന്ന ഏകവചനാന്തമായിട്ടും പഠിക്കാം. മധ്വാസവഃ മാധവകഃ (അ-പു-പ്ര-ഏ) ഇവ ൨-ം തേൻകൂട്ടിച്ചമച്ച മദ്യത്തിന്റെ പേർ. മധു (ഉ-ന-പ്ര-ഏ) മാർദ്വീകം (അ-ന-പ്ര-ഏ) ഇവ ൨-ം മുന്തിരിങ്ങാകൊണ്ടു ചമച്ച മദ്യത്തിന്റെ പേർ.

മൈരേയമാസവശ്ശീധുർമ്മേദകോ ജഗളസ്സമൌ
സന്ധാനം സ്യാദഭിഷവഃ കിണ്വം പുംസി തു നഗ്നഹുഃ.

മൈരേയം (അ-ന-പ്ര-ഏ) ആസവഃ (അ-പു-പ്ര-ഏ) ശീധുഃ (ഉ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. ഇവ ൩-ം കരിമ്പിൻ നീർകൊണ്ടു ചമച്ച മദ്യത്തിന്റെ പേർ. ശീധുരിക്ഷുരസൈഃ പക്വൈരപക്വൈരാസവോഭവേൽ മൈരേയംധാതകീപുഷ്പഗുഡധാനാംബുസംഹിതമെന്നു് മാധവവചനമുണ്ടു്. അതുകൊണ്ടു് ശീധുഎന്നതു് ശർക്കരാമദ്യത്തിന്റെയും ആസവമെന്നതു് ഇക്ഷുരസമദ്യത്തിന്റെയും മൈരേയമെന്നതു് താതിരിപ്പൂവു്, ശർക്കര, വറുത്തയവം, പച്ചവെള്ളം, ഇവകൊണ്ടു് ചമച്ച മദ്യത്തിന്റെയും പേരാകുന്നു എന്നു് സിദ്ധമായിരിക്കുന്നു. എങ്കിലും മേൽവിവരിച്ച വിശേഷത്തെ ആദരിക്കാതെ ഇവിടെ പര്യായങ്ങളായി പറകപ്പെട്ടു എന്നും ഇക്ഷുശാകാദിജന്യമായ മദ്യവിശേഷത്തിന്റെ പേരാകുന്നു എന്നും മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. കരിമ്പിൻനീരിന്റെ സംബന്ധം എല്ലാററിലുമുണ്ടാകയാൽ അതുകൊണ്ടുള്ള സാമ്യത്തെത്തന്നെ ഗ്രഹിച്ചിട്ടു് ഇവിടെ മേൽപ്രകാരം വ്യാഖ്യാനിച്ചു എന്നു് അറിഞ്ഞുകൊൾകയും വേണം. സീധുഃ എന്നും ശീധുഃ എന്നും പാഠാന്തരങ്ങളുമുണ്ടു്. സീധുരസ്ത്രീതഥാശീധുശ്ശീധുശ്ചാപ്യാസവഃ പുമാൻ മൈരേയം തദ്വയോസ്തച്ചസ്യാന്മിരാമദിരാസ്ത്രിയാം എന്ന ശബ്ദവ്യൂഹതരംഗിണീവചനവുമുണ്ടു്. ഇതുകൊണ്ടു് ശീധുനോന്യാനിമദ്യാനി ഇത്യാദി പ്രയോഗങ്ങൾ ചേരുന്നു എന്നും ധരിച്ചുകൊൾക. മേദകഃ ജഗളഃ (അ-പു-പ്ര-ഏ) ഇവ ൨-ം സുരാകല്ക്കത്തിന്റെ പേർ. കൊഴുത്ത മദ്യത്തിന്റെ പേരെന്നും ഒരു മതമുണ്ടു്. സന്ധാനം (അ-ന-പ്ര-ഏ) അഭിഷവഃ (അ-പു-പ്ര-ഏ) ഇവ ൨-ം മദ്യപാനത്തിന്റെ പേർ. കിണ്വം (അ-ന-പ്ര-ഏ) കണ്വമെന്നുമാം. നഗ്നഹുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം വറുത്ത എള്ളും യവവും പൊടിച്ചു തൈർ ചേർത്തുണ്ടാക്കുന്ന മദ്യത്തിന്റെ പേർ.

കാരോത്തരസ്സുരാമണ്ഡ ആപാനം പാനഗോഷ്ഠികാ
ചഷകോऽസ്ത്രീ പാനപാത്രം സരകോऽപ്യനുതർഷണം.

കാദംബരഃ സുരാമണ്ഡഃ (അ-പു-പ്ര-ഏ) ഇവ ൨-ം മദ്യത്തിന്റെ തെളിയുടെ പേർ. ആപാനം (അ-ന-പ്ര-ഏ) പാനഗോഷ്ഠികാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മദ്യപാനത്തിന്നായിക്കൊണ്ടുള്ള സഭയുടെ പേർ. ചഷകഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. പാനപാത്രം (അ-ന-പ്ര-ഏ) ഇവ ൨-ം പാനപാത്രത്തിന്റെ പേർ. സരകഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. അനുതർഷണം (അ-ന-പ്ര-ഏ) ഇവ ൨-ം മദ്യപാനത്തിന്റെ പേർ. തമിഴ്ക്കുത്തിലെ പാഠം. കാദംബരസ്സുരാമണ്ഡഃ എന്നാകുന്നു. പാഠാന്തരമായിട്ട് കാദംബരസ്സുരാകുണ്ഡമെന്നു കാണിക്കയും മദ്യപാത്രത്തിന്റെ പേർ, എന്നു വ്യാഖ്യാനിക്കയും ചെയ്തിരിക്കുന്നു. ചഷകാദികൾ നാലും പാനപാത്രത്തിന്റെ പേർ, എന്നും പറഞ്ഞിരിക്കുന്നു. മഹേശ്വരടീകയിൽ അപ്രകാരമല്ല എന്നും മേൽ വിവരിച്ചപ്രകാരമാകുന്നു എന്നും അറിഞ്ഞുകൊൾകയും വേണം.

ധൂർത്തോऽക്ഷദേവീ കിതവോऽക്ഷധൂർത്തോ ദ്യൂതകൃൽസമാഃ .
സ്യുർല്ലഗ്നകാഃ പ്രതിഭുവസ്സഭികാ ദ്യൂതകാരകാഃ. ൪൪

ധൂർത്തഃ (അ-പു-പ്ര-ഏ) അക്ഷദേവീ (ന-പു-പ്ര-ഏ) കിതവഃ അക്ഷധൂർത്തഃ (അ-പു-പ്ര-ഏ) ദ്യൂതകൃൽ (ത-പു-പ്ര-ഏ) ഇവ ൫-ം ചൂതുകളിക്കുന്നവന്റെ പേർ. ലഗ്നകാഃ (അ-പു-പ്ര-ബ) പ്രതിഭുവഃ (ഉ-പു-പ്ര-ബ) ഇവ ൨-ം ജാമ്യക്കാരുടെ പേർ. സഭികാഃ ദ്യൂതകാരകാഃ (അ-പു-പ്ര-ബ) ഇവ ൨-ം ചൂതുകളിപ്പിക്കുന്നവരുടെ പേർ. നാലും ഏകാർത്ഥങ്ങളായി തമിഴ്ക്കുത്തിൽ പറകപ്പെട്ടിരിക്കുന്നു. സിദ്ധാന്തമില്ലാതെ ചൂതുവെച്ചുകൊടുക്കുന്നവർ മുതലായവരുടെ പേർ. എന്നും പാഷണ്ഡി എന്നു ഭാഷ എന്നുമാകുന്നു.

ദ്യൂതോऽസ്ത്രിയാമക്ഷവതീ കൈതവം പണ ഇത്യപി
പണോऽക്ഷേഷു ഗ്ലഹോऽക്ഷാസ്തു ദേവനാഃ പാശകാശ്ച തേ.

ദ്യൂതഃ (അ-പു-പ്ര-ഏ) നപുംസകലിംഗമായിട്ടുമാം. അക്ഷവതീ (ഈ-സ്ത്രീ-പ്ര-ഏ) കൈതവം (അ-ന-പ്ര-ഏ) പണഃ (അ-പു-പ്ര-ഏ) ഇവ ൪-ം ചൂതിന്റെ പേർ. ഗ്ലഹഃ (അ-പു-പ്ര-ഏ) ചൂതിൽ വാതുചൊല്ലി പണയംകെട്ടിയതിന്റെ പേർ. അക്ഷാഃ ദേവനാഃ പാശകാഃ (അ-പു-പ്ര-ബ) ഇവ ൩-ം ശാരിപരിണയനത്തിങ്കൽ ഹേതുഭൂതമായിരിക്കുന്ന പാശത്തിന്റെ പേർ. എന്നു മഹേശ്വരടീകയിൽ പറകയും അതിന്നു (കാംസ) എന്നു സ്വദേശഭാഷയെ കാണിക്കയും ചെയ്തിരിക്കുന്നു. തമിഴ്ക്കുത്തിൽ

ചുക്കണിയുടെ പേർ എന്നു പറയുകയും ഇതിന്നു കയറ കവാ കവററു കണ്ണു എന്നു ഭാഷ എന്നു പറകയും ചെയ്തിരിക്കുന്നു.

പരിണായസ്തു ശാരീണാം സമന്താന്നയനേऽസ്ത്രിയാം
അഷ്ടാപദം ശാരിഫലം പ്രാണിദ്യൂതം സമാഹ്വയഃ. ൩൬

പരിണായഃ (അ-പു-പ്ര-ഏ) ചൂതു് എണ്ണംനോക്കി വെയ്ക്കുന്നതിന്റെ പേർ. അഷ്ടാപദം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടും. ശാരിഫലം (അ-ന-പ്ര-ഏ) ഇവ ൨-ം ചൂതുപടത്തിന്റെ പേർ. ശാരികളുടെ ആധാരത്തിന്റെ പേർ. എന്നു സിദ്ധാന്തമാകയാൽ ചൂതുപലകയ്ക്കും നിലത്തുവരച്ചു കളിക്കുമ്പോൾ ഖണ്ഡങ്ങളോടുകൂടിയ സ്ഥലത്തിന്നും ഇവതന്നെ പേർ എന്നു ധരിച്ചുകൊൾകയും വേണം. പ്രാണിദ്യൂതം (അ-ന-പ്ര-ഏ) സമാഹ്വയഃ (അ-പു-പ്ര-ഏ) ഇവ ൨-ം മേഷകുക്കുടാദികളുടെ യുദ്ധത്തിന്റെ പേർ.

ഉക്താ ഭൂരിപ്രയോഗത്വാദേകസ്മിന്യേത്ര യൌഗികാഃ
താദ്ധർമ്മ്യാദന്യതോവൃത്താവൂഹ്യാ ലിംഗാന്തരേപി തേ.

വർഗ്ഗാവസാനത്തിങ്കൽ ഈ വർഗ്ഗത്തിങ്കൽ പറയപ്പെട്ട ചില നാമങ്ങൾക്കുള്ള വിശേഷത്തെ ഊഹിക്കേണ്ടതിലേക്ക വേണ്ടും നിയമത്തെ പറയുന്നു. ഈ വർഗ്ഗത്തിങ്കൽ അവയവശക്തി പ്രധാനങ്ങളായ യാവ ചില കുംഭകാരമാലാകാരാദി ശബ്ദങ്ങൾ കാവ്യപുരാണാദികളിൽ പുല്ലിംഗങ്ങളായിട്ടുതന്നെ വളരെ പ്രയോഗിക്കപ്പെട്ടിരിക്കനിമിത്തമായിട്ടു് പുല്ലിംഗങ്ങളായിട്ടുതന്നെ പറയപ്പെട്ടുവോ ആ ശബ്ദങ്ങൾ കുംഭത്തെ ഉണ്ടാക്കുന്നവൾ മാലയെ ഉണ്ടാക്കുന്നവൾ എന്നിവർ മുതലായവരെ പറയുമ്പോൾ വിശേഷ്യനിഘ്നങ്ങളായിരിക്കേണ്ടവയാകയാൽ സ്ത്രീലിംഗങ്ങളായി ഭവിക്കുമെന്നും മററും ഊഹിച്ചു കൊൾക എന്നു സാരമാകുന്നു. കുംഭകാരപുമാൻ കുംഭകാരീ സ്ത്രീ ഇതുപോലെ കുംഭകാരംകുലമെന്നു നപുംസകലിംഗമായിട്ടും വരുമെന്നറിഞ്ഞു കൊൾക. മാലാകാരാദി ശബ്ദങ്ങൾക്കുമിപ്രകാരംതന്നെ ലിംഗത്രയമുണ്ടെന്നും അതാതിന്റെ ഉദാഹരണങ്ങളുമിപ്രകാരംതന്നെ എന്നും ബുദ്ധിപൂർവ്വകമായി അതാതിനെ ഊഹിച്ചുകൊൾകയും വേണം. ലിംഗാന്തരേപി എന്നു അപിശബ്ദംകൊണ്ടു് കരണാദിരൂഢശബ്ദങ്ങൾ സ്ത്രീവാചകങ്ങളായാൽ സ്ത്രീലിംഗങ്ങൾതന്നെ എന്നും അഭിപ്രായത്തെ ഗ്രഹിച്ചുകൊൾകയും വേണം.

കൃതാവമരസിംഹസ്യ നാമലിംഗാനുശാസനേ
ദ്വിതീയോ ഭൂമികാണ്ഡോऽയം സാംഗോപാംഗസ്സമർത്ഥിതഃ

അൎത്ഥം—അമരസിംഹൻ എന്നുപേരായ കവിയുടെ കൃതിയായ നാമലിംഗങ്ങളുടെ വിധിയായ ഈ അഭിധാനഗ്രന്ഥത്തിങ്കൽ അംഗങ്ങളോടും ഉപാംഗങ്ങളോടും കൂടിയതായ ഭൂമികാണ്ഡം ഇങ്ങിനെ സമാപ്തമായി എന്നാകുന്നു.

ഇതി വാഗ്ദാസോപനാമകരാമാനന്ദനാഥ പണ്ഡിതപാരശവേന്ദ്രകൃതായാമമരകോശവ്യാഖ്യായാം ബാലപ്രിയാഖ്യായാം ദ്വിതീയകാണ്ഡഃ.

ഇതി ശൂദ്രവൎഗ്ഗഃ.

---

# അമരകോശം

## തൃതീയകാണ്ഡം.

### വിശേഷ്യനിഘ്നവൎഗ്ഗപ്രാരംഭഃ.

വിശേഷ്യനിഘ്നൈസ്സംകീൎണ്ണൈൎന്നാനാൎത്ഥൈരവ്യയൈരപി
ലിംഗാദിസംഗ്രഹൈൎവ്വൎഗ്ഗാസ്സാമാന്യേവൎഗ്ഗസംശ്രയാഃ. ൧

അ—സാധാരണതഹേതുവായിട്ടു സാമാന്യമെന്നു പേരോടുകൂടിയ ഈ കാണ്ഡത്തിങ്കൽ വിശേഷ്യപദത്തിന്റെ ലിംഗവചനങ്ങൾപോലെ ഇരിക്കുന്ന ലിംഗവചനങ്ങളോടുകൂടി പ്രയോഗിക്കേണ്ടവയായ സുകൃത്യാദിശബ്ദങ്ങളോടും അനന്യാന്യഭിന്നാൎത്ഥങ്ങളായകൎമ്മപാരായണാദിശബ്ദങ്ങളോടും അനേകാൎത്ഥങ്ങളായനാകലോകാദി ശബ്ദങ്ങളോടും അവ്യയങ്ങളായ അഢിത്യാദികളോടും സ്ത്രീയാമീദൂദ്വിരാമൈകാജിത്യാദി ലിംഗസംഗ്രഹങ്ങളോടും ലങ്കാശേഫാലികേത്യാദി നാമസംഗ്രഹങ്ങളോടും കൂടിയതുകളായ വൎഗ്ഗങ്ങൾ ഭവിക്കുന്നു. അതുകൾ മുൻപറയപ്പെട്ട സ്വൎഗ്ഗാദിവൎഗ്ഗങ്ങളുടെ സംബന്ധികളുമാകുന്നു എന്നു ധരിക്കപ്പെടുക.

സ്ത്രീദാരാദ്യൈൎയ്യദ്വിശേഷ്യം യാദൃശൈഃ പ്രസ്തുതം പദൈഃ
ഗുണദ്രവ്യക്രിയാശബ്ദാസ്തഥാസ്യുസ്തസ്യ ഭേദകാഃ. ൨

അൎത്ഥം—യാതൊരു പ്രകാരമിരിക്കുന്ന സ്ത്രീദാരാദിശബ്ദങ്ങളാൽ യാതൊരു വിശേഷ്യപദാൎത്ഥം പ്രസ്തുതമാകുന്നുവോ ആ വിശേഷ്യത്തിന്റെ വിശേഷണങ്ങളായ ഗുണദ്രവ്യക്രിയാശബ്ദങ്ങൾ അപ്രകാരം ഭവിക്കുമെന്നാകുന്നു. സാരത്തെ പറയാം. സ്ത്രീ എന്നപദം സ്ത്രീരൂപമായ വിശേഷ്യത്തെ പറയുന്നു. അതു് സ്ത്രീലിംഗത്തോടും ഏകവചനത്തോടും ഇരുന്നിട്ടാകുന്നു. അതുകൊണ്ടു അതിന്റെ വിശേഷമായി സുകൃത്യാദിശബ്ദങ്ങൾ അതുപോലെ ഭവിക്കേണ്ടവയാകുമ്പോൾ സ്ത്രീലിംഗങ്ങളായിട്ടും ഏകവചനാന്തങ്ങളായിട്ടും പ്രയോഗിക്കപ്പെടുവാൻ യോഗ്യങ്ങളാകുന്നു. ദാരാഃ എന്ന ശബ്ദം പുംസ്ത്വത്തോടും ബഹുവചനത്തോടും കൂടിയതാകുന്നു. അതു ഭാൎയ്യാരൂപമായ വിശേഷപദാൎത്ഥത്തെ പറകയും ചെയ്യുന്നു. അതുകൊണ്ടു് അതിന്റെ വിശേഷണങ്ങളായ സുകൃത്യാദിശബ്ദങ്ങൾ അതുപോലെ

വേണ്ടവയാകുമ്പോൾ പുല്ലിംഗങ്ങളായിട്ടും ബഹുവചനാന്തങ്ങളായിട്ടും പ്രയോഗിക്കപ്പെട്ടുവാൻ യോഗ്യങ്ങളാകുന്നു. ഗുണദ്രവ്യക്രിയാശബ്ദങ്ങളായവ=ഗുണശബ്ദവും ദ്രവ്യശബ്ദവും ക്രിയാശബ്ദവുമാകുന്നു. ഗുണശബ്ദം=ഗുണവിശിഷ്ടവാചകമായ ശബ്ദം സുകൃതി ഇത്യാദി. ദ്രവ്യശബ്ദം=ദ്രവ്യവിശിഷ്ടവാചകമായ ശബ്ദം. ദണ്ഡീ ഇത്യാദി. ക്രിയാശബ്ദം ക്രിയാവിശിഷ്ടവാചകമായ ശബ്ദം, പാചക, ഇത്യാദി. ഇതുകൾ സ്ത്രീദാരാദി ശബ്ദങ്ങളാൽ പറയപ്പെടുന്ന സ്ത്രീഭാര്യാദി രൂപവിശേഷ്യങ്ങളുടെ വിശേഷണങ്ങളായി പ്രയോഗിക്കുമ്പോൾ സുകൃതിനീസ്ത്രീ, സുകൃതിനോദാരാഃ, സുകൃതികുലം, ദണ്ഡിനീസ്ത്രീ, ദണ്ഡിനോദാരാഃ, ദണ്ഡികുലം, പാചികാസ്ത്രീ, പാചകാദാരാഃ, പാചകംകുലം. എന്നിപ്രകാരം വിശേഷ്യവാചകശബ്ദത്തിന്റെ ലിംഗവചനങ്ങൾപോലെ ഇരിക്കുന്ന ലിംഗവചനങ്ങളോടുകൂടിയതുകളായി ഭവിക്കും. ഇപ്രകാരമുള്ള ശബ്ദങ്ങൾക്കു വിശേഷ്യനിഘ്നങ്ങൾ എന്നു വ്യവഹാരമുണ്ടു്. വിശേഷ്യനിഘ്നങ്ങളായ ശബ്ദങ്ങളുടെ വർഗ്ഗമാകയാലത്രേ ഈ വർഗ്ഗത്തിന്നു വിശേഷ്യനിഘ്നവർഗ്ഗമെന്നു സംജ്ഞയുണ്ടായതെന്നറിയിക്കുന്നു. അതുഹേതുവായിട്ടു് ഈ വർഗ്ഗത്തിൽ പറവാൻപോകുന്ന ശബ്ദങ്ങളുടെ ലിംഗകല്പനയെ വിശേഷ്യവാചകശബ്ദങ്ങളുടെ ലിംഗത്തെ അനുസരിച്ചു ചെയ്തുകൊൾക. എന്നതുകൂടാതെ രൂപഭേദം മുതലായതുകൊണ്ടു് ലിംഗനിർണ്ണയത്തെ ചെയ്വാൻ പറഞ്ഞതു് ഇവിടെയും വേണ്ടതായിരിക്കുമെന്നു വിചാരിച്ചുപോകയും അരുതു് എന്നു മേല്പറഞ്ഞതിന്റെ അഭിപ്രായമാകുന്നു.

സുകൃതീ പുണ്യവാൻ ധന്യോ മഹേച്ഛസ്തു മഹാശയഃ
ഹൃദയാലുസ്സുഹൃദയോ മഹോത്സാഹോ മഹോദ്യമഃ. ൩

സുകൃതീ (ന-പു-പ്ര-ഏ) പുണ്യവാൻ (ത-പു-പ്ര-ഏ) ധന്യഃ (അ-പു-പ്ര-ഏ) ഇവ ൩-ം സുകൃതമുള്ളവന്റെ പേർ. സ്ത്രീയെ പറയുമ്പോൾ സുകൃതിനീ, പുണ്യവതീ, ധന്യാ എന്നും നപുംസകത്തെ പറയുമ്പോൾ സുകൃതി, പുണ്യവൽ, ധന്യം എന്നും ഇതുകൾക്കുള്ള ഭേദത്തെ ഗ്രഹിച്ചുകൊൾകയും വേണം. എല്ലാ ശബ്ദങ്ങൾക്കും ഇപ്രകാരം ഊഹിച്ചുകൊൾക. മഹേച്ഛഃ മഹാശയഃ (അ-പു-പ്ര-ഏ) ഇവ ൨-ം മഹാമനസ്സായിരിക്കുന്നവന്റെ പേർ. മഹേച്ഛസ്തു മഹാമനാഃ എന്നും പാഠമുണ്ടു്. ആശയസ്സ്യാദഭിപ്രായേ മാനസാധാരയോരപി എന്നു മേദിനീവചനമുണ്ടാകയാൽ ആശയശബ്ദത്തിന്നു മനോവാചിത്വമുണ്ടെന്നു് അറിഞ്ഞുകൊൾക. ഹൃദയാലുഃ (ഉ-പു-പ്ര-ഏ) സഹൃദയഃ (അ-പു-

പ്ര-ഏ) ഇവ ൨-ം നല്ല ഹൃദയത്തോടുകൂടിയവന്റെ പേർ. ഹൃദയവാൻ ഹൃദയികഃ ഇവ പാഠാന്തരങ്ങളാകുന്നു. ഹൃദയാലുസ്സുഹൃദയഃ എന്നു ചിലർ പഠിക്കുന്നു. മഹോത്സാഹഃ മഹോദ്യമഃ (അ-പു-പ്ര-ഏ) ഇവ ൨-ം വലുതായ ഉത്സാഹത്തോടുകൂടിയവന്റെ പേർ.

പ്രവീണേ നിപുണാഭിജ്ഞവിജ്ഞനിഷ്ണാതശിക്ഷിതാഃ
വൈജ്ഞാനികഃ കൃതമുഖഃ കൃതീ കുശല ഇത്യപി. ൪

പ്രവീണഃ നിപുണഃ അഭിജ്ഞഃ വിജ്ഞഃ നിഷ്ണാതഃ ശിക്ഷിത വൈജ്ഞാനികഃ (വിജ്ഞാനികഃ എന്നുമാം) കൃതമുഖഃ (അ-പു-പ്ര-ഏ) കൃതീ (ന-പു-പ്ര-ഏ) കുശലഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം സമർത്ഥന്റെ പേർ.

പൂജ്യഃ പ്രതീക്ഷ്യസ്സാംശയികസ്സംശയാപന്ന മാനസഃ
ദക്ഷിണീയോ ദക്ഷിണാർഹസ്തത്ര ദക്ഷിണ്യ ഇത്യപി. ൫

പൂജ്യഃ പ്രതീക്ഷ്യഃ (അ-പു-പ്ര-ഏ) ഇവ ൨-ം പൂജിക്കപ്പെടുവാൻ യോഗ്യനായവന്റെ പേർ. സാംശയികഃ സംശയാപന്നമാനസഃ (അ-പു-പ്ര-ഏ) ഇവ ൨-ം സംശയവിഷയീഭൂതമായിരിക്കുന്ന പദാർത്ഥത്തിന്റെ പേർ. സംശയാപന്നമാനസഃ എന്നതിന്നു യാതൊരു വസ്തുവിങ്കൽ മാനസം സംശയത്തെ പ്രാപിച്ചുവോ അതെന്നത്രേ അർത്ഥമാകുന്നതെന്നു ധരിച്ചുകൊൾക. ദക്ഷിണീയഃ ദക്ഷിണാർഹഃ ദക്ഷിണ്യഃ (ദാക്ഷിണ്യഃ എന്നുമാം.) (അ-പു-പ്ര-ഏ) ഇവ ൩-ം ദക്ഷിണയെ ലഭിപ്പാനായിക്കൊണ്ടു യോഗ്യനായിരിക്കുന്നവന്റെ പേർ.

സ്യുർവ്വദാന്യസ്ഥൂലലക്ഷ ദാനശൌണ്ഡാ ബഹുപ്രദേ
ജൈവാതൃകസ്സ്യാദായുഷ്മാനന്തർവ്വാണിസ്തു ശാസ്ത്രവിൽ. ൬

വദാന്യഃ (വദന്യഃ എന്നുമാം.) സ്ഥൂലലക്ഷഃ (സ്ഥൂലവക്ഷ്യഃ എന്നുമാം.) ദാനശൌണ്ഡഃ ബഹുപ്രദഃ (അ-പു-പ്ര-ഏ) ഇവ ൪-ം ദാനശീലന്റെ പേർ. ജൈവാതൃകഃ (അ-പു-പ്ര-ഏ) ആയുഷ്മാൻ (ത-പു-പ്ര-ഏ) ഇവ ൨-ം ചിരഞ്ജീവിയുടെ പേർ. അന്തർവ്വാണിഃ (ഇ-പു-പ്ര-ഏ) ശാസ്ത്രവിൽ (ദ-പു-പ്ര-ഏ) ഇവ ൨-ം ശാസ്ത്രജ്ഞന്റെ പേർ.

പരീക്ഷകഃ കാരണികോ വരദസ്തു സമർദ്ധകഃ
ഹർഷമാണോ വികുർവ്വാണഃ പ്രമനാ ഹൃഷ്ടമാനസഃ. ൭

പരീക്ഷകഃ കാരണികഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രമാണങ്ങളെക്കൊണ്ടു് അർത്ഥത്തെ നിശ്ചയിക്കുന്നവന്റെ പേർ. വരദഃ

സമർദ്ധകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇഷ്ടത്തെ കൊടുക്കുന്നവന്റെ പേർ. ഹർഷമാണഃ വികുർവ്വാണഃ (അ-പു-പ്ര-ഏ) പ്രമനാഃ (സ-പു-പ്ര-ഏ) ഹൃഷ്ടമാനസഃ (അ-പു-പ്ര-ഏ) ഇവ ൪-ം സന്തുഷ്ടചിത്തന്റെ പേർ.

ദുർമ്മനാ വിമനാ അന്തർമ്മനാസ്സ്യാദുൽക ഉന്മനാഃ
ദക്ഷിണേ സരളോദാരൗ സുകലോ ദാതൃഭോക്തരി. ൯

ദുർമ്മനാഃ വിമനാഃ അന്തർമ്മനാഃ (സ-പു-പ്ര-ഏ) ഇവ ൩-ം വ്യാകുലചിത്തന്റെ പേർ. ഉൽകഃ (അ-പു-പ്ര-ഏ) ഉന്മനാഃ (സ-പു-പ്ര-ഏ) ഇവ ൨-ം ഒന്നിൽ അതിതാല്പര്യത്തോടുകൂടിയവന്റെ പേർ. ദക്ഷിണഃ സരളഃ ഉദാരഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഇഷ്ടത്തെ അര്ഹസമ്മിക്കുന്നവന്റെ പേർ. സുകലഃ (അ-പു-പ്ര-ഏ) ദാതൃഭോക്താ (ഋ-പു-പ്ര-ഏ) ഇവ ൨-ം കൊടുക്കുകയുമനുഭവിക്കയും ചെയ്യുന്നവന്റെ പേർ.

തൽപരേ പ്രസിതാസക്താവിഷ്ടാർത്ഥോദ്യുക്ത ഉൽസുകഃ
പ്രതീതേ പ്രഥിതഖ്യാതവിത്തവിജ്ഞാതവിശ്രുതാഃ. ൯

തൽപരഃ പ്രസിതഃ ആസക്തഃ (അ-പു-പ്ര-ഏ) ഇവ ൩-ം താല്പര്യത്തോടുകൂടിയവന്റെ പേർ. ഇഷ്ടാർത്ഥോദ്യുക്തഃ ഉൽസുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇഷ്ടമായതിനെക്കുറിച്ചു ഉദ്യോഗത്തോടുകൂടിയവന്റെ പേർ. പ്രതീതഃ പ്രഥിതഃ ഖ്യാതഃ വിത്തഃ വിജ്ഞാതഃ വിശ്രുതഃ (അ-പു-പ്ര-ഏ) ഇവ ൬-ം പ്രസിദ്ധന്റെ പേർ.

ഗുണൈഃ പ്രതീതേ തു കൃതലക്ഷണാഹതലക്ഷണൗ
ഇഭ്യ ആഢ്യോ ധനീ സ്വാമീ ത്വീശ്വരഃ പതിരീശിതാ. ൧൦
അധിഭൂർന്നായകോ നേതാ പ്രഭുഃ പരിവൃഢോഽധിപഃ
അധികർദ്ധിസ്സമൃദ്ധസ്സ്യാൽ കുടുംബവ്യാപൃതസ്തു യഃ. ൧൧
സ്യാദഭ്യാഗാരികസ്തസ്മിന്നുപാധിശ്ച പുമാനയം
വരാംഗരൂപോപേതോ യസ്സിംഹസംഹനനോ ഹി സഃ.

കൃതലക്ഷണഃ ആഹതലക്ഷണഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഗുണങ്ങളെക്കൊണ്ടു പ്രസിദ്ധനായവന്റെ പേർ. ആഹിതലക്ഷണഃ എന്നുമാം. ഇഭ്യഃ ആഢ്യഃ (അ-പു-പ്ര-ഏ) ധനീ (ന-പു-പ്ര-ഏ) ഇവ ൩-ം ധനവാന്റെ പേർ. സ്വാമീ (ന-പു-പ്ര-ഏ) ഈശ്വരഃ (അ-പു-പ്ര-ഏ) പതിഃ (ഇ-പു-പ്ര-ഏ) ഈശിതാ (ഋ-പു-പ്ര-ഏ) അധിഭൂഃ (ഊ-പു-പ്ര-ഏ) നായകഃ (അ-പു-പ്ര-ഏ) നേതാ (ഋ-പു-പ്ര-ഏ) പ്രഭുഃ (ഉ-പു-പ്ര-ഏ) പരിവൃഢഃ അധിപഃ (അ-പു-പ്ര-ഏ) ഇവ ൧൦-ം പ്രഭുത്വമുള്ളവന്റെ പേർ. അധിക

ദ്ധിഃ (ഇ-പു-പ്ര-ഏ) സമൃദ്ധഃ (അ-പു-പ്ര-ഏ) ഇവ ൨-ം അധികമായി വൎദ്ധിച്ച സമ്പത്തോടുകൂടിയവന്റെ പേർ. അഭ്യാഗാരികഃ (അ-പു-പ്ര-ഏ) ഉപാധിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം കുടുംബപോഷണത്തിനായിക്കൊണ്ടുതന്നെ പ്രയത്നം ചെയ്യുന്നവന്റെ പേർ. ഉപാധിഃ എന്നതു നിയതലിംഗമാകയാൽ ലിംഗാന്തരങ്ങളില്ല എന്നു് അറിഞ്ഞുകൊൾകയും വേണം. സിംഹസംഹനനഃ (അ-പു-പ്ര-ഏ) നല്ല അവയവങ്ങളോടും ലാവണ്യത്തോടും കൂടിയവന്റെ പേർ.

നിൎവ്വാൎയ്യഃ കാൎയ്യകൎത്തായസ്സംപന്നസ്സത്വസംപദാ
അവാചി മൂകോഥ മനോജവസ്സ്യാൽ പിതൃസന്നിഭഃ. ൫൨

നിൎവ്വാൎയ്യഃ (അ-പു-പ്ര-ഏ) സത്വസമ്പത്തോടുകൂടിയവനായിട്ടു സൽക്കാൎയ്യത്തെ ചെയ്യുന്നവന്റെ പേർ. യാതൊന്നു നിമിത്തമായിട്ടു മനസ്സിന്നു വ്യസനത്തിങ്കലും ക്ഷോഭമുണ്ടാകാതെ ഇരിക്കുന്നുവോ അതത്രെ സത്വമാകുന്നതു്. ഇതു മനോവൃത്തിയായൊരു ഗുണവിശേഷമാകുന്നു. സമ്പത്തു എന്നതു സമൃദ്ധിയത്രെ ആകുന്നതു്. അതുഹേതുവായിട്ടു സത്വസമ്പത്തെന്നതിന്നുമേൽ വിവരിച്ച ഗുണത്തിന്റെ സമൃദ്ധി എന്നു് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. നിൎഝാൎയ്യഃ കാൎയ്യകൎത്തായസ്സംയുക്ത സത്വസമ്പദാ എന്നും പാഠമുണ്ടു്. അപ്രകാരമാകയാൽ നിൎവ്വാൎയ്യഃ എന്നതിന്നു പകരം നിൎഝാൎയ്യഃ എന്ന ശബ്ദമാകും. ശേഷം ഒക്കെയും മേൽവിവരിച്ചപ്രകാരംതന്നെ. അവാൿ (ച-പു-പ്ര-ഏ) മൂകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പറയപ്പോകാത്തവന്റെ പേർ. മനോജവഃ പിതൃസന്നിഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം പിതാവോടു തുല്യനായവന്റെ പേർ. മനോജവസ്സ്യാൽ എന്നതിന്നു പകരം മനോജവസഃ എന്നും പാഠമുണ്ടാകയാൽ മനോജവഃ എന്നതുപോലെ മനോജവസഃ എന്നും പിതൃതുല്യന്റെ പേർതന്നെ എന്നു ഗ്രഹിച്ചുകൊൾകയും വേണം.

സൽകൃത്യാലംകൃതാം കന്യാം യോ ദദാതി സ കൂകുദഃ
ലക്ഷ്മീവാൻ ലക്ഷ്മണഃ ശ്രീലശ്ശ്രീമാൻ സ്നിഗ്ദ്ധസ്തു വത്സലഃ

കൂകുദഃ (അ-പു-പ്ര-ഏ) ആദരപൂൎവ്വകമായി അലംകാരങ്ങളോടുകൂടെ കന്യകയെ ദാനംചെയ്യുന്നവന്റെ പേർ. ലക്ഷ്മീവാൻ (ത-പു-പ്ര-ഏ) ലക്ഷ്മണഃ ശ്രീലഃ (അ-പു-പ്ര-ഏ) ശ്രീമാൻ (ത-പു-പ്ര-ഏ) ഇവ ൪-ം ശ്രീയുള്ളവന്റെ പേർ. സ്നിഗ്ദ്ധഃ വത്സലഃ (അ-പു-പ്ര-ഏ) ഇവ ൨-ം സ്നേഹമുള്ളവന്റെ പേർ.

സ്യാദ്ദയാലുഃ കാരുണികഃ കൃപാലുസ്സൂരതസ്സമാഃ
സ്വതന്ത്രോപാവൃതസ്സ്വൈരീ സ്വച്ഛന്ദോ നിരവഗ്രഹഃ.

ദയാലുഃ (ഉ-പു-പ്ര-ഏ) കാരുണികഃ (അ-പു-പ്ര-ഏ) കൃപാലുഃ (ഉ-പു-പ്ര-ഏ) സൂരതഃ (അ-പു-പ്ര-ഏ) സൂരതഃ എന്നുമാം. ഇവ ൪-ം ദയയുള്ളവന്റെ പേർ. സ്വതന്ത്രഃ അപാവൃതഃ (അ-പു-പ്ര-ഏ) സ്വൈരീ (ന-പു-പ്ര-ഏ) സ്വച്ഛന്ദഃ നിരവഗ്രഹഃ (അ-പു-പ്ര-ഏ) ഇവ ൫-ം സ്വാതന്ത്ര്യമുള്ളവന്റെ പേർ.

പരതന്ത്രഃ പരാധീനഃ പരവാന്നാഥവാനപി
അധീനോ നിഘ്ന ആയത്തോ സ്വച്ഛന്ദോ ഗൃഹ്യകോപ്യസൌ.

പരതന്ത്രഃ പരാധീനഃ (അ-പു-പ്ര-ഏ) പരവാൻ നാഥവാൻ (ത-പു-പ്ര-ഏ) ഇവ ൪-ം പരാധീനന്റെ പേർ. അധീനഃ നിഘ്നഃ ആയത്തഃ അസ്വച്ഛന്ദഃ ഗൃഹ്യകഃ (അ-പു-പ്ര-ഏ) ഇവ ൫-ം അധീനന്റെ പേർ. പരതന്ത്രാദി ഒമ്പതും പരാധീനന്റെപേര് എന്നും ഒരു മതമുണ്ട്.

ഖലപൂസ്സ്യാദ് ബഹുകരോ ദീൎഘസൂത്രശ്ചിരക്രിയഃ
ജാല്മോऽസമീക്ഷ്യകാരീ സ്യാൽ കുണ്ഠോ മന്ദഃ ക്രിയാസു യഃ.

ഖലപൂഃ (ഊ-പു-പ്ര-ഏ) ബഹുകരഃ (അ-പു-പ്ര-ഏ) ഇവ ൨-ം അടിച്ചുതളി മുതലായ പലവേല എടുക്കുന്നവന്റെ പേർ. ദീൎഘസൂത്രഃ ചിരക്രിയഃ (അ-പു-പ്ര-ഏ) ഇവ ൨-ം അല്പകാലസാദ്ധ്യമായതിനെ വളരെക്കാലംകൊണ്ടു സാധിക്കുന്നവന്റെ പേർ. ജാല്മഃ (അ-പു-പ്ര-ഏ) അസമീക്ഷ്യകാരീ (ന-പു-പ്ര-ഏ) ഇവ ൨-ം മേൽവരുന്ന ഗുണദോഷങ്ങളെ വിചാരിക്കാതെ പ്രവൎത്തിക്കുന്നവന്റെ പേർ. കുണ്ഠഃ (അ-പു-പ്ര-ഏ) ഒന്നിനെക്കുറിച്ചും ഉത്സാഹമില്ലാത്തവന്റെ പേർ.

കൎമ്മക്ഷമോऽലംകൎമ്മീണഃ ക്രിയാവാൻ കൎമ്മസൂദ്യതഃ
സ കാൎമ്മഃ കൎമ്മശീലോ യഃ കൎമ്മശൂരസ്തു കൎമ്മഠഃ. ൧൮

കൎമ്മക്ഷമഃ അലംകൎമ്മീണഃ (അ-പു-പ്ര-ഏ) ഇവ ൨-ം വ്യാപാരശക്തിയുള്ളവന്റെ പേർ. ക്രിയാവാൻ (ത-പു-പ്ര-ഏ) കൎമ്മങ്ങളിൽ ഉത്സാഹത്തോടുകൂടിയവന്റെ പേർ. കാൎമ്മഃ (അ-പു-പ്ര-ഏ) നിത്യമായി ഓരോരോ വേലയെടുക്കുന്നവന്റെ പേർ. കൎമ്മശൂരഃ കൎമ്മഠഃ (അ-പു-പ്ര-ഏ) ഇവ ൨-ം അതിപ്രയത്നംകൊണ്ടെങ്കിലും ആരംഭിക്കപ്പെട്ടതിനു സമാപ്തിവരുത്തുന്നവന്റെ പേർ.

ഭരണ്യഭൃത്കൎമ്മകരഃ കൎമ്മകാരസ്തു തൽക്രിയഃ
അപസ്നാതോ മൃതസ്നാത ആമിഷാശീ തു ശാഷ്കുലഃ.

ഭരണ്യഭുക (ജ-പു-പ്ര-ഏ) കൎമ്മകരഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൂലിക്കു വേല എടുക്കുന്നവന്റെ പേർ. കൎമ്മണ്യഭുൎക്കൎമ്മകരഃ എന്നും പാഠമുണ്ട്. കൎമ്മകാരഃ (അ പു-പ്ര-ഏ) വെറുതെ വേലചെയ്യുന്നവന്റെ പേർ. അപസ്നാതഃ മൃതസ്നാതഃ (അ പു-പ്ര-ഏ) ഇവ ൨-ം മരിച്ചവനെ ഉദ്ദേശിച്ചു സ്നാനംചെയ്യുവന്റെ പേർ. ആമിഷാശീ (ന-പു-പ്ര-ഏ) ശാഷ്കുലഃ (അ-പു-പ്ര-ഏ) ഇവ രണ്ടും മാംസത്തെ ഭുജിക്കുന്നവന്റെ പേർ. ശാഷ്കുലഃ എന്നതിനുപകരം ശൌഷ്കുലഃ എന്നും ശൌഷ്കലഃ എന്നും ശുഷ്കലഃ എന്നും ചേൎത്തു പഠിക്കപ്പെടാവുന്നതുകളാകുന്നു.

ബുഭുക്ഷിതഃ സ്യാൽ ക്ഷുധിതോ ജിഘത്സുരശനായിതഃ
പരാന്നഃ പരപിണ്ഡാദോ ഭക്ഷകോ ഘസ്മരോദ്മരഃ.

ബുഭുക്ഷിതഃ ക്ഷുധിതഃ (അ-പു-പ്ര-ഏ) ജിഘത്സുഃ (ഉ പു-പ്ര-ഏ) അശനായിതഃ (അ-പു-പ്ര-ഏ) ഇവ ൪-ം ഭക്ഷിപ്പാനായിക്കൊണ്ടു ഇച്ഛിക്കുന്നവന്റെ പേർ. പരാന്നഃ പരപിണ്ഡാദഃ (അ-പു-പ്ര-ഏ) ഇവ ൨-ം പരാന്നംകൊണ്ടു ജീവിക്കുന്നവന്റെ പേർ. ഭക്ഷകഃ ഘസ്മരഃ അദ്മരഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഭക്ഷിക്കശീലമായിട്ടുള്ളവന്റെ പേർ.

ആദ്യൂനസ്സ്യാദൌദരികോ വിജിഗീഷാവിവൎജ്ജിതേ
ഉഭൌ ത്വാത്മംഭരിഃ കുക്ഷിംഭരിസ്സ്വോദരപൂരകേ.

ആദ്യൂനഃ ഔദരികഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിശപ്പുകൊണ്ടു ശത്രുവിനെ ജയിപ്പാൻകൂടെ ഇച്ഛയില്ലാത്തവന്റെ പേർ. ആത്മംഭരിഃ കുക്ഷിംഭരിഃ (ഇ-പു പ്ര-ഏ) സ്വോദരപൂരകഃ (അ-പു-പ്ര-ഏ)ഇവ ൩-ം തന്റെ ഉദരപൂരണമാത്രത്തെ ചെയ്യുന്നവന്റെ പേർ.

സൎവ്വാന്നീനസ്തു സൎവ്വാന്നഭോജീ ഗൃധ്നുസ്തു ഗൎദ്ധനഃ
ലുബ്ധോഭിലാഷുകസ്തൃഷ്ണക്സമൌ ലോലുപലോലുഭൌ.

സൎവ്വാന്നീനഃ (അ-പു-പ്ര-ഏ) സൎവ്വാന്നഭോജീ (ന-പു-പ്ര-ഏ) ഇവ ൨-ം എല്ലാവരുടേയും അന്നത്തെ ഭക്ഷിക്കുന്നവന്റെ പേർ. ഗൃധ്നുഃ (ഉ-പു-പ്ര-ഏ) ഗൎദ്ധനഃ ലുബ്ധഃ അഭിലാഷുകഃ (അ-പു-പ്ര-ഏ) തൃഷ്ണക് (ജ-പു-പ്ര-ഏ) ഇവ ൫-ം ലോഭശീലന്റെ പേർ. ലോലുപഃ ലോലുഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം അതിതൃഷ്ണാശീലന്റെ പേർ.

**സോന്മാദസ്തൂന്മദിഷ്ണുസ്സ്യാദവിനീതസ്സമുദ്ധതഃ**
**മത്തശൌണ്ഡോൽകടക്ഷീബാഃ കാമുകേ കമിതാനുകഃ**
കമ്രഃ കാമയിതാഭീകഃ കമനഃ കാമനോഭികഃ
വിധേയോ വിനയഗ്രാഹീ വചനേസ്ഥിത ആശ്രവഃ.

സോന്മാദഃ (അ-പു-പ്ര-ഏ) ഉന്മദിഷ്ണുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം ഉന്മാദത്തോടുകൂടിയവന്റെ പേർ. അവിനീതഃ സമുദ്ധതഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിനയമില്ലാത്തവന്റെ പേർ. മത്തഃ ശൌണ്ഡഃ ഉൽക്കടഃ ക്ഷീബഃ (അ-പു-പ്ര-ഏ) ഇവ ൪-ം കുടിച്ചു മദിച്ചവന്റെ പേർ. കാമുകഃ (അ-പു-പ്ര-ഏ) കമിതാ (ൠ-പു-പ്ര-ഏ) അനുകഃ കമ്രഃ (അ-പു-പ്ര-ഏ) കാമയിതാ (ൠ-പു-പ്ര-ഏ) അഭീകഃ കമനഃ കാമനഃ അഭികഃ (അ-പു-പ്ര-ഏ) ഇവ ൯-ം കാമുകന്റെ പേർ. വിധേയഃ (അ-പു-പ്ര-ഏ) വിനയഗ്രാഹീ (ന-പു-പ്ര-ഏ) വചനേസ്ഥിതഃ ആശ്രവഃ (അ-പു-പ്ര-ഏ) ഇവ ൪-ം പറഞ്ഞപ്രകാരം നടക്കുന്നവന്റെ പേർ.

വശ്യഃ പ്രണേയോ നിഭൃതവിനീതപ്രശ്രിതാസ്സമാഃ
ധൃഷ്ടേ ധൃഷ്ണുർവ്വിയാതശ്ച പ്രഗല്ഭഃ പ്രതിഭാന്വിതേ. ൨൭

വശ്യഃ പ്രണേയഃ (അ-പു-പ്ര-ഏ) ഇവ ൨-ം അധീനനായവന്റെ പേർ. വിധേയാദി ൪-ം അധീനനായവന്റെ പേർ എന്നും ഒരു മതമുണ്ടു്. നിഭൃതഃ വിനീതഃ പ്രശ്രിതഃ (അ-പു-പ്ര-ഏ) ഇവ ൩-ം വിനയമുള്ളവന്റെ പേർ. ധൃഷ്ടഃ (അ-പു-പ്ര-ഏ) ധൃഷ്ണുഃ (ഉ-പു-പ്ര-ഏ) വിയാതഃ (അ-പു-പ്ര-ഏ) ഇവ ൩-ം ധാർഷ്ട്യത്തോടുകൂടിയവന്റെ പേർ. ധാർഷ്ട്യമെന്നതിന്നു് ലജ്ജയില്ലായ്ക എന്നത്രേ അൎത്ഥമാകുന്നതു്. ധൃഷ്ണഗന്വിയാതശ്ച എന്നും പാഠമുണ്ടു്. ധൃഷ്ണക് എന്നതു ജകാരാന്തമാകുന്നു എന്നു ധരിച്ചുകൊൾക. പ്രഗല്ഭഃ പ്രതിഭാന്വിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രതിഭയോടു കൂടിയവന്റെ പേർ. പ്രതിഭാ എന്നതു് ബുദ്ധിവിശേഷമാകുന്നു.

സ്യാദധൃഷ്ടേ തു ശാലീനോ വിലക്ഷോ വിസ്മയാന്വിതേ
അധീരേ കാതരസ്ത്രസ്നുഭീരുഭീരുകഭീലുകാഃ. ൨൮

അധൃഷ്ടഃ ശാലീനഃ (അ-പു-പ്ര-ഏ) ഇവ ൨-ം ലജ്ജയോടു കൂടിയവന്റെ പേർ. വിലക്ഷഃ വിസ്മയാന്വിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം വിസ്മയത്തോടുകൂടിയവന്റെ പേർ. വിലക്ഷോ ത്രപാന്വിതഃ എന്നും പാഠമുണ്ടു്. അപ്രകാരമായാൽ വിലക്ഷഃ എന്നതിന്നു അപത്രപയോടുകൂടിയവന്റെ പേർ എന്നു് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. അപത്രപ എന്നതു താൻചെയ്ത നിന്ദി

കൎമ്മത്തെ അന്യന്മാറിയുമ്പോൾ അവകൽനിന്നുണ്ടാകുന്ന ലജ്ജയത്രെ ആകുന്നതു്. അധീരഃ കാതരഃ (അ-പു-പ്ര-ഏ) ത്രസ്നുഃ ഭീരുഃ (ഉ-പു-പ്ര-ഏ) ഭീരുകഃ ഭീലുകഃ (അ-പു-പ്ര-ഏ) ഇവ ൬-ം ഭയമുള്ളവന്റെ പേർ.

ആശംസുരാശംസിതരി ഗൃഹയാലുർഗൃഹീതരി
ശ്രദ്ധാലുഃ ശ്രദ്ധയാ യുക്തേ പതയാലുസ്തു പാതുകേ. ൨൭

ആശംസുഃ (ഉ-പു-പ്ര-ഏ) ആശംസിതാ (ഋ-പു-പ്ര-ഏ) ഇവ ൨-ം ഇച്ഛാശീലന്റെ പേർ. ഗൃഹയാലുഃ (ഉ-പു-പ്ര-ഏ) ഗൃഹീതാ (ഋ-പു-പ്ര-ഏ) ഇവ ൨-ം ഗ്രഹണശീലന്റെ പേർ. ശ്രദ്ധാലുഃ (ഉ-പു-പ്ര-ഏ) ശ്രദ്ധയോടുകൂടിയവന്റെ പേർ. പതയാലുഃ (ഉ-പു-പ്ര-ഏ) പാതുകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പതനശീലന്റെ പേർ.

ലജ്ജാശീലോഽപത്രപിഷ്ണുർവ്വന്ദാരുരഭിവാദകേ
ശരാരുർഘാതുകോ ഹിംസ്രസ്സ്യാദ്വൎദ്ധിഷ്ണുസ്തു വൎദ്ധനഃ. ൨൮

ലജ്ജാശീലഃ (അ-പു-പ്ര-ഏ) അപത്രപിഷ്ണുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം ലജ്ജാശീലന്റെ പേർ. വന്ദാരുഃ (ഉ-പു-പ്ര-ഏ) അഭിവാദകഃ (അ-പു-പ്ര-ഏ) ഇവ ൨-ം വന്ദനശീലന്റെ പേർ. ശരാരുഃ (ഉ-പു-പ്ര-ഏ) ഘാതുകഃ ഹിംസ്രഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഹിംസാശീലന്റെ പേർ. വൎദ്ധിഷ്ണും (ഉ-പു-പ്ര-ഏ-) വൎദ്ധനഃ (അ-പു-പ്ര-ഏ) ഇവ ൨-ം വൎദ്ധനശീലന്റെ പേർ.

ഉൽപതിഷ്ണുസ്സ്യാദുൽപതിതാലംകരിഷ്ണുസ്തു മണ്ഡനഃ
ഭൂഷ്ണുർഭവിഷ്ണുർഭവിതാ വൎത്തിഷ്ണുവൎത്തനസ്സമൌ. ൨൯

ഉൽപതിഷ്ണുഃ (ഉ-പു-പ്ര-ഏ) ഉൽപതിതാ (ഋ-പു-പ്ര-ഏ) ഇവ ൨-ം മേൽപ്പെട്ടുപോക ശീലമായിട്ടുള്ളവന്റെ പേർ. അലംകരിഷ്ണുഃ (ഉ-പു-പ്ര-ഏ) മണ്ഡനഃ (അ-പു-പ്ര-ഏ) ഇവ ൨-ം അലങ്കരിക്കശീലമായിട്ടുള്ളവന്റെ പേർ. ഭൂഷ്ണുഃ ഭവിഷ്ണുഃ (ഉ-പു-പ്ര-ഏ) ഭവിതാ (ഋ-പു-പ്ര-ഏ) ഇവ ൩-ം ഭവിക്ക ശീലമായിട്ടുള്ളവന്റെ പേർ. വൎത്തിഷ്ണുഃ (ഉ-പു-പ്ര-ഏ) വൎത്തനഃ (അ-പു-പ്ര-ഏ) ഇവ ൨-ം വൎത്തിക്ക ശീലമായിട്ടുള്ളവന്റെ പേർ.

നിരാകരിഷ്ണുഃ ക്ഷിപ്നുസ്സ്യാൽ സാന്ദ്രസ്നിഗ്ദ്ധസ്തു മേദുരഃ
ജ്ഞാതാ തു വിദുരോ വിന്ദുർവികാസീ തു വികസ്വരഃ. ൩൦

നിരാകരിഷ്ണുഃ ക്ഷിപ്നുഃ (ഉ-പു-പ്ര-ഏ) ഇവ ൨-ം നിന്ദാശീലന്റെ പേർ. സാന്ദ്രസ്നിഗ്ദ്ധഃ മേദുരഃ (അ-പു-പ്ര-ഏ) ഇവ

൨-ം മുഴുത്തും മിന്നുത്തുമിരിക്കുന്നവന്റെ പേർ. ജ്ഞാതാ (ഋ-പു-പ്ര-ഏ) വിദുരഃ (അ-പു-പ്ര-ഏ) വിന്ദുഃ (ഉ-പു-പ്ര ഏ) ഇവ ൩-ം അറികശീലമായിട്ടുള്ളവന്റെ പേർ. വികാസീ (ന-പു-പ്ര-ഏ) വികസ്വരഃ (അ-പു-പ്ര-ഏ) ഇവ ൨-ം വികസിക്ക ശീലമായിട്ടുള്ളവന്റെ പേർ.

വിസൃത്വരോ വിസൃമരഃ പ്രസാരീ ച വിസാരിണി
സഹിഷ്ണുസ്സഹനഃ ക്ഷന്താ തിതിക്ഷുഃ ക്ഷമിതാ ക്ഷമീ. ൩൪

വിസൃത്വരഃ വിസൃമരഃ (അ പു-പ്ര-ഏ) പ്രസാരീ വിസാരീ (ന-പു-പ്ര-ഏ) ഇവ ൪-ം വ്യാപിക്കശീലമായിട്ടുള്ളവന്റെ പേർ. സഹിഷ്ണുഃ (ഉ-പു-പ്ര-ഏ) സഹനഃ (അ-പു-പ്ര-ഏ) ക്ഷന്താ (ഋ-പു-പ്ര-ഏ) തിതിക്ഷുഃ (ഉ-പു പ്ര-ഏ) ക്ഷമിത(ഋ-പു-പ്ര-ഏ) ക്ഷമീ (ന-പു-പ്ര-ഏ) ഇവ ൬-ം ക്ഷമാശീലന്റെ പേർ.

ക്രോധനോऽമർഷണഃ കോപീ ചണ്ഡസ്ത്വത്യന്തകോപനഃ
ജാഗരൂകോ ജാഗരിതാ ഘൂർണ്ണിതഃ പ്രചലായിതഃ ൩൫

ക്രോധനഃ അമർഷണഃ (അ-പു-പ്ര-ഏ) കോപീ (ന-പു-പ്ര-ഏ) ഇവ ൩-ം കോപശീലന്റെ പേർ. ചണ്ഡഃ അത്യന്തകോപനഃ (അ-പു-പ്ര-ഏ) ഇവ ൨-ം അതികോപശീലന്റെ പേർ. ജാഗരൂകഃ (അ-പു-പ്ര-ഏ) ജാഗരിതാ (ഋ-പു-പ്ര-ഏ) ഇവ ൨-ം ഉണർന്നിരിക്ക ശീലമായിട്ടുള്ളവന്റെ പേർ. ഘൂർണ്ണിതഃ പ്രചലായിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉണർച്ചയില്ലാത്തവന്റെ പേർ.

സ്വപ്നക്ശയാലുർന്നിദ്രാലുർന്നിദ്രാണ ശയിതൌ സമൌ
പരാങ്മുഖഃ പരാചീനസ്സ്യാദവാംഗപ്യധോമുഖഃ. ൩൬

സ്വപ്നക് (ജ-പു-പ്ര-ഏ) ശയാലുഃ നിദ്രാലുഃ (ഉ-പു-പ്ര-ഏ) ഇവ ൩-ം നിദ്രാശീലന്റെ പേർ. നിദ്രാണഃ ശയിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉറങ്ങിയവന്റെ പേർ. പരാങ്മുഖഃ പരാചീനഃ (അ-പു-പ്ര-ഏ) ഇവ ൨-ം പിന്തിരിഞ്ഞവന്റെ പേർ. അവാക് (ച പു-പ്ര-ഏ) അധോമുഖഃ (അ-പു-പ്ര-ഏ) ഇവ ൨-ം തലതാഴ്ത്തിയവന്റെ പേർ.

ദേവാനഞ്ചതി ദേവദ്ര്യങ്വിഷ്വദ്ര്യങ്വിഷ്വഗഞ്ചതി
യസ്സഹാഞ്ചതി സധ്ര്യങ്സസതിര്യങ്യസ്തിരോഞ്ചതി. ൩൭

ദേവദ്ര്യങ് (ച-പു-പ്ര-ഏ) ദേവപൂജയെ ചെയ്യുന്നവന്റെ പേർ. വിഷ്വദ്ര്യങ് (ച-പു-പ്ര-ഏ) ചുഴന്നുനടക്കുന്നവന്റെ പേർ. സധ്ര്യങ് (ച-പു-പ്ര-ഏ) ഒരുമിച്ചു നടക്കുന്നവന്റെ പേർ. തിര്യങ് (ച-പു-പ്ര-ഏ) വിലങ്ങയും മറഞ്ഞും നടക്കുന്നവന്റെ പേർ.

വദോ വദാവദോ വക്താ വാഗീശോ വാക്പതിസ്സമൌ
വാചോയുക്തിപടുൎവ്വാഗ്മീ വാവദൂകോതിവക്തരി. ൩൭

വദഃ വദാവദഃ (അ-പു-പ്ര-ഏ) വക്താ (ഋ-പു-പ്ര-ഏ) ഇവ ൩-ം പറയുന്നവന്റെ പേർ. വാഗീശഃ (അ-പു-പ്ര-ഏ) വാക്പതിഃ (ഇ-പു-പ്ര-ഏ) ഇവ ൨-ം സ്വാധീനവാക്കായവന്റെ പേർ. വാചോയുക്തിപടുഃ (ഉ-പു-പ്ര-ഏ) വാഗ്മീ (ന-പു-പ്ര-ഏ) ഇവ ൨-ം നല്ല യുക്തികളോടുകൂടെ പറയുന്നവന്റെ പേർ. വാവദൂകഃ (അ-പു-പ്ര-ഏ) അതിവക്താ (ഋ-പു-പ്ര-ഏ) ഇവ ൨-ം ബഹുഭാഷിയുടെ പേർ.

സ്യാജ്ജല്പാകസ്തു വാചാലോ വാചാടോ ബഹുഗൎഹ്യവാക്
ദുൎമ്മുഖേ മുഖരാബദ്ധമുഖൌ ശക്ലഃ പ്രിയംവദേ. ൩൮

ജല്പാകഃ വാചാലഃ വാചാടഃ (അ-പു-പ്ര-ഏ) ബഹുഗൎഹ്യവാക് (ച-പു-പ്ര-ഏ) ഇവ ൪-ം നിന്ദ്യമായി വളരെ പറയുന്നവന്റെ പേർ. ദുൎമ്മുഖഃ മുഖരഃ അബദ്ധമുഖഃ (അ-പു-പ്ര-ഏ) ഇവ ൩-ം തടവുകൂടാതെ എല്ലാസമയവും പറയുന്നവന്റെ പേർ. ശക്ലഃ പ്രിയംവദഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രിയവാക്കിനെ പറയുന്നവന്റെ പേർ.

ലോഹലസ്സ്യാദസ്ഫുടവാഗ്ഗൎഹ്യവാദീ തു കദ്വദഃ
സമൌ കുവാദകുചരൌ സ്യാദസൌമ്യസ്വരോസ്വരഃ.

ലോഹലഃ (അ-പു-പ്ര-ഏ) അസ്ഫുടവാക് (ച-പു-പ്ര-ഏ) ഇവ ൨-ം വ്യക്തമായുച്ചരിക്കപ്പോകാത്തവന്റെ പേർ. ഗൎഹ്യവാദീ (ന-പു-പ്ര-ഏ) കദ്വദഃ (അ-പു-പ്ര-ഏ) ഇവ ൨-ം വഷളായി പറയുന്നവന്റെ പേർ. കുവാദഃ കുചരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദോഷത്തെ പറക ശീലമായിട്ടുള്ളവന്റെ പേർ. അസൌമ്യസ്വരഃ അസ്വരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ക്രൂരമായ സ്വരത്തോടുകൂടിയവന്റെ പേർ.

രവണശ്ശബ്ദനോനാന്ദീവാദീ നാന്ദീകരസ്സമൌ
ജഡോജ്ഞോനേഡമൂകസ്തു വക്തും ശ്രോതുമശിക്ഷിതേ.

രവണഃ ശബ്ദനഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശബ്ദിക്ക ശീലമായിട്ടുള്ളവന്റെ പേർ. നാന്ദീവാദീ (ന-പു-പ്ര-ഏ) നാന്ദീകരഃ (അ-പു-പ്ര-ഏ) ഇവ ൨-ം നാന്ദി എന്നു പേരോടുകൂടിയതായ സ്തുതിവിശേഷത്തെ പഠിക്കുന്നവന്റെ പേർ. ജഡഃ അജ്ഞഃ (അ-പു-പ്ര-ഏ) ഇവ ൨-ം അറിയപ്പോകാത്തവന്റെ പേർ. അനേഡമൂകഃ (അ-പു-പ്ര-ഏ) കേൾക്കയും പറകയും വയ്യാ

ത്തവന്റെ പേർ. ജഡോജഡൈഡമൂകസ്തു എന്നും പാഠമുണ്ട്. ഏഡമൂകഃ എന്നതിന്ന ഏഡനായിരിക്കുന്ന മൂകനെന്നർത്ഥമാകുന്നു. ഏഡൻ=ചെവി കേൾക്കാത്തവൻ. മൂകൻ=പറയപ്പോകാത്തവൻ. അനേഡമൂകഃ എന്നു പഠിക്കുമ്പോൾ നാസ്ത്യേഡമൂകോ സ്മാൽ എന്നു വിഗ്രഹിച്ചുകൊൾകയും വേണം.

തൂഷ്ണീംശീലസ്തു തൂഷ്ണീകോ നഗ്നോഽവാസാ ദിഗംബരഃ
നിഷ്കാസിതോഽപകൃഷ്ടസ്സ്യാദപധ്വസ്തസ്തു ധിക്കൃതഃ. ൩൯

തൂഷ്ണീംശീലഃ തൂഷ്ണീകഃ (അ-പു-പ്ര-ഏ) ഇവ ൨-ം മൌനശീലന്റെ പേർ. നഗ്നഃ (അ-പു-പ്ര-ഏ) അവാസാഃ (സ-പു-പ്ര-ഏ) ദിഗംബരഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഉടുക്കാത്തവന്റെ പേർ. നിഷ്കാസിതഃ അപകൃഷ്ടഃ (അ-പു-പ്ര-ഏ) ഇവ ൨-ം പിടിച്ചുതള്ളി പുറത്താക്കപ്പെട്ടവന്റെ പേർ. അപധ്വസ്തഃ ധിക്കൃതഃ (അ-പു-പ്ര-ഏ) ഇവ ൨-ം നിന്ദിതന്റെ പേർ.

ആത്തഗന്ധോഽഭിഭൂതസ്സ്യാദ്ദാപിതസ്സാധിതസ്സമൌ
പ്രത്യാദിഷ്ടോ നിരസ്തസ്സ്യാൽ പ്രത്യാഖ്യാതോ നിരാകൃതഃ.

ആത്തഗന്ധഃ അഭിഭൂതഃ (അ-പു-പ്ര-ഏ) ഇവ ൨-ം പരിഭവിക്കപ്പെട്ടവന്റെ പേർ. (ആത്തഗർവ്വഃ എന്നുമാം) ദാപിതഃ സാധിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം തൻകീഴടക്കപ്പെട്ടവന്റെ പേർ. പ്രത്യാദിഷ്ടഃ നിരസ്തഃ പ്രത്യാഖ്യാതഃ നിരാകൃതഃ (അ-പു-പ്ര-ഏ) ഇവ ൪-ം നിഷേധിക്കപ്പെവന്റെ പേർ.

നികൃതസ്സ്യാദ്വിപ്രകൃതോ വിപ്രലബ്ധസ്തു വഞ്ചിതഃ
മനോഹതഃ പ്രതിഹതഃ പ്രതിബദ്ധോ ഹതശ്ച സഃ. ൪൧

നികൃതഃ വിപ്രകൃതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉപദ്രവിക്കപ്പെട്ടവന്റെ പേർ. വിപ്രലബ്ധഃ വഞ്ചിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചതിക്കപ്പെട്ടവന്റെ പേർ. മനോഹതഃ പ്രതിഹതഃ പ്രതിബദ്ധഃ ഹതഃ (അ-പു-പ്ര-ഏ) ഇവ-൪-ം തന്റെ അഭിപ്രായത്തിന്ന അന്യങ്കൽനിന്നു ഭംഗത്തെ പ്രാപിച്ചവന്റെ പേർ.

അധിക്ഷിപ്തഃ പ്രതിക്ഷിപ്തോ ബദ്ധേ കീലിതസംയതൌ
ആപന്ന ആപൽപ്രാപ്തസ്സ്യാൽ കാന്ദിശീകോ ഭയദ്രുതഃ.

അധിക്ഷിപ്തഃ പ്രതിക്ഷിപ്തഃ (അ-പു-പ്ര-ഏ) ഇവ ൨-ം അധിക്ഷേപിക്കപ്പെട്ടവന്റെ പേർ. ബദ്ധഃ കീലിതഃ സംയതഃ (അ-പു-പ്ര-ഏ) ഇവ ൩-ം ബന്ധിക്കപ്പെട്ടവന്റെ പേർ. ആപന്നഃ ആപൽപ്രാപ്തഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആപത്തിലകപ്പെട്ടവ

ന്റെ പേർ. കാന്ദിശീക ഭയദ്രുതഃ (അ പു-പ്ര-ഏ) ഇവ ൨-ം പേടിച്ചോടിയവന്റെ പേർ.

ആക്ഷാരിതഃ ക്ഷാരിതോഭിശസ്തേ സംകസുകോസ്ഥിരേ
വ്യസനാർത്തോപരക്തൌ ദ്വൌ വിഹസ്തവ്യാകുലൌ സമൌ.

ആക്ഷാരിതഃ ക്ഷാരിതഃ അഭിശസ്തഃ (അ-പു-പ്ര-ഏ) ഇവ ൩-ം ലോകാപവാദത്താൽ ദൂഷിതനായവന്റെ പേർ. മൈഥുനം നിമിത്തമായി നിന്ദിക്കപ്പെട്ടവന്റെ പേർ എന്നും ഒരു മതമുണ്ട്. സംകസുകഃ അസ്ഥിരഃ (അ-പു-പ്ര-ഏ) ഇവ ൨-ം സ്ഥൈര്യമില്ലാത്തവന്റെ പേർ. വ്യസനാർത്തഃ ഉപരക്തഃ (അ പു-പ്ര-ഏ) ഇവ ൨-ം വ്യസനപീഡിതനായവന്റെ പേർ വിഹസ്തഃ വ്യാകുലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദുഃഖം മുതലായതുകൊണ്ട ഇന്നതാണ് വേണ്ടതു എന്നുള്ള അറിവോടു വേർപെട്ടവന്റെ പേർ.

വിക്ലബോ വിഹ്വലസ്സ്യാത്തു വിവശോരിഷ്ടദുഷ്ടധീഃ
കശ്യഃ കശാർഹേ സന്നദ്ധേ ത്വാതതായീ വധോദ്യതേ. ൨൩

വിക്ലബഃ വിഹ്വലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഭയാദിഹേതുവായിട്ടു ഇളകിയ മനസ്സോടുകൂടിയവന്റെ പേർ. വിവശഃ (അ പു-പ്ര-ഏ) അരിഷ്ടദുഷ്ടധീഃ (ഈ-പു-പ്ര-ഏ) ഇവ ൨-ം മരണലക്ഷണംകൊണ്ട ബുദ്ധികെട്ടവന്റെ പേർ. കശ്യഃ കശാർഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചമ്മട്ടികൊണ്ട അടിക്കപ്പെടുവാൻ യോഗ്യനായവന്റെ പേർ. സന്നദ്ധേ (അ പു-പ്ര-ഏ) ആതതായീ (ന-പു-പ്ര-ഏ) വധോദ്യതേ (അ-പു-സ-ഏ) സന്നദ്ധേ വധോദ്യതേ ആതതായീ എന്നു അന്വയമാകുന്നു. ആതതായീ എന്നതു കവചബന്ധാദികൊണ്ട തന്റെ അംഗത്തെ രക്ഷിച്ചു അന്യനെ കൊല്ലാനൊരുമ്പെട്ടവന്റെ പേർ എന്നു സാരത്തെ ഗ്രഹിച്ചുകൊൾക.

ദ്വേഷ്യേ ത്വക്ഷിഗതോ വധ്യശ്ശീർഷച്ഛേദ്യ ഇമൌ സമൌ
വിഷ്യോ വിഷേണ യോ വധ്യോ മുസല്യോ മുസലേന യഃ

ദ്വേഷ്യഃ അക്ഷിഗതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദ്വേഷിക്കപ്പെട്ടവന്റെ പേർ. വധ്യഃ ശീർഷച്ഛേദ്യഃ (അ പു-പ്ര-ഏ) ഇവ ൨-ം വധിക്കപ്പെടേണ്ടവന്റെ പേർ. വിഷ്യഃ (അ-പു-പ്ര-ഏ) വിഷംകൊണ്ട വധിക്കപ്പെടേണ്ടവന്റെ പേർ. മുസല്യഃ (അ-പു-പ്ര-ഏ) ഉലക്കകൊണ്ടടിച്ചു കൊല്ലപ്പെടേണ്ടവന്റെ പേർ.

ശിശ്വിദാനോകൃഷ്ണകർമ്മാ ചപലശ്ചികുരസ്സമൌ
ദോഷൈകദൃൿ പുരോഭാഗീ നികൃതസ്ത്വനൃജുശ്ശഠഃ. ൨൩

ശിശപിദാനഃ (അ-പു-പ്ര-ഏ) അകൃഷ്ണകർമ്മാ (ന-പു-പ്ര-ബ) ഇവ ൨-ം പുണ്യകർമ്മങ്ങളെ ചെയ്യുന്നവന്റെ പേർ. ശിശപിദാനഃ കൃഷ്ണകർമ്മാ എന്നും പാഠമുണ്ട്. അപ്രകാരമായാൽ ശിശപിദാന കൃഷ്ണകർമ്മാ ഇവ ൨-ം പാപകർമ്മങ്ങളെ ചെയ്യുന്നവന്റെ പേർ എന്ന് അർത്ഥത്തെ ഗ്രഹിച്ചുകൊൾക. ചപലഃ ചികരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചാപല്യത്തോടുകൂടിയവന്റെ പേർ. ദോഷൈകദൃക് (ശ-സ്ത്രീ-പ്ര-ഏ) പുരോഭാഗീ (ന-പു-പ്ര-ഏ) ഇവ ൨-ം ദോഷത്തെത്തന്നെ ദർശിക്കുന്നവന്റെ പേർ. നികൃതഃ (അ-പു-പ്ര-ഏ) അനൃജുഃ (ഉ-പു-പ്ര-ഏ) ശഠഃ (അ-പു-പ്ര-ഏ) ഇവ ൩-ം കുടിലമായ മനസ്സോടുകൂടിയവന്റെ പേർ.

കർണ്ണേജപസ് സൂചകസ്സ്യാൽ പിശുനോ ദുർജ്ജനഃ ഖലഃ
നൃശംസോ ഘാതുകഃ ക്രൂരഃ പാപോ ധൂർത്തസ്തു വഞ്ചകഃ ൪൭

കർണ്ണേജപഃ സൂചകഃ പിശുനഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഏഷണിക്കാരന്റെ പേർ. ദുർജ്ജനഃ ഖലഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദുഷ്ടന്റെ പേർ. നൃശംസഃ ഘാതുകഃ ക്രൂരഃ പാപഃ (അ-പു-പ്ര-ഏ) ഇവ ൪-ം പരദ്രോഹിയുടെ പേർ. ധൂർത്തഃ വഞ്ചകഃ (അ-പു-പ്ര-ബ) ഇവ ൨-ം ചതിയന്റെ പേർ.

അജ്ഞേ മൂഢയഥാജാതമൂർഖവൈധേയബാലിശാഃ
കദര്യേ കൃപണക്ഷുദ്രകിംപചാനമിതംപചാഃ. ൪൮

അജ്ഞഃ മൂഢഃ യഥാജാതഃ മൂർഖഃ വൈധേയഃ ബാലിശ (അ-പു-പ്ര-ഏ) ഇവ ൬-ം മൂഢന്റെ പേർ. കദര്യഃ കൃപണഃ ക്ഷുദ്രഃ കിംപചാനഃ മിതംപചഃ (അ-പു-പ്ര-ഏ) ഇവ ൫-ം പിശുക്കിന്റെ ശക്തികൊണ്ട് ദരിദ്രനെന്നപോലെ കഷ്ടമായി ജീവിക്കുന്നവന്റെ പേർ.

നിസ്സ്വസ്തു ദുർവ്വിധോ ദീനോ ദരിദ്രോ ദുർഗ്ഗതശ്ച സഃ
വനീപകോ യാചനകോ മാർഗ്ഗണോയാചകാർത്ഥിനൌ.

നിസ്സ്വഃ ദുർവ്വിധഃ ദീനഃ ദരിദ്രഃ ദുർഗ്ഗതഃ (അ-പു-പ്ര-ഏ) ഇവ ൫-ം ദരിദ്രന്റെ പേർ. ദുർഗ്ഗതോപിസഃ എന്നും പാഠമുണ്ട്. വനീപകഃ (വിനീയകഃ എന്നുമാം) യാചനകഃ മാർഗ്ഗണഃ യാചകഃ (അ-പു-പ്ര-ഏ) അർത്ഥീ (ന-പു-പ്ര-ഏ) ഇവ ൬-ം ഇരക്കുന്നവന്റെ പേർ.

അഹംയുസ്സ്യാദഹംകാരീ ശുഭംയുസ്തു ശുഭാന്വിത
ദിവ്യോപപാദുകാ ദേവാ നൃഗവാദ്യാ ജരായുജാഃ. ൫൦

അഹംയുഃ (ഉ-പു-പ്ര-ഏ) അഹംകാരീ (ന-പു-പ്ര-ഏ) ഇവ ൨-ം അഹങ്കാരമുള്ളവന്റെ പേർ. ശുഭംയു (ഉ-പു-പ്ര-ഏ) ശുഭാന്വിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശുഭത്തോടുകൂടിയവന്റെ പേർ. ദിവ്യോപപാദുകാഃ ദേവാഃ (അ-പു-പ്ര-ബ) ദേവാഃ ദിവ്യോപപാദുകാഃ എന്നു് അന്വയമാകുന്നു. ദേവന്മാർ സ്വർഗ്ഗത്തിങ്കൽ ഭവിച്ചവരും മാതാവു്, പിതാവു് ഇത്യാദി ദൃഷ്ടകാരണങ്ങളുടെ അപേക്ഷയോടുകൂടാതെ ഉണ്ടാകുന്നവരുമാകുന്നു എന്നത്രെ ഇതിന്റെ അർത്ഥമാകുന്നതു്. നൃഗവാദ്യാഃ ജരായുജാഃ (അ-പു-പ്ര-ബ) മനുഷ്യർ, പശുക്കൾ മുതലായ ശരീരികൾ ഗർഭാശയത്തിങ്കൽനിന്നു ജനിച്ചവരാകുന്നു എന്നർത്ഥം.

സ്വേദജാഃ ക്രിമിദംശാദ്യാഃ പക്ഷിസർപ്പാദയോऽണ്ഡജാഃ
ഉദ്ഭിദസ്തരുഗുല്മാദ്യാ ഉദ്ഭിദുദ്ഭിജ്ജമുദ്ഭിദം. ൩൫

സ്വേദജാഃ ക്രിമിദംശാദ്യാഃ (അ-പു-പ്ര-ബ) ക്രിമിദംശാദ്യാഃ സ്വേദജാഃ എന്നു് അന്വയമാകുന്നു പുഴു, ഈച്ച മുതലായ ജന്തുക്കൾ വിയർപ്പിൽനിന്നു് ഉണ്ടാകുന്നവയാകുന്നു എന്നു് അതിന്റെ അർത്ഥമാകുന്നു. പക്ഷിസർപ്പാദയഃ (ഇ-പു-പ്ര-ബ) അണ്ഡജാഃ (അ-പു-പ്ര-ബ) പക്ഷികൾ സർപ്പങ്ങൾ ഇത്യാദി ജന്തുക്കൾ മുട്ടയിൽനിന്നുണ്ടാകുന്നവയാകുന്നു എന്നർത്ഥം. ഉദ്ഭിദഃ (ദ-പു-പ്ര-ബ) തരുഗുല്മാദ്യാഃ (അ-പു-പ്ര-ബ) തരുഗുല്മാദ്യാഃ ഉദ്ഭിദഃ എന്നു് അന്വയമാകുന്നു. മരങ്ങൾ, ചെടികൾ, വള്ളികൾ മുതലായവ ഉദ്ഭിത്തുകളാകുന്നു എന്നു് അതിന്റെ അർത്ഥമാകുന്നു. ഉദ്ഭിത്തുകൾ=മേൽപ്പെട്ടു ഭേദിക്കുന്നവ ഭേദിക്ക=പിളക്കുക. ഉൽപത്തിസമയത്തിങ്കൽ ഭൂമിയെ ഭേദിച്ചുപുറപ്പെടുന്നവ എന്നു സാരം. ദിവ്യോപപാദുകാദേവാഃ എന്നതുടങ്ങി ഉദ്ഭിദസ്തരുഗുല്മാദ്യാഃ എന്നതുവരെയുള്ള വാക്യങ്ങൾകൊണ്ടു് ദേവന്മാരുടെയും മാനുഷന്മാർ പശുക്കൾ ഇത്യാദി ശരീരികളുടെയും ക്രിമിദംശാദികളുടെയും പക്ഷിസർപ്പാദികളുടെയും തരുഗുല്മാദികളുടെയും പരസ്പരഭേദത്തെ പറഞ്ഞിരിക്കുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. നാരകീയന്മാർ ഉപപാദുകന്മാരാകയാൽ അവരോടു സാമ്യംവരരുതെന്നു വിചാരിച്ചിട്ടത്രെ ദിവ്യോപപാദുകാഃ എന്നപദത്തിങ്കൽ ദിവ്യശബ്ദത്തെ ചേർത്തതെന്നും അറിഞ്ഞുകൊൾക. നൃഗവാദ്യാഃ എന്ന പദത്തിങ്കലെ ആദിശബ്ദംകൊണ്ടു് അശ്വാദികളെയും ക്രിമിദംശാദ്യാഃ എന്ന പദത്തിങ്കലെ ആദ്യശബ്ദംകൊണ്ടു് മൂട്ട, കൊതു മുതലായ ജന്തുക്കളെയും പക്ഷിസർപ്പാദയഃ എന്ന പദത്തിങ്കലെ ആദിശബ്ദംകൊണ്ടു് മത്സ്യാ

ദികളെയും തരുഗുല്മാദ്യാ എന്ന പദത്തിങ്കലെ ആദ്യശബ്ദംകൊണ്ടു തൃണാദികളെയും സംഗ്രഹിച്ചിരിക്കുന്നു. ഉദ്ഭിൽ (ദ-ന-പ്ര-ഏ) ഉദ്ഭിജ്ജം ഉദ്ഭിദം (അ-ന-പ്ര-ഏ) ഇവ ൩-ം ഉദ്ഭിത്തുകളുടെ പേർ. ഉദ്ഭിദ്ദ്ഭിജ്ജമുദ്ഭിദമെന്നും പാഠം കാണ്മാനുണ്ടു്. മഹേശ്വരടീകയിൽ ഉദ്ഭിജ്ജമെന്നാകുന്നു.

സുന്ദരം രുചിരം ചാരു സുഷമം സാധു ശോഭനം
കാന്തം മനോരമം രുച്യം മനോജ്ഞം മഞ്ജു മഞ്ജുളം.

സുന്ദരം രുചിരം (അ-ന-പ്ര-ഏ) ചാരു (ഉ-ന-പ്ര-ഏ) സുഷമം (അ-ന-പ്ര-ഏ) സാധു (ഉ-ന-പ്ര-ഏ) ശോഭനം കാന്തം മനോരമം (മനോഹരം എന്നുമാം) രുച്യം മനോജ്ഞം (അ-ന-പ്ര-ഏ) മഞ്ജു (ഉ-പു-പ്ര-ഏ) മഞ്ജുളം (അ-ന-പ്ര-ഏ) ഇവ ൧൨-ം മനോഹരമായതിന്റെ പേർ.

തദാസേചനകം തൃപ്തേർന്നാസ്ത്യന്തോ യസ്യ ദർശനാൽ
അഭീഷ്ടേഭീപ്സിതം ഹൃദ്യം ദയിതം വല്ലഭം പ്രിയം. ൫൨.

ആസേചനകം (അ-ന-പ്ര-ഏ) കണ്ടാൽ തൃപ്തിവരാത്ത വസ്തുവിന്റെ പേർ. (അസേചനകമെന്നുമാം) അഭീഷ്ടം അഭീപ്സിതം ഹൃദ്യം ദയിതം വല്ലഭം പ്രിയം (അ-ന-പ്ര-ഏ) ഇവ ൬-ം ഇഷ്ടമായ പദാർത്ഥത്തിന്റെ പേർ.

നികൃഷ്ടപ്രതികൃഷ്ടാർവരേഫയാപ്യാവമാധമാഃ
കുപൂയകുത്സിതാവദ്യഖേടഗർഹ്യാണകാസ്സമാഃ ൫൩.

നികൃഷ്ടഃ പ്രതികൃഷ്ടഃ (അ-പു-പ്ര-ഏ) അർവാ (ന-പു-പ്ര-ഏ) രേഫഃ (രേപഃ എന്നുമാം. രേകഃ എന്നും പാഠമുണ്ടു്) യാപ്യഃ അവമഃ അധമഃ കുപൂയഃ (കപൂയഃ എന്നുമാം) കുത്സിതഃ അവദ്യഃ ഖേടഃ ഗർഹ്യഃ അണകഃ (അ-പു-പ്ര-ഏ) ഇവ ൧൩-ം അധമന്റെ പേർ. (ആണകഃ എന്നുമാം) അധമേരേഫഃ പാപരേകയാപ്യാണകാവമാഃ ആണകഃ പ്രതികൃഷ്ടശ്ച നികൃഷ്ടാവദ്യകുത്സിതാഃ ഖേടോഗർഹ്യഃ കുപൂയശ്ച കപൂയാസഭ്യനിന്ദിതാഃ അപകൃഷ്ടോവിഗീതശ്ച പാപോ ഗോഖര ഇത്യപി എന്ന ശബ്ദവ്യഹതരംഗിണിയിലുണ്ടാകകൊണ്ടു് മേൽപറഞ്ഞ മതഭേദങ്ങൾ സിദ്ധങ്ങളായി എന്നു് അറിഞ്ഞുകൊൾകയും വേണം.

മലീമസം തു മലിനം കച്ചരം മലദൂഷിതം
പൂതം പവിത്രം മേധ്യഞ്ച വീധ്രന്തു വിമലാർത്ഥകം. ൫൪

മലീമസം മലിനം കച്ചരം മലദൂഷിതം (അ-ന-പ്ര-ഏ) ഇവ ൪-ം മലിനമായുള്ളതിന്റെ പേർ. പൂതം പവിത്രം മേധ്യം

(അ-ന-പ്ര-ഏ) ഇവ ൩-ം ശുദ്ധമായുള്ളതിൻെറ പേർ. വീധ്രം വിമലം (അ-ന-പ്ര-ഏ) ഇവ ൨-ം നിൎമ്മലമായുള്ളതിൻെറ പേർ. (വിമലാത്മകമെന്നും പാഠമുണ്ട്) വീധ്രമെന്നതു് സ്വഭാവേന നിൎമ്മലമായിരിക്കുന്നതിനെ പറയുന്നതാകുന്നു എന്നും ധരിച്ചുകൊൾക.

> നിൎണ്ണിക്തം ശോധിതം മൃഷ്ടം നിശ്ശോദ്ധ്യമനവസ്കരം
> അസാരം ഫല്ഗു ശൂന്യം തു വശികം തുച്ഛരിക്തകേ. ൫൯

നിൎണ്ണിക്തം ശോധിതം മൃഷ്ടം നിശ്ശോദ്ധ്യം അനവസ്കരം (അ-ന-പ്ര-ഏ) ഇവ ൫-ം ശുദ്ധമാക്കപ്പെട്ടതിൻെറ പേർ. അസാരം (അ-ന-പ്ര-ഏ) ഫല്ഗു (ഉ-ന-പ്ര-ഏ) ഇവ ൨-ം ബലത്തോടുകൂടാത്തതിൻെറ പേർ. ശൂന്യം (ശൂന്യമെന്നമാം) വശികം തുച്ഛം രിക്തകം (അ-ന-പ്ര-ഏ) ഇവ ൪-ം ഒന്നുമില്ലാത്തതിൻെറ പേർ.

> ക്ലീബേ പ്രധാനം പ്രമുഖപ്രവേകാനുത്തമോത്തമാഃ
> മുഖ്യവൎയ്യവരേണ്യാശ്ച പ്രബൎഹോऽനവരാൎദ്ധ്യവൽ. ൬൦

> പരാൎദ്ധ്യാഗ്രപ്രാഗ്രഹരപ്രാഗ്ര്യാഗ്ര്യാഗ്രീയമഗ്രിയം
> ശ്രേയാൻശ്രേഷ്ഠഃ പുഷ്കലസ്സ്യാത്സത്തമശ്ചാതിശോഭനഃ.

പ്രധാനം (അ-ന-പ്ര-ഏ) നിത്യനപുംസകമാകുന്നു. പ്രമുഖഃ പ്രവേകഃ അനുത്തമഃ ഉത്തമഃ മുഖ്യഃ വൎയ്യഃ വരേണ്യഃ പ്രബൎഹഃ അനവരാൎദ്ധ്യഃ പരാൎദ്ധ്യഃ അഗ്രഃ പ്രാഗ്രഹരഃ പ്രാഗ്ര്യഃ അഗ്ര്യഃ അഗ്രീയഃ (അ-പു-പ്ര-ഏ) ഇവ ൧൫-ം മുഖ്യനായവൻെറ പേർ. പരാൎദ്ധ്യാദികൾ ൩-ം അഗ്രിയശബ്ദവും നപുംസകമായി നിൎദ്ദേശിച്ചതുകൊണ്ടു് നിയതനപുംസകങ്ങളാകുന്നു എന്നു ഭ്രമിച്ചുപോകരുതു്. ക്ലീബേ എന്നു വിശേഷിച്ചു പറകയാലത്രേ പ്രധാനശബ്ദം നിയതനപുംസകമാകുന്നു എന്നു പറഞ്ഞതെന്നു് അറിഞ്ഞുകൊൾകയും വേണം. ശ്രേയാൻ (സ-പു-പ്ര-ഏ) ശ്രേഷ്ഠഃ പുഷ്കലഃ സത്തമഃ അതിശോഭനഃ (അ-പു-പ്ര-ഏ) ഇവ ൬-ം ഏററവും മുഖ്യനായവൻെറ പേർ.

> സ്യുരുത്തരപദേ വ്യാഘ്രപുംഗവൎഷഭകുഞ്ജരാഃ
> സിംഹശാൎദ്ദൂലനാഗാദ്യാഃ പുംസി ശ്രേഷ്ഠാൎത്ഥവാചകാഃ.

വ്യാഘ്രഃ പുംഗവഃ ഋഷഭഃ കുഞ്ജരഃ സിംഹഃ ശാൎദ്ദൂലഃ നാഗഃ (അ-പു-പ്ര-ഏ) ഇവ൭-ം സമാസത്തിൻെറ അന്ത്യാവയവങ്ങളായി വന്നാൽ ശ്രേഷ്ഠനെന്നുള്ള അൎത്ഥത്തെ പറയുന്നവയാകുന്നു. നിയമേന പുല്ലിംഗങ്ങളായിരിക്കയും ചെയ്യും. ഉദാഹരണം പുരുഷ

വൃദ്ധഃ ഇത്യാദികളാകുന്നു. അളുകൾക്കു പുരുഷശ്രേഷ്ഠനെന്നത്രെ അൎത്ഥമാകുന്നതു്. അദ്യശബ്ദംകൂടെ പ്രയോഗിക്കപ്പെട്ടിരിക്കയാൽ സോമോദ്ഭവായാസ്സുരിതോന്യഃസോമ ഇത്യാദി പ്രയോഗാനുരോധേന സോമാദിശബ്ദങ്ങളും മേൽപ്രകാരംതന്നെ എന്നു ഗ്രഹിച്ചുകൊൾക.

അപ്രാഗ്ര്യം ദ്വയഹീനേ ദ്വേ അപ്രധാനോപസൎജ്ജനേ
വിശംകടം പൃഥുബൃഹദ്വിശാലം പൃഥുലം മഹൽ. ൬൦
വഡ്രോരുവിപുലം പീനപീവ്നീതുസ്ഥൂലപീവരേ
സ്തോകാല്പം ക്ഷുല്ലകം സൂക്ഷ്മം ശ്ലക്ഷ്ണംദഭ്രംകൃശംതനു.
സ്ത്രീയാം മാത്രാ ത്രുടിഃപുംസി ലവലേശകണാണവഃ
അത്യല്പേല്പിഷ്ഠമല്പീയഃ കണീയോണീയ ഇത്യപി. ൬൨

അപ്രാഗ്ര്യം (അ-ന-പ്ര-ഏ) അപ്രധാനം ഉപസൎജ്ജനം (അ-ന-പ്ര-ഏ) ഇവ ൩-ം അപ്രധാനത്തിന്റെ പേർ. അപ്രധാനോപസൎജ്ജനശബ്ദങ്ങൾ നിയതനപുംസകങ്ങളാകുന്നു. വിശംകടം (അ-ന-പ്ര-ഏ) പൃഥു (ഉ-ന-പ്ര-ഏ) ബൃഹൽ (ത-ന-പ്ര-ഏ) വിശാലം പൃഥുലം (അ-ന-പ്ര-ഏ) മഹൽ (ത-ന-പ്ര-ഏ) വഡ്രം (അ-ന-പ്ര-ഏ) ഉരു (ഉ-ന-പ്ര-ഏ) വിപുലം (അ-ന-പ്ര-ഏ) ഇവ ൯-ം വിസ്താരമുള്ളതിന്റെ പേർ. പീനം (അ-ന-പ്ര-ഏ) പീവ (ന-ന-പ്ര-ഏ) സ്ഥൂലം (അ-ന-പ്ര-ഏ) പീവരം (അ-ന-പ്ര-ഏ) ഇവ ൪-ം തടിച്ചതിന്റെ പേർ. സ്തോകം അല്പം ക്ഷുല്ലകം (അ-ന-പ്ര-ഏ) ഇവ ൩-ം അല്പത്തിന്റെ പേർ. സ്തോകാല്പഃ ക്ഷുല്ലകഃ എന്നു ചിലർ പഠിക്കുന്നു. സൂക്ഷ്മം ശ്ലക്ഷ്ണം ദഭ്രം കൃശം (അ-ന-പ്ര-ഏ) തനു (ഉ-ന-പ്ര-ഏ) മാത്രാ (ആ-സ്ത്രീ-പ്ര-ഏ) നിത്യസ്ത്രീലിംഗമാകുന്നു. ത്രുടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇതും നിത്യസ്ത്രീലിംഗമാകുന്നു. ത്രുടിഃ എന്നും പാഠമുണ്ടു്. പുംസി എന്നതു ഉത്തരാന്വയി ആകുന്നു. ലവഃ ലേശഃ കണഃ (അ-പു-പ്ര-ഏ) അണുഃ (ഉ-പു-പ്ര-ഏ) ഇവ ൧൨-ം സൂക്ഷ്മമായ വസ്തുവിന്റെ പേർ. ലവാദികൾ നാലും നിയതപുല്ലിംഗങ്ങളാകുന്നു. സ്തോകാദികൾ ൧൪-ം ഏകാൎത്ഥങ്ങളാകുന്നു എന്നും ഒരു മതമുണ്ടു്. അത്യല്പം അല്പിഷ്ഠം (അ-ന-പ്ര-ഏ) അല്പീയഃ കണീയഃ അണീയഃ (സ-ന-പ്ര-ഏ) ഇവ ൫-ം ഏററവും അല്പമായിരിക്കുന്നതിന്റെ പേർ.

പ്രഭൂതം പ്രചുരം പ്രാജ്യമദഭ്രം ബഹുലം ബഹു
പുരുഹം പുരു ഭൂയിഷ്ഠം സ്ഫാരം ഭൂയശ്ച ഭൂരി ച.

പ്രഭൂതം പ്രചുരം പ്രാജ്യം അദഭ്രം ബഹുലം (അ-ന-പ്ര-ഏ) ബഹു (ഉ-ന-പ്ര-ഏ) പുരുഹം (അ-ന-പ്ര-ഏ) പുരു (ഉ-ന-പ്ര-ഏ) ഭൂയിഷ്ഠം സ്ഫാരം (അ-ന-പ്ര-ഏ) (സ്ഫിരമെന്നുമാം) ഭൂയഃ (സ-ന-പ്ര-ഏ) ഭൂരി (ഇ-ന-പ്ര-ഏ) ഇവ ൧൨-ം പെരുകിയതിന്റെ പേർ. മഹേശ്വരടീകയിൽ പുരുഹൂഃ പുരുഭൂയിഷ്ഠമെന്ന പാഠത്തെ കാണിച്ചു പക്ഷാന്തരമായി പുരുഹമെന്നും പുരഹമെന്നും പറയപ്പെട്ടിരിക്കുന്നു. പുരുജമെന്നുള്ള പക്ഷത്തെ സ്പൎശിച്ചിട്ടില്ല. എങ്കിലും ഭൂമിഃ പ്രഭൂതാ ഭൂയിഷ്ഠാ ഭൂയാൻപ്രാജ്യസ്ഫിരോബഹുഃ പ്രചുരോബഹുലസ്ഫാരഃ പുരുജഃ പുരുഹൂഃപുരുഃ പുരുഹഃപുരഹോ ഭദ്രഃപരിവൃഢ്ബഹളശ്ചസഃ എന്ന ശബ്ദവ്യൂഹതരംഗിണിയിലുണ്ടാകയാൽ പുരുജമെന്നുള്ള പാഠവും യുക്തംതന്നെ എന്നു വിചാരിച്ചുകൊൾകയും വേണം.

പരശ്ശതാദ്യാസ്തേ യേഷാം പരാസംഖ്യാ ശതാദികാൽ
ഗണനീയന്തുഗണേയംസംഖ്യാതേ ഗണിതമഥസമംസൎവ്വം.
വിശ്വമശേഷംകൃത്സ്നം സമസ്തനിഖിലാഖിലാനിനിശ്ശേഷം
സമഗ്രംസകലംപൂൎണ്ണമഖണ്ഡംസ്യാദനൂനകേ. ൩൪

പരശ്ശതാഃ (അ-പു-പ്ര-ബ) നൂററിലധികമായ സംഖ്യയോടു കൂടിയവരുടെ പേർ. ആദ്യശബ്ദംകൂടെ പ്രയോഗിക്കപ്പെട്ടിരിക്കയാൽ പരസ്സഹസ്രാഃ ഇത്യാദികളെ ഗ്രഹിച്ചുകൊൾക. പരസ്സഹസ്രാഃ എന്നതിന്നു ആയിരത്തിലധികമായ സംഖ്യയോടുകൂടിയവർ എന്നു അൎത്ഥമാകുന്നു. ചിലർ പരശ്ശതമെന്നും പരസ്സഹസ്രമെന്നും നിയതലിംഗമായും നിയതവചനമായുമിരിക്കുന്നതുകളാകുന്നു. എന്നുള്ള അഭിപ്രായത്തെ അവലംബിച്ചു പരശ്ശതംഗജാഃ പരസ്സഹസ്രംസ്ത്രീയഃ എന്നു ഉദാഹരിച്ചിരിക്കുന്നു. അതയുക്തം നിജസ്യതേജശ്ശിഖിനഃപരശ്ശതാവിതേനുരിംഗാലമിവായശഃപരേ. പരശ്ശതാനാം വിദുഷാംസമാജഃ ഇത്യാദിപ്രയോഗവിരുദ്ധമാകുന്നു എന്നു അറിഞ്ഞുകൊൾകയും|വേണം. ഗണനീയം ഗണേയം(അ-ന-പ്ര-ഏ) ഇവ ൨-ം എണ്ണപ്പെടുവാൻ സാദ്ധ്യമായുള്ളതിന്റെ പേർ. സംഖ്യാതം ഗണിതം (അ-ന-പ്ര-ഏ) ഇവ ൨-ം എണ്ണപ്പെട്ടതിന്റെപേർ. സമം സൎവ്വം വിശ്വം അശേഷം കൃത്സ്നം സമസ്തം നിഖിലം നിശ്ശേഷം സമഗ്രം സകലം പൂൎണ്ണം (പൂൎവ്വമെന്നുമാം) അഖണ്ഡം അനൂനകം (അ-ന-പ്ര-ഏ) ഇവ ൧൩-ം ഒട്ടൊഴിയാതെ ഉള്ളതു എന്ന അൎത്ഥത്തോടുകൂടിയവയാകുന്നു.

ഘനം നിരന്തരം സാന്ദ്രം പേലവം വിരളം തനു
സമീപേ നികടാസന്ന സന്നികൃഷ്ടസനീഡവൽ

സദേശാഭ്യാശസവിധസമര്യാദസവേശവത്
ഉപകണ്ഠാന്തികാഭ്യർണ്ണാഭ്യഗ്രാ അപ്യഭിതോഽവ്യയം. ൬൭

ഘനം നിരന്തരം സാന്ദ്രം (അ-ന-പ്ര-ഏ) ഇവ ൩-ം ഇടതൂർന്ന് തിങ്ങിയതിന്റെ പേർ. പേലവം വിരളം (അ-ന-പ്ര-ഏ) തനു (ഉ-ന-പ്ര-ഏ) ഇവ ൩-ം ഇടവിട്ടതിന്റെ പേർ. സമീപഃ നികടഃ ആസന്നഃ സന്നികൃഷ്ടഃ സനീഡഃ സദേശഃ അഭ്യാശഃ (അഭ്യാസഃ എന്നും പാഠമുണ്ട്.) സവിധഃ സമര്യാദഃ സവേശഃ ഉപകണ്ഠഃ അന്തികഃ അഭ്യർണ്ണഃ അഭ്യഗ്രഃ (അ-പു-പ്ര-ഏ) അഭിതഃ (അ) ഇവ ൧൫-ം സമീപത്തിന്റെ പേർ.

സംസക്തേ ത്വവ്യവഹിതമപദാന്തരമിത്യപി
നേദിഷ്ഠമന്തികതമം സ്യാദ്ദൂരം വിപ്രകൃഷ്ടകം. ൬൮

സംസക്തം അവ്യവഹിതം അപദാന്തരം (അ-ന-പ്ര-ഏ) (അപടാന്തരമെന്നുമാം) ഇവ ൩-ം ഇടയിൽ മറ്റൊന്നില്ലാത്തതിന്റെ പേർ. നേദിഷ്ഠം അന്തികതമം (അ-ന-പ്ര-ഏ) ഇവ ൨-ം ഏററവും അടുത്തതിന്റെ പേർ ദൂരം വിപ്രകൃഷ്ടകം (അ-ന-പ്ര-ഏ) ഇവ ൨-ം ദൂരത്തുള്ളതിന്റെ പേർ.

ദവീയശ്ച ദവിഷ്ഠഞ്ച സുദൂരേ ദീർഘമായതം
വർത്തുളം നിസ്തലം വൃത്തം ബന്ധുരം തൂന്നതാനതം. ൬൯

ദവീയഃ (സ-ന-പ്ര-ഏ) ദവിഷ്ഠം (അ-ന-പ്ര-ഏ) സുദൂരം (അ-ന-പ്ര-ഏ) ഇവ ൩-ം അതിദൂരത്തുള്ളതിന്റെ പേർ. ദീർഘം ആയതം (അ-ന-പ്ര-ഏ) ഇവ ൨-ം നീണ്ടതിന്റെ പേർ. വർത്തുളം നിസ്തലം വൃത്തം (അ-ന-പ്ര-ഏ) ഇവ ൩-ം വൃത്തത്തിലുള്ളതിന്റെ പേർ. ബന്ധുരം (അ-ന-പ്ര-ഏ) ബന്ധൂരമെന്നുമാം ഉന്നതാനതം (അ-ന-പ്ര-ഏ) ഇവ ൨-ം ഉയർന്ന് കുറഞ്ഞൊന്നു താണതിന്റെ പേർ. ബന്ധുരന്നമ്രമാനതമെന്നും പാഠമുണ്ട്.

ഉച്ചപ്രാംശൂന്നതോദഗ്രോച്ഛ്രിതാസ്തുംഗേഽഥ വാമനേ
ന്യങ്നീചഖർവ്വഹ്രസ്വാസ്സ്യുരവാഗ്രേഽവനതാനതം. ൭൦

ഉച്ചഃ (അ-പു-പ്ര-ഏ) പ്രാംശുഃ (ഉ-പു-പ്ര-ഏ) ഉന്നതഃ ഉദഗ്രഃ ഉച്ഛ്രിതഃ തുംഗഃ (അ-പു-പ്ര-ഏ) ഇവ ൬-ം ഉയരമുള്ളവന്റെ പേർ. വാമനഃ (അ-പു-പ്ര-ഏ) ന്യക് (ച-പു-പ്ര-ഏ) നീചഃ ഖർവ്വഃ ഹ്രസ്വഃ (അ-പു-പ്ര-ഏ) ഇവ ൫-ം കുറിയവന്റെ പേർ. അവാഗ്രം അവനതം ആനതം (അ-ന-പ്ര-ഏ) ഇവ ൩-ം അധോമുഖമായതിന്റെ പേർ.

ആരാളം വൃജിനം ജിഹ്മമൂർമ്മിമൽ കുഞ്ചിതം നതം
ആവിദ്ധം കുടിലം ഭുഗ്നം വെല്ലിതം വക്രമിത്യപി. ൭൧

ആരാളം വൃജിനം ജിഹ്മം (അ-ന-പ്ര-ഏ) ഊർമ്മിമൽ (ത-ന-പ്ര-ഏ) കുഞ്ചിതം നതം ആവിദ്ധം കുടിലം ഭുഗ്നം വെല്ലിതം വക്രം (അ-ന-പ്ര-ഏ) ഇവ ൧൧-വളഞ്ഞതിന്റെ പേർ.

ഋജാവജിഹ്മപ്രഗുണൌ വ്യസ്തേ ത്വപ്രഗുണാകുലൌ
ശാശ്വതസ്തു ധ്രുവോ നിത്യസദാതനസനാതനാഃ. ൭൨

ഋജുഃ (ഉ-പു-പ്ര-ഏ) അജിഹ്മഃ പ്രഗുണഃ (അ-പു-പ്ര-ഏ) ഇവ ൩-ം വളവോട്ടുകൂടാത്തതിന്റെ പേർ. വ്യസ്തഃ അപ്രഗുണഃ ആകുലഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചിതറിയതിന്റെ പേർ. ശാശ്വതഃ ധ്രുവഃ നിത്യഃ സദാതനഃ സനാതനഃ (അ-പു-പ്ര-ഏ) ഇവ ൫-ം നിത്യമായുള്ളതിന്റെ പേർ.

സ്ഥാസ്നുഃ സ്ഥിരതരസ്ഥേയാനേകരൂപതയാ തു യഃ
കാലവ്യാപീ സ കൂടസ്ഥഃ സ്ഥാവരോ ജംഗമേതരഃ. ൭൩

സ്ഥാസ്നുഃ (ഉ-പു-പ്ര-ഏ) സ്ഥിരതരഃ (അ-പു-പ്ര-ഏ) സ്ഥേയാൻ (സ-പു-പ്ര-ഏ) ഇവ ൩-ം അതിസ്ഥിരത്തിന്റെ പേർ. കൂടസ്ഥഃ (അ-പു-പ്ര-ഏ) ഏകസ്വഭാവേന എന്നും നില്ക്കുന്ന വസ്തുവിന്റെ പേർ. സ്ഥാവരഃ ജംഗമേതരഃ (അ-പു-പ്ര-ഏ) ഇവ ൨-ം നടക്കാത്ത വസ്തുവിന്റെ പേർ.

ചരിഷ്ണു ജംഗമചരം ത്രസമിംഗം ചരാചരം
ചലനം കമ്പനം കമ്പ്രം ചലം ലോലം ചലാചലം. ൭൪

ചഞ്ചലം തരളഞ്ചൈവ പാരിപ്ലവപരിപ്ലവേ
അതിരിക്തസ്സമധികോ ദൃഢസന്ധിസ്തു സംഹതഃ ൭൫

ചരിഷ്ണു (ഉ-ന-പ്ര-ഏ) ജംഗമം ചരം ത്രസം ഇംഗം ചരാചരം (അ-ന-പ്ര-ഏ) ഇവ ൬-ം നടക്കുന്നവസ്തുവിന്റെ പേർ. ചലനം കമ്പനം കമ്പ്രം (അ-ന-പ്ര-ഏ) ഇവ ൩-ം ഇളകശീലമായിട്ടുള്ളതിന്റെ പേർ. ചലം ലോലം ചലാചലം ചഞ്ചലം തരളം പാരിപ്ലവം പരിപ്ലവം (അ-ന-പ്ര-ഏ) ഇവ ൭-ം ഇളകുന്നതിന്റെ പേർ. ചഞ്ചലം ചടുലശ്ചൈവ എന്നും പാഠമുണ്ട്. അതിരിക്തഃ സമധികഃ (അ-പു-പ്ര-ഏ) ഇവ ൨-ം അധികമായതിന്റെ പേർ. ദൃഢസന്ധിഃ (ഇ-പു-പ്ര-ഏ) സംഹതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദൃഢമായി ചേർന്നിരിക്കുന്നതിന്റെ പേർ.

കർക്കശം കഠിനം ക്രൂരം കഠോരം നിഷ്ഠുരം ദൃഢം
ജരഠം മൂർത്തിമന്മൂർത്തം പ്രവൃദ്ധം പ്രൌഢമേധിതം. ൭൬

കക്ഖശം കഠിനം ക്രൂരം കഠോരം നിഷ്ഠുരം ദൃഢം ജരഠം (അ-ന-പ്ര-ഏ) മൂർത്തിമൽ (ത-ന-പ്ര-ഏ) മൂർത്തം (അ-ന-പ്ര-ഏ) ഇവ ൯-ം കഠിനമായതിന്റെ പേർ. പ്രവൃദ്ധം പ്രൗഢം ഏധിതം (അ-ന-പ്ര-ഏ) ഇവ ൩-ം വർദ്ധിച്ചതിന്റെ പേർ.

പുരാണേ പ്രാക്തനപ്രത്നപുരാതനചിരന്തനാഃ
പ്രത്യഗ്രോഽഭിനവോനവ്യോ നവീനോ നൂതനോനവഃ,
നൂത്നശ്ച സുകുമാരന്തു കോമളം മൃദുലം മൃദു
അന്വഗന്വക്ഷമനുഗേഽനുപദം ക്ലീബമവ്യയം. ൭൮

പുരാണഃ പ്രാക്തനഃ (പ്രതനഃ എന്നുമാം) പ്രത്നഃ പുരാതനഃ ചിരന്തനഃ (അ-പു-പ്ര-ഏ) ഇവ ൫-ം പണ്ടേ ഉള്ളതിന്റെപേർ. പ്രത്യഗ്രഃ അഭിനവഃ നവ്യഃ നവീനഃ നൂതനഃ നവഃ നൂത്നഃ (അ-പു-പ്ര-ഏ) ഇവ ൭-ം പുതുതായതിന്റെ പേർ. സുകുമാരം കോമളം മൃദുലം (അ-ന-പ്ര-ഏ) മൃദു (ഉ-ന-പ്ര-ഏ) ഇവ ൪-ം മാർദ്ദവമുള്ളതിന്റെ പേർ. അന്വക് (ച-ന-പ്ര-ഏ) അന്വക്ഷം അനുഗം (അ-ന-പ്ര-ഏ) ഇവ ൩-ം പിമ്പേപോകുന്നതിന്റെ പേർ. അനുപദം (അ-ന-പ്ര-ഏ) പദത്തിന്റെ പിന്നിലെന്നർത്ഥം.

പ്രത്യക്ഷം സ്യാദൈന്ദ്രിയകമപ്രത്യക്ഷമതീന്ദ്രിയം
ഏകതാനോഽനന്യവൃത്തിരേകാഗ്രൈകായനാവപി. ൭൯
അപ്യേകസർഗ്ഗഏകാഗ്ര്യോഽപ്യേകായനഗതോഽപി സഃ
പുംസ്യാദിഃ പൂർവ്വപൗരസ്ത്യപ്രഥമാദ്യാ അഥാസ്ത്രീയാം.
അന്തോജഘന്യം ചരമമന്ത്യപാശ്ചാത്യപശ്ചിമം
മോഘം നിരർത്ഥകം സ്പഷ്ടം സ്ഫുടം പ്രവ്യക്തമുല്ബണം.

പ്രത്യക്ഷം ഐന്ദ്രിയകം (അ-ന-പ്ര-ഏ) ഇവ ൨-ം ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടുന്ന വസ്തുവിന്റെ പേർ. (സമക്ഷമെന്നുമാം.) അപ്രത്യക്ഷം അതീന്ദ്രിയം (അ-ന-പ്ര-ഏ) ഇവ ൨-ം ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടാത്തതിന്റെ പേർ. ഏകതാനഃ (അ-പു-പ്ര-ഏ) അനന്യവൃത്തിഃ (ഇ-പു-പ്ര-ഏ) ഏകാഗ്രഃ ഏകായനഃ ഏകസർഗ്ഗഃ ഏകാഗ്ര്യഃ ഏകായനഗതഃ (അ-പു-പ്ര-ഏ) ഇവ ൭-ം ഒന്നിൽത്തന്നെ മനസ്സുചെന്നിരിക്കുന്നവന്റെ പേർ. ആദിഃ (ഇ-പു-പ്ര-ഏ) പൂർവ പൗരസ്ത്യഃ പ്രഥമഃ ആദ്യഃ (അ-പു-പ്ര-ഏ) ഇവ ൫-ം ആദിയിലുള്ളതിന്റെ പേർ. ആദി എന്നതു നിയതപുല്ലിംഗമാകുന്നു. അഥാസ്ത്രീയാമെന്നതിന്നു ഇനി പറയപ്പെടുന്നതു സ്ത്രീലിംഗമായി പ്രയോഗിക്കപ്പെടരുതു് എന്നു സാരമാകുന്നു. അന്തഃ (അ-പു-പ്ര-ഏ) അവസാനത്തിന്റെ പേർ. നപുംസക

ലിംഗമായിട്ടുമാം. സ്വച്ഛന്ദാസ്ത്രീകലസ്യാന്തഃ എന്നു ലക്ഷ്യമുണ്ടാകയാൽ സ്ത്രീലിംഗമായി പ്രയോഗമില്ലെന്നു് അറിഞ്ഞുകൊൾക. ജഘന്യം ചരമം അന്ത്യം പാശ്ചാത്യം പശ്ചിമം (അ-ന-പ്ര-വ്യ) ഇവ ൫-ം അവസാനത്തിൽ ഭവിച്ചതിന്റെ പേർ. അന്താഭിന്നം അവസാനത്തിങ്കൽ ഭവിച്ചതിന്റെ പേർ എന്നും ഒരു മതമുണ്ടു്. മോഘം നിരർത്ഥകം (അ-ന-പ്ര-വ്യ) ഇവ ൨-ം ഫലത്തോടുകൂടാത്തതിന്റെ പേർ. സ്പഷ്ടം സ്ഫുടം പ്രവ്യക്തം ഉല്ബണം (അ-പു-പ്ര-വ്യ) ഇവ ൪-ം സ്പഷ്ടമായിട്ടുള്ളതിന്റെ പേർ.

സാധാരണംതു സാമാന്യമേകാകീ ത്വേക ഏകകഃ
ഭിന്നാർത്ഥകാ അന്യതര ഏകസ്ത്വോന്യേതരാവപി. ൮൨

സാധാരണം സാമാന്യം (അ-ന-പ്ര-വ്യ) ഇവ ൨-ം അനേകവസ്തുക്കളോടു സംബന്ധമുള്ള ഒരു വസ്തുവിന്റെ പേർ. ഏകാകീ (ന-പു-പ്ര-വ്യ) ഏകഃ ഏകകഃ (അ-പു-പ്ര-വ്യ) ഇവ ൩-ം അസഹായമായതിന്റെ പേർ. ഭിന്നഃ അന്യതരഃ ഏകഃ ത്വഃ അന്യഃ ഇതരഃ (അ-പു-പ്ര-വ്യ) ഇവ ൫-ം അന്യനെന്ന അർത്ഥത്തോടുകൂടിയവയാകുന്നു. ത്വഃ എന്നതു് സർവ്വശബ്ദംപോലെ ആകുന്നു.

ഉച്ചാവചം നൈകഭേദമുച്ചണ്ഡമവിളംബിതം
അരുന്തുദസ്തു മർമ്മസ്പൃഗബാധന്തു നിരർഗ്ഗളം. ൮൩

ഉച്ചാവചം നൈകഭേദം (അ-ന-പ്ര-വ്യ) ഇവ ൨-ം ബഹുവിധമായതിന്റെ പേർ. ഉച്ചണ്ഡം അവിളംബിതം (അ-ന-പ്ര-വ്യ) ഇവ ൨-ം വേഗമുള്ളതിന്റെ പേർ. ഉച്ചണ്ഡമവിളംബനം എന്നും പാഠമുണ്ടു്. അരുന്തുദഃ (അ-പു-പ്ര-വ്യ) മർമ്മസ്പൃക്ക് (ശ-പു-പ്ര-വ്യ) ഇവ ൨-ം അത്യുപദ്രവമുണ്ടാക്കുന്നതിന്റെ പേർ. അരുന്തുദന്തു മർമ്മസ്പൃക്ക് എന്നും പാഠമുണ്ടു്. അബാധം നിരർഗ്ഗളം (അ-ന-പ്ര-വ്യ) ഇവ ൨-ം തടവില്ലാത്തതിന്റെ പേർ.

പ്രസവ്യം പ്രതികൂലം സ്യാദപസവ്യമപഷ്ഠു ച
വാമം ശരീരം സവ്യം സ്യാദപസവ്യന്തു ദക്ഷിണം. ൮൪

പ്രസവ്യം പ്രതികൂലം അപസവ്യം (അ-ന-പ്ര-വ്യ) അപഷ്ഠു (ഉ-ന-പ്ര-വ്യ) ഇവ ൪-ം വിപരീതത്തിന്റെ പേർ. സവ്യം (അ-ന-പ്ര-വ്യ) ഇടത്തുഭാഗത്തിന്റെ പേർ. അപസവ്യം (അ-ന-പ്ര-വ്യ) വലത്തുഭാഗത്തിന്റെ പേർ.

സങ്കടം നാ തു സംബാധഃ കലിലം ഗഹനം സമേ
സങ്കീർണ്ണേ സങ്കുലാകീർണ്ണേ മുണ്ഡിതം പരിവാപിതം. ൮൫

സങ്കടം (അ-ന-പ്ര-ഏ) സംബാധഃ (അ-പു-പ്ര-ഏ) ഇവ ൨-ം അല്പാവകാശമായതിന്റെ പേർ. കലിലം ഗഹനം (അ-ന പ്ര-ഏ) ഇവ ൨-ം ദുഷ്പ്രവേശത്തിന്റെ പേർ. അകത്തു പ്രവേശിച്ചുകൂടാത്തതിന്റെ എന്നൎത്ഥമാകുന്നു. സങ്കീൎണ്ണം സങ്കുലം ആകീൎണ്ണം (അ-ന-പ്ര-ഏ) ഇവ ൩-ം അത്യന്തമിശ്രമായതിന്റെ പേർ. മുണ്ഡിതം പരിവാപിതം (അ-ന-പ്ര-ഏ) ഇവ ൨-ം രോമം കളഞ്ഞ ശിരസ്സു മുതലായതിന്റെ പേർ.

ഗ്രഥിതം സന്ദിതം ദൃബ്ധം വിസൃതം വിസ്തൃതം തതം
അന്തൎഗ്ഗതം വിസ്മൃതം സ്യാൽ പ്രാപ്തപ്രണിഹിതേ സമേ.

ഗ്രഥിതം (ഗ്രന്ഥിതമെന്നും പാഠമുണ്ട്.) സന്ദിതം ദൃബ്ധം (അ-ന-പ്ര-ഏ) ഇവ ൩-ം കെട്ടപ്പെട്ടതിന്റെ പേർ. വിസൃതം വിസ്തൃതം (അ-ന-പ്ര-ഏ) തതം ഇവ ൩-ം പരന്നതിന്റെ പേർ. അന്തൎഗ്ഗതം വിസ്മൃതം (അ-ന-പ്ര-ഏ) ഇവ ൨-ം മറക്കപ്പെട്ടതിന്റെ പേർ. പ്രാപ്തം പ്രണിഹിതം (അ-ന-പ്ര-ഏ) ഇവ ൨-ം ലഭിക്കപ്പെട്ടതിന്റെ പേർ.

വേല്ലിതപ്രേംഖിതാധൂതചലിതാകംപിതാ ധുതേ
നുത്തനുന്നാസ്തനിഷ്ഠ്യൂതാവിദ്ധക്ഷിപ്തേരിതാ സ്സമാഃ. ൭൭

വേല്ലിതഃ പ്രേംഖിതഃ ആധൂതഃ ചലിതഃ ആകംപിതഃ ധുതഃ (അ-പു-പ്ര-ഏ) ഇവ ൬-ം ഇളക്കപ്പെട്ടതിന്റെ പേർ. നുത്തഃ നുന്നഃ അസ്തഃ നിഷ്ഠ്യൂതഃ എന്നുമാം. ആവിദ്ധഃ ക്ഷിപ്തഃ ഈരിതഃ (അ-പു-പ്ര-ഏ) ഇവ ൭-ം നീക്കപ്പെട്ടതിന്റെ പേർ.

പരിക്ഷിപ്തന്തു നിവൃതം മൂഷിതം മുഷിതാൎത്ഥകം
പ്രവൃദ്ധപ്രസൃതേ ന്യസ്ത നിസൃഷ്ടേ ഗുണിതാഹതേ. ൭൮

പരിക്ഷിപ്തം നിവൃതം (അ-ന-പ്ര-ഏ) ഇവ ൨-ം ചുററപ്പെട്ടതിന്റെ പേർ. മൂഷിതം മുഷിതം (അ-ന-പ്ര-ഏ) ഇവ ൨-ം മോഷ്ടിക്കപ്പെട്ടതിന്റെ പേർ. പ്രവൃദ്ധം പ്രസൃതം (അ-ന-പ്ര-ഏ) ഇവ ൨-ം ഏററവും വൎദ്ധിച്ചതിന്റെ പേർ. ന്യസ്തം നിസൃഷ്ടം (അ-ന-പ്ര-ഏ) ഇവ ൨-ം വെക്കപ്പെട്ടതിന്റെ പേർ. ഗുണിതം ആഹതം (അ-ന-പ്ര-ഏ) ഇവ ൨-ം പെരുക്കപ്പെട്ടതിന്റെ പേർ.

നിദിഗ്ദ്ധോപചിതേ ഗൂഢഗുപ്തേ ഗുണ്ഠിതരൂഷിതേ
ദ്രുതാവദീൎണ്ണേ ഉദ്ഗൂൎണ്ണോദ്യതേ കാചിതശിക്യതേ. ൭൯

നിദിഗ്ദ്ധം ഉപചിതം (അ-ന-പ്ര-ഏ) ഇവ ൨-ം ലേപനം ചെയ്യപ്പെട്ടതിന്റെ പേർ. (വൎദ്ധിച്ചതിന്റെ പേർ എന്നും

ഒരു മതമുണ്ട്.) ഗൂഢം ഗുപ്തം (അ-ന-പ്ര-ഏ) ഇവ ൨-ം മറയ്ക്കപ്പെട്ടതിന്റെ പേര്. ഗുണ്ഠിതം (ഗുണ്ഡിതമെന്നുമാം) രൂഷിതം (അ-ന-പ്ര-ഏ) ഇവ ൨-ം പൊടികൊണ്ടു ലേപനംചെയ്യപ്പെട്ടതിന്റെ പേര്. ദ്രുതം അവദീൎണ്ണം (അ-ന-പ്ര-ഏ) ഇവ ൨-ം ദ്രവിച്ചതിന്റെ പേര്. ഉദ്ഗൂൎണ്ണം ഉദ്യതം (അ-ന-പ്ര-ഏ) ഇവ ൨-ം ഓങ്ങപ്പെട്ടതിന്റെ പേര്. കാചിതം ശിക്യിതം (അ-ന-പ്ര-ഏ) ഇവ ൨-ം ഉറിയിൽ വെക്കപ്പെട്ടതിന്റെ പേര്.

ഘ്രാണഘ്രാതേ ദിഗ്ദ്ധലിപ്തേ സമുദക്തോദ്ധൃതേ സമേ
വേഷ്ടിതം സ്യാദ്വലയിതം സംവീതം രുദ്ധമാവൃതം. ൯൦

ഘ്രാണം ഘ്രാതം (അ-ന-പ്ര-ഏ) ഇവ ൨-ം നാററപ്പെട്ടതിന്റെ പേര്. ദിഗ്ദ്ധം ലിപ്തം (അ-ന-പ്ര-ഏ) ഇവ ൨-ം ലേപനം ചെയ്യപ്പെട്ടതിന്റെ പേര്. സമുദക്തം ഉദ്ധൃതം (അ-ന-പ്ര-ഏ) ഇവ ൨-ം എടുക്കപ്പെട്ടതിന്റെ പേര്. സമുദസ്തോദ്ധൃതേ സമേ എന്നുള്ള പാഠമത്രെ യുക്തതരമാകുന്നതെന്നു ധരിച്ചുകൊൾക. വേഷ്ടിതം വലയിതം (അ-ന-പ്ര-ഏ) സംവീതം രുദ്ധം ആവൃതം (അ-ന-പ്ര-ഏ) ഇവ ൫-ം ചുററപ്പെട്ടതിന്റെ പേര്. പരിക്ഷിപ്തം നിവൃതം ഇവ ൨-ം ചുററപ്പെട്ടതിന്റെ പേര് എന്ന് മെടുത്തു പറഞ്ഞിരിക്കുന്നു. വേഷ്ടിതാദികളായ അഞ്ചു ശബ്ദങ്ങൾ ഇവിടെയും ചുററപ്പെട്ടതിന്റെ പേരായിട്ടുതന്നെ പറയപ്പെട്ടിരിക്കുന്നു. ഇവ ഒക്കെയും തുല്യാൎത്ഥങ്ങളായിരുന്നാൽ മെടുത്ത് എല്ലാംകൂടി പറവാൻ സംഗതിയുണ്ടായിരുന്നു. ആയതുകൊണ്ട് പരിക്ഷിപ്തം, നിവൃതം, ഇവയും വേഷ്ടിതാദികളും തുല്യാൎത്ഥങ്ങളായ്വരികയില്ല എന്ന് ഇവിടെ ഒരു ആക്ഷേപത്തിന്നു വഴിയുണ്ട്. ആയതിനെ പരിഹരിക്കേണ്ടതാകുന്നു. മഹേശ്വര ടീകയിൽ പരിക്ഷിപ്തനിവൃതശബ്ദങ്ങൾ മതില് മുതലായതുകൊണ്ടു നാലുപുറവും വേഷ്ടിക്കപ്പെട്ടതിന്റെ പേര് എന്നും, വേഷ്ടിതം വലയിതമിത്യാദികൾ പുഴ മുതലായതിനാൽ വേഷ്ടിക്കപ്പെട്ട നഗരാദിയുടെ പേര് എന്നും പറഞ്ഞിരിക്കുന്നു. ഇത്രമാത്രമല്ലാതെ വേറെ ഒരു വിശേഷവും കാണ്മാനില്ല എന്ന് അറിഞ്ഞുകൊൾകയും വേണം. തമിഴ്ക്കത്തിൽ പരിക്ഷിപ്തമെന്നതിന്നു ചുഴററപ്പെട്ടത് എന്നു വിവരണവുമുണ്ട്.

രുഗ്ണം ഭുഗ്നേഽഥ നിശിതക്ഷ്ണുതശാതാനി തേജിതേ
സ്യാദ്വിനാശോന്മുഖം പക്വം ഹ്രീണഹ്രീതൌ തു ലജ്ജിതേ.

രുഗ്ണം ഭുഗ്നം (അ-ന-പ്ര-ഏ) ഇവ ൨-ം ഭുഗ്നമായതിന്റെ പേര്. നിശിതം ക്ഷ്ണുതം ശാതം തേജിതം (അ-ന-പ്ര-

ഏ) ഇവ ൨-ം മൂർച്ഛക്കുട്ടപ്പെട്ടതിന്റെ പേർ. വിനാശോന്മുഖം പക്വം (അ-ന-പ്ര-ഏ) നശിപ്പാനടുത്തതിന്റെ പേർ. ഹ്രീണഃ ഹ്രീതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ലജ്ജിച്ചവന്റെ പേർ.

വൃതേ തു വൃത്ത വ്യാവൃത്തൌ സംയോജിത ഉപാഹിതഃ
പ്രാപ്യം ഗമ്യം സമാസാദ്യം സ്യന്നം രീണം സ്രുതം സ്നുതം.

വൃതഃ വൃത്തഃ വ്യാവൃത്തഃ (വാവൃത്തഃ എന്നുമാം.) (അ-പു-പ്ര-ഏ) ഇവ ൩-ം വരിക്കപ്പെട്ടതിന്റെ പേർ. സംയോജിതഃ ഉപാഹിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം കൂട്ടപ്പെട്ടതിന്റെ പേർ. പ്രാപ്യം ഗമ്യം സമാസാദ്യം (അ-ന-പ്ര-ഏ) ഇവ ൩-ം പ്രാപിക്കപ്പെട്ടുവാൻ ശക്യമായതിന്റെ പേർ. സ്യന്നം രീണം സ്രുതം സ്നുതം (അ-ന-പ്ര-ഏ) ഇവ ൪-ം ഒഴുകിയതിന്റെ പേർ.

സംഗൂഢസ്സ്യാൽ സംകലിതോऽവഗീതഃ ഖ്യാതഗർഹണഃ
വിവിധസ്സ്യാദ്ബഹുവിധോ നാനാരൂപഃ പൃഥഗ്വിധഃ

സംഗൂഢഃ സംകലിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഒന്നായി കൂട്ടപ്പെട്ട തുകയുടെ പേർ. അവഗീതഃ ഖ്യാതഗർഹണഃ (അ-പു-പ്ര-ഏ) ഇവ ൨-ം നിന്ദിക്കപ്പെട്ടവന്റെ പേർ. വിവിധഃ ബഹുവിധഃ നാനാരൂപഃ പൃഥഗ്വിധഃ (അ-പു-പ്ര-ഏ) ഇവ ൪-ം പലവിധമായുള്ളതിന്റെ പേർ.

അവരീണോ ധിക്കൃതശ്ചാപ്യവധ്വസ്തോऽവചൂർണ്ണിതഃ
അനായാസകൃതം ഫാണ്ടം സ്വനിതം ധ്വനിതം സമേ.

അവരീണഃ ധിക്കൃതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ധിക്കരിക്കപ്പെട്ടവന്റെ പേർ. അവധ്വസ്തഃ അവചൂർണ്ണിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം പൊടിക്കപ്പെട്ടതിന്റെ പേർ (അപധ്വസ്തഃ എന്നുമാം) ഫാണ്ടം (അ-ന-പ്ര-ഏ) എളുപ്പത്തിൽ ചമയ്ക്കുന്നതായ കഷായവിശേഷത്തിന്റെ പേർ. സ്വനിതം ധ്വനിതം (അ-ന-പ്ര-ഏ) ഇവ ൨-ം ശബ്ദിച്ചതിന്റെ പേർ.

ബദ്ധേ സന്ദാനിതം മൂതമുദ്ദിതം സന്ദിതം സിതം
നിഷ്പക്വേ ക്വഥിതംപാകേ ക്ഷീരാജ്യഹവിഷാം ശൃതം. ൻ൭

ബദ്ധം സന്ദാനിതം മൂതം ഉദ്ദിതം (ഉദിതമെന്നുമാം.) സന്ദിതം സിതം(അ-ന-പ്ര-ഏ)ഇവ ൬-ം ബന്ധിക്കപ്പെട്ടതിന്റെപേർ. നിഷ്പക്വം ക്വഥിതം (അ-ന-പ്ര-ഏ) ഇവ ൨-ം പചിക്കപ്പെട്ട കഷായാദികളുടെ പേർ. ശൃതം (അ-ന-പ്ര-ഏ) വേവിക്കപ്പെട്ട പാൽ നെയ്യ് മുതലായതിന്റെ പേർ. ക്ഷീരാജ്യപയസാംശൃത

മെന്നും സ്യാൽക്ഷീരഹവിഷോശ്ശൃതമെന്നും പാഠാന്തരങ്ങൾ കാണപ്പെടുന്നു.

നിൎവാണോ മുനിവഹ്ന്യാദൌ നിൎവാതസ്തു ഗതേഽനിലേ
പക്വം പരിണതേ ഗൂനം ഹന്നേ മീഢന്തു മൂത്രിതേ. ൯൩

നിൎവാണഃ (അ-പു-പ്ര-ഏ) മുനിവഹ്ന്യാദികളുടെ പേർ. നിൎഗ്ഗമിച്ചതു് എന്നു നിൎവാണശബ്ദത്തിന്റെ അൎത്ഥമാകുന്നു. നിൎഗ്ഗമനകൎത്താവു് വായുവാകുന്നു എങ്കിൽ നിൎവ്വാതഃ എന്നുതന്നെ പ്രയോഗിക്കയും വേണം. നിൎവ്വാതശബ്ദം നിര് എന്ന ഉപസൎഗ്ഗത്തിങ്കൽനിന്നു പരമായ വാ എന്ന ധാതുവിങ്കൽനിന്നു പരമായി കൎത്ത്രൎത്ഥകമായ ക്ത പ്രത്യയം വരുമ്പോൾ ഉണ്ടാകുന്നതാകുന്നു. ഇതിന്റെ തകാരത്തിന്നു നകാരം വിധിക്കപ്പെട്ടിരിക്കുന്നു. വായുവിനെ പറയുന്നതാകുന്നു എങ്കിൽ തകാരത്തിന്നു നകാരം വരികയുമില്ല. അതുകൊണ്ടു വായുഭിന്നന്മാരായ മുന്യാദികളെ നിൎവ്വാണശബ്ദംകൊണ്ടു വിശേഷിപ്പിക്കാം. നിൎവ്വാണോമുനിഃ നിൎവ്വാണോവഹ്നിഃ നിൎവ്വാണോഹസ്തീ ഇങ്ങിനെ ഉദാഹരണങ്ങൾ. ഇപ്രകാരമാകയാൽ നിൎവാണശബ്ദം മുനിവഹ്ന്യാദിവാചകമാകുന്നു എന്നുസാരത്തെ ഗ്രഹിച്ചുകൊൾക. നിൎവ്വാണോമുനിഃ എന്ന ഉദാഹരണത്തിങ്കലെ നിൎവ്വാണശബ്ദത്തിന്നു നിൎമ്മുക്തനെന്നൎത്ഥമാകുന്നു. നിൎവ്വാണോവഹ്നിഃ എന്ന ഉദാഹരണത്തിങ്കലെ നിൎവ്വാണശബ്ദത്തിന്നു കെട്ടതു് എന്നു അൎത്ഥമാകുന്നു. നിൎവ്വാണോ ഹസ്തീ എന്നുള്ള ഉദാഹരണത്തിങ്കലെ നിൎവ്വാണശബ്ദത്തിന്നു മുങ്ങിയവൻ എന്നൎത്ഥമാകുന്നു. എങ്കിലും നിൎവ്വാണമെന്ന ഒരു ശബ്ദം മുന്യാദിവിശേഷണമായി ചേരുകയാൽ മുനിവഹ്ന്യാദിനാമത്വം നിൎവ്വാണശബ്ദത്തിന്നു സിദ്ധമാകുന്നു എന്നു അറിഞ്ഞുകൊൾക. നിൎവ്വാതഃ (അ-പു-പ്ര-ഏ) ഗതനായിരിക്കുന്ന അനിലന്റെ പേർ. ഗതൻ=പോയവൻ. അനിലൻ=വായു. പക്വം പരിണതം (അ-ന-പ്ര-ഏ) ഇവ ൨-ം പാകംവന്നതിന്റെ പേർ. ഗൂനം ഹന്നം (അ-ന-പ്ര-ഏ) ഇവ ൨-ം മലോത്സൎഗ്ഗത്തെ ചെയ്തതിന്റെ പേർ. മീഢം മൂത്രിതം (അ-ന-പ്ര-ഏ) ഇവ ൨-ം മൂത്രവിസൎഗ്ഗത്തെ ചെയ്തതിന്റെ പേർ.

പുഷ്ടന്തു പുഷിതം സോഢേ ക്ഷാന്തമുദ്വാന്തമുദ്ഗതേ
ദാന്തസ്തു ദമിതേ ശാന്തശ്ശമിതേ പ്രാൎത്ഥിതേൎദ്ദിതഃ. ൯൪

പുഷ്ടം പുഷിതം (അ-ന-പ്ര-ഏ) ഇവ ൨-ം പുഷ്ടിവരുത്തപ്പെട്ടതിന്റെ പേർ. സോഢം ക്ഷാന്തം (അ-ന-പ്ര-ഏ) ഇവ ൨-ം സഹിക്കപ്പെട്ടതിന്റെ പേർ. ഉദ്വാന്തം(ഉദ്വാതമെന്നുമാം)

ഉദ്ഗതം (അ-ന-പ്ര-ഏ) ഇവ ൨-ം ഉദ്ഗമിച്ചതിന്റെ പേർ. ഉദ്ഗമിക്ക=മേൽപ്പെട്ടുപോക. ഛർദ്ദിക്കപ്പെട്ട അന്നം മുതലായതിന്റെ പേർ എന്നും ഒരു മതമുണ്ട്. ദാന്തഃ ദമിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം അടക്കപ്പെട്ടതിന്റെ പേർ. ശാന്തഃ ശമിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശമിക്കപ്പെട്ടതിന്റെ പേർ. പ്രാർത്ഥിതഃ അർദ്ദിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം യാചിക്കപ്പെട്ടതിന്റെ പേർ.

ജ്ഞപ്തസ്തു ജ്ഞപിതേ ഛന്നശ്ഛാദിതേ പൂജിതേഽഞ്ചിതഃ
പൂർണ്ണസ്തു പൂജിതേ ക്ലിഷ്ടഃ ക്ലിശിതേഽവസിതേ സിതഃ. ൯൮

ജ്ഞപ്തഃ ജ്ഞപിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം അറിയിക്കപ്പെട്ടതിന്റെ പേർ. ഛന്നഃ ഛാദിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം മറയ്ക്കപ്പെട്ടതിന്റെ പേർ. പൂജിതഃ അഞ്ചിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം പൂജിക്കപ്പെട്ടവന്റെ പേർ. (പൂജിതേർച്ചിതഃ എന്നുമാം) പൂർണ്ണഃ പൂജിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം നിറയ്ക്കപ്പെട്ടതിന്റെ പേർ. ക്ലിഷ്ടഃ ക്ലിശിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം ക്ലേശിച്ചവന്റെ പേർ. അവസിതഃ സിതഃ (അ-പു-പ്ര-ഏ) ഇവ ൨-ം അവസാനിച്ചതിന്റെ പേർ.

പ്രുഷ്ടപ്ലുഷ്ടോഷിതാ ദഗ്ധേ തഷ്ടത്വഷ്ടൌ തനൂകൃതേ
വേധിതച്ഛിദ്രിതൌ വിദ്ധേ വിന്നവിത്തൌ വിചാരിതേ.

പ്രുഷ്ടഃ പ്ലുഷ്ടഃ ഉഷിതഃ ദഗ്ധഃ (അ-പു-പ്ര-ഏ) ഇവ ൪-ം ദഹിക്കപ്പെട്ടതിന്റെ പേർ. ദഹിക്ക=ഭസ്മമാക്കുക. തഷ്ടഃ ത്വഷ്ടഃ തനൂകൃതഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചെത്തിക്കുറയ്ക്കപ്പെട്ടതിന്റെ പേർ. വേധിതഃ ഛിദ്രിതഃ വിദ്ധഃ (അ-പു-പ്ര-ഏ) ഇവ ൩-ം തുളയ്ക്കപ്പെട്ടതിന്റെ പേർ. വിന്നഃ വിത്തഃ വിചാരിതഃ (അ-പു-പ്ര-ഏ) ഇവ ൩-ം വിചാരിക്കപ്പെട്ടതിന്റെ പേർ.

നിഷ്പ്രഭേ വിഗതാരോകൌ വിലീനേ വിദ്രുതദ്രുതൌ
സിദ്ധേ നിർവൃത്തനിഷ്പന്നൌ ദാരിതേ ഭിന്നഭേദിതൌ. ൧൦൦

നിഷ്പ്രഭഃ വിഗതഃ അരോകഃ (അ-പു-പ്ര-ഏ) ഇവ ൩-ം പ്രഭയോടുകൂടാത്തവന്റെ പേർ. വിലീനഃ വിദ്രുതഃ ദ്രുതഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഉരുകിയതിന്റെ പേർ. സിദ്ധഃ നിർവൃത്തഃ നിഷ്പന്നഃ (അ-പു-പ്ര-ഏ) ഇവ ൩-ം സിദ്ധമായതിന്റെ പേർ. ദാരിതഃ ഭിന്നഃ ഭേദിതഃ (അ-പു-പ്ര-ഏ) ഇവ ൩-ം പിളക്കപ്പെട്ടതിന്റെ പേർ.

ഊതം സ്യൂതമുതം ചേതി ത്രിതയം തന്തുസന്തതേ
സ്യാദർഹിതേ നമസ്യിതനമസിതമപചായിതാർച്ചിതാപചിതം.

വരിവസിതേ വരിവസ്യിത മുപാസിതഞ്ചോപചരിതഞ്ച
സന്താപിത സന്തപ്തൗ ധൂപിത ധൂപായിതൗ ച ദൂനശ്ച.

ഊനതം സ്മൃതം ഉതം (അ-ന-പ്ര-ഏ) ഇവ ൩-ം ഊട്ടംപാവുമായ് ചെയ്യപ്പെട്ടതിന്റെ പേർ. അൎഹിതം നമസ്യിതം നമസിതം അപചായിതം അൎച്ചിതം അപചിതം (അ-ന-പ്ര-ഏ) ഇവ ൬-ം നമസ്കരിക്കപ്പെട്ടതിന്റെ പേർ. വരിവസിതം വരിവസ്യിതം ഉപാസിതം ഉപചരിതം (അ-ന-പ്ര-ഏ) ഇവ ൪-ം സേവിക്കപ്പെട്ടതിന്റെ പേർ. സന്താപിതഃ സന്തപ്തഃ ധൂപിതഃ ധൂപായിതഃ ദൂനഃ (അ-പു-പ്ര-ഏ) ഇവ ൫-ം സന്താപത്തെ പ്രാപിക്കപ്പെട്ടവന്റെ പേർ.

ഹൃഷ്ടോ മത്തസ്തൃപ്തഃ പ്രഹ്ലന്നഃ പ്രമുദിതഃ പ്രീതഃ
ഛിന്നഞ്ഛാതം ലൂനം കൃത്തം ദാതം ദിതഞ്ഛിതം വൃക്ണം.

ഹൃഷ്ടഃ മത്തഃ തൃപ്തഃ പ്രഹ്ലന്നഃ പ്രമുദിതഃ പ്രീതഃ (അ-പു-പ്ര-ഏ) ഇവ ൬-ം സന്തുഷ്ടന്റെ പേർ. ഛിന്നം ഛാതം ലൂനം കൃത്തം ദാതം ദിതം ഛിതം വൃക്ണം (അ-ന-പ്ര-ഏ) ഇവ ൮-ം ഛേദിക്കപ്പെട്ടതിന്റെ പേർ.

സ്രസ്തം ധ്വസ്തം ഭ്രഷ്ടം സ്കന്നം പന്നം ച്യുതം ഗളിതം
ലബ്ധം പ്രാപ്തം വിന്നം ഭാവിതമാസാദിതഞ്ച ഭൂതം ച.

സ്രസ്തം ധ്വസ്തം ഭ്രഷ്ടം സ്കന്നം പന്നം ച്യുതം ഗളിതം (അ-ന-പ്ര-ഏ) ഇവ ൭-ം വീണതിന്റെ പേർ. ലബ്ധം പ്രാപ്തം വിന്നം ഭാവിതം ആസാദിതം ഭൂതം (അ-ന-പ്ര-ഏ) ഇവ ൬-ം ലഭിക്കപ്പെട്ടതിന്റെ പേർ.

അന്വേഷിതം ഗവേഷിതമന്വിഷ്ടം മാൎഗ്ഗിതം മൃഗിതം
ആൎദ്രം സാൎദ്രം ക്ലിന്നം തിമിതം സ്തിമിതം സമുന്നമുത്തഞ്ച.

അന്വേഷിതം ഗവേഷിതം അന്വിഷ്ടം മാൎഗ്ഗിതം മൃഗിതം (അ-ന-പ്ര-ഏ) ഇവ ൫-ം അന്വേഷിക്കപ്പെട്ടതിന്റെ പേർ. ആൎദ്രം സാൎദ്രം ക്ലിന്നം തിമിതം സ്തിമിതം സമുന്നം ഉത്തം (അ-ന-പ്ര-ഏ) ഇവ ൭-ം നനഞ്ഞതിന്റെ പേർ.

ത്രാതം ത്രാണം രക്ഷിതമവിതം ഗോപായിതഞ്ച ഗുപ്തഞ്ച
അവഗണിത മവമതാവജ്ഞാതേ അവമാനിതഞ്ച പരിഭൂതേ.

ത്രാതം ത്രാണം രക്ഷിതം അവിതം ഗോപായിതം ഗുപ്തം (അ-ന-പ്ര-ഏ) ഇവ ൬-ം രക്ഷിക്കപ്പെട്ടതിന്റെ പേർ. അവഗണിതം അവമതം അവജ്ഞാതം അവമാനിതം പരിഭൂതം ഇവ ൫-ം അവമാനിക്കപ്പെട്ടതിന്റെ പേർ.

ത്യക്തം ഹീനം വിധുതം സമുജ്ഝിതം ധൂതമുത്സൃഷ്ടേ
ഉക്തം ഭാഷിതമുദിതം ജല്പിതമാഖ്യാതമഭിഹിതം ലപിതം.

ത്യക്തം ഹീനം വിധുതം സമുജ്ഝിതം ധൂതം ഉത്സൃഷ്ടം (അ-ന-പ്ര-ഏ) ഇവ ൬-ം ഉപേക്ഷിക്കപ്പെട്ടതിന്റെ പേർ. ഉക്തം ഭാഷിതം ഉദിതം ജല്പിതം ആഖ്യാതം അഭിഹിതം ലപിതം (അ-ന-പ്ര-ഏ) ഇവ ൭-ം പറയപ്പെട്ടതിന്റെ പേർ.

ബുദ്ധം ബുധിതം മനിതം വിദിതം പ്രതിപന്നമവസിതാവഗതേ
ഊരീകൃതമുരരീകൃതമംഗീകൃതമാശ്രുതം പ്രതിജ്ഞാതം. ൧൦൭
സംഗീൎണ്ണവിദിതസംശ്രുതസമാഹിതോപശ്രുതോപഗതം
ഈളിതശസ്തപണായിതപനായിതപ്രണുതപണിതപനിതാനി.
അപി ഗീൎണ്ണവൎണ്ണിതാഭിഷ്ടുതേഡിതാനി സ്തുതാൎത്ഥാനി
ഭക്ഷിതചൎവ്വിതലീഢപ്രത്യവസിതഗിളിതഖാദിതപ്സാതം. ൧൧൦
അഭ്യവഹൃതാന്നജഗ്ധഗ്രസ്തഗ്ലസ്താശിതം ഭുക്തേ
ക്ഷേപിഷ്ഠക്ഷോദിഷ്ഠപ്രേഷ്ഠവരിഷ്ഠസ്ഥവിഷ്ഠബംഹിഷ്ഠാഃ.
ക്ഷിപ്രക്ഷുദ്രാഭീപ്സിതപൃഥുപീവരബഹുലകപ്രകൎഷാൎത്ഥാഃ
സാധിഷ്ഠദ്രാഘിഷ്ഠസ്ഫേഷ്ഠഗരിഷ്ഠഹ്രസിഷ്ഠവൃന്ദിഷ്ഠാഃ
ബാഢവ്യായതബഹുഗുരുവാമനവൃന്ദാരകാതിശയേ.

ബുദ്ധം ബുധിതം മനിതം വിദിതം പ്രതിപന്നം അവസിതം അവഗതം (അ-ന-പ്ര-ഏ) ഇവ ൭-ം അറിയപ്പെട്ടതിന്റെ പേർ. ഊരീകൃതം ഉരരീകൃതം അംഗീകൃതം ആശ്രുതം പ്രതിജ്ഞാതം സംഗീൎണ്ണം വിദിതം സംശ്രുതം സമാഹിതം ഉപശ്രുതം ഉപഗതം (അ-ന-പ്ര-ഏ) ഇവ ൧൧-ം അംഗീകരിക്കപ്പെട്ടതിന്റെ പേർ. ഈളിതം ശസ്തം പണായിതം പനായിതം പ്രണുതം പണിതം പനിതം ഗീൎണ്ണം വൎണ്ണിതം അഭിഷ്ടുതം ഈഡിതം സ്തുതം (അ-ന-പ്ര-ഏ) ഇവ ൧൨-ം സ്തുതിക്കപ്പെട്ടതിന്റെ പേർ. ഭക്ഷിതം ചൎവ്വിതം ലീഢം (ലിപ്തമെന്നമാം) പ്രത്യവസിതം ഗിളിതം ഖാദിതം പ്സാതം അഭ്യവഹൃതം അന്നം ജഗ്ധം ഗ്രസ്തം ഗ്ലസ്തം അശിതം ഭുക്തം (അ-ന-പ്ര-ഏ) ഇവ ൧൪-ം ഭക്ഷിക്കപ്പെട്ടതിന്റെ പേർ. ക്ഷേപിഷ്ഠഃ (അ-പു-പ്ര-ഏ) വേഗാതിശയമുള്ളവന്റെ പേർ. ക്ഷോദിഷ്ഠഃ (അ-പു-പ്ര-ഏ) അതിക്ഷുദ്രന്റെ പേർ. പ്രേഷ്ഠഃ (അ-പു-പ്ര-ഏ) അതിപ്രിയന്റെ പേർ. വരിഷ്ഠഃ (അ-പു-പ്ര-ഏ) അതിശയേന ഉരുവായിരിക്കുന്നവന്റെ പേർ. സ്ഥവിഷ്ഠഃ (അ-പു-പ്ര-ഏ) ഏററവും സ്ഥൂലനായിരിക്കുന്നവന്റെ പേർ. ബംഹിഷ്ഠഃ (അ-പു-പ്ര-ഏ) ഏററവും ബഹുലമായിരിക്കുന്നതിന്റെ

പേർ. ക്ഷിപ്രക്ഷുദ്രാഭീപ്സിതപൃഥുപീവരബഹുലകപ്രകർഷാൎത്ഥാഃ എന്നതിന്നു മേൽപറഞ്ഞ ക്ഷേപിഷ്ഠാദിശബ്ദങ്ങൾ ക്രമേണ ക്ഷിപ്രാദികളുടെ പ്രകർഷമാകുന്ന അൎത്ഥത്തോടുകൂടിയവയാകുന്നു എന്നു അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ക്ഷിപ്രൻ=വേഗവാൻ. പ്രേഷ്ഠാദികൾ ൬-ം പ്രിയ, ഉരു, സ്ഥൂല, ബഹുല എന്ന ഈ ശബ്ദങ്ങളിൽനിന്നു ഇഷ്ഠൻ പ്രത്യയം വരുമ്പോൾ ഉണ്ടാകുന്നവയാകയാൽ പ്രിയോരുസ്ഥൂലബഹുലകപ്രകർഷാൎത്ഥാഃ എന്നുതന്നെ പറയേണ്ടതായിരുന്നു എങ്കിലും ഛന്ദസ്സിനെ അനുരോധിച്ചിട്ട് പ്രിയാദികളുടെ പൎയ്യായങ്ങളെ പ്രയോഗിച്ചു എന്ന് അറിഞ്ഞുകൊൾകയും വേണം. സാധിഷ്ഠഃ (അ-പു-പ്ര-ഏ) ഏററവും നല്ലതിന്റെ പേർ. ദ്രാഘിഷ്ഠഃ (അ-പു-പ്ര-ഏ) അതിദീർഘമായതിന്റെ പേർ. സ്ഫേഷ്ഠഃ (അ-പു-പ്ര-ഏ) ഏററവും സ്ഫിരമായതിന്റെ പേർ. സ്ഫിരം=ബഹു. ഗരിഷ്ഠഃ (അ-പു-പ്ര-ഏ) ഏററവും ഗുരുവായതിന്റെ പേർ. ഹ്രസിഷ്ഠഃ (അ-പു-പ്ര-ഏ) ഏററവും ഹ്രസ്വമായതിന്റെ പേർ. വൃന്ദിഷ്ഠഃ (അ-പു-പ്ര-ഏ) അതിശയേന വൃന്ദാരകനായവന്റെ പേർ. വൃന്ദാരകൻ=മുഖ്യൻ. അതിമുഖ്യന്റെ പേർ എന്നു സാരത്തെ ധരിച്ചുകൊൾക. ബാഢം=നല്ലത്. വ്യായതം=നീണ്ടത്. ബഹു=പെരുകിയത്. ഗുരു=ഗൌരവമുള്ളത്. വാമനം=ഹ്രസ്വം. വൃന്ദാരകൻ=മുഖ്യൻ എന്നു പറഞ്ഞുപോയി. മേൽ വിവരിക്കപ്പെട്ട ബാഢാദിയുടെ അതിശയമാകുന്ന അൎത്ഥത്തോടുകൂടിയവയാകുന്നു സാധിഷ്ഠാദി ശബ്ദങ്ങളെന്നു വൎഗ്ഗാന്ത്യമായ അൎദ്ധശ്ലോകത്തിന്റെ അൎത്ഥമാകുന്നു. വ്യായതബഹുവാമനശബ്ദങ്ങളുടെ നിർദ്ദേശത്തിന്ന് മേൽപറഞ്ഞപ്രകാരം ഉപപത്തിയെ ഗ്രഹിച്ചുകൊൾകയും വേണം.

ഇതി വിശേഷ്യനിഘ്നവൎഗ്ഗഃ.

---

# സംകീർണ്ണവർഗ്ഗപ്രാരംഭഃ.

---

പ്രകൃതിപ്രത്യയാർത്ഥാദ്യൈസ്സംകീർണ്ണേ ലിംഗമുന്നയേൽ
കർമ്മ ക്രിയാ തത്സാതത്യേ ഗമ്യേസ്യുരപരസ്പരാഃ. ൧

അർത്ഥം—പ്രകൃതിപ്രത്യയാർത്ഥാദ്യൈഃ സംകീർണ്ണേലിംഗം ഉന്നയേൽ എന്നു പൂർവാൎദ്ധത്തിലെ പദങ്ങളുടെ അന്വയമാകുന്നു. പ്രകൃതി പ്രത്യയം അർത്ഥം ഇവകൊണ്ടും രൂപഭേദാദികൾകൊണ്ടും സങ്കീർണ്ണവർഗ്ഗത്തിൽ ലിംഗത്തെ ഊഹിക്കണമെന്നു് അതിന്റെ അർത്ഥമാകുന്നു. അപരസ്പരാഃ ഇത്യാദികളിൽ പരശബ്ദം പ്രകൃതിയാകുന്നു. ആയതു് ത്രിലിംഗമാകയാൽ അപരശബ്ദവും ത്രിലിംഗമാകുന്നു എന്നു ഊഹിച്ചുകൊൾക. ശാന്തിഃ ഇത്യാദികളിൽ പ്രത്യയം ക്തിന്നാകുന്നു. ക്തിൻ പ്രത്യയാന്തം സ്ത്രീലിംഗംതന്നെ എന്ന നിയമമുണ്ടു്. അതുകൊണ്ടു ആവക സ്ഥലങ്ങളിൽ പ്രത്യയംകൊണ്ടു ലിംഗത്തെ ഊഹിച്ചുകൊൾക. കാർമ്മണമെന്നതിന്നു് മൂലകർമ്മം എന്നു അർത്ഥമാകുന്നു മൂലകർമ്മമെന്നതിനെപ്പറയുന്ന ശബ്ദത്തിൽ ചേൎന്ന കർമ്മശബ്ദം നപുംസകമാകയാൽ കാർമ്മണമെന്നതും നപുംസകംതന്നെ എന്നു് കാർമ്മണശബ്ദത്തിന്റെ അർത്ഥംകൊണ്ടു് ഊഹിച്ചുകൊൾക. ഇങ്ങനെ ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. അന്യന്മാർ പ്രകൃതിയുടെ അർത്ഥംകൊണ്ടും പ്രത്യയാർത്ഥംകൊണ്ടും രൂപഭേദം മുതലായതുകൊണ്ടും സംകീർണ്ണവർഗ്ഗത്തിങ്കൽ ലിംഗത്തെ ഊഹിക്കണം. എങ്ങിനെ എന്നാൽ അപരസ്പരാഃ എന്ന സ്ഥലത്തിങ്കൽ അപരസ്പര എന്നതു് വിശേഷ്യത്തിന്റെ പ്രകൃതിയാകയാൽ അതിനെ പ്രകൃതി എന്നു ഗ്രഹിച്ചുകൊൾക. അതിന്നു സതതക്രിയാസംബന്ധം ഹേതുവായിട്ടു് ക്രിയായോഗവും അപരത്വാദി ഗുണയോഗവുമുണ്ടു്. അതു ഹേതുവായിട്ടു (ഗുണദ്രവ്യക്രിയായോഗോപാധിഭിഃ പരഗാമിനഃ) എന്നു് ഇനി ലിംഗാദി സംഗ്രഹത്തിങ്കൽ പറവാൻപോകുന്നതുപ്രകാരം അപരസ്പരശബ്ദം ത്രിലിംഗമാണെന്നു് അറികയുമാം. ഗ്ലാതിഃ ശാന്തിഃ ഇത്യാദി സ്ഥലങ്ങളിൽ പ്രത്യയാർത്ഥം ഭാവമാകുന്നു. അതുകൊണ്ടു സ്ത്രീഭാവാദാവനിക്തിന്നിത്യാദി ലിംഗാദി സംഗ്രഹത്തിങ്കൽ പറവാൻപോകുന്നപ്രകാരം മേൽപറഞ്ഞ ശബ്ദങ്ങൾ സ്ത്രീലിംഗങ്ങളാകുന്നു എന്നറിയാം എന്നർത്ഥമാകുന്നു എന്നു പറഞ്ഞിരിക്കുന്നു. രൂപഭേദംകൊണ്ടു ലിംഗത്തെ ഊഹിക്കേണ്ടതു് കർമ്മ ക്രിയ എന്നു് ഇതിനോടടുത്ത സ്ഥലത്തിങ്കൽതന്നെ എന്നും അറി

ഞ്ഞുകൊൾക. കൎമ്മ (ന-ന-പ്ര-ഏ) ക്രിയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ക്രിയയുടെ പേർ. അപരസ്പരാഃ (അ-പു-പ്ര-ഏ) അപരന്മാരും പരന്മാരുമെന്നു ഇതിൻെറ അൎത്ഥമാകുന്നു. ക്രിയാസാതത്യം ഗമ്യമായിരുന്നാൽ ഇങ്ങിനെ പ്രയോഗിക്കാം. അയുള്ള ഗമ്യമല്ലാ എങ്കിൽ അപരെപരാഃ എന്നാകയും ചെയ്യും. ഉദാഹരണം. അപരസ്പരാസ്സാൎത്ഥാ ഗച്ഛന്തി ഇതിന്ന് അപരന്മാരും പരന്മാരുമായിരിക്കുന്ന സംഘങ്ങൾ എല്ലാ സമയത്തിങ്കലും ഗമിക്കുന്നു എന്നു അൎത്ഥമാകുന്നു. എല്ലാ സമയത്തിങ്കലും എന്നു തോന്നാത്തേടത്തു് അപരപരാഃ എന്നത്രേ വേണ്ടതു്. ഉദാഹരണം. അപരപരാസ്സകൃദ്ഗച്ഛന്തി. ഇതിന്നു് അപരന്മാരും പരന്മാരും ഒരിക്കൽ ഗമിക്കുന്നു എന്നൎത്ഥമാകുന്നു.

സാകല്യാസംഗവചനേ പാരായണപാരായണേ
യദൃച്ഛാ സ്വൈരിതാ ഹേതുശൂന്യാ ത്വാസ്യാ വിലക്ഷണം. ൨

പാരായണം (അ-ന-പ്ര-ഏ) സാകല്യത്തിൻെറപേർ. പരായണം (അ-ന-പ്ര-ഏ) അസക്തിയുടെ പേർ. വേദപാരായണമിത്യാദി സ്ഥലങ്ങളിൽ വേദമെല്ലാം ചൊല്ലുക എന്നും, വിഷ്ണുപരായണാഃ ഇത്യാദി സ്ഥലങ്ങളിൽ വിഷ്ണുവിങ്കൽ അധികഭക്തി ഉള്ളവർ എന്നും അൎത്ഥപ്രതീതി ഉണ്ടാകയാൽ മേൽപറഞ്ഞ ശബ്ദങ്ങളിൽ പാരായണശബ്ദം സാകല്യവിശിഷ്ടത്തെയും പരായണശബ്ദം അസംഗവിശിഷ്ടത്തെയും പറയുന്നതാകുന്നു എന്നു നിഷ്കൃഷ്ടമായ അൎത്ഥമാകുന്നു. യദൃച്ഛാ സ്വൈരിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സ്വച്ഛന്ദതയുടെ പേർ. സ്വച്ഛന്ദതാ=ഒത്ത വണ്ണമുള്ള നടപ്പു്. ഹേതുശൂന്യ ആസ്യാ (ആ-സ്ത്രീ പ്ര-ഏ) വിലക്ഷണം (അ-പു-പ്ര-ഏ) ഹേതുശൂന്യ ആസ്യ തു വിലക്ഷണം എന്നു അന്വയമാകുന്നു. കാരണത്തോടുകൂടാതെയുള്ള ഇരിപ്പിന്നു് വിലക്ഷണമെന്നു പേരാകുന്നു എന്നു അതിൻെറ സാരമാകുന്നു. വിലക്ഷണം മതം സ്ഥാനം യദ്ദേവനിഷ്പ്രയോജനമെന്നു ഭാഗുരിവചനവുമുണ്ടു്. അതിന്നു പ്രയോജനത്തോടുകൂടാതെ ഉള്ള ഇരിപ്പു വിലക്ഷണമെന്നു മതമാകുന്നു എന്നു അൎത്ഥമാകുന്നു എന്നും ധരിച്ചുകൊൾക.

ശമഥസ്തു ശമശ്ശാന്തിൎദ്ദാന്തിസ്തു ദമഥോ ദമഃ
അവദാനം കൎമ്മ വൃത്തം കാമ്യദാനം പ്രവാരണം. ൩

ശമഥഃ ശമഃ (അ-പു-പ്ര-ഏ) ശാന്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ചിത്തോപശമത്തിൻെറ പേർ. ചിത്തോപശമമെന്നതിന്നു കാമക്രോധാദികൾ ഇല്ലായ്ക എന്നു അൎത്ഥമാകുന്നു. ദാന്തിഃ

(ഇ-സ്ത്രീ-പ്ര-ഏ) ദമഥഃ ദമഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഇന്ദ്രിയനിഗ്രഹത്തിൻെറ പേർ. അവദാനം (അ-ന-പ്ര-ഏ) വൃത്തമായിരിക്കുന്ന കർമ്മത്തിൻെറ പേർ വൃത്തം=കഴിഞ്ഞതു്. കർമ്മം=ചരിത്രം. പ്രശസ്തകർമ്മത്തിൻെറ പേർ എന്നും ഒരു മതമുണ്ടു്. അപദാനമെന്നുമാം. കാമ്യദാനം പ്രവാരണം (അ-ന-പ്ര-ഏ) ഇവ ൨-ം തുലാപുരുഷാദി ദാനത്തിൻെറ പേർ. പ്രഹാരണമെന്നുമാം.

വശക്രിയാ സംവനനം മൂലകർമ്മ തു കാർമ്മണം
വിധൂനനം വിധുവനം തർപ്പണം പ്രീണനാവനം. ൮

വശക്രിയാ (ആ-സ്ത്രീ-പ്ര-ഏ) സംവനനം (അ-ന-പ്ര ഏ) ഇവ ൨-ം വശീകരണത്തിൻെറ പേർ, സംവദനമെന്നുമാം, മൂലകർമ്മ (ന-ന-പ്ര-ഏ) കാർമ്മണം (അ-ന-പ്ര-ഏ) ഇവ ൨-ം ഔഷധത്തിൻെറ വേരുകൊണ്ടുള്ള ഉച്ചാടനാദി കർമ്മത്തിൻെറ പേർ, വിധൂനനം വിധുവനം (അ-ന-പ്ര-ഏ) ഇവ ൨-ം ഇളക്കുക എന്ന ക്രിയയുടെ പേർ. തർപ്പണം പ്രീണനം അവനം (അ-ന-പ്ര-ഏ) ഇവ ൩-ം തൃപ്തിവരുത്തുക എന്നതിൻെറ പേർ.

പര്യാപ്തിസ്സ്യാൽ പരിത്രാണം ഹസ്തധാരണമിത്യപി
സേവനം സീവനം സ്യൂതിർവിദരഃ സ്ഫുടനം ഭിദാ. ൯

പര്യാപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) പരിത്രാണം (അ-ന-പ്ര-ഏ) ഹസ്തധാരണം (അ-ന പ്ര-ഏ) ഹസ്തവാരണമെന്നുമാം. ഇവ ൩-ം കൊല്ലാനുത്സാഹിക്കുന്നവനെ തടുക്കുക എന്നതിൻെറ പേർ സേവനം സീവനം (അ-ന-പ്ര-ഏ) സ്യൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം തുന്നലിൻെറ പേർ. വിദരഃ (അ-പു-പ്ര-ഏ) സ്ഫുടനം (അ-ന-പ്ര-ഏ) ഭിദാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം വിള്ളിച്ചയുടെ പേർ.

ആക്രോശനമഭീഷംഗസ്സംവേദോ വേദനാ ന നാ
സമ്മൂർച്ഛനമഭിവ്യാപ്തിര്യാച്ഞാ ഭിക്ഷാടനാർദ്ദനാ. ൰

ആക്രോശനം (അ-ന-പ്ര-ഏ) അഭിഷംഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശാപത്തിൻെറ പേർ. സംവേദഃ (അ-പു-പ്ര ഏ) വേദനാ (ആ-സ്ത്രീ-പ്ര-ഏ) വേദനമെന്നു് നപുംസകമായിട്ടുമാം. ഇവ ൨-ം അനുഭവത്തിൻെറ പേർ. സമ്മൂർച്ഛനം (അ-ന-പ്ര-ഏ) അഭിവ്യാപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം എല്ലാ പ്രദേശത്തിങ്കലുമുള്ള വ്യാപനത്തിൻെറ പേർ. യാച്ഞാ, ഭിക്ഷാ, അടനാ അർദ്ദനാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം യാചിക്ക എന്നതിൻെറ പേർ.

വൎദ്ധനം ഛേദനേഥ ദ്വേ ആനന്ദനസഭാജനേ
ആപ്രച്ഛന്നമഥാമ്നായസ്സംപ്രദായഃ ക്ഷയേ ക്ഷിയാ. ൫

വൎദ്ധനം ഛേദനം (അ-ന-പ്ര-ഏ) ഇവ ൨-ം ഛേദനത്തിന്റെ പേർ. ആനന്ദനം സഭാജനം ആപ്രച്ഛന്നം (അ-ന-പ്ര-ഏ) ഇവ ൩-ം സ്വാഗതസംപ്രശ്നാദികളെക്കൊണ്ടു് ഉണ്ടാക്കപ്പെട്ട ആനന്ദത്തിന്റെ പേർ. ചിലർ ആപ്രച്ഛന്നമഥാമ്നായഃ എന്നു പഠിക്കയും ആനന്ദനാദികൾ ഉപചാരവിശേഷങ്ങളുടെ പേർ എന്നു വ്യാഖ്യാനിക്കുകയും ചെയ്തിരിക്കുന്നു. ആമ്നായഃ സമ്പ്രദായഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഗുരുപാരമ്പൎയ്യവഴിക്കു വന്നുചേൎന്ന അറിവിന്റെ പേർ. ക്ഷയഃ (അ-പു-പ്ര-ഏ) ക്ഷിയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ക്ഷയത്തിന്റെ പേർ.

ഗ്രഹേ ഗ്രാഹോ വശഃ കാന്തൌ രക്ഷ്ണസ്ത്രാണേ രണഃ ക്വണേ
വ്യധോ വേധേ പചാ പാകേ ഹവോ ഹൂതൌ വരോ വൃതൌ.

ഗ്രഹഃ ഗ്രാഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം പിടിക്ക എന്നതിന്റെ പേർ. വശഃ (അ-പു-പ്ര-ഏ) കാന്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഇച്ഛയുടെ പേർ. രക്ഷ്ണഃ (അ-പു-പ്ര-ഏ) ത്രാണം (അ-ന-പ്ര-ഏ) ഇവ ൨-ം രക്ഷയുടെ പേർ. രണഃ ക്വണഃ (അ-പു-പ്ര-ഏ) ഇവ ൨-ം ശബ്ദത്തെ ഉണ്ടാക്കുക എന്നതിന്റെ പേർ. വ്യധഃ വേധഃ (അ-പു-പ്ര-ഏ) ഇവ ൨-ം തുളയ്ക്കു എന്നതിന്റെ പേർ. പചാ (ആ-സ്ത്രീ-പ്ര-ഏ) പാകഃ (അ-പു-പ്ര-ഏ) ഇവ ൨-ം പചനത്തിന്റെ പേർ. ഹവഃ (അ-പു-പ്ര-ഏ) ഹൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വിളിയുടെ പേർ. വരഃ (അ-പു-പ്ര-ഏ) വൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചുററലിന്റെ പേർ. തപസ്സുകൊണ്ടു് ദേവന്മാരിൽനിന്നു ലഭിക്കപ്പെടുന്നതിന്റെ പേർ എന്നും പറയാം. തപോഭിരിഷ്യതേയസ്തു ദേവേഭ്യസ്സവരോമതഃ എന്നുണ്ടു്.

ഓഷഃ പ്ലോഷേ നയോ നായേ ജ്യാനിൎജ്ജീൎണ്ണൌ ഭ്രമോ ഭ്രമൌ
സ്ഫാതിൎവൃദ്ധൌ പ്രഥാ ഖ്യാതൌ സ്പൃഷ്ടിഃ പൃക്തൌ സ്നവഃ സ്രവേ.

ഓഷഃ പ്ലോഷഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദഹിക്ക എന്നതിന്റെ പേർ. നയഃ നായഃ (അ-പു-പ്ര-ഏ) ഇവ ൨-ം നീതിയുടെ പേർ. ജ്യാനിഃ ജീൎണ്ണിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വാൎദ്ധക്യത്തിന്റെ പേർ. ഭ്രമഃ (അ-പു-പ്ര-ഏ) ഭ്രമിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചുഴൽച്ചയുടെ പേർ. സ്ഫാതിഃ വൃദ്ധിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വൃദ്ധിയുടെ പേർ. പ്രഥാ (ആ-സ്ത്രീ-പ്ര-ഏ) ഖ്യാതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം പ്രസിദ്ധിയുടെ പേർ.

സംസ്പൃഷ്ടിഃ പൃക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സ്പൎശനത്തിന്റെ പേർ. സ്നവഃ സ്രവഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഒഴുകലിന്റെ. പേർ.

ഏധാസമൃദ്ധൌ സ്ഫുരണേ സ്ഫുരണാ പ്രമിതൌ പ്രമാ
പ്രസൂതിഃ പ്രസവേ ശ്ച്യോതേ പ്രാഘാരഃ ക്ലമഥഃ ക്ലമേ. ൧൦

ഏധാ (ആ-സ്ത്രീ-പ്ര-ഏ) സമൃദ്ധിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സമൃദ്ധിയുടെ പേർ. സംസ്ഫുരണം (അ-ന-പ്ര-ഏ) സംസ്ഫുരണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സ്ഫുരിക്ക എന്നതിന്റെ പേർ. പ്രമിതിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രമാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം യഥാൎത്ഥജ്ഞാനത്തിന്റെ പേർ. പ്രസൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രസവഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രസവത്തിന്റെ പേർ. ശ്ച്യോതഃ പ്രാഘാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം നെയ്യുമുതലായതിന്റെ ഓരോ വിന്ദുവായിട്ടുള്ള വീഴ്ചയുടെ പേർ. ക്ലമഥഃ ക്ലമഃ (അ-പു-പ്ര-ഏ) ഇവ ൨-ം തളൎച്ചയുടെ പേർ.

ഉൽകൎഷോƒതിശയേ സന്ധിഃ ശ്ലേഷേ വിഷയ ആശ്രയേ
ക്ഷിപായാം ക്ഷേപണം ഗീൎണ്ണിൎഗ്ഗിരൌ ഗുരണമുദ്യമേ. ൧൧

ഉൽകൎഷഃ അതിശയഃ (അ-പു-പ്ര-ഏ) ഇവ ൨-ം അതിശയത്തിന്റെ പേർ. സന്ധിഃ (ഇ-പു-പ്ര-ഏ) ശ്ലേഷഃ (അ-പു-പ്ര-ഏ) ഇവ ൨-ം ചേൎച്ചയുടെ പേർ. വിഷയഃ ആശ്രയഃ (അ-പു-പ്ര-ഏ) ഇവ ൨-ം സ്ഥാനത്തിന്റെ പേർ. (ആശയഃ എന്നുമാം) ക്ഷിപാ (ആ-സ്ത്രീ-പ്ര-ഏ) ക്ഷേപണം (അ-ന-പ്ര-ഏ) ഇവ ൨-ം പ്രേരണത്തിന്റെ പേർ. ഗീൎണ്ണിഃ ഗിരിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം മിഴുങ്ങലിന്റെ പേർ. ഗുരണം (അ-ന-പ്ര-ഏ) ഉദ്യമഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഓങ്ങലിന്റെ പേർ.

ഉന്നായ ഉന്നയേ ശ്രായഃ ശ്രയണേ ജയനേ ജയഃ
നിഗാദോ നിഗദേ മാദോ മദ ഉദ്വേഗ ഉൽഭ്രമേ. ൧൨

ഉന്നായഃ ഉന്നയഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഉയൎത്തുക എന്നതിന്റെ പേർ. ശ്രായഃ (അ-പു-പ്ര-ഏ) ശ്രയണം (അ-ന-പ്ര-ഏ) ഇവ ൨-ം ആശ്രയിക്ക എന്നതിന്റെ പേർ. ജയനം (അ-ന-പ്ര-ഏ) ജയഃ (അ-പു-പ്ര-ഏ) ഇവ ൨-ം ജയിക്ക എന്നതിന്റെ പേർ. നിഗാദഃ നിഗദഃ (അ-പു-പ്ര-ഏ) ഇവ ൨-ം വ്യക്തമായ്പറക എന്നതിന്റെ പേർ. മാദഃ മദഃ (അ-പു-പ്ര-ഏ) ഇവ ൨-ം സന്തോഷിക്ക എന്നതിന്റെ പേർ. ഉദ്വേഗഃ ഉൽഭ്രമഃ (അ-പു-പ്ര-ഏ) ഇവ ൨-ം വേപ്പെടുക എന്നതിന്റെ പേർ.

വിമൎദ്ദനം പരിമളോഽഭ്യുപപത്തിരനുഗ്രഹഃ
നിഗ്രഹസ്തന്നിരോധഃ സ്യാദഭിയോഗസ്ത്വഭിഗ്രഹഃ. ൪൨

വിമൎദ്ദനം (ന-ന-പ്ര-ഏ) പരിമളഃ (അ-പു-പ്ര-ഏ) ഇവ ൨-ം മൎദ്ദനത്തിന്റെ പേർ. അഭ്യുപപത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) അനുഗ്രഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം അനുഗ്രഹത്തിന്റെ പേർ. നിഗ്രഹഃ (അ-പു-പ്ര-ഏ) നിഗ്രഹിക്ക എന്നതിന്റെ പേർ. അഭിയോഗഃ അഭിഗ്രഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം പോരിന്നായിക്കൊണ്ടുള്ള വിളിയുടെ പേർ. നല്ലവണ്ണം പറഞ്ഞു തടവുചെയ്ക എന്നതിന്റെ പേർ എന്നും ഒരു മതമുണ്ടു്.

മുഷ്ടിബന്ധസ്തു സംഗ്രാഹോ ഡിംബേ ഡമരവിപ്ലവൌ
ബന്ധനം പ്രസിതിശ്ചാരഃ സ്പൎശഃ സ്പ്രഷ്ടോപതപ്തരി.

മുഷ്ടിബന്ധഃ സംഗ്രാഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം മുഷ്ടികൊണ്ടുള്ള ബലാൽഗ്രഹണത്തിന്റെ പേർ. കയ്യിന്റെ വിരലുകൾ ചുരുട്ടിപ്പിടിക്ക എന്നതിന്റെ പേർ എന്നും ഒരു മതമുണ്ടു്. ഇതിന്നു "കണയിൽ പിടിക്ക" എന്നൊരു ഭാഷ കാണുന്നുണ്ടു്. ഡിംബഃ ഡമരഃ വിപ്ലവഃ (അ-പു-പ്ര-ഏ) ഇവ ൩-ം ഉപദ്രവത്തിന്റെ പേർ. പ്രളയത്തിന്റെ പേർ എന്നും ഒരു മതമുണ്ടു്. ശസ്ത്രങ്ങൾ കൂടാതെ ഉള്ള കലഹത്തിന്റെ പേർ എന്നു രാമസ്വാമിമതമാകുന്നു. ബന്ധനം (ന-ന-പ്ര-ഏ) പ്രസിതിഃ (ഇ-സ്ത്രീ-പ്ര-ഏ) ചാരഃ (അ-പു-പ്ര-ഏ) ഇവ ൩-ം ബന്ധനത്തിന്റെ പേർ. സ്പൎശഃ (അ-പു-പ്ര-ഏ) (സ്പശഃ എന്നുമാം.) സ്പ്രഷ്ടാ ഉപതപ്താ (ഋ-പു-പ്ര-ഏ) ഇവ ൩-ം ഉപതാപമെന്ന രോഗത്തിന്റെ പേർ. സന്താപിക്കുന്നവന്റെ പേരെന്നും ഒരു മതമുണ്ടു്. ചിലർ ബന്ധനം പ്രസിതിൎഭ്രാതാ സ്പൎശസ്സ്പ്രഷ്ടോപതപ്തരി എന്നു പഠിക്കുന്നു. അവരുടെ മതത്തിങ്കൽ ബന്ധനം പ്രസിതിഃ ഇവ ൨-ം ബന്ധനത്തിന്റെ പേർ എന്നും ഭ്രാതാ, സ്പൎശഃ. സ്പ്രഷ്ടാ. ഉപതപ്താ ഇവ ൪-ം ദുഃഖിക്കുന്നവന്റെ പേർ എന്നുമാകുന്നു. ഭ്രാതാ (ഋ-പു-പ്ര-ഏ) ഇങ്ങിനെ ഭ്രാതാ എന്നതിന്റെ ലിംഗവിഭക്തിവചനങ്ങളെ മേൽപറഞ്ഞ പാഠത്തെ അനുസരിക്കുന്നവർ ഗ്രഹിച്ചുകൊൾകയും വേണം. സ്വാമി പാഠം ബന്ധനം പ്രസിതിസ്സ്വാരഃസ്പൎശഃ സ്പ്രഷ്ടോപതപ്തരി എന്നാകുന്നു. സ്വാരഃ (അ-പു-പ്ര-ഏ) ഇതു് സ്പൎശാദിപൎയ്യായമായി പറകപ്പെട്ടിരിക്കുന്നു എന്നും ഗ്രഹിച്ചുകൊൾക. സ്വാരഃ എന്നതു് സ്വൃ ശബ്ദോപതാപയോഃ എന്നു പഠിക്കപ്പെട്ട സ്വൃധാതുവിൽനിന്നു ഘഞ്പ്രത്യയംവരുമ്പോൾ ഉണ്ടാകുന്ന സ്വാരശബ്ദത്തിങ്കൽ

നിന്നു പ്രജ്ഞാദ്യൺ പ്രത്യയംവരുത്തിയാൽ സിദ്ധമായ്വരുന്നതാകുന്നു.

നികാരോ വിപ്രകാരസ്സ്യാദാകാരസ്ത്വിംഗ ഇംഗിതം
പരിണാമോ വികാരോ ദ്വേ സമേ വികൃതിവിക്രിയേ. ൧൯

നികാരഃ വിപ്രകാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം അപകാരത്തിന്റെ പേർ. ആകാരഃ ഇംഗഃ (അ-പു-പ്ര-ഏ) ഇംഗിതം(അ-ന-പ്ര-ഏ) ഇവ ൩-ം അഭിപ്രായത്തിന്നു അനുരൂപമായ ചേഷ്ടയുടെ പേർ. പരിണാമഃ വികാരഃ (അ-പു-പ്ര-ഏ) വികൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) വിക്രിയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം അവസ്ഥാന്തരപ്രാപ്തിയുടെ പേർ.

അപഹാരസ്ത്വപചയസ്സമാഹാരസ്സമുച്ചയഃ
പ്രത്യാഹാര ഉപാദാനം വിഹാരസ്തു പരിക്രമഃ. ൨൦

അപഹാരഃ അപചയഃ (അ-പു-പ്ര-ഏ) ഇവ ൨-ം അപഹരണത്തിന്റെ പേർ. അന്യന്റെ ധനത്തെ അവന്റെ ഇച്ഛകൂടാതെ കൈവശമാക്കുന്നതത്രേ അപഹരണമാകുന്നതു. സമാഹാരഃ സമുച്ചയഃ (അ-പു-പ്ര-ഏ) ഇവ ൨-ം പലതുമൊന്നായികൂട്ടുക എന്നതിന്റെ പേർ. പ്രത്യാഹാരഃ (അ-പു-പ്ര-ഏ) ഉപാദാനം (അ-ന-പ്ര-ഏ) ഇവ ൨-ം ഇന്ദ്രിയാകൎഷണത്തിന്റെ പേർ. സ്വീകാരത്തിന്റെ പേർ എന്നും ഒരു മതമുണ്ടു. വിഹാരഃ പരിക്രമഃ (അ-പു-പ്ര-ഏ) ഇവ ൨-ം പാദസഞ്ചാരത്തിന്റെപേർ. (സുമാംഗനാനാമവനൌപരിക്രമഃ) എന്നു പ്രയോഗവുമുണ്ടു. ക്രീഡാസഞ്ചാരത്തിന്റെ പേർ എന്നും ഒരു മതമുണ്ടു.

അഭിഹാരോഽഭിഗ്രഹണം നിൎഹാരോഭ്യവകൎഷണം
അനുഹാരോഽനുകാരസ്സ്യാദൎത്ഥസ്യാപഗമേവ്യയഃ.

അഭിഹാരഃ (അ-പു-പ്ര-ഏ) അഭിഗ്രഹണം (അ-ന-പ്ര-ഏ) ഇവ ൨-ം ചൌൎയ്യകരണത്തിന്റെ പേർ. ചൌൎയ്യകരണം=മോഷണമെന്നു ഗ്രഹിച്ചുകൊൾക.(അഭ്യാഹാരഃ എന്നുമാം.) അഭിഗ്രഹണമെന്നതിന്റെ സ്ഥാനത്തിങ്കൽ അഭിഹരണമെന്നുമാം. നിൎഹാരഃ (അ-പു-പ്ര-ഏ) അഭ്യവകൎഷണം (അ-ന-പ്ര-ഏ) ഇവ ൨-ം പുറത്താക്കുക എന്നതിന്റെ പേർ. അനുഹാരഃ അനുകാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം അനുകരണത്തിന്റെ പേർ. അന്യന്റെ കൎമ്മമെന്നപോലെ ഉള്ള കൎമ്മത്തെ അന്യൻ ചെയ്യുന്നതത്രേ അനുകരണമാകുന്നതു. വ്യയഃ (അ-പു-പ്ര-ഏ)ചെലവിന്റെ പേർ.

പ്രവാഹസ്തു പ്രവൃത്തിസ്സ്യാൽ പ്രവഹോ ഗമനംബഹിഃ
വിയാമോ വിയമോ യാമോ യമസ്സംയാമസംയമൌ. ൨൨

പ്രവാഹഃ (അ-പു-പ്ര-ഏ) പ്രവൃത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ജലാദിയുടെ നിരന്തരഗമനത്തിന്റെ പേർ. പ്രവഹഃ (അ-പു-പ്ര-ഏ) ബഹിർഗ്ഗമനത്തിന്റെ പേർ. പ്രവാഹസംഗമനം ബഹിഃ എന്നും പാഠമുണ്ടു്. വിയാമഃ വിയമഃ യാമഃ യമഃ സംയാമഃ സംയമഃ (അ-പു-പ്ര-ഏ) ഇവ ൬-ം സംയമത്തിന്റെ പേർ. സംയമമെന്നതു അഹിംസാദി സ്വരൂപമായൊരു യോഗാംഗമത്രെ ആകുന്നതു്.

ഹിംസാകർമ്മാഭിചാരസ്സ്യാ ജ്ജാഗൎയ്യാ ജാഗരാ ദ്വയോഃ
വിഘ്നോഽന്തരായഃ പ്രത്യൂഹസ്സ്യാദുപഘ്നോഽന്തികാശ്രയേ.

ഹിംസാകർമ്മ (ന-ന-പ്ര-ഏ) അഭിചാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം മാന്ത്രികമായ മാരണാദികർമ്മത്തിന്റെ പേർ. ജാഗൎയ്യാ (ആ-സ്ത്രീ-പ്ര-ഏ) ജാഗരാ (ആ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായുമാം. ഇവ ൨-ം ജാഗരണത്തിന്റെ പേർ. ജാഗരണം=ഉറങ്ങായ്ക. വിഘ്നഃ അന്തരായഃ പ്രത്യൂഹഃ (അ-പു-പ്ര-ഏ) ഇവ ൩-ം വിഘ്നത്തിന്റെ പേർ. ഉപഘ്നഃ (അ-പു-പ്ര-ഏ) അടുത്ത ആശ്രയത്തിന്റെ പേർ.

നിവേശ ഉപഭോഗസ്സ്യാത് പരിസർപ്പഃ പരിക്രിയാ
വിധുരന്തു പ്രവിശ്ലേഷോഽഭിപ്രായശ്ഛന്ദ ആശയഃ. ൨൧

നിവേശഃ ഉപഭോഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം അനുഭവത്തിന്റെ പേർ. പരിസർപ്പഃ (അ-പു-പ്ര-ഏ) പരിക്രിയാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ചുഴലവുമുള്ള നടപ്പിന്റെ പേർ. പരിസർപ്പഃ പരിക്രമഃ എന്നും പാഠമുണ്ടു്. വിധുരം (അ-ന-പ്ര-ഏ) പ്രവിശ്ലേഷഃ (അ-പു-പ്ര-ഏ) ഇവ ൨-ം അത്യന്തവിയോഗത്തിന്റെ പേർ. അത്യന്തവിയോഗം=ഏറ്റവുമുള്ള വേർപാടു്. അഭിപ്രായഃ ഛന്ദഃ ആശയഃ (അ-പു-പ്ര-ഏ) ഇവ ൩-ം അഭിപ്രായത്തിന്റെ പേർ.

സംക്ഷേപണം സമസനം പൎയ്യവസ്ഥാ വിരോധനം
പരിസൎയ്യാ പരീസാരസ്സ്യാദാസ്യാ ത്വാസനാസ്ഥിതിഃ. ൨൨

സംക്ഷേപണം സമസനം (അ-ന-പ്ര-ഏ) ഇവ ൨-ം ചുരുക്കത്തിന്റെ പേർ. പൎയ്യവസ്ഥാ (ആ-സ്ത്രീ-പ്ര-ഏ) വിരോധനം (അ-ന-പ്ര-ഏ) ഇവ ൨-ം വിരോധത്തിന്റെ പേർ. പരിസൎയ്യാ (ആ-സ്ത്രീ-പ്ര-ഏ) പരീസാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം എല്ലാടവുമുള്ള നടപ്പിന്റെ പേർ. ആസ്യാ ആസനാ (ആ-സ്ത്രീ-പ്ര-ഏ) സ്ഥിതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൩-ം ഇരിപ്പിന്റെ പേർ.

**വിസ്താരോ വിഗ്രഹോ വ്യാസസ്സ ച ശബ്ദസ്യ വിസ്തരഃ**
**സംവാഹനം മർദ്ദനസ്സ്യാദ്വിനാശസ്സ്യാദദർശനം.** ൨൨

വിസ്താരഃ വിഗ്രഹഃ വ്യാസഃ (അ-പു-പ്ര-ഏ) ഇവ ൩-ം പരപ്പിന്റെ പേർ. വിസ്തരഃ (അ-പു-പ്ര-ഏ) ശബ്ദത്തിൻപരപ്പിന്റെപേർ സംവാഹനം മർദ്ദനം (അ-ന-പ്ര-ഏ) ഇവ ൨-ം അംഗമർദ്ദനത്തിന്റെ പേർ. അംഗമർദ്ദനമെന്നതിന് കാലു മുതലായ അവയവം തലോടുക എന്നർത്ഥമാകുന്നു. വിനാശഃ (അ-പു-പ്ര-ഏ) അദർശനം (അ-ന-പ്ര-ഏ) ഇവ ൨-ം നാശത്തിന്റെ പേർ.

സംസ്തവസ്സ്യാൽ പരിചയഃ പ്രസരസ്തു വിസർപ്പണഃ
നീവാകസ്തു പ്രയാമസ്സ്യാൽ സന്നിധിസ്സന്നികർഷണം. ൨൩

സംസ്തവഃ പരിചയഃ (അ-പു-പ്ര-ഏ) ഇവ ൨-ം പരിചയത്തിന്റെ പേർ. പ്രസരഃ (അ-പു-പ്ര-ഏ) വിസർപ്പണം (അ-ന-പ്ര-ഏ) ഇവ ൨-ം പ്രസരണത്തിന്റെ പേർ. നീവാകഃ പ്രയാമഃ (അ-പു-പ്ര-ഏ) ഇവ ൨-ം ധനധാന്യാദികളിലുള്ള അദരാതിശയത്തിന്റെ പേർ. നീവാകഃ എന്നു അന്തസ്ഥാക്ഷരമധ്യമാകുന്നു. നിതരാമുച്യതേനീവാകഃ എന്നു ടീകയിൽ ഉണ്ട്. സന്നിധിഃ (ഇ-പു-പ്ര-ഏ) സന്നികർഷണം (അ-ന-പ്ര-ഏ) ഇവ ൨-ം അടുപ്പത്തിന്റെ പേർ.

ലവോഽഭിലാവോ ലവനേ നിഷ്പാവഃ പവനേ പവഃ
പ്രസ്താവസ്സ്യാദവസരസ്ത്രസരസ്സൂത്രവേഷ്ടനം. ൨൪

ലവഃ അഭിലാവഃ (അ-പു-പ്ര-ഏ) ലവനം (അ-ന-പ്ര-ഏ) ഇവ ൩-ം കൊയ്ത്തിന്റെ പേർ. നിഷ്പാവഃ (അ-പു-പ്ര-ഏ) പവനം (അ-ന-പ്ര-ഏ) പവഃ (അ-പു-പ്ര-ഏ) ഇവ ൩-ം ചേറുക എന്നതിന്റെ പേർ. പ്രസ്താവഃ അവസരഃ (അ-പു-പ്ര-ഏ) ഇവ ൨-ം അവസരത്തിന്റെ പേർ. ത്രസരഃ (അ-പു-പ്ര-ഏ) സൂത്രവേഷ്ടനം (അ-ന-പ്ര-ഏ) ഇവ ൨-ം നെയ്യുന്നവർ നൂലുചുറ്റുന്നതിന്റെ പേർ.

പ്രജനസ്സ്യാദുപസരഃ പ്രശ്രയപ്രണയൌ സമൌ
ധീശക്തിന്നിഷ്ക്രമോസ്ത്രീ തു സംക്രമോ ദുർഗ്ഗസഞ്ചരഃ.

പ്രജനഃ ഉപസരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഗർഭഗ്രഹണത്തിന്റെ പേർ. പ്രശ്രയഃ പ്രണയഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രേമത്തിന്റെ പേർ. പ്രശ്രയപ്രണയൌസമൌ എന്നു ചിലർ പഠിക്കുന്നു. പ്രസരഃ പ്രണയേവേഗേ എന്ന് മേദിനിയുണ്ടാകയാൽ

ന്ദയവും സാധുതന്നെ എന്നു ഗ്രഹിച്ചുകൊൾക. ചിലർ പ്രസമപ്രണയൌ സമൌ എന്നു പഠിക്കയും ഉടഞ്ഞിയതിനെ നടത്തുന്നതിന്റെ പേർ എന്നു പാഠകയും ചെയ്തിരിക്കുന്നു. ധീശക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) നിഷ്ക്രമഃ (അ-പു-പ്ര-ഏ) ഇവ ൨-ം ബുദ്ധിസാമൎത്ഥ്യത്തിന്റെ പേർ. ഗുണങ്ങളുടെ അധികവത്രെ സാമൎത്ഥ്യമാകുന്നതു്. ഇതിനു ശക്തിഎന്നും സമ്പത്തിഎന്നും സംജ്ഞകളുണ്ടു്. അതുഹേതുവായിട്ടു് നിഷ്ക്രമോബുദ്ധിസമ്പത്തൌ എന്നുള്ള വിശ്വവചനം മേല്പറഞ്ഞതിനു അനുകൂലം തന്നെ എന്നു അറിഞ്ഞുകൊൾകയുംവേണം. ശുശ്രൂഷാശ്രവണം ചൈവ ഗ്രഹണം ധാരണം തഥാ ഊഹാപോഹാൎത്ഥ വിജ്ഞാനം തത്വജ്ഞാനം ച ധീഗുണാഃ എന്നുണ്ടാകയാൽ ബുദ്ധിഗുണങ്ങൾ ശുശ്രൂഷാദികളാകുന്നു എന്നും ഗ്രഹിച്ചുകൊൾ. സംക്രമഃ ദുൎഗ്ഗസഞ്ചാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം നടപ്പാൻ വഹിയാത്ത മാൎഗ്ഗത്തിന്റെപേർ. കോട്ടമുതലായ പ്രദേശങ്ങളിലുള്ള സഞ്ചാരത്തിന്റെ പേർ എന്നും ഒരു മതമുണ്ടു്.

പ്രത്യുൽക്രമഃ പ്രയോഗാൎത്ഥഃ പ്രക്രമസ്സ്യാദുപക്രമഃ
സ്യാദഭ്യാദാനമുദ്ഘാത ആരംഭസ്സംഭ്രമസ്ത്വരാ. ൨൩

പ്രത്യുൽക്രമഃ (അ-പു-പ്ര-ഏ) പ്രത്യുൽക്രാന്തിഃ എന്നു് ഇകാരാന്തസ്ത്രീലിംഗമായിട്ടുമാം. പ്രയോഗഃ (അ-പു-പ്ര-ഏ) ഇവ ൩-ം യുദ്ധത്തിന്നായിക്കൊണ്ടുള്ള അത്യുത്സാഹത്തിന്റെ പേർ. പ്രക്രമഃ ഉപക്രമഃ (അ-പു-പ്ര-ഏ) ഇവ ൨-ം പ്രഥമാരംഭത്തിന്റെ പേർ. അഭ്യാദാനം (അ-ന-പ്ര-ഏ) ഉദ്ഘാതഃ ആരംഭഃ (അ-പു-പ്ര-ഏ) ഇവ ൩-ം ആരംഭമാത്രത്തിന്റെ പേർ. പ്രക്രമാദി ൫-ം ആരംഭത്തിന്റെ പേർ എന്നും ഒരു മതമുണ്ടു്. സംഭ്രമഃ (അ-പു-പ്ര-ഏ) ത്വരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം സംഭ്രമത്തിന്റെ പേർ. സംഭ്രമം ഉഴല്ച.

പ്രതിബന്ധഃ പ്രതിഷ്ടംഭോഽവനായസ്തു നിപാതനം
ഉപലംഭസ്ത്വനുഭവസ്സമാലംഭോ വിലേപനം. ൨൪

പ്രതിബന്ധഃ പ്രതിഷ്ടംഭഃ (അ-പു-പ്ര-ഏ) ഇവ ൨-ം തടവിന്റെ പേർ. അവനായഃ (അ-പു-പ്ര-ഏ) നിപാതനം (അ-ന-പ്ര-ഏ) ഇവ ൨-ം കീഴ്പ്പോട്ടുകൊണ്ടുപോക എന്നതിന്റെ പേർ. നിയാതനമെന്നുമാം. ഉപലംഭഃ അനുഭവഃ (അ-പു-പ്ര-ഏ) ഇവ ൨-ം ഇന്ദ്രിയാൎത്ഥങ്ങളുടെ സാമീപ്യംകൊണ്ടുണ്ടാകുന്ന ജ്ഞാനത്തിന്റെ പേർ. ഇതിനെ പ്രത്യക്ഷമെന്നും സാക്ഷാൽകാരമെന്നും പറയുന്നു. സമാലംഭഃ (അ-പു-പ്ര-ഏ) വിലേപ

നം (അ-ന-പ്ര-ഏ) ഇവ ൨-ം കുങ്കുമാദിലേപനത്തിന്റെ പേർ.

വിപ്രലംഭോ വിപ്രയോഗോ വിലംഭസ്ത്വതിസർജ്ജനം
വിശ്രാവസ്തു പ്രതിഖ്യാതിരവേക്ഷാ പ്രതിജാഗരഃ. ൨൪

വിപ്രലംഭഃ വിപ്രയോഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം രാഗികളായിരിക്കുന്ന സ്ത്രീപുരുഷന്മാരുടെ അന്യോന്യവിരഹത്തിന്റെ പേർ. വിലംഭഃ (അ-പു-പ്ര-ഏ) അതിസർജ്ജനം (അ-ന-പ്ര-ഏ) ഇവ ൨-ം അതിദാനത്തിന്റെ പേർ. വിശ്രാവഃ (അ-പു-പ്ര-ഏ) പ്രതിഖ്യാതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം അതിപ്രസിദ്ധിയുടെ പേർ. പ്രവിഖ്യാതിഃ എന്നുമാം. അവേക്ഷാ (ആ സ്ത്രീ-പ്ര-ഏ) പ്രതിജാഗരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ദൃഷ്ടിയുറപ്പിച്ചിട്ടുള്ള കാഴ്ചയുടെ പേർ.

നിപാഠനിപഠൌ പാഠേ തേമസ്തേമൌ സമുന്ദനേ
ആദീനവാസ്രവൌ ക്ലേശേ മേളകേ സംഗസംഗമൌ.

നിപാഠഃ നിപഠഃ പാഠഃ (അ-പു-പ്ര-ഏ) ഇവ ൩-ം പഠനത്തിന്റെ പേർ. തേമഃ സ്തേമഃ (അ-പു-പ്ര-ഏ) സമുന്ദനം (അ-ന-പ്ര-ഏ) ഇവ ൩-ം നനവിന്റെ പേർ. ആദീനവഃ ആസ്രവഃ ക്ലേശഃ (അ-പു-പ്ര-ഏ) ഇവ ൩-ം ക്ലേശത്തിന്റെ പേർ. മേളകഃ (മേളഃ എന്നും പ്രയോഗിക്കാം.) സംഗഃ സംഗമഃ (അ-പു-പ്ര-ഏ) ഇവ ൩-ം തമ്മിൽ ചേരുന്നതിന്റെ പേർ. ചിലർ മേളനസംഗസംഗമൌ എന്നു പഠിക്കുന്നു.

സംവീക്ഷണം വിചയനം മാർഗ്ഗണം മൃഗണാ മൃഗഃ
പരിരംഭഃ പരിഷ്വംഗസ്സംശ്ലേഷ ഉപഗൂഹനം.

സംവീക്ഷണം വിചയനം മാർഗ്ഗണം (അ ന-പ്ര-ഏ) മൃഗണാ (ആ-സ്ത്രീ-പ്ര-ഏ) മൃഗഃ (അ-പു-പ്ര-ഏ) ഇവ ൫-ം അന്വേഷണത്തിന്റെ പേർ. അന്വേഷണം വിചയനമെന്നും ഗവേഷണം വിചയനമെന്നും പാഠാന്തരങ്ങളുമുണ്ട്. പരിരംഭഃ (പരീരംഭ എന്നുമാം) പരിഷ്വംഗഃ സംശ്ലേഷഃ (അ-പു-പ്ര-ഏ) ഉപഗൂഹനം (അ-ന-പ്ര-ഏ) ഇവ ൪-ം ആലിംഗനത്തിന്റെ പേർ.

നിർവ്വർണ്ണനന്തു നിധ്യാനം ദർശനാലോകനേക്ഷണം
പ്രത്യാഖ്യാനം നിരസനം പ്രത്യാദേശോ നിരാകൃതിഃ.

നിർവ്വർണ്ണനം നിധ്യാനം ദർശനം ആലോകനം ഈക്ഷണം (അ-ന-പ്ര-ഏ) ഇവ ൫-ം ദർശനത്തിന്റെ പേർ. പ്രത്യാഖ്യാനം നിരസനം (അ-ന-പ്ര-ഏ) പ്രത്യാദേശഃ (അ-പു-പ്ര-ഏ) നി

നിരാകൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം നിഷേധിക്കുന്നതിന്റെ പേർ.

ഉപശായോ വിശായശ്ച പര്യായശയനാർത്ഥകൌ
അർത്തനഞ്ച ഋതീയാ ച ഹൃണീയാ ച ഘൃണാർത്ഥകാഃ. ൩൨

ഉപശായഃ വിശായഃ (അ-പു-പ്ര-ഏ) ഇവ ൨-ം ക്രമത്താലു റങ്ങുന്നതിന്റെ പേർ. ഇതു് കാവൽക്കാരക്കു് നാഴികക്രമേണ വരുന്നതാകുന്നു. അർത്തനം (അ-പു-പ്ര-ഏ) ഋതീയാ ഹൃണീയാ ഘൃണാ (ആ-സ്ത്രീ-പ്ര-ഏ) ഇവ ൪-ം ജുഗുപ്സയുടെ പേർ. (ഹൃണീയാ ഹൃണിയാ ഘൃണാ എന്നു കോശാന്തരമുണ്ടാകയാൽ ഹൃണിയാ എന്നുമാം. )അർത്തനാദികൾ ൪-ം ദയയുടെ പേർ എന്നും ഒരു മതമുണ്ടു്. ലജ്ജയുടെ പേർ എന്നു് ചിലർ പറയുന്നു.

സ്യാദ്വ്യത്യാസോ വിപര്യാസോ വ്യത്യയശ്ച വിപര്യയഃ
പര്യയോതിക്രമസ്തസ്മിന്നതിപാത ഉപാത്യയഃ. ൩൩

വ്യത്യാസഃ വിപര്യാസഃ വ്യത്യയഃ വിപര്യയഃ (അ-പു-പ്ര-ഏ) ഇവ ൪-ം മറിച്ചിലിന്റെ പേർ. പര്യയഃ അതിക്രമഃ അതിപാതഃ ഉപാത്യയഃ (അ-പു-പ്ര-ഏ) ഇവ ൪-ം അതിക്രമത്തിന്റെ പേർ. അതിക്രമമെന്നതിന്നു് ക്രമംവിട്ടുള്ള പ്രവൃത്തി എന്നു് അർത്ഥമാകുന്നു.

പ്രേഷണം യത് സമാഹൂയ തത്ര സ്യാൽ പ്രതിശാസനം
സസംസ്താവഃ ക്രതുഷ്വേയാ സ്തുതിഭൂമിർദ്വിജന്മനാം. ൩൪

പ്രതിശാസനം (അ-ന-പ്ര-ഏ) ഭൃത്യന്മാരെ വിളിച്ചു് കാര്യങ്ങളെ പറഞ്ഞയയ്ക്കുന്നതിന്റെ പേർ. സംസ്താവഃ (അ-പു-പ്ര-ഏ) യാഗത്തിങ്കൽ ഉദ്ഗാതാക്കന്മാർനിന്നു സ്തുതിക്കും സ്ഥലത്തിന്റെ പേർ.

നിധായ തക്ഷ്യതേ യത്ര കാഷ്ഠേ കാഷ്ഠം സ ഉദ്ഘനഃ
സ്തംബഘ്നസ്തു സ്തംബഘനസ്തംബോ യേന നിഹന്യതേ.

ഉദ്ഘനഃ (അ-പു-പ്ര-ഏ) ചെത്താനുള്ള മരത്തിന്റെ താഴെ ഇടുന്ന മരത്തിന്റെ പേർ, സ്തംബഘ്നഃ സ്തംബഘനഃ (അ-പു-പ്ര-ഏ) ഇവ ൨-ം പുല്ക്കുററികൾ കുത്തിപ്പറിപ്പാനുള്ള സാധനത്തിന്റെ പേർ. തണ്ടറുക്കും കത്തിയുടെ പേരെന്നും കാണുന്നുണ്ടു്.

ആവിധോ വിധ്യതേ യേന തത്ര വിഷ്വക്സമേ നിഘഃ
ഉൽകാരശ്ച നികാരശ്ച ദ്വൌധാന്യോൽക്ഷേപണാർത്ഥകൌ.

ആവിധഃ (അ-പു-പ്ര-ഏ) കുത്തുവാനുള്ള ആയുധത്തിന്റെ പേർ. നിഘഃ (അ-പു-പ്ര-ഏ) നീളവും വീതിയും കനവും ഉ

ല്യമായ മരം മുതലായതിന്റെ പേർ. ഉൽകാരഃ നികാരഃ (അ-പു-പ്ര-ഏ) ഇവ ൨-ം ധാന്യോൽക്ഷേപണമെന്ന അൎത്ഥത്തോടുകൂടിയവയാകുന്നു. ധാന്യോൽക്ഷേപണം=നെല്ലു കാററത്തിടുക.

നിഗാരോദ്ഗാരവിക്ഷാവോദ്ഗ്രാഹാസ്തു ഗരണാദിഷു
ആരത്യവരതിവിരതയ ഉപരാമേഥാസ്ത്രിയാന്തു നിഷ്ഠേവഃ.
നിഷ്ഠ്യൂതിൎന്നിഷ്ഠേവനനിഷ്ഠീവനമിത്യഭിന്നാനി
ജവനേജൂതിസ്സാതിസ്ത്വവസാനേസ്യാദഥജ്വരോജൂൎത്തിഃ.

നിഗാരഃ (അ-പു-പ്ര-ഏ) മിഴുങ്ങലിന്റെ പേർ. ഉദ്ഗാരഃ (അ-പു-പ്ര-ഏ) തേട്ടലിന്റെ പേർ. ഛൎദ്ദിയുടെ പേർ എന്നും കാണുന്നുണ്ടു്. വിക്ഷാവഃ (അ-പു-പ്ര-ഏ) ഇരുമലിന്റെ പേർ കരയുടെ പേരെന്നും ചിലർ പറയുന്നു. ഉദ്ഗ്രാഹഃ (അ-പു-പ്ര-ഏ) മേല്പോട്ടെടുക്കുന്നതിന്റെ പേർ. ആരതിഃ ഉപരതിഃ വിരതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഉപരാമഃ (അ-പു-പ്ര-ഏ) ഇവ ൪-ം ഉപരമത്തിന്റെ പേർ. ഉപരമം=നിവൃത്തി. നിഷ്ഠേവഃ (അ-പു-പ്ര-ഏ) നിഷ്ഠ്യൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) നിഷ്ഠേവനം നിഷ്ഠീവനം (അ-ന-പ്ര-ഏ) ഇവ ൪-ം തുപ്പുന്നതിന്റെ പേർ. ജവനം (അ-ന-പ്ര-ഏ) ജൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം വേഗത്തിന്റെ പേർ. സാതിഃ (ഇ-സ്ത്രീ-പ്ര-ഏ) അവസാനം (അ-ന-പ്ര-ഏ) ഇവ ൨-ം അവസാനത്തിന്റെ പേർ. ജ്വരഃ (അ-പു-പ്ര-ഏ) ജൂൎത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ ൨-ം ജ്വരത്തിന്റെ പേർ.

ഉദജസ്തു പശുപ്രേരണമകരണിരിത്യാദയശ്ശാപേ
ഗോത്രാന്തേഭ്യസ്തസ്യ വൃന്ദമിത്യൌപഗവകാദികം. ൩൧

ഉദജഃ (അ-പു-പ്ര-ഏ) പശുപ്രേരണം (അ-ന-പ്ര-ഏ) ഇവ ൨-ം പശുക്കളെ തെളിക്കുന്നതിന്റെ പേർ. അകരണിഃ (ഇ-സ്ത്രീ-പ്ര-ഏ) ചെയ്യായ്കയുടെ പേർ. ശാപേ എന്നു പറകയാൽ നിന്ദിച്ചു പറയുന്ന വാക്കിലന്തൎഭവിപ്പിച്ചിട്ടല്ലാതെ പ്രയോഗിക്കരുതു്. ആദിശബ്ദംകൊണ്ടു് അജീവനിഃ അജനനിഃ ഇത്യാദികളെ സംഗ്രഹിച്ചിരിക്കുന്നു. അരേ! പാപ! കഥമകരണ്യാനലജ്ജസേ?, അജീവനിസ്തേ ശഠഭൂയാൽ. ഇത്യാദി ഉദാഹരണമാകുന്നു. എടാ പാപി നീ ഒന്നിനെയും ചെയ്യായ്ക നിമിത്തമായി എങ്ങിനെ ലജ്ജിക്കുന്നില്ല? എന്നു് ആദ്യോദാഹരണത്തിന്റെ അൎത്ഥമാകുന്നു. തന്നോടുപ്പോലെ ഉള്ളവർ പലരും അവരവൎക്കു തക്കതായ വേലയോടുകൂടി ഒന്നിനായിക്കൊണ്ടു് ഉത്സാഹിച്ചുവരുമ്പോൾ അവരെപ്പോലെ വേണ്ടവനായ ഒരുത്തൻ ഒന്നും ചെയ്യാതെ ഇരുന്നാൽ ആ ഇരിപ്പുകൊണ്ടു് അവനു ലജ്ജ ഉണ്ടാകും.

നിനക്കു ലജ്ജ ഉണ്ടാകുന്നില്ല. നീ അത്ര പാപിയാകുന്നു എന്നു് ആദ്യോദാഹരണത്തിന്റെ സാരമാകയാൽ അയതു് നിന്ദാവാക്കാകുന്നു. അതിലന്തർഭവിപ്പിച്ചിട്ടാകുന്നു ഭേകരണ്യാ എന്ന അകരണിശബ്ദം തൃതീയാന്തമായി പ്രയോഗിച്ചിരിക്കുന്നതു്.

രണ്ടാമത്തെ ഉദാഹരണത്തിങ്കലുള്ള അജീവനിശബ്ദവുമിപ്രകാരംതന്നെ. എടോ ശഠ! നിനക്കു് അജീവനി ഭവിപ്പതാക എന്നു് അതിന്റെ അർത്ഥമാകുന്നു. അജീവനി=ജീവിച്ചിരിക്കായ്ക. നിനക്കു ജീവിച്ചിരിക്കായ്ക. ഭവിപ്പതാക എന്നതിന്നു് നീ മരിക്കട്ടെ എന്നു സാരമാകുന്നു. ഇപ്രകാരം ഭാഗുരാന്യാദികൾക്കും ഉദാഹരണവാക്യങ്ങളെ കല്പിച്ചുകൊൾക. ഗോത്രാന്തേഭ്യ ഇത്യാദിയായ അർദ്ധശ്ലോകത്തിന്നു് ഗോത്രപ്രത്യയാന്തങ്ങളായിരിക്കുന്ന ശബ്ദങ്ങളിൽനിന്നു് സമൂഹാർത്ഥപ്രത്യയം പരമായി ചേർന്നാൽ ഔപഗവാദിശബ്ദങ്ങൾ ഭവിക്കുമെന്നു് അർത്ഥമാകുന്നു. ഔപഗവകം=ഔപഗവന്മാരുടെ സമൂഹത്തിന്റെ പേർ. ഔപഗവന്മാർ=ഉപഗു എന്നവന്റെ പുത്രന്മാർ. ഇവിടെ ഔപഗവശബ്ദം ഗോത്രപ്രത്യയാന്തമാകുന്നു. ഗോത്രോക്ഷോഷ്ട്രേത്യാദി സൂത്രംകൊണ്ടു സമൂഹാർത്ഥത്തിങ്കൽ വുഞ്‍പ്രത്യയമാകുന്നു. വുഞ്ഞിന്റെ രൂപം അക എന്നായിട്ടല്ലാതെ കേൾക്കയുമില്ല. ഔപഗവക എന്നേടത്തു അക എന്നതു് കേൾക്കപ്പെടുകയും ചെയ്യുന്നു. അയതുകൊണ്ടു് ഔപഗവകശബ്ദം സമൂഹാർത്ഥവുഞ്‍പ്രത്യയാന്തമാകുന്നു എന്നറിഞ്ഞുകൊൾക. ഔപഗവാദികമെന്നേടത്തുള്ള ആദിപദംകൊണ്ടു് ഗാർഗ്ഗകദാക്ഷകാദികളെ ഗ്രഹിച്ചുകൊൾക.

ആപൂപികം ശാഷ്കുലികമേവമാദ്യമചേതസാം
മാണവാനാം തു മാണവ്യം സഹായാനാം സഹായതാ. ൪൦

ആപൂപികം (അ-ന-പ്ര-ഏ) അപൂപസമൂഹത്തിന്റെ പേർ. അപൂപം=അപ്പം. ശാഷ്കുലികം (അ-ന-പ്ര-ഏ) ശഷ്കുലീസമൂഹത്തിന്റെ പേർ. ശഷ്കുലി=മുറുക്കു്. ഏവമാദ്യമചേതസാമെന്നതിനു ഉക്തങ്ങളായ ആപൂപികം, ശാഷ്കുലികം എന്ന രണ്ടു ശബ്ദങ്ങളും ഇപ്രകാരം അനുക്തങ്ങളായ സാക്തുകാദിശബ്ദങ്ങളും ജഡങ്ങളുടെ സമൂഹത്തെപ്പറയുന്നവയാകുന്നു എന്നു അർത്ഥമാകുന്നു. സാക്തുകം (അ-ന-പ്ര-ഏ) സക്തുസമൂഹത്തിന്റെ പേർ. ഇവിടെ ഒക്കെയും അചിത്തഹസ്തിധേനോരിത്യാദി സൂത്രംകൊണ്ടു സമൂഹാർത്ഥത്തിങ്കൽ ഠക് പ്രത്യയമാകുന്നു എന്നറിഞ്ഞുകൊൾക. മാണവ്യം (അ-ന-പ്ര-ഏ) മാണവസമൂഹത്തിന്റെ

പേർ. മാണവൻ=ബാലൻ. സഹായതാ (ആ-സ്ത്രീ-പ്ര-ഏ) സഹായസമൂഹത്തിൻെറ പേർ.

ഹല്യാ ഹലാനാം ബ്രാഹ്മണ്യബാഡവ്യേ തു ദ്വിജന്മനാം
ദ്വേ പൎശ്വകാനാം പൃഷ്ഠാനാം പാൎശ്വം പൃഷ്ഠ്യമനുക്രമാൽ.

ഹല്യാ (ആ-സ്ത്രീ-പ്ര-ഏ) ഹലസമൂഹത്തിൻെറ പേർ. ബ്രാഹ്മണ്യം (അ-ന-പ്ര-ഏ) ബ്രാഹ്മണസമൂഹത്തിൻെറപേർ. ബാഡവ്യം (അ-ന-പ്ര-ഏ) ബാഡവസമൂഹത്തിൻെറപേർ. ബ്രാഹ്മണബാഡവശബ്ദങ്ങൾ പൎയ്യായങ്ങളാകയാൽ പ്രകൃതിഭേദമല്ലാതെ മേൽപറഞ്ഞ ശബ്ദങ്ങൾക്ക അൎത്ഥഭേദമില്ല. അതുകൊണ്ടു൨-ം ബ്രാഹ്മണ സമൂഹത്തിൻെറ പേർ എന്നു ഗ്രഹിച്ചുകൊൾകയും വേണം. പാൎശ്വം (അ-ന-പ്ര-ഏ) പൎശ്വകാസമൂഹത്തിൻെറ പേർ. പൎശ്വകാ=അസ്ഥിവിശേഷം. പൃഷ്ഠ്യം (അ-ന-പ്ര-ഏ) പൃഷ്ഠസമൂഹത്തിൻെറ പേർ.

ഖലാനാം ഖലിനീ ഖല്യാപ്യഥ മാനുഷ്യകം നൃണാം
ഗ്രാമതാ ജനതാ ധൂമ്യാ പാശ്യാ ഗല്യാ പൃഥക് പൃഥക്
അപി സാഹസ്രകാരീഷവാൎമ്മണാഥൎവ്വണാദികം.

ഖലിനീ (ഇ-സ്ത്രീ-പ്ര-ഏ) ഖല്യാ (ആ സ്ത്രീ-പ്ര-ഏ) ഇവ ൨-ം ഖലസമൂഹത്തിൻെറ പേർ. മാനുഷ്യകം (അ-ന-പ്ര-ഏ) മനുഷ്യസമൂഹത്തിൻെറ പേർ. ഗ്രാമതാ (ആ-സ്ത്രീ-പ്ര-ഏ) ഗ്രാമസമൂഹത്തിൻെറ പേർ. ജനതാ (ആ-സ്ത്രീ-പ്ര-ഏ) ജനസമൂഹത്തിൻെറ പേർ. ധൂമ്യാ (ആ-സ്ത്രീ-പ്ര-ഏ) ധൂമസമൂഹത്തിൻെറ പേർ. പാശ്യാ (ആ-സ്ത്രീ-പ്ര-ഏ) പാശസമൂഹത്തിൻെറ പേർ. ഗല്യാ (ആ-സ്ത്രീ-പ്ര-ഏ) ഗലസമൂഹത്തിൻെറ പേർ. ഗലം=വലിയതുറട്ട. സാഹസ്രം (അ-ന-പ്ര-ഏ) സഹസ്രസമൂഹത്തിൻെറ പേർ. കാരീഷം (അ-ന-പ്ര-ഏ) കരീഷസമൂഹത്തിൻെറ പേർ. വാൎമ്മണം (അ-ന-പ്ര-ഏ) വൎമ്മസമൂഹത്തിൻെറ പേർ. ആഥൎവ്വണം (അ-ന-പ്ര-ഏ) അഥൎവ്വസമൂഹത്തിൻെറ പേർ. ആദിശബ്ദംകൊണ്ടു ചാൎമ്മണാദികളെ സംഗ്രഹിച്ചിരിക്കുന്നു. ചാൎമ്മണം (അ-ന-പ്ര-ഏ) ചൎമ്മസമൂഹത്തിൻെറ പേർ.

ഇതി സംകീൎണ്ണവൎഗ്ഗഃ.

---

# നാനാൎത്ഥവൎഗ്ഗപ്രാരംഭഃ.

---

നാനാൎത്ഥാഃ കേപി കാന്താദിവൎഗ്ഗേഷ്വേവാത്ര കീൎത്തിതാഃ
ഭൂരിപ്രയോഗാ യേ യേഷു പൎയ്യായേഷ്വപി തേഷു തേ. ൧

അൎത്ഥം—അനേകാൎത്ഥങ്ങളായ ചില ശബ്ദങ്ങൾ ഈ നാനാൎത്ഥപ്രകരണത്തിങ്കൽ കാന്താദികളായ അതാതുവൎഗ്ഗങ്ങളിൽ പറകപ്പെടുവാൻ പോകുന്നു. അതുകൾ മുൻപറഞ്ഞ പൎയ്യായപ്രകരണങ്ങളിൽ പറകപ്പെട്ടിട്ടില്ല. ഇങ്ങനെ പൂൎവ്വാൎദ്ധത്തിന്റെ സാരമാകുന്നു ഇതിന്നു ഉദാഹരണം മാരുതെ വേധസി ബ്രധ്നേ പുംസി കഃ കം ശിരോംബുനോഃ ഇത്യാദിയാകുന്നു. ഇതിന്നു കഃ എന്നു പുല്ലിംഗമായി പ്രയോഗിക്കപ്പെട്ടാൽ ആ ശബ്ദം വായുവിനെയും ബ്രഹ്മാവിനെയും ആദിത്യനെയും പറയുമെന്നും കം എന്നു നപുംസകലിംഗമായാൽ അതു ശിരസ്സിനെയും ജലത്തെയും പറയുമെന്നുമാകുന്നു. മാരുതെ വേധസീത്യാദി മേല്പറഞ്ഞ അൎദ്ധശ്ലോകം നാനാൎത്ഥപ്രകരണത്തിന്റെ ആദിയായ കാന്തവൎഗ്ഗത്തിലുള്ളതാകുന്നു. മേല്പറഞ്ഞ രണ്ടു ശബ്ദങ്ങൾ നാനാൎത്ഥങ്ങളായിട്ടു അവിടെ പറകപ്പെട്ടു. വായ്വാദി പൎയ്യായ പ്രകരണത്തിങ്കലും ശിരഃപൎയ്യായ പ്രകരണത്തിങ്കലും ജലപൎയ്യായപ്രകരണത്തിങ്കലും അതുകൾ പറകപ്പെട്ടിട്ടില്ല. അതുകൊണ്ടു നാനാൎത്ഥാഃ കേപീത്യാദി വചനത്തിന്നു് മാരുതെ വേധസീത്യാദി ദൃഷ്ടാന്തമായി. യേ യേഷു ഭൂരിപ്രയോഗാഃ തേ തേഷു പൎയ്യായേഷ്വപി കീൎത്തിതാഃ എന്നു് ഉത്തരാൎദ്ധത്തിന്റെ അന്വയമാകുന്നു. യാചിലശബ്ദങ്ങൾ യാവചില അൎത്ഥങ്ങളിൽ വളരെ പ്രയോഗത്തോടുകൂടിയവയാകുന്നുവോ ആ ശബ്ദങ്ങൾ ആ അൎത്ഥങ്ങളിൽ വൎത്തിക്കുന്നവയായിട്ടു അതാതിന്റെ പൎയ്യായങ്ങളുടെ പ്രകരണങ്ങളിലും പറകപ്പെട്ടിരിക്കുന്നുവെന്നു് അതിന്റെ അൎത്ഥമാകുന്നു. പൎയ്യായേഷ്വപി എന്നു് അപിശബ്ദത്തോടുകൂടി പറകയാൽ അപ്രകാരമുള്ള ശബ്ദങ്ങൾ പൎയ്യായപ്രകരണങ്ങളിൽതന്നെ എന്നില്ല. കാന്താദിവൎഗ്ഗങ്ങളിലും പറകപ്പെട്ടിരിക്കുന്നു എന്നുള്ള വിവക്ഷയെ സ്ഫുരിപ്പിച്ചിരിക്കുന്നു എന്നു് അറിഞ്ഞുകൊൾക. മേൽപറഞ്ഞ ഉത്തരാൎദ്ധവാക്യത്തിന്നു് ഉദാഹരണം—ആകാശേ ത്രിദിവേ നാക ഇത്യാദിയാകുന്നു. നാകശബ്ദം സ്വൎഗ്ഗമാകുന്ന അൎത്ഥത്തിങ്കൽ പ്രസിദ്ധിയുടെ ആധിക്യം നിമിത്തമായിട്ടു് സ്വരവ്യയമിത്യാദി സ്വൎഗ്ഗപൎയ്യായപ്രകരണത്തിങ്കൽ സ്വൎഗ്ഗവാചിയായി പറകപ്പെട്ടു. നാനാൎത്ഥമാക

യാൽ ഇവിടെയും പറകപ്പെട്ടു. ആകാശേ ത്രിദിവേനാകഃ എന്നിങ്ങനെ; എന്നിരിക്കയാൽ ഭൂരിപ്രയോഗാ ഇത്യാദിവചനത്തിനു് ആകാശേത്രിദിവ ഇത്യാദി ദൃഷ്ടാന്തമായി. ഇപ്രകാരം പൂർവാർദ്ധത്തിൻെറയും ഉത്തരാർദ്ധത്തിൻെറയും അർത്ഥത്തെ ഗ്രഹിച്ചുകൊൾക. കാന്താദിവർഗ്ഗേഷു എന്ന സ്ഥലത്തിങ്കലെ കാന്തശബ്ദംകൊണ്ടു് കകാരമാകുന്ന അന്തത്തോടുകൂടിയതു് എന്ന അർത്ഥത്തെ ഗ്രഹിച്ചാൽ നാകാദിശബ്ദങ്ങൾ കകാരാന്തങ്ങളല്ലായ്കയാൽ അതുകൾക്കു് കാന്തവർഗ്ഗാന്തർഭാവമില്ലെന്നുവരും. അന്തശബ്ദംകൊണ്ടു് ഉപാന്ത്യത്തെ ഗ്രഹിച്ചാലും ചിലേടത്തു ദോഷമുണ്ടു്. അതു ഹേതുവായിട്ടു കാന്തഖാന്താദി ശബ്ദങ്ങളിലെ അന്തശബ്ദംകൊണ്ടു് സംഭവത്തിനു തക്കവണ്ണം അന്ത്യോപാന്ത്യങ്ങളിൽവെച്ചു് ഒന്നിനെ ഗ്രഹിച്ചുകൊൾകയും വേണം.

കാന്താഃ

ആകാശേ ത്രിദിവേ നാകോ ലോകസ്തു ഭുവനേ ജനേ
പദ്യേ യശസി ച ശ്ലോകശ്ശരേ ഖഡ്ഗേ ച സായകഃ. ൧

നാകഃ (അ-പു-പ്ര-ഏ) ആകാശത്തിൻെറയും സ്വർഗ്ഗത്തിൻെറയും പേർ. ലോകഃ (അ-പു-പ്ര-ഏ) സ്വർഗ്ഗാദിലോകത്തിൻെറയും ജനത്തിൻെറയും പേർ. ശ്ലോകഃ (അ-പു-പ്ര-ഏ) നാലു പാദങ്ങളോടുകൂടിയ ശബ്ദപ്രബന്ധത്തിൻെറയും യശസ്സിൻെറയും പേർ. സായകഃ (അ-പു-പ്ര-ഏ) ശരത്തിൻെറയും വാളിൻെറയും പേർ.

ജംബുകൌ ക്രോഷ്ടുവരുണൌ പൃഥുകൌ ചിപിടാർഭകൌ
ആലോകൌ ദർശനോദ്യോതൌ ഭേരീപടഹമാനകൌ. ൨

ജംബുകഃ (അ-പു-പ്ര-ഏ) കുറുക്കൻെറയും വരുണൻെറയും പേർ. പൃഥുകഃ (അ-പു-പ്ര-ഏ) അവിലിൻെറയും ചെറിയ കുട്ടിയുടെയും പേർ. ആലോകഃ (അ-പു-പ്ര-ഏ) ദർശനത്തിൻെറയും പ്രകാശത്തിൻെറയും പേർ. ആനകഃ (അ-പു-പ്ര-ഏ) ഭേരി എന്നവാദ്യത്തിൻെറയും പടഹമെന്ന വാദ്യത്തിൻെറയും പേർ. ജംബുകാദിനാമങ്ങൾ ശ്ലോകത്തിങ്കൽ ദ്വിവചനാന്തങ്ങളായി പ്രയോഗിക്കപ്പെടുകയാൽ ക്രോഷ്ടുവരുണൌ ജംബുകൌ എന്നതിനു് ക്രോഷ്ടുവരുണന്മാർ ജംബുകശബ്ദവാച്യന്മാരാകുന്നു എന്നു് അർത്ഥത്തെ ഗ്രഹിച്ചുകൊൾക. ക്രോഷ്ടുവരുണന്മാർ=ക്രോഷ്ടാവും വരുണനും. ക്രോഷ്ടാവു്=കുറുക്കൻ. മേൽപറഞ്ഞ അർത്ഥംകൊണ്ടു കിട്ടുന്നതു് ജംബുകഃ എന്നതു കുറുക്കൻെറയും വരുണൻെറയും പേരാകുന്നു എന്നുതന്നെ ആകുന്നതു്. അതു ഹേതുവാ

യിട്ട് പ്രഥമൈകവചനാന്തമായിട്ടോ പ്രഥമാബഹുവചനാന്തമായിട്ടോ നാമപദങ്ങൾ വരുന്നേടത്ത് അതാതിന്റെ ഏകവചനാന്തമായ രൂപങ്ങളെ കാണിച്ച് വിവരിപ്പാൻ വിരോധമില്ലെന്നു ഗ്രഹിച്ചുകൊൾകയും വേണം. പ്രാചീനരീതിയുമിപ്രകാരം തന്നെ ആകുന്നതെന്നു അവരുടെ വ്യാഖ്യാനങ്ങൾ കാണുമ്പോൾ നിശ്ചയം വരികയും ചെയ്യും.

ഉത്സംഗചിഹ്നയോരങ്കഃ കളങ്കോങ്കാപവാദയോഃ
തക്ഷകോ നാഗവർദ്ധക്യോ രർക്കഃ സ്ഫടികസൂര്യയോഃ.

അങ്കഃ (അ-പു-പ്ര-ഏ) മടിയുടെയും അടയാളത്തിന്റെയും പേർ. കളങ്കഃ (അ-പു-പ്ര-ഏ) അടയാളത്തിന്റെയും അപവാദത്തിന്റെയും പേർ. തക്ഷകഃ (അ-പു-പ്ര-ഏ) തക്ഷകന്റെയും ആശാരിയുടെയും പേർ. അർക്കഃ (അ-പു-പ്ര-ഏ) സ്ഫടികത്തിന്റെയും സൂര്യന്റെയും പേർ.

മാരുതേ വേധസി ബ്രധ്നേ പുംസി കഃ കം ശിരോംബുനോഃ
സ്യാൽപുലാകസ്തുച്ഛധാന്യേ സംക്ഷേപേ ഭക്തസിക്ഥകേ. ൯

കഃ (അ-പു-പ്ര-ഏ) വായുവിന്റെയും ബ്രഹ്മാവിന്റെയും ആദിത്യന്റെയും പേർ. കം (അ-ന-പ്ര-ഏ) ശിരസ്സിന്റെയും ജലത്തിന്റെയും പേർ. പുലാകഃ (അ-പു-പ്ര-ഏ) പതിരിന്റെയും വിസ്താരമില്ലായ്മയുടെയും അന്നാവയവത്തിന്റെയും പേർ. ഭക്തസിക്ഥകേ എന്നതിനു അന്നാവയവേ എന്നു ടീകയിലെ വിവരണമാകുന്നു. ചോറിന്മണി എന്നർത്ഥം ഭാഷയാകുന്നത്.

ഉലൂകേ കരിണഃ പുച്ഛമൂലോപാന്തേ ച പേചകഃ
കമണ്ഡലൌ ച കരകസ്സുഗതേ ച വിനായകഃ. ൧൦

പേചകഃ (അ-പു-പ്ര-ഏ) മൂങ്ങയുടെയും ആനയുടെ വാല്ക്കടത്തിങ്കൽനിന്നു താഴേടത്തിന്റെയും പേർ. കരകഃ (അ-പു-പ്ര-ഏ) കിണ്ടിയുമടയും താളിമാതളത്തിന്റെയും. സ്ത്രീലിംഗമായാൽ ആലിപ്പഴത്തിന്റെയും പേർ. വിനായകഃ (അ-പു-പ്ര-ഏ) ബുദ്ധമുനിയുടെയും ഗണപതിയുടെയും ഗരുഡന്റെയും ഗുരുവിന്റെയും പേർ.

കിഷ്കുർഹസ്തേ വിതസ്തൌ ച ശൂകകീടേ ച വൃശ്ചികഃ
പ്രതിക്കൂലേ പ്രതീകം ത്രിഷ്വേകദേശേ തു പുംസ്യയം. ൧൧

കിഷ്കുഃ (ഉ-പു-പ്ര-ഏ) ഹസ്തപ്രമാണത്തിന്റെയും ചാണിന്റെയും പേർ. വൃശ്ചികഃ (അ-പു-പ്ര-ഏ) കീടവിശേഷത്തിന്റെയും തേളിന്റെയും വൃശ്ചികരാശിയുടെയും പേർ. പ്രതീകം

(അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. പ്രതികൂലത്തിന്റെ പേർ പുല്ലിംഗമായാൽ അവയവത്തിന്റെയുമാം.

സ്യാദ്ഭൂതികം തു ഭൂനിംബേ കത്തൃണേ ഭൂസ്തൃണേപി ച
ജ്യോൽസ്നികായാഞ്ച ഘോഷേ ച കോശാതക്യഥ കട്ഫലേ

സിതേ ച ഖദിരേ സോമവല്കസ്സ്യാദഥ സില്ഹകേ
തിലകല്കേ ച പിണ്യാകോ ബാല്ഹീകം രാമഠേപി ച.

ഭൂതികം (അ-ന-പ്ര-ഏ) പുത്തരിച്ചുണ്ടയുടെയും കത്തൃണമെന്നും ഭൂസ്തൃണമെന്നും പേരോടുകൂടിയതും സുഗന്ധത്തോടുകൂടിയതുമായ രണ്ടുതരം പുല്ലിന്റെയുംപേർ. കോശാതകീ (ഈ-സ്ത്രീ-പ്ര-ഏ) ചെറുപീരച്ചെടിയുടെയും പീരച്ചെടിയുടെയും പേർ. (തമിഴാമയുടെയുമാം) സോമവല്കഃ (അ-പു-പ്ര-ഏ) കരിങ്ങാലിയുടെയും വെളുത്ത കരിങ്ങാലിയുടെയും രാമരായത്തിന്റെയും പേർ. പിണ്യാകഃ (അ-പു-പ്ര-ഏ) കുന്തുരുക്കത്തിന്റെയും പിണ്ണാക്കിന്റെയും പേർ. ബാല്ഹീകം (അ-ന-പ്ര-ഏ) (ബാല്ഹികം എന്നുമാം) കായത്തിന്റെയും ബാല്ഹികദേശത്തിങ്കൽ പിറന്ന കുതിരയുടെയും പേർ. (ധൈര്യമുള്ളവന്റെയുമാം) ബാല്ഹികദേശത്തിങ്കൽ പിറന്ന കുതിരയുടെയും ധൈര്യമുള്ളവന്റെയും പേരാകുമ്പോൾ പുല്ലിംഗമായിരിക്കയും ചെയ്യും.

മഹേന്ദ്രഗുഗ്ഗുലൂലൂകവ്യാളഗ്രാഹിഷു കൌശികഃ
രുക്താപശങ്കാസ്വാതങ്കസ്സ്വല്പേപി ക്ഷുല്ലകസ്ത്രിഷു. ൧൦

കൌശികഃ (അ-പു-പ്ര-ഏ) ദേവേന്ദ്രന്റെയും ഗുല്ഗുലുവിന്റെയും ഊമന്റെയും പാമ്പിനെപ്പിടിക്കുന്നവന്റെയും പേർ. ആതങ്കഃ (അ-പു-പ്ര-ഏ) രോഗത്തിന്റെയും ദുഃഖത്തിന്റെയും ഭയത്തിന്റെയും പേർ. ക്ഷുല്ലകഃ (അ-പു-പ്ര-ഏ) ഏററവുമല്പനായവന്റെയും ചെറിയവന്റെയും പേർ. ക്ഷുല്ലകശബ്ദം ത്രിലിംഗമാകുന്നു.

ജൈവാതൃകശ്ശശാങ്കേപി ഖുരേപ്യശ്വസ്യ വർത്തകഃ
വ്യാഘ്രേപി പുണ്ഡരീകോ നാ യവാന്യാമപി ദീപ്യകഃ. ൧൧

ജൈവാതൃകഃ (അ-പു-പ്ര-ഏ) ചന്ദ്രന്റെയും ദീർഘായുസ്സായുള്ളവന്റെയും പേർ. വർത്തകഃ (അ-പു-പ്ര-ഏ) കുതിരക്കുളമ്പിന്റെയും കാടയടിയാൻ എന്ന പക്ഷിയുടെയും പേർ. പുണ്ഡരീകഃ (അ-പു-പ്ര-ഏ) വ്യാഘ്രത്തിന്റെ പേർ. നപുംസകലിംഗമായാൽ വെൺതാമരപ്പൂവിന്റെയുമാം. ദീപ്യകഃ (അ-പു-പ്ര-ഏ) ജീരകത്തിന്റെയും അയമോതകത്തിന്റെയും പേർ.

സാലാവൃകഃ കപിക്രോഷ്ടുശ്വാനസ്സ്വൎണ്ണേപി ഗൈരികം
പീഡാൎത്ഥേപി വ്യളീകം സ്യാദളീകം ത്വപ്രിയേനൃതേ. ൧൬

സാലാവൃകഃ (അ-പു-പ്ര-ഏ) കുരങ്ങിന്റെയും കുറുക്കന്റെയും നായുടെയും പേർ. മഹേശ്വരപാഠം ശാലാവൃകഃ എന്നാകുന്നു. ബഹുസമ്മതമായുള്ള സാലാവൃകഃ എന്ന ദന്ത്യസകാരാദിയായ പാഠമത്രേ എന്നു ധരിച്ചുകൊൾക. ഗൈരികം (അ-ന-പ്ര-ഏ) സ്വൎണ്ണത്തിന്റെയും കാവിമണ്ണിന്റെയും പേർ. വ്യളീകം (അ-ന-പ്ര-ഏ) ദുഃഖത്തിന്റെയും അപ്രിയത്തിന്റെയും അകാൎയ്യത്തിന്റെയും ലജ്ജയുടെയും പേർ. വ്യളീകമപ്രിയാകാൎയ്യവൈലക്ഷ്യേഷ്വപി പീഡനേ എന്നു കോശാന്തരമുണ്ട്. അളീകം (അ-ന-പ്ര-ഏ) അപ്രിയത്തിന്റെയും അസത്യത്തിന്റെയും പേർ.

ശീലാന്വയാവനൂകേ ദ്വേ ശല്കേ ശകലവല്കലേ
സാഷ്ടേ ശതേ സുവൎണ്ണാനാം ഹേമ്ന്യുരോഭൂഷണേ പലേ.
ദീനാരേപി ച നിഷ്കോസ്ത്രീ കല്കോസ്ത്രീ ശമലൈനസോഃ
ദംഭേപ്യഥ പിനാകോസ്ത്രീ ശൂലശങ്കരധന്വനോഃ. ൧൭

അനൂകം (അ-ന-പ്ര-ഏ) സ്വഭാവത്തിന്റെയും വംശത്തിന്റെയും പേർ. പുല്ലിംഗമായാൽ കഴിഞ്ഞജന്മത്തിന്റെയുമാം. (അനൂകം ത്വകുലേശീലേപുംസിസ്യാദ്ഗതജന്മനി) എന്നു മേദിനിയിലുണ്ട്. ശല്കം (അ-ന-പ്ര-ഏ) ശകലത്തിന്റെയും തൊക്കിന്റെയും പേർ. നിഷ്കഃ (അ-പു-പ്ര-ഏ) സ്വൎണ്ണത്തിന്റെ കഴഞ്ചുകൾ നൂറെറട്ടുകൂടിയാൽ ഉണ്ടാകുന്നതിന്റെയും സ്വൎണ്ണത്തിന്റെയും പതക്കത്തിന്റെയും പലത്തിന്റെയും ദീനാരമെന്നു പേരായൊരു നാണിഭത്തിന്റെയും പേർ. കൎഷമെന്നുള്ള മുക്കഴഞ്ചിന്റെ പേരാകുന്നു എന്നു മുമ്പേ പറഞ്ഞിട്ടുമുണ്ട്. സാഷ്ടേ എന്നതിന്ന് അഷ്ടഭിസ്സഹവൎത്തതേ എന്നു വിഗ്രഹത്തെ കാണിച്ചു. സരാജസ്ഥപയമെന്നുള്ളപോലെ ആകുന്നു എന്നു മഹേശ്വരടീകയിൽ പറഞ്ഞിരിക്കുന്നു. (നിഷ്കശബ്ദം നപുംസകലിംഗമായിട്ടുമാം) കല്കഃ (അ-പു-പ്ര-ഏ) (നപുംസകലിംഗമായിട്ടുമാം) വിഷ്ഠയുടെയും പാപത്തിന്റെയും പേർ. (പാപമനസ്സായവന്റെയുമാം) അപ്രകാരമായാൽ ത്രിലിംഗമാകയും ചെയ്യും. ത്രിഷുപാപാശയേകല്കഃ എന്നു കോശാന്തരമുണ്ട്. ഘൃതതൈലാദികൾ കാച്ചുമ്പോൾ അരച്ചുകലക്കുന്ന ഔഷധത്തിന്റെയും ശാഠ്യത്തിന്റെയും താന്നിമരത്തിന്റെയും താന്നിക്കായുടെയും പേരായിരിക്കയും ചെയ്യും. (കല്കോസ്ത്രീഘൃതതൈലാദി ശേഷേദംഭേവിഭീ

തകം എന്നു മേദിനിയിലുണ്ടു്.) മേല്പറഞ്ഞ അൎത്ഥങ്ങളിൽ വെച്ചു് ശാഠ്യത്തിന്റെ പേരാകുമെന്നതിനെ ഇവിടെ ശഠേ എന്നതുകൊണ്ടു് പറകയും ചെയ്തു. കഴിച്ചു് അപി എന്നു അധികമായൊരു ശബ്ദമുള്ളതിന്നു് അനുക്തസമുച്ചയാൎത്ഥകത്വത്തെ കല്പിച്ചിട്ടു് ശിഷ്ടങ്ങളായ അൎത്ഥങ്ങളെക്കൂടെ ഇതുകൊണ്ടു സംഗ്രഹിച്ചിരിക്കുന്നു എന്നു ഗ്രഹിച്ചുകൊൾക. പിനാകഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ശൂലത്തിന്റെയും ശിവചാപത്തിന്റെയും പേർ.

> ധേനുകാ തു കരേണ്വാം ച മേഘജാലേ ച കാളികാ
> കാരികാ യാതനാവൃത്ത്യോഃ കൎണ്ണികാ കൎണ്ണഭൂഷണേ. ൬൩
> കരിഹസ്താംഗുലൌ പദ്മബീജകോശ്യാം ത്രിഷൂത്തരേ
> വൃന്ദാരകൌ രൂപിമുഖ്യാവേകേ മുഖ്യാന്യകേവലാഃ. ൬൪

ധേനുകാ (ആ-സ്ത്രീ-പ്ര-ഏ) പിടിയാനയുടെയും നവപ്രസൂതയായ പശുവിന്റെയും പേർ. ഒന്നുപെറ്റ പശുവിന്റെയും ചുരികയുടെയും പേർ എന്നു ചകാരംകൊണ്ടു് സംഗ്രഹിക്കപ്പെട്ടിരിക്കുന്നു എന്നും ചിലർ പറയുന്നു. കാളികാ (ആ-സ്ത്രീ-പ്ര-ഏ) മേഘസമൂഹത്തിന്റെയും കാളി എന്ന ദേവതയുടെയും പേർ. കാരികാ (ആ-സ്ത്രീ-പ്ര-ഏ) കഠിനവേദനയുടെയും ഗ്രന്ഥവിശേഷത്തിന്റെയും പേർ. യാതനാകൃത്യോഃ എന്നും പാഠമുണ്ടു്. കാരികാനടയോഷിതി, കൃതൌവിവരണശ്ലോകേ ശില്പയാതനയോരപി നപുംസകംതുകൎമ്മാദൌ കാരകേകൎത്തരിത്രിഷു എന്നു മേദിനിയിലുണ്ടാകയാൽ ക്രിയയും സാധുതന്നെ എന്നു ഗ്രഹിച്ചുകൊൾകയും വേണം. ആ പക്ഷത്തിൽ കഠിനവേദനയുടെയും ക്രിയയുടെയും പേർ എന്നും ധരിച്ചുകൊൾക. കൎണ്ണികാ (ആ-സ്ത്രീ-പ്ര-ഏ) കൎണ്ണാഭരണത്തിന്റെയും ആനയുടെ തുമ്പിക്കൈയിന്റെ തലയുടെയും കൈയിന്റെ നടുവിരലിന്റെയും താമരപ്പൂവിന്റെ അകത്തുള്ള ബീജകോശത്തിന്റെയും പേർ. കരിഹസ്തമെന്നതുകൊണ്ടു ആനയുടെ തുമ്പിക്കൈയിന്റെ അഗ്രത്തെ ഗ്രഹിച്ചുകൊൾകയുംവേണം. അംഗുലിശബ്ദംകൊണ്ടു് സാമാന്യേന വിരലുകളിൽ ഏതെങ്കിലും ഗ്രഹിക്കാമെന്നില്ല. കൈയിന്റെ വിരലുകളിൽവെച്ചു് നടുവിലെ വിരലിനെ ഗ്രഹിക്കയുംവേണം. കരിഹസ്തസഹിതാ അംഗുലിഃ എന്നു വിഗ്രഹിച്ചുകൊൾക. എന്നാൽ കരിഹസ്താഗ്രത്തിന്റെയും കരമദ്ധ്യാംഗുലിയുടെയും എന്നു ലഭിക്കപ്പെടുകയും ചെയ്യും. (കൎണ്ണികാ കരിഹസ്താഗ്രകരമദ്ധ്യാംഗുലാവപി ക്രമുകാദിച്ഛടാംശേബ്ജവരാടേ കൎണ്ണഭൂഷണേ)

### പ്രക്ഷിപ്തശ്ലോകങ്ങൾ.

പാകൌ പക്വാഗ്നിശ്ശിശൂ മധ്യരത്നേ നേതരി നായകഃ
പര്യങ്കസ്സ്യാൽ പരികരേ സ്യാദ്വ്യാഘ്രേപി ച ലുബ്ധകഃ
ആർദ്രായാമപി ലുബ്ധകഃ എന്നു പാഠാന്തരം
പേടകാസ്ത്രീഷുവൃന്ദേപി ഗുരൌ ദേശ്യേ ച ദേശികഃ
ഖേടകൌ ഗ്രാമഫലകൌ ധീവരേപിച ജാലികഃ
പുഷ്പരേണൌ ച കിഞ്ജൽക്കശ്ശുല്ക്കോസ്ത്രീ സ്ത്രീധനേപി ച
സ്യാൽ കല്ലോലേപ്യുൽകലികാ വാർദ്ധകം ഭാവവൃദ്ധയോഃ
കരിണ്യാഞ്ചാപി ഗണികാ ദാരകൌ ബാലഭേദകൌ
അന്ധേപ്യനേഡമൂകസ്സ്യാൽ ടങ്കൌ ദർപ്പാശ്മദാരണൌ.

ഇവ ൧൦-ം മുൻ കാണിക്കപ്പെട്ടതായ ഭൃങ്ഗനിതംബേത്യാദിയും ഇങ്ങനെ അന്വയിക്കുന്നു

ഇതി കാന്തവർഗ്ഗഃ.

### ഖാന്താഃ

മയൂഖസ്ത്വിട്കരജ്വാലാസ്വളിബാണൌ ശിലീമുഖൌ
ശംഖോ നിധൌ ലലാടാസ്ഥ്നി കംബൌ നസ്ത്രീന്ദ്രിയേപി ഖം
ഘൃണിജ്വാലേ അപി ശിഖേ ശൈലവൃക്ഷൌ നഗാവഗൌ
ആശുഗൌ വായുവിശിഖൌ ശരാർക്കവിഹഗാഃ ഖഗാഃ. ൭൮

മയൂഖഃ (അ-പു-പ്ര-ഏ) ശോഭയുടെയും രശ്മിയുടെയും ജ്വാലയുടെയും പേർ. ശിലീമുഖഃ (അ-പു-പ്ര-ഏ) വണ്ടിൻെറയു ശരത്തിൻെറയും പേർ. ശംഖഃ (അ-പു-പ്ര-ഏ) നസ്ത്രീ എന്നു പറകയാൽ നപുംസകമായിട്ടുമാമെന്നു ഗ്രഹിച്ചുകൊൾക. നിധിവിശേഷത്തിൻെറയും നെററിയെല്ലിൻെറയും ശംഖിൻെറയും പേർ. ഖം (അ-ന-പ്ര-ഏ) ഇന്ദ്രിയത്തിൻെറയും ആകാശത്തിൻെറയും പേർ. ശിഖാ (ആ-സ്ത്രീ-പ്ര-ഏ) രശ്മിയുടെയും ജ്വാലയുടെയും പേർ.

ഇതി ഖാന്തവർഗ്ഗഃ.

### ഗാന്താഃ.

നഗഃ അഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം പർവ്വതത്തിൻെറയും വൃക്ഷത്തിൻെറയും പേർ. ആശുഗഃ (അ-പു-പ്ര-ഏ) വായുവിൻെറയും ശരത്തിൻെറയും പേർ. ഖഗഃ (അ-പു-പ്ര-ഏ) ശരത്തിൻെറയും ആദിത്യൻെറയും പക്ഷിയുടെയും പേർ.

പതംഗൌ പക്ഷിസൂൎയ്യൌ ച പൂഗഃ ക്രമുകവൃന്ദയോഃ
പശവോƒപി മൃഗാ വേഗഃ പ്രവാഹജവയോരപി. ൨൦

പതംഗഃ (അ-പു-പ്ര-ദ്വി) പക്ഷിയുടെയും പാററയുടെയും സൂൎയ്യന്റെയും പേർ. പൂഗഃ (അ-പു-പ്ര-ഏ) കഴുങ്ങുമരത്തിന്റെയും സമൂഹത്തിന്റെയും പേർ. നപുംസകമാകയാൽ അടയ്ക്കയുടെയുമാം. മൃഗഃ (അ-പു-പ്ര-ഏ) പശുക്കളുടെയും മകയിരമെന്ന നക്ഷത്രത്തിന്റെയും അന്വേഷണത്തിന്റെയും പേർ. പശുക്കൾ = ഹരിണാദികൾ. വേഗഃ (അ-പു-പ്ര-ഏ) നീരൊഴുക്കത്തിന്റെയും പ്രവൃത്തിയിൽ താമസമില്ലായ്മയുടെയും മലമൂത്രാദികളുടെ ബഹിൎന്നിൎഗ്ഗമനത്തിന്റെയും പേർ.

പരാഗഃ കൌസുമേ രേണൌ സ്നാനീയാദൌ രജസ്യപി
ഗജേƒപി നാഗമാതംഗാവപാംഗസ്തിലകേƒപി ച. ൨൧

പരാഗഃ (അ-പു-പ്ര-ഏ) പൂമ്പൊടിയുടെയും സ്നാനസാധനമായ ഗന്ധചൂൎണ്ണവിശേഷം മുതലായതിന്റെയും പേർ. നാഗഃ മാതംഗഃ (അ-പു-പ്ര-ഏ) ഇവ ൨-ം ആനയുടെ പേർ. മേൽപറഞ്ഞ ശബ്ദങ്ങളിൽവെച്ചു നാഗശബ്ദം പാമ്പിന്റെ പേരാകയും ചെയ്യും. മാതംഗശബ്ദം ചണ്ഡാലന്റെ പേരാകയും ചെയ്യുമെന്നുള്ളതു് അപിശബ്ദംകൊണ്ടു് സംഗ്രഹിക്കപ്പെട്ടിരിക്കുന്നു. അപാംഗഃ (അ-പു-പ്ര-ഏ) തിലകത്തിന്റെയും കടക്കണ്ണിന്റെയും പേർ.

സൎഗ്ഗസ്സ്വഭാവനിൎമ്മോക്ഷനിശ്ചയാധ്യായസൃഷ്ടിഷു
യോഗസ്സന്നഹനോപായധ്യാനസംഗതിയുക്തിഷു. ൨൨

സൎഗ്ഗഃ (അ-പു-പ്ര-ഏ) സ്വഭാവത്തിന്റെയും ത്യാഗത്തിന്റെയും നിശ്ചയത്തിന്റെയും അദ്ധ്യായത്തിന്റെയും സൃഷ്ടിയുടെയും പേർ. യോഗഃ (അ-പു-പ്ര-ഏ) കവചാദികളുടെയും സാമാദ്യുപായങ്ങളുടെയും ധ്യാനത്തിന്റെയും സംഗതിയുടെയും യുക്തിയുടെയും പേർ.

ഭോഗസ്സുഖേ സ്ത്ര്യാദിഭൃതാവഹേശ്ച ഫണകായയോഃ
ചാതകേ ഹരിണേ പുംസി സാരംഗശ്ശബളേ ത്രിഷു. ൨൩

ഭോഗഃ (അ-പു-പ്ര-ഏ) സുഖത്തിന്റെയും വേശ്യാദികൾക്കുകൊടുക്കുന്ന വിലയുടെയും പാമ്പിൻപടത്തിന്റെയും പാമ്പിൻശരീരത്തിന്റെയും പേർ. സാരംഗഃ (അ-പു-പ്ര-ഏ) വേഴാമ്പലിന്റെയും മാനിന്റെയും പേർ. ചിത്രവൎണ്ണത്തിന്റെയുമാം. എന്നാൽ ത്രിലിംഗമാകയും ചെയ്യും.

കപൌച പ്ലവഗശ്ശാപേ ത്വഭിഷംഗഃ പരാഭവേ
യാനാദ്യംഗേ യുഗഃ പുംസി യുഗം യുഗ്മേ കൃതാദിഷു. ൨൫

പ്ലവഗഃ (അ-പു-പ്ര-ഏ) വാനരത്തിന്റെയും തവളയുടെയും പേർ. അഭിഷംഗഃ (അ-പു-പ്ര-ഏ) ശാപത്തിന്റെയും തിരസ്കാരത്തിന്റെ പേർ. യുഗഃ (അ-പു-പ്ര-ഏ) രഥാദികളുടെ നുകത്തിന്റെ പേർ. യുഗമെന്നു നപുംസകമായിരുന്നാൽ ഇരട്ടയുടെയും കൃതം, ത്രേതാ, ദ്വാപരം, കലി എന്നിപ്രകാരമുള്ള നാലു കാലഭേദങ്ങളുടെയും പേർ.

സ്വൎഗ്ഗേഷുപശുവാഗ്വജ്രദിങ്നേത്രഘൃണിഭൂജലേ
ലക്ഷ്യദൃഷ്ട്യാസ്ത്രിയാം പുംസി ഗൌൎല്ലിംഗം ചിഹ്നശേഫസോഃ.

ഗൌഃ (ഓ-പു-പ്ര-ഏ) സ്വൎഗ്ഗത്തിന്റെ പേർ. ശരത്തിന്റെയും പശുവിന്റെയും കാളയുടെയും വാക്കിന്റെയും വജ്രത്തിന്റെയും ദിക്കിന്റെയും കണ്ണിന്റെയും രശ്മിയുടെയും ഭൂമിയുടെയും ജലത്തിന്റെയും പേരാകയും ചെയ്യും. ലക്ഷ്യദൃഷ്ട്യാസ്ത്രിയാംപുംസി എന്നതിന്നു ലക്ഷ്യാനുരോധേന ഇന്നതിങ്കൽ സ്ത്രീലിംഗമെന്നും ഇന്നതിങ്കൽ പുല്ലിംഗമെന്നും അറിഞ്ഞുകൊൾക എന്നൎത്ഥമാകുന്നു. ഗൌസ്സ്വൎഗ്ഗവൃഷഭേരശ്മൗ വജ്രശീതകരേപുമാൻ അൎജ്ജുനീനേത്രദിഗ്ബാണ ഭൂവാഗാദിഷുയോഷിതി എന്ന വിശ്വവാക്യത്താൽ സ്വൎഗ്ഗത്തിന്റെയും കാളയുടെയും രശ്മിയുടെയും വജ്രത്തിന്റെയും ചന്ദ്രന്റെയും പേരാകുമ്പോൾ ഗോശബ്ദം പുല്ലിംഗമെന്നും, പശുവിന്റെയും കണ്ണിന്റെയും ദിക്കിന്റെയും ശരത്തിന്റെയും ഭൂമിയുടെയും വാക്കിന്റെയും പേരായാൽ സ്ത്രീലിംഗമെന്നും വിധിക്കപ്പെട്ടിരിക്കുന്നു. ഗൌൎന്നാദിത്യേവലീവൎദ്ദേ കിരണക്രതുഭേദയോഃ സ്ത്രീതുസ്യാദ്ദിശിഭാരത്യാംഭൂമൗ ച സുരഭാവപിനൃസ്ത്രീയേ സ്സ്വൎഗ്ഗവജ്രാംബുരശ്മിദൃഗ്ബാണലോമസു എന്ന കോശാന്തരത്താൽ ആദിത്യന്റെയും കാളയുടെയും രശ്മിയുടെയും യാഗവിശേഷത്തിന്റെയും പേരാകുമ്പോൾ ഗോശബ്ദം പുല്ലിംഗമെന്നും ദിക്കിന്റെയും വാക്കിന്റെയും ഭൂമിയുടെയും പശുവിന്റെയും പേരാകുമ്പോൾ സ്ത്രീലിംഗമെന്നും സ്വൎഗ്ഗത്തിന്റെയും വജ്രത്തിന്റെയും ജലത്തിന്റെയും രശ്മിയുടെയും കണ്ണിന്റെയും ശരത്തിന്റെയും രോമത്തിന്റെയും പേരാകുമ്പോൾ പുല്ലിംഗമായിട്ടോ സ്ത്രീലിംഗമായിട്ടോ ഇരിക്കുമെന്നും വിധിക്കപ്പെട്ടിരിക്കുന്നു. ലിംഗം (അ-ന-പ്ര-ഏ) അടയാളത്തിന്റെയും മേഢ്രത്തിന്റെയും പേർ. മേഢ്രമെന്നതു് പുരുഷന്റെ ലിംഗമാകുന്നു.

ണ്ണിൽ ഒരുവക എന്നൎത്ഥത്തെ ഗ്രഹിച്ചുകൊൾക. പ്രപഞ്ചഃ (അ-പു-പ്ര-ഏ) വിപരീതമാവു എന്നുള്ളതിന്റെയും വിസ്താരത്തിന്റെയും പേർ. ശുചിഃ (ഇ-പു-പ്ര-ഏ) അഗ്നിയുടെയും ആഷാഢമാസത്തിന്റെയും പരിശുദ്ധനായ മന്ത്രിയുടെയും ശുദ്ധിയുള്ളതിന്റെയും വെളുത്ത വസ്തുവിന്റെയും പേർ. ശുദ്ധിയുള്ളതിനെയും വെളുത്ത വസ്തുവിനെയും പറയുമ്പോൾ വിശേഷ്യനിഘ്നമാകയും ചെയ്യും. രുചിഃ (ഇ-സ്ത്രീ-പ്ര-ഏ) അത്യാസക്തിയുടെയും ഇച്ഛയുടെയും രശ്മിയുടെയും ദീപ്തിയുടെയും പേർ.

ഇതി ചാന്തവൎഗ്ഗഃ

ജാന്തഃ

കേകിതാൎക്ഷ്യാവഹിഭുജൌ ദന്തവിപ്രാണ്ഡജാ ദ്വിജാഃ
അജാവിഷ്ണുഹരച്ഛാഗാ ഗോഷ്ഠാധ്വനിവഹാ വ്രജാഃ.

അഹിഭുക് (ജ-പു-പ്ര-ഏ) മയിലിന്റെയും ഗരുഡന്റെയും പേർ. ദ്വിജഃ (അ-പു-പ്ര-ഏ) പല്ലിന്റെയും ബ്രാഹ്മണന്റെയും പക്ഷിസൎപ്പാദികളുടെയും പേർ. അജഃ (അ-പു-പ്ര-ഏ) വിഷ്ണുവിന്റെയും ശിവന്റെയും ആടിന്റെയും പേർ. വ്രജഃ (അ-പു-പ്ര-ഏ) തൊഴുത്തിന്റെയും വഴിയുടെയും സമൂഹത്തിന്റെയും പേർ.

ധൎമ്മരാജൌ യമജിനൌ കുഞ്ജോദന്തേപി ന സ്ത്രിയാം
വലജേ ക്ഷേത്രപൂൎദ്വാരേ വലജാ വല്ഗുദൎശനാ.

ധൎമ്മരാജഃ (അ-പു-പ്ര-ഏ) യമന്റെയും ബുദ്ധമുനിയുടെയും പേർ. കുഞ്ജഃ (അ-പു-പ്ര-ഏ) (നപുംസകലിംഗമായിട്ടുമാം) ഗജദന്തത്തിന്റെയും ലതാഗൃഹത്തിന്റെയും പേർ. വലജം (അ-ന-പ്ര-പ്ര) ക്ഷേത്രത്തിന്റെയും ഗോപുരത്തിന്റെയും പേർ. വലജാ എന്നു സ്ത്രീലിംഗമായാൽ ഉത്തമമായിരിക്കുന്ന സ്ത്രീയുടെ പേർ.

സമേക്ഷ്മാംശേ രണേപ്യാജിഃ പ്രജാ സ്യാൽ സന്തതൌ ജനേ
അബ്ജൌ ശംഖശശാംകൌ ച സ്വകേ നിത്യേ നിജം ത്രിഷു.

ആജിഃ (ഇ-സ്ത്രീ-പ്ര-ഏ) സമമായ ഭൂപ്രദേശത്തിന്റെയും യുദ്ധത്തിന്റെയും പേർ. പ്രജാ (ആ-സ്ത്രീ-പ്ര-ഏ) സന്തതിയുടെയും ജനത്തിന്റെയും പേർ. അബ്ജഃ (അ-പു-പ്ര-ഏ) ശംഖിന്റെയും ചന്ദ്രന്റെയും താമരയുടെയും പേർ. നിജം (അ-ന-പ്ര-ഏ) (ത്രിലിംഗമാകുന്നു) തന്റെ വസ്തുവിന്റെയും നിത്യമായുള്ളതിന്റെയും പേർ. ഇതി ജാന്തവൎഗ്ഗഃ.

ഭത്തിൻെറയും നാശത്തിൻെറയും പേർ. അരിഷ്ടം (അ-ന-പ്ര-ഏ) ശുഭത്തിൻെറയും അശുഭത്തിൻെറയും പേർ.

മായാനിശ്ചലയന്ത്രേഷു കൈതവാനൃതരാശിഷു
അയോഘനേ ശൈലശൃംഗേ സീരാംഗേ കൂടമസ്ത്രിയാം.

കൂടം (അ-ന-പ്ര-ഏ) ഇന്ദ്രജാലത്തിൻെറയും ഇളക്കത്തൊട്ടു കൂടാത്തതിൻെറയും മൃഗാദികളെ ഹിംസിപ്പാനുള്ള വല മുതലായ പദാർത്ഥത്തിൻെറയും കപടത്തിൻെറയും അസത്യത്തിൻെറയും സമൂഹത്തിൻെറയും ഇരുമ്പുകൊട്ടുന്ന കൂടത്തിൻെറയും പർവ്വതശിഖരത്തിൻെറയും കൊഴുവിൻെറയും പേർ. കൂടശബ്ദം മേൽപറഞ്ഞ അർത്ഥങ്ങളിൽ പുല്ലിംഗമായിട്ടും പ്രയോഗിക്കാം.

സൂക്ഷ്മൈലായാം ത്രുടിഃ സ്ത്രീ സ്യാൽ കാലേഽല്പേ സംശയേഽപി ച
അത്യുൽകർഷാശ്രയഃ കോടിഃ മൂലേ ലഗ്നകചേ ജടാ. ൨൯

ത്രുടിഃ (ഇ-സ്ത്രീ-പ്ര-ഏ) ചിററേലത്തിൻെറയും കാലവിശേഷത്തിൻെറയും അല്പത്തിൻെറയും സംശയത്തിൻെറയും പേർ. കോടിഃ (ഇ-സ്ത്രീ-പ്ര-ഏ) വില്ലിൻെറ അഗ്രഭാഗങ്ങളുടെയും അതിശയത്തിൻെറയും കോണിൻെറയും സംഖ്യാവിശേഷത്തിൻെറയും പേർ. ജടാ (ആ-സ്ത്രീ-പ്ര-ഏ) വേരിൻെറയും ജടാമുടിയുടെയും പേർ

വ്യുഷ്ടിഃ ഫലേ സമൃദ്ധൗ ച ദൃഷ്ടിർജ്ഞാനേഽക്ഷ്ണി ദർശനേ
ഇഷ്ടിർയ്യാഗേച്ഛയോഃ സൃഷ്ടം നിശ്ചിതേ ബഹുനിത്രിഷു. ൩൦

വ്യുഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രയോജനത്തിൻെറയും സമൃദ്ധിയുടെയും പേർ. ദൃഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) അറിവിൻെറയും കണ്ണിൻെറയും കാഴ്ചയുടെയും പേർ. ഇഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) യാഗത്തിൻെറയും ഇച്ഛയുടെയും പേർ. സൃഷ്ടം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. നിശ്ചയിക്കപ്പെട്ടതിൻെറയും ബഹുവായുള്ളതിൻെറയും പേർ. സൃഷ്ടിർന്നിശ്ചിതേ ബഹുലേ ത്രിഷു എന്നു ചിലർ പഠിക്കുന്നു.

കഷ്ടേ തു കൃച്ഛ്രഗഹനേ ദക്ഷാമന്ദാഗദേഷു ച
പടുർദ്വൗ വാച്യലിംഗൗ ച നീലകണ്ഠശ്ശിവേഽപി ച. ൩൧

കഷ്ടം (അ-ന-പ്ര-ഏ) ദുഃഖത്തിൻെറയും ദുർഗ്ഗമമായ ദേശത്തിൻെറയും പേർ. പടുഃ (ഉ-പു-പ്ര-ഏ) അലസനല്ലാത്തവൻെറയും തീക്ഷ്ണനായിരിക്കുന്നവൻെറയും രോഗത്തോടുകൂടാതെ ഇരിക്കുന്നവൻെറയും പേർ. ദ്വൗവാച്യലിംഗൗ ച എന്നതിന്നു കഷ്ടപടു ശബ്ദങ്ങൾ വിശേഷണങ്ങളായി വരുന്നേടത്തു് വിശേ

ഷ്യത്തിന്റെ ലിംഗംപോലെ ഇരിക്കുന്ന ലിംഗത്തോടുകൂടിയവയുക ളായിരിക്കുമെന്നു അൎത്ഥമാകുന്നു.

ഇതി ടാന്തവൎഗ്ഗഃ.

ഠാന്തഃ.

നീലകണ്ഠഃ (അ-പു-പ്ര-ഏ) ശിവന്റെയും മയിലിന്റെയും പേർ.

പുംസി കോഷ്ഠോന്തരുദരേ കുസൂലന്തൎഗ്ഗൃഹേ തഥാ
നിഷ്ഠാ നിഷ്പത്തിനാശാന്താഃ കാഷ്ഠോൽകൎഷേസ്ഥിതൗദിശി.

കോഷ്ഠഃ (അ-പു-പ്ര-ഏ) വയററിന്റെ അന്തൎഭാഗത്തിന്റെ യും വിത്തുകൊട്ടയുടെയും ഗൃഹാന്തൎഭാഗത്തിന്റെയും പേർ. നി ഷ്ഠാ (ആ-സ്ത്രീ-പ്ര-ഏ) നിഷ്പത്തിയുടെയും അടൎന്നാശിന്റെയും അവസാനത്തിന്റെയും പേർ. നിഷ്പത്തി എന്നതിന്നു നിൎവൃ ത്തി എന്നു അൎത്ഥമാകുന്നു. കാഷ്ഠാ (ആ-സ്ത്രീ-പ്ര-ഏ) ഉൽകൎഷ ത്തിന്റെയും മൎയ്യാദയുടെയും ദിക്കിന്റെയും പേർ.

ത്രിഷുജ്യേഷ്ഠോഽതിശസ്തേപി കനിഷ്ഠോഽതിയുവാല്പയോഃ
ദണ്ഡോഽസ്ത്രീലഗുഡേപിസ്യാദ് ഗുഡോഗോളക്ഷുപാകയോഃ.

ജ്യേഷ്ഠഃ (അ-പു-പ്ര-ഏ) ഏററവും ശ്രേഷ്ഠനായിരിക്കുന്നവ ന്റെയും പൂൎവ്വജന്റെയും അതിവൃദ്ധന്റെയും ജ്യൈഷ്ഠമാസത്തി ന്റെയും പേർ. കനിഷ്ഠഃ (അ-പു-പ്ര-ഏ) അതിയുവാവിന്റെയും അത്യല്പന്റെയും പേർ. അതിയുവാവെന്നതിന്നു ഏററവും യുവാ വെന്നും യുവാവെന്നതിന്നു യൌവനമുള്ളവൻ എന്നും അൎത്ഥ ത്തെ ഗ്രഹിച്ചുകൊൾക.

ഇതി ഠാന്തവൎഗ്ഗഃ.

ഡാന്തഃ.

ദണ്ഡഃ (അ-പു-പ്ര-ഏ) (നപുംസകമായിട്ടുമാം) കുറുവ ടിയുടെയും സാമാദികളിൽ നാലാമത്തെ ഉപായത്തിന്റെയും അ ളവുകോലിന്റെയും പേർ. ഗുഡഃ (അ-പു-പ്ര-ഏ) മണ്ണുമുതലായ തുകൊണ്ടുണ്ടാക്കിയ ഉണ്ടയുടെയും ശൎക്കരയുടെയും പേർ.

സൎപ്പഹിംസ്രപശുവ്യാഡൌ ഭുജഗാവാചസ്ഥിരിഡാ ഇളാഃ
ക്ഷേപഡാവംശശലാകാപി നാഡീകാലേപി ഷൾക്ഷണേ.

വ്യാഡഃ (അ-പു-പ്ര-ഏ) സൎപ്പത്തിന്റെയും മാംസഭുക്കുകളാ യ വ്യാഘ്രാദിയുടെയും പേർ. (സൎപ്പമാംസാൽപശു എന്നും പാഠമുണ്ടു്.) മാംസാൽപശു=മാംസാത്തായിരിക്കുന്ന പശു. മാം

സാത്തു്=മാംസത്തെ അടിക്കുന്നതു്. അടിക്ക=ഭക്ഷിക്ക. പശു=നാല്ക്കാലി. ഇങ്ങനെ മാംസാൽപശു എന്നതിനോടുകൂടെ പഠിക്കുമ്പോൾ അതിന്റെ അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ഇഡാ (ആ-സ്ത്രീ-പ്ര-ഏ) ഭൂമിയുടെയും പശുവിന്റെയും വാക്കിന്റെയും പേർ. (ളൂളാ എന്നു ളാന്തമായിട്ടുമാം) ക്ഷ്വേഡാ (ആ-സ്ത്രീ-പ്ര-ഏ) മുളയുടെ അലകിന്റെയും സിംഹനാദത്തിന്റെയും പേർ. (പുല്ലിംഗമായാൽ വിഷത്തിന്റെ പേരാകയും ചെയ്യും) നാഡീ (ഈ-സ്ത്രീ-പ്ര-ഏ) ഷൾക്ഷണമായിരിക്കുന്ന കാലത്തിന്റെയും സുഷുമ്നാദിനാഡിയുടെയും പേർ. ഷൾക്ഷണം=ആറുക്ഷണങ്ങൾ കൂടിയതു്. രണ്ടുനാഴിക എന്നു ഗ്രഹിച്ചുകൊൾക.

കാണ്ഡോസ്ത്രീ ദണ്ഡബാണാൎവ്വ വൎഗ്ഗാവസരവാരിഷു
സ്യാൽഭാണ്ഡമശ്വാഭരണേ/മത്രേമൂലവണിഗ്ധനേ. ൧൯൩

കാണ്ഡഃ (അ-പു-പ്ര-ഏ) വടിയുടെയും ശരത്തിന്റെയും ഭാഗമനായവന്റെയും സമൂഹത്തിന്റെയും അവസരത്തിന്റെയും ജലത്തിന്റെയും പേർ. കാണ്ഡശബ്ദം നപുംസകമായിട്ടും പ്രയോഗിക്കാം. ഭാണ്ഡം (അ-ന-പ്ര-ഏ) കുതിരയുടെ ആഭരണത്തിന്റെയും മൃന്മയാദിപാത്രങ്ങളുടെയും കച്ചവടക്കാരന്റെ മൂലധനത്തിന്റെയും പേർ. ഇതി ഡാന്തവൎഗ്ഗഃ

ഢാന്താഃ.

ഭൃശപ്രതിജ്ഞയോൎബ്ബാഢം പ്രഗാഢം ഭൃശകൃച്ഛ്രയോഃ
ശക്തസ്ഥൂലൌ ത്രിഷു ദൃഢൌ വ്യൂഢൌ വിന്യസ്തസംഹതൌ;

ബാഢം (അ-ന-പ്ര-ഏ) പെരുകിയതിന്റെയും അംഗീകാരത്തിന്റെയും പേർ. പ്രഗാഢം (അ-ന-പ്ര-ഏ) പെരുകിയതിന്റെയും വിഷമമായുള്ളതിന്റെയും പേർ. ദൃഢഃ (അ-പു-പ്ര-ഏ) ത്രിലിംഗമാകുന്നു. ശക്തിയുള്ളവന്റെയും തടിച്ചവന്റെയും പേർ. വ്യൂഢഃ (അ-പു-പ്ര-ഏ) വിന്യസിക്കപ്പെട്ടതിന്റെയും ദൃഢസന്ധിയായുള്ളതിന്റെയും പേർ. വിന്യസിക്ക=വേണ്ടുംവണ്ണം നിറുത്തുക. ഇതി ഢാന്തവൎഗ്ഗഃ.

ണാന്താഃ.

ഭ്രൂണോൎഭകേസ്ത്രൈണഗൎഭേ ബാണോബലിസുതേ ശരേ
കണോതിസൂക്ഷ്മധാന്യാംശേ സംഘാതേ പ്രമഥേഗണഃ.

ഭ്രൂണഃ (അ-പു-പ്ര-ഏ) ശിശുവിന്റെയും സ്ത്രീകളുടെ ഗൎഭത്തിന്റെയും പേർ. ബാണഃ (അ-പു-പ്ര-ഏ) മഹാബലി ചക്രവൎത്തിയുടെ പുത്രനായ ബാണനെന്ന അസുരന്റെയും ശരത്തിന്റെ

ഗ്രാമണീർന്നാപിതേ പുംസി ശ്രേഷ്ഠേ ഗ്രാമാധിപേ ത്രിഷു
ഊർണ്ണാ മേഷാദിലോമ്നി സ്യാദാവർത്തേ ചാന്തരാ ഭ്രുവോഃ.

ഗ്രാമണീഃ (ഈ-പു-പ്ര-ഏ) ക്ഷൌരക്കാരന്റെ പേർ. ശ്രേഷ്ഠന്റെയും ഗ്രാമാധിപതിയുടെയും പേരാകുമ്പോൾ ത്രിലിംഗമാകയും ചെയ്യും. ഊർണ്ണാ (ആ-സ്ത്രീ-പ്ര-ഏ) ആട് മുതലായവയുടെ രോമത്തിന്റെയും പുരികങ്ങളുടെ നടുവിൽ ഉണ്ടാകുന്ന ചുഴിയുടെയും പേർ.

ഹരിണീ സ്യാൻമൃഗീ ഹേമപ്രതിമാ ഹരിതാ ച യാ
ത്രിഷു പാണ്ഡൌ ച ഹരിണഃ സ്ഥൂണാ സ്തംഭേപി വേശ്മനഃ.

ഹരിണീ (ഈ-സ്ത്രീ-പ്ര-ഏ) മാൻപേടയുടെയും സ്വർണ്ണപ്രതിമയുടെയും ഹരിതവർണ്ണയായവളുടെയും പേർ. ഹരിതവർണ്ണമെന്നു് പച്ചനിറമാകുന്നു. ഹരിണഃ (അ-പു-പ്ര-ഏ) ത്രിലിംഗമാകുന്നു. വെളുത്തവസ്തുവിന്റെ പേർ. മൃഗവിശേഷത്തിന്റെ പേരാകുമ്പോൾ പുല്ലിംഗമായിത്തന്നെ ഇരിക്കും. സ്ഥൂണാ (ആ-സ്ത്രീ-പ്ര-ഏ) തൂണിന്റെയും ലോഹപ്രതിമയുടെയും പേർ.

തൃഷ്ണേ സ്പൃഹാപിപാസേ ദ്വേ ജുഗുപ്സാകരുണേ ഘൃണേ
വണിക്പഥേ ച വിപണിസ്സുരാ പ്രത്യക് ച വാരുണീ.

തൃഷ്ണാ (ആ-സ്ത്രീ-പ്ര-ഏ) ആഗ്രഹത്തിന്റെയും ജലപാനേച്ഛയുടെയും പേർ. ഘൃണാ (ആ-സ്ത്രീ-പ്ര-ഏ) നിന്ദയുടെയും കരുണയുടെയും പേർ. വിപണിഃ (ഇ-സ്ത്രീ-പ്ര-ഏ) അങ്ങാടിത്തെരുവിന്റെയും വില്പാനുള്ള പദാർത്ഥത്തിന്റെയും പേർ. വാരുണീ (ഈ-സ്ത്രീ-പ്ര-ഏ) മദ്യത്തിന്റെയും പടിഞ്ഞാറേ ദിക്കിന്റെയും പേർ.

കരേണുരിഭ്യാം സ്ത്രീ നേഭേ ദ്രവിണന്തു ബലം ധനം
ശരണം ഗൃഹരക്ഷിത്രോഃ ശ്രീപർണ്ണം കമലേപി ച.

കരേണുഃ (ഉ-സ്ത്രീ-പ്ര-ഏ) പിടിയാനയുടെ പേർ. ഗജത്തിന്റെ പേരാകുമ്പോൾ പുല്ലിംഗമാകയും ചെയ്യും. ദ്രവിണം (അ-ന-പ്ര-ഏ) ബലത്തിന്റെയും ധനത്തിന്റെയും പേർ. ബലധനേ എന്നും പാഠമുണ്ടു്. ശരണം (അ-ന-പ്ര-ഏ) ഗൃഹത്തിന്റെയും രക്ഷിതാവിന്റെയും പേർ. ശ്രീപർണ്ണം (അ-പു-പ്ര-ഏ) താമരപ്പൂവിന്റെയും മുഞ്ഞയുടെയും പേർ.

വിഷാഭിമരലോഹേഷു തീക്ഷ്ണം ക്ലീബേ ഖരേ ത്രിഷു
പ്രമാണം ഹേതുമര്യാദാശാസ്ത്രേയത്താ പ്രമാതൃഷു.

തീക്ഷ്ണം (അ-ന-പ്ര-ഏ) വിഷത്തിന്റെയും യുദ്ധത്തിന്റെയും ഇരുമ്പിന്റെയും പേർ. ഖരത്തിന്റെ പേരാകുമ്പോൾ വിശേഷ്യാനുസാരേണ ലിംഗത്രയമുണ്ടു്. പ്രമാണം (അ-ന-പ്ര-ഏ) ഹേതുവിന്റെയും മൎയ്യാദയുടെയും ശാസ്ത്രത്തിന്റെ അളവിന്റെയും ഇക്കത്തിന്റെയും പ്രമാതാവിന്റെയും പേർ. പ്രമാതാവു് = അറിയുന്നവൻ.

> കരണം സാധകതമേ ക്ഷേത്രഗാത്രേന്ദ്രിയേഷ്വപി
> പ്രാണ്യുൽപാദേ സംസരണമസംബാധചമൂഗതൌ. ൩൩
> ഘണ്ടാപഥേƒഥ വാന്താന്നേ സമുദ്ഗിരണമുന്നയേ
> അതഃ ത്രിഷു വിഷാണം സ്യാൽ പശുശൃംഗേഭദന്തയോഃ. ൩൪

കരണം (അ-ന-പ്ര-ഏ) ഛേദനാദിക്രിയകളിൽ അധികമായി ഉപകാരമുള്ള ഖഡ്ഗാദികളുടെയും സസ്യങ്ങൾ വിളയും ഭൂമിയുടെയും ശരീരത്തിന്റെയും ഇന്ദ്രിയങ്ങളുടെയും പേർ. അപിശബ്ദംകൊണ്ടു നാട്യഗീതവിഷയങ്ങളെയും ക്രിയയെയും സംഗ്രഹിച്ചിരിക്കുന്നു. സംസരണം (അ-ന-പ്ര-ഏ) പ്രാണികളുടെ ഉൽപത്തിരൂപമായിരിക്കുന്ന സംസാരത്തിന്റെയും തിങ്ങലോടുകൂടാതെ ഉള്ള സേനാഗതിയുടെയും വീതിയുള്ള വഴിയുടെയും പേർ. വീതിയുള്ള വഴി എന്നതു ഘണ്ടാപഥശബ്ദത്തിന്റെ അൎത്ഥമാകുന്നു. സമുദ്ഗിരണം (അ-ന-പ്ര-ഏ) ഛൎദ്ദിക്കപ്പെട്ട അന്നത്തിന്റെയും ഉയൎത്തുക എന്ന ക്രിയയുടെയും പേർ. അതഃത്രിഷു എന്നതിനു ഇനി ണാന്തവൎഗ്ഗാവസാനംവരെ ഉള്ള ശബ്ദങ്ങൾക്കു മൂന്നുലിംഗങ്ങളുമുണ്ടെന്നൎത്ഥമാകുന്നു. വിഷാണം (അ-ന-പ്ര-ഏ) പശുവിൻകൊമ്പിന്റെയും ആനക്കൊമ്പിന്റെയും പേർ. പുല്ലിംഗമായാൽ വിഷാണഃ എന്നും സ്ത്രീലിംഗമായാൽ വിഷാണീ എന്നും രൂപമാകുന്നു.

> പ്രവണഃ ക്രമനിമ്നോൎവ്യാം പ്രഹ്വേനാ ന ചതുഷ്പഥേ
> സംകീൎണ്ണൌ നിചിതാശുദ്ധാവിരണം ശൂന്യമൂഷരം. ൩൫

പ്രവണഃ (അ-പു-പ്ര-ഏ) ക്രമേണ താഴ്ചയോടുകൂടിയ ഭൂമിയുടെയും വണക്കമുള്ളവന്റെയും പേർ. പുല്ലിംഗം വിശേഷ്യമായാൽ പുല്ലിംഗമായും സ്ത്രീലിംഗം വിശേഷ്യമായാൽ സ്ത്രീലിംഗമായും നപുംസകം വിശേഷ്യമായാൽ നപുംസകലിംഗമായും ഭവിക്കും. ഉദാഹരണങ്ങൾ— പ്രവണോദേശഃ പ്രവണാ ഭൂമിഃ പ്രവണം ക്ഷേത്രം പ്രവണഃ പുമാൻ പ്രവണാസ്ത്രീ പ്രവണംകുലം ഇങ്ങനെ രണ്ടൎത്ഥങ്ങളിലും ഗ്രഹിച്ചുകൊൾക. നാലുവഴികൾ കൂടുന്നെടത്തിന്റെ പേരായാൽ പുല്ലിംഗമായിത്തന്നെ ഇരിക്കും.

സങ്കീൎണ്ണഃ (അ-പു-പ്ര-പ്യ) വ്യാപിച്ചതിന്റെയും ശുദ്ധിയോടുകൂടാത്ത വസ്തുവിന്റെയും പേർ. ഇരണം (അ-ന-പ്ര-ഏ) നിരാശ്രയദേശത്തിന്റെയും ഉവർനിലത്തിന്റെയും പേർ. ഇതി ണാന്തവൎഗ്ഗഃ.

താന്തഃ

ദേവസൂൎയ്യൌ വിവസ്വന്തൌ സരസ്വന്തൌ നദാൎണ്ണവൌ
പക്ഷിതാൎക്ഷ്യൌ ഗരുത്മന്തൌ ശകുന്തൌ ഭാസപക്ഷിണൌ.

വിവസ്വാൻ (ത-പു-പ്ര-ഏ) ദേവന്മാരുടെയും സൂൎയ്യന്റെയും പേർ. സരസ്വാൻ (ത-പു-പ്ര-ഏ) ആറിന്റെയും സമുദ്രത്തിന്റെയും പേർ. ഗരുത്മാൻ (ത-പു-പ്ര-ഏ) പക്ഷികളുടെയും ഗരുഡന്റെയും പേർ. ശകുന്തഃ (അ-പു-പ്ര-ഏ) ഭാസത്തിന്റെയും പക്ഷികളുടെയും പേർ. ഭാസത്തിന് ഗോഷ്ഠകുക്കുടമെന്നും പേർ. കള്ളിക്കാക്ക എന്നു് അതിന്റെ തമിഴ്വാക്കാകുന്നു. മാടപ്രാവാകുന്ന ഭാസമെന്നതെന്നും ചിലർ പറഞ്ഞിരിക്കുന്നു.

അഗ്ന്യുൽപാതൌ ധൂമകേതൂ ജീമൂതൌ മേഘപൎവ്വതൌ
ഹസ്തൌ തു പാണിനക്ഷത്രേ മരുതൌ പവനാമരൌ. ൭൦

ധൂമകേതുഃ (ഉ-പു-പ്ര-ഏ) അഗ്നിയുടെയും ചിലകാലത്തിങ്കൽ പുകപോലെ ആകാശത്തിങ്കൽ കാണപ്പെടുന്നതായി ആപൽസൂചകമായിരിക്കുന്ന നക്ഷത്രത്തിന്റെയും പേർ. ജീമൂതഃ (അ-പു-പ്ര-ഏ) മേഘത്തിന്റെയും പൎവ്വതത്തിന്റെയും പേർ. ഹസ്തഃ (അ-പു-പ്ര-ഏ) കയ്യിന്റെയും അത്തമെന്ന നക്ഷത്രത്തിന്റെയും പേർ. മരുൽ (ത-പു-പ്ര-ഏ) വായുവിന്റെയും ദേവന്മാരുടെയും പേർ.

യന്താ ഹസ്തിപകേ സൂതേ ഭൎത്താ ധാതരി പോഷ്ടരി
യാനപാത്രേ ശിശൌ പോതഃ പ്രേതഃ പ്രാണ്യന്തരേ മൃതേ.

യന്താ (ഋ-പു-പ്ര-ഏ) ആനപ്പാപ്പാന്റെയും തേർതെളിക്കുന്നവന്റെയും പേർ. ഭൎത്താ (ഋ-പു-പ്ര-ഏ) ഭരിക്കുന്നവന്റെയും പോഷിപ്പിക്കുന്നവന്റെയും പേർ. പോതഃ (അ-പു-പ്ര-ഏ) കപ്പൽമുതലായതിന്റെയും ശിശുവിന്റെയും പേർ. പ്രേതഃ (അ-പു-പ്ര-ഏ) നരകത്തിൽകിടക്കുന്ന ജന്തുവിന്റെയും മരിച്ചവന്റെയും പേർ. പ്രാണ്യന്തരശബ്ദംകൊണ്ടു ലൌകികജനങ്ങളാൽ പ്രേതമെന്നു പറയപ്പെടുന്നതായ ഒന്നിനെ ഗ്രഹിക്കേണ്ടതാകുന്നു എന്നും ഒരു പക്ഷമുണ്ടു്.

ഗ്രഹഭേദേ ധ്വജേകേതുഃ പാൎത്ഥിവേ തനയേ സുതഃ
സ്ഥപതിഃ കാരുഭേദേപി ഭൂഭൃദ്ഭൂമിധരേ നൃപേ. ൩൪

കേതുഃ (ഉ-പു-പ്ര-ഏ) സൂൎയ്യാദിനവഗ്രഹങ്ങളിൽ ഒമ്പതാമത്തതിന്റെയും കൊടിമരത്തിന്റെയും പേർ. സുതഃ (അ-പു-പ്ര-ഏ) രാജാവിന്റെയും പുത്രന്റെയും പേർ. സ്ഥപതിഃ (ഇ-പു-പ്ര-ഏ) ശില്പിയായ ഒരുത്തന്റെയും ഗീഷ്പതീഷ്ടിയെചെയ്തവന്റെയും പേർ. ഭൂഭൃൽ (ത-പു-പ്ര-ഏ) പൎവ്വതത്തിന്റെയും രാജാവിന്റെയും പേർ.

മൂൎദ്ധാഭിഷിക്തോ ഭൂപേപി ഋതുസ്ത്രീകുസുമേപി ച
വിഷ്ണാവപ്യജിതാവ്യക്തൌ സൂതസ്ത്വഷ്ടരി സാരഥൌ. ൩൫

മൂൎദ്ധാഭിഷിക്തഃ (അ-പു-പ്ര-ഏ) രാജാവിന്റെയും ക്ഷത്രിയന്റെയും പേർ. ഋതുഃ (ഉ-പു-പ്ര-ഏ) സ്ത്രീകളുടെ തീണ്ടാരിക്കാറയുടെയും വസന്താദികളുടെയും പേർ. അജിതഃ (അ-പു-പ്ര-ഏ) വിഷ്ണുവിന്റെയും ജയിക്കപ്പെടാത്തവന്റെയും പേർ. അവ്യക്തഃ (അ-പു-പ്ര ഏ) വിഷ്ണുവിന്റെയും പരമേശ്വരന്റെയും പേർ. (അവ്യക്തശ്ശങ്കരേ വിഷ്ണാവവ്യക്തംമഹദാദികേ ആത്മന്യപിസ്യാദവ്യക്ത മസ്ഫുടേതദ്വിധേയവൽ) എന്നു കോശാന്തരമുണ്ട്. സൂതഃ (അ-പു-പ്ര-ഏ) ശില്പികളിലൊരുത്തന്റെയും തേർതെളിക്കുന്നവന്റെയും പേർ.

വ്യക്തഃ പ്രാജ്ഞേപി ദൃഷ്ടാന്താവുഭൌ ശാസ്ത്രനിദൎശനേ
ക്ഷത്താസ്യാൽ സാരഥൌ ദ്വാസ്ഥേ ക്ഷത്രിയായാഞ്ച ശൂദ്രജേ.

വ്യക്തഃ (അ-പു-പ്ര-ഏ) വിദ്വാനായിരിക്കുന്നവന്റെയുംസ്പഷ്ടമായുള്ളതിന്റെയും പേർ. ദൃഷ്ടാന്തഃ (അ-പു-പ്ര-ഏ) തൎക്കാദിശാസ്ത്രത്തിന്റെയും ഉദാഹരണത്തിന്റെയും പേർ. ക്ഷത്താ (ഋ-പു-പ്ര-ഏ) തേർതെളിക്കുന്നവന്റെയും വാതിൽകാക്കുന്നവന്റെയും ക്ഷത്രിയസ്ത്രീയിൽ ശൂദ്രനുജനിച്ചവന്റെയും പേർ.

വൃത്താന്തസ്സ്യാൽ പ്രകരണേ പ്രകാരേ കാൎത്സ്ന്യവാൎത്തയോ
ആനൎത്തസ്സമരേ നൃത്തസ്ഥാനനീവൃദ്വിശേഷയോഃ. ൩൭

വൃത്താന്തഃ (അ-പു-പ്ര-ഏ) പ്രകൃതത്തിന്റെയും വിശേഷത്തിന്റെയും സാകല്യത്തിന്റെയും ജനശ്രുതിയുടെയും പേർ. ആനൎത്തഃ (അ-പു-പ്ര-ഏ) യുദ്ധത്തിന്റെയും നൃത്തസ്ഥലത്തിന്റെയും ദേശവിശേഷത്തിന്റെയും പേർ.

കൃതാന്തോ യമസിദ്ധാന്തദൈവാകുശലകൎമ്മസു
ശ്ലേഷ്മാദിരസരക്താദി മഹാഭൂതാനി തൽഗുണാഃ. ൩൮

ഇന്ദ്രിയാണ്യശ്മവികൃതിശ്ശബ്ദയോനിശ്ച ധാതവഃ
കക്ഷ്യാന്തരേപി ശുദ്ധാന്തോ നൃപസ്യാസൎവ്വഗോചരേ.

കൃതാന്തഃ (അ-പു-പ്ര-ഏ) അന്തകന്റെയും ഇന്നതു ഇന്ന പ്രകാരമെന്നുള്ള ശാസ്ത്രീയസ്ഥിതിയുടെയും പ്രാഗ്ജന്മകൃതകൎമ്മത്തിന്റെയും അമംഗലകൎമ്മത്തിന്റെയും പേർ. ധാതുഃ (ഉ-പു-പ്ര-ഏ) കഫപിത്താദികളുടെയും രസരക്തമാംസാദികളുടെയും പൃഥിവ്യപ്തേജോവായ്വാകാശങ്ങളുടെയും അതുകളുടെ ഗുണങ്ങളായ ഗന്ധരസരൂപസ്പൎശശബ്ദങ്ങളുടെയും ചക്ഷുരാദികളായ ഇന്ദ്രിയങ്ങളുടെയും ശിലാവികാരങ്ങളായ മനയോല മുതലായതുകളുടെയും ഭൂസത്തായാമിത്യാദിവ്യാകരണശാസ്ത്രവാക്യങ്ങളിൽ അന്തൎഭവിച്ചതായ ഭൂ ഏധവൃധ ഇത്യാദി ശബ്ദങ്ങളുടെയുംപേർ. ശുദ്ധാന്തഃ (അ-പു-പ്ര-ഏ) എല്ലാവൎക്കും പ്രവേശിച്ചുകൂടാത്തതായ രാജസ്ഥലവിശേഷത്തിന്റെ പേർ. രാജസ്ത്രീകൾ വസിക്കുന്ന ഗൃഹത്തിന്റെ പേർ എന്നു സാരം. ആപിശബ്ദംകൂടെ ഉണ്ടാകയാൽ അവിടെ വസിക്കുന്ന രാജസ്ത്രീകളുടെയും പേർ എന്നു ധരിച്ചുകൊൾക.

കാസൂഃസാമൎത്ഥ്യയോശ്ശക്തിൎമ്മൂൎത്തിഃ കാഠിന്യകായയോഃ
വിസ്താരവല്ല്യോൎവ്വ്രതതിൎവ്വസതീരാത്രിവേശ്മനോഃ. ൩൭

ശക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) വേലെന്നുപേരോടുകൂടിയ ആയുധത്തിന്റെയും സാമൎത്ഥ്യത്തിന്റെയും പേർ. മൂൎത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) കാഠിന്യത്തിന്റെയും ശരീരത്തിന്റെയും പേർ. വ്രതതിഃ (ഇ-സ്ത്രീ-പ്ര-ഏ) വിസ്താരത്തിന്റെയും വള്ളിയുടെയും പേർ. വിസ്താരവല്ല്യോൎവ്വ്രതതിഃ എന്നും പാഠമുണ്ട്. വസതിഃ (ഇ-സ്ത്രീ-പ്ര-ഏ) രാത്രിയുടെയും ഗൃഹത്തിന്റെയും പേർ.

ക്ഷയാൎച്ചയോരപചിതിസ്സാതിൎദ്ദാനാവസാനയോഃ
ആൎത്തിഃ പീഡാധനുഷ്കോട്യോൎജ്ജാതിസ്സാമാന്യജന്മനോഃ.

അപചിതിഃ (ഇ-സ്ത്രീ-പ്ര-ഏ) ക്ഷയത്തിന്റെയും പൂജയുടെയും പേർ. സാതിഃ (ഇ-സ്ത്രീ-പ്ര-ഏ) ദാനത്തിന്റെയും അവസാനത്തിന്റെയും പേർ. ആൎത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) പീഡയുടെയും വില്ലിന്റെ അഗ്രഭാഗത്തിന്റെയും പേർ. (ആൎത്തിഃപീഡാധനുഷ്കോട്യോ എന്നും പാഠമുണ്ട്.) ജാതിഃ (ഇ-സ്ത്രീ-പ്ര-ഏ) തൎക്കശാസ്ത്രപ്രസിദ്ധമായ സാമാന്യത്തിന്റെയും ജനനത്തിന്റെയും പേർ.

പ്രചാരസ്യന്ദയോരീതിരീതിൎഡിംബപ്രവാസയോഃ
ഉദയേƒധിഗമേ പ്രാപ്തിസ്ത്രേതാത്വഗ്നിത്രയേയുഗേ. ൩൧

രീതിഃ (ഈ-സ്ത്രീ-പ്ര-ഏ) ലോകാചാരത്തിൻെറയും ഒഴുക്കിൻെറയും പേർ. ഈതിഃ (ഇ-സ്ത്രീ-പ്ര-ഏ) അതിവൃഷ്ടി മുതലായ ആപത്തുകളുടെയും വീട്ടുവെടിഞ്ഞുള്ള യാത്രയുടെയും പേർ. പ്രാപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഉൽപത്തിയുടെയും ലാഭത്തിൻെറയും പേർ. ത്രേതാ (ആ സ്ത്രീ-പ്ര-ഏ) ദക്ഷിണാഗ്നി ഗാൎഹപത്യം ആഹവനീയം എന്ന ഈ മൂന്നഗ്നികളുടേയും ചതുൎയ്യുഗങ്ങളിൽ രണ്ടാമത്തതിൻെറയും പേർ.

വീണാഭേദേപി മഹതീ ഭൂതിൎഭസ്മനി സമ്പദി
നദീനഗൎയ്യോൎന്നാഗാനാം ഭോഗവത്യഥസംഗരേ.

സംഗേ സഭായാം സമിതിഃ ക്ഷയവാസാവപിക്ഷിതിഃ
രവേൎച്ചിശ്ച ശസ്ത്രഞ്ച വഹ്നിജ്വാലാ ച ഹേതയഃ. ൩൨

മഹതീ (ഈ-സ്ത്രീ-പ്ര-ഏ) നാരദൻെറ വീണയുടേയും മഹത്വമുള്ളവളുടേയും പേർ. ഭൂതിഃ (ഇ-സ്ത്രീ-പ്ര-ഏ) ഭസ്മത്തിൻെറയും സമ്പത്തിൻെറയും പേർ. ഇപ്പറഞ്ഞതു ഭൂതിഭസ്മങ്ങളുടെ ഭേദത്തെ ആദരിക്കാതെയാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. ഭോഗവതി (ഇ-സ്ത്രീ-പ്ര-ഏ) നാഗങ്ങളുടെ നദിയുടേയും നഗരിയുടേയും പേർ. സമിതിഃ (ഇ-സ്ത്രീ-പ്ര-ഏ) യുദ്ധത്തിൻെറയും സംയോഗത്തിൻെറയും സഭയുടെയുംപേർ. ക്ഷിതിഃ(ഇ-സ്ത്രീ-പ്ര-ഏ) ക്ഷയത്തിൻെറയും ഇരിപ്പിടത്തിൻെറയും ഭൂമിയുടെയും പേർ. ഹേതിഃ (ഇ-സ്ത്രീ-പ്ര-ഏ) സൂൎയ്യരശ്മിയുടേയും ആയുധത്തിൻെറയും അഗ്നിജ്വാലയുടേയും പേർ.

ജഗതീ ജഗതി ച്ഛന്ദോ വിശേഷേപി ക്ഷിതാവപി
പങ്ക്തിശ്ഛന്ദോപി ദശമം സ്യാൽ പ്രഭാവേപി ചായതിഃ.

ജഗതീ (ഈ-സ്ത്രീ-പ്ര-ഏ) ലോകത്തിൻെറയും പാദത്തിനു പന്ത്രണ്ടക്ഷരമായ ഛന്ദസ്സിൻെറയും ഭൂമിയുടെയും ജനത്തിൻെറയും പേർ. പങ്ക്തിഃ (ഇ-സ്ത്രീ-പ്ര-ഏ) പത്താമത്തെ ഛന്ദസ്സിൻെറയും പത്തു് എന്ന സംഖ്യയുടെയും പേർ. ആയതിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രഭാവത്തിൻെറയും ഉത്തരകാലത്തിൻെറയുംപേർ. നീളം സംയമം ഇത്യാദികൾക്കും ആയതി എന്ന വ്യവഹാരമുണ്ടു്.

പത്തിൎഗ്ഗതൌ ച മൂലേപി പക്ഷതിഃ പക്ഷഭേദയോഃ
പ്രകൃതിൎയ്യോനിലിംഗേ ച കൈശിക്യാദ്യാശ്ച വൃത്തയഃ. ൩൩

പത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഗമനത്തിന്റെയും സേനാവിശേഷത്തിന്റെയും പേർ. പക്ഷതിഃ (ഇ-സ്ത്രീ-പ്ര-ഏ) പ്രതിപദമെന്ന തിഥിയുടെയും ചിറകിൻമൂലത്തിന്റെയും പേർ. പ്രകൃതിഃ (ഇ-സ്ത്രീ-പ്ര ഏ) യോനിയുടെയും ലിംഗത്തിന്റെയും സ്വഭാവത്തിന്റെയും രാജ്യാംഗങ്ങളുടെയും ഉപാദാനകാരണത്തിന്റെയും പേർ. വൃത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) നാട്യോപയോഗിനികളായ കൈശികീ ആരഭടീ ഭാരതീ സാത്വതീ എന്ന ഈ നാലിന്റെയും ജീവസാധനത്തിന്റെയും സൂത്രവിവരണ ഗ്രന്ഥത്തിന്റെയും പേർ.

സികതാസ്സ്യുൎവ്വാലുകാപി വേദേശ്രവസി ച ശ്രുതിഃ
വനിതാജനിതാത്യൎത്ഥാനുരാഗായാഞ്ച യോഷിതി.

സികതാഃ (ആ-സ്ത്രീ-പ്ര-ബ) ഏകവചനദ്വിവചനങ്ങൾ ഇതിന്നു ഇല്ലെന്നു അറിഞ്ഞുകൊൾക. മണലിന്റെയും മണലോടുകൂടിയ ദേശത്തിന്റെയും പേർ. ശ്രുതിഃ (ഇ-സ്ത്രീ-പ്ര-ഏ) വേദത്തിന്റെയും ചെവിയുടെയും പേർ. വനിതാ (ആ-സ്ത്രീ-പ്ര-ഏ) ഏററവും അനുരഞ്ജിപ്പിക്കപ്പെട്ടവളായ സ്ത്രീയുടേയും മററുള്ള സ്ത്രീകളുടേയും പേർ.

ഗുപ്തിഃ ക്ഷിതിവ്യുദാസേപി ധൃതിൎദ്ധാരണധൈൎയ്യയോഃ
ബൃഹതീ ക്ഷുദ്രവാൎത്താകീ ഛന്ദോഭേദേ മഹത്യപി. ൯൭

ഗുപ്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ക്ഷിതിവ്യുദാസത്തിന്റെ പേർ. ക്ഷിതിവ്യുദാസേ എന്നതിന്നു ഭൂവിവരേ എന്നു ടീകയിലെ വിവരണമാകുന്നു. ഭൂവിവരം=ഭൂമിയുടെ സുഷിരം. ക്ഷിതേരുൽഖനനേ എന്നു സുഭൂതിയുടെ മതമാകുന്നു. ക്ഷിതി=ഭൂമി. ഉൽഖനനം=കുഴിക്ക എന്ന ക്രിയാ. (ഭൂമികുഴിക്ക എന്നൎത്ഥം) നിലമാളികയത്രെ ക്ഷിതിവ്യുദാസമെന്നു തമിഴ്ക്കുത്തു കണ്ടാൽ തോന്നുന്നതുമാകുന്നു. അപിശബ്ദമുണ്ടാകയാൽ കാരാഗൃഹം മുതലായതുകൾക്കും ഗുപ്തി എന്നു പേരുണ്ടു് എന്നു ഗ്രഹിച്ചുകൊൾക. ഗുപ്തിഃ കാരാഗൃഹേ പ്രോക്താ ഭൂഗൎത്തേ ലക്ഷണേധരേ എന്നു കോശാന്തരവുമുണ്ടു്. ധൃതിഃ (ഇ-സ്ത്രീ-പ്ര-ഏ) ധരിക്ക എന്ന ക്രിയയുടെയും ധൈൎയ്യത്തിന്റെയും പേർ. ബൃഹതീ (ഇ-സ്ത്രീ-പ്ര-ഏ) ചെറുവഴുതിനയുടെയും പാദങ്ങൾക്കു ഒമ്പതീതു് അക്ഷരമായുള്ള ഛന്ദസ്സിന്റെയും മഹത്വമുള്ളവളുടെയും പേർ.

വാശിതാ സ്ത്രീകരേണ്വോശ്ച വാൎത്താ വൃത്തൌ ജനശ്രുതൌ
വാൎത്തം ഫൽഗ്ഗുന്യരോഗേ ച ത്രിഷ്വപ്സു ച ഘൃതാമൃതേ.

വാശിതാ (ആ-സ്ത്രീ-പ്ര-ഏ) സ്ത്രീയുടെയും പിടിയാനയുടെ

യും പേർ. വാശിതാ എന്നതു വാശൃധാതുവികൽനിന്നു സിദ്ധിക്കുന്ന രൂപമാകുന്നു. വാസിതാ എന്നും പാഠമുണ്ട്. സ്ത്രീകരിണ്യോശ്ച എന്നുമാം. വാശിതമെന്നു നപുംസകമായാൽ തിര്യക്കുകളുടെ ശബ്ദത്തിന്റെ പേരാകയും ചെയ്യും. വാർത്താ (ആ-സ്ത്രീ-പ്ര-ഏ) ജീവനോപായങ്ങളായ കൃഷ്യാദികളുടെയും ലോകവാദത്തിന്റെയും പേർ. വാർത്തം (അ-ന-പ്ര-ഏ) നിസ്സാരമായതിന്റെയും രോഗംതൊട്ടു കൂടാത്തവരുടെയും പേർ. രോഗംതൊട്ടു കൂടാത്തവരുടെ പേരാകുമ്പോൾ വിശേഷ്യാധീനമാകയാൽ മൂന്നു ലിംഗങ്ങളുമാം. വാർത്തമെന്നതു് രോഗാഭാവത്തിന്റെയും പേരാകുമെന്നു ധരിച്ചുകൊൾകയും വേണം. സർവ്വത്ര നോ വാർത്തമേവ ഹിരാജൻ എന്നുപ്രയോഗവുമുണ്ട്. രോഗാഭാവമെന്ന പദത്തിന്നു ക്ഷേമമെന്നതിങ്കൽ പര്യവസാനമാകുന്നു. ഘൃതം അമൃതം (അ-ന-പ്ര-ഏ) ഇവ ൨-ം ജലത്തിന്റെ പേരായിട്ടുമുണ്ട്. നെയ്യിന്റെയും അമൃതിന്റെയും പേരായിട്ടു മുൻ പറഞ്ഞതിനെ ച ശബ്ദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

കളധൌതം രൂപ്യഹേമ്നോർന്നിമിത്തം ഹേതുലക്ഷ്മയോഃ
ശ്രുതം ശാസ്ത്രാവധൃതയോർയ്യുഗപര്യാപ്തയോഃ കൃതം. ൭൦

കളധൌതം (അ-ന-പ്ര-ഏ) വെള്ളിയുടെയും പൊന്നിന്റെയും പേർ. നിമിത്തം (അ-ന-പ്ര-ഏ) കാരണത്തിന്റെയും ശരപ്രയോഗക്കാർ ശരം പ്രയോഗിക്കുമ്പോൾ അതുചെന്നു ഇന്നതിന്മേൽ കൊള്ളണമെന്നു. സങ്കല്പിക്കപ്പെട്ട വസ്തുവിന്റെയും പേർ. മേൽവിവരിച്ച വസ്തുവിനെ ലാക്കെന്നു പറയുന്നു. നിമിത്താദപരാദ്ധേഷോഃ എന്നു മാഘപ്രയോഗവുമുണ്ട്. ഹേതുലക്ഷ്മണോഃ എന്നു പഠിക്കുന്നവർക്കു കാരണത്തിന്റെയും ചിഹ്നത്തിന്റെയും പേരാകുന്നു എന്നത്രെ സ്സമ്മതമായ വിവരണമാകുന്നതു് ശ്രുതം (അ-ന-പ്ര-ഏ) ശാസ്ത്രത്തിന്റെയും കേട്ടറികപ്പെട്ടതിന്റെയും പേർ കൃതം (അ-ന-പ്ര-ഏ) ചതുര്യുഗങ്ങളിൽ ആദ്യത്തിന്റെയും മതി എന്നുള്ള അർത്ഥത്തിന്റെയും പേർ.

അത്യാഹിതാം മഹാഭീതിഃ കർമ്മജീവാനപേക്ഷി ച
യുക്തേക്ഷ്മാദാവൃതേ ഭൂതം പ്രാണ്യതീതേ സമേത്രിഷു. ൭൧

അത്യാഹിതം (അ-ന-പ്ര-ഏ) വലുതായുള്ള ഭയത്തിന്റെയും സാഹസകർമ്മത്തിന്റെയും പേർ. ഭൂതം (അ-ന-പ്ര-ഏ) യുക്തമായതിന്റെയും പൃഥിവ്യാദി പഞ്ചകത്തിന്റെയും സത്യത്തിന്റെയും പ്രാണിയുടെയും കഴിഞ്ഞതിന്റെയും പേർ. സദൃശത്തിന്റെ പേരാകുമ്പോൾ ത്രിലിംഗമാകുന്നു.

വൃത്തം പദ്യേ ചരിത്രേ ത്രിഷ്വതീതേ ദൃഢനിസ്തലേ
മഹദ്രാജ്യഞ്ചാവഗീതം ജന്യേ സ്യാദ്ഗർഹിതേ ത്രിഷു. ൩൯

വൃത്തം (അ-ന-പ്ര-ഏ) ശ്ലോകത്തിന്റെയും ചരിത്രത്തിന്റെയും പേർ. കഴിഞ്ഞതിന്റെയും ഉറപ്പുള്ളതിന്റെയും വൃത്താകാരമായതിന്റെയും പേരാകുമ്പോൾ ത്രിലിംഗമാകയും ചെയ്യും. മഹൽ (ത-ന-പ്ര-ഏ) രാജ്യത്തിന്റെയും വലിയതിന്റെയും പേർ. അവഗീതം (അ-ന-പ്ര-ഏ) ജനാപവാദത്തിന്റെയും നിന്ദിതമായതിന്റെയും പേർ. നിന്ദിതാർത്ഥമായാൽ ത്രിലിംഗമാകയും ചെയ്യും. ജന്യേ എന്നതിന്നു ജനാപവാദേ എന്നു ടീകയിൽ വിവരണമുണ്ടു്. യുദ്ധത്തിന്റെ പേർ എന്നു മതാന്തരവുമുണ്ടു്.

ശ്വേതം രൂപ്യേപി രജതം ഹേമ്നി രൂപ്യേ സിതേ ത്രിഷു
ത്രിഷ്വതോ ജഗദിംഗേപി രക്തം നീല്യാദിരാഗി ച. ൪൦

ശ്വേതം (അ-ന-പ്ര-ഏ) വെള്ളിയുടെയും വെളുത്ത വസ്തുവിന്റെയും പേർ. രജതം (അ-ന-പ്ര-ഏ) സ്വർണ്ണത്തിന്റെയും വെള്ളിയുടെയും പേർ. വെളുത്ത വസ്തുവിന്റെ പേരാകുമ്പോൾ മൂന്നു ലിംഗങ്ങളുമുണ്ടു്. ത്രിഷ്വതഃ എന്നതിന്നു ഇവിടെനിന്നു തുടങ്ങി താന്തങ്ങളുടെ അവസാനംവരെ പറയപ്പെടുന്ന ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നർത്ഥം. ജഗൽ (ത-ന-പ്ര-ഏ) ഗമിക്കുന്നതിന്റെയും ലോകത്തിന്റെയും പേർ. രക്തം (അ-ന-പ്ര-ഏ) അമരി മുതലായതുകൊണ്ടു ചായം പിടിപ്പിച്ച വസ്ത്രാദികളുടെയും ചുവന്ന വസ്തുവിന്റെയും അനുരാഗമുള്ളതിന്റെയും ചോരയുടെയും പേർ.

അവദാതസ്സിതേപീതേ ശുദ്ധേ ബദ്ധാർജ്ജുനൌ സിതൌ
യുക്തേതിസംസ്കൃതേ മർഷിണ്യഭിനീതോഽഥ സംസ്കൃതം. ൪൧
കൃത്രിമേ ലക്ഷണോപേതേ പ്യനന്തോനവധാവപി
ഖ്യാതേ ഹൃഷ്ടേ പ്രതീതോഭിജാതസ്തു കുലജേ ബുധേ. ൪൨

അവദാതഃ (അ-പു-പ്ര-ഏ) വെളുത്തതിന്റെയും മഞ്ഞൾ നിറത്തിലുള്ളതിന്റെയും ശുദ്ധിയുള്ളതിന്റെയും പേർ എന്നു പലരും വ്യാഖ്യാനിച്ചിരിക്കുന്നു. സിദ്ധാന്തകൌമുദിയിൽ അവദാതശബ്ദം വർണ്ണവാചി അല്ല എന്നും വിശുദ്ധവാചിയാകുന്നുവെന്നും പറഞ്ഞു് അവദാനീ എന്നുള്ള അനിഷ്ടരൂപാപത്തിയെ വാരണം ചെയ്തിട്ടു് അവദാതാ എന്നുതന്നെ സ്ത്രീലിംഗമായാൽ ഉണ്ടാകുന്ന രൂപമെന്നു പറഞ്ഞിട്ടും ഉണ്ടു്. അതുകൊണ്ടു മേല്പറഞ്ഞതു ഔപചാരികതയെ ആശ്രയിച്ചിട്ടു യത്നപൂർവ്വകമായി നയിക്കേ

ണ്ടതാകുന്നു എന്നു അറിഞ്ഞുകൊൾകയും വേണം. അഥവാ വ ർണ്ണവാചിതപംതന്നെ അവദാതശബ്ദത്തിന്നമിരിക്കട്ടെ. ആയതു സ്ത്രീലിംഗമായാൽ അവദാതാ എന്നുള്ള ഇഷ്ടരൂപസിദ്ധി" അജാദിതപസ്വീകാരേണ നിർവ്വഹിക്കപ്പെടത്തക്കതാകുന്നു എന്നുമാം. സിതഃ (അ-പു-പ്ര ഏ) കെട്ടപ്പെട്ടതിൻെറയും വെളുത്ത വസ്തുവിൻെറയും പേർ. അഭിനീതഃ (അ-പു-പ്ര-ഏ) യുക്തമായിട്ടുള്ളതിൻെറയും ക്ഷമയോട്ടകൂടിയവൻെറയും പേർ. സംസ്കൃതം (അ-പു-പ്ര-ഏ) ക്രിയകൊണ്ടു നിവൃത്തമായ ഘടാദിയുടെയും ലക്ഷണയുക്തമായ വസ്തുക്കളുടെയും പേർ. അനന്തഃ (അ-പു-പ്ര-ഏ) അവധിയോട്ടകൂടാത്തതിൻെറയും ആദിശേഷൻെറയും പേർ. പ്രതീതഃ (അ-പു-പ്ര-ഏ) പ്രസിദ്ധനായവൻെറയും സന്തുഷ്ടനായവൻെറയും പേർ. അഭിജാതഃ (അ-പു-പ്ര-ഏ) നല്ലകുലത്തിൽ ജനിച്ചവൻെറയും അറിവുള്ളവൻെറയും പേർ.

വിവിക്തൌപൂതവിജനൌമൂർഛിതൌമൂഢസോഛ്ഛ്റായൌ
ദ്വൌചാമ്ലപരുഷൌ ശുക്തൌ ശിതീധവളമേചകൌ. ൪൩

വിവിക്തഃ (അ-പു-പ്ര-ഏ) ശുദ്ധമായുള്ളതിൻെറയും നിർജ്ജനപ്രദേശത്തിൻെറയും പേർ. മൂർഛിതഃ (അ-പു-പ്ര-ഏ) മോഹിച്ചവൻെറയും വദ്ധിച്ചതിൻെറയും പേർ. ശുക്തഃ (അ-പു-പ്ര-ഏ) മൂന്നുദിവസമിരുന്ന കാടിയുടെയും നിഷ്ഠുരമായുള്ളതിൻെറയും പേർ. ശിതിഃ (ഇ-പു-പ്ര-ഏ) വെളുത്തവസ്തുവിൻെറയും കറുത്തവസ്തുവിൻെറയും പേർ.

സത്യേസാധൌ വിദ്യമാനേ പ്രശസ്തേഭ്യർഹിതേച സൽ
പുരസ്കൃതഃ പൂജിതേരാത്യഭിയുക്തേഗ്രതഃ കൃതേ. ൪൪

സൽ (ത-ന-പ്ര-ഏ) പരമാത്ഥത്തിൻെറയും നല്ലതിൻെറയും ഉള്ളതിൻെറയും ശ്രേഷ്ഠമായിരിക്കുന്നതിൻെറയും പൂജിക്കപ്പെടുന്നതിൻെറയും പേർ. പുരസ്കൃതഃ (അ-പു-പ്ര-ഏ) പൂജിക്കപ്പെടുന്നവൻെറയും ശത്രുവാൽ ആക്രമിക്കപ്പെട്ടവൻെറയും മുമ്പിലാക്കപ്പെട്ടവൻെറയും പേർ.

നിവാതാവാശ്രയാവാതൌ ശസ്ത്രാഭേദ്യഞ്ചവർമ്മയൽ
ജാതോന്നദ്ധഃ പ്രവൃദ്ധാസ്സ്യുരുഛ്ഛ്റിതാ ഉത്ഥിതാസ്ത്വമീ
വൃദ്ധിമൽപ്രോദ്യതോൽപന്നാആദൃതൌ സാദരാർച്ചിതൌ
അർത്ഥാഭിധേയരൈവസ്തു പ്രയോജനനിവൃത്തിഷു. ൪൫

നിവാതഃ(അ-പു-പ്ര-ഏ) വാസസ്ഥാനത്തിൻെറയും വായുസഞ്ചാരത്തോട്ടകൂടാത്ത സ്ഥലത്തിൻെറയും ആയുധം കൊണ്ടു പി

ളക്കുവാൻ കഴിയാത്തതായ കവചത്തിന്റെയും പേർ. ഉച്ഛ്രിതഃ (അ-പു-പ്ര ഏ) ജനിച്ചവന്റെയും ഉയൎന്നവന്റെയും വൎദ്ധിച്ചവന്റെയും പേർ. ജാതോന്നദ്ധപ്രവൃദ്ധാസ്സ്യുഃ എന്നും പാഠമുണ്ടു്. ഉത്ഥിതഃ (അ-പു-പ്ര-ഏ) വൎദ്ധിച്ചതിന്റെയും ഉദ്യോഗത്തോടുകൂടിയവന്റെയും ഉൽപതിച്ചവന്റെയും പേർ. ഉദ്യോഗം=ഉത്സാഹം. ഉൽപതിക്ക=മേല്പോട്ടുപോക. (ഉണ്ടാക എന്നുമാം) ആദൃതഃ (അ-പു-പ്ര-ഏ) ആദരത്തോടുകൂടിയവന്റെയും ആദരിക്കപ്പെട്ടവന്റെയും പേർ. ഇതി താന്തവൎഗ്ഗഃ.

ഥാന്താഃ.

അൎത്ഥഃ (അ-പു-പ്ര-ഏ) ശബ്ദംകൊണ്ടു പറകപ്പെടുന്നതിന്റെയും ധനത്തിന്റെയും തത്വത്തിന്റെയും പ്രയോജനത്തിന്റെയും നിവൃത്തിയുടെയും പേർ.

നിപാനാഗമയോസ്തീൎത്ഥമൃഷിജുഷ്ടജലേ ഗുരൌ
സമൎത്ഥസ്ത്രിഷു ശക്തിസ്ഥേ സംബന്ധാൎത്ഥഹിതേപി ച.

തീൎത്ഥം (അ-ന-പ്ര-ഏ) കിണററിൻസമീപത്തിങ്കലുള്ള നീൎത്തൊട്ടിയുടെയും ശാസ്ത്രത്തിന്റെയും ഋഷികളാൽ സേവിക്കപ്പെട്ട ജലത്തിന്റെയും ഉപാദ്ധ്യായന്റെയും പേർ. (നിദാനാഗമയോസ്തീൎത്ഥമെന്നും പാഠമുണ്ടു്.) നിദാനം=ഹേതു. സമൎത്ഥഃ (അ-പു-പ്ര-ഏ) ത്രിഷു എന്നുണ്ടാകകൊണ്ടു പുല്ലിംഗമായി പ്രയോഗിച്ചു. എങ്കിലും ഇതിന എല്ലാലിംഗങ്ങളുമുണ്ടു് എന്നു ഗ്രഹിച്ചുകൊൾകയും വേണം. ശക്തിയോടുകൂടിയവന്റെയും അന്യോന്യസംബന്ധമായ അൎത്ഥത്തോടുകൂടിയതിന്റെയും അനുകൂലമായിട്ടുള്ളതിന്റെയും പേർ.

ദശമീസ്ഥൌ ക്ഷീണരാഗവൃദ്ധൌ വീഥീ പദവ്യപി
ആസ്ഥാനീ യത്നയോരാസ്ഥാപ്രസ്ഥോഽസ്ത്രീസാനു മാനയോഃ.

ദശമീസ്ഥഃ (അ-പു-പ്ര-ഏ) വിഷയങ്ങളിൽനിന്നു നിയമേന നിവൃത്തമായിരിക്കുന്ന മനസ്സോടുകൂടിയവന്റെയും അതിവൃദ്ധന്റെയും പേർ. വീഥീ (ഈ-സ്ത്രീ-പ്ര-ഏ) വഴിയുടെയും പംക്തിയുടെയും പേർ. ആസ്ഥാ (ആ സ്ത്രീ-പ്ര-ഏ) സഭയുടെയും പ്രയത്നത്തിന്റെയും പേർ. പ്രസ്ഥഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. മലച്ചെരുവിന്റെയും ഇടങ്ങഴിയുടെയും പേർ. ഇതി ഥാന്തവൎഗ്ഗഃ.

ദാന്താഃ.

അഭിപ്രായവശൌഛന്ദാവബ്ദൌ ജീമൂതവത്സരൌ
അപവാദൌ തു നിന്ദാജ്ഞേ ദായാദൌ സുതബാന്ധവൌ.

ഛന്ദം (അ-പു-പ്ര-ഏ) അഭിപ്രായത്തിന്റെയും അധീനത്തിന്റെയും പേർ. അബ്ദഃ (അ-പു-പ്ര-ഏ) മേഘത്തിന്റെയും സംവത്സരത്തിന്റെയും പേർ. അപവാദഃ (അ-പു-പ്ര-ഏ) നിന്ദയുടെയും ആജ്ഞയുടെയും പേർ. അപവാദേതു നിന്ദാജ്ഞേ എന്നം പാഠമുണ്ടു്. ദായാദഃ (അ-പു-പ്ര-ഏ) പുത്രന്റെയും ബന്ധുവിന്റെയും പേർ.

പാദാ രശ്മ്യംഘ്രി തുൎയ്യാംശാശ്ചന്ദ്രാഗ്ന്യൎക്കാസ്തമോനുദഃ
നിൎവാദോ ജനവാദേപി ശാദോജംബാലശഷ്പയോഃ.

പാദഃ (അ-പു-പ്ര-ഏ) രശ്മിയുടെയും കാലിന്റെയും നാലിലൊരുഭാഗത്തിന്റെയും പേർ. തമോനുൽ (ദ-പു-പ്ര-ഏ) ചന്ദ്രന്റെയും അഗ്നിയുടെയും ആദിത്യന്റെയും പേർ. നിൎവാദഃ (അ-പു-പ്ര-ഏ) ജനവാദത്തിന്റെയും നിശ്ചിതമായിരിക്കുന്ന വാദത്തിന്റെയും പേർ. ശാദഃ (അ-പു-പ്ര-ഏ) ചേറിന്റെയും ഇളയപുല്ലിന്റെയും പേർ.

ആരാവേരുദിതേ ത്രാതൎയ്യാക്രന്ദോ ദാരുണേ രണേ
സ്യാൽ പ്രസാദോനുരാഗേപി സൂദസ്സ്യാദ്വ്യഞ്ജനേപി ച.

ആക്രന്ദഃ (അ-പു-പ്ര-ഏ) ആൎത്തധ്വനിയുടെയും കരച്ചിലിന്റെയും രക്ഷിതാവിന്റെയും ഭയങ്കരമായ യുദ്ധത്തിന്റെയും പേർ. സാരാവേരുദിതേ എന്നുള്ള പാഠത്തെ സ്വീകരിക്കുന്നവർ സാരാവേരുദിതേ എന്നതുകൊണ്ടു ശബ്ദത്തോടുകൂടെ കരയുന്നതിന്റെയും ഇത്യാദി വിവരിച്ചിരിക്കുന്നു. പ്രസാദഃ (അ-പു-പ്ര-ഏ) അനുരാഗത്തിന്റെയും ജലാദികളുടെ തെളിവിന്റെയും കാവ്യഗുണവിശേഷത്തിന്റെയും പേർ. പ്രസാദോനുഗ്രഹേ കാവ്യഗുണസ്വാസ്ഥ്യാ പ്രസത്തിഷു എന്നുള്ള മേദിനിയോടു സാമ്യം വരേണ്ടതിന്നായി ഇവിടെ അനുരാഗപദത്തിന്നു അനുഗ്രഹമെന്ന അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. സ്യാൽപ്രസാദോനുരോധേപി എന്നു ചിലർ പഠിക്കുന്നു. അവിടെ അനുരോധശബ്ദത്തിന്നു അനുസരണമെന്നു് അൎത്ഥമാകുന്നു. സൂദഃ (അ-പു-പ്ര-ഏ) പരിപ്പുകറി മുതലായതിന്റെയും വെപ്പുകാരന്റെയും പേർ.

ഗോഷ്പദാധ്യക്ഷേപി ഗോവിന്ദോ ഹൎഷേപ്യാമോദവന്മദഃ
പ്രാധാന്യേ രാജലിംഗേ ച വൃഷാംഗേ കകുദോസ്ത്രിയാം.

ഗോവിന്ദഃ (അ-പു പ്ര-ഏ) ഗോപാലൻെറയും ബൃഹസ്പതിയുടെയും ശ്രീകൃഷ്ണൻെറയും പേർ. ആമോദഃ (അ-പു-പ്ര-ഏ) സന്തോഷത്തിൻെറയും ഗന്ധവിശേഷത്തിൻെറയും പേർ. മദഃ (അ-പു-പ്ര-ഏ) സന്തോഷത്തിൻെറയും ഗൎവ്വത്തിൻെറയും മദജലത്തിൻെറയും ശുക്ലത്തിൻെറയും പേർ.. കകുദഃ (അ-പു-പ്ര-ഏ) പ്രധാനമായിട്ടുള്ളതിൻെറയും രാജചിഹ്നങ്ങളായ ഛത്രചാമരാദികളുടെയും കാളയുടെ അംഗമായ പൂഞ്ഞയുടെയും പേർ. പ്രാധാന്യമെന്നതു സ്വാൎത്ഥികഷ്യഞന്തമാകുന്നു എന്നു ടീകയിൽ സ്പഷ്ടമാകുന്നു. കകുദശബ്ദം നപുംസകലിംഗമായിട്ടും പ്രയോഗിക്കാം.

സ്ത്രീസംവിൽ ജ്ഞാനസംഭാഷാ ക്രിയാകാരാജിനാമസു
ധൎമ്മേ രഹസ്യുപനിഷൽ സ്യാദൃതൌ വത്സരേ ശരൽ.

സംവിൽ (ദ-സ്ത്രീ-പ്ര-ഏ) ജ്ഞാനത്തിൻെറയും സംഭാഷണത്തിൻെറയും കൎമ്മനിയമത്തിൻെറയും യുദ്ധത്തിൻെറയും പേരിൻെറയും പേർ. ഉപനിഷൽ (ദ-സ്ത്രീ-പ്ര-ഏ) ധൎമ്മത്തിൻെറയും വിജനപ്രദേശത്തിൻെറയും പേർ. ശരൽ (ദ-സ്ത്രീ-പ്ര-ഏ) ഋതുവിശേഷത്തിൻെറയും സംവത്സരത്തിൻെറയും പേർ.

പദം വ്യവസിതിത്രാണ സ്ഥാനലക്ഷ്മാംഘ്രിവസ്തുഷു
ഗോഷ്പദം സേവിതേ മാനേ പ്രതിഷ്ഠാ കൃത്യമാസ്പദം.

പദം (അ-ന-പ്ര-ഏ) ഉത്സാഹത്തിൻെറയും രക്ഷണത്തിൻെറയും സ്ഥാനത്തിൻെറയും അടയാളത്തിൻെറയും കാലിൻെറയും വസ്തുവിൻെറയും പേർ. (പദം വ്യവസിതിത്രാണ സ്ഥാനലക്ഷ്മാംഘ്രിവസ്തുഷു) എന്നും പാഠമുണ്ടു്. അവിടെ ലക്ഷ്മപദത്തിന്നു വ്യാജമെന്നു് അൎത്ഥമാകുന്നു. അത്യംബുപാനപ്രഭവസ്യ കൎത്തുമന്തൎജ്ജഡിമ്നഃപ്രതിസംവിധാനം പപുസ്തിമസ്തോമപദേനമേഘാ മയൂഖമാലാമരവിന്ദബന്ധോഃ എന്ന വ്യാജാൎത്ഥത്തിങ്കൽ പദശബ്ദപ്രയോഗമുണ്ടു്. അത്രയുമല്ല (പദംസ്ഥാനേവിഭക്ത്യന്തേ ശബ്ദേവാക്യൈകവസ്തുനോഃ ത്രാണേപാദേ പാദചിഹ്നേവ്യവസായാപദേശയോഃ) എന്നു കോശാന്തരവുമുണ്ടു്. ഗോഷ്പദം (അ-ന-പ്ര-ഏ) പശുക്കളാൽ സേവിക്കപ്പെട്ട ദേശത്തിൻെറയും പശുവിൻെറ കുളമ്പോളമുള്ളതിൻെറയും പേർ. ആസ്പദം (അ-ന-പ്ര-ഏ) സ്ഥാനത്തിൻെറയും കാൎയ്യത്തിൻെറയും പേർ.

ത്രിഷ്വിഷ്ടമധുരൌ സ്വാദൂമൃദൂചാതീക്ഷ്ണകോമളൌ
മൂഢാല്പാപടുനിർഭാഗ്യാ മന്ദാസ്സ്യുൎദ്വൌതു ശാരദൌ.

പ്രത്യഗ്രാപ്രതിഭൌ വിദ്വൽസുപ്രഗല്ഭൌ വിശാരദൌ
വ്യാമോ വടശ്ചന്യഗ്രോധ ഉത്സേധഃ കായ ഉന്നതിഃ. ൯൭

സ്വാദുഃ (ഉ-പു-പ്ര-ഏ) ഇഷ്ടമായ വസ്തുവിൻെറയും മധുരരസമായ വസ്തുവിൻെറയും പേർ. ത്രിഷു എന്നുണ്ടാകയാൽ സ്വാദുശബ്ദം മുതൽ വൎഗ്ഗാവസാനംവരെ ഉള്ള ശബ്ദങ്ങൾ ഒക്കെയുംത്രിലിംഗങ്ങളാകുന്നു എന്നു ധരിച്ചുകൊൾക. മൃദുഃ (ഉ-പു-പ്ര-ഏ) തീക്ഷ്ണമല്ലാത്തതിൻെറയും കഠിനമല്ലാത്തതിൻെറയും പേർ. മന്ദഃ (അ-പു-പ്ര-ഏ) മൂഢൻെറയും അല്പൻെറയും സാമൎത്ഥ്യമില്ലാത്തവൻെറയും ഭാഗ്യമില്ലാത്തവൻെറയും പേർ. ശാരദഃ (അ-പു-പ്ര-ഏ) നൂതനമായുള്ളതിൻെറയും പ്രതിഭയോടുകൂടാത്തവൻെറയും പേർ. നൂതനം=പുതിയതു്. പ്രതിഭാ= ബുദ്ധിവിശേഷം. വിശാരദഃ (അ-പു-പ്ര-ഏ) അറിവുള്ളവൻെറയും അധികമായ ധാൎഷ്ട്യത്തോടുകൂടിയവൻെറയും പേർ. ഇതി ദാന്തവൎഗ്ഗഃ.

ധാന്തഃ.

ന്യഗ്രോധഃ (അ-പു-പ്ര-ഏ) മാറിൻെറയും പേരാൽമരത്തിൻെറയും പേർ. മാറെന്നതു കയറുമുതലായതിൻെറ അളവിങ്കൽ ഉപകരിക്കുന്നതാകുന്നു. ഉത്സേധഃ (അ-പു-പ്ര-ഏ) ശരീരത്തിൻെറയും ഉയരത്തിൻെറയും പേർ.

പൎയ്യാഹാരശ്ച മാൎഗ്ഗശ്ച വിവധൌ വീവധൌ ച തൌ
പരിധിസ്ഥ്യജ്ഞിയതരോൎഗ്ഗാപായമുപസൂൎയ്യകേ. ൯൮

വിവധഃ വീവധഃ (അ-പു-പ്ര-ഏ) ധനം മുതലായതിൻെറയും വഴിയുടെയും പേർ. മേൽപറഞ്ഞ ശബ്ദങ്ങൾ ൨-ം ഭാരത്തിൻെറ പേരുകളായിട്ടും ഭവിക്കും. പരിധിഃ (ഇ-പു-പ്ര-ഏ) പ്ലാശു മുതലായ യജ്ഞതരുക്കളുടെ ശാഖകൾ മുറിച്ചുണ്ടാക്കുന്ന ചമതക്കോലിൻെറയും പരിവേഷത്തിൻെറയും പേർ.

ബന്ധകം വ്യസനം ചേതഃ പീഡാധിഷ്ഠാനമാധയഃ
സ്യുസ്സമൎത്ഥനനീവാകനിയമാശ്ച സമാധയഃ. ൯൯

ആധിഃ (ഇ-പു-പ്ര-ഏ) കടംതീരുന്നതുവരെ വിശ്വാസത്തിന്നായിക്കൊണ്ടു വെയ്ക്കപ്പെട്ട വസ്തുവിൻെറയും ആപത്തിൻെറയും മനഃപീഡയുടെയും അധിഷ്ഠാനത്തിൻെറയും പേർ. അധിഷ്ഠാനമെന്നതിനെ അധ്യാസനമെന്നു ടീകയിൽ വിവരിച്ചിരിക്കുന്നു. ആശ്രയിച്ചിട്ടുള്ള ഇരിപ്പു് എന്നു ചിലർ ഭാഷ കാണിച്ചിട്ടുമുണ്ടു്. സമാധിഃ (ഇ-പു-പ്ര-ഏ) ആക്ഷേപപരിഹാരത്തിൻെറയും വചനാഭാവത്തിൻെറയും അംഗീകാരത്തിൻെറയും യമനിയമാദികളാ

യ യോഗാംഗങ്ങളിൽവെച്ചു് എട്ടാമത്തതിന്റെയും കാവ്യാലങ്കാരവിശേഷത്തിന്റെയും പേർ.

ദോഷോൽപാദേനുബന്ധസ്സ്യാൽ പ്രകൃത്യാദിവിനശ്വരേ
മുഖ്യാനുയായിനിശിശൌ പ്രകൃതസ്യാനുവൎത്തനേ. ൧൦൦

അനുബന്ധഃ (അ-പു-പ്ര-ഏ) ദോഷസംഭവത്തിന്റെയും പ്രകൃതിപ്രത്യയാഗമാദികളിൽ ഇത്സംജ്ഞാലോപാധികൾ ഹേതുവായിട്ടു് നിവൎത്തിക്കത്തക്കവിധത്തിൽ ചേൎക്കപ്പെട്ടവയായ ശബ്ദവിശേഷങ്ങളുടേയും പിതാവു മുതലായവരെ അനുസരിക്കുന്ന ശിശുവിന്റെയും തുടങ്ങിയതിന്റെ അനുവൃത്തിയുടെയും പേർ. അനുവൃത്തി=നിവൃത്തിയില്ലായ്ക. വിട്ടുപോകാത്തവിധത്തിലുള്ള സ്ഥിതി എന്നു സാരമാകുന്നു.

വിധുൎവ്വിഷ്ണൌ ചന്ദ്രമസി പരിച്ഛേദേ ബിലേഽവധിഃ
വിധിൎവ്വിധാനേ ദൈവേപി പ്രണിധിഃ പ്രാൎത്ഥനേ ചരേ.

വിധുഃ (ഉ-പു-പ്ര-ഏ) വിഷ്ണുവിന്റെയും ചന്ദ്രന്റെയും പേർ. അവധിഃ (ഇ-പു-പ്ര-ഏ) മൎയ്യാദയുടെയും ഭൂമിയിലുള്ള മടകളുടെയും പേർ. വിധിഃ (ഇ-പു-പ്ര-ഏ) ചെയ്ക എന്ന ക്രിയയുടെയും ശുഭകൎമ്മത്തിന്റെയും ബ്രഹ്മാവിന്റെയും പ്രകാരത്തിന്റെയും പ്രവൎത്തനയുടെയും പേർ. പ്രണിധിഃ (ഇ-പു-പ്ര-ഏ) പ്രാൎത്ഥനയുടെയും വേഷംമാറി നടക്കുന്നവന്റെയും പേർ.

ബുധവൃദ്ധൌ പണ്ഡിതേപി സ്കന്ധസ്സമുദയേപി ച
ദേശേ നദവിശേഷേബ്ധൌ സിന്ധുൎന്നാ സരിതി സ്ത്രിയാം.

ബുധഃ (അ-പു-പ്ര-ഏ) വിദ്വാന്റെയും നവഗ്രഹങ്ങളിൽ നാലാമത്തെ ഗ്രഹത്തിന്റെയും പേർ. വൃദ്ധഃ (അ-പു-പ്ര-ഏ) വിദ്വാന്റെയും വയോധികന്റെയും പേർ. ബുധവൃദ്ധൌപണ്ഡിതേഽപി എന്നു പാഠമായാൽ ബുധഃ (അ-പു-പ്ര-ഏ) വിദ്വാന്റെയും ബുധമുനിയുടെയും പേർ എന്നു ഗ്രഹിച്ചുകൊൾക. ശേഷം മുൻപറഞ്ഞപ്രകാരംതന്നെ സ്കന്ധഃ (അ-പു-പ്ര-ഏ) സമൂഹത്തിന്റെയും പ്രകാണ്ഡത്തിന്റെയും ചുമലിന്റെയും ശരീരത്തിന്റെയും വ്യൂഹം മുതലായവയുടെയും പേർ. സ്കന്ധഃപ്രകാണ്ഡകായേംസേവിജ്ഞാനാദിഷു പഞ്ചസു നൃപേസമൂഹേവ്യൂഹേ ച എന്നു കോശാന്തരവുമുണ്ടു്. വിജ്ഞാനാദിപഞ്ചകമായതു്—വിജ്ഞാനം, വേദനാ, രൂപം, സംജ്ഞാ, സംസ്കാരം ഇവയാകുന്നു. മേൽപറഞ്ഞതുകൾക്കു സ്കന്ധങ്ങളെന്നു ബൌദ്ധശാസ്ത്രത്തിൽ വ്യവഹാരമുണ്ടു്. വിജ്ഞാനസ്കന്ധം വേദനാസ്കന്ധമിത്യാദി

വിജ്ഞാനസ്കന്ധാദികളുടെ സ്വരൂപങ്ങൾ ബുദ്ധാഗമം മുതലായ ഗ്രന്ഥങ്ങളിൽനിന്ന ഗ്രഹിച്ചുകൊൾകയുംവേണം. സിന്ധുഃ (ഉ-പു-പ്ര-ഏ) ദേശവിശേഷത്തിൻെറയും നദവിശേഷത്തിൻെറയും സമുദ്രത്തിൻെറയും പേർ. നദിയുടെപേരാകുമ്പോൾ സ്ത്രീലിംഗമാകയും ചെയ്യും.

വിധാവിധൌ പ്രകാരേ ച സാധുരമ്യേപി ച ത്രിഷു
വധൂൎജ്ജായാ സ്നുഷാ സ്ത്രീ ച സുധാലേപോടമൃതം സ്നുഹീ.

വിധാ (ആ-സ്ത്രീ-പ്ര-ഏ) വിധിയുടെയും പ്രകാരത്തിൻെറയും പേർ. സാധുഃ (ഉ-പു-പ്ര-ഏ) ത്രിലിംഗമാകുന്നു. മനോഹരമായ വസ്തുവിൻെറയും സജ്ജനത്തിൻെറയും പേർ. വധൂഃ (ഊ-സ്ത്രീ-പ്ര-ഏ) ഭാൎയ്യയുടെയും പുത്രഭാൎയ്യയുടെയും സ്ത്രീയുടെയും പേർ. സുധാ (ആ-സ്ത്രീ-പ്ര-ഏ) കുമ്മായത്തിൻെറയും അമൃതത്തിൻെറയും കള്ളിയുടെയും പേർ.

സന്ധാ പ്രതിജ്ഞാ മൎയ്യാദാ ശ്രദ്ധാ സംപ്രത്യയഃ സ്പൃഹാ
മധു മദ്യേ പുഷ്പരസേ ക്ഷൌദ്രേപ്യന്ധം തമസ്യപി. ൧൦൪

സന്ധാ (ആ-സ്ത്രീ-പ്ര-ഏ) പ്രതിജ്ഞയുടെയും മൎയ്യാദയുടെയും പേർ. ശ്രദ്ധാ (ആ-സ്ത്രീ-പ്ര-ഏ) ആദരത്തിൻെറയും ഇച്ഛയുടെയും പേർ. മധു (ഉ-ന-പ്ര-ഏ) മദ്യത്തിൻെറയും പൂന്തേനിൻെറയും തേനിൻെറയും പേർ. പുല്ലിംഗമായാൽ വസന്തത്തിൻെറ പേരാകയും ചെയ്യും. അന്ധം (അ-ന-പ്ര-ഏ) ഇരുട്ടിൻെറയും തിമിരമെന്ന നേത്രരോഗത്തിൻെറയും പേർ. കണ്ണുകാണാത്തവരെ പറയുമ്പോൾ വിശേഷ്യാധീനത ഹേതുവായിട്ടു മൂന്ന ലിംഗങ്ങളും സംഭവിക്കാം. (അന്ധം നപുംസകം ധ്വാന്തേ തിമിരാഖ്യേദൃഗാമയേ ദൃഷ്ടിഹീനേ വിശേഷ്യാനുരോധാദേഷ ഭവേത്ത്രിഷു) എന്ന കോശാന്തരവുമുണ്ട്.

അഥത്രിഷു സമുന്നദ്ധൌ പണ്ഡിതംമന്യഗൎവ്വിതൌ
ബ്രഹ്മബന്ധുരധിക്ഷേപേ നിൎദ്ദേശേഥാവലംബിതം ൧൦൫
അവിദൂരോപ്യവഷ്ടബ്ധഃ പ്രസിദ്ധൌ ഖ്യാതഭൂഷിതൌ
സൂൎയ്യവഹ്നീ ചിത്രഭാനൂ ഭാനൂ രശ്മിദിവാകരൌ. ൧൦൬

അഥത്രിഷു എന്നതിന്ന് ഇനി വൎഗ്ഗാവസാനംവരെ ഉള്ള ശബ്ദങ്ങൾ ഒക്കെയും ത്രിലിംഗങ്ങളാകുന്നു എന്നു സാരമാകുന്നു. സമുന്നദ്ധഃ (അ-പു-പ്ര-ഏ) തന്നെ താൻതന്നെ വിദ്വാനെന്നു വിചാരിക്കുന്നവൻെറയും ഗൎവ്വമുള്ളവൻെറയും പേർ. ബ്രഹ്മബന്ധുഃ (ഉ-പു-പ്ര-ഏ) കൎമ്മഹീനനായിരിക്കുന്ന ബ്രാഹ്മണൻെറയും ദേ

ഷ്ടം ഹേതുവായിട്ട് പേർ പറയാത്തവൻെറയും പേർ. അവഷ്ടബ്ധഃ (അ-പു-പ്ര-ഏ) ആശ്രയിച്ചവൻെറയും സമീപസ്ഥൻെറയും പേർ. പ്രസിദ്ധഃ (അ-പു-പ്ര-ഏ) പ്രസിദ്ധിയുള്ളവൻെറയും അലങ്കരിക്കപ്പെട്ടവൻെറയും പേർ. ഇതി ധാന്തവൎഗ്ഗഃ.

## നാന്താഃ.

ചിത്രഭാനുഃ (ഉ-പു-പ്ര-ഏ) ആദിത്യൻെറയും അഗ്നിയുടെയും പേർ. ഭാനുഃ (ഉ-പു-പ്ര-ഏ) രശ്മിയുടെയും ആദിത്യൻെറയും പേർ.

ഭൂതാത്മാനൌ ധാതൃദേഹൌ മൂർഖനീചൌ പൃഥഗ്ജനൌ
ഗ്രാവാണൌ ശൈലപാഷാണൌ പത്രിണൌ ശരപക്ഷിണൌ.

ഭൂതാത്മാ (ന-പു-പ്ര-ഏ) ബ്രഹ്മാവിൻെറയും ശരീരത്തിൻെറയും പേർ. പൃഥഗ്ജനഃ (അ പു-പ്ര-ഏ) അജ്ഞാനിയുടെയും അധമൻെറയും പേർ. ഗ്രാവാ (ന-പു-പ്ര-ഏ) പൎവ്വതത്തിൻെറയും കല്ലിൻെറയും പേർ. പത്രീ (ന-പു-പ്ര-ഏ) ശരത്തിൻെറയും പക്ഷിയുടെയും പേർ.

തരുശൈലൌ ശിഖരിണൌ ശിഖിനൌ വഹ്നിബർഹിണൌ
പ്രതിയത്നാവുഭൌ ലിപ്സോപഗ്രഹാവഥ സാദിനൌ. ൧൦൮
ദ്വൌസാരഥിഹയാരോഹൌ വാജിനോശ്വേഷുപക്ഷിണഃ
കുലേപ്യഭിജനോ ജന്മഭൂമ്യാമപ്യഥ ഹായനാഃ. ൧൦൯
വർഷാൎച്ചിർവ്രീഹിഭേദാസ്സു ചന്ദ്രാഗ്ന്യൎക്കാ വിരോചനാഃ
ക്ലേശേപി വൃജിനോ വിശ്വകൎമ്മാൎക്കസുരശില്പിനോഃ. ൧൧൦

ശിഖരീ (ന-പു-പ്ര-ഏ) വൃക്ഷത്തിൻെറയും പൎവ്വതത്തിൻെറയും പേർ. ശിഖീ (ന-പു-പ്ര-ഏ) അഗ്നിയുടെയും മയിലിൻെറയും പേർ. പ്രതിയത്നഃ (അ-പു-പ്ര ഏ) വാഞ്ഛയുടെയും അനുകൂലനയത്തിൻെറയും പേർ. അനുകൂലനയം=അനുകൂല്യത്തെ ഉണ്ടാക്കുക എന്ന ക്രിയ സാദീ (ന-പു-പ്ര-ഏ) തേർ തെളിക്കുന്നവൻെറയും കുതിരപ്പുറത്തു കരേറിയവൻെറയും പേർ. വാജീ (ന-പു-പ്ര-ഏ) കുതിരയുടെയും ശരത്തിൻെറയും പക്ഷിയുടെയും പേർ. അഭിജനഃ (അ-പു-പ്ര-ഏ) വംശത്തിൻെറയും ജന്മഭൂമിയുടെയും പേർ. അപിശബ്ദം പറകപ്പെട്ടവയെ ഒഴിച്ചു വേറെ ഉള്ള അൎത്ഥങ്ങളുടെ സമുച്ചയത്തിന്നായിക്കൊണ്ടാകയാൽ വംശമുഖ്യനായവൻെറയും കീൎത്തിയുടെയും ജ്ഞാനത്തിൻെറയും സൌന്ദൎയ്യത്തിൻെറയും സൌഭാഗ്യത്തിൻെറയും ഭാഗ്യാതിശയത്തിൻെറയും കുലചിഹ്നത്തിൻെറയും പേരായിട്ടും ഭവിക്കുമെന്നു അറിഞ്ഞുകൊൾക. (ഇഷ്യതേഭിജനഃകുലേ കുലചിഹ്നകുലഖ്യാതയശോജനനഭൂമി

ഷു ഭാഗ്യോൽകൎഷേച സൌഭാഗ്യജ്ഞാനസൌന്ദൎയ്യയോരപി) എന്നു ശബ്ദവ്യൂഹതരംഗിണിയിലുണ്ടു്. ജന്മഭ്രമാവപ്യഥ എന്നും പാഠമുണ്ടു്. ററായനഃ (അ-പു-പ്ര-ഏ) സംവത്സരത്തിന്റെയും മൎഗ്ഗിയുടേയും ധാന്യവിശേഷത്തിന്റെയും പേർ. വിരോചനഃ (അ-പു-പ്ര-ഏ) ചന്ദ്രന്റെയും അഗ്നിയുടേയും ആദിത്യന്റെയും പേർ. വൃജിനഃ (അ-പു-പ്ര-ഏ) ക്ലേശത്തിന്റെ പേർ. നപുംസകലിംഗമായാൽ പാപത്തിന്റെ പേരാകയും ചെയ്യും. വിശ്വകൎമ്മാ (ന-പു-പ്ര-ഏ) ആദിത്യന്റെയും ദേവശില്പിയുടെയും പേർ.

ആത്മാ യത്നോ ധൃതിൎബ്ബുദ്ധിസ്സ്വഭാവോ ബ്രഹ്മവൎഷ്മ ച
ശക്രേ ഘാതുകമത്തേഭേ വൎഷുകാബ്ദേ ഘനാഘനഃ. ൧൧൧

ആത്മാ (ന-പു-പ്ര-ഏ) പ്രയത്നത്തിന്റെയും ധൈൎയ്യത്തിന്റെയും ബുദ്ധിയുടെയും സ്വഭാവത്തിന്റെയും ബ്രഹ്മത്തിന്റെയും ശരീരത്തിന്റെയും പേർ. ച ശബ്ദമുണ്ടാകകൊണ്ടു് (ആത്മാകളേബരേയത്നേസ്വഭാവേപരമാത്മനി ചിത്തേധൃതൌ ച ബുദ്ധൌ ച പരവ്യാവൎത്തനേപിച) എന്നുള്ള ധരണിയേയും (ആത്മാംഗജന്മനിബ്രഹ്മണ്യന്തരിന്ദ്രിയദേഹയോഃ ചിത്തേബുദ്ധൌ സ്വഭാവേ ച പ്രയത്നേച ധൃതാവപി) എന്നുള്ള ശബ്ദവ്യൂഹതരംഗിണിയേയും അനുസരിച്ചു് ചിത്തം മുതലായ അൎത്ഥാന്തരങ്ങളുമിതിന്നുണ്ടെന്നു് അറിഞ്ഞുകൊൾകയും വേണം. ഘനാഘനഃ (അ-പു-പ്ര-ഏ) ഇന്ദ്രന്റെയും കൊല്ലുന്ന മത്തഗജത്തിന്റെയും വൎഷിക്കുന്ന മേഘത്തിന്റെയും പേർ. ശക്രഘാതുകമത്തേഭ വൎഷുകാബ്ദാ ഘനാഘനഃ എന്നും പാഠമുണ്ടു്.

ഘനോ മേഘേ മൂൎത്തിഗുണേ ത്രിഷു മൂൎത്തേ നിരന്തരേ
അഭിമാനോൎത്ഥാദിദൎപ്പേ ജ്ഞാനേ പ്രണയഹിംസയോഃ. ൧൧൨

ഘനഃ (അ-പു-പ്ര-ഏ) മേഘത്തിന്റെയും കാഠിന്യത്തിന്റെയും കഠിനമായുള്ളതിന്റെയും തിങ്ങിയതിന്റെയും പേർ. കഠിനത്തിന്റെയും തിങ്ങിയതിന്റെയും പേരാകുമ്പോൾ ത്രിലിംഗമാകയും ചെയ്യും. അഭിമാനഃ (അ-പു-പ്ര-ഏ) ധനം മുതലായതുകൊണ്ടുണ്ടായ ഗൎവ്വത്തിന്റെയും ജ്ഞാനത്തിന്റെയും പ്രാൎത്ഥനയുടെയും ഹിംസയുടെയും പേർ.

ഇനസ്സൂൎയ്യേ പ്രഭൌ രാജാ മൃഗാങ്കേ ക്ഷത്രിയേ നൃപേ
വാണിന്യൌ നൎത്തകീദൂത്യൌ സ്രവന്ത്യാമപി വാഹിനീ. ൧൧൩

ഇനഃ (അ-പു-പ്ര-ഏ) സൂൎയ്യന്റെയും പ്രഭുവിന്റെയും പേർ. രാജാ (ന-പു-പ്ര-ഏ) ചന്ദ്രന്റെയും ക്ഷത്രിയന്റെയും രാജാ

വിന്റെയും പേർ. (രാജാപ്രഭൌ ച നൃപതൌ ക്ഷത്രിയേ രജനീപതൌ യക്ഷേശക്രേ ച പുംസിസ്യാൽ) എന്നു മേദിനിയിലുണ്ടാകയാൽ ഈ യക്ഷന്റെയും ദേവേന്ദ്രന്റെയും പ്രഭുവിന്റെയും പേരായി ഭവിക്കയും ചെയ്യുമെന്നറിക. വാണിനീ (ഈ-സ്ത്രീ-പ്ര-ഏ) കൂത്താടുന്നവളുടേയും ദൂതിയുടേയും പേർ. ചിലർ വാണിന്യൌനൎത്തകീമത്തെ എന്നുള്ള പാഠത്തെ കാണിക്കയും കൂത്താടുന്നവളുടെയും മദിച്ചവളുടെയും പേർ എന്നു വ്യാഖ്യാനിക്കയും ചെയ്തിരിക്കുന്നു. (വാണിനീനൎത്തകീമത്ത വിദഗ്ദ്ധാ വനിതാസു ച) എന്നു മേദിനിയിലുണ്ടാകയാൽ അയതു സാധു തന്നെ എങ്കിലും മഹേശ്വരാദികളെ അനുസരിച്ചിട്ടു നൎത്തകീദൂത്യൌ എന്ന പാഠത്തെ സ്വീകരിച്ചിരിക്കുന്നു എന്നു അറിഞ്ഞുകൊൾകയും വേണം. വാഹിനീ (ഈ-സ്ത്രീ-പ്ര-ഏ) നദിയുടെയും സേനയുടേയും പേർ.

ഹ്ലാദിന്യൌ വജ്രതഡിതൌ വന്ദായാമപി കാമിനീ
ത്വഗ്ദേഹയോരപി തനുസ്സൂനാധോ ജിഹ്വികാപി ച ൧൮൨

ഹ്ലാദിനീ (ഈ-സ്ത്രീ-പ്ര-ഏ) വജ്രത്തിന്റെയും മിന്നല്പിണരിന്റെയും പേർ. കാമിനീ (ഈ-സ്ത്രീ-പ്ര-ഏ) ഇത്തിക്കടത്തിന്റെയും വിലാസിനിയായിരിക്കുന്ന സ്ത്രീയുടെയും പേർ. തനുഃ (ഉ-സ്ത്രീ-പ്ര-ഏ) ശരീരത്തിന്റെയും ത്വക്കിന്റെയും പേർ. അപിശബ്ദംകൊണ്ടു അല്പവിരളാദികളായിരിക്കുന്ന അൎത്ഥങ്ങളെ ഗ്രഹിച്ചുകൊൾക. (തനുകായേ ത്വചിസ്ത്രീസ്യാ ത്രിഷ്വല്പേവിരളേകൃശേ) എന്നു മേദിനിവചനവുമുണ്ടു്. സൂനാ (ആ-സ്ത്രീ-പ്ര-ഏ) ചെറുനാവിന്റെയും വധസ്ഥാനത്തിന്റെയും പേർ. (സ്യുരന്തികാദയസ്സൂനാ ഗാൎഹസ്ഥ്യമധിഷ്ഠിതഃ ധീയന്തേപ്രത്യഹന്താഭിസ്തസ്മിന്നേനാംസിപഞ്ചഭിഃ) ഇത്യാദികളിലുള്ള സൂനാശബ്ദത്തിന്നു് വധസ്ഥാനമെന്നത്രേ അൎത്ഥമാകുന്നതു്.

ക്രതുവിസ്താരയോരസ്ത്രീ വിതാനം ത്രിഷു തുച്ഛകേ
മന്ദേഥ കേതനം കൃത്യേ കേതാവുപനിമന്ത്രണേ. ൧൮൩

വിതാനം (അ-ന-പ്ര-ഏ) (പുല്ലിംഗമായിട്ടുമാം.) യാഗത്തിന്റെയും വിസ്താരത്തിന്റെയും പേർ. ശശശൃംഗം മുതലായ ശൂന്യപദാൎത്ഥത്തിന്റെയും മന്ദന്റെയും പേരാകുമ്പോൾ ത്രിലിംഗമായി ഭവിക്കയും ചെയ്യും. കേതനം(അ-ന-പ്ര-ഏ) ചെയ്യേണ്ടതിന്റെയും കൊടിമരത്തിന്റെയും രഹഃസംവാദത്തിന്റെയും പേർ. രഹസ്സംവാദം=വിജനപ്രദേശത്തിങ്കലിരുന്നിട്ടുള്ള സം

ഭാഷണം. ഇതു് ഉപനിമന്ത്രണശബ്ദത്തിന്റെ അൎത്ഥമാകുന്നു. ഉപനിമന്ത്രണശബ്ദത്തിന്നു നിവാസമെന്നൎത്ഥമെന്നും ഒരു പക്ഷമുണ്ടു്.

വേദസ്തത്വം തപോ ബ്രഹ്മ ബ്രഹ്മാ വിപ്രഃ പ്രജാപതിഃ
ഉത്സാഹനേ ച ഹിംസായാം സൂചനേ ചാപി ഗന്ധനം.

ബ്രഹ്മ (ന-ന-പ്ര-ഏ)വേദത്തിന്റെയും ചൈതന്യത്തിന്റെയും തപസ്സിന്റെയും പേർ. ബ്രഹ്മാ (ന-പു-പ്ര-ഏ) ബ്രാഹ്മണന്റെയും സൃഷ്ടികൎത്താവിന്റെയും പേർ. ഗന്ധനം (അ-ന-പ്ര-ഏ) ഉത്സാഹിപ്പിക്ക എന്നതിന്റെയും ഹിംസയുടെയും അഭിപ്രായപ്രകാശനത്തിന്റെയും പേർ.

ആതഞ്ചനം പ്രതീവാപജവനാപ്യായനാൎത്ഥകം
വ്യഞ്ജനംലാഞ്ഛനശ്മശ്രു നിഷ്ഠാനാവയവേഷ്വപി. ൧൧൭

ആതഞ്ചനം (അ-ന-പ്ര-ഏ) പാലിൽ മോരു ചേൎക്കുക മുതലായതിന്റെയും വേഗത്തിന്റെയും സന്തോഷിപ്പിക്ക എന്നതിന്റെയും പേർ. വ്യഞ്ജനം (അ-ന-പ്ര-ഏ) അടയാളത്തിന്റെയും മീശയുടെയും കറിയുടെയും ലിംഗയോനികളുടെയും കകാരാദ്യക്ഷരങ്ങളുടെയും പേർ.

സ്യാൽ കൌലീനം ലോകവാദേ യുദ്ധേ പശ്വഹിപക്ഷിണാം
സ്യാദുദ്യാനം നിസ്സരണേ വനഭേദേ പ്രയോജനേ.

കൌലീനം (അ-ന-പ്ര-ഏ) ലോകവാദത്തിന്റെയും പശുക്കളുടെയും സൎപ്പങ്ങളുടെയും പക്ഷികളുടെയും പരസ്പരമുള്ള യുദ്ധത്തിന്റെയും പേർ. ഉദ്യാനം (അ-ന-പ്ര-ഏ) നിൎഗ്ഗമനത്തിന്റെയും പൂങ്കാവിന്റെയും പ്രയോജനത്തിന്റെയും പേർ. നിൎഗ്ഗമനം=പുറത്തേയ്ക്കുള്ള ഗമനം.

അവകാശേ സ്ഥിതൌ സ്ഥാനം ക്രീഡായാമപി ദേവനം
ഉത്ഥാനം പൌരുഷേ തന്ത്രേ സന്നിവിഷ്ടോദ്ഗമേപി ച.

സ്ഥാനം (അ-ന-പ്ര-ഏ) അവകാശത്തിന്റെയും സ്ഥിതിയുടെയും പേർ. ദേവനം (അ-ന-പ്ര-ഏ) ക്രീഡയുടെയും ജയേച്ഛ മുതലായതിന്റെയും പേർ. ഉത്ഥാനം (അ-ന-പ്ര-ഏ) ഉദ്യോഗത്തിന്റെയും കുടുംബകാൎയ്യാദികളുടെയും എഴുന്നേല്ക്ക എന്നതിന്റെയും യുദ്ധാദികളുടെയും പേർ. (ഉത്ഥാനമുദ്യമേതന്ത്രേ പൌരുഷേപുസ്തകേരണേ പ്രാംഗണോദ്ഗമഹൎഷേഷുമൂലരോഗേപിനഭ്വയോഃ) എന്നുള്ള മേദിനിയെ അനുസരിച്ചു് അതാതു് അൎത്ഥപാദാൎത്ഥങ്ങളെ ഗ്രഹിച്ചുകൊൾക.

വ്യുത്ഥാനം പ്രതിരോധേ ച വിരോധാചരണേപി ച
മാരണേ മൃതസംസ്കാരേ ഗതൌ ദ്രവ്യേത്ഥദാപനേ.
നിൎവ്വൎത്തനോപകരണാനുവ്രജ്യാസു ച സാധനം
നിൎയ്യാതനം വൈരശുദ്ധൌ ദാനേ ന്യാസാൎപ്പണേപി ച.

വ്യുത്ഥാനം (അ-ന-പ്ര-ഏ) തടവിൻെറയും വിരോധാചാരത്തിൻെറയും സമാധിയിൽനിന്നുള്ള നിവൃത്തിയുടെയും പേർ. സാധനം (അ-ന-പ്ര-ഏ) കൊല്ലുക എന്നതിൻെറയും ശവദാഹാദിയുടെയും ഗമനത്തിൻെറയും ധനത്തിൻെറയും ധനത്തെ ദാനംചെയ്യിപ്പിക്ക എന്നതിൻെറയും ഘടാദിവസ്തു നിൎമ്മാണത്തിൻെറയും ഉപായത്തിൻെറയും അനുയാത്രയുടെയും പേർ. നിൎയ്യാതനം (അ-ന-പ്ര-ഏ) പകതീൎക്കക എന്നതിൻെറയും ദാനത്തിൻെറയും തൻെറ അധീനമാക്കിവയ്ക്കപ്പെട്ടതിനെ തിരികെ കൊടുക്കുക എന്നതിൻെറയും പേർ.

വ്യസനം വിപദി ഭ്രംശേ ദോഷേ കാമജകോപജേ
പക്ഷ്മാക്ഷിലോമ്നി കിഞ്ജല്കേ തന്ത്വാദ്യംശേപ്യണീയസി.

വ്യസനം (അ-ന-പ്ര-ഏ) ആപത്തിൻെറയും അപായത്തിൻെറയും കാമം ഹേതുവായിട്ടുണ്ടാകുന്ന സ്ത്രീസേവ ചൂതുകളി നായാട്ട് മദ്യപാനം എന്ന് ഈ നാലുദോഷങ്ങളുടെയും കോപം ഹേതുവായിട്ടുണ്ടാകുന്ന വാക്പാരുഷ്യം ദണ്ഡപാരുഷ്യം അത്ഥദൂഷണം എന്ന ഈ മൂന്നുദോഷങ്ങളുടെയും പേർ. സ്ത്രീസേവാദി ഏഴിനെ ഉദ്ദേശിച്ചിട്ടു സപ്തവ്യസനങ്ങൾ എന്നുള്ള വ്യവഹാരം നീതിശാസ്ത്രാദികളിൽ ഏററവും പ്രസിദ്ധമാകുന്നു. (സ്ത്രീമദ്യമൃഗയാദ്യൂതപ്രസക്തിഷുപദച്യുതൌ വാക്പാരുഷ്യേശ്ച ദണ്ഡപാരുഷ്യേ ചാർത്ഥദൂഷണേ വിപത്തൌനിഷ്ഫലോദ്യോഗേപാതകാപായയോരപി വ്യസനം) എന്നു് കോശാന്തരവുമുണ്ടു്. പക്ഷ്മ (ന-ന-പ്ര-ഏ) നേത്രരോമത്തിൻെറയും പൂവിൻെറ അല്ലിയുടെയും ഏററവും ചെറുതായ നൂലുമുതലായവയുടെ അംശത്തിൻെറയും പേർ.

തിഥിഭേദേ ക്ഷണേ പൎവ്വ വൎത്മ നേത്രച്ഛദേധ്വനി
അകാൎയ്യഗുഹ്യേ കൌപീനം മൈഥുനം സംഗതൌ രതൌ.

പൎവ്വ (ന-ന-പ്ര-ഏ) വാവിൻെറയും ഉത്സവത്തിൻെറയും പേർ. വൎത്മ (ന-ന-പ്ര-ഏ) കണ്ണിൻെറ പോളയുടെയും വഴിയുടെയും പേർ. കൌപീനം (അ-ന-പ്ര-ഏ) പാപത്തിൻെറയും പുരുഷലിംഗത്തിൻെറയും പേർ. കോണകത്തിൻെറയുമാം മൈഥു

നം (അ-ന-പ്ര-ഏ) ഭാര്യാദിസംബന്ധത്തിൻെറയും സുരതത്തിൻെറയും പേർ.

പ്രധാനം പരമാത്മാ ധീഃ പ്രജ്ഞാനം ബുദ്ധിചിഹ്നയോഃ
പ്രസൂനം പുഷ്പഫലയോർന്നിധനം കുലനാശയോഃ.

പ്രധാനം (അ-ന-പ്ര-ഏ) പരമാത്മാവിൻെറയും ബുദ്ധിയുടെയും പേർ. പ്രജ്ഞാനം (അ-ന-പ്ര-ഏ) ബുദ്ധിയുടെയും അടയാളത്തിൻെറയും പേർ. പ്രസൂനം (അ-ന-പ്ര-ഏ) പുഷ്പത്തിൻെറയും ഫലത്തിൻെറയും പേർ. നിധാനം (അ-ന-പ്ര-ഏ) കുലത്തിൻെറയും നാശത്തിൻെറയും പേർ.

ക്രന്ദനേ രോദനാഹ്വാനേ വർഷ്മ ദേഹപ്രമാണയോഃ
ഗൃഹദേഹത്വിൾപ്രഭാവധാമാന്യഥ ചതുഷ്പഥേ. ൧൨൭
സന്നിവേശേ ച സംസ്ഥാനം ലക്ഷ്മ ചിഹ്നപ്രധാനയോഃ
ആച്ഛാദനേ സംവിധാനമപവാരണമിത്യുഭേ. ൧൨൮

ക്രന്ദനം (അ-ന-പ്ര-ഏ) കരച്ചിലിൻെറയും വിളിയുടേയും പേർ. വർഷ്മ (ന-ന പ്ര-ഏ) ശരീരത്തിൻെറയും പരിച്ഛേദത്തിൻെറയും പേർ. ധാമ (ന-ന-പ്ര-ഏ) ഗൃഹത്തിൻെറയും ശരീരത്തിൻെറയും രശ്മിയുടെയും പ്രഭാവത്തിൻെറയും പേർ. സംസ്ഥാനം (അ-ന-പ്ര-ഏ) ചതുഷ്പഥത്തിൻെറയും സമീപത്തിൻെറയും പേർ. ചതുഷ്പഥം=നാലു പെരുവഴികൾ കൂടുന്ന സ്ഥലം. ചതുഷ്പഥത്തിൻെറയും അവയവവിഭാഗത്തിൻെറയും പേർ എന്നും ഒരു പക്ഷമുണ്ട്. ലക്ഷ്മ (ന-ന-പ്ര-ഏ) അടയാളത്തിൻെറയും പ്രധാനത്തിൻെറയും പേർ. ആച്ഛാദനം (അ-ന-പ്ര-ഏ) മറയ്ക്ക എന്നതിൻെറയും വസ്ത്രാദികൾകൊണ്ടു മൂടുക എന്നതിൻെറയും പേർ.

ആരാധനം സാധനേ സ്യാദവാപ്തൌ തോഷണേപി ച
അധിഷ്ഠാനം ചക്രപുരപ്രഭാവാധ്യാസനേഷ്വപി. ൧൨൯

ആരാധനം (അ-ന-പ്ര-ഏ) നിർമ്മാണത്തിൻെറയും പ്രാപ്തിയുടെയും സന്തോഷിപ്പിക്ക എന്നതിൻെറയും പേർ. അധിഷ്ഠാനം (അ-ന-പ്ര-ഏ) ചക്രത്തിൻെറയും നഗരത്തിൻെറയും പ്രഭാവത്തിൻെറയും ആക്രമിക്ക എന്നതിൻെറയും പേർ. ചക്രമെന്നതു് വണ്ടിയുടെ ആകുന്നതു്. അധ്യാസനശബ്ദത്തിൻെറ അർത്ഥം ആക്രമിക്ക എന്നാകുന്നു. (ബന്ധകം വ്യസനം ചേതഃ പീഡാധിഷ്ഠാനമാധയഃ) എന്നുള്ള സ്ഥലത്തിങ്കലും മേൽപറഞ്ഞ അർത്ഥംതന്നെ അധിഷ്ഠാനശബ്ദംകൊണ്ടു വിവക്ഷിതമായിട്ടുള്ളതു എന്നും ഗ്രഹിച്ചുകൊൾക. ബന്ധകമിത്യാദിസ്ഥലത്തിങ്കൽ ആശ്രയിച്ചിട്ടുള്ള

ഇരിപ്പു് എന്നു അധിഷ്ഠാനശബ്ദാത്ഥത്തെ പറഞ്ഞവർതന്നെ ഇവിടെ അധ്യാസന ശബ്ദത്തിന്നു ആക്രമിക്ക എന്ന അത്ഥത്തെ പറഞ്ഞിരിക്കുന്നു. അവിടെ ഉള്ള അധിഷ്ഠാനശബ്ദത്തിന്നു അധ്യാസനമെന്നു ടീകാകൃത്തുകൾ അത്ഥത്തെ പറഞ്ഞിട്ടുമുണ്ടു്. അവിടത്തെ അധ്യാസനശബ്ദാത്ഥം ആശ്രയിച്ചിട്ടുള്ള ഇരിപ്പാകുന്നു. ഇവിടെ ആയത്തു ആക്രമമാകുന്നു എന്നു പറഞ്ഞാൽ ആയത്തു് അക്രമമായിത്തീരുകയും ചെയ്യുമെന്നു എല്ലാവക്കും അറിയാമല്ലോ. അപിശബ്ദമുണ്ടാകയാൽ ആസ്പദാദികൾക്കും അധിഷ്ഠാനമെന്നു പേരുണ്ടെന്നു് ഗ്രഹിച്ചുകൊൾക.

രത്നം സ്വജാതിശ്രേഷ്ഠേപി വനേ സലിലകാനനേ
തലിനം വിരളേ സ്തോകേ വാച്യലിംഗം തഥോത്തരേ.

രത്നം (അ-ന-പ്ര-ഏ) സ്വജാതിശ്രേഷ്ഠമായുള്ളതിൻെറയും വൈരക്കല്ലു മുതലായവയുടെയും പേർ. സ്ത്രീരത്നമിത്യാദി സ്ഥലത്തിങ്കൽ സ്വജാതിശ്രേഷ്ഠാത്ഥകത്വമുണ്ടാകയാൽ സ്ത്രീകളിൽവച്ചു ശ്രേഷ്ഠയായിരിക്കുന്നവൾ ഇത്യാദിയായ അത്ഥത്തെ ഗ്രഹിച്ചുകൊൾക. വനം (അ-ന-പ്ര-ഏ) ജലത്തിൻെറയും അരണ്യത്തിൻെറയും പേർ. തലിനം (അ-ന-പ്ര-ഏ) അന്തരത്തോടുകൂടിയതിൻെറയും അല്പമായുള്ളതിൻെറയും പേർ. മേൽപറഞ്ഞ അത്ഥങ്ങളിൽ തലിനശബ്ദം വിശേഷ്യാധീനമാകയാൽ ത്രിലിംഗമാകുന്നു. ഇനി പറകപ്പെടുന്ന നാന്തശബ്ദങ്ങളും ത്രിലിംഗങ്ങളാകുന്നു.

സമാനാസ്സൽസമൈകേ സ്യുഃ പിശുനൌ ഖലസൂചകൌ
ഹീനന്യൂനാവൂനഗർഹ്യൌ വേഗിശൂരൌ തരസ്വിനൌ.

സമാനഃ (അ-പു-പ്ര-ഏ) സജ്ജനത്തിൻെറയും സദൃശൻെറയും ഏകൻെറയും പേർ. പിശുനഃ (അ-പു-പ്ര-ഏ) ദുർജ്ജനത്തിൻെറയും ഏഷണിക്കാരൻെറയും പേർ. ഹീനഃ ന്യൂനഃ (അ-പു-പ്ര-ഏ) അല്പനായിരിക്കുന്നവൻെറയും നിന്ദ്യനായിരിക്കുന്നവൻെറയും പേർ. തരസ്വി (ന-പു-പ്ര-ഏ) വേഗമുള്ളവൻെറയും ശൂരൻെറയും പേർ.

അഭിപന്നോഽപരാധോഭിഗ്രസ്തവ്യാപദ്ഗതാവപി ൧൩൦
കലാപോ ഭൂഷണേ ബർഹേ തൂണീരേ സംഹതാവപി.

അഭിപന്നഃ (അ-പു-പ്ര-ഏ) അപരാധമുള്ളവൻെറയും ശത്രുവിനാൽ ആക്രമിക്കപ്പെട്ടവൻെറയും ആപത്തിലകപ്പെട്ടവൻെറയും പേർ.

ഇതി നാന്തവൎഗ്ഗഃ

പാന്തഃ

കലാപഃ (അ-പു-പ്ര-ഏ) ആഭരണത്തിന്റെയും മയിൽപീലിയുടെയും അവനാഴിയുടെയും സമൂഹത്തിന്റെയും പേർ.

പരിച്ഛദേ പരീവാപഃ പര്യുപ്തൌ സലിലസ്ഥിതൌ
ഗോധുഗ്ഗോഷ്ഠപതീ ഗോപൌ ഹരവിഷ്ണൂ വൃഷാകപീ.

പരീവാപഃ (അ-പു-പ്ര-ഏ) കുടാരം മുതലായ ഉപകരണത്തിന്റെയും എല്ലാടവുമുള്ള വിത്തിന്റെ വിതയുടേയും ജലസ്ഥാനത്തിന്റെയും പേർ. ഗോപഃ (അ-പു-പ്ര-ഏ) പശുപാലന്റെയും തൊഴുത്തുവിചാരക്കാരന്റെയും പേർ. വൃഷാകപിഃ (ഇ-പു-പ്ര-ഏ) ശിവന്റെയും വിഷ്ണുവിന്റെയും പേർ.

ബാഷ്പമൂഷ്മാശ്രു കശിപു ത്വന്നമാച്ഛാദനം ദ്വയം
തല്പം ശയ്യാട്ടദാരേഷു സ്തംബേപി വിടപോസ്ത്രിയാം.

ബാഷ്പഃ (അ-പു-പ്ര-ഏ) ആവിയുടെയും കണ്ണുനീരിന്റെയും പേർ. ബാഷ്പമൂഷ്മാശ്രു എന്നുള്ള പാഠം ടീകാവിരുദ്ധമാകുന്നു. കശിപു (ഉ-ന-പ്ര-ഏ) അന്നത്തിന്റെയും വസ്ത്രത്തിന്റെയും പേർ. തല്പം (അ-ന-പ്ര-ഏ) കിടക്കയുടെയും മേടയുടെയും ഭാര്യയുടെയും പേർ. വിടപഃ (അ-പു-പ്ര-ഏ) പുല്ക്കാറിയുടെയും വിസ്താരത്തിന്റെയും കൊമ്പിന്റെയും പേർ. അസ്ത്രിയാമെന്നു വിടപശബ്ദത്തോടും തല്പകശിപുശബ്ദങ്ങളോടും സംബന്ധമുള്ളതാണെന്നു ടീകയിൽ പറഞ്ഞിരിക്കയാൽ മേൽപറഞ്ഞ ശബ്ദങ്ങൾക്കു സ്ത്രീത്വമില്ലെന്നതു മാത്രം ഗ്രഹിച്ചുകൊൾക. ബാഷ്പമൂഷ്മാശ്രു എന്നുള്ള പാഠത്തെ ടീകാകൃത്തുകൾ സമ്മതിക്കുന്നപക്ഷം (സവ്യാജംഹസിതം മയാധൃതിഹരോബാഷ്പസ്തുമുക്തസ്ത്വയാ) ഇത്യാദി പ്രയോഗങ്ങളെ അനുസരിച്ചു ബാഷ്പശബ്ദത്തോടും അസ്ത്രിയാമെന്നതിന്റെ സംബന്ധമുണ്ടെന്നു പറയേണ്ടതായിരുന്നു. അപ്രകാരം പറഞ്ഞിട്ടുമില്ല. അതുനിമിത്തമായിട്ടാകുന്നു ബാഷ്പമൂഷ്മാശ്രു എന്നുള്ള പാഠം ടീകാവിരുദ്ധമാകുന്നു എന്നു മുമ്പേ പറഞ്ഞതെന്നു ഗ്രഹിച്ചുകൊൾകയും വേണം. വിടപശബ്ദം വിടരക്ഷണരൂപമായ നിമിത്തത്തോടുകൂടുമ്പോൾ വിശേഷ്യാധീനമാകയാൽ അതിന്നു സ്ത്രീത്വംകൂടെ ഉണ്ടാകയും ചെയ്യും.

പ്രാപ്തരൂപസുരൂപാഭിരൂപാ ബുധമനോജ്ഞയോഃ
ഭേദ്യലിംഗാ അമീ കൂർമ്മീ വീണാഭേദശ്ച കച്ഛപീ. ൧൩൩

പ്രാപ്തരൂപഃ സുരൂപഃ അഭിരൂപഃ (അ-പു-പ്ര-ഏ) വിദ്വാന്റെയും സുന്ദരന്റെയും പേർ. ഭേദ്യലിംഗാ അമീ എന്നതിനു

ഇപ്പറയപ്പെട്ട മൂന്നു ശബ്ദങ്ങൾ വിശേഷ്യത്തിന്റെ ലിംഗംപോലെ ഇരിക്കുന്ന ലിംഗത്തോടുകൂടിയവയാകുന്നു എന്നു അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. കച്ഛപീ (ഈ-സ്ത്രീ-പ്ര-ഏ) പെണ്ണാമയുടെയും സരസ്വതിയുടെ വീണയുടെയും പേർ. ഇതിപാന്തവൎഗ്ഗഃ.

ഫാന്താഃ.

രേഫേൎണ്ണേ പുംസി രേഫസ്സ്യാൽ കുത്സിതേ വാച്യലിംഗകഃ
ശിഫാ ശിഫായാം സരിതി മാംസികായാഞ്ച മാതരി.

രേഫഃ (അ-പു-പ്ര-ഏ) ര എന്നുള്ള അക്ഷരത്തിന്റെയും അധമന്റെയും പേർ. അധമന്റെ പേരാകുമ്പോൾ ത്രിലിംഗമായി ഭവിക്കയും ചെയ്യും. ശിഫാ (ആ-സ്ത്രീ-പ്ര-ഏ) കുട്ടമയുടെയും നദിയുടെയും മാഞ്ചിയുടെയും മാതാവിന്റെയും പേർ.

ശഫം മൂലേ തരൂണാം സ്യാദ്ഗവാദീനാം ഖുരേപി ച
ഗുംഫസ്സ്യാദ്ഗുംഫനേ ബാഹോരലംകാരേ ച കീൎത്തിതഃ.

ശഫം (അ-ന-പ്ര-ഏ) വൃക്ഷമൂലത്തിന്റെയും പശുമുതലായവററിൻകുളമ്പിന്റെയും പേർ. ഗുംഫഃ (അ-പു-പ്ര-ഏ) പടബന്ധത്തിന്റെയും ഹസ്താലംകാരത്തിന്റെയും പേർ. ശിഫാ ശിഫായാമെന്നു തുടങ്ങി ഒന്നരശ്ലോകം മൂലാന്തർഭൂതമല്ലെന്നു ടീകാകൃത്തുകൾ പറഞ്ഞിരിക്കുന്നു. ഇതി ഫാന്തവൎഗ്ഗഃ.

ബാന്താഃ

അന്തരാഭവസത്വേശ്വ ഗന്ധൎവ്വോ ദിവ്യഗായനേ
കംബുൎന്നാ വലയേ ശംഖേ ദ്വിജിഹ്വേപി സൎപ്പസൂചകേ.

ഗന്ധൎവ്വഃ (അ-പു-പ്ര-ഏ) ദേഹനാശദേഹാന്തരപ്രാപ്തികളുടെ മദ്ധ്യത്തിങ്കൽ വൎത്തിക്കുന്ന ജന്തുവത്രേ അന്തരാഭവസത്വമാകുന്നതു്. അപ്രകാരമിരിക്കുന്ന ജന്തുവിന്റെയും അശ്വത്തിന്റെയും ദേവലോകത്തിങ്കൽ പാടുന്നവരായ വിശ്വാവസുമുതലായവരുടെയും പേർ. അന്തരാഭവസത്വമെന്നതു ഭൂലോകത്തിന്റെയും സ്വൎഗ്ഗലോകത്തിന്റെയും ഇടയിൽ വൎത്തിക്കുന്ന ജന്തു എന്നും ഒരു മതമുണ്ടു്. ഭൂമിയിൽ സഞ്ചരിക്കുന്നവരായ മനുഷ്യരിലും സ്വൎഗ്ഗസഞ്ചാരികളായ ദേവന്മാരിലും ചേരാതെ അന്തരീക്ഷമാത്രത്തിങ്കൽ സഞ്ചരിക്കുന്ന പിശാചു വിശേഷമെന്നത്രേ അതിന്റെ സിദ്ധാന്തമാകുന്നതു്. ഗന്ധൎവ്വശബ്ദം വാന്തവൎഗ്ഗത്തിങ്കൽ പറവാൻ യുക്തമാകുന്നു എങ്കിലും, ബകാരവകാരങ്ങൾക്കു അഭേദമുണ്ടു് എന്നുള്ള പക്ഷത്തെ ആശ്രയിച്ചിട്ടാകുന്നു ബാന്തവൎഗ്ഗത്തിങ്കൽ പറഞ്ഞതു് എന്നറിഞ്ഞുകൊൾകയും വേണം. കംബുഃ (ഉ-

പു-പ്ര-ഏ) വളയുടെയും ശംഖിന്റെയും പേർ. നാ എന്നതു കൊണ്ടു് വലയമെന്നുള്ള അൎത്ഥത്തിങ്കൽ കംബുശബ്ദം പുല്ലിംഗം തന്നെ എന്നുള്ള നിയമത്തെ കാണിച്ചിരിക്കുന്നു. ശംഖിന്റെ പേരാകുമ്പോൾ പുല്ലിംഗംതന്നെ എന്ന നിയമത്തിങ്കൽ താല്പൎയ്യമില്ലെന്നു ഗ്രഹിച്ചുകൊൾകയും വേണം. നാ എന്നതു് രണ്ടൎത്ഥങ്ങളിലും പുംസ്ത്വനിയാമകമാണെങ്കിൽ ശംഖഃസ്യാൽകംബുഃ സ്ത്രിയൌ എന്നു മുൻപറഞ്ഞതു വിരുദ്ധമാകയും ചെയ്യും. ദ്വിജിഹ്വഃ (അ-പു-പ്ര-ഏ) സൎപ്പത്തിന്റെയും ചെവിയിൽ മന്ത്രിക്കുന്നവന്റെയും പേർ.

പൂൎവ്വോന്യലിംഗഃ പ്രാഗാഹ പുംബഹുത്വേപി പൂൎവ്വജാൻ
കുംഭൌ ഘടേഭമൂൎദ്ധാംശൌ ഡിംഭൌ തു ശിശുബാലിശൌ.

പൂൎവ്വഃ (അ-പു-പ്ര-ഏ) ത്രിലിംഗമാകുന്നു. കിഴക്കെ ദിക്കിൽ ഭവിച്ചതിന്റെയും ആദിയിൽ ഭവിച്ചതിന്റെയും പേർ. പുല്ലിംഗമായും ബഹുവചനാന്തമായുമിരുന്നാൽ പിതൃപിതാമഹാദികളുടെ പേരായിട്ടും ഭവിക്കും. ഇവിടെ ദ്വിജിഹ്വപൂൎവ്വശബ്ദങ്ങളെ പറഞ്ഞതും ഗന്ധൎവ്വശബ്ദത്തെ പറഞ്ഞതുപോലെതന്നെ.

ഇതി ബാന്തവൎഗ്ഗഃ.

ഭാന്തഃ.

കുംഭഃ (അ-പു-പ്ര-ഏ) കുടത്തിന്റെയും ഗജശിരസ്സിങ്കലെ മുഴയുടെയും പേർ. (കുംഭൌഘടേഭമൂൎദ്ധാംശൌ) എന്നും പാഠമുണ്ടു്. അവിടെ മൂൎദ്ധാംശമെന്നതിന്നു് ശിരോഭാഗമെന്നു് അൎത്ഥമാകുന്നു. കുംഭസ്സ്യാൽ കുംഭകൎണ്ണസ്യസുതേവേശ്യാപതൌഘടേ രാശിഭേദേദ്വിപാംശേച എന്നു വിശ്വവാക്യവുമുണ്ടു്. ഡിംഭഃ (അ-പു-പ്ര-ഏ) ശിശുവിന്റെയും മൂൎഖന്റെയും പേർ.

സ്തംഭൌ സ്ഥൂണാജഡീഭാവൌ ശംഭൂ ബ്രഹ്മത്രിലോചനൌ
കുക്ഷിഭ്രൂണാൎഭകാ ഗൎഭാ വിസ്രംഭഃ പ്രണയേപി ച. ൱൯൩

സ്തംഭഃ (അ-പു-പ്ര-ഏ) തൂണിന്റെയും സ്തംഭാവസ്ഥയുടെയും പേർ. ശംഭുഃ (ഉ പു-പ്ര-ഏ) ബ്രഹ്മാവിന്റെയും പരമേശ്വരന്റെയുംപേർ. ഗൎഭഃ (അ-പു-പ്ര-ഏ) വയററിന്റെയും ഗൎഭസ്ഥജന്തുവിന്റെയും ശിശുവിന്റെയും പേർ. വിസ്രംഭഃ (അ-പു-പ്ര-ഏ) ശൃംഗാരപ്രാൎത്ഥനയുടെയും വിശ്വാസത്തിന്റെയും ക്രീഡാകലഹത്തിന്റെയും വധത്തിന്റെയും പേർ. (വിസ്രംഭഃകേളികലഹേ വിശ്വാസേ പ്രണയേവധേ) എന്നു് കോശാന്തരവുമുണ്ടു്.

സ്യാദ്ഭേൎയ്യാംദുന്ദുഭിഃ പുംസി സ്യാദക്ഷേ ദുന്ദുഭിഃ സ്ത്രിയാം
സ്യാന്മഹാരജനേ ക്ലീബം കുസുംഭം കരകേ പുമാൻ. ൭൩൦

ദുന്ദുഭിഃ (ഇ-പു-പ്ര-ഏ) പെരുമ്പറയുടെ പേർ. പകിടക്കരുവിന്റെ പേരാകുമ്പോൾ സ്ത്രീലിംഗമായിഭവിക്കും. കുസുംഭം (അ-ന-പ്ര-ഏ) കുസുംഭ പുഷ്പത്തിന്റെ പേർ. (സ്വൎണ്ണത്തിന്റെ എന്നും) കിണ്ടിയുടെ പേരാകുമ്പോൾ പുല്ലിംഗമായി ഭവിക്കും.

ക്ഷത്രിയേപി ച നാഭിൎന്നാ സുരഭിൎഗ്ഗവി ച സ്ത്രിയാം
സഭാ സംസദി സഭ്യേ ച ത്രിഷ്വധ്യക്ഷേപി വല്ലഭഃ.

നാഭിഃ (ഇ പു-പ്ര ഏ) ക്ഷത്രിയന്റെയും മുഖ്യനൃപന്റെയും പേർ. പൊക്കിളിന്റെ പേരാകുമ്പോൾ പുല്ലിംഗമായിട്ടും സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാം. മൃഗവിശേഷത്തിന്റെ പേരാകുമ്പോൾ സ്ത്രീലിംഗമായിട്ടന്നെ ഭവിക്കും. സുരഭിഃ (ഇ-സ്ത്രീ-പ്ര-ഏ) പശുവിന്റെ പേർ. വസന്തത്തിന്റെയും ജാതീഫലത്തിന്റെയും ചമ്പകത്തിന്റെയും പേരാകുമ്പോൾ പുല്ലിംഗമായും സൌരഭത്തോടുകൂടിയതിന്റെയും മനോഹരമായുള്ളതിന്റെയും പേരാകുമ്പോൾ ത്രിലിംഗമായും സ്വൎണ്ണത്തിന്റെയും താമരപ്പൂവിന്റെയും പേരാകുമ്പോൾ നപുംസകമായും ഭവിക്കും. സഭാ (ആ-സ്ത്രീ-പ്ര-ഏ) സദസ്സിന്റെയും സദസ്സിങ്കൽ വസിക്കുന്നവരുടെയും പേർ. സദസ്സ്=ആസ്ഥാനം. വല്ലഭഃ (അ-പു-പ്ര-ഏ) അധികാരപുരുഷന്റെയും ഭൎത്താവിന്റെയും ഇഷ്ടവസ്തുവിന്റെയും പേർ. ഇതി ഭാന്തവൎഗ്ഗഃ.

മാന്താഃ.

കിരണപ്രഗ്രഹൌ രശ്മീ കപിഭേകൌ പ്ലവംഗമൌ
ഇച്ഛാമനോഭവൌ കാമൌ ശൌൎയ്യോദ്യോഗൌ പരാക്രമൌ.

രശ്മിഃ (ഇ-പു-പ്ര-ഏ) രശ്മിയുടെയും പിടിക്കയറിന്റെയും പേർ. പ്ലവംഗമഃ (അ-പു-പ്ര-ഏ) വാനരത്തിന്റെയും തവളയുടെയും പേർ. കാമഃ (അ-പു-പ്ര-ഏ) ഇച്ഛയുടെയും കാമദേവന്റെയും പേർ. പരാക്രമഃ (അ-പു-പ്ര-ഏ) ശൌൎയ്യത്തിന്റെയും ഉത്സാഹത്തിന്റെയും പേർ.

ധൎമ്മഃ പുണ്യയമന്യായസ്വഭാവാചാരസോമപാഃ
ഉപായപൂൎവ്വ ആരംഭ ഉപധാ ചാപ്യുപക്രമഃ. ൭൩൨

ധൎമ്മഃ (അ-പു-പ്ര-ഏ) പുണ്യത്തിന്റെയും അന്തകന്റെയും നീതിയുടെയും സ്വഭാവത്തിന്റെയും ആചാരത്തിന്റെയും സോമയാഗത്തെ ചെയ്തവന്റെയും പേർ. ഉപക്രമഃ (അ-പു-പ്ര-

ഏ) ഉപായജ്ഞാനപൂർവ്വകമായിരിക്കുന്ന ആരംഭത്തിന്റെയും അ
മാത്യശീലപരീക്ഷണത്തിന്റെയും പേർ.

വണിക്പഥഃ പുരം വേദോ നിഗമോ നാഗരോ വണിക്
നൈഗമൗ ദ്വൗ ബലേ രാമോ നീലചാരുസിതേ ത്രിഷു.

നിഗമഃ (അ-പു-പ്ര-ഏ) പീടികത്തെരുവിന്റെയും പട്ടണ
ത്തിന്റെയും വേദത്തിന്റെയും പേർ. നൈഗമഃ (അ-പു-പ്ര-ഏ)
പട്ടണത്തിൽ വസിക്കുന്നവന്റെയും കച്ചവടക്കാരന്റെയും പേർ.
രാമഃ (അ-പു-പ്ര-ഏ) ബലഭദ്രരുടെ പേർ. കറുത്തവസ്തുവിന്റെ
യും മനോഹരമായതിന്റെയും വെളുത്തവസ്തുവിന്റെയും പേരാ
യാൽ സ്ത്രീലിംഗമായി ഭവിക്കും.

ശബ്ദാദിപൂർവ്വോ വൃന്ദേപി ഗ്രാമഃ ക്രാന്തൗ ച വിക്രമഃ
സ്തോമസ്തോത്രേധ്വരേ വൃന്ദേ ജിഹ്മസ്തു കുടിലേലസേ.

ശബ്ദാദിപൂർവ്വഃ ഗ്രാമഃ, ശബ്ദം മുതലായ ശബ്ദങ്ങളാകുന്ന
പൂർവ്വങ്ങളോടുകൂടിയതായ ഗ്രാമശബ്ദം സമൂഹാർത്ഥത്തെയും പറയു
മെന്നർത്ഥം. ശബ്ദഗ്രാമഃ ഇത്യാദി. ശബ്ദഗ്രാമഃ (അ-പു-പ്ര-ഏ)
ശബ്ദസമൂഹത്തിന്റെ പേർ. ഗുണഗ്രാമഃ ഇത്യാദികൾക്കു ഗുണ
സമൂഹം ഇത്യാദികളായ അർത്ഥങ്ങളെ ഗ്രഹിച്ചുകൊൾക. ശബ്ദാ
ദിപൂർവ്വമാകാതെ ഗ്രാമഃ എന്നുതന്നെ പ്രയോഗിച്ചാൽ ആയതു്
ഊരിന്റെയും ഷഡ്ജാദിസ്വരസമൂഹത്തിന്റെയും പേരായിഭ
വിക്കും. വിക്രമഃ (അ-പു-പ്ര-ഏ) ആക്രമണത്തിന്റെയും പരാ
ക്രമത്തിന്റെയും പേർ. സ്തോമഃ (അ-പു-പ്ര-ഏ) സ്തുതിയുടെയും
യാഗത്തിന്റെയും സമൂഹത്തിന്റെയും പേർ. ജിഹ്മഃ (അ-പു-പ്ര-
ഏ) കൌടില്യമുള്ളവന്റെയും അലസന്റെയും പേർ.

ഉഷ്ണേപി ഘർമ്മശ്ചേഷ്ടാലംകാരേ ഭ്രാന്തൗ ച വിഭ്രമഃ
ഗുല്മാ രുക്സ്തംബസേനാശ്ച ജാമിസ്സ്വസൃകുലസ്ത്രിയോഃ.

ഘർമ്മഃ (അ-പു-പ്ര-ഏ) ഉഷ്ണത്തിന്റെയും വിയർപ്പിന്റെയും
പേർ. വിഭ്രമഃ (അ-പു-പ്ര-ഏ) ഹാവത്തിന്റെയും ഭ്രാന്തിയുടെ
യും ശോഭയുടെയും പേർ. സ്തോമഃസ്തോത്രേ ഇത്യാദി പാദചതു
ഷ്ടയം പ്രായേണ പുസ്തകങ്ങളിൽ കാണുന്നില്ല. എങ്കിലും ചില
ടെടുത്തു പഠിച്ചുവരുന്നതാകയാൽ ആയതും ചേർത്തിരിക്കുന്നു. ഗുല്മഃ
(അ-പു-പ്ര-ഏ) രോഗവിശേഷത്തിന്റെയും പുല്ക്കുററിയുടെയും
സേനാവിശേഷത്തിന്റെയും പേർ. ജാമിഃ (ഇ-സ്ത്രീ-പ്ര-ഏ) സ
ഹോദരിയുടെയും കുലസ്ത്രീയുടെയും പേർ. പ്രഹരേസംയമേയാ
മോയാമിസ്സ്വസൃകുലസ്ത്രിയോഃ) എന്നും (യാമിഃകുലസ്ത്രീസ്വ

സ്ത്രോശ്ച) എന്നും കോശാന്തരങ്ങളുണ്ടാകയാൽ യാമിഃ എന്നു യകാരാദിയായിട്ടുമാം. ജാമിയാമിശബ്ദങ്ങൾ ഈകാരാന്തങ്ങളായിട്ടുമാം.

ക്ഷിതിക്ഷാന്ത്യോഃ ക്ഷമാ യുക്തേ ക്ഷമം ശക്തേ ഹിതേ ത്രിഷു.
ത്രിഷു ശ്യാമൌ ഹരിൽകൃഷ്ണൌ ശ്യാമാ സ്യാച്ശാരിബാ നിശാ. ൧൩൭

ക്ഷമാ (ആ-സ്ത്രീ-പ്ര-ഏ) ഭൂമിയുടേയും ക്ഷാന്തിയുടേയും പേർ. ക്ഷമം (അ-ന-പ്ര-ഏ) യുക്തത്തിന്റെ പേരാകുമ്പോൾ നപുംസകമായിട്ടും ശക്തിയുള്ളതിന്റെയും ഹിതമായുള്ളതിന്റെയും പേരാകുമ്പോൾ ത്രിലിംഗമായും ഭവിക്കും. ശ്യാമഃ (അ-പു-പ്ര-ഏ) ത്രിലിംഗമാകുന്നു. പച്ചനിറത്തിലുള്ള വസ്തുവിന്റെയും കറുത്തവസ്തുവിന്റെയും പേർ. ശ്യാമാ (ആ-സ്ത്രീ-പ്ര-ഏ) നന്നാറിയുടേയും രാത്രിയുടേയും പേർ.

ലലാമം പുച്ഛപുണ്ഡ്രാശ്വഭൂഷാപ്രാധാന്യകേതുഷു
സൂക്ഷ്മമധ്യാത്മമപ്യാദ്യൌ പ്രധാനേ പ്രഥമം ത്രിഷു. ൧൩൮

ലലാമം (അ-ന-പ്ര-ഏ) വാലിന്റെയും അശ്വാദികളുടെ നെററിയിൽ ഉണ്ടാകുന്ന ചിത്രത്തിന്റെയും കുതിരയുടേയും കുതിരയുടെ ആഭരണത്തിന്റെയും പ്രധാനമായതിന്റെയും കൊടിമരത്തിന്റേയും പേർ. പ്രാധാന്യമെന്നതു സ്വാർത്ഥികഷ്യഞന്തമാകയാൽ പ്രധാനമെന്നതന്നെ അതിന്റെ അർത്ഥമെന്നു ഗ്രഹിച്ചുകൊൾക. (പ്രധാനധ്വജശൃംഗേഷു പുണ്ഡ്രബാലധിലക്ഷ്മസു ഭൂഷാവാജി പ്രഭാവേഷു ലലാമം സ്യാല്ലലാമ ച) എന്ന തദ്രോക്തി ഉണ്ടാകയാൽ ലലാമ എന്നു നകാരാന്തമായിട്ടുമാം. കന്യാലലാമ കമനീയമജസ്യ ലിപ്സോഃ എന്നു കാളിദാസപ്രയോഗവുമുണ്ടു്. സൂക്ഷ്മം (അ-ന-പ്ര-ഏ) ലിംഗദേഹത്തിന്റെയും കൈതവത്തിന്റെയും പേർ. (സൂക്ഷ്മം സ്യാൽ കൈതവേ ധ്യാത്മ പുംസ്യണൌ ത്രിഷു ചാല്പകേ) എന്നു മേദിനിയിലുണ്ടു്. ലിംഗദേഹമെന്നതു പഞ്ചപ്രാണമനോബുദ്ധിദശേന്ദ്രിയസഹിതമായി അപഞ്ചീകൃതപഞ്ചഭൂതമയമായിരിക്കുന്ന ശരീരമത്രെ ആകുന്നതു്. ഇതു ജീവാത്മാവിന്നു് ലോകാന്തരപ്രാപ്തി സാധനമാകുന്നു എന്നു ബഹുപ്രസിദ്ധമാകുന്നു കൈതവം=വ്യാജം. പ്രഥമം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. ആദിയുടെയും പ്രധാനത്തിന്റെയും പേർ.

വാമൌ വല്ഗുപ്രതീപൌ ദ്വാവധമൌ ന്യൂനകുത്സിതൌ
ജീർണ്ണഞ്ച പരിഭുക്തഞ്ച യാതയാമമിദന്ദ്വയം. ൧൩൯

വാമഃ (അ-പു-പ്ര-ഏ) മനോഹരമായുള്ളതിന്റെയും പ്രതികൂലമായുള്ളതിന്റെയും പേർ. അധമഃ (അ-പു-പ്ര-ഏ) കുറവു

ള്ളതിന്റെയും നിന്ദ്യനായുള്ളവന്റെയും പേർ. യാതയാമം (അ-ന-പ്ര-ഏ) പഴയതിന്റെയും അനുഭവിക്കപ്പെട്ടതിന്റെയും പേർ. പ്രധാനേ പ്രഥമംത്രിഷു എന്ന സ്ഥലത്തിങ്കലേ ത്രിഷു എന്ന ശബ്ദം മാന്താവസാനമായ യാതയാമശബ്ദംവരെ സംബന്ധിക്കുന്നതാകയാൽ വാമാദിയാതയാമാന്തങ്ങളായ ശബ്ദങ്ങളും ത്രിലിംഗങ്ങളാകുന്നു എന്നു ഗ്രഹിച്ചുകൊൾകയും വേണം. ഇതി മാന്തവർഗ്ഗഃ.

യാന്തഃ.

തുരംഗഗരുഡൌ താർക്ഷ്യൌ നിലയാപചയൌ ക്ഷയൌ
ശ്വശുര്യൌ ദേവരസ്യാലൌ ഭ്രാതൃവ്യൌ ഭ്രാതൃജദ്വിഷൌ.

താർക്ഷ്യഃ (അ-പു-പ്ര-ഏ) അശ്വത്തിന്റെയും ഗരുഡന്റെയും പേർ. ക്ഷയഃ (അ-പു-പ്ര-ഏ) ഗൃഹത്തിന്റെയും ഹ്രാസത്തിന്റെയും പേർ. ഹ്രാസമെന്നതു വൎദ്ധനത്തിന്നു വിപരീതമായപദാൎത്ഥമാകുന്നു. ശ്വശുര്യ്യഃ (അ-പു-പ്ര-ഏ) ഭർത്താവിന്റെ സഹോദരന്റെയും ഭാൎയ്യയുടെ സഹോദരന്റെയും പേർ. ഭ്രാതൃവ്യഃ (അ-പു-പ്ര-ഏ) സഹോദരപുത്രന്റെയും ശത്രുവിന്റെയും പേർ.

പർജ്ജന്യൌ രസദബ്ദേന്ദ്രൌ സ്യാദര്യ്യഃ സ്വാമിവൈശ്യയോഃ
തിഷ്യഃ പുഷ്യേ കലിയുഗേ പൎയ്യായോƒവസരേ ക്രമേ.

പൎജ്ജന്യഃ (അ-പു-പ്ര-ഏ) ശബ്ദിക്കുന്ന മേഘത്തിന്റെയു ഇന്ദ്രന്റെയും പേർ. അൎയ്യഃ (അ-പു-പ്ര-ഏ) പ്രഭുവിന്റെയും വൈശ്യന്റെയും പേർ. തിഷ്യഃ (അ-പു-പ്ര-ഏ) പുഷ്യനക്ഷത്രത്തിന്റെയും കലിയുഗത്തിന്റെയും പേർ. പുഷ്യനക്ഷത്രം=പൂയമെന്നാൾ. പൎയ്യായഃ. (അ-പു-പ്ര-ഏ) അവസരത്തിന്റെയും ക്രമത്തിന്റെയും പേർ.

പ്രത്യയോƒധീനശപഥജ്ഞാനവിശ്വാസഹേതുഷു
രന്ധ്രേ ശബ്ദേƒഥാനുശയോ ദീർഘദ്വേഷാനുതാപയോഃ.

പ്രത്യയഃ (അ-പു-പ്ര-ഏ) അധീനമായ വസ്തുവിന്റെയും ശപഥത്തിന്റെയും ജ്ഞാനത്തിന്റെയും വിശ്വാസത്തിന്റെയും ഹേതുവിന്റെയും പഴുതിന്റെയും ശബ്ദവിശേഷത്തിന്റെയും പേർ. ശബ്ദവിശേഷത്തിന്റെയുമെന്നതിന്നു ചികീൎഷതി ഇത്യാദികളിൽഷ എന്ന രൂപത്തോടുകൂടിയതായികേൾക്കപ്പെടുന്ന സൻ ഇത്യാദി ശബ്ദങ്ങളുടേയുമെന്നു നിഷ്കൃഷ്ടാൎത്ഥത്തെ ഗ്രഹിച്ചുകൊൾകയും വേണം. പ്രത്യയസ്സ്വപഥേരന്ധ്രേ. വിശ്വാസാചാരഹേതുഷു പ്രഥിതേചസന്നാദാവധീനജ്ഞാനയോരപി) എ

ന്ന വിശ്വവാക്യവുമുണ്ട്. അനുശയഃ (അ-പു-പ്ര-ഏ) ദീർഗ്ഘദ്വേഷത്തിന്റെയും പശ്ചാത്താപത്തിന്റെയും പേർ.

സ്ഥൂലോച്ചയസ്ത്വസാകല്യേ നാഗാനാം മധ്യമേ ഗതേ
സമയാശ്ശപഥാചാരകാലസിദ്ധാന്തസംവിദഃ. ൧൪൭

സ്ഥൂലോച്ചയഃ (അ-പു-പ്ര-ഏ) തികയായ്മയുടേയും ഗജങ്ങളുടെ മധ്യമഗതിയുടേയും പേർ. വളരെ പതുക്കെയും വളരെ വേഗത്തിലുമല്ലാത്ത ഗതിയത്രെ മധ്യമഗതിയാകുന്നതു്. സമയഃ (അ-പു-പ്ര-ഏ) ശപഥത്തിന്റെയും ആചാരത്തിന്റെയും കാലത്തിന്റെയും സിദ്ധാന്തത്തിന്റെയും സംഭാഷണത്തിന്റെയും പേർ.

വ്യസനാന്യശുഭം ദൈവം വിപത്തിത്യനയാസ്ത്രയഃ
അത്യയോऽതിക്രമേ കൃച്ഛ്റേ ദോഷേ ദണ്ഡേപ്യഥാപദി.
യുദ്ധായത്യാസ്സാംപരായഃ പൂജ്യസ്തു ശ്വശുരേപി ച
പശ്ചാദവസ്ഥായിബലം സമവായശ്ച സന്നയൌ. ൧൪൮

അനയഃ (അ-പു-പ്ര-ഏ) മൃഗയാദ്യൂതാദികളായ സപ്തവ്യസനങ്ങളുടെയും പ്രാഗ്ജന്മകൃതമായ അശുഭകർമ്മത്തിന്റെയും ആപത്തിന്റെയും പേർ. അത്യയഃ (അ-പു-പ്ര-ഏ) അതിക്രമത്തിന്റെയും ദുഃഖത്തിന്റെയും ദോഷത്തിന്റെയും ദണ്ഡത്തിന്റെയും പേർ. നാശത്തിന്റെ പേരായിട്ടും പ്രയോഗിക്കും. സാംപരായഃ (അ-പു-പ്ര-ഏ) യുദ്ധത്തിന്റെയും ഉത്തരകാലത്തിന്റെയും പേർ. പൂജ്യഃ (അ-പു-പ്ര-ഏ) ശ്വശുരന്റെയും പൂജിക്കപ്പെടുവാൻ യോഗ്യനായവന്റെയും പേർ. ഭാര്യയുടെ അച്ഛനും ഭർത്താവിന്റെ അച്ഛനും ശ്വശുരനെന്നു പേരുണ്ട്. സന്നയഃ (അ-പു-പ്ര-ഏ) സേനയുടെ പൃഷ്ഠഭാഗത്തിങ്കൽ നിൽക്കുന്ന സൈന്യത്തിന്റെയും സമൂഹത്തിന്റെയും പേർ.

സംഘാതേ സന്നിവേശേ ച സംസ്ത്യായഃ പ്രണയാസ്ത്വമീ
വിസ്രംഭയാച്ഞാപ്രേമാണോ വിരോധേപി സമുച്ഛ്റയഃ.

സംസ്ത്യായഃ (അ-പു-പ്ര-ഏ) സമൂഹത്തിന്റെയും വെളിംപറമ്പിന്റെയും വിസ്താരത്തിന്റെയുംപേർ. പ്രണയഃ(അ-പു-പ്ര-ഏ) വിശ്വാസത്തിന്റെയും പ്രാർത്ഥനയുടെയും സ്നേഹത്തിന്റെയും പേർ. സമുച്ഛ്റയഃ (അ-പു-പ്ര-ഏ) വൈരത്തിന്റെയും ഉയരത്തിന്റെയും പേർ. വൈരോന്നത്യോസ്സമുച്ഛ്റയഃ എന്നു രഭസവാക്യമുണ്ട്.

വിഷയോ യസ്യ യോ ജ്ഞാതസ്തത്ര ശബ്ദാദികേഷ്വപി
നിര്യാസേപി കഷായോസ്ത്രീ സഭായാഞ്ച പ്രതിശ്രയഃ.

വിഷയഃ (അ-പു-പ്ര-ഏ) യാവനൊരുത്തനാൽ യാതൊന്നു നിത്യമായി സേവിക്കപ്പെടുന്നുവോ അവൻെറ സംബന്ധിയായതിൻെറയും ശബ്ദസ്പൎശരൂപരസഗന്ധങ്ങളുടെയും പേർ. ഒടുവത്തിൻെറ ഉദാഹരണം. മത്സ്യസ്യവിഷയോജലമിത്യാദി. കഷായഃ (അ-പു-പ്ര-ഏ) കഷായരസത്തിൻെറയും രസവിശേഷത്തിൻെറയും പേർ. പ്രതിശ്രയഃ (അ-പു-പ്ര-ഏ) സഭയുടെയും ആശ്രയത്തിൻെറയും പേർ.

പ്രായോ ഭൂമ്ന്യന്തഗമനേ മന്യുർദൈന്യേ ക്രതൌ ക്രുധി
രഹസ്യോപസ്ഥയോൎഗ്ഗുഹ്യം സത്യം ശപഥതത്ഥ്യയോഃ. ൧൩൯

പ്രായഃ (അ-പു-പ്ര-ഏ) ബാഹുല്യത്തിൻെറയും മരണാന്തമായ അനശനത്തിൻെറയും പേർ. മന്യുഃ (ഉ-പു-പ്ര-ഏ) ദൈന്യത്തിൻെറയും യാഗത്തിൻെറയും കോപത്തിൻെറയും പേർ. ഗുഹ്യം (അ-ന-പ്ര-ഏ) ഗോപ്യമായ വസ്തുവിൻെറയും ലിംഗയോനികളുടെയും പേർ. സത്യം (അ-ന-പ്ര-ഏ) ശപഥത്തിൻെറയും ഋതത്തിൻെറയും പേർ. ഋതം=സമ്യഗ്വചനം. വേണ്ട പ്രകാരമുള്ള വാക്ക്.

വീൎയ്യം ബലേ പ്രഭാവേ ച ദ്രവ്യം ഭവ്യേ ഗുണാശ്രയേ
ധിഷ്ണ്യംസ്ഥാനേ ഗൃഹേ ഭേഗ്നൌ ഭാഗ്യം കൎമ്മശുഭാശുഭം. ൧൪൦

വീൎയ്യം (അ-ന-പ്ര-ഏ) സാമൎത്ഥ്യത്തിൻെറയും തേജോവിശേഷത്തിൻെറയും പേർ. ദ്രവ്യം (അ-ന-പ്ര-ഏ) സത്വത്തിൻെറയും പൃഥിവ്യാദികളുടെയും ധനത്തിൻെറയും പേർ. ധിഷ്ണ്യം (അ-ന-പ്ര-ഏ) സ്ഥാനത്തിൻെറയും ഗൃഹത്തിൻെറയും നക്ഷത്രത്തിൻെറയും അഗ്നിയുടെയും പേർ. ഭാഗ്യം (അ-ന-പ്ര-ഏ) ശുഭകൎമ്മത്തിൻെറയും അശുഭകൎമ്മത്തിൻെറയും പേർ. മേൽപറഞ്ഞ കൎമ്മങ്ങൾ ജന്മാന്തരകൃതങ്ങളായിരിക്കയും വേണം. ഐശ്വൎയ്യത്തിന്നും ഭാഗ്യമെന്നു പേരുണ്ട്.

കശേരുഹേമ്നോൎഗ്ഗാംഗേയം വിശല്യാ ദന്തികാപി ച
വൃഷാകപായീ ശ്രീഗൌൎയ്യോരഭിഖ്യാ നാമശോഭയോഃ. ൧൪൧

ഗാംഗേയം (അ-ന-പ്ര-ഏ) കഴിമുത്തങ്ങയുടെയും സ്വൎണ്ണത്തിൻെറയും പേർ. വിശല്യാ (ആ-സ്ത്രീ-പ്ര-ഏ) നാഗദന്തിയുടെയും ദന്തോന്നിയുടെയും ചിററമൃതിൻെറയും പേർ. വൃഷാകപായ (ഈ-സ്ത്രീ-പ്ര-ഏ) ലക്ഷ്മീദേവിയുടെയും ശ്രീപാൎവ്വതിയുടെയും പേർ. അഭിഖ്യാ (ആ-സ്ത്രീ-പ്ര-ഏ) നാമത്തിൻെറയും ശോഭയുടെയും പേർ.

ആരംഭോ നിഷ്കൃതിശ്ശിക്ഷാ പൂജനം സംപ്രധാരണം
ഉപായഃ കൎമ്മചേഷ്ടാ ച ചികിത്സാ ച നവക്രിയാഃ. എന്നു

ക്രിയാ (ആ-സ്ത്രീ-പ്ര-ഏ) ആരംഭത്തിൻെറയും പ്രായശ്ചിത്തത്തിൻെറയും ശിക്ഷയുടെയും പൂജയുടെയും കൎമ്മത്തിൻെറയും ചേഷ്ടയുടെയും ചികിത്സയുടെയും പേർ.

ഛായാ സൂൎയ്യപ്രിയാ കാന്തിഃ പ്രതിബിംബമനാതപഃ
കക്ഷ്യാ പ്രകോഷ്ഠേ ഹൎമ്മ്യാദേഃ കാഞ്ച്യാംമദ്ധ്യേഭബന്ധനേ.

ഛായാ (ആ-സ്ത്രീ-പ്ര-ഏ-) ആദിത്യൻെറ ഭാൎയ്യയുടെയും ശോഭയുടെയും പ്രതിബിംബത്തിൻെറയും നിഴലിൻെറയും പേർ. കക്ഷ്യാ (ആ-സ്ത്രീ-പ്ര-ഏ)രാജഗൃഹം മുതലായതിൻെറ അന്തൎഗൃഹത്തിൻെറയും അരഞ്ഞാണിൻെറയും ആനയുടെ കച്ചക്കയറിൻെറയും പേർ.

കൃത്യാ ക്രിയാദേവതയോ സ്ത്രീഷു ഭേദ്യേ ധനാദിഭിഃ
ജന്യം സ്യാജ്ജനവാദേപി ജഘന്യോന്തേƨധമേപി ച.

കൃത്യാ (ആ-സ്ത്രീ-പ്ര-ഏ) കൎമ്മത്തിൻെറയും ദേവതാവിശേഷത്തിൻെറയും പേർ. ധനം മുതലായതുകൊണ്ടു ഭേദിക്കപ്പെടുവാൻ കഴിയുന്നവരായ ശത്രുസഹായജനാദികളുടെ പേരാകുമ്പോൾ ത്രിലിംഗമായി ഭവിക്കും. ജന്യം(അ-ന-പ്ര-ഏ)ജനവാദത്തിൻെറയും യുദ്ധത്തിൻെറയും പേർ. ജഘന്യഃ (അ-പു-പ്ര-ഏ) ഒടുക്കം ജനിച്ചവൻെറയും അധമൻെറയും പുരുഷലിംഗത്തിൻെറയും പേർ. പുരുഷലിംഗത്തിൻെറ പേരാകുമ്പോൾ നപുംസകമെന്നും ശേഷാൎത്ഥങ്ങളിൽ വിശേഷ്യനിഘ്നമെന്നും ഗ്രഹിച്ചുകൊൾക. (ജഘന്യം മേഹനേ ക്ലീബം ചരമേഗൎഹിതേന്യവൽ) എന്നു മേദിനിയുമുണ്ടു്.

ഗൎഹ്യാഹീനൌ ച വക്തവ്യൌ കല്യൌ സജ്ജനിരാമയൌ
ആത്മവാനനപേതോൎത്ഥാദൎത്ഥ്യൌ പുണ്യന്തു ചാൎവ്വപി. എന്നു

വക്തവ്യഃ (അ-പു-പ്ര-ഏ) നിന്ദിക്കപ്പെടുവാൻ യോഗ്യനായവൻെറയും ഹീനനല്ലാത്തവൻെറയും പറകപ്പെടുവാൻ യോഗ്യനായവൻെറയും പേർ. (വക്തവ്യംകുത്സിതേഹീനേ വചനാൎഹേചവാച്യവൽ എന്നു മേദിനിയുണ്ടു്. കുത്സിതേഹീനേ എന്നെടുത്തു് കുത്സിതേ അഹീനേ എന്നത്രേ പദവിഭാഗമാകുന്നതു്. വാച്യവൽ എന്നതുകൊണ്ടു് വിശേഷ്യസാമ്യത്തെ പറഞ്ഞിരിക്കയാൽ മേൽപറഞ്ഞ അൎത്ഥങ്ങളിൽ മേൽപറഞ്ഞ ശബ്ദം ത്രിലിംഗമാകുന്നു എന്നും ഗ്രഹിക്കേണ്ടതാകുന്നു. ഗൎഹ്യാധീ

നൌ ച വക്തവ്യൌ എന്നും പാഠമുണ്ട്. അപ്രകാരം പഠിക്കുന്നവർ ഹീനനല്ലാത്തവന്റെയുമെന്നതിന്റെ സ്ഥാനത്തിങ്കൽ അധീനന്റെയുമെന്നു ചേൎത്തു ഗ്രഹിച്ചുകൊൾക. കല്യഃ (അ-പു-പ്ര-ഏ) ഉപകരണങ്ങളോട്ടുകൂടിയവന്റെയും രോഗമില്ലാത്തവന്റെയും പേർ. അൎത്ഥ്യഃ (അ-പു-പ്ര-ഏ) ബുദ്ധിമാനായവന്റെയും അൎത്ഥത്തിങ്കൽ നിന്നു അപായത്തെ പ്രാപിക്കാത്തവന്റെയും പേർ. പുണ്യം(അ-ന-പ്ര-ഏ) മനോഹരമായ വസ്തുവിന്റെയും സുകൃതത്തിന്റെയും പേർ.

രൂപ്യം പ്രശസ്തരൂപേപി വദാന്യോƒവല്ഗുവാഗപി
ന്യായ്യേപി മദ്ധ്യം സൌമ്യം തു സുന്ദരേ സോമദൈവതേ.

രൂപ്യം (അ-ന-പ്ര-ഏ) നല്ലരൂപത്തോട്ടുകൂടിയതിന്റെയും വെള്ളിയുടെയും പേർ. പ്രശസ്തരൂപത്തെ പറയുമ്പോൾ ത്രിലിംഗമായി ഭവിക്കയും ചെയ്യും. വദാന്യഃ(അ-പു-പ്ര-ഏ) വേണ്ടുംപ്രകാരം പറയുന്നവന്റെയും ദാനശീലന്റെയും പേർ. മദ്ധ്യം (അ-ന-പ്ര-ഏ) ഉചിതമായിരിക്കുന്നതിന്റെയും മദ്ധ്യപ്രദേശത്തിന്റെയും പേർ. സൌമ്യം(അ-ന-പ്ര-ഏ) സുന്ദരമായ വസ്തുവിന്റെയും സോമനാകുന്ന ദേവതയോട്ടുകൂടിയ ഹവിസ്സു മുതലായതിന്റെയും പേർ. ഇതി യാന്തവൎഗ്ഗഃ.

### രാന്തഃ.

നിവഹാവസരൌ വാരൌ സംസ്തരൌ പ്രസ്തരാധ്വരൌ
ഗുരൂ ഗീഷ്പതിപിത്രാദ്യൌ ദ്വാപരൌ യുഗസംശയൌ. ൧൩൩

വാരഃ (അ-പു-പ്ര-ഏ) സമൂഹത്തിന്റെയും അവസരത്തിന്റെയും പേർ. സംസ്തരഃ (അ-പു-പ്ര-ഏ) ദൎഭമുഷ്ടിയുടെയും ദൎഭശയ്യയുടെയും യാഗത്തിന്റെയും പേർ. പ്രസ്തരശബ്ദത്തിന്നു ദൎഭമുഷ്ടി എന്നും ദൎഭശയ്യ എന്നും അൎത്ഥമുണ്ടാകയാൽ രണ്ടൎത്ഥങ്ങളെ ചേൎത്തു വിവരിച്ചിരിക്കുന്നു എന്നു ഗ്രഹിച്ചുകൊൾകയും വേണം. ഗുരുഃ (ഉ-പു-പ്ര-ഏ) ബൃഹസ്പതിയുടെയും പിതാവിന്റെയും ശാസ്ത്രാദ്ധ്യയനത്തെ ചെയ്യിപ്പിച്ചവന്റെയും പേർ. ദ്വാപരഃ (അ-പു-പ്ര-ഏ) മൂന്നാമത്തെ യുഗത്തിന്റെയും സംശയത്തിന്റെയും പേർ.

പ്രകാരൌ ഭേദസാദൃശ്യേ ആകാരാവിംഗിതാകൃതീ
കിംശാരു സസ്യശൂകേഷു മരു ധന്വധരാധരൌ. ൧൩൪

പ്രകാരഃ (അ-പു-പ്ര-ഏ) വിശേഷത്തിന്റെയും സാദൃശ്യത്തിന്റെയും പേർ. പ്രകാരൌഭേദസാദൃശ്യാവാകാര ഇത്യാദി ത

മിഴ്ക്കത്തിൽ കാണിക്കപ്പെട്ട പാഠവും അതിനെ അനുസരിച്ചതായ വിവരണവും ഗ്രാഹ്യമല്ലെന്നു് അറിഞ്ഞുകൊൾകയും വേണം. ആകാരഃ (അ-പു-പ്ര-ഏ) ചേഷ്ടയുടെയും ആകൃതിയുടെയും പേർ. കിംശാരുഃ (ഉ-പു-പ്ര-ഏ) സസ്യശൂകത്തിന്റെയും ശരത്തിന്റെയും പേർ. കിംശാരുധാന്യശൂകേഷു എന്നും പാഠമുണ്ടു്. മരുഃ (ഉ-പു-പ്ര-ഏ) നിൎജ്ജലഭൂമിയുടെയും പൎവ്വതത്തിന്റെയും പേർ.

അദ്രയോ ദ്രുമശൈലാൎക്കാഃ സ്ത്രീസ്തനാബ്ദൗ പയോധരൗ
ധ്വാന്താരിദാനവാ വൃത്രാ ബലിഹസ്താംശവഃ കരാഃ. ൧൩൭

അദ്രിഃ (ഇ-പു-പ്ര-ഏ) വൃക്ഷത്തിന്റെയും പൎവ്വതത്തിന്റെയും ആദിത്യന്റെയും പേർ. പയോധരഃ (അ-പു-പ്ര-ഏ) സ്ത്രീകളുടെ മുലയുടെയും മേഘത്തിന്റെയും പേർ. വൃത്രഃ (അ-പു-പ്ര-ഏ) ഇരുട്ടിന്റെയും ശത്രുവിന്റെയും ത്വഷ്ടാവിന്റെ ഹോമാഗ്നിയിൽനിന്നു ജനിച്ച അസുരന്റെയും പേർ. കരഃ (അ-പു-പ്ര-ഏ) കപ്പത്തിന്റെയും കയ്യിന്റെയും രശ്മിയുടെയും പേർ.

പ്രദരാ ഭംഗനാരീരുഗ്ബാണാ അസ്രാഃ കചാ അപി
അജാതശൃംഗോ ഗൌഃ കാലേപ്യശ്മശ്രുൎന്നാ ച തൂബരൌ.

പ്രദരഃ (അ-പു-പ്ര-ഏ) കേടിവിന്റെയും അസൃഗ്ദരമെന്ന രോഗത്തിന്റെയും ശരത്തിന്റെയും പേർ. അസ്രഃ (അ-പു-പ്ര-ഏ) തലമുടിയുടെയും കോണിന്റെയും പേർ. നപുംസകമായാൽ ചോരയുടെയും കണ്ണുനീരിന്റെയും പേരാകയും ചെയ്യും. തൂബരഃ (അ-പു-പ്ര-ഏ) കൊമ്പുവരേണ്ടസമയത്തിങ്കൽ കൊമ്പുവരാത്ത കാളയുടെയും മീശവരേണ്ട സമയത്തിങ്കൽ മീശവരാത്ത പുരുഷന്റെയും പേർ.

സ്വൎണ്ണേ പി രാഃ പരികരഃ പൎയ്യങ്കപരിവാരയോഃ
മുക്താശുദ്ധൌ ച താരസ്യാച്ഛാരോവായൌസത്ത്രിഷു.
കൎബ്ബുരോƒഥ പ്രതിജ്ഞാജീ സംവിദാപത്സു സംഗരഃ
വേദഭേദേ ഗുപ്തവാദേ മന്ത്രോമിത്രോരവാവപി. ൧൩൦

രാഃ (ഐ-പു-പ്ര-ഏ) സ്വൎണ്ണത്തിന്റെയും ധനത്തിന്റെയും പേർ. പരികരഃ (അ-പു-പ്ര-ഏ) കട്ടിലിന്റെയും പരിചാരകജനത്തിന്റെയും പേർ. താരഃ (അ-പു-പ്ര-ഏ) മുത്തിന്റെയും നിൎമ്മലതയുടെയും തരണത്തിന്റെയും ശുദ്ധിയുള്ളമുത്തിന്റെയും പേർ. സ്ത്രീലിംഗമായാൽ അശ്വിന്യാദി നക്ഷത്രങ്ങളുടെയും നപുംസകമായാൽ വെള്ളിയുടെയും വിശേഷ്യാധീനമായിട്ടു

അത്യുച്ചശബ്ദത്തിന്റെയും പേരായി ഭവിക്കയും ചെയ്യും. ശാരഃ (അ-പു-പ്ര-ഏ) വായുവിന്റെ പേർ. ചിത്രവർണ്ണത്തിന്റെ പേരാകുമ്പോൾ ത്രിലിംഗമായി ഭവിക്കും. സംഗരഃ (അ-പു-പ്ര-ഏ) പ്രതിജ്ഞയുടെയും യുദ്ധത്തിന്റെയും കർമ്മനിയമത്തിന്റെയും ആപത്തിന്റെയും പേർ. മന്ത്രഃ (അ-പു-പ്ര-ഏ) വേദവിശേഷത്തിന്റെയും ഗൂഢസല്ലാപത്തിന്റെയും പേർ. മിത്രഃ (അ-പു-പ്ര-ഏ) ആദിത്യന്റെ പേർ. നപുംസകമായാൽ സഖിയുടെ പേരാകയും ചെയ്യും.

മഖേഷ്വയൂപഖണ്ഡേഷു സ്വരുർഗ്ഗുഹ്യേപ്യവസ്കരഃ
ആഡംബരസ്തൂര്യ്യരവേ ഗജേന്ദ്രാണാഞ്ച ഗർജ്ജിതേ. ൧൭൭

സ്വരുഃ (ഉ-പു-പ്ര-ഏ) യാഗത്തിന്റെയും ശരത്തിന്റെയും യൂപഖണ്ഡത്തിന്റെയും പേർ. യൂപഖണ്ഡം=യജ്ഞസ്തംഭത്തിന്റെ ശകലം. യജ്ഞസ്തംഭത്തിനായിട്ടു മരം ചെത്തുമ്പോൾമുമ്പേ വീണ ശകലമെന്നു ഗ്രഹിച്ചുകൊൾക. മഖേഷ്വയൂപഖണ്ഡേപി എന്നും പാഠമുണ്ടു്. അപ്രകാരമായാൽ അപിശബ്ദം കൂടെ ചേരുന്നതാകയാൽ മേൽപറഞ്ഞ പദാർത്ഥങ്ങളുടെയും വജ്രായുധത്തിന്റെയും പേർ എന്നു ഗ്രഹിച്ചുകൊൾക. അവസ്കരഃ (അ-പു-പ്ര-ഏ) ഗുഹ്യപ്രദേശത്തിന്റെയും വിഷ്ഠയുടെയും പേർ. ആഡംബരഃ (അ-പു-പ്ര-ഏ) പെരുമ്പറയുടെ ശബ്ദത്തിന്റെയും ഗജങ്ങളുടെ ഗർജ്ജിതത്തിന്റെയും പേർ. ഗർജ്ജിതം=ശബ്ദം.

അഭിഹാരോഭിയോഗേ ച ചൌര്യ്യേ സന്നഹനേപി ച
സ്യാജ്ജംഗമേ പരീവാരഃ ഖഡ്ഗകോശേ പരിച്ഛദേ. ൧൭൮

അഭിഹാരഃ (അ-പു-പ്ര-ഏ) നേരേചെന്നു് ആക്രമിക്ക എന്നതിന്റെയും മോഷണത്തിന്റെയും കവചബന്ധനാദിയുടെയും പേർ. പരീവാരഃ (അ-പു-പ്ര-ഏ) ഗമിക്കുന്ന ജന്തുക്കളുടെയും വാളിന്റെ ഉറയുടെയും ഉപകരണവസ്തുവിന്റെയും പേർ. ജംഗമശബ്ദംകൊണ്ടു ഗമിക്കുന്നജന്തുക്കളിൽവച്ചു പരിജനങ്ങളെത്തന്നെവിവക്ഷിച്ചിരിക്കുന്നു എന്നു ടീകയിൽ സ്പഷ്ടമാകയാൽ പരിജനങ്ങളുടെ എന്നുതന്നെ മേല്പറഞ്ഞതിന്റെ സാരമെന്നു ഗ്രഹിച്ചുകൊൾകയും വേണം. തമിഴ്ക്കത്തിന്റെ അഭിപ്രായം മനുഷ്യൻ മുതലായുള്ള സഞ്ചരിക്കുന്ന ജന്തുക്കളുടെയും വാളിന്റെ ഉറയുടെയും പരിജനത്തിന്റെയും പേരാകുന്നു എന്നത്രേ ആകുന്നതു്. ആയതു് പരിച്ഛദശബ്ദത്തിനു പരജനാർത്ഥകല്പനനിമിത്തമായി സംഭവിച്ചതാകുന്നു. ടീകാകാരമതം പരിച്ഛദമെന്നതിന്നു് ഉപകരണമെന്നർത്ഥമാകുന്നു. എന്നിപ്രകാരമാകുന്നു.

വിഷ്ടരോ വിടപീദർഭമുഷ്ടിഃ പീഠാദ്യമാസനം
ദ്വാരിദ്വാഃസ്ഥേ പ്രതീഹാരഃ പ്രതീഹാര്യപ്യനന്തരേ ൧൦൩

വിഷ്ടരഃ (അ-പു-പ്ര-ഏ) വൃക്ഷത്തിൻെറയും ദർഭമുഷ്ടിയുടെയും പീഠം മുതലായ ആസനത്തിൻെറയും പേർ. ദർഭമുഷ്ടി എന്നതിന്ന് ഒരു പിടിയിലൊതുങ്ങുന്ന ദർഭപ്പുല്ലുകളുടെ സമൂഹമെന്നർത്ഥമാകുന്നു. എങ്കിലും പഞ്ചാശതാദ്വേടർബ്രഹ്മാ തദർദ്ധേനതുവിഷ്ടരഃ എന്നുണ്ടാകയാൽ ഇരുപത്തഞ്ചു ദർഭപ്പുല്ലുകളോടുകൂടിയ സംഘാതമെന്ന അർത്ഥത്തെ ഗ്രഹിച്ചുകൊൾകയും വേണം. പീഠം=മരംകൊണ്ടുണ്ടാക്കപ്പെട്ട ആസനം. ആദ്യപദംകൊണ്ടു തൃണാസനം മുതലായതുകളെയും സംഗ്രഹിച്ചിരിക്കയാൽ ആസനമെന്നുതന്നെ മതിയായിരുന്നു. പീഠാദ്യമെന്നതു് സുഖപ്രതിപത്ത്യർത്ഥമാകയാൽ മേൽപ്രകാരമായാലും മന്ദബുദ്ധികൾക്കു് ഉപകാരംതന്നെ. പ്രതീഹാരഃ (അ-പു-പ്ര-ഏ) ദ്വാരത്തിൻെറയും ദ്വാരപാലൻെറയും പേർ. പ്രതീഹാരീ (ഈ-സ്ത്രീ-പ്ര-ഏ) പ്രതീഹാരീ അനന്തരേ അപി എന്നു് അന്വയമാകുന്നു. അനന്തരോക്തപ്രതീഹാരേ പ്രതീഹാരീത്യപിശബ്ദഃ സതുപുംവ്യക്താവപിസ്ത്രിയാം ഇത്യാദി വിവരണം ടീകയിൽ കാണുന്നു. അതിൻെറ സാരം പ്രതീഹാരശബ്ദാർത്ഥത്തെ പ്രതീഹാരീ എന്ന ശബ്ദവും പറയുന്നു. മേൽപറഞ്ഞ ശബ്ദം പുംവ്യക്തിയെ പറയുന്നതായാലും സ്ത്രീലിംഗമായിത്തന്നെ ഭവിക്കും. നിയതലിംഗമാകയാൽ വിശേഷ്യഭേദത്തെ അനുസരിച്ചു ഭിന്നലിംഗമായി പ്രയോഗിക്കപ്പെടുക എന്നില്ല ഇത്യാദിയാകുന്നു. അതുഹേതുവായിട്ടു വാതിൽ കാക്കുന്നവൻെറ പേരാകുമ്പോൾ പ്രതീഹാരി എന്നതു പുല്ലിംഗമാകുന്നു എന്നും വാതിൽ കാക്കുന്നവളുടെ പേരാകുമ്പോൾ സ്ത്രീലിംഗമാകുന്നു എന്നും തമിഴ്ക്കുത്തിൽകാണുന്നതിനെ ഉപേക്ഷിച്ചിരിക്കുന്നു. ഇവിടെ പ്രതീഹാരശബ്ദത്തിങ്കൽ നിന്നു ങീഷ്പ്രത്യയംവന്നാലും അതഇനിഠനൌ എന്ന സൂത്രത്താൽ വിധിക്കപ്പെട്ട മത്വർത്ഥീയ ഇനിപ്രത്യയം വന്നാലും പ്രതീഹാരി എന്ന ആദ്യവിഭക്തിയുടെ ഏകവചനത്തിങ്കൽ തുല്യരൂപതയുണ്ടാകയാൽ പ്രതീഹാര്യപ്യനന്തരേ എന്നേടത്തെ പ്രതീഹാരി എന്നതു് ഉഭയപ്രകാരേണ വ്യാഖ്യാനിപ്പാൻ കഴിയുന്നതാകുന്നു. എന്നാൽ ദ്വാരപാലനെ പറയുമ്പോൾ യോഗ്യത ഹേതുവായിട്ടു മേൽപറഞ്ഞ ശബ്ദം പുല്ലിംഗമായി ഭവിക്കേണ്ടതിന്നായിക്കൊണ്ടു നകാരാന്തമായതാകുന്നു എന്നും ദ്വാരത്തെ പാലനം ചെയ്യുന്നവളെ പറയുമ്പോൾ യോഗ്യത ഹേതുവായിട്ടു മേൽപറഞ്ഞ ശബ്ദം സ്ത്രീലിംഗമായി ഭവിക്കേ

ണ്ടതിന്നായിക്കൊണ്ട് ഈകാരാന്തമായതാകുന്നു എന്നും പറവാൻ വഴിയുണ്ട്. അങ്ങിനെ ഇരിക്കുമ്പോൾ തമിഴ്ക്കത്തിൽ കാണിക്കപ്പെട്ട രേഖയെ ഉപേക്ഷിച്ചതു ടീകാ പക്ഷപാതംകൊണ്ടുതന്നെ എന്നൊരു ദോഷാരോപത്തിന്നുള്ള അവസരമുണ്ടെന്നു ശങ്കിക്കാം. അപ്രകാരമുള്ള ശങ്ക മേൽവിവരിച്ച ടീകാവാക്യാന്തർഭൂതമായ ഒരു അവാന്തരവാക്യം നോക്കി നിരസിച്ചുകൊൾകയും വേണം. ആയതിനെ ഇതിന്നുതാഴെ എഴുതുന്നു:—ആയമിന്നന്തഇതി നഭ്രമിതവ്യഃനാന്തേഷു തസ്യപാഠായോഗാൽ, എന്നു ടീകയിലുണ്ട്. മേൽപറഞ്ഞ വാക്യത്തിന്ന് ഈ പ്രതീഹാരി എന്ന ശബ്ദം ഇൻ എന്നാകുന്ന അന്തത്തോടുകൂടിയതാകുന്നു എന്നുഭ്രമിക്കരുത്. അപ്രകാരമായിരുന്നാൽ നാന്തങ്ങളിൽ ചേൎന്നതാകയാൽ രാന്തവൎഗ്ഗത്തിങ്കൽ അതിനെ പഠിച്ചതു യുക്തമായില്ല എന്നു വരുമെന്നു സാരമാകുന്നു. ഇതിനെ അറിയുമ്പോൾ മേൽപറഞ്ഞ ശങ്ക നശിക്കുമെന്നാണു തോന്നുന്നതു്. രാന്തവൎഗ്ഗത്തിൽ പഠിച്ചാൽ വരുന്ന അയുക്തിയുടെ മൂലം കാന്താദിപദങ്ങളിൽ ചേൎന്ന അന്തപദംകൊണ്ട് അന്ത്യോപാന്ത്യങ്ങളിൽവച്ച് ഒന്നിനെ ഗ്രഹിക്കാമെന്നഭിപ്രായമുണ്ടായാലും അജക്ഷരാതിരിക്തങ്ങളായവ അന്തങ്ങളായിരുന്നേടത്ത് ഉപാന്ത്യമായതിനെ ആശ്രയിച്ചുവരുന്ന കാന്താദി വ്യവഹാരം വക്താവിന്ന് ഇഷ്ടമല്ലെന്ന് ഊഹിക്കാം. ഏങ്ങിനെയെന്നാൽ രണ്ടുവിധമല്ലാതെ ശബ്ദങ്ങൾക്കു വൎഗ്ഗപ്രവേശം വിവക്ഷിതമല്ലെന്നു വക്താവിന്റെ സ്വഭാവംകൊണ്ടു നിശ്ചയിപ്പാൻ സംഗതി കാണുന്നു. അജന്തങ്ങളായിരിക്കുന്ന ശബ്ദങ്ങളിൽ നാനാൎത്ഥങ്ങളായവയുടെ ഉപാന്ത്യമായ ഹല്ലിനെ അനുസരിച്ചും ഹലന്തശബ്ദങ്ങളിൽ നാനാൎത്ഥങ്ങളായവയുടെ അന്ത്യമായ ഹല്ലിനെ അനുസരിച്ചും കാന്താദിവൎഗ്ഗങ്ങളിൽവച്ച് യോഗ്യതയ്ക്കു തക്കവണ്ണം അവിടവിടെ യോജിപ്പിച്ചിരിക്കുന്നു. ഈ രീതിക്ക് ഒരിടത്തും ഭേദം കാണുന്നതുമില്ല. മേൽവിവരിച്ച സ്വഭാവത്തെ ഓൎക്കുമ്പോൾ മേല്പറഞ്ഞ വിധങ്ങളിൽനിന്ന് അന്യമായിട്ടും ഒരു ശബ്ദമുണ്ടെന്നു തനിക്കു വിവക്ഷയില്ല എന്ന് ഇവിടെ ഊഹ്യമായൊരു ഭാഗംകൂടെ ഉണ്ടെന്നു തോന്നുന്നു. ആയതത്രേ മേൽപ്രകാരമായാൽ വരുന്ന അയുക്തിയുടെ മൂലമാകുന്നതു്. മേല്പറഞ്ഞ ശബ്ദം ഗൌരാദിഗണത്തിങ്കൽ ചേൎന്നതാകുന്നു എന്നു ടീകയിൽ സ്പഷ്ടമാകുന്നു.

വിപുലേ നകുലേ വിഷ്ണൌ ബഭ്രുൎന്നാ പിംഗലേ ത്രിഷു
സാരോ ബലേ സ്ഥിരാംശേ ച ന്യായ്യേ ക്ലീബംവരേ ത്രിഷു.

ബഭ്രുഃ (ഉ-പു-പ്ര-ഏ) തടിച്ച കീരിയുടെയും വിഷ്ണുവിൻെറയും പേർ. പിംഗലവൎണ്ണമായതിൻെറ പേരാകുമ്പോൾ ത്രിലിംഗമായി ഭവിക്കും. സാമഃ (അ-പു-പ്ര-ഏ) ബലത്തിൻെറയും സ്ഥിരാംശത്തിൻെറയും പേർ. സ്ഥിരാംശം=കാതൽ. യുക്തത്തിൻെറ പേരാകുമ്പോൾ നപുംസകമായിട്ടും ശ്രേഷ്ഠവസ്തുവിൻെറ പേരാകുമ്പോൾ ത്രിലിംഗമായിട്ടും ഭവിക്കും.

ദരോദരോ ദ്യൂതകാരേ പണേ ദ്യൂതേ ദരോദരം
മഹാരണ്യേ ദുൎഗ്ഗപഥേ കാന്താരം പുന്നപുംസകം.

ദരോദരഃ (അ-പു-പ്ര-ഏ) ചൂതുകളിക്കുന്നവൻെറയും പണയത്തിൻെറയും പേർ. ചൂതിൻെറ പേരാകുമ്പോൾ നപുംസകമാകയും ചെയ്യും. ദ്യൂതകാരേപണേചദരോദരശ്ചതുരക്ഷരഃ ദ്യൂതേദരോദരംക്ലീബം എന്നു ടീകയിൽ ഉണ്ടാകകൊണ്ടു പണയത്തെ പറയുന്ന ദരോദരശബ്ദം നപുംസകമല്ലെന്നു് അറിഞ്ഞുകൊൾകയും വേണം. കാന്താരം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. വൻകാടിൻെറയും നടന്നുകൂടാത്തതായ വഴിയുടെയും പേർ.

മത്സരോന്യശുഭദ്വേഷേ തദ്വൽ കൃപണയോസ്ത്രിഷു
ദേവാദ്വൃതേ വരശ്ശ്രേഷ്ഠേ ത്രിഷു ക്ലീബം മനാക് പ്രിയേ.

മത്സരഃ (അ-പു-പ്ര-ഏ) പരസമ്പത്തിങ്കലുള്ള ദ്വേഷത്തിൻെറ പേർ. പരദ്വേഷമുള്ളവൻെറയും ലുബ്ധൻെറയും പേരാകുമ്പോൾ ത്രിലിംഗമായി ഭവിക്കും. വരഃ (അ-പു-പ്ര-ഏ) ദേവന്മാരിൽ നിന്നു തൻെറ അപേക്ഷാമൂലമായി ലഭിക്കപ്പെട്ട ഇഷ്ടവസ്തുവിൻെറ പേർ. ശ്രേഷ്ഠവസ്തുവിൻെറ പേരാകുമ്പോൾ ത്രിലിംഗമായിട്ടും ഈഷൽ പ്രിയമായതിൻെറ പേരാകുമ്പോൾ നപുംസകമായിട്ടും ഭവിക്കും. ഈഷൽപ്രിയം=അല്പം പ്രിയമായിട്ടുള്ളതു്.

വംശാങ്കുരേ കരീരോ ഽസ്ത്രീ തരുഭേദേ ഘടേ ചനാ
നാ ചമൂജഘനേ ഹസ്തസൂത്രേ പ്രതിസരോ ഽസ്ത്രിയാം. ൧൬൨

കരീരഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. വംശാങ്കുരത്തിൻെറ പേർ. വംശാങ്കുരം=വംശത്തിൻെറ അങ്കുരം. വംശം=മുള. അങ്കുരം=മുള (മുളയുടെ അങ്കുരമെന്നൎത്ഥമാകുന്നു.) മേല്പറഞ്ഞ ശബ്ദം പുല്ലിംഗമായാൽ കുവളത്തിൻെറയും കുടത്തിൻെറയും പേരാകയും ചെയ്യും. പ്രതിസരഃ (അ-പു-പ്ര-ഏ) സേനയുടെ പിൻഭാഗത്തിൻെറയും മംഗലകൎമ്മത്തിങ്കൽ മന്ത്രപൂൎവ്വകമായി കയ്യിന്മേൽ കെട്ടുന്ന ചരടിൻെറയും പേർ. മേൽപ്രകാരമുള്ള ചര

ടിന്ന് കാപ്പ് എന്ന ഭാഷ. കാപ്പിന്റെ പേരാകുമ്പോൾ മേല്പ്പ
ത്ത ശബ്ദം നപുംസകമായിട്ടും പ്രയോഗിക്കാം.

യമാനിലേന്ദ്രചന്ദ്രാൎക്കവിഷ്ണുസിംഹാംശുവാജിഷു
ശുകാഹി കപിഭേകേഷു ഹരിൎന്നാ കപിലേ ത്രിഷു ൧൭൫൯

ഹരിഃ (ഇ-പു-പ്ര-ഏ) അന്തകന്റെയും വായുവിന്റെയും ഇന്ദ്രന്റെയും ചന്ദ്രന്റെയും ആദിത്യന്റെയും വിഷ്ണുവിന്റെയും സിംഹത്തിന്റെയും രശ്മിയുടെയും കുതിരയുടെയും തത്തയുടെയും സൎപ്പത്തിന്റെയും വാനരന്റെയും തവളയുടെയും പേർ. കപില വൎണ്ണമായ വസ്തുവിന്റെ പേരാകുമ്പോൾ ത്രിലിംഗമാകയും ചെയ്യും.

ശൎക്കരാ കൎപ്പരാംശേപി യാത്രാ സ്യാദ്യാപനേ ഗതൌ
ഇരാഭൂവാക്സുരാപ്സു സ്യാത്തന്ദ്രീ നിദ്രാപ്രമീളയോഃ.

ശൎക്കരാ (ആ-സ്ത്രീ-പ്ര-ഏ) ഓട്ടിൻനുറുക്കിന്റെയും പഞ്ചസാര, ചരൽ ഇത്യാദികളുടെയും പേർ. യാത്രാ (ആ-സ്ത്രീ-പ്ര-ഏ) ഭോജനം മുതലായ ദേഹയാപന വസ്തുക്കളുടെയും ഗമനത്തിന്റെയും പേർ. ഇരാ (ആ-സ്ത്രീ-പ്ര-ഏ) ഭൂമിയുടെയും വാക്കിന്റെയും മദ്യത്തിന്റെയും ജലത്തിന്റെയും പേർ. തന്ദ്രീ (ഈ-സ്ത്രീ-പ്ര-ഏ) ഉറക്കത്തിന്റെയും മടിയുടെയും പേർ. തന്ദ്രാനിദ്രാപ്രമീളയോഃ എന്നും പാഠമുണ്ട്.

ധാത്രീ സ്യാദുപമാതാപി ക്ഷിതിരപ്യാമലക്യപി
ക്ഷുദ്രാ വ്യംഗാനടീവേശ്യാസരഘാകണ്ടകാരികാ. ൧൭൬൦

ധാത്രീ (ഈ-സ്ത്രീ-പ്ര-ഏ) ഉപമാതാവിന്റെയും ഭൂമിയുടെയും നെല്ലിമരത്തിന്റെയും മാതാവിന്റെയും പേർ. ഉപമാതാവു=മുലകൊടുക്കുക മുതലായ പ്രവൃത്തികൾകൊണ്ടു് മാതാവിനെപ്പോലെയിരിക്കുന്നവൾ. (താച്ചി എന്നത്രെ ഭാഷയാകുന്നതു്) ക്ഷുദ്രാ (ആ-സ്ത്രീ-പ്ര-ഏ) അംഗവൈകല്യത്തോടുകൂടിയവളുടെയും വേഷക്കാരത്തിയുടെയും തേവിടിശ്ശിയുടെയും തേനീച്ചയുടെയും കണ്ടകാരിയുടെയും പേർ. കണ്ടകാരി എന്നതു് വഴുതിനകളിൽ ഒരുവകയാകുന്നു.

ത്രിഷു ക്രൂരേടധമേല്പേപി ക്ഷുദ്രം മാത്രാപരിച്ഛദേ
അല്പേ ച പരിമാണേസാ മാത്രം കാൎത്സ്ന്യേവധാരണേ.

ക്ഷുദ്രം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. ക്രൂരമായ വസ്തുവിന്റെയും അധമമായ വസ്തുവിന്റെയും അൽപമായ വസ്തുവിന്റെയും പേർ. മാത്രാ (ആ-സ്ത്രീ-പ്ര-ഏ) പരിച്ഛദത്തിന്റെയും

അല്പത്തിൻെറയും പരിമാണത്തിൻെറ പേർ. പരിച്ഛദം=ഉപകരണം (പരിജ്ഞനമെന്നും ഒരു മതമുണ്ടു്.) മാത്രം (അ-ന-പ്ര-ഏ) സാകല്യത്തിൻെറയും അവധാരണത്തിൻെറയും പേർ. മഹാമാത്രം എന്ന സ്ഥലത്തിങ്കൽ മാത്രശബ്ദം പരിച്ഛദാൎത്ഥമാകുന്നു. ശാകമാത്രം എന്ന സ്ഥലത്തിങ്കൽ അല്പാൎത്ഥമാകുന്നു. ശാകലേശമെന്നൎത്ഥം. കിംഹസ്തിമാത്രോടകശഃ എന്ന സ്ഥലത്തിങ്കൽ പരിമാണാൎത്ഥമാകുന്നു. പരിമാണമെന്നതിനു ചെറുപ്പം വലിപ്പമിത്യാദി അൎത്ഥമാകുന്നു. ജീവമാത്രം നഹിംസ്യാൽ എന്ന സ്ഥലത്തിങ്കൽ മാത്രമെന്നതു സാകല്യാൎത്ഥകമാകുന്നു. എല്ലാ ജന്തുക്കളും ഹിംസയ്ക്കു യോഗ്യത ഇല്ലാത്തവരാകുന്നു എന്നു് മേൽപറഞ്ഞ വാക്യത്തിൻെറ അൎത്ഥമാകുന്നു. പയോമാത്രം ഭുങ്ക്തേ എന്ന സ്ഥലത്തിങ്കൽ അവധാരണാൎത്ഥമാകുന്നു. പയസ്സിനെത്തന്നെ ഭുജിക്കുന്നു എന്ന മേൽപറഞ്ഞ വാക്യത്തിൻെറ അൎത്ഥമാകുന്നു. തന്നെ എന്ന വാക്കുകൊണ്ടു് പറകപ്പെടുന്ന അൎത്ഥത്തെ അവധാരണമെന്നു് സംസ്കൃതജ്ഞന്മാർ വ്യവഹരിക്കുന്നു.

ആലേഖ്യാശ്ചൎയ്യയോശ്ചിത്രം കളത്രം ശ്രോണിഭാൎയ്യയോഃ
യോഗ്യഭാജനയോഃപാത്രം പത്രം വാഹനപക്ഷയോഃ.

ചിത്രം (അ-ന-പ്ര-ഏ) ഭിത്ത്യാദികളിൽ പലനിറമായ ചായംകൊണ്ടു് എഴുതുന്ന ചൂക്കാരം മുതലായതിൻെറയും ആശ്ചൎയ്യത്തിൻെറയും പേർ. കളത്രം (അ-ന-പ്ര-ഏ) കടിപ്രദേശത്തിൻെറയും ഭാൎയ്യയുടെയും പേർ. പാത്രം (അ-ന-പ്ര-ഏ) യോഗ്യതയുള്ളവൻെറയും കലം, കുടം, തളിക, ഇത്യാദി പാത്രങ്ങളുടെയും പേർ. പത്രം (അ-ന-പ്ര-ഏ) വാഹനത്തിൻെറയും ചിറകിൻെറയും പേർ.

നിദേശഗ്രന്ഥയോശ്ശാസ്ത്രം ശസ്ത്രമായുധലോഹയോഃ
സ്യാജ്ജടാംശുകയോൎന്നേത്രം ക്ഷേത്രം പത്നീശരീരയോഃ.

ശാസ്ത്രം (അ-ന-പ്ര-ഏ) ആജ്ഞയുടേയും വ്യാകരണാദി ഗ്രന്ഥങ്ങളുടെയും പേർ. ശസ്ത്രം (അ-ന-പ്ര-ഏ) ആയുധത്തിൻെറയും ഇരുമ്പിൻെറയും പേർ. നേത്രം (അ-ന-പ്ര-ഏ) ജടയുടെയും അംശുകത്തിൻെറയും പേർ. ജടാ വൃക്ഷമൂലം. അംശുകം വസ്ത്രഭേദഃ എന്നു ടീകയിലുണ്ടു്. ജടാ എന്നതു വൃക്ഷമൂലമാകുന്നു എന്നും അംശുകമെന്നതു് വസ്ത്രവിശേഷമാകുന്നു എന്നും അതിൻെറ അൎത്ഥമാകുന്നു. ജടപോലെ ഇരിക്കുന്ന വിടവേരിന്നും പുടവയ്ക്കും അല്ലെങ്കിൽ കണ്ണിന്നും പേരെന്നു തമിഴ്ക്കത്തിൽ പറ

ഞ്ഞിരിക്കുന്നു. അതിൽ അല്ലെങ്കിൽ കണ്ണിന്നുമെന്നതു ഏതിന്റെ അൎത്ഥമാകുന്നു എന്നു് അറിവാൻ വഴികാണുന്നില്ല.

ഈ ഗ്രന്ഥത്തിൽതന്നെ നേത്രശബ്ദം കണ്ണിനെ പറയുന്നതായി മനുഷ്യവൎഗ്ഗത്തിങ്കൽ പറകപ്പെട്ടതാകുന്നു. അതുകൊണ്ടും (നേത്രംമന്ഥിഗുണേവസ്ത്രഭേദേമൂലേദ്രുമസ്യച രഥേചക്ഷുഷിനദ്യാന്തുനേത്രനേതരിവാച്യവൽ) എന്നു മേദിനികൊണ്ടും നേത്രശബ്ദത്തിന്നു് കണ്ണു് എന്നൎത്ഥം സിദ്ധമായതുതന്നെ. എങ്കിലും മേൽ വിവരിച്ചപ്രകാരം വ്യാഖ്യാനിക്കണമെങ്കിൽ അംശുകശബ്ദംകൂടെ നേത്രവാചകമായിരിക്കേണ്ടതായിരുന്നു. ആയതും നേത്രവാചകമാകുന്നു എന്നതിന്നും മതിയായൊരു അഭിധാനവും കാണപ്പെട്ടന്നില്ല. ആയതുകൊണ്ടു് അതിനെ ഉപേക്ഷിച്ചിരിക്കുന്നു. ക്ഷേത്രം (അ-ന-പ്ര-ഏ) ഭാൎയ്യയുടെയും ശരീരത്തിന്റെയും പേർ.

മുഖാഗ്രേ ക്രോഡഹലയോഃ പോത്രം ഗോത്രം തു നാമ്നി ച
സത്രമാച്ഛാദനേ യജ്ഞേ സദാദാനേ വനേപി ച. ൧൮൩

പോത്രം(അ-ന-പ്ര-ഏ)പന്നിയുടെ മുഖത്തിന്റെ അഗ്രഭാഗത്തിന്റെയും കരിയിന്മേൽ കൊഴുവെയ്ക്കുന്നെടത്തിന്റെ അഗ്രഭാഗത്തിന്റെയും പേർ. ഗോത്രം (അ-ന-പ്ര-ഏ) നാമത്തിന്റെയും കുലത്തിന്റെയും ബലത്തിന്റെയും വനത്തിന്റെയും ക്ഷേത്രത്തിന്റെയും വഴിയുടെയും ജലത്തിന്റെയും പേർ. പുല്ലിംഗമായാൽ പൎവ്വതത്തിന്റെയും ഇന്ദ്രന്റെയും ഇന്ദ്രാദിദിക്പാലന്മാരുടേയും പശുരക്ഷയെ ചെയ്യുന്നവന്റെയും രാജാവിന്റെയും വരുണന്റെയും പേർ. സ്ത്രീലിംഗമായാൽ ഭൂമിയുടെയും അവനാഴിയുടെയും ഗോസമൂഹത്തിന്റെയും വയമ്പിന്റെയും ഓരിലത്താമരയുടെയും പേർ. മേൽപറകപ്പെട്ട അൎത്ഥങ്ങളിൽ നാമത്തെ ഒഴിച്ചു് ശേഷങ്ങൾ ചകാരംകൊണ്ടു സംഗ്രാഹ്യങ്ങളാകുന്നു. (ഗോത്രാദ്രിശക്രദിക്പാലഗോപേഷുധരണീപതൌ വരുണേചക്ഷിതൌ ഗോത്രാതുണീരേചഗവാംഗണേ പദ്മാഷഡ്ഗ്രന്ഥയോശ്ചാഥ ഗോത്രംനാമ്നികുലേബലേ കാനനക്ഷേത്രമാൎഗ്ഗേഷു സലിലേചപ്രയുജ്യതേ) എന്നു തരംഗിണി മേൽപറഞ്ഞതിന്റെ മൂലമാകുന്നു. സത്രം (അ-ന-പ്ര-ഏ) വസ്ത്രത്തിന്റെയും യാഗത്തിന്റെയും നിത്യദാനത്തിന്റെയും വനത്തിന്റെയും വ്യാജത്തിന്റെയും പേർ.

അജിരം വിഷയേ കായേപ്യംബരം വ്യോമ്നി വാസസി
ചക്രം രാഷ്ട്രേപ്യക്ഷരന്തു മോക്ഷേപിക്ഷീരമപ്സു ച. ൧൮൪

അജിരം (അ-ന-പ്ര-ഏ) രൂപാദികളുടെയും ശരീരത്തി

ൻെറയും പേർ. അംബരം(അ-ന പ്ര-ഏ) ആകാശത്തിൻെറയും വസ്ത്രത്തിൻെറയും പേർ ചക്രം (അ-ന-പ്ര-ഏ) രാജ്യത്തിൻെറയും സൈന്യത്തിൻെറയും ആയുധവിശേഷത്തിൻെറയും സമൂഹത്തിൻെറയും തേർ മുതലായതിൻെറ അവയവവിശേഷത്തിൻെറയും വെള്ളത്തിലെ ചുഴിയുടെയും പേർ. അക്ഷരം (അ-ന-പ്ര-ഏ) മോക്ഷത്തിൻെറയും അകരാദി വൎണ്ണങ്ങളുടെയും ബ്രഹ്മത്തിൻെറയും പേർ. ക്ഷീരം (അ-ന-പ്ര-ഏ) വെള്ളത്തിൻെറയും പാലിൻെറയും പേർ.

സ്വൎണ്ണേപി ഭൂരിചന്ദ്രൌ ദ്വൌ ദ്വാരമാത്രേപി ഗോപുരം
ഗുഹാദംഭൌ ഗഹ്വരമദ്വേരഹോന്തികമുപഹ്വരേ. ൧൮൩

ഭൂരി (ഇ-ന-പ്ര-ഏ) സ്വൎണ്ണത്തിൻെറ പേർ. പുല്ലിംഗമായാൽ വിഷ്ണുവിൻെറയും ശിവൻെറയും ബ്രഹ്മാവിൻെറയും പേർ. ബഹുവിനെ പറയുമ്പോൾ ത്രിലിംഗമാകയും ചെയ്യും. ഭൂരിൎന്നാ വാസുദേവേച ഹരേ ച പരമേഷ്ഠിനി നപുംസകംസുവൎണ്ണേ ച പ്രാജ്യസ്യാദ്വാച്യലിംഗകഃ എന്നു മേദിനിയുണ്ടു്. ചന്ദ്രഃ (അ-പു-പ്ര-ഏ) സ്വൎണ്ണത്തിൻെറയും കർപ്പൂരത്തിൻെറയും കാംപില്യമെന്ന ഗന്ധദ്രവ്യത്തിൻെറയും ചന്ദ്രൻെറയും ജലത്തിൻെറയും പേർ. ചന്ദ്രഃകർപ്പൂരകാംപില്യസുധാംശുസ്വൎണ്ണവാരിഷു എന്നു മേദിനിയിലുണ്ടു്. ഗോപുരം (അ-ന-പ്ര-ഏ) ദ്വാരമാത്രത്തിൻെറയും പുരദ്വാരത്തിൻെറയും മുസ്താവിശേഷത്തിൻെറയും പേർ. ഗോപുരംദ്വാരിപൂർദ്വാരി കൈവൎത്തീമുസ്തകേപി ച എന്നു മേദിനിയിലുണ്ടു്. ഗഹ്വരം (അ-ന-പ്ര-ഏ) ഗുഹയുടെയും കപടത്തിൻെറയും പേർ ഉപഹ്വരം (അ-ന-പ്ര-ഏ) വിജനപ്രദേശത്തിൻെറയും സമീപത്തിൻെറയും പേർ.

പുരോധികമുപൎയ്യഗ്രാണ്യഗാരേ നഗരേ പുരം
മന്ദിരഞ്ചാഥ രാഷ്ട്രോസ്ത്രീ വിഷയേ സ്യാദുപദ്രവേ. ൧൮൪

അഗ്രം (അ-ന-പ്ര-ഏ) പുരോഭാഗത്തിൻെറയും അധികത്തിൻെറയും ഉപരിഭാഗത്തിൻെറയും പേർ. പുരം (അ-ന-പ്ര-ഏ) ഗൃഹത്തിൻെറയും നഗരത്തിൻെറയും പേർ. മന്ദിരം (അ-ന-പ്ര-ഏ) ഗൃഹത്തിൻെറയും നഗരത്തിൻെറയും പേർ. രാഷ്ട്രഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. രാജ്യത്തിൻെറയും ഉപദ്രവത്തിൻെറയും പേർ.

ദരോസ്ത്രിയാം ഭയേ ശ്വഭ്രേ വജ്രോസ്ത്രീ ഹീരകേ പവൌ
തന്ത്രംപ്രധാനേ സിദ്ധാന്തേ സൂത്രവായേ പരിച്ഛദേ. ൧൮൫

ദരഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ഭയത്തിൻെറയും കുഴിയുടെയും പേർ. വജ്രഃ (അ-പു-പ്ര-ഏ) രത്നവിശേഷത്തിൻെറയും ആയുധവിശേഷത്തിൻെറയും പേർ തന്ത്രം (അ-ന-പ്ര-ഏ) പ്രധാനത്തിൻെറയും സിദ്ധാന്തത്തിൻെറയും നെയ്ത്തുകാർ നൂലുപാകുന്നതിൻെറയും ഉപകരണത്തിൻെറയും പേർ.

ഔശീരശ്ചാമരേദണ്ഡെപ്യൗശീരം ശയനാസനേ
പുഷ്കരം കരിഹസ്താഗ്രേ വാദ്യഭാണ്ഡമുഖേ ജലേ. ൧൮൯

വ്യോമ്നി ഖഡ്ഗഫലേ പത്മേ തീൎത്ഥൗഷധിവിശേഷയോഃ
അന്തരമവകാശാവധിപരിധാനാന്തൎദ്ധിഭേദതാദൎത്ഥ്യേ.

ഛിദ്രാത്മീയവിനാബഹിരവസരമദ്ധ്യേന്തരാത്മനി ച
മുസ്തേപി പിഠരം രാജകശേരുണ്യപിനാഗരം. ൧൯൧

ഔശീരഃ (അ-പു-പ്ര-ഏ) ചാമരദണ്ഡത്തിൻെറ പേർ. ചാമരത്തിൻെറയും ദണ്ഡത്തിൻെറയും പേർ എന്നും ഒരു മതമുണ്ട്. ഔശീരം (അ-ന-പ്ര-ഏ) ശയനത്തിൻെറയും ആസനത്തിൻെറയും പേർ. ശയനം=ശയ്യാ. ആസനം=പീഠാദി. പുഷ്കരം (അ-ന-പ്ര-ഏ) ആനയുടെ തുമ്പിക്കയ്യിൻെറ അഗ്രത്തിൻെറയും മദ്ദളം മുതലായ വാദ്യങ്ങളുടെ മുഖത്തിൻെറയും ജലത്തിൻെറയും ആകാശത്തിൻെറയും ഖഡ്ഗഫലത്തിൻെറയും താമരപ്പൂവിൻെറ തീൎത്ഥവിശേഷത്തിൻെറയും ഓഷധിവിശേഷത്തിൻെറയും പേർ. ഖഡ്ഗഫലകം=ഖഡ്ഗമദ്ധ്യം. വാളുടെ വെൾവായ് എന്നു തമിഴ്ക്കൂത്തുകാരൻ പറഞ്ഞിരിക്കുന്നു. തീൎത്ഥവിശേഷമെന്നതു് പുഷ്കരമെന്നു പേരുള്ളൊരു തീൎത്ഥമാകുന്നു. ഓഷധിവിശേഷമെന്നതു പുഷ്കരമെന്നു പേരുള്ളൊരു ചെടിയാകുന്നു. അതിൻെറ വേരിനെ ഇന്നും വൈദ്യന്മാർ പുഷ്കരമൂലമെന്നു പറഞ്ഞുവരുന്നു. അന്തരം (അ-ന-പ്ര-ഏ) അവകാശത്തിൻെറയും അവധിയുടെയും ഉടുക്കുന്ന വസ്ത്രത്തിൻെറയും വ്യവധാനത്തിൻെറയും ഭേദത്തിൻെറയും താദൎത്ഥ്യത്തിൻെറയും പഴുതിൻെറയും തന്നെസംബന്ധിച്ചിരിക്കുന്ന പദാൎത്ഥത്തിൻെറയും വിനാൎത്ഥത്തിൻെറയും ബഹിൎഭാഗത്തിങ്കൽ ഭവിച്ചതു് എന്നതിൻെറയും അവസരത്തിൻെറയും മദ്ധ്യത്തിൻെറയും അന്തരാത്മാവിൻെറയും സദൃശത്തിൻെറയും പേർ. അവകാശം=സ്ഥലം. ഉപവേഷ്ടുമന്തരം നാസ്തി ഇത്യാദികളിൽ അന്തരശബ്ദത്തിന്നു് അവകാശമെന്നൎത്ഥമാകുന്നു. ഇരിപ്പാനായിക്കൊണ്ടു് സ്ഥലമില്ല എന്നു അതിൻെറ അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. മാസാന്തരേ

ഭേദം എന്ന സ്ഥലത്തിങ്കൽ അവധി എന്നൎത്ഥമാകുന്നു. മാസാന്തരേ എന്നതിന്നു് മാസാവസാനത്തിങ്കലെന്നൎത്ഥം. അന്തരേശാടകഃ ഇവിടെ പരിധാനാൎത്ഥകമാകുന്നു. ഉടുക്കുവാൻ യോഗ്യങ്ങളെന്നൎത്ഥം. പൎവ്വതാന്തരിതോരവിഃ ഇവിടെ അന്തരശബ്ദം വ്യവധാനാൎത്ഥമാകുന്നു വ്യവധാനം=മറവു്. യദന്തരം സൎഷപശൈലരാജയോഃ ഇവിടെഅന്തരശബ്ദത്തിന്നു ഭേദമെന്നൎത്ഥം. ഭേദം=വിശേഷം. ത്വദന്തരേണഋണമേതൽ ഇവിടെ അന്തരശബ്ദം താദൎത്ഥ്യത്തെ പറയുന്നതാകുന്നു. താദൎത്ഥ്യം=തദൎത്ഥമാവു എന്നുള്ളതു്. തദൎത്ഥം=അവനായിക്കൊണ്ടുള്ളതു്. ഉദാഹരണവാക്യത്തിങ്കൽ ത്വദന്തരേണ എന്നപദത്തിന്നു് നിനക്കായിക്കൊണ്ടുള്ളതു് എന്നു അൎത്ഥമാകുന്നു. അന്തരേ പ്രഹൎത്തവ്യഃ ഇവിടെ അന്തരശബ്ദത്തിന്നു പഴുതെന്നൎത്ഥമാകുന്നു. പഴുതുള്ളപ്പോൾ ശത്രുക്കൾ പ്രഹരിക്കപ്പെടുവാൻ യോഗ്യന്മാരാകുന്നു എന്നു ഉദാഹരണവാക്യത്തിന്റെ അൎത്ഥം. അയമത്യന്തരോമമ ഇവിടെ അന്തരശബ്ദത്തിന്നു സ്വസംബന്ധി എന്നൎത്ഥമാകുന്നു. അന്തരേണപുരുഷകാരം. ഇവിടെ അന്തരശബ്ദം വിനാൎത്ഥത്തെപ്പറയുന്നു. വിനാ എന്നതിന്നു കൂടാതെ എന്നൎത്ഥമാകുന്നു. അന്തരശബ്ദം വിനാൎത്ഥത്തെ പറയുന്നതാകയാൽ മേല്പറഞ്ഞ വാക്യത്തിന്നു പുരുഷകാരത്തോടുകൂടാതെ എന്ന അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. പുരുഷകാരം=പുരുഷപ്രയത്നം. അന്തരേചണ്ഡാലഗൃഹാഃ ഇവിടെ അന്തരേ എന്നതിന്നു ബഹിൎഭാഗത്തിലുള്ളവ എന്നൎത്ഥമാകുന്നു. അന്തരേ രാജ്ഞാം നംവങ്ങിന ഉപതിഷ്ഠേയുഃ ഇവിടെ അന്തരേ എന്നതിന്നു അവസരത്തിങ്കൽ എന്നൎത്ഥമാകുന്നു. ആവയോരന്തരേജാതം നഗരാദ്രിനദീശതം ഇവിടെ അന്തരേ എന്നതിന്നു മദ്ധ്യത്തിങ്കൽ എന്നൎത്ഥമാകുന്നു. ദ്രഷ്ടാന്തരോ ജ്യോതീരൂപഃ ഇവിടെ അന്തരഃ എന്നതിന്നു അന്തരാത്മാവെന്നൎത്ഥമാകുന്നു. അന്തരാത്മാവെന്നുള്ള വ്യവഹാരം ഏതൊരുവസ്തുവിനെക്കുറിച്ചാകുന്നു എന്നു വേദാന്തികളിൽനിന്നു ഗ്രഹിച്ചുകൊൾക. ഹകാരസ്യഘകാരോന്തരതമഃ ഇവിടെ അന്തരശബ്ദം സദൃശാൎത്ഥകമാകുന്നു. ഹകാരത്തിന്നു ഘകാരം ഏററവും സദൃശമാകുന്നു എന്നു ഉദാഹരണാൎത്ഥം. പിഠരം (അ-ന-പ്ര-ഏ) മുത്തങ്ങയുടെയും കടകോലിന്റെയും സ്ഥാലിയുടെയും പേർ. സ്ഥാലീ=പാത്രവിശേഷം. അതിനെ പറയുന്നതായാൽ പുല്ലിംഗമായിരിക്കയും ചെയ്യും. സ്ഥാല്യാം നാ പിഠരംക്ലീബം മുസ്തമന്ഥാനദണ്ഡയോഃ എന്നു മേദിനിയുമുണ്ടു്. നാഗരം (അ-ന-പ്ര-ഏ) നീർമുത്തങ്ങയുടെയും ചുക്കിന്റെയും പേർ.

ശാൎവ്വരസ്ത്വന്ധതമസേ ഘാതുകേ ഭേദ്യലിംഗകം
ഗൗരോരുണേ സിതേ പീതേ വ്രണകാൎയ്യൎയരുഷ്കരഃ. ൧൮൦൨

ശാൎവരം (അ-ന-പ്ര-പ്ര) കൂരിരുട്ടിന്റെ പേർ. ഹിംസിക്ക ശീലമായിട്ടുള്ളവന്റെ പേരാകുമ്പോൾ ഭേദ്യലിംഗമായി ഭവിക്കും. ഭേദ്യലിംഗം=ഭേദ്യത്തിന്റെ ലിംഗംപോലെ ഇരിക്കുന്ന ലിംഗത്തോടുകൂടിയതു്. ഭേദ്യം=വിശേഷ്യാനുസാരേണ മൂന്നു ലിംഗങ്ങളുമാമെന്നഭിപ്രായം. ഘാതുകേ ഭേദ്യലിംഗകമെന്നും പാഠമുണ്ടു്. അപ്രകാരമായാൽ ഹിംസിക്ക ശീലമായിട്ടുള്ള ഗജത്തിന്റെ പേരാകുമ്പോൾ പുല്ലിംഗമായി ഭവിക്കുമെന്നു അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ഗൌരഃ (അ-പു-പ്ര-ഏ) അരുണമെന്ന വൎണ്ണവിശേഷത്തിന്റെയും വെളുപ്പിന്റെയും മഞ്ഞൾ നിറത്തിന്റെയും പേർ. മേല്പറഞ്ഞ വൎണ്ണവിശേഷങ്ങളോടുകൂടിയ വസ്തുക്കളെപ്പറയുമ്പോൾ ഗൌരാദിശബ്ദങ്ങൾ വിശേഷ്യാധീനങ്ങളായി ഭവിക്കുന്നതായാൽ അതുകൾക്കു എല്ലാ ലിംഗങ്ങളും ഭവിക്കാമെന്നു ഗ്രഹിച്ചുകൊൾക. അരുഷ്കരഃ (അ-പു-പ്ര-ഏ) വ്രണത്തെ ഉണ്ടാക്കുന്നവന്റെയും ചേരുമരത്തിന്റെയും പേർ.

ജഠരഃ കഠിനേപി സ്യാദധസ്താദപി ചാധരഃ
അനാകുലേപി ചൈകാഗ്രോ വ്യഗ്രോ വ്യാസക്ത ആകുലേ.

ജഠരഃ (അ-പു-പ്ര-ഏ) കഠിനമായ വസ്തുവിന്റെയും ഉദരത്തിന്റെയും പേർ. അധരഃ (അ-പു-പ്ര-ഏ) താഴെ ഇരിക്കുന്ന വസ്തുവിന്റെയും ഹീനനായുള്ളവന്റെയും ചുണ്ടിന്റെയും പേർ. ഏകാഗ്രഃ (അ-പു-പ്ര-ഏ) സ്വസ്ഥന്റെയും ഒന്നിങ്കൽ സ്ഥിരമായി നില്ക്കുന്ന മനസ്സോടുകൂടിയവന്റെയും പേർ. വ്യഗ്രഃ (അ-പു-പ്ര-ഏ) വിശേഷേണ ഒന്നിങ്കൽ ആസക്തിയോടുകൂടിയവന്റെയും പല കാൎയ്യങ്ങളിലുമായ മനസ്സോടുകൂടിയവന്റെയും പേർ.

ഉപൎയ്യുദീച്യ ശ്രേഷ്ഠേഷ്വപ്യുത്തരസ്സ്യാദനുത്തരഃ
ഏഷാം വിപൎയ്യയേ ശ്രേഷ്ഠേ ദൂരാനാത്മോത്തമാഃ പരാഃ.

ഉത്തരഃ (അ-പു-പ്ര-ഏ) മേൽഭാഗത്തിന്റെയും വടക്കുള്ളതിന്റെയും ശ്രേഷ്ഠമായ വസ്തുവിന്റെയും പ്രതിവാക്യത്തിന്റെയും വിരാടപുത്രന്റെയും പേർ. മേൽഭാഗം മുതൽ മൂന്നൎത്ഥങ്ങളിൽ ത്രിലിംഗങ്ങളാകുന്നു എന്നും പ്രതിവാക്യത്തിങ്കൽ നപുംസകമാകുന്നു എന്നും വിരാടപുത്രങ്കൽ പുല്ലിംഗമാകുന്നു എന്നും ഗ്രഹിച്ചുകൊൾക. സ്ത്രീലിംഗമാകയാൽ വടക്കേ ദിക്കിന്റെയും വിരാടപുത്രിയുടെയും പേരാകയും ചെയ്യും. ഉത്തരം പ്രതിവാ

ക്യേസ്യാദ്ദ്വേഷ്യാദിഷ്വേച്യാത്തരമന്യവൽ ഉത്തരസ്തുവിരാടസ്യതന്ത്രയേ ദിശിചോത്തരാ എന്നു് മേദിനിയുണ്ടു്. അനുത്തരഃ(അ-പു-പ്ര-ഏ) ഉപയ്യാദികളായ മൂന്നൎത്ഥങ്ങളുടെ വിപരീതങ്ങളായ അൎത്ഥങ്ങളുടെ പേർ. ശ്രേഷ്ഠന്റെ പേരായിട്ടും ഭവിക്കും. നവിദ്യതേ ഉത്തരോയസ്മാൽ എന്നു ശ്രേഷ്ഠവാചകമായ അനുത്തരശബ്ദത്തിന്റെ വിഗ്രഹമാകുന്നു. പരഃ (അ-പു-പ്ര-ഏ) അകലെ ഉള്ള വസ്തുവിന്റെയും അന്യന്റെയും ഉത്തമന്റെയും പേർ.

സ്വാദുപ്രിയൌ തു മധുരൌ ക്രൂരഃ കഠിനനിർദ്ദയൌ
ഉദാരോ ദാതൃമഹതോരിതരസ്ത്വന്യനീചയോഃ. ൨൱൬

മധുരഃ (അ-പു-പ്ര-ഏ) മധുരരസത്തിന്റെയും മധുരമാകുന്ന രസത്തോടുകൂടിയതിന്റെയും ഇഷ്ടവസ്തുവിന്റെയും പേർ. ക്രൂരഃ (അ-പു-പ്ര-ഏ) കഠിനമായുള്ളതിന്റെയും ദയയോടുകൂടാത്തവന്റെയും പേർ. ഉദാരഃ (അ-പു-പ്ര-ഏ) ദാനംചെയ്യുന്നവന്റെയും വലിയവന്റെയും പേർ. ഇതരഃ (അ-പു-പ്ര-ഏ) അന്യന്റെയും നീചന്റെയും പേർ.

മന്ദസ്വച്ഛന്ദയോസ്സ്വൈരശ്ശുഭ്രമുദ്ദീപ്തശുക്ലയോഃ
ചൂഡാകിരീടം കേശാശ്ച സംയതാമൌലയസ്ത്രയഃ. ൨൱൭

സ്വൈരഃ (അ-പു-പ്ര-ഏ) മടിയന്റെയും സ്വതന്ത്രന്റെയും പേർ. ശുഭ്രം (അ-ന-പ്ര-ഏ) അധികമായ പ്രകാശത്തോടുകൂടിയതിന്റെയും വെളുപ്പുനിറത്തോടുകൂടിയതിന്റെയും പേർ. വിശേഷ്യാനുരോധേന ലിംഗാന്തരങ്ങളുമുണ്ടു്. ഇതി രാന്തവൎഗ്ഗഃ.

മൌലിഃ (ഇ-പു-പ്ര-ഏ) കുടുമയുടെയും കിരീടത്തിന്റെയും കെട്ടപ്പെട്ട തലമുടിയുടെയും പേർ. ത്രയഃ എന്നതു് മൌലിശബ്ദം പുല്ലിംഗമാകുന്നു എന്നതിനെ സൂചിപ്പിപ്പാനായിക്കൊണ്ടാകുന്നു. മൌലിഃ കിരീടേ ധമ്മില്ലേ ചൂഡായാമനപുംസകം നാശോകദ്രൌ സ്ത്രിയാംഭൂമൌ എന്ന മേദിനിയാൽ മൌലിശബ്ദം കിരീടത്തിന്റെയും കെട്ടപ്പെട്ട തലമുടിയുടെയും കുടുമയുടെയും പേരായാൽ നപുംസകലിംഗത്തെ ഒഴിച്ചു വേറെ ഉള്ള ലിംഗങ്ങളോടുകൂടിയതായി ഭവിക്കുമെന്നും അശോകവൃക്ഷത്തിന്റെ പേരാകുമ്പോൾ പുല്ലിംഗമായിഭവിക്കുമെന്നും ഭൂമിയുടെ പേരാകുമ്പോൾ സ്ത്രീലിംഗമായി ഭവിക്കുമെന്നും ലിംഗനിയമം വ്യക്തമാക്കപ്പെട്ടിരിക്കുന്നു. അതിനെ അനുസരിച്ചു മൌലിശബ്ദം മേല്പറഞ്ഞ അൎത്ഥങ്ങളിൽ സ്ത്രീലിംഗമായിട്ടും പ്രയോഗിക്കാമെന്നു ഗ്രഹിച്ചുകൊൾകയും വേണം.

ദ്രുമപ്രഭേദമാതംഗകാണ്ഡപുഷ്പാണി പീലവഃ
കൃതാന്താനേഹസോഃ കാലശ്ചതുൎത്ഥേപി യുഗേ കലിഃ.

പീലുഃ (ഉ-പു-പ്ര-ഏ) വൃക്ഷവിശേഷത്തിന്റെയും ആനയുടെയും ശരീരത്തിന്റെയും പുഷ്പത്തിന്റെയും പേർ. കാലഃ (അ-പു-പ്ര-ഏ) അന്തകന്റെയും സമയത്തിന്റെയും പേർ. കലിഃ (ഇ-പു-പ്ര-ഏ) നാലാമത്തെ യുഗത്തിന്റെയും കലഹത്തിന്റെയും പേർ.

സ്യാൽകുരംഗേപി കമലഃ പ്രവാരേപി ച കംബലഃ
കരോപഹാരയോഃ പുംസി ബലിഃ പ്രാണ്യംഗജസ്ത്രിയാം.

കമലഃ (അ-പു-പ്ര-ഏ) മാനിന്റെ പേർ. നപുംസകമായാൽ ജലത്തിന്റെയും ചെമ്പിന്റെയും താമരപ്പൂവിന്റെയും ആകാശത്തിന്റെയും ഔഷധത്തിന്റെയും പേരാകയും ചെയ്യും. കമലം സലിലേതാമ്രേ ജലജേവ്യോമ്നി ഭേഷജേ എന്നു കോശാന്തരമുണ്ട്. സ്ത്രീലിംഗമായാൽ ശ്രീഭഗവതിയുടെ പേരായി ഭവിക്കുന്നെന്നും ഗ്രഹിച്ചുകൊൾക. കമലാ എന്നു സ്ത്രീലിംഗമായാൽ വരുന്ന രൂപമാകുന്നു. കംബലഃ (അ-പു-പ്ര-ഏ) ഉത്തരീയത്തിന്റെയും കമ്പിളിയുടെയും താടയുടെയും നാഗരാജന്റെയും കരിമ്പടപ്പുഴുവിന്റെയും പേർ. സാസ്നായാംനാഗരാജേ ച ക്രിമാവപി ച കംബലഃ എന്നു കോശാന്തരമുണ്ട്. ബലിഃ (ഇ-പു-പ്ര-ഏ) കപ്പത്തിന്റെയും ഉപചാരത്തിന്റെയും പേർ. പ്രാണിശരീരത്തിങ്കൽ മാംസക്ഷയാദികൾ കൊണ്ടുണ്ടാകുന്ന തൊലിയുടെ ചുളിച്ചിലിന്റെ പേരാകുമ്പോൾ സ്ത്രീലിംഗമായി ഭവിക്കയും ചെയ്യും. അത്രയുമല്ല ഈകാരാന്തമായിട്ടും പ്രയോഗിക്കാം. വലിഃ വലീ ഇങ്ങിനെയുമാം.

സ്ഥൌല്യസാമൎത്ഥ്യസൈന്യേഷു ബലം നാകാകസീരിണോഃ
വാതൂലഃപുംസിവാത്യായാമപിവാതാസഹേ ത്രിഷു. ൧൯൯

ബലം (അ-ന-പ്ര-ഏ) സ്ഥൌല്യത്തിന്റെയും സാമൎത്ഥ്യത്തിന്റെയും സൈന്യത്തിന്റെയും പേർ. പുല്ലിംഗമായാൽ കാക്കയുടെയും ബലഭദ്രന്റെയും പേർ. വാതൂലഃ (അ-പു-പ്ര-ഏ) വാതസമൂഹത്തിന്റെ പേർ. വാതത്തെ സഹിക്കാത്ത വസ്തുവിന്റെ പേരായാൽ ത്രിലിംഗമാകയും ചെയ്യും. വാതം=വായു. വാതൂലോവാതുലോപിസ്യാൽ എന്നു ദ്വിരൂപകോശമുണ്ടാകയാൽ വാതുലഃ എന്നുമാം.

ഭേദ്യലിംഗശ്ശഠേ വ്യാളഃ പുംസിശ്വാപദസൎപ്പയോഃ
മലോസ്ത്രീപാപവിൾകിട്ടാന്യസ്ത്രീശൂലം രുഗായുധം. ൨൦൦

വ്യാളഃ (അ-പു-പ്ര-ഏ) ദുൎജ്ജനത്തിൻെറ പേർ. വിശേഷ്യ നിഘ്നമാകയാൽ എല്ലാ ലിംഗങ്ങളുമാം. ശ്വാപദമെന്ന ദുഷ്ടമൃഗത്തിൻെറയും സൎപ്പത്തിൻെറയും പേരാകുമ്പോൾ പുല്ലിംഗമാകയും ചെയ്യും. മലഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. പാപത്തിൻെറയും വിഷ്ഠയുടെയും ഇരിമ്പുമുതലായതിൽ നിന്നു് എടുത്തുകളയുന്ന കീടം മുതലായതിൻെറയും പേർ. ശൂലം(അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. രോഗവിശേഷത്തിൻെറയും ആയുധവിശേഷത്തിൻെറയും പേർ.

ശങ്കാവപിജ്വാലയോഃ കീലഃ പാളിസ്ത്ര്യശ്ര്യങ്കപങ്ക്തിഷു
കലാ ശില്പേ കാലഭേദേപ്യാളിസ്സഖ്യാവലീ അപി. ൨൦൧

കീലഃ (അ-പു-പ്ര-ഏ) സ്ത്രീലിംഗമായിട്ടുമാം. ലോഹാദികീലകത്തിൻെറയും ജ്വാലയുടെയും പേർ. ലോഹാദികീലകം=ഇരിമ്പുമുതലായതുകൊണ്ടു് ഉണ്ടാക്കിയ കുററി. ശങ്കാവപി എന്നെടുത്തു ശങ്കൌ, അപി എന്ന പദവിഭാഗമാകുന്നു. ശങ്കൌ എന്നതു ശംകുശബ്ദത്തിൻെറ സപ്തമ്യേകവചനത്തിങ്കലെ രൂപമാകുന്നു. ശംകു=കുററി. ശംകുശബ്ദത്തിന്നലോഹാദിമയകീലകമെന്നമഹേശ്വരടീകയിൽ അൎത്ഥത്തെ വിവരിച്ചിരിക്കുന്നു. ഇതുകൾക്കു വിരുദ്ധമായിലജ്ജയ്ക്കും അഗ്നിജ്വാലയ്ക്കും പേരെന്നു തമിഴ്ക്കുത്തിൽ പറഞ്ഞതു അതിസാഹസമാകുന്നു എന്നു് എന്തിനായി പ്രസംഗിക്കുന്നു. എല്ലാവൎക്കും അറിയാമല്ലൊ. പാളിഃ (ഇ-സ്ത്രീ-പ്ര-ഏ) കോണിൻെറയും ശ്രേണിയുടെയും പേർ. അങ്കശബ്ദത്തിന്നു ചിഹ്നമെന്നു് അൎത്ഥത്തെയും ഗ്രഹിക്കാം. അങ്കപ്രദേശം=മടി. കലാ (ആ-സ്ത്രീ-പ്ര-ഏ) ഗീതവാദ്യാദിനൈപുണ്യത്തിൻെറയും കാലവിശേഷത്തിൻെറയും പേർ. ഷോഡശാംശത്തിന്നും കലാ എന്നു പേരുണ്ടു്. ആളിഃ (ഈ-സ്ത്രീ-പ്ര-ഏ) സഖിയുടെയും പങ്ക്തിയുടെയും പേർ. പങ്ക്തി=സമൂഹം. അപിശബ്ദമുണ്ടാകയാൽ സേതു മുതലായ അൎത്ഥാന്തരങ്ങളും ഇതിന്നുണ്ടെന്നു ധരിച്ചുകൊൾകയും വേണം. ആവലീ അപി എന്നുള്ളെടത്തു സന്ധികാൎയ്യത്തിങ്കൽ ഇച്ഛ ഉണ്ടാകായ്കയാൽ യണാദേശംഭവിച്ചില്ലെന്നു അറിഞ്ഞുകൊൾകയും വേണം. പ്രമാണവുമുണ്ടു്. സംഹിതൈകപദേ നിത്യാ നിത്യാധാതൂപസൎഗ്ഗയോഃ നിത്യാസമാസേ വാക്യേതുസാ വിവക്ഷാമപേക്ഷതേ എന്നാകുന്നു. നായകഃ പാവകഃ ഇത്യാദികളായ അഖണ്ഡപദങ്ങളിൽ സന്ധികാൎയ്യം നിത്യമാകുന്നു എ

ന്നും ധാതൂപസൎഗ്ഗങ്ങൾക്ക് സമാസമില്ലെങ്കിലും സന്ധികാൎയ്യം നിത്യമാകുന്നുവെന്നും പീതാംബര ഇത്യാദികളായ സമസ്തപദങ്ങളിലും ഇപ്രകാരംതന്നെ എന്നും വാക്യത്തിങ്കൽ സന്ധികാൎയ്യം വക്താവിന്റെ ഇച്ഛയ്ക്കധീനമാകുന്നു എന്നും മേൽപറഞ്ഞ വചനത്തിന്റെ അൎത്ഥമാകുന്നു. ഇങ്ങനെയുള്ള അൎത്ഥത്തോടുകൂടിയമേൽ പറഞ്ഞ വചനത്താൽ, ഹേരോഹിണീത്വമസിശീലവതീഷു ധന്യാ ഏനംനിവാരയപതിംസഖിദുൎവ്വിനീതം ജാലാന്തരേണ മമ വാസഗൃഹംപ്രവിഷ്ടശ്ശ്രോണീതടംസ്പൃശതികിം കുലധൎമ്മഏഷഃ എന്ന ശ്ലോകത്തിങ്കൽ ധന്യാ ഏനമെന്നുള്ള സ്ഥലത്തിങ്കലെന്നപോലെ സഖ്യാവലീ അപി എന്ന സ്ഥലത്തിങ്കലും സന്ധ്യഭാവം കൊണ്ടു ദോഷമില്ലഎന്നതു സ്ഥിരപ്പെടുത്തപ്പെട്ടിരിക്കുന്നു. ആളീസഖ്യാവലീഅപിഎന്നു പഠിച്ചാൽ പ്രഗൃഹ്യത്വമുണ്ടാകയാൽ പ്രകൃതിഭാവംതന്നെ എന്നു പറകയുമാം. അപ്രകാരവും ചില ദേശങ്ങളിൽ പഠിച്ചുവരുന്നു എന്നും ഗ്രഹിച്ചുകൊൾക.

അബ്ധ്യംബുവികൃതൗ വേലാ കാലമൎയ്യാദയോരപി
ബഹുലാഃ കൃത്തികാഗാവോ ബഹുലോഗ്നൗശിതൌത്രിഷു.

വേലാ (ആ-സ്ത്രീ-പ്ര-ഏ) സമുദ്രജലവൃദ്ധിയുടെയും കാലത്തിന്റെയും മൎയ്യാദയുടെയും സമുദ്രത്തിന്റെയും കര മുതലായതിന്റെയും പേർ. ബഹുലാഃ (ആ-സ്ത്രീ-പ്ര-ബ) ഏകവചനവും ദ്വിവചനവും ഇതിനില്ല കൃത്തികാ നക്ഷത്രത്തിന്റെയും പശുക്കളുടെയും പേർ. ബഹുലഃ (അ-പു-പ്ര-ഏ) അഗ്നിയുടെ പേർ. കറുത്ത വസ്തുവിന്റെ പേരാകുമ്പോൾ ത്രിലിംഗമാകയും ചെയ്യും ബഹുലാശബ്ദം പശുവിന്റെ പേരാകുമ്പോൾ ബഹുവചനാന്തം തന്നെ എന്നില്ല. വ്യക്ത്യേകത്വാദ്യനുരോധേന ഏകവചനാന്തമായിട്ടും ദ്വിവചനാന്തമായിട്ടും പ്രയോഗിച്ചുകൊൾകയും വേണം. ബഹുലാനീലികായാം സ്യാദ്ബേലായാംഗവിയോഷതി കൃത്തികാസ്വസ്ത്രിയാംഭ്രമ്നി വിഹായസിനപുംസകം പുംസ്യഗ്നൌ കൃഷ്ണപക്ഷേ ച വാച്യവൽ പ്രാജ്യകൃഷ്ണയോഃ എന്നു മേദിനിയുമുണ്ടു്.

ലീലാവിലാസക്രിയയോരുപലാ ശൎക്കരാപി ച
ശോണിതേംഭസികീലാലം മൂലമാദ്യേ ശിഫാഭയോഃ. ൨൦൩

ലീലാ (ആ-സ്ത്രീ-പ്ര-ഏ) സ്ത്രീകളുടെ ശൃംഗാരചേഷ്ടാവിശേഷത്തിന്റെയും ക്രിയയുടെയും പേർ. ഉപലാ (ആ-സ്ത്രീ-പ്ര-ഏ) ചരലിന്റെ പേർ. പുല്ലിംഗമായാൽ കല്ലിന്റെ പേരായിട്ടും രത്നങ്ങളുടെ പേരായിട്ടും ഭവിക്കും. കീലാലം (അ-ന-പ്ര-

ഏ) ചോരയുടെയും വെള്ളത്തിന്റെയും പേർ. മൂലം (അ-ന-പ്ര-ഏ) മുമ്പായുള്ളതിന്റെയും വൃക്ഷലതാദികളുടെയും വേരിന്റെയും മൂലനക്ഷത്രത്തിന്റെയും പേർ.

ജാലം സമൂഹ ആനായഃ ഗവാക്ഷക്ഷാരകേഷ്വപി
ശീലം സ്വഭാവേ സദ്വൃത്തേ സസ്യേ ഹേതുകൃതേ ഫലം. ൨൦൪

ജാലം (അ-ന-പ്ര-ഏ) സമൂഹത്തിന്റെയും വലയുടെയും കിളിവാതലിന്റെയും പൂന്തൊത്തിന്റെയും പേർ. ശീലം (അ-ന-പ്ര-ഏ) സ്വഭാവത്തിന്റെയും സദാചാരത്തിന്റെയും പേർ. ഫലം (അ-ന-പ്ര ഏ) വൃക്ഷാദികളുടെ കായുടെയും പ്രയോജനത്തിന്റെയും പേർ.

ഛർദിനേത്രരുജോഃ ക്ലീബം സമൂഹേ പടലന്ന നാ
അധഃ സ്വരൂപയോരസ്ത്രീതലം സ്യാദാമിഷേ പലം. ൨൦൫

പടലം (അ-ന-പ്ര-ഏ) പുരമേയുവാനുള്ള ഓല മുതലായതിന്റെയും നേത്രരോഗവിശേഷത്തിന്റെയും പേർ. സമൂഹത്തിന്റെ പേരായാൽ സ്ത്രീലിംഗമായിട്ടുമാം. തലം(അ-ന-പ്ര-ഏ) അധോഭാഗത്തിന്റെയും സ്വരൂപത്തിന്റെയും പേർ. അധോഭാഗം=താഴെടം. പലം (അ-ന-പ്ര-ഏ) മാംസത്തിന്റെയും പന്ത്രണ്ടുകഴഞ്ചു കൂടിയതിന്റെയും പേർ.

ഔർവ്വാനലേപി പാതാലം ചേലം വസ്ത്രേഽധമേ ത്രിഷു
കുക്കൂലം ശങ്കുഭിഃ കീർണ്ണേ ശ്വഭ്രേ നാ തു തുഷാനലേ. ൨൦൬

പാതാലം(അ-ന-പ്ര-ഏ)ബഡവാമുഖാഗ്നിയുടെയും പാതാളലോകത്തിന്റെയും പേർ. ചേലം (അ-ന-പ്ര-ഏ) വസ്ത്രത്തിന്റെ പേർ. അധമവസ്തുവിന്റെ പേരായാൽ ത്രിലിംഗമായിഭവിക്കും കുക്കൂലം (അ-ന-പ്ര-ഏ) കുററികൾ നാട്ടിയ കുഴിയുടെ പേർ. പുല്ലിംഗമായാൽ ഉമിത്തീയിന്റെ പേരാകയും ചെയ്യും.

നിർണ്ണീതേ കേവലമിതി ത്രിലിംഗന്ത്വേക കൃത്സ്നയോഃ
പര്യാപ്തി ക്ഷേമപുണ്യേഷു കുശലം ശിക്ഷിതേ ത്രിഷു. ൨൦൭

കേവലം (അ) നിശ്ചിതമായതിന്റെ പേർ. കേവലം മൂർഖഃ എന്നു് ഇതിന്റെ ഉദാഹരണമാകുന്നു. ഒന്നു് എന്നും ഒക്കെ എന്നും അർത്ഥമാകുമ്പോൾ ത്രിലിംഗമായി ഭവിക്കയുംചെയ്യും. കുശലം (അ-ന-പ്ര-ഏ) സാമർത്ഥ്യത്തിന്റെയും ക്ഷേമത്തിന്റെയും പുണ്യത്തിന്റെയും പേർ. സാമർത്ഥ്യമുള്ള വസ്തുവിനെ പറയുമ്പോൾ ത്രിലിംഗമായി ഭവിക്കും.

പ്രവാളമങ്കുരേപ്യസ്ത്രീ ത്രിഷു സ്ഥൂലം ജഡേപി ച
കരാളോ ദന്തുരേ തുംഗേ ചാരൌ ദക്ഷേ ച പേശലഃ.

പ്രവാളം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. മുളയുടെയും തളിരിന്റെയും വീണാദണ്ഡത്തിന്റെയും പവിഴത്തിന്റെയും പേർ. പ്രവാളോ സ്ത്രീ കിസലയേ വീണാദണ്ഡേ ച വിദ്രുമേ എന്നു് മേദിനിയുമുണ്ടു്. സ്ഥൂലം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. ജാഡ്യമുള്ള വസ്തുവിന്റെയും സ്ഥൗല്യമുള്ള വസ്തുവിന്റെയും പേർ. കരാളഃ (അ-പു-പ്ര-ഏ) ഉയൎന്ന പല്ലോടുകൂടിയവന്റെയും ഉയൎച്ചയുള്ളവന്റെയും പേർ. പേശലഃ (അ-പു-പ്ര-ഏ) മനോഹരനായിരിക്കുന്നവന്റെയും സമൎത്ഥനായിരിക്കുന്നവന്റെയും പേർ.

മൂൎഖേൎഭകേപി ബാലസ്സ്യാല്ലോലശ്ചലസതൃഷ്ണയോഃ
ദവദാവൌ വനാരണ്യവഹ്നീ ജന്മഹരൌ ഭവൌ. ൨൦൯

ബാലഃ (അ-പു-പ്ര-ഏ) മൂൎഖന്റെയും ശിശുവിന്റെയും ബാലന്റെയും തലമുടിയുടെയും പേർ. ലോലഃ (അ-പു-പ്ര-ഏ) ഇളക്കത്തോടുകൂടിയതിന്റെയും അത്യാഗ്രഹത്തോടുകൂടിയവന്റെയും പേർ. ഇതി ലാന്തവൎഗ്ഗഃ.

വാന്തഃ.

ദവഃ ദാവഃ (അ-പു-പ്ര-ഏ) കാടിന്റെയും കാട്ടുതീയ്യിന്റെയും പേർ. ഭവഃ (അ-പു-പ്ര-ഏ) ജനനത്തിന്റെയും ശിവന്റെയും പേർ.

മന്ത്രീ സഹായഃ സചിവൌ പതിശാഖിനരാ ധവാഃ
അവയശ്ശൈലമേഷാൎക്കാ ആജ്ഞാഹ്വാനാദ്ധ്വരാ ഹവാഃ

സചിവഃ (അ-പു-പ്ര-ഏ) മന്ത്രിയുടെയും സഹായജനത്തിന്റെയും പേർ. ധവഃ (അ-പു-പ്ര-ഏ) ഭൎത്താവിന്റെയും വൃക്ഷവിശേഷത്തിന്റെയും മനുഷ്യന്റെയും പേർ. അവിഃ (ഇ-പു-പ്ര-ഏ) പൎവ്വതത്തിന്റെയും ആട്ടിന്റെയും ആദിത്യന്റെയും പേർ. ഹവഃ (അ-പു-പ്ര-ഏ) ആജ്ഞയുടെയും വിളിയുടെയും യാഗത്തിന്റെയും പേർ.

ഭാവസ്സത്താസ്വഭാവാഭിപ്രായചേഷ്ടാത്മജന്മസു
സ്യാദുത്പാതേ ഫലേപുഷ്പേ പ്രസവോ ഗൎഭമോചനേ.

ഭാവഃ (അ-പു-പ്ര-ഏ) സത്തയുടെയും സ്വഭാവത്തിന്റെയും അഭിപ്രായത്തിന്റെയും ചേഷ്ടയുടെയും ആത്മാവിന്റെയും ജനനത്തിന്റെയും പേർ. സത്ത എന്നതു് ഒരു ജാതിവിശേഷമാ

കുന്നു. പ്രസവഃ (അ-പു-പ്ര-ഏ) ഉൽപത്തിയുടെയും ഫലത്തിന്റെയും പുഷ്പത്തിന്റെയും ഗൎഭമോചനത്തിന്റെയും പേർ.

അവിശ്വാസേപഹ്നവേപി നികൃതാവപി നിഹ്നവഃ
ഉത്സേകാമൎഷയാരിച്ഛാപ്രസരേ മഹഉത്സവഃ. ൨൧൧

നിഹ്നവഃ (അ-പു-പ്ര-ഏ) അവിശ്വാസത്തിന്റെയും മറയ്ക്ക എന്നതിന്റെയും ശാഠ്യത്തിന്റെയും പേർ. ഉത്സവഃ (അ-പു-പ്ര-ഏ) മദത്തിന്റെയും കോപത്തിന്റെയും ഇച്ഛാപ്രസരത്തിന്റെയും ആനന്ദാവസരത്തിന്റെയും പേർ. ഇച്ഛാപ്രസരം=ഇച്ഛയുടെ പ്രസരം. പ്രസരം=വേഗം.

അനുഭാവഃ പ്രഭാവേ ച സതാഞ്ച മതിനിശ്ചയേ
സ്യാജ്ജന്മഹേതുഃ പ്രഭവസ്ഥാനഞ്ചാദ്യോപലബ്ധയേ

അനുഭാവഃ (അ-പു-പ്ര-ഏ) പ്രഭാവത്തിന്റെയും മഹാജനങ്ങളുടെ ബുദ്ധിനിശ്ചയത്തിന്റെയും പേർ. പ്രഭവഃ (അ-പു-പ്ര-ഏ) ജന്മകാരണത്തിന്റെയും ആദ്യോപലബ്ധിയുടെ സ്ഥാനത്തിന്റെയും പേർ. ആദ്യോപലബ്ധി=ആദ്യജ്ഞാനം. സൂൎയ്യപ്രഭവാവംശ ഇത്യാദികളിൽ പ്രഭവശബ്ദത്തിന്നു ജന്മകാരണമെന്നൎത്ഥമാകുന്നു. ഗംഗാപ്രഭവാഹിമവാൻ ഇത്യാദികളിൽ ആദ്യോപലബ്ധിസ്ഥാനമെന്നൎത്ഥമാകുന്നു.

ശൂദ്രായാം വിപ്രതനയേ ശസ്ത്രേ പാരശവോമതഃ
ധ്രുവോ ഭഭേദക്ലീബന്തു നിശ്ചിതേ ശാശ്വതേത്രിഷു. ൨൧൨

പാരശവഃ (അ-പു-പ്ര-ഏ) ശൂദ്രസ്ത്രീയിൽ ബ്രാഹ്മണന്നു ജനിച്ച പുത്രന്റെയും വെണ്മഴുവെന്ന ആയുധത്തിന്റെയും പേർ. പാരശവഃപുമാൻ എന്നും പാഠമുണ്ട്. ധ്രുവഃ (അ-പു-പ്ര-ഏ) നക്ഷത്ര വിശേഷത്തിന്റെ പേർ. നപുംസകമായാൽ നിശ്ചയിക്കപ്പെട്ടതിന്റെ പേരാകയും ശാശ്വതമെന്നൎത്ഥമാകയാൽ ത്രിലിംഗമാകയും ചെയ്യും.

സ്വോജ്ഞാതാവാത്മനിസ്വംത്രിഷ്വാത്മീയേസ്വോഽസ്ത്രിയാം-
ധനേ
സ്ത്രീതടീവസ്ത്രബന്ധേപി നീവീപരിണേപി ച. ൨൧൩

സ്വഃ (അ-പു-പ്ര-ഏ) സഗോത്രന്റെയും ആത്മാവിന്റെയും പേർ. സഗോത്രൻ=സമാനമായ ഗോത്രത്തോടുകൂടിയവൻ. സമാനം=തുല്യം. ഗോത്രം=വംശം. സ്വം (അ-ന-പ്ര-ഏ) ത്രിലിംഗമാകുന്നു. തന്നെസംബന്ധിച്ചിരിക്കുന്നതിന്റെ പേർ. സ്വഃ (അ-പു-പ്ര-ഏ) നപുംസകമായിട്ടുമാം. ധനത്തിന്റെ പേർ.

സ്വശബ്ദം ആത്മാവാചിയായാൽ നപുംസകമെന്ന ചിലർ വ്യാഖ്യാനിച്ചതു് നിർമ്മൂലമാകുന്നു. നീവീ (ഈ-സ്ത്രീ-പ്ര-ഏ) സ്ത്രീകളുടെ അരയിലുടുത്ത വസ്ത്രത്തിൻെറ ഗ്രന്ഥിയുടെയും പണയത്തിൻെറയും മൂലധനത്തിൻെറയും പേർ. ഗ്രന്ഥി=അഴിഞ്ഞുപോവാതെ ഇരിപ്പാനായി ഉള്ളിലേക്ക തിരുകുന്ന ഭാഗം.

ശിവാ ഗൌരീഫേരവയോർദ്വന്ദ്വം കലഹയുഗ്മയോഃ
ദ്രവ്യാസുവ്യവസായേഷു സത്വമസ്ത്രീ തു ജന്തുഷു. ൨൧൩

ശിവാ (ആ-സ്ത്രീ-പ്ര-ഏ) പാർവ്വതിയുടെയും കുറുക്കൻെറയും പേർ. ദ്വന്ദ്വം (അ-ന-പ്ര-ഏ) കലഹത്തിൻെറയും ഇരട്ടയുടെയും പേർ. സത്വം (അ-ന-പ്ര-ഏ) ദ്രവ്യത്തിൻെറയും പ്രാണൻെറയും ഉത്സാഹത്തിൻെറയും പേർ. ജന്തുക്കളുടെ പേരാനാൽ പുല്ലിംഗമായിട്ടുമാം.

ക്ലീബം നപുംസകേ ഷണ്ഡേ വാച്യലിംഗമവിക്രമേ
ദേവവിശൌവെശ്യമനുജൌദൌ പരാഭിമയൌസ്ത്വശൌ.

ക്ലീബം (അ-ന-പ്ര-ഏ) നപുംസകത്തിൻെറ പേർ. പരാക്രമത്തോടുകൂടാത്തവൻെറ പേരാകുമ്പോൾ പുല്ലിംഗമായിട്ടും പരാക്രമത്തോടു കൂടാത്തവളുടെ പേരാകുമ്പോൾ സ്ത്രീലിംഗമായിട്ടും പരാക്രമത്തോടു കൂടാത്തതിൻെറ പേരാകുമ്പോൾ നപുംസകമായിട്ടും ഭവിക്കും.

ഇതി വാന്തവർഗ്ഗഃ

ശാന്താഃ

വിട് (ശ-പു-പ്ര-ഏ) വൈശ്യൻെറയും മനുഷ്യൻെറയും പേർ. സ്പശഃ (അ-പു-പ്ര-ഏ) ഗൂഢപുരുഷൻെറയും യുദ്ധത്തിൻെറയും പേർ.

ദൌ രാശീ പുഞ്ജമേഷാദ്യൌ വംശൌ കുലമസ്കരൌ
രഹഃപ്രകാശൌ വീകാശൌ നിർവേശോ ഭൃതിഭോഗയോഃ.

രാശിഃ (ഇ-പു-പ്ര-ഏ) സമൂഹത്തിൻെറയും മേടം മുതലായ രാശികളുടെയും പേർ. വംശഃ (അ-പു-പ്ര-ഏ) കുലത്തിൻെറയും മുളയുടെയും പേർ. വീകാശഃ (അ-പു-പ്ര-ഏ) വിജനപ്രദേശത്തിൻെറയും പ്രകാശത്തിൻെറയും പേർ. നിർവേശഃ (അ-പു-പ്ര-ഏ) കൂലിയുടെയും അനുഭവത്തിൻെറയും പേർ.

കൃതാന്തേ പുംസി കീനാശഃ ക്ഷുദ്രകർഷകയോസ്ത്രിഷു
പദേ ലക്ഷ്യേ നിമിത്തേപി ദേശസ്സ്യാൽ കുശമപ്സു ച. ൨൧൫

കീനാശഃ(അ-പു-പ്ര-ഏ-)അന്തകന്റെപേർ. ക്ഷുദ്രന്റെയും കൎഷകന്റെയും പേരാകുമ്പോൾ ത്രിലിംഗമാകയും ചെയ്യും. കൎഷകൻ=കൃഷിക്കാരൻ. അപദേശഃ (അ-പു-പ്ര-ഏ) വ്യാജത്തിന്റെയും ലാക്കിന്റെയും നിമിത്തത്തിന്റെയും പേർ. അപദേശഃ സ്മൃതോ ലക്ഷ്യനിമിത്തവ്യാജയോരപി എന്നു് കോശാന്തരവുമുണ്ടു്. കുശം (അ-ന-പ്ര-ഏ) ജലത്തിന്റെയും തൃണവിശേഷത്തിന്റെയും പേർ. പുല്ലിംഗമായാൽ രാമപുത്രന്റെ പേരാകയും ചെയ്യും.

ദശാവസ്ഥാനേകവിധാപ്യാശാ തൃഷ്ണാപി ചായതാ
വശാസ്ത്രീ കരിണീ ചസ്യാ ദൃഗ്ജ്ഞാനേജ്ഞാതരിത്രിഷു.

ദശാ (അ-സ്ത്രീ-പ്ര-ഏ) പലപ്രകാരമുള്ള അവസ്ഥയുടെയും തിരിയുടെയും വസ്ത്രാന്തത്തിന്റെയും പേർ. വസ്ത്രാന്തം=മുണ്ടുമുതലായതിന്റെ അവസാനഭാഗം. വസ്ത്രാന്തത്തെ പറയുമ്പോൾ ഏകവചനദ്വിവചനങ്ങളില്ലെന്നും അറിഞ്ഞുകൊൾക. ദശാവൎത്താവവസ്ഥായാം വസ്ത്രാന്തേസ്യുർദ്ദശാ അപി എന്ന കോശാന്തരമുണ്ടു്. ആശാ (അ-സ്ത്രീ-പ്ര-ഏ) ദീർഘതൃഷ്ണയുടെയും ദിക്കിന്റെയും പേർ. ദീർഘതൃഷ്ണാ=വളരെക്കാലം മുഴുവൻ വിട്ടുപോകാതെ നിന്നതായ അഭിലാഷം. വശാ (അ-സ്ത്രീ-പ്ര-ഏ) സ്ത്രീയുടെയും പിടിയാനയുടെയും പേർ. യോഷാഹസ്തിന്യോർവശാ എന്ന ടീകയുണ്ടു്. പ്രസവിക്കാത്തവളുടെയും പശുവിന്റെയും പേരാകയും ചെയ്യും. വശാവന്ധ്യാസ്മൃതാ യോഷാ സ്ത്രീഗവീകരിണീഷു ച എന്ന മേദിനിയുമുണ്ടു്. വശ സ്ത്രീകരിണീവന്ധ്യാ എന്നും പാഠമുണ്ടു്. ദൃക് (ശ-സ്ത്രീ-പ്ര-ഏ) ജ്ഞാനത്തിന്റെ പേർ. ജ്ഞാതാവിന്റെ പേരാകുമ്പോൾ ത്രിലിംഗമാകയും ചെയ്യും. ജ്ഞാതാവു=അറിയുന്നവൻ.

സ്യാൽ കൎക്കശഃ സാഹസികഃ കഠോരാമസൃണാവപി
പ്രകാശോതിപ്രസിദ്ധേപി ശിശാവജ്ഞേ ച ബാലിശഃ
അഭീശുഃ പ്രഗ്രഹേ രശ്മൗ ജീവിതേശഃ പ്രിയേ യമേ.

കൎക്കശഃ(അ-പു-പ്ര-ഏ) വിവേകത്തോടുകൂടാത്തവന്റെയും കഠിനമായതിന്റെയും സ്നിഗ്ദ്ധതയോടുകൂടാത്തതിന്റെയും പേർ. പ്രകാശം (അ-പു-പ്ര-ഏ) അധികം പ്രസിദ്ധമായതിന്റെയും പ്രകാശത്തിന്റെയും പേർ. ബാലിശഃ (അ-പു-പ്ര-ഏ) ബാലന്റെയും മൂഢന്റെയും പേർ. അഭീശുഃ (ഉ-പു-പ്ര-ഏ) പിടിക്കയറിന്റെയും രശ്മിയുടെയും പേർ. ജീവിതേശഃ (അ-പു-പ്ര-ഏ) ഭൎത്താവിന്റെയും അന്തകന്റെയും പേർ. അഭീശുഃ

പ്രഗ്രഹ ഇത്യാദി അൎദ്ധശ്ലോകം ടീകയിൽ ഇല്ല. ഈദൃക്കിൽ ഉള്ള പുസ്തകങ്ങളിലുണ്ട്.

കോശോസ്ത്രീ കുഡ്മളേ ഖഡ്ഗപിധാനേത്ഥൌഘദിവ്യയോഃ
സുരമത്സ്യാവനിമിഷൌ പുരുഷാവാത്മമാനവൌ. ൨൨൨.

കോശഃ (അ-പു-ന്ന-ഏ) പൂമൊട്ടിൻെറയും വാളുറയുടെയും ഭണ്ഡാരത്തിൻെറയും ശപഥഭേദത്തിൻെറ പേർ. ഇതി ശാന്ത വൎഗ്ഗഃ.

ഷാന്തഃ

അനിമിഷഃ (അ-പു-ന്ന-ഏ) ദേവൻെറയും മത്സ്യത്തിൻെറയും പേർ. പുരുഷഃ (അ-പു-ന്ന-ഏ) ആത്മാവിൻെറയും മനുഷ്യ ൻെറയും പേർ.

കാകമത്സ്യാൽഖഗൌ ധ്വാങ്ക്ഷൌ കക്ഷൌ തു തൃണവീരുധൌ
അഭീഷുഃ പ്രഗ്രഹേ രശ്മൌപ്രൈഷഃ പ്രേഷണമൎദ്ദനേ. ൨൨൩.

ധ്വാങ്ക്ഷഃ (അ-പു-ന്ന-ഏ) കാക്കയുടെയും മത്സ്യങ്ങളെ ഭക്ഷിക്കുന്ന പക്ഷികളുടെയും പേർ. മത്സ്യാൽഖഗം=മത്സ്യാത്താ യിരിക്കുന്ന ഖഗം. മത്സാത്ത്=മത്സ്യങ്ങളെ അദിക്കുന്നതു്. അദി ക്ക=ഭക്ഷിക്ക. ഖഗം=പക്ഷി. ഇങ്ങിനെ മത്സ്യാൽഖഗശബ്ദത്തി ൻെറ അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ചിലർ കാകമത്സ്യഖഗൌ എന്നു പഠിക്കയും മത്സ്യഖഗമെന്നതിനു നീൎക്കാക്ക എന്നു ഭാഷ കാണിക്കയും ചെയ്തിരിക്കുന്നു. എങ്കിലും മഹേശ്വരടീകയെ അ നുസരിച്ചു മത്സ്യാൽഖഗൌ എന്നു പാഠത്തെയും അതിനെ അനു സരിച്ചിട്ടുള്ള അൎത്ഥത്തെയും ഇതിൽ കാണിച്ചിരിക്കുന്നു. കക്ഷഃ (അ-പു-ന്ന-ഏ) പുല്ലിൻെറയും വള്ളിയുടേയും പേർ. കക്ഷൌച തൃണവീരുധൌ എന്നും പാഠമുണ്ടു്. അപ്രകാരമായാൽ ച ശ ബ്ദം കൂടെ ഉണ്ടായിരുന്നതാകയാൽ കക്ഷോവീരുധിദോൎമ്മൂലേ ക ച്ഛേശുഷ്കതൃണേവനേ എന്നും കക്ഷശ്ശുഷ്കതൃണാരണ്യ കച്ഛ ദോൎമ്മൂലവല്ലിഷു പാപപൎവതമദ്ധ്യാഹിഫണാസമൂഹയപി ച എന്നുമുള്ള കോശാന്തരങ്ങളെ അനുസരിച്ചു കക്ഷമെന്നതു കാ ടിൻെറയും ബാഹുമൂലപ്രദേശത്തിൻെറയും ജലപ്രായമായ ദേശ ത്തിൻെറയും പാപത്തിൻെറയും പൎവതമദ്ധ്യത്തിൻെറയും പാ മ്പിൻപടത്തിൻെറയും സമൂഹത്തിൻെറയും പേരാകുമെന്നും ഗ്ര ഹിച്ചുകൊൾക. അഭീഷുഃ (ഉ-പു-ന്ന-ഏ) പിടിക്കയറിൻെറയും രശ്മിയുടെയും പേർ. പ്രൈഷഃ(അ-പു-ന്ന-ഏ)പ്രേഷണത്തിൻെറ യും മൎദ്ദനത്തിൻെറയും പേർ. പ്രേഷണം=പ്രേരണം. അഭീഷുഃ

ഇത്യാദി അൎദ്ധശ്ലോകം മഹേശ്വരടീകയെ അനുസരിച്ചു ചേൎത്തതാകുന്നു.

പക്ഷസ്സഹായേപ്യുഷ്ണീഷശ്ശിരോവേഷ്ടകിരീടയോഃ
ശ്രുക്രഃല മൂഷികേ ശ്രേഷ്ഠേ സുകൃതേ വൃഷഭേ വൃഷഃ. ൨൨൮

പക്ഷഃ (അ-പു-പ്ര-ഏ) സഹായത്തിന്റെയും സഖിയുടെയും മാസാൎദ്ധത്തിന്റെയും അശ്വഗജങ്ങളുടെ പാൎശ്വഭാഗത്തിന്റെയും അട്ടപ്പിൻ പഴുതിന്റെയും ചിറകിന്റെയും മതത്തിന്റെയും വിരോധത്തിന്റെയും സാധ്യത്തിന്റെയും ബലത്തിന്റെയും കേശപക്ഷമിത്യാദിസ്ഥലത്തിങ്കൽ സമൂഹത്തിന്റെയും പേർ. പക്ഷോമാസാൎദ്ധകേപാൎശ്വേ ഗ്രഹസാധ്യവിരോധയോഃ കേശാദേഃ പരതോ വൃന്ദേ ബലസഖിസഹായയോഃ ചുല്ലിരന്ധ്രേ പതത്രേ ച വാജികുഞ്ജരപാൎശ്വയോഃ എന്നു മേദിനിയുണ്ടു്. ഉഷ്ണീഷഃ (അ-പു-പ്ര-ഏ) തലപ്പാവിന്റെയും കിരീടത്തിന്റെയും പേർ. വൃഷഃ (അ-പു-പ്ര-ഏ) വൃഷണത്തിന്റെയും മൂഷികത്തിന്റെയും ശ്രേഷ്ഠന്റെയും സുകൃതത്തിന്റെയും കാളയുടേയും പേർ. ശ്രുക്രലമെന്നതിന്നു വൃഷണനമെന്നത്രേ അൎത്ഥമാകുന്നതു്. ശ്രുക്രംലാതീതി ശ്രുക്രലോവൃഷണഃ എന്നു ടീകയിൽ ഉണ്ടു്. ശൃഷ്ടലമൂഷികേ എന്നു ചിലർ പഠിക്കുന്നു. ശൃംഷ്ടലശബ്ദത്തിന്നു് അധികമായ ബലമുള്ളവനെന്നത്രേ അൎത്ഥമാകുന്നതു്.

ദ്യൂതേക്ഷേ ശാരിഫലകേ പ്യാകൎഷോഥാക്ഷമിന്ദ്രിയേ
നാദ്യൂതാംഗേ കൎഷചക്രേ വ്യവഹാരേ കലിദ്രുമേ. ൨൨൯

അകൎഷഃ (അ-പു-പ്ര-ഏ) പകിടക്കരുവിന്റെയും ചൂതുപലകയുടെയും ആകൎഷിക്ക എന്ന ക്രിയയുടെയും പേർ. അക്ഷം (അ-ന-പ്ര-ഏ) ഇന്ദ്രിയത്തിന്റെ പേർ. പുല്ലിംഗമായാൽ പകിടക്കരുവിന്റെയും മുക്കഴഞ്ചിന്റെയും തേർ മുതലായതിന്റെ അവയവമായ ചക്രത്തിന്റെയും വാദപ്രതിവാദരൂപമായ വ്യവഹാരത്തിന്റെയും താന്നിമരത്തിന്റെയും പേർ.

കൎഷൂൎവാൎത്താകരീഷാഗ്നിഃ കൎഷൂഃ കല്യാദിധായിനീ
പുംഭാവേതൽക്രിയായാഞ്ച പൌരുഷം വിഷമപ്സുച.

കൎഷൂഃ (ഊ-പു-പ്ര-ഏ) വാൎത്തയുടെയും വളപ്പൊടിയിലെ തിയ്യിന്റെയും പേർ. കൎഷൂൎവക്താ എന്നും പാഠമുണ്ടു്. വക്താ എന്നതിന്നു വചിക്കുന്നവൻ എന്നൎത്ഥം. വചിക്ക=പറയുക. കൎഷൂഃ (ഊ-സ്ത്രീ-പ്ര-ഏ) കൈത്തോടിന്റെ പേർ. പൌരുഷം (അ-ന-പ്ര-ഏ) പുരുഷനാവു എന്നുള്ളതിന്റെയും പുരുഷകൎമ്മ

ത്തിൻെറയും പേർ. വിഷം (അ-ന-പ്ര-ഏ) ജലത്തിൻെറയും വിഷത്തിൻെറയും പേർ.

ഉപാദാനേപ്യാമിഷം സ്യാദപരാധേപി കിൽബിഷം
സ്യാദ്വർഷ്ടൌ ലോകധാത്വംശേ വത്സരേവർഷമസ്ത്രിയാം.

ആമിഷം (അ-ന-പ്ര-ഏ) കപ്പം കാഴ്ചദ്രവ്യം എന്നിവയുടെയും മാംസത്തിൻെറയും പേർ. കിൽബിഷം (അ-ന-പ്ര-ഏ) അപരാധത്തിൻെറയും പാപത്തിൻെറയും പേർ. വർഷം (അ-ന-പ്ര-ഏ) പുല്ലിംഗമായിട്ടുമാം. മഴയുടെയും ഭാരതാദിഖണ്ഡങ്ങളുടെയും സംവത്സരത്തിൻെറയും പേർ. ലോകധാത്വംശശബ്ദത്തിന്ന ലോകധാതുവിൻെറ അംശമെന്നർത്ഥമാകുന്നു ലോകധാതു= ലോകത്തെ ധരിക്കുന്നതു്. ജംബൂദ്വീപമെന്നഭിപ്രായം. ലോകം ധരതീതിലോകധാതുഃ ജംബൂദ്വീപഃ എന്നു മഹേശ്വരടീകയിൽ ഉണ്ടു്.

പ്രേക്ഷാ നൃത്തേക്ഷണം പ്രജ്ഞാ ഭിക്ഷാ സേവാർത്ഥനാ ഭൃതിഃ
ത്വിട്‌ശോഭാപിത്രിഷ്വേരേ ന്യക്ഷംകാർത്സ്ന്യനികൃഷ്ടയോഃ.

പ്രേക്ഷാ (ആ-സ്ത്രീ-പ്ര-ഏ) നൃത്തദർശനത്തിൻെറയും ബുദ്ധിയുടെയും പേർ. നൃത്തത്തിൻെറയും ദർശനത്തിൻെറയും ബുദ്ധിയുടെയും പേർ എന്നും ഒരു മതമുണ്ടു്. ഭിക്ഷാ (ആ-സ്ത്രീ-പ്ര-ഏ) സേവയുടെയും യാചനത്തിൻെറയും കൂലിയുടെയും പേർ. ത്വിട്‌ (ഷ-സ്ത്രീ-പ്ര-ഏ) ശോഭയുടെയും കാന്തിയുടെയും പേർ.

ത്രിഷ്വപരേ എന്നതിന്നു ഇനി പറവാൻപോകുന്ന ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു എന്നു സാരമാകുന്നു. ന്യക്ഷം (അ-ന-പ്ര-ഏ) സാകല്യത്തിൻെറയും അധമവസ്തുവിൻെറയും പേർ.

പ്രത്യക്ഷേധികൃതോധ്യക്ഷോ രൂക്ഷസ്ത്വപ്രേമ്ണ്യചിക്കണേ
രവിശ്വേതച്ഛദൌഹംസൌ സൂര്യവഹ്നീ വിഭാവസൂ. ഷാന്ത

അധ്യക്ഷഃ (അ-പു-പ്ര-ഏ) സാക്ഷാൽ കൃതമായിട്ടുള്ളതിൻെറയും അന്യൻെറ കല്പനയാൽ ഒരു വേലയെ നടത്തുന്നവൻെറയും പേർ. രൂക്ഷഃ (അ-ന-പ്ര-ഏ) ദസ്നേഹഭാവത്തിൻെറയും അസ്നിഗ്ധത്തിൻെറയും പേർ. ഇതി ഷാന്തവർഗ്ഗഃ.

സാന്തഃ.

ഹംസഃ (അ-പു-പ്ര-ഏ) ആദിത്യൻെറയും അരയന്നത്തിൻെറയും പേർ. ഹംസശബ്ദത്തിന്നു അഭിധാനാന്തരങ്ങളിൽ പ്രായേ

ണ അൎത്ഥാന്തരങ്ങൾ പല പ്രകാരേണ പറകപ്പെട്ടിട്ടുമുണ്ടു്. ഹംസസ്സ്യാന്മാനസൌകസി നിൎല്ലോഭനൃപവിഷ്ണ്വൎക്കപരമാത്മസു മത്സരേയോഗിഭേദേമന്ത്രഭേദേ ശരീരമരുദന്തരേ എന്നു മേദിനിയിൽ ഉണ്ടു്. മാനസൌകസ്സ്=അരയന്നം. നിൎല്ലോഭനൃപൻ=പിശുക്കില്ലാത്ത രാജാവു് വിഷ്ണു=ശ്രീനാരായണൻ. അൎക്കൻ=ആദിത്യൻ പരമാത്മാവു്=പരബ്രഹ്മം. അമത്സരൻ=മത്സരത്തോടുകൂടാത്തവൻ. യോഗിഭേദം=യോഗിവിശേഷം. മന്ത്രഭേദം=മന്ത്രവിശേഷം. ശരീരമരുദന്തരം=ശരീരത്തിങ്കൽ വൎത്തിക്കുന്നവായുവിശേഷം. ഇതുകൾക്കൊക്കെയും ഹംസശബ്ദാൎത്ഥങ്ങളാകുന്നു എന്നു് മേൽ പറഞ്ഞ മേദിനീവാക്യത്തിന്റെ അൎത്ഥമാകുന്നു. യോഗിഭേദശബ്ദംകൊണ്ടു നാദബ്രഹ്മോപാസകന്മാരായ ശിവയോഗികളെ ഗ്രഹിച്ചുകൊൾക. മന്ത്രഭേദശബ്ദംകൊണ്ടു് അജപാമന്ത്രത്തെ ഗ്രഹിച്ചുകൊൾക. ഇതിന്റെ സ്ഫുടതയെ ആഗ്രഹിക്കുന്നവർ (ധമാനിലാഭ്യാംധ്വനിപുഷ്പവന്തൌപിധായമൌനീരഹസിസ്ഥിതോയഃ പശ്യത്യഖണ്ഡംസനിനാദതേജസ്സ്ബ്രഹ്മവിൽകീൎത്തിതഏവലോകേ ഭ്രൂമധ്യസംസ്ഥം തരുണാരുണാഭംസദാശിവംഹംസമയംസനാദം സവ്യാപസവ്യക്രമതശ്ചരന്തംധ്യായന്തിയേമാം ശിവയോഗിനസ്തേ) (അഹംകാരം പരിത്യജ്യഹംകാരംയതവാക്സദാ അസംബന്ധംപരിത്യജ്യ സംബന്ധമപിചാജ്ജരയൽ) ഇത്യാദി ശിവജ്ഞാനദീപികാവാക്യാൎത്ഥങ്ങളേയോ, ഹകാരേണ ബഹിൎയ്യാതി ഇത്യാദി മഹാവാക്യാൎത്ഥത്തേയോ ഗുരുമുഖത്തിങ്കൽനിന്നു് ഗ്രഹിച്ചുകൊൾക. ശരീരമരുദന്തരശബ്ദം കൊണ്ടു് നിശ്വാസാദി പ്രവൃത്തികാരണമായ വായുവിനെ ഗ്രഹിച്ചുകൊൾക. വിഭാവസുഃ (ഉ-പു-പ്ര-ഏ) ആദിത്യന്റെയും അഗ്നിയുടെയും പേർ.

വത്സൌ തൎണ്ണകവൎഷൌ ദ്വൌ സാരംഗാശ്ച ദിവൌകസഃ
ശൃംഗാരാദൌവിഷേവീൎയ്യേ ഗുണേരാഗേ ദ്രവേരസഃ.

വത്സഃ (അ-പു-പ്ര-ഏ) പശുക്കിടാവിന്റെയും സംവത്സരത്തിന്റെയും പേർ. ദിവൌകാഃ (സ-പു-പ്ര-ഏ) വേഴാമ്പലിന്റെയും ദേവന്മാരുടേയും പേർ. സാരംഗാശ്ചദിവൌകസഃ എന്നുമാം. ദിവോകാശ്ചദിവൌകാശ്ചപുംസിദേവേചചാതകേ എന്നും ദ്വിരൂപകോശമുണ്ടു്. രസഃ (അ-പു-പ്ര-ഏ) ശൃംഗാരാദികളുടെയും വിഷയത്തിന്റെയും വീൎയ്യത്തിന്റെയും മധുരാമ്ലാദികളുടെയും രാഗത്തിന്റെയും ദ്രവത്തിന്റെയും പേർ. ശൃംഗാരം,, വീരം, കരുണം. അത്ഭുതം, ഹാസ്യം, ഭയാനകം, ബീഭത്സം; രൌ

ദം, ശാന്തം ഇവ ശൃംഗാരാദികൾ. വിഷശബ്ദംകൊണ്ടു സർപ്പാദികളുടെ വിഷത്തെയും ജലത്തെയും ഗ്രഹിച്ചുകൊൾക. വീര്യശബ്ദംകൊണ്ടു ബലത്തെയും തേജസ്സിനേയും ഗ്രഹിച്ചുകൊൾക. രാഗം=അനുരാഗം. ദ്രവം=അർദ്രദ്രവ്യം.

പുംസ്യുത്തംസാവതംസൗ ദ്വൌ കർണ്ണപൂരേപി ശേഖരേ
ദേവഭേദേഽനലേ രശ്മൌ വസൂ രത്നേ ധനേ വസു. ൨൩൮

ഉത്തംസഃ അവതംസഃ (അ-പു പ്ര-ഏ) ഇവ ൨-ം കർണ്ണാഭരണവിശേഷത്തിൻെറയും ശിരോലങ്കാരത്തിൻെറയും പേർ. വസുഃ (ഉ-പു-പ്ര-ഏ) അഷ്ടവസുക്കളുടേയും അഗ്നിയുടേയും രശ്മിയുടേയും പേർ. വസു (ഉ-ന-പ്ര-ഏ) രത്നത്തിൻെറയും ധനത്തിൻെറയും പേർ.

വിഷ്ണൌ ച വേധാഃ സ്ത്രീ ത്വാശീർഹിതാശംസാഹിദംഷ്ട്രയോഃ
ലാലസേ പ്രാർത്ഥനൌത്സുക്യ ഹിംസാ ചൌര്യാദികർമ്മ ച.

വേധാഃ (സ-പു-പ്ര-ഏ) വിഷ്ണുവിൻെറയും ബ്രഹ്മാവിൻെറയും പേർ. ആശീഃ (സ-സ്ത്രീ-പ്ര-ഏ) ഹിതാശംസയുടെയും അഹിദംഷ്ട്രയുടേയും പേർ. ഹിതാശംസാ=ഹിതത്തിൻെറ ആശംസ. ആശംസാ=വചനം. അഹിദംഷ്ട്രാ=പാമ്പിൻപല്ല്. ആശീരുരഗദംഷ്ട്രായാം പ്രിയവാക്യാഭിലാഷയോഃ എന്നു കോശാന്തരവുമുണ്ടു്. ലാലസാ (ആ-സ്ത്രീ-പ്ര-ഏ) പുല്ലിംഗമായിട്ടും. പ്രാർത്ഥനയുടേയും ഇഷ്ടാർത്ഥത്തെക്കുറിച്ചുള്ള ഉത്സാഹത്തിൻെറയും പേർ. ഹിംസാ (ആ-സ്ത്രീ-പ്ര-ഏ) മോഷണാദി കർമ്മത്തിൻെറയും വധത്തിൻെറയും പേർ.

പ്രസൂരശ്വാപി ഭൂദ്യാവൌ രോദസ്യൌ രോദസീ ച തേ
ജ്വാലാ ഭാസോർന്നപുംസ്യർച്ചിർജ്ജ്യോതിർഭദ്യോതദൃഷ്ടിഷു.

പ്രസൂഃ(ഊ-സ്ത്രീ-പ്ര-ഏ) പെൺകുതിരയുടെയും മാതാവിൻെറയും പേർ. രോദസ്യൌ (ഈ-സ്ത്രീ-പ്ര-ദ്വി) രോദസീ (സ-ന-പ്ര ദ്വി) ഇവ ൨-ം ഭൂമിയുടെയും ആകാശത്തിൻെറയും പേർ ദ്വിവചനാന്തങ്ങളായിട്ടുതന്നെ പ്രയോഗിക്കയും വേണം. എന്നാൽ മേല്പറഞ്ഞ രണ്ടർത്ഥങ്ങളുടെയും ബോധം മേൽപറഞ്ഞ ശബ്ദങ്ങളിൽനിന്നു് ഉണ്ടാകുമെന്നല്ലാതെ ഏകവചനാന്തങ്ങളിൽനിന്നു് ഒന്നിനെവിട്ടു് ഒന്നിൻെറ ബോധംഭവിക്കട്ടെ എന്നു വിചാരിച്ചു് അപ്രകാരം പ്രയോഗിക്കരുതെന്നു ചിലർ പറയുന്നു. രോദശ്ച രോദസീചാപി ദിവിഭൂമൌ പൃഥക് പൃഥക് സഹപ്രയോഗോപ്യനയോരോദസ്യാവപിരോദസീ എന്നു കോശാന്തരമുണ്ടാകയാൽ ഏകൈകാർത്ഥബോധത്തെ ഉദ്ദേശിച്ചു് ഏകവചനാന്തങ്ങളാ

യിട്ടും പ്രയോഗിക്കാമെന്നു വേറെ ചിലർ പറയുന്നു. ദ്യാവാപൃഥിവ്യൌരോദസ്യൌരോദസീരോദസീതിച എന്നുണ്ടാകയാൽ രോദസീ എന്നു് അവ്യയമായിട്ടുമുണ്ടെന്നും അറിഞ്ഞുകൊൾക. അർച്ചിഃ (സ-സ്ത്രീ-പ്ര-ഏ) നപുംസകമായിട്ടുമാം. ജ്വാലയുടെയും ദീപ്തിയുടെയും പേർ. ജ്യോതിഃ (സ-ന-പ്ര-ഏ) നക്ഷത്രത്തിന്റെയും പ്രകാശത്തിന്റെയും ദൃഷ്ടിയുടെയും പേർ.

പാപാപരാധയോരാഗഃ ഖഗബാല്യാദിനോർവ്വയഃ
തേജഃപുരീഷയോർവ്വർച്ചോ മഹസ്തൂത്സവതേജസോഃ.

ആഗഃ (സ-ന-പ്ര-ഏ) പാപത്തിന്റെയും അപരാധത്തിന്റെയും പേർ. വയഃ (സ-ന-പ്ര-ഏ) പക്ഷിയുടെയും ബാല്യം മുതലായവയുടെയും പേർ. വർച്ചഃ(സ-ന-പ്ര-ഏ) തേജസ്സിന്റെയും വിഷ്ഠയുടെയും പേർ. മഹഃ (സ-ന-പ്ര-ഏ) ഉത്സവത്തിന്റെയും തേജസ്സിന്റെയും പേർ.

രജോഗുണേ ച സ്ത്രീപുഷ്പേ രാഹൌ ധ്വാന്തേ ഗുണേ തമഃ
ഛന്ദഃ പദ്യേഭിലാഷേ ച തപഃ കൃച്ഛ്രാദികർമ്മ ച. ൨൩൫

രജഃ (സ-ന-പ്ര-ഏ) ഗുണവിശേഷത്തിന്റെയും തീണ്ടാരിയുടെയും പൊടിയുടെയും പേർ. അകാരാന്തമായിട്ടും പ്രയോഗിക്കാം. (രജോഽയം രജസാസാർദ്ധം സ്ത്രീപുഷ്പഗുണധൂളിഷു) എന്നു കോശാന്തരമുണ്ടു്. തമഃ (സ-ന-പ്ര-ഏ) രാഹുവിന്റെയും ഇരുട്ടിന്റെയും ഗുണവിശേഷത്തിന്റെയും പേർ. ഛന്ദഃ (സ-ന-പ്ര-ഏ) ഗായത്ര്യാദിവൃത്തത്തിന്റെയും ഇച്ഛയുടേയും വേദത്തിന്റെയും സ്വൈരാചാരത്തിന്റെയും പേർ. (ഛന്ദഃപദ്യേ ച വേദേ ച സ്വൈരാചാരാഭിലാഷയോഃ) എന്നു മേദിനിയുണ്ടു്. തപഃ (സ-ന-പ്ര-ഏ) സാന്തപനാദികൃച്ഛ്രങ്ങളുടേയും ചാന്ദ്രായണാദികളുടെയും ധർമ്മത്തിന്റെയും ലോകവിശേഷത്തിന്റെയും പേർ.

സഹോബലം സഹാമാർഗ്ഗോ നഭഃഖംശ്രാവണോനഭാഃ
ഓകസ്സദ്മാശ്രയശ്ചൌകഃ പയഃക്ഷീരം പയോംബു ച.

സഹഃ (സ-ന-പ്ര-ഏ) ബലത്തിന്റെ പേർ. പുല്ലിംഗമായാൽ മാർഗ്ഗശീർഷമാസത്തിന്റെ പേർ. നഭഃ (സ-ന-പ്ര-ഏ) ആകാശത്തിന്റെ പേർ. പുല്ലിംഗമായാൽ ശ്രാവണമാസത്തിന്റെ പേർ. ഓകഃ (സ-ന-പ്ര-ഏ) ഗൃഹത്തിന്റെയും ആശ്രയത്തിന്റെയും പേർ. പയഃ (സ-ന-പ്ര-ഏ) പാലിന്റെയും വെള്ളത്തിന്റെയുംപേർ.

ഓജോദീപ്തൗബലേസ്രോത ഇന്ദ്രിയേനിമ്നഗാരയേ
തേജഃ പ്രഭാവേ ദീപ്തൗ ച ബലേശുക്രേപ്യതസ്ത്രിഷു.

ഓജഃ (സ-ന-പ്ര-ഏ) ദീപ്തിയുടെയും ബലത്തിന്റെയും പേർ. സ്രോതഃ (സ-ന-പ്ര-ഏ) ഇന്ദ്രിയത്തിന്റെയും നദീവേഗത്തിന്റെയും പേർ. തേജഃ (സ-ന-പ്ര-ഏ) പ്രഭാവത്തിന്റെയും ദീപ്തിയുടെയും ബലത്തിന്റെയും ശുക്ലത്തിന്റെയും പേർ. അതസ്ത്രിഷു എന്നതിന്നു ഇനി സാന്തവൎഗ്ഗാവസാനംവരെ പറവാൻപോകുന്ന ശബ്ദങ്ങൾ ഒക്കെയും ത്രിലിംഗങ്ങളാകുന്നു എന്നു സാരത്തെ ഗ്രഹിച്ചുകൊൾക.

വിദ്വാൻ വിദംശ്ച ബീഭത്സോ ഹിംസ്രോപ്യതിശയേതു മീ
വൃദ്ധപ്രശസ്യയോ ജ്യായാൻ കനീയാംസ്തു യുവാല്പയോഃ.

വിദ്വാൻ (സ-പു-പ്ര-ഏ) അറിഞ്ഞവന്റെയും ആത്മജ്ഞാനിയുടെയും ബുദ്ധിമാന്റെയുംപേർ. (വിദ്വാനാത്മവിദിപ്രാജ്ഞേ പണ്ഡിതേചാഭിധേയവൽ) എന്നുവിശ്വവാക്യമുണ്ടു്. ചശബ്ദാൽ ആത്മജ്ഞന്നും പേർ എന്നു തമിഴ്ക്കുത്തിൽ പറഞ്ഞിരിക്കുന്ന പ്രമാണമെന്തെന്നറിഞ്ഞില്ല. ബീഭത്സഃ (അ-പു-പ്ര-ഏ) ഹിംസാശീലന്റെയും രസവിശേഷത്തിന്റെയും അൎജ്ജുനന്റെയും പേർ. ബീഭത്സോവികൃതേക്രൂരേരസേപാൎത്ഥേഘൃണാത്മനി എന്നു് കോശാന്തരമുണ്ടു്. അതിശയേതു മീ എന്നതിന്നു് ഇനി പറവാൻ പോകുന്ന ജ്യായാൻ ഇത്യാദി ശബ്ദങ്ങൾ അതിശയത്തോടുകൂടിയ വൃദ്ധാദികളെ പറയുന്നവയാകുന്നു എന്നു സാരത്തെ ഗ്രഹിച്ചുകൊൾക. ജ്യായാൻ (സ-പു-പ്ര-ഏ) ഏററവും വൃദ്ധന്റെയും ഏററവും ശ്രേഷ്ഠന്റെയും പേർ. കനീയാൻ (സ-പു-പ്ര-ഏ) ഏററവും യുവാവിന്റെയും ഏററവും അല്പന്റെയുംപേർ.

വരിയാംസ്തൂരുവരയോസ്സാധീയാൻ സാധു ബാഢയോഃ
ദഷ്ടേപി ബൎഹം നിൎബ്ബന്ധാപരാഗാൎക്കാദയോഗ്രഹഃ.

വരീയാൻ (സ-പു-പ്ര-ഏ) ഏററവും ഉരുവായതിന്റെയും ഏററവും ശ്രേഷ്ഠന്റെയും പേർ. സാധീയാൻ (സ-പു-പ്ര-ഏ) ഏററവും സാധുവിന്റെയും അതിദൃഢത്തിന്റെയും പേർ. വിദ്വാൻ ഇത്യാദികൾ പുല്ലിംഗങ്ങളായി പറകപ്പെട്ടു. അതുകൊണ്ടു് വിദുഷീ ഇത്യാദി സ്ത്രീലിംഗരൂപങ്ങളേയും വിദ്വൽ ഇത്യാദി നപുംസകരൂപങ്ങളേയും ഉപലക്ഷിച്ചുകൊൾക. ബീഭത്സശബ്ദത്തിന്നു സ്ത്രീത്വം വിവക്ഷിച്ചാൽ ബീഭത്സാ എന്നു പ്രയോഗിക്കയും വേണം. ഇതി സാന്തവൎഗ്ഗഃ.

ഹാന്തഃ.

ബൎഹം (അ-ന-പ്ര-ഏ) ഇലയുടെയും മയിൽപീലിയുടെയും പേർ. ഗ്രഹഃ (അ-പു-പ്ര-ഏ) നിർബ്ബന്ധത്തിന്റെയും സൂൎയ്യഗ്രഹണം സോമഗ്രഹണം ഇവയുടെയും സൂൎയ്യൻ, ചന്ദ്രൻ, കുജൻ ഇത്യാദികളുടെയും പേർ.

ദ്വാൎയ്യാപീഡേ കഷായേ നിർവ്യൂഹോ നാഗദന്തകേ
തുലാസൂത്രേശ്വാദിരശ്മൌ പ്രഗ്രാഹഃ പ്രഗ്രഹോപി ച. ൨൪൦

നിർവ്യൂഹഃ (അ-പു-പ്ര-ഏ) വാതില്പടിയുടെയും ശിരോലങ്കാരത്തിന്റെയും കഷായമെന്ന ഔഷധത്തിന്റെയും ആനക്കൊമ്പിന്റെയും പേർ. പ്രഗ്രാഹഃ പ്രഗ്രഹഃ (അ-പു-പ്ര-ഏ) ഇവ ൨-ം തുലാസിന്റെയും പിടിച്ചരടിന്റെയും കുതിര മുതലായവയുടെ വാൎയ്യയറിന്റെയും പേർ.

പത്നീപരിജനാദാനമൂലശാപാഃ പരിഗ്രഹാഃ
ദാരേഷു ച ഗൃഹാശ്ശ്രോണ്യാമപ്യാരോഹോവരസ്ത്രിയാഃ.

പരിഗ്രഹഃ (അ-പു-പ്ര-ഏ) ഭാൎയ്യയുടെയും പരിജനത്തിന്റെയും സ്വീകാരത്തിന്റെയും മൂലധനത്തിന്റെയും ശാപത്തിന്റെയും പേർ. ഗൃഹാഃ (അ-പു-പ്ര-ഏ) ഭാൎയ്യയുടെയും ഭവനത്തിന്റെയും പേർ. ഏകവചനദ്വിവചനങ്ങൾ ഇല്ലെന്നു അറിഞ്ഞുകൊൾകയുംവേണം. ആരോഹഃ (അ-പു-പ്ര-ഏ) ഉത്തമസ്ത്രീയുടെ കടിപ്രദേശത്തിന്റെയും കരേറുക എന്ന ക്രിയയുടെയും പേർ.

വ്യൂഹോ വൃന്ദേപ്യഹിർവൃത്രേപ്യഗ്നീന്ദ്വൎക്കാസ്തമോപഹാഃ
പരിച്ഛദേ നൃപാൎഹേൎത്ഥേ പരിബൎഹോവ്യയാഃപരേ. ൨൪൧

വ്യൂഹഃ (അ-പു-പ്ര-ഏ) സമൂഹത്തിന്റെയും ബലവിന്യാസത്തിന്റെയും പേർ. അഹിഃ (ഇ-പു-പ്ര-ഏ) വൃത്രാസുരന്റെയും സൎപ്പത്തിന്റെയും പേർ. തമോപഹഃ (അ-പു-പ്ര-ഏ) അഗ്നിയുടെയും ചന്ദ്രന്റെയും ആദിത്യന്റെയും പേർ. പരിബൎഹഃ (അ-പു-പ്ര-ഏ) പരിവാരത്തിന്റെയും രാജയോഗ്യമായ വെഞ്ചാമരക്കുട വെൺചാമരം മുതലായ വസ്തുവിന്റെയും പേർ.
ഇതി ഹാന്തവൎഗ്ഗഃ.

---

# നാനാൎത്ഥാവ്യയവൎഗ്ഗഃ

**ആങ്**ഷദൎത്ഥേഭിവ്യാപ്തൌസീമാൎത്ഥേ ധാതുയോഗജേ
ആപ്രഗൃഹ്യഃ **സ്മൃ**തൌ വാക്യേപ്യാസ്തു സ്യാൽകോപപീഡയോഃ

ആങ് (അവ്യയം) ഈഷദൎത്ഥാദികളിൽ പ്രയോഗിക്കാം. ഈഷദൎത്ഥത്തിങ്കലെ പ്രയോഗം ആപിംഗല ഇത്യാദി. ഈഷദൎത്ഥം=അല്പാൎത്ഥം. ആപിംഗലഃ എന്നതിന്നു കുറഞ്ഞൊന്നു പിംഗലവൎണ്ണമെന്നൎത്ഥമാകുന്നു. ഇവിടെ കുറഞ്ഞൊന്നു എന്നതിനെ പറയുന്നതു് ആപിംഗലഃ എന്ന ശബ്ദത്തിങ്കലെ ആ എന്ന ശബ്ദമാകുന്നു. ആയതു ആങ് എന്ന അവ്യയമാകുന്നു. ങകാരത്തിന്നു ശബ്ദശാസ്ത്രത്താൽ ലോപം വിധിക്കപ്പെട്ടിരിക്കയാൽ ആയതു കേൾക്കപ്പെടുന്നില്ല. ആസത്യലോകാൽ സ്ഥാനാദി ധൎമ്മൈസ്സെപർഗ്രഹഃമധിനഃ യാന്തിലിംഗേഭ്യ ഉൽക്രമ്യ യഥാബലമവാരിതാ ഇത്യാദികളിൽ ആങിന്നു അഭിവ്യാപ്തി അൎത്ഥമാകുന്നു. ആസത്യലോകാൽ എന്നതിന്നു സത്യലോകത്തിങ്കലോളമെന്നൎത്ഥമാകുന്നു എങ്കിലും സത്യലോകത്തിങ്കൽനിന്നു താഴെയുള്ള എല്ലാലോകങ്ങളെയും പ്രാപിക്കുന്നു. സത്യലോകത്തിങ്കലേക്കു ഗതിയുണ്ടാകയുമില്ല. എന്നു വിവക്ഷിതമല്ലായ്കയാലും ഇഹലോകങ്ങളിൽ എന്നപോലെ സത്യലോകത്തിങ്കലും ഗതിയുണ്ടു എന്നതന്നെ വിവക്ഷിതമായിരിക്കയാലും അവിടെ ആങിന്നു അഭിവ്യാപ്തി അൎത്ഥമാകുന്നു എന്നു ഗ്രഹിച്ചുകൊൾക. ആസമുദ്രം രാജദണ്ഡഃ ഇത്യാദികളിൽ സീമാൎത്ഥമാകുന്നു. സീമാൎത്ഥം=സീമ എന്ന അൎത്ഥം. മൎയ്യാദഃ എന്നു സാരം. ആസമുദ്രമെന്നതിന്നു സമുദ്രത്തിങ്കലോളമെന്നു ഭാഷ. ഇവിടെ രാജദണ്ഡത്തിന്നു സമുദ്രം അവധിയാണു എന്നതല്ലാതെ സമുദ്രത്തിങ്കലും രാജദണ്ഡസംബന്ധമുണ്ടു് എന്നു തോന്നുന്നില്ല. ആയതു തോന്നണമെന്നു വക്താവിന്നു ആഗ്രഹവുമില്ല. അതുഹേതുവായിട്ടു് ഇവടെ ആങിൻെറ അൎത്ഥം അഭിവ്യാപ്തിയല്ലെന്നു് അറിഞ്ഞുകൊൾകയും വേണം. ധാതുയോഗജ ശബ്ദത്തിന്നു ക്രിയായോഗജമായ അൎത്ഥമെന്നു് അൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ധാതുവാച്യമായിരിക്കുന്ന വ്യാപാരത്തിങ്കൽ തൻെറ യോഗത്താൽ സംഭവിപ്പിക്കപ്പെടുന്നതായ വിശേഷമെന്നു് അതിൻെറ സാരമാകുന്നു. ആഹരതി ഇത്യാദികളിലെ ആങിന്നു് അൎത്ഥം മേൽപറഞ്ഞതാകുന്നു. ആ (ആ) ഇതിന്നു ങ കാരം ഇല്ല. പ്രഗൃഹ്യമെന്നു ഒരു പേരുണ്ടു്. അതു ഹേതുവായിട്ടു സന്ധികാൎയ്യമില്ലെന്നു് അറിഞ്ഞുകൊൾക. സ്മൃതിയും വാക്യപൂരണവും ഇതിൻെറ അൎത്ഥമാകുന്നു.

ആ ഏവംകിലതൽ ഇത്യാദികളും ആഏവംമാന്യസേ ഇത്യാദികളും മേൽപറഞ്ഞ അർത്ഥങ്ങൾക്ക ക്രമേണ ഉദാഹരണങ്ങളാകുന്നു. ആഃ (അ) കോപവും പീഡയും ഇതിന്റെ അർത്ഥമാകുന്നു. ആഃ പാപ കിം വികത്ഥസേ ഇത്യാദികളിൽ ആഃ എന്നതു കോപത്തെയും ആഃ ശീതം ഇത്യാദികളിൽ പീഡയേയും സൂചിപ്പിക്കുന്നതാകയാൽ മേല്പറഞ്ഞവാക്യങ്ങൾ ആഃ എന്നതിന്റെ അർത്ഥങ്ങളുടെ നിദർശനങ്ങളാകുന്നു എന്നു ഗ്രഹിച്ചുകൊൾകയും വേണം.

പാപകുത്സേഷദർത്ഥേ കുധിങ്നിർഭത്സനനിന്ദയോഃ
ചാന്വാചയസമാഹാരേതരേതരസമുച്ചയേ.

കു(അ)പാപമെന്നും കുത്സിതമെന്നും അല്പമെന്നും ഇതിന്റെ അർത്ഥമാകുന്നു. ഉദാഹരണം—കുകർമ്മ പാപകർമ്മമെന്നർത്ഥം കാപഥഃ ചീത്തവഴി എന്നർത്ഥം. കവോഷ്ണം അല്പമായ ചൂടോടു കൂടിയതു് എന്നു അർത്ഥം. കവോഷ്ണമെന്നുള്ളേടത്തു കവ എന്നു കേൾക്കപ്പെടുന്നതു കു എന്ന അവ്യയത്തിന്റെ ആദേശമാകുന്നു എന്നും ഗ്രഹിച്ചുകൊൾക. ധിക് (അ) നിർഭത്സനവും നിന്ദയും ഇതിന്റെ അർത്ഥമാകുന്നു. അപകാരശബ്ദങ്ങളെക്കൊണ്ടു ഭയത്തെ ജനിപ്പിക്ക എന്നതിനെ നിർഭത്സനമെന്നും കേവലമായ ദോഷകഥനത്തെ നിന്ദാ എന്നും ഗ്രഹിച്ചുകൊൾക. ധിക്ത്വാം താഡനാർഹമനധ്യയനശീലം ഇത്യാദികളും ധിക്പരസ്ത്രീഗാമിനം പുരുഷം ഇത്യാദികളും മേൽപറഞ്ഞ അർത്ഥങ്ങളുടെ ഉദാഹരണങ്ങളാകുന്നു. ച (അ) അന്വാചയവും സമാഹാരവും ഇതരേതരയോഗവും സമുച്ചയവും ഇതിന്റെ അർത്ഥമാകുന്നു. രണ്ടു ക്രിയകളിൽ ഒന്നിങ്കലിരിക്കുന്ന പ്രാധാന്യവും മററതിൽ ഇരിക്കുന്ന അപ്രാധാന്യവുമത്രെ അന്വാചയമാകുന്നതു്. ഉദാഹരണം ഭിക്ഷാമട ഗാഞ്ചാനയ. ഭിക്ഷയെ അടനംചെയ്ക, ഗോക്കളെ ആനയിക്കയും ചെയ്ക എന്നർത്ഥം. ഭിക്ഷയ്ക്കായിക്കൊണ്ടുപോയാലും വഴിക്ക പശുക്കളെക്കണ്ടാൽ തെളിച്ചുകൊണ്ടുവരികയും വേണമെന്നു് അതിന്റെ സാരമാകുന്നു. സമാഹാരം സമൂഹം. ഉദാഹരണം സംജ്ഞാ ച പരിഭാഷാ ച സംജ്ഞാപരിഭാഷകളുടെ സമൂഹമെന്നു് അർത്ഥമാകുന്നു പരസ്പരസാപേക്ഷങ്ങളായ രണ്ടു വസ്തുക്കളുടെ ഏകക്രിയാന്വയമത്രെ ഇതരേതരയോഗമാകുന്നതു്. ഉദാഹരണം ധവശ്ച ഖദിരശ്ച ഖദിരാന്വിതമായിരിക്കുന്ന ധവവും ധവാന്വിതമായിരിക്കുന്ന ഖദിരവുമെന്നു് അർത്ഥമാകുന്നു. പരസ്പരനിരപേക്ഷങ്ങളായ രണ്ടുവസ്തുക്കളുടെ ഏകക്രിയാന്വയമത്രെ ഇതരേതരയോഗമാകുന്നതു്. ഉദാഹരണം ഈശ്വരംഗുരുഞ്ച ഭ

ജസ്വ ഈശ്വരനെയും ഗുരുവിനെയും ഭജിച്ചാലുമെന്ന് അതിന്റെ അത്ഥമാകുന്നു.

സ്വസ്ത്യാശീഃ ക്ഷേമപുണ്യാദൗ പ്രകൎഷേ ലംഘനേപ്യതി
സ്വിൽപ്രശ്നേചവിതൎക്കേച തു സ്യാദ്ഭേദേവധാരണേ.

സ്വസ്തി (അ) ആശിസ്സുമുതലായതു ഇതിന്റെ അത്ഥമാകുന്നു. ആശിസ്സ് എന്നതിന്നു ഇഷ്ടമായവസ്തു എന്ന അത്ഥത്തെ ഗ്രഹിച്ചുകൊൾ. ഉദാഹരണം സ്വസ്തിതേഭൂയാൽ നിനക്കായിക്കൊണ്ടു സ്വസ്തി ഭവിപ്പൂതാക എന്നു അതിന്റെ അർത്ഥമാകുന്നു. ക്ഷേമം=നിരുപദ്രവം. ഉദാഹരണം സ്വസ്തിഗച്ഛ ഉപദ്രവത്തോടുകൂടാതെ ഗമിച്ചാലുമെന്നു അതിന്റെ അർത്ഥമാകുന്നു. പുണ്യം=സുകൃതം. ഉദാഹരണം സ്വസ്തിമാൻസ്വൎഗ്ഗമശ്നുതേ പുണ്യമുള്ളവൻ സ്വൎഗ്ഗത്തെ അനുഭവിക്കുന്നു എന്നു അർത്ഥമാകുന്നു. ആദിശബ്ദംകൂടെ ഉണ്ടാകയാൽ മംഗലമെന്നും സ്വസ്തിശബ്ദത്തിന്റെ അർത്ഥമാകുന്നു എന്നും ഗ്രഹിച്ചുകൊൾക. സ്വസ്തിസ്യാന്മംഗളേപുണ്യേ ഇത്യാദി മേദിനീവചനവുമുണ്ടു്. അതി (അ) പ്രകർഷവും ലംഘനവും ഇതിന്റെ അർത്ഥമാകുന്നു. പ്രകൎഷം=ആധിക്യം. ഉദാഹരണം അത്യുത്തമോവിഷ്ണുഃ ഏററവും ഉത്തമനാകുന്നു വിഷ്ണു എന്നു് അതിന്റെ അർത്ഥമാകുന്നു. ലംഘനം=അതിക്രമണം. ഉദാഹരണം അതിസൎവ്വഃ സൎവ്വത്തെയും അതിക്രമിച്ചവൻ എന്നു അതിന്റെ അർത്ഥമാകുന്നു. സ്വിൽ (അ) പ്രശ്നവും വിതൎക്കവും ഇതിന്റെ അർത്ഥമാകുന്നു. പ്രശ്നം=പൃച്ഛ. വിതൎക്കം=നാനാപക്ഷവിചാരം കിംസ്വിൽ കുശലമസ്തി? കുശലംഭവിക്കുന്നുവോ എന്നർത്ഥം. ഇവിടെ സ്വിൽ എന്നതു പ്രശ്നദ്യോതമാകുന്നു. അവ്യയങ്ങൾക്കു പറകപ്പെട്ട അർത്ഥങ്ങളിൽ ചിലതു ദ്യോത്യമായിട്ടും ചിലതു വാച്യമായിട്ടുമിരിക്കുമെന്നു് അറിഞ്ഞുകൊൾകയും വേണം. സവേശ്വരത്വം വിഷ്ണോരാഹോസ്വിച്ഛിവസ്യ സൎവ്വേശ്വരനാവു എന്നുള്ള അവസ്ഥ വിഷ്ണുവിന്നോ ശിവന്നോ എന്നർത്ഥം. ഇവിടെ സ്വിൽ എന്നതു് വിതൎക്കാർത്ഥകമാകുന്നു. തു (അ) ഭേദവുമവധാരണവും ഇതിന്റെ അർത്ഥമാകുന്നു. ഭേദം=വിശേഷം. ക്ഷീരാന്മാംസന്തുപുഷ്ടികൃൽ ഇത്യാദികളിൽ തു എന്നതു വിശേഷമാകുന്ന അർത്ഥത്തോടുകൂടിയതാകുന്നു. മാംസമാകട്ടെ ക്ഷീരത്തെക്കാൾ പുഷ്ടിയെ ഉണ്ടാക്കുന്നതാകുന്നു എന്നു മേൽപറഞ്ഞ വാക്യത്തിന്റെ അത്ഥമാകുന്നു. അവധാരണമെന്ന ശബ്ദത്തിന്നു് വ്യവച്ഛേദമെന്നു അർത്ഥമാകുന്നു. വ്യവച്ഛേദം=നിഷേധം അതു അയോഗത്തിന്റെയും അന്യ

യോഗത്തിന്റെയുമാകയാൽ ഉഭയവിധമാകുന്നു. ശംഖഃ പാണ്ഡുര ഏവ ഇത്യാദികളിൽ അയോഗവ്യവച്ഛേദമാകുന്നു. ശംഖം വെളുപ്പുനിറത്തോടുകൂടിയതുതന്നെ എന്നു മേൽപറഞ്ഞ വാക്യത്തിന്റെ അർത്ഥമാകുന്നു. പാണ്ഡുര ഏവ എന്നതുകൊണ്ടു വെളുപ്പില്ലായ്മയില്ല എന്നത്രേ നിഷ്കൃഷ്ടമായി ഗ്രഹിക്കപ്പെടേണ്ടതു് എന്നു ധരിച്ചുകൊൾകയും വേണം. ചൈത്ര ഏവ പചതി ഇത്യാദികളിൽ അന്യയോഗവ്യവച്ഛേദമാകുന്നു. ചൈത്രൻതന്നെ പചിക്കുന്നു എന്നു മേൽപറഞ്ഞ വാക്യത്തിന്റെ അർത്ഥമാകുന്നു. പാകവ്യാപാരത്തിങ്കൽ ചൈത്രങ്കൽനിന്നു അന്യന്മാരായവരുടെ സംബന്ധമില്ലെന്നു സാരമാകുന്നു. ഈ ഉഭയവിധമായ വ്യവച്ഛേദം മേൽപറഞ്ഞ വാക്യങ്ങളിൽ ഏവ എന്ന അവ്യയത്തിന്റെ അർത്ഥമാകുന്നു. തന്നെ എന്നു അതിന്റെ കേരളഭാഷയാകുന്നു എന്നും ഗ്രഹിച്ചുകൊൾക. മേൽപറഞ്ഞ വാക്യങ്ങളിൽ ഏവ എന്നതിന്റെ സ്ഥാനത്തിങ്കൽ തു എന്നു പ്രയോഗിച്ചാൽ തു ശബ്ദത്തിന്റെ അവധാരണാൎത്ഥതയുടെ ഉദാഹരണങ്ങളായി തീരുന്നതുകളാകയാൽ വേറേ ഉദാഹരണങ്ങളെ കാണിക്കായ്ക നിമിത്തമായിട്ടു് ഒരു കുറവുമുണ്ടാകയില്ലെന്നു് വിചാരിച്ചു ചുരുക്കിയിരിക്കുന്നു.

സകൃൽ സഹൈകവാരേ ചാപ്യാരാദ്ദൂരസമീപയോഃ
പ്രതീച്യാം ചരമേ പശ്ചാദുതാപ്യൎത്ഥവികല്പയോഃ. ൭

സകൃൽ (അ) സഹ എന്നതിന്റെ അൎത്ഥവും ഒരിക്കൽ എന്നുള്ള അൎത്ഥവും ഇതിന്നു ഉണ്ടെന്നറിക. സഹ എന്നതിന്നു കൂടെ എന്നൎത്ഥമാകുന്നു. സകൃദ്യാന്തി പലരുംകൂടെ യാനംചെയ്യുന്നു എന്നു് അൎത്ഥമാകുന്നു. സകൃദപികുൎയ്യാൽഗയാശ്രാദ്ധം ഒരിക്കൽ എങ്കിലും ഗയാശ്രാദ്ധത്തെ ചെയ്യണമെന്നു് അൎത്ഥമാകുന്നു. ഇങ്ങിനെ സഹാർത്ഥത്തിങ്കലുമേകവാരമെന്ന അർത്ഥത്തിങ്കലും സകൃൽഎന്ന അവ്യയത്തെ പ്രയോഗിച്ചുകൊൾക. ആരാൽ (അ) ദൂരവും സമീപവും ഇതിന്റെ അർത്ഥമാകുന്നു. ആരാച്ഛത്രോസ്സദാ വസേൽ ഇത്യാദികളിൽ ആരാൽ എന്നതിന്നു് ദൂരദേശിങ്കൽ എന്നു അൎത്ഥമാകുന്നു. എല്ലാ സമയവും ശത്രുവിന്റെ ദൂരത്തിങ്കൽ വസിക്കണമെന്നു മേൽപറഞ്ഞ വാക്യത്തിന്റെ അൎത്ഥമാകുന്നു. സഖായം സ്ഥാപയേദാരാൽ ഇത്യാദികളിൽ സമീപത്തിങ്കൽ എന്നു് അർത്ഥമാകുന്നു. സഖിയെ സമീപത്തിങ്കലിരുത്തണമെന്നു മേൽപറഞ്ഞ വാക്യത്തിന്റെ അർത്ഥമാകുന്നു. പശ്ചാൽ (അ) പടിഞ്ഞാറേ ദിക്ക എന്നും ഒടുക്കത്തതു് എന്നും അർത്ഥമാ

കുന്നു. പശ്ചാദസ്തംഗതോരവിഃ ഇത്യാദികളിൽ പശ്ചാൽ എ ന്നതിന്നു് പടിഞ്ഞാറെദിക്കിൽ എന്നു അർത്ഥമാകുന്നു. പശ്ചാ ദ്വയസി നിവ്വിദ്യ ഇത്യാദികളിൽ ഒടുക്കത്തു് എന്നു് അർത്ഥമാ കുന്നു. ഉത (അ) സമുച്ചയവും വികല്പവും ഇതിൻെറ അർത്ഥ മാകുന്നു.

ഉതഭീമ ഉതാജ്ജുനഃ ഇത്യാദികളിൽ ഉത എന്നതിൻെറ അ ൎത്ഥം സമുച്ചയമാകുന്നു. ഭീമനും അജ്ജുനനുമെന്നു മേൽപറഞ്ഞ വാക്യത്തിൻെറ അർത്ഥം. വിഷ്ണുരുതശിവസ്സേവ്യഃ ഇത്യാദികളിൽ വികല്പം അർത്ഥമാകുന്നു. വിഷ്ണുവോ ശിവനോ സേവിക്കപ്പെടു വാൻ യോഗ്യനെന്നു് വാക്യാർത്ഥത്തെ ഗ്രഹിച്ചുകൊൾക.

പുനസ്സഹാൎത്ഥയോശ്ശശ്വൽ സാക്ഷാൽ പ്രത്യക്ഷതുല്യയോഃ
ഖേദാനുകമ്പാസന്തോഷവിസ്മയാമന്ത്രണേബത. ൭

ശശ്വൽ (അ) പിന്നെയുംപിന്നെയുമെന്നും കൂടെ എന്നും ഇ തിൻെറ അൎത്ഥമാകുന്നു. സാക്ഷാൽ (അ) പ്രത്യക്ഷമെന്നും തുല്യമെ ന്നും ഇതിൻെറ അൎത്ഥമാകുന്നു. ബത (അ) ഖേദവും ദയയും സന്തോഷവും വിസ്മയവും സംബോധനയും ഇതിൻെറ അൎത്ഥ മാകുന്നു.

ഹന്ത ഹൎഷേऽനുകമ്പായാം വാക്യാരംഭവിഷാദയോഃ
പ്രതി പ്രതിനിധൌ വീപ്സാലക്ഷണാദൌ പ്രയോഗതഃ. ൮

ഹന്ത (അ) സന്തോഷവും ദയയും വിഷാദവും ഇതിൻെറ അൎത്ഥമാകുന്നു അത്രയുമല്ല വാക്യാരംഭത്തിലും പ്രയോഗമുണ്ടു്. ഹ ന്തലാഭശ്ശ്രുതഗ്രുണഃ ഇത്യാദികളിൽ ഹന്ത എന്നതു സന്തോഷദ്യോ തകമാകുന്നു. ഹന്ത ദീനോ രക്ഷിതവ്യഃ ഇത്യാദികളിൽ ദയാ ദ്യോതകമാകുന്നു. ഹന്തജാതമജാതാരേഃ പ്രഥമേനത്വയാരിണാ ഇത്യാദികളിൽ വിഷാദദ്യോതകമാകുന്നു. ഹന്തതേ കഥയിഷ്യാമി ഇത്യാദികളിൽ ഹന്തശബ്ദം വാക്യാരംഭത്തിലാകുന്നു. വാക്യാ രംഭത്തിൽ പ്രയോഗിക്കപ്പെടുന്നതുകൾക്കു് പാദപൂരണാൎത്ഥങ്ങളാ യ തുഹ്യാദികൾക്കെന്നപ്പോലെ നിരൎത്ഥകത്വം തന്നെ എന്നു അ റിഞ്ഞുകൊൾകയും വേണം. പ്രതി (അ) പ്രതിനിധിയും വീപ്സ യും ലക്ഷണം മുതലായതും ഇതിൻെറ അർത്ഥമാകുന്നു മുഖ്യത്തോ ടുസദൃശമായവസ്തുവിനെ പ്രതിനിധി എന്നു പറയുന്നു. മദഹേശ്വ രടീകയിൽ അഭിമന്യുംപ്രതിപരീക്ഷിൽ എന്നു് ഉദാഹരിച്ചിരിക്കു ന്നു. അഭിമന്യുവിനോടു സദൃശനാകുന്നു പരീക്ഷിത്തെന്ന രാജാ

വു് എന്നത്രെ ഒരിതിന്റെ അഭിപ്രായമാകുന്നതു്. വീപ്സാ=പ്രാപി പ്പാനായിക്കൊണ്ടുള്ള ഇച്ഛ. തീൎത്ഥംതീൎത്ഥം പ്രതിഗച്ഛതി എ ന്നു് ഉദാഹരണമെന്നും എല്ലാ തീൎത്ഥത്തെയും പ്രാപിക്കുന്നു എന്നു് അതിന്റെ അൎത്ഥമെന്നും ഗ്രഹിച്ചുകൊൾക. വൃക്ഷം പ്ര തിവിദ്യോതതേവിദ്യുൽ ഇത്യാദികളിൽ പ്രതി എന്നതു് ലക്ഷണാ ൎത്ഥമാകുന്നു. വൃക്ഷത്തെ കുറിച്ചു് എന്നു് അവിടെ ഭാഷ ചൊല്ലി വരുമാറുണ്ടു്. ഭാഗാദ്യൎത്ഥങ്ങൾ കൂടെ ഇതിന്നു് ഉണ്ടാകയാൽ ആദിശബ്ദത്തെ പ്രയോഗിച്ചിരിക്കുന്നു എന്നു് അറിഞ്ഞുകൊൾക യും വേണം. പ്രയോഗതഃ എന്നതുകൊണ്ടു് ശിഷ്ടപ്രയോഗാനു സാരേണ അതാതു അൎത്ഥത്തിങ്കൽ പ്രതിശബ്ദത്തിന്റെ ഉപയോ ഗത്തെ അറിഞ്ഞുകൊൾക. എന്നു പറകപ്പെട്ടിരിക്കുന്നു.

ഇതി ഹേതു പ്രകരണ പ്രകാശാദിസമാപ്തിഷു
പ്രാച്യാം പുരസ്താൽ പ്രഥമേ പുരാൎത്ഥേഗ്രത ഇത്യപി.

ഇതി (അ) ഹേതുവും പ്രകരണവും പ്രകാശവും ഇപ്രകാര മെന്നും സമാപ്തിയും ഇതിന്റെ അൎത്ഥമാകുന്നു. രാമോഹന്തീ തി രാവണഃ പലായതേ ഇത്യാദികളിൽ ഇതി എന്നു ഹേത്വൎത്ഥ കമാകുന്നു. രാമൻ ഹനിക്കുന്നതു ഹേതുവായിട്ടു് രാവണൻ ഓടു ന്നു എന്നു മേൽപറഞ്ഞ വാക്യത്തിന്റെ അൎത്ഥമാകുന്നു. പ്രകര ണശബ്ദത്തിന്നു പ്രകാരമെന്നൎത്ഥമാകുന്നു. വിപ്രക്ഷത്രിയവിട്‌ ഛൂദ്രാ ഇതിവൎണ്ണാഃ ഇത്യാദികളിൽ പ്രകാരാൎത്ഥമെന്നു് അറി ഞ്ഞുകൊൾക. ഇതിഹരി ഇത്യാദികളിൽ പ്രകാശാൎത്ഥമാകുന്നു. ഹരിശബ്ദത്തിന്റെ പ്രകാശമെന്നു് അതിന്റെ അൎത്ഥമെന്നു് അറിഞ്ഞുകൊൾക. ക്രമാദേവം നാരദഇത്യബോധിസഃ ഇത്യാദി കളിൽ ഇതി ശബ്ദത്തിന്നു ഇപ്രകാരമെന്നു് അൎത്ഥമാകുന്നു. ധ ൎമ്മമാചരേദിതിഇത്യാദികളിൽ സമാപ്ത്യൎത്ഥമാകുന്നു. പുരസ്താൽ (അ) കിഴക്കെ ദിക്കെന്നും ആദിയെന്നും പണ്ടു് എന്നും അഗ്രഭാ ഗത്തിങ്കലെന്നും ഇതിന്റെ അൎത്ഥമാകുന്നു.

യാവത്താവച്ചസാകല്യേഽവധൌ മാനേവധാരണേ
മംഗലാനന്തരാരംഭ പ്രശ്നകാൎത്സ്ന്യേഷ്വഥോ അഥ.

യാവൽ (അ) താവൽ (അ) സാകല്യവും അവധിയും മാന വും അവധാരണവും ഇതിന്റെ അൎത്ഥമാകുന്നു. യാവദ്ദത്തം താ വദ്ഭുക്തം ഇത്യാദികളിൽ സാകല്യാൎത്ഥമാകുന്നു. കൊടുക്കപ്പെ ട്ടതു് ഒക്കെയും ഭുജിക്കപ്പെട്ടു എന്നു മേൽപറഞ്ഞ വാക്യത്തിന്റെ അൎത്ഥമാകുന്നു. മൂലാച്ഛാഖാംയാവൽ ഇത്യാദികളിൽ അവധി അൎത്ഥമാകുന്നു. മൂലത്തിങ്കൽ നിന്നുതുടങ്ങി ശാഖവരെ എന്നു

മേൽപറഞ്ഞ വാക്യത്തിന്റെ അർത്ഥമാകുന്നു. യാവൽസുവർണ്ണം താവദ്രജതം ഇത്യാദികളിൽ മാനം അർത്ഥമാകുന്നു. മാനം=പരിമാണം. സുവർണ്ണം എത്ര തൂക്കമുണ്ടോ അത്ര വെള്ളി ഉണ്ട് എന്ന് മേൽപറഞ്ഞ വാക്യത്തിന്റെ അർത്ഥമാകുന്നു. ശ്രോത്രിയന്താവദാമന്ത്രയസ്വ ഇത്യാദികളിൽ അവധാരണം അർത്ഥമാകുന്നു. അവധാരണത്തിന്നുതന്നെ എന്നു ഭാഷ. ശ്രോത്രിയൻ=വേദത്തെ അധ്യയനം ചെയ്തവൻ. വേദത്തെ അധ്യയനംചെയ്തവനെത്തന്നെ ക്ഷണിക്കണമെന്ന് മേൽപറഞ്ഞ വാക്യത്തിന്റെ അർത്ഥമാകുന്നു. അഥോ (അ) അഥ (അ) മംഗലവും അനന്തരമെന്നുള്ളതും ആരംഭവും പ്രശ്നവും സാകല്യവും ഇതുകളുടെ അർത്ഥമാകുന്നു. അഥാതോ ബ്രഹ്മജിജ്ഞാസാ ഇത്യാദികളിൽ മംഗലാർത്ഥമാകുന്നു എന്നു ടീകയിൽ ഉണ്ട്. സ്നാനംകൃത്വാഥ ഭുഞ്ജീത ഇത്യാദികളിൽ അഥശബ്ദത്തിന്നു അനന്തരമെന്നു അർത്ഥമാകുന്നു. അഥശബ്ദാനുശാസനം ഇത്യാദികളിൽ ആരംഭം അർത്ഥമാകുന്നു. അഥവക്തും സമർത്ഥോസി ഇത്യാദികളിൽ പ്രശ്നം അർത്ഥമാകുന്നു. പറവാനായിക്കൊണ്ടു നീ സമർത്ഥനായി ഭവിക്കുന്നുവോ എന്ന് അതിന്റെ അർത്ഥമാകുന്നു. അഥ ധാതൂൻബ്രൂമഃ എന്ന വാക്യത്തിങ്കൽ സാകല്യം അർത്ഥമാകുന്നു. സകല ധാതുക്കളെയും പറയുന്നു എന്ന് അതിന്റെ അർത്ഥമാകുന്നു.

വൃഥാ നിരർത്ഥകാവിധ്യോർന്നാനാനേകോഭയാർത്ഥയോഃ
നു പൃച്ഛായാം വികല്പേ ച പശ്ചാൽസാദൃശ്യയോരനു.

വൃഥാ (അ) നിരർത്ഥകമെന്നും വിധിയോടുകൂടാത്തതു് എന്നും ഇതിന്റെ അർത്ഥമാകുന്നു. വെറുതെ എന്നും പഴുതെ എന്നും ഭാഷ പറഞ്ഞുവരുമാറുണ്ട്. വൃഥാദുഗ്ധോഽനഡ്വാൻ എന്നും വൃഥാ ദാനമെന്നും ഉദാഹരണങ്ങളാകുന്നു. വൃഥാദുഗ്ധോഽനഡ്വാൻ എന്ന വാക്യത്തിങ്കൽ അനഡ്വാൻ എന്നതു് അടിയിൽ ചേർത്തുകൊൾക. കാള വെറുതെ കറക്കപ്പെട്ടു എന്നു അതിന്റെ അർത്ഥമാകുന്നു. വൃഥാ ദാനമെന്നതിന്നു വിധിയോടു കൂടാത്തതായ ദാനമെന്ന് അർത്ഥമാകുന്നു. നാനാ (അ) അനേകമെന്നും രണ്ട് എന്നും ഇതിന്റെ അർത്ഥമാകുന്നു. നു (അ) പൃച്ഛയും വികല്പവും ഇതിന്റെ അർത്ഥമാകുന്നു. പൃച്ഛാ=പ്രശ്നം. അനു (അ) പിന്നാലെയെന്നും സദൃശമെന്നും ഇതിന്റെ അർത്ഥമാകുന്നു.

പ്രശ്നാവധാരണാനുജ്ഞാനുനയാമന്ത്രണേ നനു
ഗൎഹാസമുച്ചയപ്രശ്ന ശംകാസംഭാവനാസ്വപി. ൨൭

നനു (അ) പ്രശ്നവും അവധാരണവും അനുജ്ഞയും അനുനയവും ആമന്ത്രണവും ഇതിൻെറ അർത്ഥമാകുന്നു. നനുകിമേതൽ ഇവിടെ നനു എന്നതിന്നു് പ്രശ്നം അർത്ഥമാകുന്നു ചോദിക്കുന്നു എന്നു് അതിൻെറ അൎത്ഥമെന്നു ഗ്രഹിച്ചുകൊൾക. നനായം യോഗീ ഇത്യാദികളിൽ അവധാരണം അർത്ഥമാകുന്നു. ഇവൻ യോഗിതന്നെ എന്നു മേൽപറഞ്ഞ വാക്യത്തിൻെറ അൎത്ഥം. നനുഗച്ഛ ഇത്യാദികളിൽ അനുജ്ഞ അൎത്ഥമാകുന്നു. അനുജ്ഞാ=അനുവാദം. ഞാൻ അനുജ്ഞയെ ചെയ്യുന്നു പോയാലുമെന്നു് മേൽപറഞ്ഞ വാക്യത്തിൻെറ അൎത്ഥമാകുന്നു. നനു കോപം മുഞ്ചദയാംകര ഇത്യാദികളിൽ അൎത്ഥം അനുനയമാകുന്നു. അനുനയം=സാന്ത്വനം. പ്രിയവാക്കുകളെ പറഞ്ഞു കോപാദികളിൽനിന്നു നിവൎത്തിപ്പിക്ക എന്നു താല്പൎയ്യം. നനുരാജൻ ഇത്യാദികളിൽ ആമന്ത്രണം അർത്ഥമാകുന്നു. ആമന്ത്രണം=സംബോധനം. അല്ലയോ രാജാവേ എന്നു മേൽപറഞ്ഞതിൻെറ അർത്ഥം. അപി (അ) ഗൎഹയും സമുച്ചയവും പ്രശ്നവും ശങ്കയും സംഭാവനയും ഇതിൻെറ അർത്ഥമാകുന്നു. ഗൎഹാ=നിന്ദാ. ശംകാ=അനിഷ്ടമായതിൻെറ ഊഹം. സംഭാവനം=ശക്ത്യുൽക്കൎഷത്തെ പ്രകാശിപ്പിപ്പാനായിക്കൊണ്ടുള്ള അത്യുക്തി. ഉദാഹരണം അപിസിഞ്ചേൽ പലണ്ഡും എന്നും സ്ത്രീയംപാലയ പുത്രമപി എന്നും അപിജാനാസികിഞ്ചിത്ത്വം എന്നും അപിചോരോഭവേൽ എന്നും അപിസ്ഥാണും ജയേദ്രാമഃ എന്നുമാകുന്നു.

ഉപമായാം വികല്പേവാ സാമിത്വൎദ്ധേ ജുഗുപ്സിതേ
അമാ സഹസമീപേ ച കം വാരിണി ച മൂൎദ്ധ്നി ച. ൨൮

വാ (അ) സാദൃശ്യവും വികല്പവും ഇതിൻെറ അൎത്ഥമാകുന്നു. ഉദാഹരണം ആശീവിഷോവാസംക്രുദ്ധഃ ആശീവിഷമെന്നപോലെ സംക്രുദ്ധനായി എന്നൎത്ഥം. ശിവംവാവിഷ്ണുംവാഭജ ശിവനെയോ വിഷ്ണുവിനെയൊ ഭജിച്ചാലുമെന്നൎത്ഥം. സാമി (അ) അൎദ്ധമെന്നും നിന്ദിതമെന്നും ഇതിൻെറ അർത്ഥമാകുന്നു. അമാ (അ) കൂടേ എന്നും സമീപമെന്നും ഇതിൻെറ അർത്ഥമാകുന്നു. കം (അ) ജലമെന്നും ശിരസ്സെന്നും ഇതിൻെറ അർത്ഥമാകുന്നു.

ഇവേത്ഥമൎത്ഥയോരേവം നൂനം തൎക്കേൎത്ഥനിശ്ചയേ
തൂഷ്ണീമൎത്ഥേ സുഖേ ജോഷംകിംപൃച്ഛായാം ജുഗുപ്സനേ.

ഏവം (അ) എന്നപോലെ എന്നും ഇപ്രകാരമെന്നും ഇതിന്റെ അർത്ഥമാകുന്നു. നൂനം (അ) തർക്കവും നിശ്ചയവും ഇതിന്റെ അർത്ഥമാകുന്നു. ജോഷം (അ) മിണ്ടാതെ എന്നും സുഖേന എന്നും ഇതിന്റെ അർത്ഥമാകുന്നു. കിം (അ) പ്രശ്നവും നിന്ദയും ഇതിന്റെ അർത്ഥമാകുന്നു.

നാമപ്രാകാശ്യസംഭാവ്യക്രോധോപഗമകുത്സനേ
അലംഭൂഷണപര്യ്യാപ്തിശക്തിവാരണവാചകം. ൬൨

നാമ (അ) പ്രാകാശ്യവും സംഭാവ്യവും ക്രോധവും ഉപഗമവും കുത്സനവും ഇതിന്റെ അർത്ഥമാകുന്നു. പ്രാകാശ്യം=പ്രസിദ്ധി. സംഭാവ്യം=പണിപ്പെട്ടു എന്നുള്ള അർത്ഥം. സംഭാവ്യകഥഞ്ചിദർത്ഥേ എന്നു് ടീകയിൽ ഉണ്ടു്. ക്രോധം=കോപം. ഉപഗമം=ദ്വേഷത്തോടുകൂടിയതായ അംഗീകാരം. കുത്സനം=നിന്ദാ. അലം (അ) ഭൂഷണവും പര്യ്യാപ്തിയും ശക്തിയും വാരണവും ഇതിന്റെ അർത്ഥമാകുന്നു. ഭൂഷണം=അലങ്കാരം. പര്യ്യാപ്തി=പരിപൂർണ്ണതാ. ശക്തി=സാമർത്ഥ്യം. വാരണം=തടവു്.

ഹും വിതർക്കേ പരിപ്രശ്നേ സമയാന്തികമദ്ധ്യയോഃ
പുനരപ്രഥമേ ഭേദേ നിർന്നിശ്ചയനിഷേധയോഃ. ൬൩

ഹും (അ) വിതർക്കവും പരിപ്രശ്നവും ഇതിന്റെ അർത്ഥമാകുന്നു. വിതർക്കം=പലപ്രകാരത്തിലുള്ള തർക്കം. പരിപ്രശ്നം=പ്രശ്നംതന്നെ സമയാ (അ) സമീപമെന്നും മദ്ധ്യമെന്നും ഇതിന്റെ അർത്ഥമാകുന്നു. പുനഃ (അ) പ്രഥമമല്ലാത്തതു് എന്നും വിശേഷവും ഇതിന്റെ അർത്ഥമാകുന്നു. പിന്നെ എന്നും ആകട്ടെ എന്നും ഇതിന്നു ഭാഷകളുമുണ്ടു്. നിഃ (അ) നിശ്ചയവും നിഷേധവും ഇതിന്റെ അർത്ഥമാകുന്നു.

സ്യാൽപ്രബന്ധേ ചിരാതീതേ നികടാഗാമികേ പുരാ
ഊരര്യൂരീ ചോരരീ ച വിസ്താരേऽംഗീകൃതൗ ത്രയം.

പുരാ (അ) പ്രബന്ധവും ചിരവും അതീതവും നികടവും ആഗാമികവും ഇതിന്റെ അർത്ഥമാകുന്നു. പ്രബന്ധം=നൈരന്തര്യം. നിരന്തരമാവു എന്നുള്ള അവസ്ഥ. പുരാധീതേ എന്നു് ഉദാഹരണം. എല്ലാസമയവുമദ്ധ്യയനം ചെയ്തു എന്നർത്ഥം. ചിരം=ചിരന്തനം. പുരാണമെന്ന സാരം. അതീതം=കഴിഞ്ഞതു്. നികടം=അടുത്തതു്. ആഗാമികം=ഭാവി. വരുവാനിരിക്കുന്നതു് എന്നുസാരം. ഊരരീ ഊരീ ഉരരി (അ) വിസ്താരവും അംഗീകാരവും ഇതുകളുടെ അർത്ഥമാകുന്നു.

സ്വർഗ്ഗേപരേ ചലോകേ സ്വഃ വാൎത്താസംഭാവ്യയോഃ കില
നിഷേധവാക്യാലംകാരജിജ്ഞാസാനുനയേ ഖലു. ൧൩

സ്വഃ (അ) സ്വൎഗ്ഗമെന്നും പരലോകമെന്നും ഇതിന്റെ അൎത്ഥമാകുന്നു. കില (അ) വാൎത്തയും സംഭാവ്യവും ഇതിന്റെ അൎത്ഥമാകുന്നു. വാൎത്ത=ജനവാദം. പോൽ എന്നു ഭാഷാ. സംഭാവ്യം=സംഭാവനായോഗ്യം ജഘാനകംസംകിലവാസുദേവഃ എന്നും ഗുരുംകിലാതിശേതേശിഷ്യഃ എന്നും ക്രമേണ ഉദാഹരണങ്ങളാകുന്നു. ഖലു (അ) നിഷേധവും വാക്യാലംകാരവും ജിജ്ഞാസയും അനുനയവും ഇതിന്റെ അൎത്ഥമാകുന്നു. ഖലുരുദിത്വാ എന്ന വാക്യത്തിൽ ഖലു എന്നതിന്നു നിഷേധം അൎത്ഥമാകുന്നു. രോദിക്കരുത് എന്നു മേൽപറഞ്ഞ വാക്യത്തിന്റെ അൎത്ഥം എതൽഖലപാഠഃ എന്ന വാക്യത്തിങ്കൽ ഖലുശബ്ദം വാക്യഭംഗിക്കായിക്കൊണ്ടു ചേൎക്കപ്പെട്ടതാകുന്നു. ഖലുജാനാസി എന്ന വാക്യത്തിങ്കൽ ഖലുശബ്ദാൎത്ഥം ജിജ്ഞാസയാകുന്നു ജിജ്ഞാസാ=അറിവാനായിക്കൊണ്ടുള്ള ഇച്ഛാ ദേഹിഖലു ഇത്യാദികളിൽ അനുനയമാകുന്നു അൎത്ഥം.

സമീപോഭയതശ്ശീഘ്ര സാകല്യാഭിമുഖേഭിതഃ
ജന്മപ്രാകാശ്യയോഃ പ്രദുൎമ്മിഥോന്യോന്യം രഹസ്യപി.

അഭിതഃ (അ) സമീപത്തിങ്കൽ എന്നും ഇരുഭാഗങ്ങളിൽ എന്നും പൊട്ടുന്നനവേ എന്നും എല്ലാദേശങ്ങളിൽ എന്നും മുഖത്തിന്നുനേരെയുള്ള ഭാഗത്തിങ്കൽ എന്നും ഇതിന്റെ അൎത്ഥമാകുന്നു. പ്രാദുഃ (അ) ജനനവും പ്രാകാശ്യവും ഇതിന്റെ അൎത്ഥമാകുന്നു. മിഥഃ (അ) അന്യോന്യമെന്നും രഹസ്സിങ്കൽ എന്നും ഇതിന്റെ അൎത്ഥമാകുന്നു. മിഥോഽന്യോന്യരഹസ്യയോഃ എന്നു ചിലർ പഠിക്കുന്നു.

തിരോന്തൎദ്ധൌ തിൎയ്യഗൎത്ഥേ ഹാവിഷാദശുഗാൎത്തിഷു
അഹഹേത്യദ്ഭുതേ ഖേദേ ഹിഹേതാവവധാരണേ. ൧൪

തിരഃ (അ) അന്തൎദ്ധാനവും തിൎയ്യഗൎത്ഥവും ഇതിന്റെ അൎത്ഥമാകുന്നു. അന്തൎദ്ധാനം=മറവ്. തിൎയ്യഗൎത്ഥം=വെലങ്ങത്തിലെന്നുള്ള അൎത്ഥം. ഹാ (അ) വിഷാദവും ശോകവും പീഡയും ഇതിന്റെ അൎത്ഥമാകുന്നു. അഹഹ (അ) അദ്ഭുതവും ഖേദവും ഇതിന്റെ അൎത്ഥമാകുന്നു. ഹി (അ) ഹേതുവും അവധാരണവും ഇതിന്റെ അൎത്ഥമാകുന്നു.

---

## അവ്യയവൎഗ്ഗപ്രാരംഭഃ.

—:*:—

ചിരായ ചിരരാത്രായ ചിരസ്യാദ്യാശ്ചിരാർത്ഥകാഃ
മുഹുർമ്മുഹുഃ പുനശ്ശശ്വദഭീക്ഷ്ണമസകൃൽസമാഃ. ൧

ചിരായ ചിരരാത്രായ ചിരസ്യ (അ) വളരെക്കാലമെന്നു ഇതുകളുടെ അൎത്ഥമാകുന്നു. ചിരസ്യാദ്യാഃ എന്നു ആദ്യശബ്ദത്തോടുകൂടെ പ്രയോഗിച്ചിരിക്കയാൽ ചിരം, ചിരേണ, ചിരാൽ ഇവയും വളരെക്കാലമെന്നു അൎത്ഥത്തോടുകൂടിയവയാകുന്നു എന്നു അറിഞ്ഞുകൊൾക. മുഹുഃ മുഹുഃ പുനഃ ശശ്വൽ അഭീക്ഷ്ണം അസകൃൽ (അ) പിന്നെയും പിന്നെയുമെന്നു ഇതുകളുടെ അർത്ഥമാകുന്നു.

സ്രാഗ്ഝടിത്യഞ്ജസാഹ്നായ ദ്രാങ്മങ്ക്ഷു സപദിദ്രുതം
ബലവൽ സുഷ്ഠു കിമുത സ്വത്യതീവച നിർഭരം. ൨

സ്രാക് ഝടിതി അഞ്ജസാ അഹ്നായ ദ്രാക് മങ്ക്ഷു സപദി ദ്രുതം (അ) വേഗമെന്നു ഇതുകളുടെ അർത്ഥം. വേഗം=കാലതാമസമില്ലായ്ക. ബലവൽ സുഷ്ഠു കിമുത സു അതീവ (അ) ഏറ്റവുമെന്നു ഇതുകളുടെ അർത്ഥമാകുന്നു

പൃഥഗ്വിനാന്തരേണൎത്തേ ഹിരുങ്നാനാച വൎജ്ജനേ
യത്തദ്യതസ്തതോ ഹേതാവസാകല്യേതു ചിച്ചന. ൩

പൃഥക് വിനാ അന്തരേണ ഋതേ ഹിരുക് നാനാ (അ) കൂടാതെ എന്നു ഇതുകളുടെ അർത്ഥമാകുന്നു. യൽ തൽ യതഃ തതഃ (അ) ഇതുകൾക്ക ഹേതു അർത്ഥമാകുന്നു. ചിൽ-ചന (അ) അസാകല്യം ഇതുകളുടെ അർത്ഥമാകുന്നു. അസാകല്യം=തികവില്ലായ്ക.

കദാചിജ്ജാതു സാൎദ്ധന്തു സാകം സത്രാ സമം സഹ
ആനുകൂല്യാർത്ഥകം പ്രാദ്ധ്വം വ്യൎത്ഥകേതു വൃഥാ മുധാ. ൪

കദാചിൽ ജാതു (അ) ഒരുകാലത്തിങ്കൽ എന്നു ഇതുകളുടെ അർത്ഥമാകുന്നു. സാൎദ്ധം സാകം സത്രാ സമം സഹ (അ) കൂടെ എന്നു ഇതുകളുടെ അൎത്ഥമാകുന്നു. പ്രാദ്ധ്വം (അ) ആനുകൂല്യമെന്നു ഇതിൻെറ അർത്ഥമാകുന്നു. വൃഥാ മുധാ (അ) വെറുതേ എന്നു ഇതുകളുടെ അർത്ഥമാകുന്നു.

ആഹോ ഉതാഹോ കിമുത വികല്പേ കിം കിമൂത ച
തുഹിച സ്മഹവൈ പാദപൂരണേ പൂജനേ സ്വതി. ൫

ആഹോ ഉതാഹോ കിമുത കിം കിമു ഉത (അ) വികല്പം ഇതുകളുടെ അർത്ഥമാകുന്നു. തു ഹി ച സ്മ ഹ വൈ (അ) ഇതുകൾ പാദപൂരണാർത്ഥങ്ങളാകുന്നു. പാദത്തിന്റെ തികവിനായിക്കൊണ്ടു് പ്രയോഗിക്കപ്പെടുന്നവയാകുന്നു. വേറെ അർത്ഥമൊന്നുമില്ലെന്നു ഗ്രഹിച്ചുകൊൾക. സു-അതി (അ) ഇതുകൾക്കു പൂജാ അർത്ഥമാകുന്നു.

ദിവാഹ്നീത്യഥ ദോഷാ ച നക്തം ച രജനാവിതി
തിര്യഗർത്ഥേ സാചി തിരോപ്യഥ സംബോധനാർത്ഥകാഃ
സ്യുഃപ്യാട് പാഡംഗഹൈഹൈദോസ്സമയാ നികഷാഹിരുക്
അതർക്കിതേതു സഹസാസ്യാൽ പുരഃ പുരതോഽഗ്രതഃ. ൭

ദിവാ (അ) അഹസ്സിങ്കലെന്നു് ഇതിന്റെ അർത്ഥമാകുന്നു. അഹസ്സ്=പകൽ. ദോഷാ നക്തം (അ) രാത്രിയിൽ എന്നു് ഇതുകളുടെ അർത്ഥമാകുന്നു. സാചി തിരഃ (അ) വിലങ്ങത്തിലെന്നു് ഇതുകളുടെ അർത്ഥമാകുന്നു. അഥ സംബോധനാർത്ഥകാ എന്നതിനു് ഇനി പറവാൻപോകുന്ന ആറു ശബ്ദങ്ങൾ സംബോധനമാകുന്ന അർത്ഥത്തോടുകൂടിയവയാകുന്നു എന്നു് അർത്ഥത്തെ ഗ്രഹിച്ചുകൊൾക. പ്യാട് പാട് അംഗ ഹൈ ഹൈ ഭോഃ (അ) ഇങ്ങനെ ആറു അവ്യയങ്ങൾക്കു സംബോധനം അർത്ഥമാകുന്നു. അല്ലയോ എടോ ഇത്യാദി ഭാഷകൾ അതുകൾക്കു പറഞ്ഞുവരുമാറുണ്ടു്. സമയാ നികഷാ ഹിരുക് (അ) ഇതുകൾക്കു സമീപത്തിങ്കലെന്നു് അർത്ഥമാകുന്നു. സഹസാ (അ) അതർക്കിതമെന്നു് ഇതിന്റെ അർത്ഥമാകുന്നു. അതർക്കിതം=വിചാരിക്കപ്പെടാത്തതു്. പുരഃ പുരതഃ അഗ്രതഃ (അ) മുമ്പിൽ എന്നു് ഇതുകളുടെ അർത്ഥമാകുന്നു.

സ്വാഹാ ദേവഹവിർദ്ദാനേശ്രൗഷഡ്വൌഷഡ്വഷട്സ്വധാ
കിഞ്ചിദീഷന്മനാഗല്പേ പ്രേത്യാമുത്ര ഭവാന്തരേ. ൮

സ്വാഹാ ശ്രൗഷട് വൌഷട് വഷട് സ്വധാ (അ) ഇവ ദേവന്മാക്കു ഹവിസ്സിനെ കൊടുക്കുന്ന സമയത്തിങ്കൽ പ്രയോഗിക്കപ്പെടുന്നവയാകുന്നു. കിഞ്ചിൽ ഈഷൽ മനാക് (അ) അല്പമെന്നു ഇതുകളുടെ അർത്ഥമാകുന്നു. പ്രേത്യ അമുത്ര (അ) ജന്മാന്തരത്തിങ്കൽ എന്നു് ഇതുകളുടെ അർത്ഥമാകുന്നു.

വവാ യഥാ തഥൈവൈവം സാമ്യേ ഹോഹീതി വിസ്മയേ
മൌനേതു തൂഷ്ണീം തൂഷ്ണീകാം സദ്യസ്സപദി തൽക്ഷണേ. ൯

വവാ യഥാ തഥാ ഇവ ഏവം (അ) സാദൃശ്യം ഇതുകളുടെ അർത്ഥമാകുന്നു. വദ്വായഥാതഥൈവൈവം എന്നു ചിലർ പഠി

ക്കയും വൽ എന്നതിന്നു ഉദാഹരണമായി ബ്രാഹ്മണവൽ ക്ഷത്രിയവൽ ഇത്യാദി പ്രത്യന്തങ്ങളെ കാണിക്കയും ചെയ്തിരിക്കുന്നു. അതയുക്തമാകയില്ലെന്നു പണ്ടുള്ളവർതന്നെ പറഞ്ഞിട്ടുമുണ്ടു്. വ എന്നതിന്നു സാദൃശ്യവാചകത്വമുണ്ടു് എന്നതിന്നു വഃപ്രചേതസിജ്ഞാനീയാദി വാർത്ഥേതു തദവ്യയം എന്നു മേദിനിയും പ്രമാണമാകുന്നു സ്ഫുടോൽപലാഭ്യാമളിദംപതീവ തദ്വിലോചനാഭ്യാം കുചകുഡ്മളാശയാനിപതൃബിന്ദുഹൃദകജ്ജലാവിലൌമണീവ നീലൌ തരളൌവിരേജതുഃ ഇത്യാദി പ്രയോഗവുമുണ്ടു് മേൽപറഞ്ഞ ശ്ലോകത്തിങ്കൽ അളിദംപതീ ഇവ മണീ ഇവ എന്നു പദച്ഛേദത്തെ സ്വീകരിക്കരുതോ എന്നു സംശയിക്കരുതു്. ഈദൂദേദ്ദ്വിവചനം പ്രഗൃഹ്യമെന്ന സൂത്രത്താൽ പ്രഗൃഹ്യസംജ്ഞ വിധിക്കപ്പെടുക നിമിത്തമായിട്ടും പ്രഗൃഹ്യങ്ങൾക്കു പ്രകൃതിഭാവം സൂത്രാന്തരസിദ്ധമായിരിക്ക നിമിത്തമായിട്ടും സന്ധികാര്യം സംഭവിക്കേണ്ടതിന്നു വഴിയില്ലെന്നു് അറിഞ്ഞുകൊൾകയും വേണം. മണീവാദികൾക്കു പ്രഗൃഹ്യസംജ്ഞയില്ലെന്നു ചിലർ പറയുന്നതിന്നു മണീവാദീനാം പ്രതിഷേധോ വക്തവ്യാ എന്ന വചനം മൂലമാകുന്നു. ആ വചനം മുനിത്രയാനുക്തമാകയാൽ പ്രമാണമല്ലെന്നും പണ്ടുള്ളവർ സ്ഥിരപ്പെടുത്തിയിരിക്കുന്നു. ഇപ്രകാരമിരിക്കുമ്പോൾ തമിഴ്ക്കുത്തുകാരൻ വദ്വായഥാതഥൈവൈവമെന്ന പാഠത്തെ സ്വീകരിച്ചതു് അതിസാഹസംതന്നെ എന്നു അറിഞ്ഞുകൊൾകയും വേണം. മഹേശ്വരടീകയിൽ വവായഥാതഥൈവൈവമെന്ന പാഠത്തെ കാണിക്കയും ശാത്രവംവപുശ്ശുശഃ എന്ന കാളിദാസപ്രയോഗത്തെ ഉദാഹരിക്കയും ചെയ്തിരിക്കുന്നു. അഹോ ഹി (അ) വിസ്മയം ഇതുകളുടെ അർത്ഥമാകുന്നു. തൂഷ്ണീം തൂഷ്ണീകാം (അ) മൌനം ഇതുകളുടെ അർത്ഥമാകുന്നു. മിണ്ടാതെ എന്ന ഭാഷ. സദ്യഃ സപദി (അ) തൽക്ഷണത്തിങ്കൽ എന്നു് ഇതുകളുടെ അർത്ഥമാകുന്നു.

ദിഷ്ട്യാ സമുപജോഷമിത്യാനന്ദേഥാന്തരേന്തരാ
അന്തരേണ ച മധ്യേസ്യുഃ പ്രസഹ്യ തു ഹഠാർത്ഥകം. ൧൦

ദിഷ്ട്യാ സമുപജോഷം (അ) ആനന്ദമെന്നു് ഇതുകളുടെ അർത്ഥമാകുന്നു. അന്തരേ അന്തരാ അന്തരേണ (അ) മദ്ധ്യത്തിങ്കലെന്നു ഇതുകളുടെ അർത്ഥമാകുന്നു. പ്രസഹ്യ (അ) ബലാൽക്കാരേണ എന്നു് ഇതിന്റെ അർത്ഥമാകുന്നു.

യുക്തേ ദ്വേ സാമ്പ്രതം സ്ഥാനേഭീക്ഷ്ണം ശശ്വദനാരതേ
അഭാവേ നഹ്യനോനാപി മാസ്മ മാലം ച വാരണേ. ൧൧

സാമ്പ്രതം സ്ഥാനേ (അ) യുക്തമെന്നു ഇതുകളുടെ അൎത്ഥമാകുന്നു. അഭീക്ഷ്ണം ശശ്വൽ എല്ലാകാലത്തിങ്കലും എന്നു് ഇതിൻെറ അൎത്ഥമാകുന്നു. നഹി അ നോ ന (അ) അഭാവം ഇതുകളുടെ അൎത്ഥമാകുന്നു. ഇല്ല ഇത്യാദി ഭാഷയാകുന്നു. അപിശബ്ദമുണ്ടാകയാൽ അന എന്നതിനേയും ഗ്രഹിച്ചുകൊൾക. അഭാവേ നനനോനഹി എന്നു ശബ്ദവ്യൂഹതരംഗിണിയും നനോനചനഹ്യഭാവേ। അനച എന്നു ഭാഗുരിസൂത്രവുമുണ്ടു്. ഇതിൻെറ പുറമേ അനോപമന്തംഭവതോനികേതമിത്യാദി പ്രയോഗങ്ങളെയും കണ്ടുകൊൾക. മാസ്മ മാ അലം (അ) വാരണം ഇതുകളുടെ അൎത്ഥമാകുന്നു. വാരണം=തടവു്. മാസ്മ ഇത്യാദികൾക്കു് അരുതു് എന്ന ഭാഷ ചൊല്ലിക്കൊൾക.

പക്ഷാന്തരേ ചേദ്യദി ച തത്ത്വേ ത്വദ്ധാഞ്ജസാദ്വയം
പ്രകാശേ പ്രാദുരാവിസ്സ്യാദോമേവം പരമം മതേ. ൧൨

ചേൽ യദി (അ) ഇതുകൾ പക്ഷാന്തരത്തെ പറയുന്നവയാകുന്നു. ചേൽ എന്നതിൻെറ ഉദാഹരണം സത്യഞ്ചേത്തപസാ കിം ഇത്യാദിയാകുന്നു. സത്യം ഭവിക്കുന്നു എങ്കിൽ തപസ്സുകൊണ്ടു് എന്തു് എന്നു മേൽപറഞ്ഞ വാക്യത്തിൻെറ അൎത്ഥമാകുന്നു. യദിശബ്ദത്തിൻെറ ഉദാഹരണം ശുചിമനോയദ്യസ്തിതീൎത്ഥേന കിം ഇത്യാദിയാകുന്നു. ശുദ്ധമായിരിക്കുന്ന മനസ്സു ഭവിക്കുന്നു എങ്കിൽ തീൎത്ഥംകൊണ്ടു എന്തു്? എന്നു മേല്പറഞ്ഞ വാക്യത്തിൻെറ അൎത്ഥമാകുന്നു. അതുകൊണ്ടു് ചേൽ എന്നതിന്നും യദി എന്നതിന്നും എങ്കിൽ എന്ന ഭാഷയാകുന്നു എന്നു ഗ്രഹിച്ചുകൊൾക. പ്രാദുഃ ആവിഃ (അ) ഇതുകൾക്കു് പ്രകാശമെന്നു അൎത്ഥമാകുന്നു. ഓ എവം പരമം (അ) ഇതുകൾക്കു അംഗീകാരം അൎത്ഥമാകുന്നു.

സമന്തതസ്തു പരിതസ്സൎവ്വതോ വിഷ്വഗിത്യപി
അകാമാനുമതൌ കാമമസൂയോപഗമേ/സ്തു ച ൧൩

സമന്തതഃ പരിതഃ സൎവ്വതഃ വിഷ്വക് (അ) എല്ലായിടത്തുമെന്നു ഇതുകളുടെ അൎത്ഥമാകുന്നു. കാമം (അ) ഇതിന്നു ഇച്ഛയോടുകൂടാത്തതായ അംഗീകാരം അൎത്ഥമാകുന്നു. അസ്തു (അ) ഇതിന്നു അസൂയയോടുകൂടിയതായ അംഗീകാരം അൎത്ഥമാകുന്നു. ചശബ്ദമുണ്ടാകയാൽ ഭവതുകാമം ഇവയും അസ്തു എന്നതിനോടു സമാനാൎത്ഥങ്ങളാകുന്നു എന്നു് അറിഞ്ഞുകൊൾക.

നനു ചസ്യാദ്വിരോധോക്തൌ കച്ചിൽ കാമപ്രവേദനേ
നിഷ്ഷമം ദുഷ്ഷമം ഗൎഹ്യേ യഥാസ്വന്തു യഥായഥം. ൧൪

നനു (അ) വിരോധവചനം ഇതിന്റെ അൎത്ഥമാകുന്നു. കച്ചിൽ (അ) ഇഷ്ടപ്രശ്നം ഇതിന്റെ അൎത്ഥമാകുന്നു. നിഷ്ഷമം ദുഷ്ഷമം (അ) നിന്ദ്യമെന്നു ഇതിന്റെ അൎത്ഥമാകുന്നു. യഥാ സ്വംയഥായഥം (അ) യഥായോഗ്യമെന്നു ഇതുകളുടെ അൎത്ഥമാകുന്നു.

മൃഷാമിത്ഥ്യാ ച വിതഥേയഥാൎത്ഥന്തു യഥാതഥം
സ്യുരേവന്തുപുനൎവ്വൈവേത്യവധാരണവാചകാഃ  ൧൩

മൃഷാ മിത്ഥ്യാ (അ) സത്യമെന്നു് ഇതുകളുടെ അൎത്ഥമാകുന്നു. യഥാൎത്ഥം യഥായഥം (അ) സത്യം എന്നു് ഇതുകളുടെ അൎത്ഥമാകുന്നു. ഏവം തു പുനഃ വൈ വാ (വാഏവ എന്നുമാം) (അ) ഇതുകൾക്ക അവധാരണം അൎത്ഥമാകുന്നു.

പ്രാഗതീതാൎത്ഥകം നൂനമവശ്യം നിശ്ചയേ ദ്വയം
സംവദ്വൎഷേ വരേത്വൎവാഗാമേവം സ്വയമാത്മനാ  ൧൪

പ്രാക് (അ) കഴിഞ്ഞതു എന്നു് ഇതിന്റെ അൎത്ഥമാകുന്നു. നൂനം അവശ്യം (അ)നിശ്ചയമെന്നു് ഇതുകളുടെ അൎത്ഥമാകുന്നു. സംവൽ )അ) സംവത്സരമെന്നു് ഇതിന്റെ അൎത്ഥമാകുന്നു. അൎവാക് (അ) കീഴായ കാലത്തിങ്കലെന്നും കീഴായ ദേശത്തിങ്കലെന്നും മേൽപ്രകാരമുള്ള കാലദേശങ്ങളിൽ ഭവിച്ചതെന്നും ഇതിന്റെ അൎത്ഥമാകുന്നു. ആം ഏവം (അ) അംഗീകാരം ഇതുകളുടെ അൎത്ഥമാകുന്നു. സ്വയം (അ) തന്നാലെന്നു് ഇതിന്റെ അൎത്ഥമാകുന്നു.

അല്പേ നീചൈൎമ്മഹത്യുച്ചൈഃ പ്രായോഭൂമ്ന്യദ്രുതേശനൈഃ
സനാനിത്യേബഹിൎബ്ബാഹ്യേ സ്മാതീതേഽസ്തമദൎശനേ.

നീചൈഃ (അ) അല്പമെന്നു ഇതിന്റെ അൎത്ഥമാകുന്നു. ഉച്ചൈഃ (അ) മഹത്തെന്നു് ഇതിന്റെ അൎത്ഥമാകുന്നു. പ്രായഃ (അ) മിക്കതുമെന്നു് ഇതിന്റെ അൎത്ഥമാകുന്നു. ശനൈഃ (അ) പതുക്കെ എന്നു ഇതിന്റെ അൎത്ഥമാകുന്നു. സനാ (അ) എല്ലാസമയവുമെന്നു് ഇതിന്റെ അൎത്ഥമാകുന്നു. ബഹിഃ (അ) പുറത്തെന്നു ഇതിന്റെ അൎത്ഥമാകുന്നു. സ്മ (അ) കഴിഞ്ഞതെന്നു് ഇതിന്റെ അൎത്ഥമാകുന്നു. അസ്തം (അ) കാണാതെയാക എന്നു് ഇതിന്റെ അൎത്ഥമാകുന്നു.

അസ്തി സത്വേരുഷോക്താവു ഊം പ്രശ്നേനുനയേത്വയി
ഹം തൎക്കേ സ്യാദുഷാരാത്രേരവസാനേനമോ നതൌ

അസ്തി (അ) ഉണ്ടു എന്നു ഇതിന്റെ അൎത്ഥമാകുന്നു. ഉ (അ) കോപത്തോടുകൂടിയ വാക്യത്തിങ്കൽ പ്രയോഗിക്കപ്പെടുന്നതാക

ന്നു. ഊം (അ) ഇതിന്റെ അൎത്ഥം പ്രശ്നമാകുന്നു. അസ്തിസത്വേരുഷോക്താവും ഊം പ്രശ്നേ എന്നും അസ്തിസത്വേരുഷോക്താവും പ്രശ്നേ എന്നും പാഠാന്തരങ്ങളാകുന്നു. അയി (അ) അനുനയം ഇതിന്റെ അർത്ഥമാകുന്നു. ഹും (അ) ഇതിനു തൎക്കം അൎത്ഥമാകുന്നു. ന്തരക്കേസ്യാൽ എന്നും പാഠമുണ്ട്. ഉഷാ (അ) രാത്രിയുടെ അവസാനമെന്ന് ഇതിന്റെ അർത്ഥമാകുന്നു. നമഃ (അ) നമസ്കാരമെന്ന് ഇതിന്റെ അർത്ഥമാകുന്നു.

പുനരർത്ഥേംഗ നിന്ദായാം ദുഷ്ഠു സുഷ്ഠു പ്രശംസനേ
സായംസായേ പ്രഗേപ്രാതഃ പ്രഭാതേ നികഷാന്തികേ. ൧൯

അംഗ (അ) പിന്നെ എന്ന് ഇതിന്റെ അർത്ഥമാകുന്നു. ദുഷ്ഠു (അ) ഇതിന്റെ അർത്ഥം നിന്ദയാകുന്നു. സുഷ്ഠു (അ) ഇതിന്റെ അർത്ഥം സ്തുതിയാകുന്നു. സായം (അ) ദിനാവസാനത്തിങ്കലെന്ന് ഇതിന്റെ അർത്ഥമാകുന്നു. പ്രഗേ പ്രാതഃ (അ) പ്രഭാതത്തിങ്കൽ എന്ന് ഇതുകളുടെ അർത്ഥമാകുന്നു. നികഷാ (അ) സമീപത്തിങ്കൽ എന്ന് ഇതിന്റെ അർത്ഥമാകുന്നു.

പരുൽ പരാര്യൈഷമോഽബ്ദേ പൂർവ്വേപൂർവ്വതരേ യദി.
അദ്യാത്രാഹ്ന്യഥപൂർവ്വേഹ്നീത്യാദൌ പൂർവ്വോത്തരാപരാൽ. ൨൦
തഥാധരാന്യാന്യതരേതരാൽപൂർവ്വേദ്യുരാദയഃ
ഉഭയേദ്യുശ്ചോഭയേദ്യുഃപരേത്വഹ്നിപരേദ്യവി. ൨൧

പരുൽ (അ) കഴിഞ്ഞ സംവത്സരത്തിൽ എന്ന് ഇതിന്റെ അൎത്ഥമാകുന്നു. പരാരി (അ) കഴിഞ്ഞതിന്റെ മുമ്പിലെ സംവത്സരത്തിൽ എന്ന് ഇതിന്റെ അൎത്ഥമാകുന്നു. ഐഷമഃ (അ) ഈ സംവത്സരത്തിൽ എന്ന് ഇതിന്റെ അൎത്ഥമാകുന്നു. അദ്യ (അ) ഈ അഹസ്സിങ്കലെന്ന് ഇതിന്റെ അൎത്ഥമാകുന്നു ഇന്ന് എന്നു ഭാഷാ. അഥപൂർവ്വേഹ്നീത്യാദൌ എന്നതുടങ്ങി പൂർവ്വേദ്യുരാദയഃ എന്നതുവരെ ഉള്ളതിന്റെ അർത്ഥം. പൂർവ്വ ഉത്തര അപര അധര അന്യ അന്യതര ഇതര എന്ന് ഈ ശബ്ദങ്ങളിൽനിന്ന് പരമായി എദ്യുസ് പ്രത്യയം വിധിക്കനിമിത്തമായിട്ട് പൂർവ്വേദ്യുഃ ഇത്യാദി അവ്യയങ്ങൾ ഭവിക്കുന്നു. അതുകളിൽവച്ച് പൂർവ്വേദ്യുഃ എന്നതിന് പൂർവ്വമായിരിക്കുന്ന അഹസ്സിങ്കൽഎന്നും ഉത്തരേദ്യുഃ എന്നതിന് ഉത്തരമായിരിക്കുന്ന അഹസ്സിങ്കൽ എന്നും അപരേദ്യുഃ എന്നതിന് അപരമായിരിക്കുന്ന അഹസ്സിങ്കൽ എന്നും അധരേദ്യുഃ എന്നതിന്ന് അധരമായിരിക്കുന്ന അഹസ്സിങ്കൽ എന്നും അന്യേദ്യുഃ എന്നതിന്ന് അന്യമായിരിക്കുന്ന അഹസ്സിങ്കലെന്നും അന്യതരേദ്യുഃ എന്നതിന്ന് അന്യതരമായിരിക്കുന്ന അഹസ്സിങ്കലെന്നും

ഇതരേദ്യുഃ എന്നതിന്ന് ഇതരമായിരിക്കുന്ന അഹസ്സിങ്കലെന്നും അൎത്ഥമാകുന്നു എന്നു സാരത്തെ ഗ്രഹിച്ചുകൊൾക. പൂൎവ്വം=കഴിഞ്ഞതു്. ഉത്തരം=മേലേതു്. അപരം=മററൊന്നു്. അധരം=താഴേതു്. അന്യം=മറൊന്നു്. അന്യതരം=രണ്ടിൽവച്ചൊന്നു്. ഇതരം=അന്യം. അഹസ്സ്=ദിവസം. ഉഭയദ്യുഃ ഉഭയേദ്യുഃ (അ) രണ്ടു ദിവസമെന്നു ഇതുകളുടെ അൎത്ഥമാകുന്നു. പരേദ്യവി (അ) പരമായിരിക്കുന്ന അഹസ്സിങ്കലെന്നു് ഇതിന്റെ അൎത്ഥമാകുന്നു.

ഹ്യോ ഗതേനാഗതേഹ്നിശ്വഃ പരശ്വസ്തൽപരേഹനി
തദാ തദാനീം യുഗപദേകദാ സൎവ്വദാ സദാ.                ൨൨

ഹ്യഃ (അ) ഇന്നലെ എന്നു് ഇതിന്റെ അൎത്ഥമാകുന്നു. ശ്വഃ (അ) നാളെ എന്നു ഇതിന്റെ അൎത്ഥമാകുന്നു. പരശ്വഃ (അ) മററന്നാളെന്നു് ഇതിന്റെ അൎത്ഥമാകുന്നു. തദാ തദാനീം (അ) അക്കാലത്തിലെന്നു് ഇതുകളുടെ അൎത്ഥമാകുന്നു. യുഗപൽ ഏകദാ (അ) ഏകകാലത്തിങ്കലെന്നു് ഇതുകളുടെ അൎത്ഥമാകുന്നു. സൎവ്വദാ സദാ (അ) എല്ലാസമയത്തിങ്കലുമെന്നു ഇതുകളുടെ അൎത്ഥമാകുന്നു.

ഏതൎഹിസംപ്രതീദാനീം അധുനാ സാമ്പ്രതാം തഥാ
ദിഗ്ദേശകാലേപൂൎവ്വാദൌപ്രാഗുദക്പ്രത്യഗാദയഃ

ഏതൎഹി സംപ്രതി ഇദാനീം അധുനാ സാംപ്രതം (അ) ഇപ്പോൾ എന്നു് ഇതുകളുടെ അൎത്ഥമാകുന്നു. പ്രാക് ഉദക് പ്രത്യക് (അ) ആദിശബ്ദമുണ്ടാകയാൽ അവാക് എന്നതിനെയും ഗ്രഹിച്ചുകൊൾക. പൂൎവ്വാദികളായ ദിഗ്ദേശകാലങ്ങൾ ഇതുകളുടെ അൎത്ഥമാകുന്നു. പ്രാക് എന്നതിന്നു് കിഴക്കേടിക്കെന്നും കിഴക്കുള്ള ദേശമെന്നും കഴിഞ്ഞകാലമെന്നും അൎത്ഥമാകുന്നു. ഉദക് എന്നതിന്നു വടക്കേടിക്കെന്നും വടക്കുള്ള ദേശമെന്നും ഉത്തരകാലമെന്നും അൎത്ഥമാകുന്നു. പ്രത്യക് എന്നതിന്നു് പടിഞ്ഞാറേടിക്കെന്നും പടിഞ്ഞാറുള്ള ദേശമെന്നും പശ്ചിമകാലമെന്നും അൎത്ഥമാകുന്നു. അവാക് എന്നതിന്നു് തെക്കേടിക്കെന്നും തെക്കുള്ള ദേശമെന്നും പിന്നത്തെ കാലമെന്നും അൎത്ഥമാകുന്നു. ഇങ്ങിനെ വ്യക്തമായി ഗ്രഹിച്ചുകൊൾക. ഇതി അവ്യയവൎഗ്ഗഃ

---

# ലിംഗാദിസംഗ്രഹവർഗ്ഗപ്രാരംഭഃ.

---

സലിംഗശാസ്ത്രൈസ്സന്നാദികൃത്തദ്ധിതസമാസജൈഃ
അനുക്തൈസ്സംഗ്രഹേ ലിംഗം സങ്കീർണ്ണവദിഹോന്നയേൽ. ൧

അൎത്ഥം—പാണിന്യാദികളായ ആചാൎയ്യന്മാരാൽ പറകപ്പെട്ടതായ ലിംഗാനുശാസനത്തോടുകൂടിയവയായും സന്നാദിപ്രത്യയാന്തങ്ങളായും കൃൽ പ്രത്യയാന്തങ്ങളായും തദ്ധിതപ്രത്യയാന്തങ്ങളായും സമാസം നിമിത്തമായി ഉണ്ടായവയായും ഇതിന്നുമുമ്പിൽ പ്രായേണ പറകപ്പെടാത്തവയുമായ ശബ്ദങ്ങളോടു സഹിതമായ ഈ സംഗ്രഹത്തിങ്കൽ ലിംഗത്തെ സങ്കീൎണ്ണവൎഗ്ഗത്തിങ്കൽ പറഞ്ഞപ്രകാരം ഊഹിച്ചു കൊള്ളണമെന്നാകുന്നു.

ലിംഗശേഷവിധിർവ്യാപീ വിശേഷൈൎയ്യദ്യ ബാധിതഃ
സ്ത്രിയാമീദൂദ്വിരാമൈകാച്സയോനിപ്രാണിനാമ ച. ൨

അ—ലിംഗശേഷവിധിഃ വിശേഷൈഃ അബാധിതഃ യദി വ്യാപീ എന്നു പൂൎവ്വാൎദ്ധത്തിലെ പദങ്ങളുടെ അന്വയാൎത്ഥമാകുന്നു. ലിംഗശേഷവിധി വിശേഷങ്ങളാൽ അബാധിതമാണെങ്കിൽ വ്യാപിയാകുന്നു എന്നു് അന്വയാൎത്ഥമാകുന്നു.

ലിംഗശേഷവിധി=ലിംഗശേഷത്തിന്റെ വിധി. ലിംഗശേഷം=മുമ്പറഞ്ഞ ലിംഗത്തിങ്കൽനിന്നു അന്യമായ ലിംഗം. വിധി=ഇന്നപ്രകാരമെന്നുള്ള വചനം. വിശേഷങ്ങൾ=വിശേഷവിധികൾ. അബാധിതം=ബാധിക്കപ്പെടാത്തതു വ്യാപി=ഒരെടത്തും നീക്കമില്ലാതെ പ്രവൎത്തിക്കുന്നതു്. ഇങ്ങിനെ പരിഭാഷയെഗ്രഹിച്ചുകൊൾക.

സാരം— ഇവിടെ മുൻപറഞ്ഞ ലിംഗവിധികളിൽ അന്തൎഭവിക്കാത്തതായ ലിംഗവിധികളുണ്ടു്. അതുകളിൽ ഏതിനെങ്കിലും വിശേഷവിധിയാൽ ബാധയില്ലാതെവന്നാൽ അതു സൎവ്വത്ര പ്രവൎത്തിക്കുമെന്നും വിശേഷവിധിയാൽ ബാധവന്നപ്പോയാൽ യാതൊരുവിഷയത്തിങ്കൽ ബാധിതമായി ഭവിച്ചുവോ ആ വിഷയത്തെവിട്ടു് അന്യസ്ഥലങ്ങളിൽ പ്രവൎത്തിക്കുമെന്നുമാകുന്നു സ്ത്രിയാം ഇതു് ഇനിപറവാൻപോകുന്നതുകളിൽ സംബന്ധിക്കുന്നതാകുന്നു. ഈദൂദ്വിരാമൈകാച്സ്ത്രിയാം എന്നു് അന്വയമാകുന്നു. ഈകാരാന്തവും ഊകാരാന്തവുമായ ശബ്ദങ്ങൾ ഏകമായിരിക്കുന്ന അച്ചോടുകൂടിയതുകളായിരുന്നാൽ അതുകൾ സ്ത്രീലിംഗങ്ങളാകുന്നു എന്നു് അറിഞ്ഞുകൊൾക എന്നു് സാരമാകുന്നു. ഉദാഹര

ണം:—ധീഃ ശ്രീഃ ഭ്രൂഃ ഭ്രൂഃ ഇത്യാദിയാകുന്നു. സയോനിപ്രാണിനാമച സ്ത്രീയാമെന്നു് അന്വയം. യോനിയോടു കൂടിയവരുടെ നാമങ്ങളും സ്ത്രീലിംഗങ്ങളാകുന്നു എന്നു സാരം. ഉദാഹരണം: മാതാ, ദുഹിതാ, ധേനുഃ ഇത്യാദി.

നാമവിദ്യുന്നിശാവല്ലീ വീണാദിഗ്ഭൂനദീഹ്രിയാം
അദന്തൈർദ്വിഗുരേകാർത്ഥോ ന സപാത്രയുഗാദിഭിഃ. ൩

വിദ്യുന്നിശാവല്ലീ വീണാദിഗ്ഭൂനദീഹ്രിയാം നാമസ്ത്രീയാം എന്നു അന്വയം. മിന്നൽപിണരിന്റെയും രാത്രിയുടെയും വള്ളിയുടെയും വീണയുടെയും ദിക്കിന്റെയും ഭൂമിയുടെയും നദിയുടെയും ലജ്ജയുടെയും നാമങ്ങൾ സ്ത്രീലിംഗങ്ങളാകുന്നു എന്നു സാരം. ഭൂനദീധിയം എന്നും പാഠമുണ്ടു്. അപ്രകാരമായാൽ ലജ്ജയുടെയും എന്നതിന്നു പകരമായി ബുദ്ധിയുടേയുമെന്നുചേർത്തു ഗ്രഹിച്ചു കൊൾക. തഡിൽ, രാത്രിഃ, ലതാ, വിപഞ്ചി, കകുപ്, ഭൂമിഃ സരിൽ, ത്രപാ ഇത്യാദികൾ ഉദാഹരണങ്ങളാകുന്നു. അദന്തൈഃ ഏകാർത്ഥഃ ദ്വിഗുഃ സ്ത്രീയാം എന്നന്വയം. അകാരാന്തങ്ങളായിരിക്കുന്ന ഉത്തരപദങ്ങളോടുകൂടിയതുകളായിരിക്കുന്ന സമാഹാരദ്വിഗുസമാസശബ്ദങ്ങൾ സ്ത്രീലിംഗങ്ങളാകുന്നു എന്നു സാരം. ത്രിലോകീ ഇത്യാദികൾ ഉദാഹരണങ്ങളാകുന്നു. ത്രിലോകീ എന്നതിന്നു മൂന്നു ലോകങ്ങളുടെ സമാഹാരമെന്നു അർത്ഥമാകുന്നു. സമാഹാരം=സമൂഹം. പാത്രയുഗാദിഭിഃ സഃ സ്ത്രീയാം ന എന്നു് അന്വയം. പാത്രയുഗാദ്യുത്തരപദമായ ദ്വിഗു സ്ത്രീലിംഗമല്ലെന്നുസാരം. പഞ്ചപാത്രം, ചതുര്യുഗം ഇത്യാദി ഉദാഹരണം

തല്വൃന്ദേ യേനികഡ്യച്ത്രാവൈരമൈഥുനികാദിവുൻ
സ്ത്രീഭാവാദാവനിക്തിണ്ണുല്ണഞിണ്വുച്ക്വിബുജ്ഞിഞ്നിശാ

തൽസ്ത്രീയാം എന്നു അന്വയം. തല്പ്രത്യയാന്തം സ്ത്രീലിംഗമാകുന്നു എന്നു സാരം. ഉദാഹരണം-ശുക്ലതാ, ബ്രാഹ്മണതാ, ഗ്രാമതാ ദേവതാ, ഇത്യാദി. തല്പ്രത്യയത്തിന്റെ ലകാരത്തിന്നു ലോപമുണ്ടാകയാൽ അയതു് ഒരെടത്തും കേൾക്കില്ല. ശുക്ലതാ എന്നെടത്തു് ഭാവത്തിങ്കലും ബ്രാഹ്മണതാ എന്നെടത്തു് കർമ്മത്തിങ്കലും ഗ്രാമതാ എന്നെടത്തു് സമൂഹത്തിങ്കലും ദേവതാ എന്നെടത്തു് സ്വാർത്ഥത്തിങ്കലും തല്പ്രത്യയമാകുന്നു. വൃന്ദേയനികഡ്യച്ത്രാസ്ത്രീയാം എന്നു അന്വയം. സമൂഹത്തിങ്കൽ വിധിക്കപ്പെട്ടയ, ഇനി കഡ്യച്, ത്രാ എന്ന ഈ പ്രത്യയങ്ങളാകുന്ന അന്തങ്ങളോടുകൂടിയ ശബ്ദങ്ങൾ സ്ത്രീലിംഗങ്ങളാകുന്നു എന്നു സാരം. പാശ്യാ, ഖലിനീ, രഥകഡ്യാ ഗോത്രാ ഇത്യാദികൾ ഉദാഹരണ

ങ്ങൾ—പാശ്യാ എന്നതിന്നു് പാശസമൂഹമെന്നു് അൎത്ഥമാകുന്നു. ഉദാഹരണാന്തരങ്ങളുടെ അൎത്ഥത്തെയുമിപ്രകാരം ഊഹിച്ചുകൊൾക. വൈരമൈഥുനികാഭിവുൻസ്ത്രിയാം എന്നു അന്വയം. വൈരത്തിങ്കലും വിവാഹരൂപസംബന്ധത്തിങ്കലും വീപ്സാദിയിലും വിധിക്കപ്പെട്ട വുൻ പ്രത്യയമാകുന്ന അന്തത്തോടുകൂടിയ ശബ്ദങ്ങൾ സ്ത്രീലിംഗങ്ങളാകുന്നു എന്നു സാരം. ഉദാഹരണം—അശ്വമഹിഷികാ അത്രി ഭരദ്വാജികാ ഇത്യാദി. അശ്വമഹിഷികാ എന്നതിന്നു അശ്വമഹിഷങ്ങളുടെ വൈരമെന്നു് അൎത്ഥം. അശ്വമഹിഷശബ്ദത്തിങ്കൽനിന്നു വൈരാൎത്ഥത്തിങ്കൽ വുൻ പ്രത്യയം വന്നിരിക്കുന്നു. വുൻ പ്രത്യയത്തിന്റെ നകാരത്തിന്നു ലോപമുണ്ടു്. അവശിഷ്ടമായ ഉ എന്നതിന്നു അക എന്നു ആദേശവുമുണ്ടു്. ഇപ്രകാരംതന്നെ വേറെയും ചില വിധികൾ ശബ്ദശാസ്ത്രത്തിങ്കൽ ഉണ്ടാകകൊണ്ടു പശ്ചാസന്നരൂപം അശ്വമഹിഷികാ എന്നാകുന്നു എന്നു ഗ്രഹിച്ചുകൊൾക. അത്രിഭരദ്വാജിക എന്നേടത്തു അത്രിഭരദ്വാജശബ്ദത്തിങ്കൽനിന്നു മൈഥുനികാ അൎത്ഥത്തിങ്കൽ വുന്നാകുന്നു ഇതത്രേ ഭേദമുള്ളതു്. മൈഥുനികാ=വിവാഹരൂപസംബന്ധം. സ്ത്രീഭാവാദൌ അനിക്തിൻണ്വുല്ണച് ണ്വുച്ക്യബ്യുജഞിഞ്നിശാഃ സ്ത്രിയാം എന്നു് അന്വയം. പാണിനീയസൂത്രപാഠത്തിങ്കൽ സ്ത്രിയാമെന്നു അധികരിച്ചു ഭാവാദ്യൎത്ഥങ്ങളിൽ വിധിക്കപ്പെട്ട അനി, ക്തിൻ, ണ്വുല്, ണച്, ണ്വുച്, ക്യപ്, യുച്, അങ്, ഇഞ്, നി, ശ എന്ന ഈ പ്രത്യയങ്ങളാകുന്ന അന്തങ്ങളോടുകൂടിയ ശബ്ദങ്ങൾ സ്ത്രീലിംഗങ്ങളാകുന്നു എന്നുസാരം. അന്യന്തങ്ങളുടെ ഉദാഹരണം—അകരണിഃ അജനനിഃ ഇത്യാദി. ക്തിന്നന്തങ്ങളുടെ ഉദാഹരണം—കൃതിഃ മതിഃ ഇത്യാദി. ണ്വുലന്തങ്ങളുടെ ഉദാഹരണം—പ്രച്ഛൎദ്ദികാ, പ്രവാഹികാ ഇത്യാദി. ണജന്തോദാഹരണം—വ്യാവക്രോശീ ഇത്യാദി. ണ്വുജന്തോദാഹരണം—ശായികാ ഇത്യാദി. ക്യബന്തോദാഹരണം—വ്രാജ്യാ ഇത്യാദി. യുജന്തോദാഹരണം—കാരണം ഇത്യാദി. അങന്തോദാഹരണം—പചാ, ഭിദാ ഇത്യാദി. ഇഞന്തോദാഹരണം—കാം കാരിമകാൎഷീഃ ഇത്യാദി. നിപ്രത്യയാന്തോദാഹരണം. ഗ്ലാനിഃ ഇത്യാദി. ശപ്രത്യയാന്തോദാഹരണം ക്രിയാ, ഇച്ഛാ ഇത്യാദി.

ഉണാദിഷു നിരൂരീശ്ചണ്ട്യാബൂങന്തം ചലം സ്ഥിരം
തൽക്രീഡായാം പ്രഹരണഞ്ചേന്മൌഷ്ടാപാല്ലവാണദികം. ൭

അ—ഉണാദിഷു നിഃ ഊഃ ഈഃ ച സ്ത്രിയാം എന്നു അന്വയം. ഉണാദികളിൽ ചേൎന്ന നിപ്രത്യയമോ ഊ ഈ ഇവരയോ അ

കുന്ന അന്തത്തോടുകൂടിയ ശബ്ദങ്ങൾ സ്ത്രീലിംഗങ്ങളാകുന്നു എന്നു സാരം. ശ്രേണിഃ, ചമൂഃ തന്ത്രീ ഇത്യാദികൾ ഉദാഹരണങ്ങളാകുന്നു. ഉണാദിഷ്വ നിശ്ശരിശ്ച എന്നും പാഠമുണ്ടു്. അപ്രകാരമായാൽ ശ്രേണിഃ എന്നതിന്നു പകരമായി ധരണിഃ ഇത്യാദികളെ ഗ്രഹിച്ചുകൊൾക ങ്യാബൂങന്തം ചലം സ്ഥിരം സ്ത്രീയാം എന്നു് അന്വയം. ങ്യന്തമായിട്ടോ ആബന്തമായിട്ടോ ഊങന്തമായിട്ടോ ഇരിക്കുന്ന ശബ്ദം ജംഗമത്തെപ്പറയുന്നതായാലും സ്ഥാവരത്തെ പറയുന്നതായാലും സ്ത്രീലിംഗങ്ങളായി ഭവിക്കുമെന്നു സാരമാകുന്നു. ങ്യന്തമെന്നതുകൊണ്ടു് ങീബന്തത്തെയും ങീഷന്തത്തെയും ങീനന്തത്തെയും ഗ്രഹിച്ചുകൊൾക. ങീപ്പും ങീഷും ങീനും പ്രത്യയവിശേഷമാകുന്നു. ആബന്തമെന്നതുകൊണ്ടു് ടാബന്തത്തെയും ചാബന്തത്തെയും ഡാബന്തത്തെയും ഗ്രഹിച്ചുകൊൾക. ടാപ്പും ചാപ്പും ഡാപ്പും പ്രത്യയവിശേഷമാകുന്നു ഊങന്തം=ഊങ്. പ്രത്യയമാകുന്ന അന്തത്തോടുകൂടിയതു് മുറയ്ക്കു ഉദാഹരണങ്ങൾ-കരിണീ, ദാക്ഷായണീ, ശാർങ്ഗരവീ, അജാ, ബഹുസീമാ, കാരീഷഗന്ധാ, കരഭോരുഃ ഇത്യാദികളാകുന്നു. തൽപ്രഹരണം ക്രീഡായാം ചേൽ മൌഷ്ടാ പാല്ലവാ ണദിക് എന്നു അന്വയമാകുന്നു. മുഷ്ടിയാകുന്ന പ്രഹരണത്തോടുകൂടിയതായ ക്രീഡാ എന്ന അൎത്ഥത്തിങ്കൽ വിധിക്കപ്പെട്ടതായ ണ പ്രത്യയമാകുന്ന അന്തത്തോടുകൂടിയ മൌഷ്ടാശബ്ദവും പല്ലവമാകുന്ന പ്രഹരണത്തോടുകൂടീട്ടു ക്രീഡാ എന്ന അർത്ഥത്തിങ്കൽ വിധിക്കപ്പെട്ടതായ ണ പ്രത്യയമാകുന്ന അന്തത്തോടുകൂടിയ പാല്ലവാ ശബ്ദവും സ്ത്രീലിംഗങ്ങളാകുന്നു എന്നു സാരം. ദിക് എന്നതുകൊണ്ടു ദാണ്ഡാ ഇത്യാദികളെ ഗ്രഹിച്ചുകൊൾക.

ഘഞോ ഞ സ്സാക്രിയാऽസ്യാഞ്ചേദ്ദണ്ഡപാതാഹിഫാൽഗുനീ
ശ്യൈനംപാതാച മൃഗയാതൈലംപാതാസ്വധേതിദിക്.

അ—ഘഞഃ ഞഃ സാക്രിയാ അസ്യാഞ്ചേൽസ്ത്രീയാം എന്നു അന്വയം. ഘഞന്തത്തിങ്കൽനിന്നു പരമായിരിക്കുന്ന ഞപ്രത്യയമാകുന്ന അന്തത്തോടുകൂടിയതായ ശബ്ദം ഘഞന്തത്താൽ പറകപ്പെടുന്ന വ്യാപാരത്തിന്റെ അധികരണം മേല്പറഞ്ഞ ശബ്ദത്തിന്റെ അർത്ഥമായിരുന്നാൽ സ്ത്രീലിംഗമായി ഭവിക്കുമെന്നു സാരം. ദാണ്ഡപാതാഫാല്ഗുനീ എന്നു് ഉദാഹരണം ഇവിടെ ദണ്ഡപാത എന്നതു ഘഞന്തമാകുന്നു. ദണ്ഡത്തിന്റെ പതനം എന്നു് അതിന്റെ അർത്ഥമാകുന്നു. ദണ്ഡത്തിന്റെ പതനം യാതൊന്നിങ്കൽ ഭവിക്കുന്നുവൊ അതു് എന്ന അർത്ഥത്തിങ്കൽ ദണ്ഡപാ

ത ശബ്ദത്തിങ്കൽനിന്ന പരമായി ഞ പ്രത്യയം ചേരുകയും വേറെയും ചില കാൎയ്യങ്ങൾ ഭവിക്കയും ചെയ്താൽ ദാണ്ഡപാത എന്നു് ഞ പ്രത്യയാന്തമായ ഒരു ശബ്ദമുണ്ടാകും. അതു സ്ത്രീലിംഗമാകയാൽ ദാണ്ഡപാതാ എന്നു് അതിന്റെ ഉപയോഗ്യമായ രൂപമാകുന്നു എന്ന ഇതുകൊണ്ടു ഗ്രഹിച്ചുകൊൾക. ഇപ്രകാരം ശ്യൈനംപാതാ മൃഗയാ തൈലംപാതാ സ്വധാ എന്നതുകളുമുദാഹരണങ്ങളാകുന്നു. ശ്യൈനംപാതാ എന്നതിന്നു ശ്യേനപാതത്തോടു കൂടിയതെന്നും തൈലംപാതാ എന്നതിന്ന തിലപാതത്തോടുകൂടിയതെന്നും അർത്ഥമാകുന്നു. പൂൎവ്വോദാഹരണത്തെക്കാൾ ഇതുകൾക്ക ശ്യേനതിലസ്യപാതേഞേ എന്ന സൂത്രത്താൽ വിധിക്കപ്പെട്ട മുമാഗമം വിശേഷമാകുന്നു. ഇതിദിക് എന്നതിന്നു് ഇത്യാദി ഉദാഹരണമാകുന്നു എന്നു് അർത്ഥത്തെ ഗ്രഹിച്ചുകൊൾക.

സ്ത്രീ സ്യാൽ കാചിന്മൃണാല്യാദിൎവ്വിവക്ഷാപചയേ യദി
ലങ്കാ ശേഫാലികാ ടീകാ ധാതകീ പഞ്ജികാഢകീ. ൩

അ—അപചയവിവക്ഷായദി മൃണാല്യാദികാചിൽസ്ത്രീ സ്യാൽ എന്ന അന്വയമാകുന്നു. അപചയത്തിങ്കൽ വിവക്ഷ ഭവിക്കുന്നു എങ്കിൽ മൃണാല്യാദികളാകുന്ന ചില ശബ്ദങ്ങൾ സ്ത്രീലിംഗമായി ഭവിക്കുമെന്നർത്ഥം. അപചയം=അല്പത്വം. വിവക്ഷ=വചിപ്പാനായിക്കൊണ്ടുള്ള ഇച്ഛാ. വചിക്ക=പറക. മൃണാളീ എന്നതിന്നു അല്പമായിരിക്കുന്ന മൃണാളമെന്നർത്ഥമാകുന്നു. ആദിപദമുണ്ടാകകൊണ്ടു വംശീഇത്യാദികളെ ഗ്രഹിച്ചുകൊൾക. സ്ത്രീ സ്യാൽകചിന്മൃണാല്യാദിഃ എന്നും പാഠമുണ്ടു്.

ലങ്കാശേഫാലികാ ഇത്യാദ്യൎദ്ധശ്ലോകത്തിന്നു ലങ്കാദിശബ്ദങ്ങൾ ആറും സ്ത്രീലിംഗങ്ങളാകുന്നു എന്നർത്ഥമാകുന്നു. ലങ്കാ=രാവണരാജധാനി. ശേഫാലികാ=പുഷ്പവിശേഷം. ടീകാ=വ്യാഖ്യാനവിശേഷം. വിഷമപദങ്ങളുടെ വ്യാഖ്യാനമെന്നു ഗ്രഹിച്ചുകൊൾക. ധാതകീ=താതിരിമരം. പഞ്ജികാ=വ്യാഖ്യാനവിശേഷം. സകലപദവ്യാഖ്യാനമെന്നു ഗ്രഹിച്ചുകൊൾക. പഞ്ചിക എന്നും പാഠമുണ്ടു്. ആഢകീ=തുവര.

സിധ്രകാ ശാരികാ ഹിക്കാ പ്രാചികോൽകാ പിപീലികാ
തിണ്ഡുകീ കണികാ ഭംഗിസ്സുരംഗാസൂചിമാഢയഃ. ൪

സിധ്രകാദിമാഢ്യന്തങ്ങളും സ്ത്രീലിംഗങ്ങളാകുന്നു എന്ന

ൎത്ഥം. സിധ്രകാ=വൃക്ഷവിശേഷം. കൂവളമത്രെ അതകുന്നതു്. ശാരികാ=കിളി. ഹിക്കാ=എക്കിൾ. പ്രാചികാ=കാട്ടീച്ച. പെണ്ണരന്നു് എന്നും മതമുണ്ടു്. ഉൽകാ=തേജഃപുഞ്ജം. തീക്കൊള്ളി എന്നും മതമുണ്ടു്. പിപീലികാ=ഉറുമ്പു്. തിന്ദുകീ=വൃക്ഷവിശേഷം. പനച്ചി എന്ന ഭാഷ. കണികാ=പരമാണു. ഭംഗി=കൌടില്യഭേദം. സൌന്ദൎയ്യമെന്നും മതമുണ്ടു്. സുരുംഗാ=ഗുഹാവിശേഷം. സൂചി=സൂചിതന്നെ. മാഢി=പത്രസിരാ. ഇലമേലുള്ള ഞരമ്പു്. മാഢിശബ്ദത്തിന്റെ സ്ഥാനത്തിങ്കൽ ചിലർ മാചിശബ്ദത്തെ പാഠിക്കയും മാചി ദേശവിശേഷമെന്നു വ്യാഖ്യാനിക്കയും ചെയ്തിരിക്കുന്നു.

> പിച്ഛാവിതണ്ഡാകാകിണ്യശ്ചൂൎണ്ണിശ്ശാണീ ദ്രുണീ ദരൽ
> സാതിഃ കന്ഥാ തഥാ സന്ദീ നാഭീ രാജസഭാപി ച. ൯

പിച്ഛാദിരാജസഭാന്തങ്ങളും സ്ത്രീലിംഗങ്ങളാകുന്നു എന്നൎത്ഥം. പിച്ഛാ=പൂളപ്പശ. വിതണ്ഡാ=വാദവിശേഷം. കാകിണീ=പണത്തിന്റെ നാലിലൊരുഭാഗം. ചൂൎണ്ണി=ചൂൎണ്ണികാ. ശാണീ=ശണവസ്ത്രവിശേഷം. ദ്രുണീ=ജലപാത്രവിശേഷം. ദരൽ=മ്ലേച്ഛജാതി. സാതി=ദാനം. അവസാനമെന്നുമാം. കന്ഥാ=പ്രാവരണവിശേഷം. ആസന്ദീ=ആസനഭേദം. വേത്രാസനമെന്നു ഗ്രഹിച്ചുകൊൾക. നാഭി=പൊക്കിൾ. രാജസഭാ=രാജാക്കന്മാരുടെ സഭാ.

> ഝല്ലരീ ചച്ചരീ പാരീ ഹോരാ ലട്വാ ച സിദ്ധ്മലാ
> ലാക്ഷാ ലിക്ഷാ ച ഗണ്ഡൂഷാ ഗൃധ്രസീ ചമസീ മസീ. ൧൦

ഝല്ലരീ എന്ന ശബ്ദംമുതൽ മസീ എന്ന ശബ്ദംവരെയുള്ളവയും സ്ത്രീലിംഗങ്ങളാകുന്നു. ഝല്ലരീ=വാദ്യവിശേഷം. ഝൎഝരീ എന്നും പാഠം കാണ്മാനുണ്ടു്. ചച്ചരീ=കരശബ്ദം. നൃത്തവിശേഷമെന്നും ചിലർ പറയുന്നു. പാരീ=ആനയുടെ കാൽക്കയറു്. പാൽ കറക്കുവാനുള്ള പാത്രമെന്നും ഒരു മതമുണ്ടു്. ഹോരാ=ലഗ്നം. രാശ്യൎദ്ധമെന്നുമാം. ലട്വാ=ഊൎക്കുരിലെന്ന പക്ഷി. സിദ്ധ്മലാ=ശുഷ്കമത്സ്യം. ലാക്ഷാ=ചെമ്പരത്തിച്ചാർ കോലരക്കെന്നുമാം. ലിക്ഷാ=പേൻമുട്ട (ഈരു്.) ഗണ്ഡൂഷാ=മുഖപൂരണം. ഗണ്ഡൂഷഃ എന്നും പ്രയോഗിക്കാം. പുംസ്യപി എന്നു ടീകയിൽ ഉണ്ടു്. ഗൃധ്രസീ=വാതവ്യാധിവിശേഷം. ചമസീ=യാഗപാത്രവിശേഷം. മസീ=മഷി.

ഇതി സ്ത്രീലിംഗപ്രകരണം.



---

## അഥ പുല്ലിംഗസംഗ്രഹഃ.

---

പുംസ്ത്രീ സ്വഭേദാനുചരാസ്സപൎയ്യായാസ്സുരാസുരാഃ
സ്വൎഗ്ഗയാഗാദ്രിമേഘാബ്ധിദ്രുകാലാസിശരാരയഃ. ൧

സ്വഭേദാനുചരാഃ സപൎയ്യായാഃ സുരാസുരാഃ പുംസി, എന്നു പൂൎവ്വാൎദ്ധത്തിന്റെ അന്വയം. ഋഷിതാദി ശബ്ദങ്ങളും സുനന്ദാദി ശബ്ദങ്ങളും സുരപൎയ്യായശബ്ദങ്ങളും ബലിനമുച്യാദിശബ്ദങ്ങളും കൂശ്മാണ്ഡമുണ്ഡാദിശബ്ദങ്ങളും അസുരപൎയ്യായശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു എന്നു സാരം. സുരപൎയ്യായശബ്ദങ്ങൾ=അമരാഃ ഇത്യാദികൾ. അസുരപൎയ്യായശബ്ദങ്ങൾ=ദൈത്യാഃ ഇത്യാദികൾ. സ്വൎഗ്ഗയാഗാദ്രിമേഘാബ്ധി ദ്രുകാലാസിശരാരയഃ പുംസി എന്നു് ഉത്തരാൎദ്ധത്തിന്റെ അന്വയം. സ്വൎഗ്ഗവാചകശബ്ദങ്ങളും യാഗവാചകശബ്ദങ്ങളും അദ്രിവാചകശബ്ദങ്ങളും മേഘവാചകശബ്ദങ്ങളും അബ്ധിവാചകശബ്ദങ്ങളും വൃക്ഷവാചകശബ്ദങ്ങളും കാലവാചകശബ്ദങ്ങളും ഖഡ്ഗവാചകശബ്ദങ്ങളും ശരവാചകശബ്ദങ്ങളും ശത്രുവാചകശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു എന്നു സാരം. സ്വൎഗ്ഗവാചകശബ്ദങ്ങൾ=സ്വൎഗ്ഗഃ, നാകഃ ഇത്യാദികൾ. യാഗവാചകശബ്ദങ്ങൾ=യാഗഃ യജ്ഞഃ ഇത്യാദികൾ. യാഗവിശേഷവാചികളായ അഗ്നിഷ്ടോമാദിശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു. അദ്രിവാചകശബ്ദങ്ങൾ=പൎവ്വതഃ ഇത്യാദികൾ. പൎവ്വതവിശേഷവാചികളായ മേരുസഹ്യാദിശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു. മേഘവാചകശബ്ദങ്ങൾ=മേഘഃ വാരിവാഹഃ ഇത്യാദികൾ. മേഘവിശേഷവാചികളായ പുഷ്കലാവൎത്തകാദിശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു. അബ്ധിവാചകശബ്ദങ്ങൾ=സമുദ്രം ഇത്യാദികൾ. സമുദ്രവിശേഷവാചികളായ ക്ഷീരോദാദിശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു. വൃക്ഷവാചകശബ്ദങ്ങൾ=വൃക്ഷഃ മഹീരുഹഃ ശാഖീ ഇത്യാദികൾ. വൃക്ഷവിശേഷവാചികളായ വടാദിശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു. കാലവാചകശബ്ദങ്ങൾ=കാലഃ ദിഷ്ടഃ ഇത്യാദികൾ. കാലവിശേഷവാചികളായ മാസാദിശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു. ഖഡ്ഗവാചകശബ്ദങ്ങൾ=ഖഡ്ഗഃ കരവാളഃ ഇത്യാദികൾ. ഖഡ്ഗവിശേഷവാചികളായ നന്ദകാദിശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു. ശരവാചകശബ്ദങ്ങൾ=ശരഃ ബാണഃ പത്രി ഇത്യാദികൾ. ശരവിശേഷവാചികളായ നാരാചാദിശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു. ശത്രുവാചക

ബ്ദങ്ങൾ ശത്രുഃ അമാതിഃ ഇത്യാദികൾ. ശത്രുവിശേഷവാചികളായ ആതതായീ ഇത്യാദികളും പുല്ലിംഗങ്ങളാകുന്നു.

കരഗണ്ഡോഷ്ഠദോർദ്ദന്തകണ്ഠകേശനഖസ്തനാഃ
അഹ്നാഹാന്താഃ ക്ഷപാഭേദാ രാത്രാന്താഃ പ്രാഗസംഖ്യകാഃ.

കരാദിവാചകങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നർത്ഥം. കരം =(കയ്യ്, രശ്മി, കൈ.) ഗണ്ഡം=കവിൾ. ഓഷ്ഠം=ചുണ്ട്. ദോസ്=കൈ. ദന്തം=പല്ല്. കണ്ഠം=കഴുത്ത്. കേശം=തലമുടി. നഖം=നഖംതന്നെ. സ്തനം=മുല. അഹ്ന എന്ന ശബ്ദമാകുന്ന അന്തത്തോടുകൂടിയവയും അഹ എന്ന ശബ്ദമാകുന്ന അന്തത്തോടുകൂടിയവയും ക്ഷപാഭേദവാചകശബ്ദങ്ങളും സംഖ്യാവാചക പൂർവ്വപദങ്ങളല്ലാതെ രാത്രി ശബ്ദമാകുന്ന അന്തത്തോടുകൂടിയ ശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു എന്നു ഉത്തരാർദ്ധത്തിന്റെ അർത്ഥം. അഹ്നാന്തങ്ങൾ=പൂർവ്വാഹ്നഃ മദ്ധ്യാഹ്നഃ സായാഹ്നഃ ഇത്യാദികൾ. അഹാന്തങ്ങൾ=ദ്വ്യഹഃ ഇത്യാദികൾ. ക്ഷപാഭേദവാചകങ്ങൾ=ദെസൗരാഷ്ട്രിക ഇത്യാദികൾ. സംഖ്യാപൂർവ്വപദമില്ലാത്ത രാത്രാന്തങ്ങൾ= അഹോരാത്രഃ ഇത്യാദികൾ. പഞ്ചരാത്രമിത്യാദികൾ സംഖ്യാപൂർവ്വപദങ്ങളാകയാൽ പുല്ലിംഗങ്ങളാകയില്ല.

ശ്രീവേഷ്ടാദ്യാശ്ച നിര്യ്യാസാ അസന്നന്താ അബാധിതാഃ
കശേരുജതുവസ്തൂനി ഹിത്വാ തുരവിമാനകാഃ.

ശ്രീവേഷ്ടാദികളായ നിര്യ്യാസവാചകശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നു് ആദ്യപാദത്തിന്റെ അർത്ഥം. ശ്രീവാസവൃകധൂപാദികൾ ആദ്യപദാർത്ഥങ്ങൾ ശ്രീയിനെ വേഷ്ടിക്കുന്നവനെന്നു അർത്ഥമാകുന്നു എങ്കിൽ നിര്യ്യാസവാചകമല്ലായ്കയാൽ ശ്രീവേഷ്ട ശബ്ദം പുല്ലിംഗമായിരുന്നാലും അതിന്നു് ലിംഗാന്തരങ്ങൾ ഭവിക്കുമെന്നു അറിഞ്ഞുകൊൾക. അസന്തശബ്ദങ്ങളും അനന്തശബ്ദങ്ങളും പുല്ലിംഗങ്ങളാകുന്നു എന്നു് ദ്വിതീയപാദത്തിന്റെ അർത്ഥം. അസന്തങ്ങൾ=വേധാഃ അംഗിരാഃ ഇത്യാദികൾ. അനന്തങ്ങൾ= കൃഷ്ണവർത്മാ മഘവാ ഇത്യാദികൾ. ശാസ്ത്രാന്തരങ്ങളാൽ ബാധിതപുംസ്ത്വകങ്ങളാകുന്നു എങ്കിൽ പുല്ലിംഗങ്ങളാകയില്ല എന്നു അബാധിതാഃ എന്നതുകൊണ്ടു പറകപ്പെട്ടു. അതുഹേതുവായിട്ടു് ഇദംവയഃ ഇദംലോമ ഇത്യാദികളിൽ പുംസ്ത്വമില്ലെന്നു് അറിഞ്ഞുകൊൾക. രണ്ടു് അച്ചുകളോടുകൂടിയ അസന്തത്തിന്നും അനന്തത്തിന്നും നപുംസകത്വമുണ്ടെന്നു് ഇവിടെ പറവാൻ പോകുന്നു. ആ വിധി രണ്ടു് അച്ചുകളോടുകൂടിയ ശബ്ദങ്ങളിലല്ലാതെ ചരിതാർത്ഥമാകയുമില്ല. അവിടെയും പുംസ്ത്വവിധി പ്രവൃത്തിയെ സ്വീ

കരിച്ചാൽ നപുംസകത്വവിധി നിഷ്ഫലമായിപ്പോകയും ചെയ്യും. അതു ഹേതുവായിട്ടു രണ്ടു അച്ചുകളോടുകൂടിയ ശബ്ദങ്ങളെ ഒഴിച്ചു ശിഷ്ടങ്ങൾ മേൽപറഞ്ഞ വിധിയുടെ വിഷയങ്ങളാകുന്നു എന്നു് ഉത്സർഗ്ഗാപവാദന്യായേന സിദ്ധമാകുന്നു. അബാധിതാഃ എന്നു പറഞ്ഞതു സ്പഷ്ടമായ അറിവിനെ കൊടുപ്പാനായിക്കൊണ്ടുതന്നെ എന്നു അറിഞ്ഞുകൊൾക. വിശേഷവിധി സാമാന്യവിധിയെ ബാധിക്കുമെന്നും വിശേഷവിധിവിഷയങ്ങളെ ഒഴിച്ചു ശിഷ്ടങ്ങളിൽ സാമാന്യവിധിപ്രവൃത്തിക്കു്, നീക്കമില്ലെന്നും ആദിയിൽതന്നെ പറഞ്ഞിട്ടുമുണ്ടു്. അതിനെ അനുസരിച്ചു് എല്ലാ ശബ്ദങ്ങളുടെയും ലിംഗനിർണ്ണയത്തെ മേൽപറഞ്ഞ പ്രകാരം ചെയ്തുകൊൾക. ഗ്രന്ഥവിസ്തരഭയം ഹേതുവായിട്ടു് അതാതു വിധിവാക്യവ്യാഖ്യാനാവസരത്തിങ്കൽ അപവാദവിധികളെ കാണിച്ചിട്ടില്ല. ഇനിയും കൂടാതെ കഴിയാത്തതു മാത്രമല്ലാതെ കാണിക്കയുമില്ല. കശേരുജതുമസ്തുക്കളിൽനിന്നു് അന്യങ്ങളായ തുരുവിരാമകങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നു് ഉത്തരാർദ്ധത്തിന്റെ അർത്ഥം. കശേരുജതുമസ്തുക്കൾ=കശേരു, ജതു, മസ്തു എന്ന ഈ മൂന്നു ശബ്ദങ്ങൾ. തുരുവിരാമകങ്ങൾ=തു എന്നും രു എന്നും അവസാനത്തോടുകൂടിയവ. തുവിരാമകങ്ങൾ=ഹേതുഃ, സേതുഃ, ധാതുഃ ഇത്യാദികളാകുന്നു എന്നും, രുവിരാമകങ്ങൾ=കുരുഃ, മേരുഃ കിംശാരുഃ ഇത്യാദികളാകുന്നു എന്നും അറിഞ്ഞുകൊൾക. കശേരുജതുമസ്തുക്കളിൽനിന്നു് അന്യങ്ങളായതുകളിൽതന്നെ ചേർന്നതായ ദാരുശ്മശ്രൂ ഇത്യാദികൾ നപുംസകങ്ങളാകുന്നു. അതു ഹേതുവായിട്ടു കശേര്വാദാഗ്രഹണം ദാർവ്വാദ്യുപലക്ഷണമാകുന്നു എന്നും ഗ്രഹിച്ചുകൊൾക.

കഷണഭമരോപാന്താ യദ്യദന്താ അമീ അഥ
പഥനയസടോപാന്താ ഗോത്രാഖ്യാശ്ച രണാഹ്വയാഃ. ൧൭

കകാരഷകാരണകാരഭകാരമകാരരേഫങ്ങളാകുന്ന ഉപാന്തവർണ്ണങ്ങളോടുകൂടിയ ശബ്ദങ്ങൾ അകാരാന്തങ്ങളാകുന്നു എങ്കിൽ പുല്ലിംഗങ്ങളായി ഭവിക്കുമെന്നു് അമീ എന്നതുവരെ ഉള്ളതിന്റെ അർത്ഥമാകുന്നു. ഉപാന്തം=അന്ത്യാക്ഷരസമീപവർത്തിയായ അക്ഷരം. കകാരോപാന്തങ്ങൾ=അർക്കഃ ലോകഃ ഇത്യാദികൾ. ഷകാരോപാന്തങ്ങൾ=ദോഷഃ നികഷഃ ഇത്യാദികൾ. ണകാരോപാന്തങ്ങൾ=ഗണഃ ഗുണഃ ഇത്യാദികൾ. ഭകാരോപാന്തങ്ങൾ=ദർഭഃ കൌസ്തുഭഃ, കലഭഃ ഇത്യാദികൾ. മകാരോപാന്തങ്ങൾ=ഹോമഃ ധൂമഃ ഗ്രാമഃ ഇത്യാദികൾ. രേഫോപാന്തങ്ങൾ=സീരഃ ശീകരഃ

ഇത്യാദികൾ. മേല്പറഞ്ഞ ശബ്ദങ്ങൾ ഒക്കെയും അകാരാന്തങ്ങളുമാകുന്നു. അതു ഹേതുവായിട്ടു് ഒക്കെയും പുല്ലിംഗങ്ങൾതന്നെ എന്നറിഞ്ഞുകൊൾക. അഥാദിയുടെ അൎത്ഥം പകാരോപാന്തങ്ങളും ഥകാരോപാന്തങ്ങളും നകാരോപാന്തങ്ങളും യകാരോപാന്തങ്ങളും സകാരോപാന്തങ്ങളും ടകാരോപാന്തങ്ങളും ഗോത്രാഖ്യാശബ്ദങ്ങളും ചരണനാമങ്ങളും പുല്ലിംഗങ്ങളാകുന്നു എന്നത്രേ ആകുന്നതു്. പകാരോപാന്തങ്ങൾ=യൂപഃ ബാഷ്പഃ കലാപഃ ഇത്യാദികൾ. ഥകാരോപാന്തങ്ങൾ=അൎത്ഥഃ രോമന്ഥഃ ഇത്യാദികൾ. നകാരോപാന്തങ്ങൾ=ഇനഃ ഫേനഃ ഇത്യാദികൾ. യകാരോപാന്തങ്ങൾ=അയഃ വ്യയഃ ഇത്യാദികൾ. സകാരോപാന്തങ്ങൾ=രസഃ ഹാസഃ ഇത്യാദികൾ. ടകാരോപാന്തങ്ങൾ=ഘടഃ പടഃ ഇത്യാദികൾ. അടന്താഃ എന്നതിന്നു് ഉത്തരത്ര സംബന്ധമില്ലെന്നതിനെ അഥശബ്ദംകൊണ്ടു് സൂചിപ്പിച്ചിരിക്കുന്നു. അതു ഹേതുവായിട്ടു ഋചേ വുഃ, പൃഥുഃ, ഭാനുഃ, ഝായുഃ, വസുഃ, കശേരുഃ ഇത്യാദികൾ സിദ്ധങ്ങളായി എന്നു് അറിഞ്ഞുകൊൾക. ഗോത്രാഖ്യശബ്ദങ്ങൾ പ്രവരാദ്ധ്യായ പ്രസിദ്ധങ്ങളായ ഋഷിനാമങ്ങൾ ഭരദ്വാജ ഇത്യാദികൾ ചരണനാമങ്ങൾ ശാഖാദ്ധ്യേതൃവാചികളായ കഠബഹ്വൃചാദിശബ്ദങ്ങൾ.

നാമ്ന്യകൎത്തരിഭാവേ ച ഘഞജബ്നങ്ണഘാഥുചഃ.
ല്യുഃ കൎത്തരിമനിജ്ഭാവേകോഘോഃകിഃപ്രാദിതോऽന്യതഃ.

സംജ്ഞയിലും കൎത്തൃഭിന്നമായിരിക്കുന്ന കാരകത്തിങ്കലും ഭാവമാത്രത്തിങ്കലും വിധിക്കപ്പെട്ട ഘഞാദി പ്രത്യയങ്ങളാകുന്ന അന്തങ്ങളോടുകൂടിയ ശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നു് പൂൎവ്വാൎദ്ധത്തിന്റെ അൎത്ഥം. ഘഞന്തോദാഹരണങ്ങൾ=പ്രാസഃ, വേദഃ, പ്രപാതഃ ഭാവഃ, പാകഃ, ത്യാഗഃ ഇത്യാദികളാകുന്നു. അജന്തോദാഹരണങ്ങൾ=ജയഃ, ചായഃ, നയഃ ഇത്യാദികളാകുന്നു. അബന്തോദാഹരണങ്ങൾ=കരഃ, ഗരഃ, പ്ലവഃ ഇത്യാദികളാകുന്നു. നങന്തോദാഹരണങ്ങൾ=യജ്ഞഃ, പ്രശ്നഃ ഇത്യാദികളാകുന്നു. ണാന്തോദാഹരണം=ന്യാദഃ എന്നാകുന്നു. ഘാന്തോദാഹരണം=ഉരച്ഛദഃ ഇത്യാദി. അഥുജന്തോദാഹരണം=വേപഥുഃ ഇത്യാദി. കൎത്ത്രൎത്ഥത്തിങ്കൽ വിധിക്കപ്പെട്ട ല്യുപ്രത്യയവും ഭാവത്തിങ്കൽ വിധിക്കപ്പെട്ട മനിച്പ്രത്യയവും ഭാവത്തിങ്കൽ വിധിക്കപ്പെട്ട കപ്രത്യയവും പ്രാദികളിൽനിന്നും അന്യങ്ങളായ ശബ്ദങ്ങളിൽനിന്നും പരങ്ങളായ ഘുസംജ്ഞകധാതുക്കളിൽനിന്നു വിധിക്കപ്പെട്ട കിപ്രത്യയവുമാകുന്ന അന്തങ്ങളോടുകൂടിയ ശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എ

ന്നു് ഉത്തരാൎദ്ധത്തിന്റെ അൎത്ഥം. ല്യുപ്രത്യയാന്തോദാഹരണം=നന്ദനഃ രമണഃ ഇത്യാദി, മനിച്ച്പ്രത്യയാന്തോദാഹരണം=പ്രഥിമാ മഹിമാ ഇത്യാദി. ക പ്രത്യയാന്തോദാഹരണം=ആഖൂത്ഥഃ, പ്രസ്ഥഃ ഇത്യാദി. കി പ്രത്യയാന്തോദാഹരണം=പ്രധിഃ, നിധിഃ, ജലധിഃ ഇത്യാദി.

ദ്വന്ദ്വേശ്വവഡവാവശ്വ ബഡവാനസമാഹൃതേ
കാന്തഃസൂൎയ്യേന്ദുപൎയ്യായ പൂൎവ്വോയഃ പൂൎവ്വകോപി ച. ൫൩

ദ്വന്ദ്വസമാസത്തിങ്കൽ അശ്വബഡവശബ്ദം പുല്ലിംഗമാകുന്നു. സമാഹാരദ്വന്ദ്വസമാസത്തിങ്കൽ പുല്ലിംഗമാകയുമില്ലെന്നു പൂൎവ്വാൎദ്ധത്തിന്റെ അൎത്ഥം. അശ്വബഡവൌ എന്നും അശ്വബഡവാഃ എന്നും ഉദാഹരണങ്ങളാകുന്നു. അശ്വബഡവൌ എന്നതിന്നു അശ്വവും ബഡവയുമെന്നും അശ്വബഡവാഃ എന്നതിന്നു അശ്വങ്ങളും ബഡവകളുമെന്നും അൎത്ഥമാകുന്നു. ബഡവാ=പെൺകുതിര. സമാഹാരദ്വന്ദ്വസമാസമാകുന്നു എങ്കിൽ അശ്വബഡവമെന്നുതന്നെ എന്നു അറിഞ്ഞുകൊൾക. സൂൎയ്യവാചകശബ്ദങ്ങളും ചന്ദ്രവാചകശബ്ദങ്ങളും പൂൎവ്വങ്ങളായി വരികയോ അയോവാചകശബ്ദങ്ങൾ പൂൎവ്വങ്ങളായി വരികയോ ചെയ്താൽ അതുകളോടുകൂടെ കാന്തശബ്ദം പുല്ലിംഗമായി ഭവിക്കുമെന്നു ഉത്തരാൎദ്ധത്തിന്റെ അൎത്ഥം. സൂൎയ്യകാന്തഃ, അൎക്കകാന്തഃ, ഇന്ദുകാന്തഃ, ചന്ദ്രകാന്തഃ, അയസ്കാന്തഃ, ലോഹകാന്തഃ ഇത്യാദികൾ ഉദാഹരണങ്ങൾ.

വടകശ്ചാനുവാകശ്ച രല്ലകശ്ച കുടംഗകഃ
പുംഖോന്യുംഖസ്സമുദ്ഗശ്ച വിടപട്ടധടാഃ ഖടഃ. ൫൪

വടകാദിഖടപൎയ്യന്തങ്ങളായ ശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നു് അൎത്ഥം. വടകം=പിഷ്ടവിശേഷം,. ഗുളികാ. അനുവാകം=വേദൈകദേശം. രല്ലകം=കരിംപടം. കുടംഗകം=ലതാഗൃഹം. കുഡംഗകഃ എന്നും പാഠമുണ്ടു്. പുംഖം=ശരമൂലം. ഞാൺവായ് എന്നു ഭാഷ. ന്യുംഖം=മന്ത്രവിശേഷം. സമുദ്ഗം=ചെപ്പു്. വിടൻ=ധൂൎത്തൻ. പട്ടം=തുപ്പട്ടം. കാഷ്ഠാദിരചിത ആസനവിശേഷഃ എന്നു ടീകാ. ധടം=തുലാസ്. ഖടം=അന്ധകൂപം. കഫമെന്നും തൃണമെന്നുമാം.

കോട്ടാരഘട്ടഹട്ടാശ്ച പിണ്ഡഗോണ്ഡപിചണ്ഡവൽ
ഗഡുഃ കരണ്ഡോല ഗുഡോവരണ്ഡശ്ചകിണോഘുണഃ. ൫൫

കോട്ടാദിഘുണപൎയ്യന്തങ്ങളായ ശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നൎത്ഥം. കോട്ടം=കോട്ട. ആരഘട്ടം=കൂപവിശേഷം.

ഹട്ടം=ക്രയവിക്രയസ്ഥാനം. പിണ്ഡം=ഉരുള. ഗോണ്ഡം=പൊക്കിൾ. പിചണ്ഡം=വയർ. ഗഡു=മുഴ. കരണ്ഡം=പെട്ടകം. ലഗുഡം=കുറുവടി. വരണ്ഡം=മുഖരോഗം. കിണം=തഴമ്പ്. ഘുണം=കാഷ്ഠക്രിമി. മരം തുളയ്ക്കുന്ന വണ്ട് എന്നു ഗ്രഹിച്ചുകൊൾക.

ദൃതിസീമന്തഹരിതോ രോമന്ഥോദ്ഗീഥബുദ്ബുദാഃ
കാസമർദ്ദോർബ്ബുദഃ കുന്ദഃ ഫേനസ്തൂപൌ സയൂപകൌ.

ദൃത്യാദി യൂപാന്തങ്ങളായ ശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നൎത്ഥം. ദൃതി=തോൽതുരുത്തി. സീമന്തം=കേശരേഖാ. ഹരിത്=പച്ചനിറം. രോമന്ഥം=ചവ്വിതചർവ്വണം. അയവെക്കുക എന്നു ഭാഷ. ഉദ്ഗീഥം=സാമവേദം. ബുദ്ബുദം=നീർപോള. കാസമർദ്ദം=പൊന്നാവീരം. അർബ്ബുദം=സംഖ്യാവിശേഷം. കാസമർദ്ദോർദ്ദനിഃ എന്നും പാഠമുണ്ട്. അപ്രകാരമായാൽ അർദ്ദനി=അഗ്നി എന്നു ധരിച്ചുകൊൾക. കുന്ദം=കുരുക്കുത്തിമുല്ല. നിധിവിശേഷമെന്നുമാം. ഫേനം=നുര. സ്തൂപം=വടകാദി. വടകം മുതലായതെന്നർത്ഥം. യൂപം=യജ്ഞസ്തംഭം. സപൂപകൌ എന്നും പാഠമുണ്ട്. അപ്രകാരമായാൽ പൂപം=അപ്പമെന്നു ഗ്രഹിച്ചുകൊൾക.

ആതപഃ ക്ഷത്രിയേ നാഭിഃ കുണപക്ഷുരകേദരാഃ
പൂരക്ഷുരപ്രചുക്രാശ്ച ഗോലഹിംഗുലപുല്ഗലാഃ. ൨൦

ആതപാദി പുല്ഗലാന്തങ്ങളായ ശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നൎത്ഥം. ആതപം=വെയിൽ. നാഭി=നാഭിയാകുന്ന രാജാവ്. കുണപം=ശവം. ക്ഷുരം=മൈർവാൾ. കേദരം=വ്യവഹാരപദാർത്ഥവിശേഷം. പൂരം=ജലവൃദ്ധി. ക്ഷുരപ്രം=ശരവിശേഷം. പ്രചുക്രം=ശാകവിശേഷം. ഗോലം=വൃത്താകാരമായ പിണ്ഡം. ഹിംഗുലം=ചായില്യം. പുല്ഗലം=ശരീരം, ആത്മാവെന്നുമാം.

വേതാളഭല്ലമല്ലാശ്ച പുരോഡാശോഽപി പട്ടസഃ
കുല്മാഷരഭസൌ ചൈവ സകടാഹഃ പതദ്ഗ്രഹഃ. ൨൧

വേതാളാദിപതദ്ഗ്രഹാന്തങ്ങളായിരിക്കുന്ന ശബ്ദങ്ങൾ പുല്ലിംഗങ്ങളാകുന്നു എന്നർത്ഥം. വേതാളം=സത്വവിശേഷം. ഭല്ലം=ശരവിശേഷം. മല്ലൻ=ബാഹുയുദ്ധത്തിങ്കൽ സമർത്ഥൻ. പുരോഡാശം=ഹവിർവ്വിശേഷം. പട്ടസം=ആയുധവിശേഷം. പട്ടിശഃ എന്നും പാഠമുണ്ട്. കുല്മാഷം=അൎദ്ധസ്വിന്നയവം. പകുതി വാടിയ യവധാന്യമെന്നർത്ഥം. രഭസം=ഹർഷം. വേഗമെന്നുമാം. കടാഹം=വളർവട്ടക. പതദ്ഗ്രഹം=കോളാമ്പി.

ഇതി പുല്ലിംഗപ്രകരണം.

## അഥ നപുംസകലിംഗസംഗ്രഹഃ.

ദ്വിഹീനന്യച്ചഖാരണ്യപൎണ്ണശ്വഭ്രഹിമോദകം
ശീതോഷ്ണമാംസരുധിരമുഖാക്ഷിദ്രവിണം ബലം. ൧൧

ഖാദിബലാന്തങ്ങളായ ശബ്ദങ്ങളും അതാതിന്റെ പൎയ്യായങ്ങളും അനുക്തലിംഗങ്ങളായിരുന്നാൽ നപുംസകലിംഗങ്ങളായി ഭവിക്കുമെന്നൎത്ഥം. ഖം=ആകാശം. അരണ്യം=വനം. പൎണ്ണം=ഇല. ശ്വഭ്രം=രന്ധ്രം. ഹിമം=മഞ്ഞു്. ഉദകം=ജലം. ശീതം=തണുപ്പു്. ഉഷ്ണം=ചൂടു്. മാംസം=ഇറച്ചി. രുധിരം=ചോര. മുഖം=മുഖംതന്നെ. അക്ഷി=കണ്ണു്. ദ്രവിണം=ധനം. ബലം=ശക്തി. സൈന്യമെന്നുമാം. മേൽപറഞ്ഞതുകളെപ്പറയുന്ന ശബ്ദങ്ങൾ നപുംസകലിംഗങ്ങളാകുന്നു. വിശേഷവിധിയുള്ളതുകൾ നപുംസകലിംഗങ്ങളായി ഭവിക്കയില്ല എന്നു ഗ്രഹിച്ചുകൊൾക. ചകാരമുണ്ടാകയാൽ ആഭരണാദിശബ്ദങ്ങളും നപുംസകലിംഗങ്ങളാകുന്നു എന്നത്രേ ഗ്രഹിക്കേണ്ടതു്.

ഫലഹേമശുല്ബലോഹസുഖദുഃഖശുഭാശുഭം
ജലപുഷ്പാണിലവണം വ്യഞ്ജനാന്യനുലേപനം. ൧൨

ഫലാദ്യനുലേപനാന്തങ്ങളെ പറയുന്ന ശബ്ദങ്ങൾ നപുംസകലിംഗങ്ങളാകുന്നു എന്നൎത്ഥം. ഫലം=കായ്. ഹേമം=സ്വൎണ്ണം. ശുല്ബം=ചെമ്പു്. ലോഹം=ഇരിമ്പു്. ജലപുഷ്പങ്ങൾ=കുമുദാദികൾ. ആമ്പൽ മുതലായവ. ലവണം=ഉപ്പു്. വ്യഞ്ജനം=കറി. അനുലേപനം=കുംകുമാദി.

കോട്യാശ്ശതാദി സംഖ്യാന്യാവാലക്ഷാനിയുതഞ്ചതൽ
ദ്വ്യച്കമസിസുസന്നന്തം യദനാന്തമകൎത്തരി. ൧൩

ശതാദി സംഖ്യാവാചകശബ്ദങ്ങളിൽ കോടിയെ ഒഴിച്ചു ശിഷ്ടങ്ങൾ നപുംസകലിംഗങ്ങളാകുന്നു എന്നു പ്രഥമപാദത്തിന്റെ അൎത്ഥം. ലക്ഷശബ്ദം സ്ത്രീലിംഗമായിട്ടും നപുംസകലിംഗമായിട്ടും ഭവിക്കുമെന്നും ലക്ഷപൎയ്യായമായ നിയുതശബ്ദം നപുംസകലിംഗമാകുന്നു എന്നും ദ്വിതീയപാദത്തിന്റെ അൎത്ഥം; ഉദാഹരണം, ശതം, സഹസ്രം, അയുത, ഇത്യാദി. രണ്ടച്ചോടുകൂടിയ അസന്തവും ഇസന്തവും ഉസന്തവും അനാന്തവും നപുംസകമാകുന്നു എന്നു് തൃതീയപാദത്തിന്റെ അൎത്ഥം. ഉദാഹരണം-മനഃ, പയഃ, ജ്യോതിഃ, സൎപ്പിഃ, യജുഃ വപുഃ, ചൎമ്മശൎമ്മ ഇത്യാദി. കൎത്രൎത്ഥമല്ലാത്തതയാ അന എന്ന അന്തത്തോടുകൂടിയ ശബ്ദവും നപുംസകലിം

ഗമാകുന്നു എന്നു ചതുർത്ഥപാദത്തിന്റെ അർത്ഥം. ഉദാഹരണം-ഗവനം, രേണമിത്യാദി. അകർത്തരി എന്നു പറകയാൽ നന്ദന ഇത്യാദികളിൽ നപുംസകത്വമില്ല എന്നു് അറിഞ്ഞുകൊൾക

ത്രാന്തം സലോപധം ശിഷ്ടം രാത്രം പ്രാക് സംഖ്യയാന്വിതം
പാത്രാദ്യദന്തൈരേകാർത്ഥോ ദ്വിഗുർല്ലക്ഷ്യാനുസാരതഃ.

ത്ര എന്ന അന്തമായശബ്ദവും സകാരമോ ലകാരമോ ആകുന്ന ഉപധയോടുകൂടിയ ശബ്ദവും മുൻപറകപ്പെട്ട ശബ്ദങ്ങളിൽ നിന്നു അന്യമായ ശബ്ദവും സംഖ്യാപൂർവ്വമായ രാത്രശബ്ദവും പാത്രാദികളാകുന്ന അകാരാന്തശബ്ദങ്ങളാകുന്ന ഉത്തരപദങ്ങളോടുകൂടിയതായ സമാഹാരദ്വിഗുസമാസശബ്ദങ്ങൾ ലക്ഷ്യത്തെ അനുസരിച്ചിട്ടു നപുംസകങ്ങളായി ഭവിക്കുമെന്നു് അറിയേണ്ടതാകുന്നു എന്നുമിത്യാദി. ത്രാന്തോദാഹരണം-പാത്രം, വഹിത്രം, വസ്ത്രം, ഗാത്രം ഇത്യാദി സകാരോപധോദാഹരണം, വിസം, അന്ധതമസമിത്യാദി. ലകാരോപധോദാഹരണം, കുലം മൂലമിത്യാദി, ഉപധാ അന്ത്യാക്ഷരത്തിങ്കൽ നിന്നു പൂർവ്വമായ അക്ഷരമെന്നു ഗ്രഹിച്ചുകൊൾക. ശിഷ്ടമെന്നതു് നിയമാർത്ഥമാകുന്നു. മുൻപറകപ്പെട്ടവയെ ഒഴിച്ചു് ശേഷങ്ങൾതന്നെ നപുംസങ്ങളായി ഭവിക്കുമെന്നത്രേ നിയമമാകുന്നതു്. അതുഹേതുവായിട്ടു പുത്രവൃത്രാദിശബ്ദങ്ങൾക്കു് നപുംസകത്വമില്ലെന്നു ഗ്രഹിച്ചുകൊൾക. സംഖ്യാപൂർവ്വമായ രാത്രാന്തം=ത്രിരാത്രം പഞ്ചരാത്രമിത്യാദി. പാത്രാദ്യദന്തോത്തപദസമാഹാരദ്വിഗു=പഞ്ചപാത്രം ചതുര്യുഗമിത്യാദി. ലക്ഷ്യാനുസാരതഃ എന്നുണ്ടാകയാൽ ത്രിലോകി ഇത്യാദികളിൽ നപുംസകത്വം ഭവിക്കില്ലെന്നു ഗ്രഹിച്ചുകൊൾക.

ദ്വന്ദ്വൈകത്വാവ്യയീഭാവൌ പഥസ്സംഖ്യാവ്യയാൽ പരഃ
ഷഷ്ഠ്യാശ്ഛായാബഹൂനാഞ്ചേദ്വിച്ഛായം സംഹതൌ സഭാ.

ഏകവചനാന്തമായ ദ്വന്ദ്വസമാസവും അവ്യയീഭാവസമാസവും സംഖ്യാവ്യയങ്ങളിൽ നിന്നു പരമായ പഥശബ്ദവും നപുംസലിംഗങ്ങളാകുന്നു എന്നു പൂർവ്വാർദ്ധത്തിന്റെ അർത്ഥം. ദ്വന്ദ്വസമാസോദാഹരണം=പാണിപാദമിത്യാദി. അവ്യയീഭാവോദാഹരണം=അധിസ്ത്രീ, ഉപകുംഭം ഇത്യാദി. സംഖ്യാപരമായപഥം=ത്രിപഥം ചതുഷ്പഥമിത്യാദി. അവ്യയപരമായപഥം=വിപഥമിത്യാദി. ഷഷ്ഠ്യന്തത്തിങ്കൽനിന്നു പരമായ ഛായാശബ്ദമാകുന്ന അന്തത്തോടുകൂടിയ സമാസം ഛായാശബ്ദത്താൽ പറകപ്പെടുന്ന നിഴൽ ബഹുക്കളുടെയാകുന്നു എങ്കിൽ നപുംസകമായി ഭവിക്കുമെന്നു തൃതീയപാദത്തിന്റെ അർത്ഥം. വിച്ഛായമെന്നുദാഹരണം.

വികളുടെച്ഛായ എന്നു് അതിന്റെ അൎത്ഥം. വികൾ=പക്ഷികൾ.
വി-യുടെഛായ എന്നൎത്ഥമായാൽ ഛായയ്ക്കു ബാഹുത്വസംബ
ന്ധമില്ലായ്കയാൽ വിച്ഛായാ എന്നുമാം. ഇപ്രകാരം മററുള്ളേടങ്ങ
ളിലും ഗ്രഹിച്ചുകൊൾക. സമൂഹവാചകമായ സഭാശബ്ദം സ
മാസത്തിങ്കൽ ഷഷ്ഠ്യന്തത്തിങ്കൽ നിന്നു പരമായാൽ ആ സമസ്തശ
ബ്ദം നപുംസക ലിംഗമായി ഭവിക്കുമെന്നു ചതുൎത്ഥപാദത്തിന്റെ
അൎത്ഥം. ഉദാഹരണം=ദാസീസഭമിത്യാദി.

ശാലാൎത്ഥാപിപരാരാജാമനുഷ്യാൎത്ഥാദരാജകാൽ
ദാസീസഭം നൃപസഭം രക്ഷസ്സഭമിമാദിശഃ. ൨൧

രാജശബ്ദങ്ങളിൽ നിന്നും അമനുഷ്യാൎത്ഥകശബ്ദത്തിങ്കൽ
നിന്നും പരമായശാലാൎത്ഥമായ സഭാശബ്ദവും നപുംസകലിംഗ
മാകുന്നു എന്നു് പൂൎവ്വാൎദ്ധത്തിന്റെ അൎത്ഥം. ശാലാ=ഗൃഹം. ദാ
സീസഭമിത്യാദി മൂന്നുശബ്ദങ്ങൾ ഉദാഹരണങ്ങളാകുന്നു എന്നു ഉ
ത്തരാൎദ്ധത്തിന്റെ അൎത്ഥം. ദാസീസഭം=ദാസീസമൂഹമെന്നൎത്ഥം.
നൃപസഭം=നൃപഗൃഹമെന്നൎത്ഥം. നൃപസമൂഹമെന്നുമാം. രക്ഷ
സ്സഭം=രാക്ഷസഗൃഹമെന്നൎത്ഥം. രാക്ഷസസമൂഹമെന്നുമാം. സ
മാസത്തിങ്കൽചേൎന്നതാകയും ഷഷ്ഠ്യന്തത്തിങ്കൽനിന്നു പരമാ
യിട്ടുള്ളതാകയും വേണം. രാജശബ്ദത്തിങ്കൽനിന്നു പരമായാൽ
രാജസഭാ എന്നുരൂപമാകുന്നു. രാജപൎയ്യായമാത്രത്തെ ഗ്രഹിക്കേ
ണ്ടതാകയാൽ ചന്ദ്രഗുപ്തസഭാ ഇത്യാദികളിൽ സ്ത്രീത്വംതന്നെ. ഷ
ഷ്ഠ്യന്തത്തിങ്കൽ നിന്നു പരമല്ലാ എങ്കിൽ നൃപതിസഭാ എന്നുത
ന്നെ രൂപമാകുന്നു എന്നു ടീകയിൽ സ്പഷ്ടമാകുന്നു; മേല്പറഞ്ഞ
ഉദാഹരണങ്ങളിൽ ദാസീസഭമെന്നതു് സംഹത്യൎത്ഥമായ സഭാ
ശബ്ദത്തിന്റെ ഉദാഹരണമാകുന്നു എന്നും ശേഷങ്ങൾ ശാലാ
സംഹതിസാധാരണങ്ങളുമാകുന്നു എന്നും അറിഞ്ഞുകൊൾക.

ഉപജ്ഞോപക്രമാന്താശ്ച തദാദിത്വപ്രകാശനെ
കോപജ്ഞ കോപക്രമാദികന്ഥോശീനരനാമസു. ൨൨

ഉപജ്ഞാന്തവും ഉപക്രമാന്തവുമായ സമാസം നപുംസക
ലിംഗമാകുന്നു. ഉപജ്ഞോപക്രമങ്ങളുടെ ആദ്യത്വം ദ്യോതിപ്പി
ക്കപ്പെടുന്നു എങ്കിൽ എന്നു പൂൎവ്വാൎദ്ധത്തിന്റെ സാരമാകുന്നു. ഉപ
ജ്ഞാശബ്ദത്തിന്നു പ്രഥമജ്ഞാതമെന്നും ഉപക്രമശബ്ദത്തിന്നു പ്രഥ
മോപക്രാന്തമെന്നും അൎത്ഥമാകുന്നു എങ്കിൽ ഉപജ്ഞാന്തമായ
സമാസവും ഉപക്രമാന്തസമാസവും നപുംസകലിംഗമാകുന്നു എ
ന്നു ഗ്രഹിച്ചുകൊൾക. കോപജ്ഞാകോപക്രമാദി എന്നതിന്നു്
കോപജ്ഞം, കോപക്രമം ഇത്യാദി ഉദാഹരണമാകുന്നു എന്നു

സാരം. കോപജ്ഞം പ്രജ്ഞാ കോപക്രമംലോകഃ എന്നരണ്ടെടത്തും വിശേഷ്യം ചേൎത്തുകൊൾക. കോപജ്ഞം പ്രജ്ഞാ എന്നതിന്നു് പ്രജ്ഞാകോപജ്ഞമാകുന്നു എന്നൎത്ഥം. പ്രജ്ഞാ=ജ്ഞാനം. കോപജ്ഞം=കനാൽമുമ്പേ അറികപ്പെട്ടതു്. കൻ=ബ്രഹ്മാവു്. കോപക്രമം കനാൽ മുമ്പേ ഉപക്രമിക്കപ്പെട്ടതു്. ഉപക്രമിക്ക=ആരംഭിക്ക ഇങ്ങനെ കോപജ്ഞ കോപക്രമശബ്ദങ്ങളുടെ അൎത്ഥത്തെയും ഗ്രഹിച്ചുകൊൾക ഉശീനരനാമങ്ങളിൽ വച്ചു ഷഷ്ഠ്യന്തത്തിങ്കൽ നിന്നു പരമായ കന്ഥാശബ്ദമാകുന്ന അന്തത്തോടുകൂടിയ സമാസം നപുംസകമാകുന്നു എന്നു കന്ഥോശീനരനാമസു എന്നതിന്റെ അൎത്ഥമാകുന്നു. സൌശമികന്ഥമെന്നുദാഹരണം.

ഭാവേനണകചിദ് ഭ്യോന്യേ സമൂഹേ ഭാവകൎമ്മണോഃ
അദന്തപ്രത്യയാഃ പുണ്യസുദിനാഭ്യാന്തഥാഹഃ പരഃ. ൨൯

ന പ്രത്യയവും ണ പ്രത്യയവും ക പ്രത്യയവും ചകാരമാകുന്ന അനുബന്ധത്തോടുകൂടിയ പ്രത്യയവുമല്ലാതെ ഭാവാൎത്ഥത്തിങ്കൽ വിധിക്കപ്പെട്ട അകാരാന്തമായ ധാതുപ്രത്യയമോ സമൂഹഭാവകൎമ്മങ്ങളിൽ വിഹിതമായ അകാരാന്തപ്രത്യയമോ ആകുന്ന അന്തത്തോടുകൂടിയ ശബ്ദങ്ങൾ നപുംസകങ്ങളാകുന്നു എന്നു അദന്തപ്രത്യയാഃ എന്നതുവരെയുള്ളതിന്റെ അൎത്ഥം. ധാതുപ്രത്യയാന്തോദാഹരണം. ഭവിതവ്യം, ഭാവ്യം, സഹിതം, ഭുക്തമിത്യാദി ന പ്രത്യയാന്തമായാൽ പുംസ്ത്വം തന്നെ. പ്രശ്നഃ എന്നുദാഹരണം. ണ പ്രത്യയാന്താദികൾക്കും പുംസ്ത്വം തന്നെ. ണ പ്രത്യയാന്തോദാഹരണം ന്യാദഃ എന്നാകുന്നു; ക പ്രത്യയാന്തോദാഹരണം ആഖൂത്ഥഃ ഇത്യാദി. ചിൽ പ്രത്യയാന്തോദാഹരണം വേപഥുഃ ഇത്യാദി. ഘഞന്തവുംപുല്ലിംഗംതന്നെഎന്നു ഗ്രഹിച്ചുകൊൾക. ഘഞന്തം പാകഃ ഇത്യാദി, ഭാവത്തിലല്ല എങ്കിൽ നപുംസകം തന്നെ എന്നു നിയമമില്ല; കൎത്തവ്യോധൎമ്മസംഗ്രഹ എന്നു സ്ഥലത്തിങ്കൽ പുല്ലിംഗമാകുന്നു. മൃതോവൈരീ എന്നിടത്തും മേൽപ്രകാരമാകുന്നു. സമൂഹാൎത്ഥത്തിങ്കലെ ഉദാഹരണം ഭൈക്ഷംഗാൎഭിണമിത്യാദി. ഭാവാൎത്ഥത്തിലെ ഉദാഹരണം. ഗോതപമിത്യാദി. കൎമ്മാൎത്ഥത്തിങ്കലെ ഉദാഹരണം, രാജ്യമിത്യാദി. പുണ്യസുദിന ശബ്ദങ്ങളിൽനിന്നു പരമായ അഹഃ എന്നു ശബ്ദമാകുന്ന അന്തത്തോടുകൂടിയ ശബ്ദങ്ങൾ നപുംസകങ്ങളാകുന്നു എന്നു ശിഷ്ടത്തിന്റെ അൎത്ഥം. പുണ്യാഹം, സുദിനാഹം, ഇവ ഉദാഹരണങ്ങളാകുന്നു. സുദിനാഹമെന്നുള്ളെടത്തു് സുദിന

ശബ്ദം പ്രശസ്തമെന്ന അർത്ഥത്തോടുകൂടിയതാകുന്നു എന്നു ഗ്രഹിച്ചുകൊൾക.

ക്രിയാവ്യയാനാം ഭേദകാന്യേകത്വേപ്യുക്ഥതോടകേ
ചോചം പിഞ്ഛം ഗൃഹസ്ഥൂണം തിരീടം മർമ്മയോജനം.

ക്രിയാവിശേഷണവും അവ്യയവിശേഷണവും നപുംസകമാകയും ഏകവചനാന്തമായും ഭവിക്കുമെന്നു ഏകത്വേപി എന്നതുവരെ ഉള്ളതിൻെറ അർത്ഥമാകുന്നു. ക്രിയാവിശേഷണോദാഹരണം, മന്ദം പചതി ഇത്യാദി. അവ്യയവിശേഷണോദാഹരണം. ഋദ്ധ്യസ്വഃ ഇത്യാദി. ഉക്ഥാദി യോജനാന്തങ്ങളായ ശബ്ദങ്ങൾ നപുംസകങ്ങളാകുന്നു എന്നു ശിഷ്ടത്തിൻെറ അർത്ഥം. ഉക്ഥം=സാമഭേദം. തോടകം=വൃത്തഭേദം. ചോചം=താലഫലം. തളീഫലമെന്നുമാം. പിഞ്ഛം=മയില്പീലി ബർഹമെന്നും പാഠമുണ്ടു്. ഗൃഹസ്ഥൂണം=ഗൃഹസ്തംഭം. തിരീടം=വേഷ്ടനം. ശിരോഭൂഷണമെന്നും മതമുണ്ടു്. മർമ്മം=സന്ധിസ്ഥാനം. മർമ്മ എന്നതു് പ്രാതിപദികമായിരിക്കുമ്പോൾ മർമ്മൻ എന്നായിരുന്നു. കേവലമകാരത്തിങ്കൽനിന്നു പരമായ അകാരവും സംയുക്തമകാരത്തിങ്കൽനിന്നു പരമായ അകാരവും ഇങ്ങനെ രണ്ടു അച്ചുകളോടുകൂടിയതുമാകുന്നു. ഇതിന്നു നപുംസകത്വം ദ്വ്യച് കമസിസ്യസന്തമെന്നു മുൻപറഞ്ഞതുകൊണ്ടുസിദ്ധമായി. ഇവിടെ സൂത്രപാഠേനെ പിന്നെയും വിധിച്ചതു മുൻപറഞ്ഞതു അനിത്യമാകുന്നു എന്നതിനെ ജ്ഞാപിപ്പിപ്പാനായിക്കൊണ്ടാകുന്നു. അനിത്യത്വജ്ഞാപനത്തിൻെറഫലം, തമശ്ശബ്ദം ദ്വ്യച്കമായി അസന്തമായിട്ടുള്ളതായാലും അതിന്നു അർത്ഥവിശേഷത്തിങ്കൽ പുംസ്ത്വസിദ്ധിയാകുന്നു. ഗുണാന്ധകാരരാഹുഷു തമോരാഹൌപുമാനയമെന്നു കോശാന്തരമുണ്ടു്. പുമാനയമെന്നതിന്നു് പുല്ലിംഗമായിട്ടുമാമെന്നു അർത്ഥമാകകൊണ്ടു നപുംസകത്വത്തിനും വിരോധമില്ല. അതു ഹേതുവായിട്ടു തമസ്തുരാഹുമിത്യാദി സൂത്രത്തിന്നും രാഹുസ്തമോഗുരസുരശ്ചേത്യാദി പ്രയോഗത്തിന്നും വ്യാഘാതമില്ലെന്നു അറിഞ്ഞുകൊൾകയും വേണം. യോജനം=ക്രോശചതുഷ്ടയം.

രാജസൂയം വാജപേയം ഗദ്യപദ്യകൃതൌ കവേഃ
മാണിക്യമാഷ്യസിന്ദൂരചിരചീവരപിഞ്ജരം. ൩൪

ലോകായതം ഹരിതാലം വിദലസ്ഥാലബാല്ഹികം.

ഇതി നപുംസകസംഗ്രഹഃ.

—:*:—

# അഥ പുന്നപുംസകസംഗ്രഹഃ.

---

> പുന്നപുംസകയോശ്ശേഷേടൎച്ചപിണ്യാകകണ്ടകാഃ ൩൨

രാജസൂയാദിബാല്ഹികാന്തശബ്ദങ്ങൾ നപുംസകങ്ങളാകുന്നു എന്ന രാജസൂയമിത്യാദി സാൎദ്ധശ്ലോകത്തിന്റെ അൎത്ഥമാകുന്നു. രാജസൂയം=യാഗവിശേഷം. വാജപേയം=യാഗവിശേഷം. ഗദ്യം=പദസമൂഹം. പദ്യം=ശ്ലോകം. മാണിക്യം=പത്മരാഗം. ഭാഷ്യം=പദാൎത്ഥവിവൃതി. സിന്ദൂരം=രക്തചൂൎണ്ണവിശേഷം. ചീരം=വസ്ത്രവിശേഷം. ചീവരം=മുനിവസ്ത്രം. പിഞ്ജരം=പക്ഷ്യാദിബന്ധനാഗാരം. പഞ്ജരമെന്നും പാഠമുണ്ട്. ലോകായതം=ചാൎവ്വാകശാസ്ത്രം. ഹരിതാലം=ധാതുദ്രവ്യവിശേഷം. വിദലം=വംശദളംകൊണ്ടുണ്ടാക്കപ്പെട്ടതായൊരു പാത്രം സ്ഥാലം=ഭാണ്ഡവിശേഷം. ബാല്ഹികം=കുംകുമം. ബാൽഹകമെന്നും ബാൽഹവമെന്നും പാഠാന്തരങ്ങളുമുണ്ട്. ഇതി നപുംസകപ്രകരണം.

പുന്നപുംസകയോശ്ശേഷ ഇത്യാദിയുടെ അൎത്ഥം. ശേഷങ്ങളായ ശബ്ദങ്ങൾ പുന്നപുംസകലിംഗങ്ങളിൽ ഭവിക്കും. അൎദ്ധൎച്ചാദിയുമപ്രകാരംതന്നെ എന്നാകുന്നു. അൎദ്ധൎച്ചം=ഋക്കിന്റെ അൎദ്ധം. പിണ്യാകം=തിലകല്ക്കം. കണ്ടകം=രോമാഞ്ചം.

> മോദകസ്തണ്ഡകഷ്ടംകശ്ശാടകഃ കൎപ്പടോൎബ്ബുദഃ
> പാതകോദ്യോഗചാരകതമാലാമലകാ നഡഃ ൩൩

ഇനി പ്രകരണാവസാനംവരെ പറയുന്ന ശബ്ദങ്ങളൊക്കെയും പ്രാഗുക്തമായ അൎദ്ധൎച്ചാദിഗണൈകദേശത്തിന്റെ ശേഷമാകുന്നു. ആയതുകൊണ്ട് അൎദ്ധൎച്ചാദികൾ പുന്നപുംസകങ്ങളാകുന്നു എന്നുപറഞ്ഞതുകൊണ്ടുതന്നെ ഇതുകളുടെ ലിംഗത്തെ നിശ്ചയിച്ചുകൊൾക. അതാതു ശബ്ദങ്ങളുടെ അൎത്ഥത്തെ മാത്രം ഇതിനു താഴെ പറയുന്നു.

മോദകം=ഭക്ഷ്യവിശേഷം. മോദകഃ ഖാദ്യഭേദേസ്ത്രീഹൎഷുകേ പുനരാഖ്യവൽ എന്നു മേദിനിയുണ്ട്. തണ്ഡകം=വ്യാധിവിശേഷം. (തണ്ഡകഃഖഞ്ജനേഫേനേ സമാസപ്രായവാചി ഗൃഹദാരുതരസ്കന്ധമായാബഹുലകേഷുച) എന്നു മേദിനിയുണ്ട്. ടണ്ഡകഃ എന്നുപാഠാന്തരം. ടംകം=കല്ലുളി. ശാടകം=വസ്ത്രവിശേഷം. കൎപ്പടം=വസ്ത്രവിശേഷം. അൎബ്ബുദം=സംഖ്യാവിശേഷം. പാതകം=പാപം. ഉദ്യോഗം=ഉത്സാഹം. ചാരകം=വൈദ്യ

ശാസ്ത്രവിശേഷം. തമാലം=പച്ചിലമരം. അമലകം=നെല്ലിക്ക. നഡം=തൃണവിശേഷം.

കുഷ്ഠം മുണ്ഡം ശീധുബുസ്തം ക്ഷ്വേഡിതം ക്ഷേമകുട്ടിമം
സംഗമം ശതമാനാർമ്മശംബലാവ്യയതാണ്ഡവം. ൩൭

കുഷ്ഠം=രോഗവിശേഷം. മുണ്ഡം=ശിരസ്സ്. ശീധു=മദ്യം. ബുസ്തം=വറുത്ത മാംസം. പനസാദിഫലങ്ങളുടെ കുരുമുള്ള്; ചക്കിണിക്കുഞ്ഞു മുതലായതെന്നുമാം. പുസ്തമെന്നും പാഠമുണ്ട്. അപ്രകാരമായാൽ, പുസ്തകമെന്നർത്ഥം. ക്ഷ്വേഡിതം=വീരന്മാരാൽ ചെയ്യപ്പെട്ട സിംഹനാദം. ക്ഷേമം=കുശലം. കുട്ടിമം=തറ. സംഗമം=സംയോഗം ശതമാനം=മാനവിശേഷം. അർമ്മം=നേത്രരോഗവിശേഷം ശംബലം=വണ്ണവിശേഷം. അവ്യയം=സ്വർ ഇത്യാദി. താണ്ഡവം=നൃത്തം.

കപിയം കന്ദകാർപ്പാസം പാരാവാരം യുഗന്ധരം
യൂപം പ്രഗ്രീവപാത്രീവേ യൂഷം ചമസചിക്കസൌ. ൩൮

കപിയം=കടിഞ്ഞാൺ. കന്ദം=കിഴങ്ങ്. കാർപ്പാസം=പരുത്തി. പാരാവാരം=ഇരുകര. യുഗന്ധരം=രഥാവയവവിശേഷം. യൂപം=യജ്ഞസ്തംഭം. പൂയമെന്നു പാഠാന്തരം. പ്രഗ്രീവം=കിളിവാതിൽ. പാത്രീവം=യജ്ഞപാത്രവിശേഷം യൂഷം=മണ്ഡം, തെളിച്ചെന്നു ഭാഷ. ചമസം=പാത്രവിശേഷം. ചിക്കസം=യവം മുതലായവയുടെ മാവ്.

അർദ്ധർച്ചാദൌ ഘൃതാദീനാം പുംസ്ത്വം വൈദികം ധ്രുവം
തന്നോക്തമിഹലോകേപിതച്ചേദസ്ത്യസ്തു ശേഷവൽ. ൩൯

അർദ്ധർച്ചാദിവർഗ്ഗത്തിങ്കൽ ഘൃതശബ്ദം മുതലായ ശബ്ദങ്ങൾക്കു പുംസ്ത്വംകൂടെ ഉള്ളതു് ഇവിടെ പറകപ്പെട്ടില്ല. എന്തു നിമിത്തമായിട്ടെന്നാൽ ഘൃതാദിശബ്ദങ്ങൾ പുല്ലിംഗങ്ങളായിട്ടു വേദത്തിങ്കൽ മാത്രമേ ഉള്ളൂ എന്നാണ് വൈയാകരണസിദ്ധാന്തം. അപ്രകാരമല്ല കാവ്യനാടകാദികളിലുമുണ്ടു എങ്കിൽ ശേഷങ്ങൾക്കെന്നപോലെ ഘൃതാദിശബ്ദങ്ങൾക്കും പുന്നപുംസകത്വമിരിക്കട്ടെ എന്നർത്ഥം. ഇതി പുന്നപുംസകപ്രകരണം.

—०*०—

# അഥ സ്ത്രീപുംസസംഗ്രഹപ്രാരംഭഃ.

---

സ്ത്രീപുംസയോരപത്യാന്താ ദ്വിചതുഷ്ഷൾപദോരഗാഃ
ജാതിഭേദാഃ പുമാഖ്യാശ്ച സ്ത്രീയോഗൈസ്സഹമല്ലകഃ. ൩൭

തസ്യാപത്യം എന്നധികരിച്ചു് പാണിനീയസൂത്രങ്ങളാൽ വിധിക്കപ്പെട്ട പ്രത്യയങ്ങളാകുന്ന അന്തങ്ങളോടുകൂടിയ ശബ്ദങ്ങൾ സ്ത്രീലിംഗങ്ങളായിട്ടും പുല്ലിംഗങ്ങളായിട്ടും ഭവിക്കുമെന്നു പ്രഥമപാദത്തിന്റെ അർത്ഥം. ഉപഗോരപത്യം സ്ത്രീഔപഗവീ, ഉപഗോരപത്യം പുമാൻ ഔപഗവഃ. ഇങ്ങിനെ അപത്യപ്രത്യയാന്തങ്ങളുടെ സ്ത്രീത്വപുംസ്ത്വങ്ങളെ ഗ്രഹിച്ചുകൊൾക. ദ്വിചതുഷ്ഷൾപദോരഗാഃ ജാതിഭേദാഃ എന്നതിന്നു് ദ്വിപദങ്ങളെയും ചതുഷ്പദങ്ങളെയും ഷൾപദങ്ങളെയും ഉരസ്സുകൊണ്ടു് ഗമിക്കുന്നവയേയും പറയുന്നവയായ ജാതിശബ്ദങ്ങൾ സ്ത്രീലിംഗങ്ങളായിട്ടും പുല്ലിംഗങ്ങളായിട്ടും ഭവിക്കുമെന്നർത്ഥം. ദ്വിപദങ്ങൾ=രണ്ടു പദങ്ങളോടുകൂടിയവ. പദങ്ങൾ=കാലുകൾ. ചതുഷ്പദങ്ങൾ=നാലുപദങ്ങളോടു കൂടിയവ. ഷൾപദങ്ങൾ=അറു പദങ്ങളോടു് കൂടിയവ. മാനുഷീ, മാനുഷഃ, ബ്രാഹ്മണീ, ബ്രാഹ്മണഃ മൃഗീ, മൃഗഃ, നാഗീ, നാഗഃ, ഉരഗീ, ഉരഗഃ ഇത്യാദികൾ ഉദാഹരണങ്ങളാകുന്നു. പുമാഖ്യാസ്ത്രീയോഗൈഃ സഹ എന്നതിന്നു് സ്ത്രീയോഗങ്ങളോടു സഹിതങ്ങളായ പുരുഷനാമങ്ങൾ പുല്ലിംഗങ്ങളായിട്ടും സ്ത്രീലിംഗങ്ങളായിട്ടും ഭവിക്കുമെന്നർത്ഥം. സ്ത്രീയോഗങ്ങൾ=സ്ത്രീവൃത്തികൾ. ഉദാഹരണം- കേകയഃ=കേകയീ ഇന്ദ്രഃ ഇന്ദ്രാണീ ഇത്യാദി. മല്ലകഃ ച എന്നതിന്നു് മല്ലകശബ്ദവും മേൽപ്രകാരമെന്നർത്ഥം. മല്ലകാ മല്ലികാ ഇവ രണ്ടുമാം. സഹസല്ലകഃ എന്നും പാഠമുണ്ടു്.

യോനിർവ്വരാടകസ്സ്വാതിർവ്വർണ്ണകോത്ധാടലിർമനുഃ
മൂഷാസൃപാടീകർക്കന്ധൂര്യ്യഷ്ടിർല്ലാടീകടീകുടീ. ൩൮

ഇതി സ്ത്രീപുംസസംഗ്രഹഃ.

യോന്യാദികളന്ത്യങ്ങളായ ശബ്ദങ്ങൾ സ്ത്രീലിംഗങ്ങളായിട്ടും പുല്ലിംഗങ്ങളായിട്ടും ഭവിക്കുമെന്നർത്ഥം. വരാടകം=കവിടി. സ്ത്രീലിംഗമായാൽ വരാടികാ എന്നുരൂപം. സ്വാതി=ചോതിനക്ഷത്രം. വർണ്ണകം=ചന്ദനം. സ്ത്രീലിംഗമായാൽ വർണ്ണിക എന്നുരൂപം. ത്ധാടലി=വൃക്ഷവിശേഷം. മൂഷാ=മൂശ. അത്രമൂഷാ നകാരാന്താ എന്നു ടീകാ. ഇതുകളിൽവച്ചു മൂഷാ എന്നതു് നകാരാ

ന്ന മാകും എന്നു് അതിൻെറ അൎത്ഥം. സ്വപാടി=പരിമാണവിശേഷം. കൎക്കന്ധു=ലന്തമരം. യഷ്ടി=കുറുവടി. ശാടി=വസ്ത്രവിശേഷം. കടി=അര. കുടി=വീടു്. യോനിൎവ്വരാടകസ്സ്വാതി എന്ന പാദത്തിൽ യോനിശബ്ദത്തിൻെറ സ്ഥാനത്തിങ്കൽ ചിലർ ഊൎമ്മിശബ്ദത്തെ ചേൎത്തു പഠിക്കുന്നു. ഊൎമ്മി=തിരമാലാ.

ഇതി സ്ത്രീപുംസകപ്രകരണം.

---

## സ്ത്രീനപുംസകസംഗ്രഹപ്രാരംഭഃ.

---

സ്ത്രീനപുംസകയോൎഭാവക്രിയയോഃ ഷ്യഞ കചിച്ചവുഞ്
ഔചിത്യമൌചിതീമൈത്രീ മൈത്ര്യംവുഞ്പ്രാഗുദാഹൃതഃ

ഭാവകൎമ്മങ്ങളിൽ വരുന്ന ഷ്യഞ് പ്രത്യയമാകുന്ന അന്തത്തോടുകൂടിയ ശബ്ദങ്ങൾ, സ്ത്രീലിംഗമായിട്ടും നപുംസകലിംഗമായിട്ടും ഭവിക്കും. മേൽപ്രകാരമുള്ള വുഞ്പ്രത്യയമാകുന്ന അന്തത്തോടുകൂടിയ ശബ്ദവും ഒരേടത്തു സ്ത്രീനപുംസകലിംഗമായി ഭവിക്കുമെന്നു് പൂൎവ്വാൎദ്ധത്തിൻെറ അൎത്ഥം. ഔചിത്യം, ഔചിതീ; മൈത്ര്യം, മൈത്രീ ഇതുകൾ ഷ്യഞന്തോദാഹരണങ്ങളാകുന്നു. ഔചിത്യം= ഉചിതത്തിൻെറ ഭാവം, ഔചിതീ എന്നുമാം. മൈത്ര്യഃ=മിത്രകൎമ്മം. മൈത്രി എന്നുമാം. വുഞ്പ്രാഗുദാഹൃതഃ എന്നതിന്നു വുഞന്തം മുമ്പേ ഉദാഹരിക്കപ്പെട്ടു എന്നൎത്ഥം. മിഥുനസ്യഭാവഃ കൎമ്മവാ മൈഥുനികാ മൈഥുനികം എന്നിങ്ങനെ ഭാവകൎമ്മങ്ങളിൽ ഉപദേശമുണ്ടു് എന്നു ഗ്രഹിച്ചുകൊൾക.

ഷഷ്ഠ്യന്തപ്രാക്പദാസ്സേനാ ച്ഛായാ ശാലാ സുരാനിശാ
സ്യാന്നൃസേനംശനിശം ഗോശാലമിതരേചദിക്. ൪൦

ഷഷ്ഠ്യന്തപൂൎവ്വങ്ങളായി സേനാദിശബ്ദാന്തങ്ങളായ സമാസങ്ങൾ സ്ത്രീലിംഗങ്ങളായിട്ടും നപുംസകലിംഗങ്ങളായിട്ടും ഭവിക്കുമെന്നു് പൂൎവ്വാൎദ്ധത്തിൻെറ അൎത്ഥം. നൃസേനം=നരന്മാരുടെ സേന എന്നൎത്ഥം. നൃസേനാ എന്നുമാം. ശനിശം=ശ്വാക്കളുടെ നിശാ, ശനിശാ എന്നുമാം. നിശാ=രാത്രി; കൃഷ്ണചതുൎദ്ദശിയുടെ പേരാകുന്നു. ഗോശാലം=ഗോക്കളുടെ ശാല. ഗോശാലാ എന്നുമാം. ഇതരേചദിക എന്നതിന്നു് ഇതരങ്ങളും ഉദാഹരണമാകുന്നു എന്നൎത്ഥം. ഇതരങ്ങൾ എന്നതുകൊണ്ടു് കുഡ്യച്ഛായം കുഡ്യച്ഛായാ, യവസുരം, യവസുരാ ഇത്യാദികളെ ഗ്രഹിച്ചു

കൊൾക. കുഡ്യച്ഛായം=കുഡ്യത്തിന്റെ ഛായാ. കുഡ്യം=ഭിത്തി. ഛായാ=നിഴൽ. കുഡ്യഛായാ എന്നുമാം. യവസുരം=യവത്തിന്റെ സുരം. യവം=യവധാന്യം. സുര=മദ്യം. യവസുരാ എന്നുമാം

അബന്താന്തോത്തരപദോ ദ്വിഗുശ്ചാ പുംസിനശ്ചലുപ്
ത്രിഖട്വഞ്ച ത്രിഖട്വീച ത്രിതക്ഷഞ്ച ത്രിതക്ഷ്യപി. രം

അബന്തോത്തരപദമായ ദ്വിഗുസമാസവും അന്നന്തോത്തരപദമായ ദ്വിഗുസമാസവും സ്ത്രീലിംഗമായിട്ടും നപുംസകലിംഗമായിട്ടും ഭവിക്കും. അന്നന്തോത്തരപദമായതിന്റെ നകാരത്തിന്നു ലോപമുണ്ടെന്നും പൂൎവ്വാൎദ്ധത്തിന്റെ അൎത്ഥം. ത്രിഖട്വം, ത്രിഖട്വീ, ത്രിതക്ഷം, ത്രിതക്ഷീ ഇവ ഉദാഹരണങ്ങളാകുന്നു. ത്രിഖട്വമെന്നതിന്നു് മൂന്നു ഖട്വകളുടെ സമാഹാരമെന്നൎത്ഥം. ഇവിടെ ഉത്തരപദമായ ഖട്വാശബ്ദം അബന്തമാകുന്നു. അബന്തം അപ് പ്രത്യയമാകുന്ന അന്തത്തോടുകൂടിയതു്. അപ്പിന്റെ പകാരം കേൾക്കയുമില്ല. ത്രിഖട്വമെന്നു നപുംസകരൂപമാകുന്നു. സ്ത്രീലിംഗമായാൽ ത്രിഖട്വീ എന്നാകയും ചെയ്യും! ത്രിതക്ഷമെന്നതിന്നു് മൂന്നു തക്ഷാക്കളുടെ സമൂഹമെന്നൎത്ഥം. ത്രിതക്ഷൻ എന്നു സമാസം; നകാരത്തിന്നു ലോപം വരുമെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതിന്നു ലോപം വന്നാൽ ത്രിതക്ഷ എന്നു ശേഷിക്കും. ഇതു് നപുംസകമാകയാൽ ത്രിതക്ഷമെന്നാകയും ചെയ്യും. സ്ത്രീലിംഗമായാൻ ത്രിതക്ഷി എന്നുമാകുന്നു.

ഇതി സ്ത്രീനപുംസകലിംഗപ്രകരണം.

---

## അഥ ത്രിലിംഗസംഗ്രഹഃ.

---

ത്രിഷുപാത്രീപുടീവാടീപേടീകുവലദാഡിമൌ. ഇതി ത്രിലിംഗസംഗ്രഹഃ.

പാത്രീ ഇത്യാദി ദാഡിമാന്തങ്ങളായ ശബ്ദങ്ങൾ ത്രിലിംഗങ്ങളാകുന്നു. എന്നു ത്രിഷുപാത്രി ഇത്യാദ്യൎദ്ധശ്ലോകത്തിന്റെ സാരമാകുന്നു. പാത്രഃ പാത്രീ പാത്രം. പുടഃ പുടിപുടം. വാടഃ വാടീ, വാടം. പേടഃ. പേടീ പേടം കുവലഃ കുവലീ, കുവലം. ദാഡിമ ദാഡിമീ. ദാഡിമം. ഇങ്ങിനെ അതാതു ലിംഗങ്ങളാകയാൽ വ

രുന്ന രൂപഭേദങ്ങളെ ഗ്രഹിച്ചുകൊൾക. ഇതി ത്രിലിംഗപ്രകരണം.

---

## അഥ പരലിംഗാദിസംഗ്രഹഃ.

---

### പരലിംഗംസ്വപ്രധാനേദ്വന്ദ്വേതൽ പുരുഷേപിതൽ പരലിംഗമിത്യാദിയുടെ അൎത്ഥം.

സ്വപ്രധാനമായ ദ്വന്ദ്വസമാസത്തിങ്കലും തൽപുരുഷ സമാസത്തിങ്കലും ഉത്തരപദത്തിന്നു യാതൊരു ലിംഗം ഭവിക്കുന്നുവോ അതുതന്നെ ലിംഗമായി ഭവിക്കുന്നു എന്നു് പൂൎവ്വാൎദ്ധത്തിന്റെ അൎത്ഥം. സ്വപ്രധാനം ഉഭയപദാൎത്ഥപ്രധാനം. ദ്വന്ദ്വോദാഹരണം മയൂരീകുക്കുടൌ കുക്കുടമയൂൎയ്യൌ ഇത്യാദി തൽപുരുഷോദാഹരണം ധാന്യാൎത്ഥഃ സൎപ്പഭീതിഃ സൎപ്പഭയം ഇത്യാദി.

അൎത്ഥാന്താഃപ്രാദ്യലംപ്രാപ്താപന്നപൂൎവ്വാഃ പരോപഗാഃ
തദ്ധിതാൎത്ഥോദ്വിഗുസ്സംഖ്യാസൎവ്വനാമതദന്തകാഃ. ൪൩൨

അൎത്ഥാന്താഃ പരോപഗാഃ എന്നു. അന്വയം. അൎത്ഥശബ്ദമാകുന്ന അന്തത്തോടുകൂടിയ സമാസങ്ങൾ വിശേഷലിംഗങ്ങളാകുന്നു. എന്നു സാരം. വിശേഷ്യലിംഗങ്ങൾ=വിശേഷ്യത്തിന്റെ ലിംഗംപോലെ ഇരിക്കുന്ന ലിംഗത്തോടുകൂടിയവ. ദ്വിജാൎത്ഥഃ സൂപഃ ദ്വിജാൎത്ഥായവാഗൂഃ ദ്വിജാൎത്ഥം പയഃ. ഇവ ഉദാഹരണങ്ങളാകുന്നു. പ്രാദ്യലംപ്രാപ്താപന്നപൂൎവ്വാഃ പരോപഗാഃ എന്നു് അന്വയം. പ്രാദിപൂൎവ്വങ്ങളായ സമാസങ്ങളും അലംശബ്ദപൂൎവ്വങ്ങളായ സമാസങ്ങളും പ്രാപ്തശബ്ദപൂൎവ്വങ്ങളായ സമാസങ്ങളും ആപന്നശബ്ദപൂൎവ്വങ്ങളായ സമാസങ്ങളും വിശേഷ്യലിംഗങ്ങളാകുന്നു എന്നൎത്ഥം പ്രാദിപൂൎവ്വസമാസോദാഹരണം അതിമാലോഹാരഃ അതിമാലാ ഹാരലതാ അതിമാലം മൌക്തികദാമ ഇത്യാദി. അലംപൂൎവ്വസമാസോദാഹരണം അലംകുമാരിഃ ഇത്യാദി. പ്രാപ്തപൂൎവ്വസമാസോദാഹരണം.—പ്രാപ്തജീവികഃ ഇത്യാദി. ആപന്നപൂൎവ്വസമാസോദാഹരണം—ആപന്നജീവികഃ ഇത്യാദി. തദ്ധിതാൎത്ഥോദ്വിഗുഃ പരോപഗഃ എന്നു അന്വയം. തദ്ധിതാൎത്ഥത്തിങ്കലെ ദ്വിഗുസമാസം വിശേഷ്യ ലിംഗമാകുന്നു എന്നൎത്ഥം. ഉദാഹരണം, പഞ്ചകപാലഃ പുരോഡാശഃ ഇത്യാദി. സംഖ്യാപരോപഗാ എന്നു അന്വയം. സംഖ്യാശബ്ദം വിശേഷ്യലിംഗമാകു

ന്നു എന്നർത്ഥം. ഉദാഹരണം. ഏകഃപുമാൻ. ഏകാസ്ത്രീ ഏകംകുലം ഇത്യാദി. സർവ്വനാമ പരോപഗഃ എന്നു അന്വയം, സർവ്വനാമങ്ങളും വിശേഷ്യലിംഗമാകുന്നു എന്നർത്ഥം. ഉദാഹരണം സൎവ്വാദേശഃ സർവാനദി സർവം ജലമിത്യാദി. തദന്തകാഃ പരോപഗാഃ എന്നു അന്വയം. സംഖ്യാന്തസമാസവും സർവനാമാന്തസമാസവും വിശേഷ്യലിംഗങ്ങളാകുന്നു എന്നൎത്ഥം സംഖ്യാന്തസമാസോദാഹരണം. ഊനത്രയഃ ഊനതിസ്രഃ ഊനത്രീണി ഇത്യാദി. സർവനാമാന്തസമാസോദാഹരണം പരമസർവഃ പരമസർവാ പരമസർവം ഇത്യാദി.

ബഹുവ്രീഹിരദിങ്നാമ്നാമുന്നേയം തദുദാഹൃതം
ഗുണദ്രവ്യക്രിയായോഗോപാധിഭിഃ പരഗാമിനഃ.

അദിങ്നാമ്നാം ബഹുവ്രീഹിഃപരോപഗഃ എന്നു അന്വയം. ദിങ്നാമങ്ങളല്ലാതെ ഇരിക്കുന്ന ശബ്ദങ്ങളെക്കൊണ്ടുള്ള ബഹുവ്രീഹിസമാസം വിശേഷ്യലിംഗമാകുന്നു എന്നർത്ഥം. തദുദാഹൃതം ഉന്നേയം എന്നു അന്വയം അതിന്റെ ഉദാഹരണത്തെ ഊഹിച്ചുകൊൾക എന്നുസാരം. ഉദാഹരണം—ബഹുധനഃ വൃദ്ധഭാൎയ്യഃ ബഹുധനാ ബഹുധനമിത്യാദി. ദിങ്നാമ ബഹുവ്രീഹിയുടെ ഉദാഹരണം, ഉത്തരപൂർവാ ഇത്യാദി. വടക്കേ ദിക്കിന്റെയും കിഴക്കേദിക്കിന്റെയും അന്തരാളം എന്നു ഉത്തരപൂർവം എന്നതിന്റെ അർത്ഥം. ഇതിന്നു വിശേഷ്യലിംഗതയില്ലായ്കയാൽ അദിങ്നാമ്നാമെന്നു പറയേണ്ടിവന്നു എന്നു അറിഞ്ഞുകൊൾക. ഗുണദ്രവ്യക്രിയായോഗോപാധിഭിഃ പരഗാമിനഃ പരോപഗാഃ എന്നു അന്വയം. ഗുണയോഗമോ ദ്രവ്യയോഗമോ ക്രിയായോഗമോ ആകുന്ന ഉപാധികൊണ്ടു വിശേഷ്യത്തിങ്കൽ പ്രവൃത്തങ്ങളായ ശബ്ദങ്ങൾ വിശേഷ്യലിംഗങ്ങളാകുന്നു എന്നർത്ഥം. യോഗം=സംബന്ധം. ഗന്ധവതീ പൃഥിവീഗന്ധവാനശ്വാ ഗന്ധവൽ കുസുമം ഇവ ൩-ം ഗുണയോഗപ്രവൃത്തങ്ങളുടെ ഉദാഹരണങ്ങളാകുന്നു. ദണ്ഡിനീസ്ത്രീ ദണ്ഡീപുമാൻ ദണ്ഡികുലം ഇവ ൩-ം ദ്രവ്യയോഗപ്രവൃത്തങ്ങളുടെ ഉദാഹരണങ്ങളാകുന്നു. പാചികാസ്ത്രീ പാചകഃപുമാൻ പാചകംകുലം ഇവ ൩-ം ക്രിയായോഗപ്രവൃത്തങ്ങളുടെ ഉദാഹരണങ്ങളാകുന്നു. ഗുണദ്രവ്യക്രിയായോഗോപാധയഃ പരഗാമിനഃ എന്നും പാഠമുണ്ടു്.

കൃതഃകൎത്തൎയ്യസംജ്ഞായാം കൃത്യാ കൎത്തരികൎമ്മണി
അണാദ്യന്താസ്തേനരക്താദ്യർത്ഥനാനാർത്ഥഭേദകാഃ

അസംജ്ഞായാം കർത്തരി കൃൽപ്രത്യയാഃ പരോപഗാഃ എന്നു് അന്വയം. സംജ്ഞാഭിന്നങ്ങളായകർതു്ത്രർത്ഥകൃൽപ്രത്യയാന്തങ്ങൾ വിശേഷ്യലിംഗങ്ങളാകുന്നു എന്നർത്ഥം. കർത്താപുമാൻ കർത്ത്രീസ്ത്രീ കർത്തൃകുലം ഇത്യാദി ഉദാഹരണമാകുന്നു. കർത്തരി കർമ്മണികൃത്യാഃ എന്നു് അന്വയം. കർത്തൃകർമ്മങ്ങളിൽ വന്നകൃത്യപ്രത്യയമാകുന്ന അന്തങ്ങളോടുകൂടിയ ശബ്ദങ്ങൾ വിശേഷ്യലിംഗങ്ങളാകുന്നു എന്നർത്ഥം. തവ്യൽതവ്യ അനീയ ഇത്യാദികളത്രേ കൃത്യപ്രത്യയങ്ങളാകുന്നതു്. ഉദാഹരണം. വാസ്തവ്യോയംവാസ്തവ്യാസാവാസ്തവ്യമിദം ഇവ മ-൦ കർതു്ത്രർത്ഥത്തിങ്കലെഉദാഹരണങ്ങളാകുന്നു. കർത്തവ്യോധർമ്മഃകർത്തവ്യാഭക്തിഃകർത്തവ്യംഭോജനംഇവ ന-൦ കർമ്മാർത്ഥത്തിങ്കലെ ഉദാഹരണങ്ങളാകുന്നു. ഉദാഹരണാന്തരങ്ങളെഊഹിച്ചുകൊൾക. തേനരക്താദ്യർത്ഥേഅണാദ്യന്താഃ നാനാർത്ഥഭേദകാഃ പരോപഗാഃ എന്നുഅന്വയം. അതുകൊണ്ടു രക്തമായതു എന്നു തുടങ്ങിയുള്ള അർത്ഥത്തിങ്കൽ വിധിക്കപ്പെട്ട അണാദിപ്രത്യയങ്ങളാകുന്ന അന്തങ്ങളോടുകൂടിയവയായി പല വസ്തുക്കളുടെ വിശേഷണങ്ങളായ്വരുന്ന ശബ്ദങ്ങൾ വിശേഷ്യലിംഗങ്ങളാകുന്നു എന്നർത്ഥം. ഉദാഹരണം.—കുസുംഭേനരക്തഃ പടഃ കൌസുംഭഃ കുയിമ്പിൻപൂവിന്റെറചായംകൊണ്ടു രക്തമായതെന്നു കൌസുംഭശബ്ദത്തിന്റെറ അർത്ഥം. രക്തം=നിറംമാററിയതു്. പടം=വസ്ത്രം വസ്ത്രവാചകശബ്ദം തന്നെ സ്ത്രീലിംഗമായിട്ടും നപുംസകലിംഗമായിട്ടുമിരുന്നാൽ കൌസുംഭശബ്ദവും അപ്രകാരമിരിക്കും. കൌസുംഭീശാടീ കൌസുംഭംവാസഃ എന്നു ഉദാഹരണം. മാധുരഃ പുമാൻ മാധുരീസ്ത്രീ മാധുരം ജനവൃന്ദം. ഗ്രാമ്യഃപുമാൻ ഗ്രാമ്യാസ്ത്രീ ഗ്രാമ്യംഗീതം. ഇവയും ഉദാഹരണങ്ങളാകുന്നു. മാധുരഃ പുമാനെന്നെടുത്തു മധുരാശബ്ദത്തിങ്കൽനിന്നു പരമായിട്ടു അൺപ്രത്യയം ആഗതാർത്ഥത്തിങ്കലാകുന്നു. മധുരാ രാജധാനിയിൽനിന്നു വന്നവനെന്നർത്ഥം.; ഇപ്രകാരം മാധുരീസ്ത്രീ മാധുരംജനവൃന്ദം എന്ന ഉദാഹരണങ്ങളുടെയും അർത്ഥങ്ങളെ ഗ്രഹിച്ചുകൊൾക. ഗ്രാമ്യഃപുമാനിത്യാദികളിൽ ഭാവാർത്ഥത്തിങ്കൽ യൽപ്രത്യയമാകുന്നു.

ഷൾസംജ്ഞകാസ്ത്രിഷു സമായുഷ്മദസ്മത്തിങവ്യയം
പരംവിരോധേ ശേഷം തു ജ്ഞേയം ശിഷ്ടപ്രയോഗതഃ

ഇതി ലിംഗാദി സംഗ്രഹവർഗ്ഗഃ.

ഷൾസംജ്ഞകാഃ ത്രിഷു സമാഃ എന്നു് അന്വയം. ഷൾ എന്നു സംജ്ഞയോടുകൂടിയ ശബ്ദങ്ങൾ മൂന്നു ലിംഗങ്ങളിലും തുല്യരു

പങ്ങളാകുന്നു. ഷകാരാന്തങ്ങളായ സംഖ്യാശബ്ദങ്ങളും നകാരാന്ത രൂപങ്ങളായ സംഖ്യാബ്ദങ്ങളും കതിശബ്ദവും ഷൾ എന്നസംജ്ഞയോടുകൂടിയവയാകുന്നു. ഷഡിമേ ഷഡിമാഃ ഷഡിമാനി പഞ്ചപൂമാംസഃ പഞ്ചസ്ത്രീയഃ പഞ്ചകുലാനി കതിപുരുഷാഃ കതിസ്ത്രീയഃ കതികുലാനി ഇവ ഉദാഹരണങ്ങളാകുന്നു. യുഷ്മദസ്മത്തിങവ്യയം ത്രിഷു സമം എന്നുഅന്വയം. യുഷ്മച്ഛബ്ദവും അസ്മച്ഛബ്ദവും തിങന്തവുംഅവ്യയവും മൂന്നു ലിംഗങ്ങളിലും തുല്യരൂപങ്ങളാകുന്നു എന്നൎത്ഥം. ത്വംപുമാൻ ത്വംസ്ത്രീ ത്വംകുലത്തും എന്നു യുഷ്മത്തിന്റെ ഉദാഹരണങ്ങളാകുന്നു അസ്മത്തിന്റെ ഉദാഹരണങ്ങൾക്കു ത്വമെന്നതിന്നുപകരം അഹമെന്നാക്കിക്കൊൾക. തിങന്തോദാഹരണം—ഘടോഭവതി സ്ഥാലീഭവതി പാത്രംഭവതി ഇത്യാദി. അവ്യയോദാഹരണം—ഉച്ചൈഃദാരാഃ ഉച്ചൈഃസ്ത്രീ ഉച്ചൈഃകുലം ഇത്യാദികുന്നു. സമാനബലങ്ങളായ വിധിവാക്യങ്ങൾ ഏകവിഷയത്തിങ്കൽ പ്രാപിച്ചാൽ പരവാക്യത്താൽ വിധിക്കപ്പെട്ട ലിംഗംതന്നെഭവിക്കുമെന്നു പരം വിരോധേ എന്നതിന്റെ അൎത്ഥമാകുന്നു. മാനുഷഃ മാനുഷി എന്നുദാഹരണം. ഇവിടെ കൎമ്മണിഭമരോപാന്താ എന്നവിധിയാൽ പുംസ്ത്വവും ദ്വിചതുഷ്ഷൾപ്പദേത്യാദിവിധിയാൽ സ്ത്രീപുംസത്വവും പ്രാപിക്കപ്പെട്ടു എങ്കിലും സ്ത്രീപുംസത്വ വിധിവാക്യത്തിന്നു പരത്വമുണ്ടാക നിമിത്തമായിട്ടു് സ്ത്രീപുംസത്വംതന്നെ ഭവിക്കുമെന്നറിഞ്ഞുകൊൾക. ശേഷം തു ശിഷ്ടപ്രയോഗതഃ ജ്ഞേയം എന്നു് അന്വയം ഇവിടെ പറയാത്തതൊക്കെയും ഭാഷ്യകാരാദി പ്രയോഗംകൊണ്ടു് അറിഞ്ഞുകൊൾക എന്നൎത്ഥം. അല്ലാ എങ്കിൽ ഇവിടെ പറയാത്ത ശബ്ദലിംഗത്തെ മഹാകവിപ്രയോഗംകൊണ്ടു് അറിഞ്ഞുകൊൾക എന്നൎത്ഥം.

ഇതി ലിംഗാദി സംഗ്രഹവൎഗ്ഗഃ.

ഇത്യമരസിംഹകൃതൌ നാമലിംഗാനുശാസനേ
സാമാന്യകാണ്ഡസ്തൃതീയസ്സാംഗ ഏവ സമൎത്ഥിതഃ.

ഇപ്രകാരം അമരസിംഹന്റെ കൃതിയായ നാമലിംഗാനുശാസനത്തിങ്കൽ സാമാന്യമെന്നു പേരോടുകൂടിയ തൃതീയകാണ്ഡം അംഗങ്ങളോടുകൂടെത്തന്നെ സമൎത്ഥിതമായി എന്നൎത്ഥമാകുന്നു.

ഇതി വാഗ്ദാസോപനാമക രാമാനന്ദനാഥപണ്ഡിത
പാരശവേന്ദ്രകൃതാവമരസിംഹവ്യാഖ്യായാം
ബാലപ്രിയാഖ്യായാം തൃതീയകാണ്ഡം
സമാപ്തം.

# ജ്യോതിഷപുസ്തകങ്ങൾ.

| | രു | ണ |
|---|---|---|
| പ്രശ്നമാൎഗ്ഗം പൂൎവ്വാൎദ്ധം | 2 | 4 |
| ടി ഉത്തരാൎദ്ധം | 2 | 8 |
| ഫലദീപിക | 2 | 4 |
| ഭാവകുതൂഹലം | 1 | 8 |
| ദൈവജ്ഞവല്ലഭ | 0 | 12 |
| സ്ത്രീജാതകം | 0 | 9 |
| പഞ്ചപക്ഷിശാസ്ത്രം | 1 | 2 |
| സീതാജ്യോതിഷം | 0 | 6 |
| ബൃഹജ്ജാതകപദ്ധതി | 2 | 4 |
| ജാതകാലങ്കാരം | 0 | 12 |
| സാരാവലി | 4 | 0 |
| ദശാഫലമുക്താവലി | 2 | 4 |
| ജാതകചന്ദ്രിക | 0 | 9 |
| ജ്യോതിഷസാരസംഗ്രഹം ഒന്നാംഭാഗം | 0 | 9 |
| ടി രണ്ടാംഭാഗം | 0 | 9 |
| ജാതകപാരിജാതകം | 2 | 4 |
| നക്ഷത്രപ്രകാശിക | 0 | 9 |
| ഗണിതനിൎണ്ണയം | 5 | 0 |

# തച്ചുശാസ്ത്രപുസ്തകങ്ങൾ.

| | | |
|---|---|---|
| ശില്പകൌമുദി | 0 | 12 |
| തന്ത്രസമുച്ചയം | 0 | 12 |
| ശില്പിരത്നം | 1 | 2 |
| മനുഷ്യാലയമഹാചന്ദ്രിക | 2 | 4 |
| വാസ്തുവിദ്യ | 0 | 12 |



മാനേജർ, വി. വി പ്രസ്സ്—കൊല്ലം.